
രസികരഞ്ജിനി
൧൲൭൧
ചിങ്ങം
പുസ്തകം ൨
ലക്കം ൧
പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിനി
രസജ്ഞൎക്കു കൊടുക്കട്ടേ
രസം രസികരഞ്ജിനി




## പരസ്യം

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ മ്പുരാനവർകളും, തൽക്കാലം മാനേജർ പി. എസ്സ്. രാമനാഥ ്യൻ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അവ സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാര്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജർക്കും മേൽവിലാസം വെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസികാസംബന്ധമായ എഴുത്തുകളിലൊ ലക്ഷ്യങ്ങളിലൊ അവരുടെ മുദ്രയൊ കയ്യൊപ്പൊ ഉണ്ടാ രുന്നാൽ മതി.

എന്ന്

എറണാകുളത്ത കോവിലകം

രസികരഞ്ജിനി ഉടമസ്ഥൻ,

*RAMA VARMA,*

13 th Prince of Cochin

ങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തിനോടൊന്നിച്ച് ആയതിന്നു വേണ്ടുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ണം

യാതൊരു ലേഖനങ്ങളും ഈ

**ഭദ്രമുനി—**

മിസ്റ്റർ വി മമ്മു എഴുതിയ ഒരു പുതിയ കഥ ഒന്നക്കു അണ ൩.

**ലീലാവതി—**

മിസ്റ്റർ ലക്ഷ്മണൻപിള്ള എഴുതിയ അതിവിശേഷമായ നോവൽ വില ൧ ണ.

**കൈവല്യശതകം—**

മിസ്റ്റർ പരമുപിള്ള എഴുതിയത ൧ക്കു അണ ൧.

**സന്താനവല്ലി—**

മിസ്റ്റർ രാമമേനോൻ എഴുതിയ കഥ ൧ക്കു വില അണ ൧.

**ശാകരകൃതി—**

അം. മുൻസിപ്പായിരുന്ന മിസ്റ്റർ ശങ്കരപ്പിള്ള അദ്ദേഹം ഓരോസമയങ്ങളിൽ ഉണ്ടാക്കിയ കവിതകളെല്ലാം ചേൎത്തു സംഗീതമായും തുള്ളക്കഥയായും അച്ചടിച്ചിട്ടുള്ളത പുസ്തകം ൧-ക്കു ൪ അണ.

**മിസ്റ്റർ സി. എം. മാധവക്കുറുപ്പ—**

മിസ്റ്റർ കേശവക്കുറുപ്പു എഴുതിയ ഒരു ഡിടക്കറിവ നോവൽ വില അണ ൨.

**അവതാരത്രയചരിതം—**

സൌഭാഗ്യവതി ഇത്തിക്കാട്ടു ദേവകി അമ്മയാൽ എഴുതപ്പെട്ട പുതിയ പദ്യപുസ്തകം വില അണ ഒന്നര.

**അദ്ധ്യാത്മരാമായണം—**

കെ. സാംബശിവശാസ്ത്രി മഹോപാദ്ധ്യായനവർകളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയത. വായനക്കാരുടെ സൌകൎയ്യാൎത്ഥം ഓരോ കാണ്ഡങ്ങൾ പ്രത്യേകമായി അച്ചടിച്ചുവരുന്നു ഇതിൽ പദങ്ങളുടെ വിവരണമായ അൎത്ഥം ഓരോ ശ്ലോകങ്ങളുടേയും സാരം ഇവകൾ അടങ്ങിയിരിക്കും പുസ്തകം എല്ലാം കണ്ഡങ്ങളും ഒന്നായും ബയൻറു ചെയ്യുവില്ക്കപ്പെടും.

**മയൂരസന്ദേശം മണിപ്രവാളം—**

കേരളവൎമ്മ സി. എസ്സ്. ഐ. എഫ. എം. യു. എം. ആർ. എ. എസ്സ്, എഫ. ആർ. എച്ച. എസ്സ. വലിയ കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ടതു എം. ആർ. രാജരാജവൎമ്മ എം. ഏ. എം. ആർ. എ. എസ്സ. കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ട മൎമ്മപ്രകാശം എന്ന വ്യാഖ്യാനത്തോടുകൂടി തിരുമനസ്സിലെ അനുവാദം വാങ്ങി അച്ചടിച്ചു കഴിഞ്ഞിരിക്കുന്നു. ഉയൎന്നതരം കടലാസ്സിൽ അച്ചടിച്ചതിന്ന ൧൧ ണ യും താണതരത്തിലുള്ളതിന്ന ൨ ണ യും വിലയാകുന്നു.

**ദാക്ഷായിണി—**

കോമത്തു കുഞ്ഞപ്പണിക്കർ അവർകളാൽ എഴുതപ്പെട്ടത വില അണ ൨

**കാൎത്തവീൎയ്യാൎജ്ജുനവിജയം തുള്ളക്കഥ—**

മലയാളം ഒന്നാംഫാറം ഹെഡമാസ്റ്റർ കെ ആർ കൃഷ്ണപിള്ള ബി. എ. അവർ

കളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയ പുസ്തകം ഒന്നുക്കു വില അണ ൮

**തത്വോപദേശം—**

വി കെ കേശവനവർകളാൽ എഴുതപ്പെട്ട ഒരു പുതിയ മണിപ്രവാളകൃതി. പുസ്തകം ഒന്നുക്കു വില അണ ൧

**കാന്തോപദേശം—**

തിനവിള വി രാമൻവൈദ്യർ അവർകളാൽ എഴുതപ്പെട്ടത വില ൧ പൈ

**മനുസ്മൃതി—**

കെ ഗോവിന്ദപ്പിള്ള അവർകളാൽ 'ഭാവപ്രകാശ്' എന്ന വ്യാഖ്യാനത്തോടുകൂടി എഴുതപ്പെട്ട പുസ്തകം ഒന്നുക്കു വില രൂപ ൧ അണ ൮

**വിക്രമാദിത്യൻകഥ—**

ടി യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ പരിഷ്കരിച്ച വിദ്യാവിലാസിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൧൦ അണ

**മദനകാമരാജൻകഥ—**

ടി യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ വിദ്യാവിലാസിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൧ ണ ടി. അറബയിൽ പുസ്തകം ൧-ക്കു വില ൮ ണ

**കഥാസരിത്സാഗരം—**

ടി യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്കു വില അണ ൩

**സതാരാ—**

ടി യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്കു വില അണ ൨ പൈ ൬

**അത്ഭുതകവിമങ്ക—**

പി. ജി ലക്ഷ്മണൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൪ ണ

**[illegible]സ്ഥലമാഹാത്മ്യം—**

കമ്മമ്പള്ളിൽ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടത വില ൮ ണ

**സ്ത്രീകളെ പററിയ അപകടങ്ങൾ—**

വില അണ ൨ പൈ ൩

**ശ്ലോകവിനോദകഥകൾ—**

കണിയൂർ മഹാദേവയ്യരവർകളാൽ എഴുതപ്പെട്ടത വില അണ ൪ പൈ ൬

**പാട്ടുവിത്തലൈവൻ—**

കെ. ചിദംബരവാധ്യാർ ബി എ അവർകളാൽ എഴുതപ്പെട്ട ഒരു വിനോദകഥ ൧-ക്കു വില അണ ൪

**൧൦൭൫-ാമാണ്ടത്തെ ഡയറി—**

ബയന്റുചെയ്തതു ഒന്നുക്കു വില അണ ൪

മററും പല പുസ്തകങ്ങൾ ഇവിടെ വില്പാൻ തയ്യാറുണ്ട. ഇതുകൾക്കു പുറമെ എല്ലാ പുസ്തകങ്ങളുടേയും പേരും വിലയും അറിഞ്ഞു പുസ്തകങ്ങൾ വരുത്തേണമെന്ന ആവശ്യപ്പെടുന്നവർ അരണ സ്റ്റാമ്പ അയക്കണം.

എസ്. റി. രെഡ്യാർ വിദ്യാവിലാസിനി ഉടമസ്ഥർ, കൊല്ലം, തിരുവിതാംകൂർ.

## സംഗതിവിവരം.

---



---

# പ്രത്യേകപരസ്യം.

---

കഴിഞ്ഞകൊല്ലം മിഥുനം കൎക്കിടകം ഈ മാസങ്ങളിലായി പ്രസിദ്ധം ചെയ്തു പ്രത്യേക പരസ്യപ്രകാരമുള്ള കുറിയിൽ ചേരുന്നതിന്ന് അൎഹന്മാരാകണമെങ്കിൽ കഴിഞ്ഞ കൎക്കിടകം ൩൧-ാംനു-ക്കു മുമ്പു ബാക്കിയോടുകൂടി ഇക്കൊല്ലത്തെ വരിസംഖ്യ മുൻകൂറായി അടക്കണമെന്നായിരുന്നുവല്ലൊ ഞങ്ങളുടെ നിശ്ചയം. ഈ നിശ്ചയപ്രകാരമുള്ള അവധി കുറെ നീട്ടിവെച്ചാൽ കൊള്ളാമെന്നു വരിക്കാരിൽ പലരും ആവശ്യപ്പെട്ടിരിക്കുന്നു.

ആയതുകൊണ്ടു വരുന്ന കന്നിപതിനഞ്ചാംനു-ക്കു മുമ്പ് വരിക്കാർ അതാതു സംഖ്യകൾ ആപ്പീസിൽ എത്തിച്ചു തരികയൊ അല്ലാത്തപക്ഷം വരിക്കാരുടെ സൌകൎയ്യത്തിന്നു വേണ്ടി ഞങ്ങൾ കന്നിയിലെ ലക്കം വി. പി യായി അയക്കണമെങ്കിൽ അപ്രകാരം ചെയ്വാൻ അനുവദിച്ച് ടി നു ക്കു മുമ്പായി ഞങ്ങൾക്കു എഴുതി അയക്കുകയൊ ചെയ്താൽ മതിയെന്നു തീൎച്ചപ്പെടുത്തിയിരിക്കുന്നു. നറുക്ക് തുലാമാസത്തിലെ ആദ്യത്തെ ഞായറാഴ്ച എടുക്കുന്നതും അതിന്റെ വിവരം ആ മാസത്തിലെ രസികരഞ്ജിനിയിൽ പ്രസിദ്ധം ചെയ്യുന്നതും ആകുന്നു.

ര. ര. മാനേജർ

# രസികരഞ്ജിനി

പുസ്തകം ൧. ചിങ്ങമാസം ലക്കം ൧.

## മംഗളം.

[illegible]
[illegible]
[illegible]
[illegible]

വെണ്മണിമഹൻ നമ്പൂരിപ്പാട്.

## പ്രസ്താവന

(൦)

കാലത്തിന്റെ ഗതിവേഗത്തെക്കുറിച്ചു വ്യസനിക്കാത്തവർ നരലോകത്തിലുണ്ടെങ്കിൽ അത് എത്രയോ ദുർല്ലഭം. എന്നാൽ കാലദുർവ്യയം ചെയ്യാതെകണ്ട് വല്ലവരും ഉണ്ടെങ്കിൽ അതും അത്രമാത്രം അപൂർവ്വമാകുന്നു. അതുപോലെതന്നെ പരിമിതമായ പുരുഷായുസ്സു കാലചക്രംകൊണ്ടു കടഞ്ഞുകളയുമ്പോളുണ്ടാവുന്ന മനോവേദന ദിവസത്തിൽ ഒരു തവണയെങ്കിലും അനുഭവിക്കാത്തവരുണ്ടെങ്കിൽ അവർ മനുഷ്യവർഗ്ഗത്തിൽ ഉൾ

കപ്പെട്ടവരായിരിക്കയില്ല. എന്നാൽ ഉദിച്ച സൂര്യൻ അസ്തമിക്കേണ്ടെ ന്നും അസ്തമിച്ച സൂര്യൻ ഉദിക്കേണ്ടെന്നും വിചാരിക്കുന്നവരുണ്ടോ അതും കാണുന്നില്ല. ഇങ്ങിനെ പരസ്പരവിരുദ്ധങ്ങളായ വികാരഭേദങ്ങൾ ജനസാമാന്യത്തിൽ പരക്കുവാൻ തക്കതായ കാരണവും ഇല്ലെന്നു പറഞ്ഞുകൂട. ത്രികാലമദ്ധ്യത്തിൽ ഇരുന്നുകൊണ്ട് ഇരുപുറവും തിരിഞ്ഞുനോക്കുന്ന ഒരുവൻ കഴിഞ്ഞകാലം നന്നായിട്ടും ഉള്ള കാലം അതിന്നു വിപരീതമായിട്ടും വരുവാൻ പോകുന്നത് സംശയഗ്രസ്തമായിട്ടും കാണുമ്പോൾ അവന്നു ഭൂതകാലത്തിൽ പ്രേമവും വൎത്തമാനകാലത്തിൽ വിരക്തിയും ഭാവിയിൽ ഉൽക്കണ്ഠയും ഒരേസമയത്തു തോന്നുന്നതിൽ അത്ഭുതമില്ല. ആശാഭംഗം കാലത്തിന്റെ ശീഘ്രഗതിയേയും ആശാബന്ധം അതിന്റെ മന്ദഗതിയേയുമാണ് ഓൎമ്മപ്പെടുത്തുന്നത്. ഉദ്ദിഷ്ടകാലത്തിനിടയ്ക്കു വിചാരിച്ചതു മുഴുവൻ സാധിക്കുവാൻ കഴിയാഞ്ഞതുകൊണ്ടു കഴിഞ്ഞ കാലം ദീൎഘിക്കാമായിരുന്നുവെന്നും വിചാരിക്കുന്നതുമുഴുവനും സാധിച്ചുകാണുവാനുള്ള തിടുക്കംകൊണ്ടു ദൂരത്തിൽ മങ്ങിക്കിടക്കുന്ന കാലം വേഗത്തിൽ സമീപിച്ചാൽകൊള്ളാമെന്നും തോന്നുന്നതു ലോകസ്വഭാവമാണല്ലൊ. ഈ വസ്തുത നല്ലവണ്ണം ഗ്രഹിച്ചിട്ടുള്ളവൎക്കു രഞ്ജിനീഭാരവാഹികളുടെ താൽക്കാലികമായ ഉൽക്ഷോഭത്തെ മനസ്സിലാക്കുവാൻ വളരെ പ്രയാസമുള്ളതല്ല.

രഞ്ജിനിയുടെ വളൎച്ചയുടെയോ തളൎച്ചയുടെയോ സാമാന്യസ്വരൂപത്തെ വൎണ്ണിക്കുന്നതിന്നു മുമ്പ് രഞ്ജിനിയുടെ ഈ നാലാമത്തെ ജന്മമാസാവസരത്തിൽ അതിന്റെ ആവിർഭാവംമുതൽ സ്നേഹബുദ്ധിയോടുകൂടി ലേഖനപരമ്പരകൊണ്ടും മററു പലവിധത്തിലും അതിനെ നിരന്തരമായി സഹായിച്ചിട്ടുള്ളവരോടു ഞങ്ങളുടെ സൌഹാൎദ്ദബദ്ധമായ കൃതജ്ഞതയുടെ സ്വല്പസൂചകമായ വന്ദനം പറഞ്ഞുകൊള്ളുന്നു. അവരുടെ പേരുവിളിച്ചുപറഞ്ഞു പ്രത്യേകം അഭിനന്ദിക്കുവാനാണ് മനസ്സുവരുന്നത്, എങ്കിലും അതിപരിചയമുള്ള ദിക്കിൽ അല്പലൌകികംപോലും അലൌകികമായി കലാശിച്ചെങ്കിലൊ എന്ന ഭയത്താൽ ആയതിന്നു ഞങ്ങൾ മു

നിയുന്നില്ല. രഞ്ജിനിയുടെ ഇതേവരെയുള്ള സംഗതിവിവരപ്പട്ടിക പരിശോധിച്ച് ആ സഹൃദയന്മാരുടെ ഊരും പേരും പ്രയത്നവും അറിഞ്ഞു സന്തോഷിക്കുന്നവർ ഞങ്ങൾക്കൊരു പ്രത്യേകഉപകാരം ചെയ്യുവരായി നന്ദിപൂർവ്വം ഗണിക്കപ്പെടുന്നതാണ്.

മറുഭാഷയിൽ പ്രതിപത്തിയുള്ളവർക്ക് സ്വഭാഷയിൽ വിരക്തി വേണമെന്നില്ലെന്നൊരു നിയമം സർവ്വകലാശാലയിൽനിന്നു പുറപ്പെടുകയും, പത്രപ്രവർത്തകന്മാർക്ക് അവരുടെ നിരന്തരോത്സാഹംകൊണ്ടും നിർവ്യാജവൃത്തികൊണ്ടും പത്രങ്ങളുടെ ആന്തരഗുണംകൊണ്ടും പത്രബന്ധുക്കളിൽ സ്ഥിരമായ വിശ്വാസം ജനിപ്പിക്കുവാൻ സാധിക്കുകയും ചെയ്യുന്നതുവരെ പത്രാധിപന്മാർക്കും മാനേജർമർക്കും ചില, അഥവാ പല, കഷ്ടനഷ്ടങ്ങളും സംഭവിച്ചേക്കാം. ഈ സർവ്വാണിസ്സങ്കടത്തിൽ രഞ്ജിനിയുടെ ഓഹരി രഞ്ജിനിക്കു കിട്ടീട്ടുണ്ടെങ്കിൽ അതിനെക്കുറിച്ചു പ്രത്യേകിച്ചൊന്നും പറവാനില്ല. അതിനെ ഞങ്ങൾ വകവെക്കുന്നതുമില്ല. പത്രകളത്തിൽ കടന്നു കളിക്കുവാൻ കച്ചകെട്ടി പുറപ്പെടുന്നവർ തട്ടേണ്ടവയായ വൈഷമ്യങ്ങൾ കാണാതെപോയാൽ അതുകൊണ്ടു വരുന്ന ദോഷങ്ങൾക്കു മറ്റുള്ളവരെ കുറ്റം പറഞ്ഞിട്ടു കാര്യമില്ല. മർമ്മംകണ്ടു കൊട്ടുവാൻ ശ്രമിക്കുന്നവർ മർമ്മംനോക്കി തടുക്കുവാനും പഠിച്ചിരിക്കണം. അതുരൂപമില്ലാത്തതുകൊണ്ടു വരുന്ന പരാജയം ഭാഗ്യക്കുറവല്ല, നോട്ടക്കുറവാണ്. എന്നാൽ ചോതിക്കാരം പിടിക്കേണ്ടവർ പക്ഷം പിടിക്കുകയും ചേരിയിൽ ചേർന്നവർക്ക് ചാഞ്ചല്യം തുടങ്ങുകയും ചെയ്യുമ്പോൾ ആലോചിക്കുവാനുള്ള കാലമായി. ഈ ഘട്ടം രഞ്ജിനിക്കു വന്നുകൂടുക കഴിഞ്ഞിട്ടില്ലെങ്കിലും മാന്യലേഖകന്മാരുടെ സംഖ്യ കറുത്തപക്ഷത്തിലെ ചന്ദ്രനെ അനുകരിച്ചു കാണുന്നത് ശോചനീയംതന്നെ. ഇക്കാര്യത്തിൽ രണ്ടാംകൊല്ലത്തിലെ പ്രായം മൂന്നാംകൊല്ലത്തിൽ രഞ്ജിനിക്കു ചെന്നിട്ടില്ലെന്നാണ് ഞങ്ങളുടെ അഭിപ്രായം. എങ്കിലും ലേഖനങ്ങളുടെ ശരാശരിഗുണത്തെപ്പറ്റി അനുകൂലങ്ങളായ പത്രാഭിപ്രായങ്ങളും അനുമോദനക്കത്തുകളും ഇതിനൊരു സമാധാനമായിട്ടാണ് ഞങ്ങൾ കരുതുന്നത്.

അടുത്തു കഴിഞ്ഞ കാലത്തിൽ രഞ്ജിനിക്കുണ്ടായിട്ടുള്ള വലുതായൊരാപത്ത് രഞ്ജിനിമൂലംതന്നെ വായനക്കാർ അറിവാൻ എടയായിട്ടുണ്ട്. എങ്കിലും ഈ സന്ദർഭത്തിൽ അതിനെ വീണ്ടും എടുത്തു പറയുന്നതു ഞങ്ങളുടെ കർത്തവ്യകർമ്മങ്ങളിൽ ഒന്നാണ്. 1077-ാമാണ്ട് കുംഭമാസം 14-ാംനു-യാണ് രഞ്ജിനി തുടങ്ങുവാനുള്ള ആലോചന തുടങ്ങിയത്. അന്നുമുതൽ മരിക്കുന്നതുവരെ മനസ്സുകൊണ്ടും വചസ്സുകൊണ്ടും പ്രവൃത്തികൊണ്ടും രഞ്ജിനിയെ സർവ്വദാ സഹായിച്ചിട്ടുള്ള ഒരാളെ എങ്ങിനെയാണ് ഈ അവസരത്തിൽ ഓക്കാതിരിക്കുന്നത്? എങ്ങിനെയാണ് അദ്ദേഹത്തിനെക്കുറിച്ചു രണ്ടുവാക്ക് പറയാതിരിക്കുന്നത്? അദ്ദേഹം രഞ്ജിനിക്കുവേണ്ടി കഷ്ടപ്പെട്ടിട്ടുള്ളത് എത്രയെന്നും അദ്ദേഹത്തിനെക്കൊണ്ടു രഞ്ജിനിക്കുണ്ടായിട്ടുള്ള ഗുണം എത്രമാത്രമെന്നും അറിഞ്ഞവരേ അറിഞ്ഞുകൂടു. അദ്ദേഹത്തിൻെറ വേർപാടുനിമിത്തം രഞ്ജിനിക്കു വന്നിട്ടുള്ള നഷ്ടം അപരിഹാര്യമെന്നു തോന്നുന്നത് അദ്ദേഹത്തിൻെറ പേരിൽ ഞങ്ങൾക്കുള്ള പ്രത്യേകസ്നേഹശക്തികൊണ്ടുമാത്രമാണെന്ന് അറിഞ്ഞവരാരും പറയുന്നതല്ല.

എന്തുതന്നെ കഷ്ടാരിഷ്ടങ്ങളും ഇച്ഛാഭംഗങ്ങളും ഞങ്ങൾ അനുഭവിച്ചിട്ടുണ്ടായാലും ഇതുവരെ പത്രസുഹൃത്തുകൾ ഞങ്ങളുടെ പേരിൽ കാണിച്ചിട്ടുള്ള പ്രേമഭാവം അതിനൊക്കെ പരിഹാരവും ഞങ്ങളുടെ പ്രയത്നങ്ങൾക്കു തക്കതായ പ്രതിഫലവും ആകുന്നു. ഈ ബന്ധം മേലിലും നിലനിൽക്കുന്നതായാൽ രഞ്ജിനിയുടെ ഭാവിശ്രേയസ്സു വർദ്ധിച്ചുവരുമെന്നു തന്നെയാണ് ഞങ്ങളുടെ ദൃഢമായ വിശ്വാസം. രഞ്ജിനിയുടെ നിരന്തരാഭിവൃദ്ധിക്കും സ്ഥിരപ്രചാരത്തിന്നുംവേണ്ടി വെട്ടിത്തുടങ്ങീട്ടുള്ള പരിഷ്കാരമാൎഗ്ഗം തുടച്ചയായി തെളിയിച്ചുവരണമെന്നുതന്നെയാണ് ഞങ്ങളുടെ വിചാരവും.

രണ്ടുവാക്കുകൂടി ഞങ്ങൾക്കു പറവാനുണ്ട്. പതിവുപോലെ പുതിയഞ്ചാന്തിയുതിയോടുകൂടി രഞ്ജിനി പ്രസിദ്ധീകരിക്കുന്നതാകൽ മാനേജരുടെ കാര്യനിർവ്വഹണത്തിന്നു പല വിഘ്നങ്ങളും അ

സൌകൎയ്യങ്ങളും വരുവാൻ വഴിയുണ്ടെന്നു കണ്ടിട്ടാണ് ഇത്തവണ കുറച്ചുകാലം തെറ്റി പ്രസിദ്ധം ചെയ്യുവാൻ ഇടയായിട്ടുള്ളത്. ഇതുകാരണത്താൽ വായനക്കാരുടെ ക്ഷമയെ ഞങ്ങൾ ഭഞ്ജിപ്പിച്ചിട്ടുണ്ടെങ്കിൽ ആയത് ക്ഷന്തവ്യമാണല്ലൊ.

മുഖംനോക്കി ഭംഗിപറയുകയോ ഹിതംപിടിച്ചു പത്ഥ്യം വിടുകയോ ചെയ്യാതെ രഞ്ജിനിയുടെ ക്ഷേമകാംക്ഷികൾ അവരുടെ സദുപദേശങ്ങളെക്കൊണ്ടു രഞ്ജിനിയെ സന്മാൎഗ്ഗത്തിൽകൂടി നയിക്കുവാൻ കാലാനുസരണം വേണ്ട സഹായങ്ങൾ ഞങ്ങൾക്കു ചെയ്യുമെന്നും വിശ്വസിച്ചുകൊണ്ട് അല്പം ദീൎഘിച്ചുപോയ ഈ പ്രസ്താവനയെ അവസാനിപ്പിക്കുന്നു.

---

സ്വയം പ്രകാശമുള്ള

# ചിലജന്തുക്കൾ.

---



രാത്രികാലങ്ങളിൽ ചിലപ്പോൾ വൃക്ഷങ്ങളുടേയും മറ്റും നിഴൽനിമിത്തം ഇരുട്ടു കെട്ടിക്കിടക്കുന്ന ഇടവഴികളിൽകൂടി സഞ്ചരിക്കുമ്പോൾ ഓരോ ചെറിയ ദീപങ്ങളും വഹിച്ചു നാലുപുറവും പറന്നുനടന്നുംകൊണ്ടു നമ്മൾക്കു വഴി കാണിച്ചുതരികയും, അവിടവിടെ തലപൊക്കി നില്ക്കുന്ന പുല്ക്കൊടികളുടേയും മററും അഗ്രഭാഗങ്ങളിൽ പററിപ്പിടിച്ചുനിന്നുംകൊണ്ടു ചില മുനിസിപ്പാലററികളുടെ സ്ഥംഭദീപങ്ങൾപോലെ ജ്വലിക്കുകയും, വേലിയരികിൽ നില്ക്കുന്ന ഇല്ലിപ്പട്ടിളുകളെ അനവധി നക്ഷത്രമാലകൾകൊണ്ടലങ്കരിക്കുകയും ചെയ്യുന്ന മിന്നാമിനുങ്ങാണല്ലൊ ഈ ലേഖനത്തിൻെറ തലവാചകം വായിച്ചാൽ മുമ്പിൽ നമ്മുടെ ഓൎമ്മയിൽ വരുന്നനത്. വീടുകളുടെ ചുമരുകളിലും ഉത്തരങ്ങളിലും ചിലപ്പോൾ നനഞ്ഞ തീപ്പെട്ടിക്കോലുരച്ചപോലെ

ഇരുട്ടത്ത് അരിച്ചുനടക്കുന്ന 'തൊട്ടാലൊട്ടി' എന്നു പറയുന്ന ചെ വിപ്പാമ്പിനേയും സാമാന്യം വായനക്കാർ ഓർമ്മിക്കാതിരിക്കയില്ല. ഈ രണ്ടുവക ജന്തുക്കൾക്കും പുറമെ സ്വയംപ്രകാശമുള്ള വേറെ ഒരുതരം ജന്തുക്കളെ കൂടി വളരെ പേർ കണ്ടിരിക്കും. പക്ഷെ അവരിൽ നൂറിൽ തൊണ്ണൂറ്റൊമ്പതുപേരും ആ ജന്തുക്കളുടെ പ്രകാശം മാത്രം കണ്ടിട്ടുള്ളതല്ലാതെ ആ ജന്തുക്കളെ കാണുകയൊ ആ പ്രകാശത്തിനുള്ള കാരണം ചില ജന്തുക്കളാണെന്നെങ്കിലും ധരിച്ചിരിക്കുകയോ ചെയ്തിട്ടുണ്ടോ എന്നു സംശയമാണ്. രാത്രി കായലിൽ വഞ്ചി വലിച്ചുപോകുമ്പോൾ പങ്കായംകൊണ്ടു വെള്ളം ഇളകിമറിയുന്ന ഭാഗങ്ങളിൽ നക്ഷത്രങ്ങളെ നല്ലവണ്ണം പൊടിച്ചു കലക്കിയ പോലെ സാധാരണ കാണുന്ന പ്രകാശത്തിന്നു കാരണമായ നാക്ടിലൂക്ക (Notiluca) എന്നു പേർപറയുന്ന ഒരുതരം അണുപ്രായങ്ങളായ ജലജന്തുക്കളെപ്പറ്റിയാണ് ഒടുവിൽ പ്രസ്താവിച്ചത്. രാത്രികാലത്തു പ്രകാശമുള്ള കായൽവെള്ളം അല്പം എടുത്ത് ഏകദേശം അറനൂറിരട്ടി വലുതാക്കി കാണിക്കുന്ന ഒരു ഭൂതക്കണ്ണാടിയിൽ കൂടി നോക്കിയാൽ വേവിച്ച ഒരു മണി സാഗോഅരിയുടെ വലിപ്പത്തിലും ആകൃതിയിലും ഉള്ള അനേകായിരം ജന്തുക്കൾ ഓരോ ചെറിയ വാലിന്റെ സഹായത്തോടുകൂടി തവളക്കുഞ്ഞുങ്ങളെപ്പോലെ അങ്ങുമിങ്ങും പിടച്ചു നീന്തിനടക്കുന്നതായി കാണാകുന്നതാകുന്നു. ഇവ നാക്ടിലൂക്ക എന്നു പറഞ്ഞ ജന്തുക്കൾ ആകുന്നു. മേൽപ്രസ്താവിച്ച ജന്തുക്കളേക്കൂടാതെ കരയിലും കടലിലും പാക്കുന്നവയായി മത്സ്യം, കക്ക, കാഞ്ഞിപ്പോത്ത്, ഞണ്ട്, പുഴു മുതലായ വൎഗ്ഗങ്ങളിൽപ്പെട്ടുന്ന അനേകതരം സ്വയംപ്രകാശമുള്ള ജന്തുക്കളുണ്ട്. ഈ ജന്തുക്കളുടെ വെളിച്ചം പുറപ്പെടുവിക്കുന്ന അവയവങ്ങൾക്കും, വെളിച്ചങ്ങളുടെ ശക്തിക്കും, വൎണ്ണങ്ങൾക്കും, മററും തമ്മിൽതമ്മിൽ വളരെ വ്യത്യാസങ്ങൾ ഉണ്ട്. നാക്ടിലൂക്ക, കാഞ്ഞിപ്പോത്ത്, എന്നീജന്തുക്കൾക്കു വെളിച്ചം പുറപ്പെടുവിക്കുവാൻ പ്രത്യേക അവയവങ്ങൾ ഇല്ല. അവയുടെ പ്രകാശം അവയുടെ ശരീരത്തിന്റെ പുറമേയുള്ള എല്ലാഭാഗങ്ങളിൽനിന്നും ഒരുപോലെ പുറപ്പെടുന്നു.

എന്നാൽ കാഞ്ഞിപ്പോത്തുവൎഗ്ഗത്തിൽതന്നെ പെട്ടന്ന വേറെ ഒരു തരം ജന്തുക്കൾക്കു ശരീരത്തിന്റെ മററു ഭാഗങ്ങളെക്കാൾ അധികം പ്രകാശിക്കുന്നതായ ചില പ്രത്യേക അവയവങ്ങളുള്ളതായും കാണുന്നുണ്ട്. സമുദ്രത്തിന്റെ അടിയിൽ പാറകളിലും മററും പററിപ്പിടിച്ചു തൂവലിന്റെ ആകൃതിയിലുള്ള അനേകബാഹുക്കളെ ശാഖോപശാഖകളായി നീട്ടി സമീപത്തുകൂടി സഞ്ചരിക്കുന്ന വല്ല ചെറുപ്രാണികളേയും പിടിച്ചു ഭക്ഷിച്ചുകൊണ്ടു ചെടികളുടെ സമ്പ്രദായത്തിൽ വളരുന്ന "കടൽതൂവൽ" (Sea-Pen) എന്ന ഒരു ജലജന്തുവിശേഷത്തിന്റെ പ്രകാശം അതിന്റെ ശാഖോപശാഖകളിൽ വെള്ളിക്കെട്ടൻപാമ്പിന്റെ കെട്ടുകൾപോലെ പത്തിപത്തിയായി കാണാവുന്നതാണ്. നമ്മുടെ മിന്നാമിനുങ്ങുകളുടെ വെളിച്ചം അവയുടെ അടിവയററിൽ ഇടത്തും വലത്തും ഉള്ള രണ്ടു പ്രത്യേക അവയവങ്ങളിൽനിന്നാണ് ജനിക്കുന്നത് എന്ന് അതിനെ പിടിച്ചു നോക്കീട്ടുള്ളവർ അറിഞ്ഞിരിക്കും. എന്നാൽ അമേരിക്കയിൽ മെക്സിക്കൊ എന്ന ദിക്കിലെ ഒരുതരം മിന്നാമിനുങ്ങുകൾക്കു മേൽപ്രകാരം നാല് അവയവങ്ങൾ ഉണ്ടത്രെ. ആ മിന്നാമിനുങ്ങുകൾക്കു നമ്മുടെ മിന്നാമിനുങ്ങുകളേക്കാൾ ഇരട്ടി പ്രകാശവുമുണ്ട്. അതുകൊണ്ട് അമേരിക്കയിൽ ചില പ്രദേശങ്ങളിലെ ദരിദ്രന്മാർ രാത്രി വെളിച്ചത്തിന്നു മിന്നാമിനുങ്ങുകളെ പിടിച്ചു കുപ്പികളിലിട്ടടച്ചു വിളക്കിന്നു പകരം ഉപയോഗിക്കുന്നുണ്ട്. കക്കുവാൻവേണ്ടി വല്ല ഗൃഹത്തിന്റെയും മുറികളിൽ കടന്നതിന്റെശേഷം ആ മുറിയുടെ സ്വഭാവവും അതിലുള്ള സാമാനങ്ങളുടെ വിവരവും അറിവാൻവേണ്ടി ചില കള്ളന്മാർ മിന്നാമിനുങ്ങുകളെ പിടിച്ചു ശേഖരിച്ചുകൊണ്ടുപോയി പറക്കുവാൻ വിടാറുണ്ടെന്നും മററും ചില കഥകൾ വളരെ ആളുകൾ കേട്ടിട്ടുണ്ടായിരിക്കണം. യൂറോപ്പിലുള്ള വേറൊരുതരം മിന്നാമിനുങ്ങിന്ന് അതിന്റെ മുഖത്തിൽനിന്നു കീഴ്പ്പോട്ടു ഒരു തുമ്പിക്കൈപോലെ തൂങ്ങിനില്ക്കുന്ന ഒരു അവയവത്തിന്റെ അററത്താണ് വെളിച്ചം. ആ പ്രാണി പറക്കുന്നതു കണ്ടാൽ ഒരു റാന്തൽ വിളക്കു തൂക്കിപ്പി

ടിച്ചു പറക്കുകയാണെന്നു തോന്നും. അതുനിമിത്തം അതിന്നു 'റാന്തലീച്ച' (Lantern-fly) എന്ന് ആ പ്രദേശത്തുകാർ പേർ പറയുന്നു. ഈ ദിക്കിലുള്ള മിന്നാമിനുങ്ങുകളുടെ വെളിച്ചം ഒരു പച്ചവൎണ്ണമാണല്ലൊ. എന്നാൽ ഇററലിരാജ്യത്തു കാണുന്ന ഒരുതരം മിന്നാമിനുങ്ങുകളുടെ വെളിച്ചം നീലവൎണ്ണവും 'റാന്തലീച്ച'യുടെ വെളിച്ചം ഊതാവൂവൎണ്ണവും ആണ്. ഈ ജന്തുക്കളുടെ വെളിച്ചത്തിന്നു ദേശവ്യത്യാസങ്ങളനുസരിച്ച് അല്പമായ വൎണ്ണവ്യത്യാസങ്ങൾ വേറെ പ്രകാരത്തിലും കണ്ടുവരുന്നുണ്ട്.

ശരീരത്തിന്റെ ഉടൽനീളം അനേകഖണ്ഡങ്ങളായി വേർതിരിഞ്ഞുകാണുന്നതു വൎഗ്ഗസാമാന്യലക്ഷണമായി പ്രാണിശാസ്ത്രപണ്ഡിതന്മാർ വിചാരിക്കുന്ന ഒരു ജന്തുവൎഗ്ഗത്തിൽപെട്ടതാണ് ചെവിപ്പാമ്പ്. ഈ ജന്തുവൎഗ്ഗത്തിൽതന്നെ അവർ ചേൎത്തു തരംതിരിച്ചിട്ടുള്ളവയാണ് പഴുതാര, തേരട്ട, മുതലായ ചില ജന്തുക്കൾ. ചെവിപ്പാമ്പിന്നും അതിനെപ്പോലെതന്നെ അതിന്റെ വൎഗ്ഗത്തിൽപ്പെട്ട മററ സ്വയംപ്രകാശമുള്ള ജന്തുക്കൾക്കും അവയുടെ രണ്ടു പള്ളയിലും ശരീരവും കാലുകളുംകൂടി ചേരുന്ന സന്ധികളിലായി ഓരോ അവയവങ്ങളുള്ളതിൽനിന്നാണ് പ്രകാശം ജനിക്കുന്നത്. ഈ വൎഗ്ഗത്തിൽ സാമാന്യം വലിപ്പമുള്ള ചില ജന്തുക്കൾ രാത്രികാലങ്ങളിൽ സഞ്ചരിക്കുന്നതു കണ്ടാൽ എല്ലാ മുറികളിലും വിളക്കുകൾ കൊളുത്തിവെച്ച് രാത്രി ഓടുന്ന ഒരു തീവണ്ടിയുടെ സാമ്യം ആൎക്കും തോന്നിപ്പോകും. കക്കയുടെ വൎഗ്ഗത്തിൽപ്പെട്ടതും രാത്രികാലങ്ങളിൽ നക്ഷത്രങ്ങളെപ്പോലെ സമുദ്രത്തിന്റെ ഉപരിഭാഗങ്ങളിൽ കൂട്ടംകൂട്ടമായി അനേക ചതുരശ്രനാഴിക സ്ഥലപ്പരപ്പിൽ ഇടതിങ്ങി സഞ്ചരിക്കുന്നതും ആയ ഒരുതരം ജന്തുക്കളെ ഉഷ്ണമേഖലയിൽപ്പെട്ട സമുദ്രഭാഗങ്ങളിൽ വളരെ പ്രാവശ്യം താൻ കണ്ടിട്ടുള്ളതായും ആവക അവസരങ്ങളിൽ ഈ ജന്തുക്കളുടെ വെളിച്ചത്താൽ കപ്പലിന്റെ തട്ടിലിരുന്നുംകൊണ്ടു പുസ്തകങ്ങളും വൎത്തമാനക്കടലാസ്സുകളും പ്രയാസംകൂടാതെ തനിക്കു വായിപ്പാൻ കഴിഞ്ഞിട്ടുള്ളതായും സർ വിവിലീതാംസൺ ( Sir Wyville Thomson) എന്ന വി

മോൻതൻ പ്രസിദ്ധപ്പെടുത്തീട്ടുള്ള 'സമുദ്രഗർഭപ്രദേശങ്ങൾ' (Dept-hsof the sea) എന്ന പുസ്തകത്തിൽ പ്രസ്താവിച്ചു കാണുന്നു.

കടൽ ജന്തുക്കളിൽ വെച്ച് സമുദ്രത്തിൽ കാൽ നാഴികയിലധികം ആഴത്തിന്നടിയിൽ സ്ഥിരവാസമുള്ളവയായ ജന്തുക്കളിലാണ് സ്വയം പ്രകാശം നാനാപ്രകാരത്തിൽ കാണുന്നത്. സമുദ്രത്തിൽ കാൽ നാഴികയിലധികം ആഴമുള്ള പ്രദേശങ്ങളിൽ സൂര്യരശ്മി ഒട്ടുംതന്നെ പ്രവേശിക്കാത്തതുകൊണ്ട് ഏതു സമയത്തും കൂരിരുട്ടു പിടിച്ചു കിടക്കുന്ന ആ വക പ്രദേശങ്ങളിലാണല്ലോ ഈ വക ദീപങ്ങളുടെ പ്രയോജനവും അധികം ഉള്ളത്. ആ വക പ്രദേശങ്ങളിലെ ജന്തുക്കളിൽ ദേഹമാസകലം പ്രകാശമുള്ളവയും, പ്രത്യേക അവയവങ്ങൾക്കുമാത്രം പ്രകാശമുള്ളവയും, നിരന്തരമായി പ്രകാശം പുറപ്പെടുവിച്ചു കൊണ്ടിരിക്കുന്നവയും, ആവശ്യമുള്ളപ്പോൾ മാത്രം പ്രകാശം കാണിക്കുന്നവയും, വർണ്ണം മാറിമാറി പ്രകാശിക്കുന്നവയും ആയി അനവധി ജന്തുക്കളെ കണ്ടു പിടിച്ചിട്ടുണ്ട്. സമുദ്രത്തിന്റെ അടിയിൽ ചെന്ന് ഈ വക ജന്തുക്കളുടെ കാഴ്ച കണ്ട് ആനന്ദിപ്പാൻ ആർക്കാണ് മോഹം തോന്നാതിരിക്കുന്നത്? പൌർണ്ണമിയിലെ ചന്ദ്രബിംബത്തെ ഉടലോടുകൂടി [illegible]യിൽ വാങ്ങി വിട്ടിട്ടുള്ളവയും, ശരീരത്തിന്റെ ചില ഭാഗങ്ങളിൽ വ്യാഴശുക്രന്മാരെ പിടിച്ചു വെച്ചിട്ടുള്ളവയും രണ്ടു പാർശ്വങ്ങളിലും വരിവരിയായി നക്ഷത്രങ്ങൾ പതിച്ചിട്ടുള്ളവയും ചോപ്പ്, പച്ച, നീലം മുതലായി പല നിറത്തിലുള്ള മത്താപ്പുകൾ ഇടകലർന്നു കത്തിക്കുന്നവയും അങ്ങോട്ടുമിങ്ങോട്ടും വെളിച്ചം വീശിക്കൊണ്ടു പോകുന്ന ചവിട്ടുവണ്ടിയുടെ വട്ടക്കണ്ണൻ വിളക്കു തലയിൽ വഹിക്കുന്നവയും ആയ അനവധി സൃഷ്ടിവിശേഷങ്ങൾ കൂട്ടം കൂട്ടമായും ഒററ ഒററയായും അവിടവിടെ സഞ്ചരിച്ചുകൊണ്ട്, അപ്രകാരമല്ലെങ്കിൽ എന്നെന്നും ഗാഢാന്ധകാരത്തിൽ മുങ്ങിക്കിടപ്പാൻ സംഗതിയുള്ള ആ പ്രദേശങ്ങൾക്ക് ലോകത്തിൽ മററു യാതൊരു പ്രദേശത്തിന്നുമില്ലാത്തതായ ഒരു വിശേഷ ശോഭയെ ഉണ്ടാക്കിത്തീർക്കുംവണ്ണം വ്യവസ്ഥ

കൾ ഏൎപ്പെടുത്തിട്ടുള്ള ഈശ്വരൻെറ മാഹാത്മ്യം ഓൎത്താൽ ആൎക്കാണ് വിസ്മയം തോന്നാത്തത്?

സി. എസ്. ഗോപാലപണിക്കർ. ബി. എ.

# അറിവുക

(അല്ലെങ്കിൽ മനസ്സിലാവുക)



നാം നമ്മുടെ ജനനം മുതൽ മരണം വരെ ഓരോ ക്ഷണത്തിലും ലോകത്തിലുള്ള ഏതെങ്കിലും ഒരു വിഷയത്തെപ്പററി നമ്മുടെ ഇന്ദ്രിയങ്ങൾ വഴിയായി ഓരോ അറിവുകളെസ്സമ്പാദിച്ചുകൊണ്ടു തന്നെയിരിക്കുന്നു എന്നുള്ള സംഗതി പെട്ടെന്നു പറയുമ്പോൾ ചിലർ അത്ര വകവെക്കയില്ലായിരിക്കാമെങ്കിലും ശാന്ത്യാ ആലോചിച്ചാൽ എല്ലാവരും സമ്മതിക്കുന്നതായിരിക്കും.

നാം എന്തെങ്കിലും അറിയുന്നത് നമ്മുടെ ജ്ഞാനേന്ദ്രിയങ്ങൾ (കണ്ണ്, മൂക്ക്, ചെവി, നാവ്, തൊലി) വഴിയായിട്ടാണല്ലൊ. എന്നാൽ പ്രതിബന്ധങ്ങൾ യാതൊന്നുമില്ലാത്തപക്ഷം ഇന്ദ്രിയങ്ങൾ എല്ലാം തത്തദ്വിഷയഗ്രഹണസാമൎത്ഥ്യം തുല്യമായിരിക്കാമെങ്കിലും ഓരോ ഇന്ദ്രിയദ്വാരേണയും നമ്മുടെ മനസ്സിൽ പതിയുന്ന വിഷയസ്വരൂപസ്ഥിതിക്ക് പലപ്പോഴും സ്ഥൂലസൂക്ഷ്മതാഭേദമോ താരതമ്യവിശേഷമൊ ദൃഢാദൃഢത്വവ്യത്യാസമൊ ഉണ്ടാകാറുണ്ടെന്നുള്ളത് അനുഭവസിദ്ധമാകുന്നു.

നാം അമ്മയുടെ ഉദരത്തിൽ നിന്നു ഭൂമിയിൽ പിറക്കുമ്പോൾ തന്നെ നമുക്കു ചക്ഷുരാദിജ്ഞാനേന്ദ്രിയങ്ങൾ എല്ലാം ഉണ്ടായിരിക്കുന്നുണ്ടല്ലൊ. എന്നാൽ 'ആദ്യമായി നമുക്കുണ്ടാകുന്ന ജ്ഞാനം ഏതു ഇന്ദ്രിയമാൎഗ്ഗേണ സിദ്ധിക്കുന്നതാകുന്നു?' എന്നുള്ള ചോദ്യത്തിന്നു തന്നെ ശരിയായ ഒരു ഉത്തരം സാധാരണക്കാൎക്ക് എളുപ്പത്തിൽ പ

റവാൻ കഴിയുന്നതാണെന്നു തോന്നുന്നില്ല. ജനനാനന്തരം ഒന്നോ രണ്ടോ മണിക്കൂറുകൊണ്ടോ, മൂന്നോ നാലോ ദിവസംകൊണ്ടോ, അഞ്ചോ ആറോ മാസംകൊണ്ടോ ഒരു കുട്ടി തന്റെ അമ്മയുടെ സ്തന്യരസത്തിന്റേയോ, അംഗസ്പൎശത്തിന്റേയോ ദേഹഗന്ധത്തിന്റേയോ, താലോല (താരാട്ട്) ശബ്ദത്തിന്റേയോ സൂക്ഷ്മമായ ഭേദത്തെ ഗ്രഹിക്കുകയും, ക്രമേണ അമ്മയച്ഛന്മാരെ പ്രത്യേകം കണ്ടറികയും അവർ കുട്ടിയുടെ നേരെ കാണിക്കുന്ന വല്ല മുഖവികാരാദികളെ കണ്ട് കുട്ടി ചിരിച്ചു തുടങ്ങുകയും, മറ്റുള്ളവർ എടുക്കുകയോ മുല കൊടുക്കുകയോ മറ്റോ ചെയ്യുന്നതിൽ പരിചയഭേദംകൊണ്ട് കുട്ടിക്കു അസുഖം തോന്നുന്നതായാൽ തദ്വികാരസൂചകമായി നിലവിളിക്കുകയോ നേരെ നോക്കാതിരിക്കുകയോ അവർ ബലമായി എടുപ്പാൻ ശ്രമിച്ചാൽ പിന്തിരിച്ചു വൈമുഖ്യം നടിച്ച് അകലെ പോവുകയോ ചെയ്യുന്നതിനാൽ ഇന്ദ്രിയങ്ങളുടെ വിഷയഗ്രഹണശക്തി എല്ലാകാലത്തിൽ തന്നെ തുല്യപരിമാണമായി ഉണ്ടാകുന്നില്ലെന്നും, ഓരോന്നും അനുക്രമമായും അഭ്യാസഭേദവശാൽ അല്പാല്പമായി വൎദ്ധിച്ചും ഉണ്ടാകുന്നതാണെന്നും അനുഭവസിദ്ധമാകുന്നു.

ഇതുകൊണ്ടുതന്നെ ഓരോ വിഷയങ്ങളേയും അതാതിന്ദ്രിയങ്ങൾക്കു ഗ്രഹിപ്പാനുള്ള ശക്തിയും അതിലുള്ള വേഗാധിക്യവും വൎദ്ധിച്ചുവരുന്നത് പ്രതിക്ഷണാഭ്യാസംനിമിത്തമാണെന്നു സിദ്ധിക്കുന്നു. ഇങ്ങിനെ ക്ഷണംപ്രതി ഇന്ദ്രിയാൎത്ഥസന്നികൎഷജന്യമായ ജ്ഞാനം നിത്യാഭ്യാസംകൊണ്ട് വൎദ്ധിക്കുന്തോറും ഓരോ വിഷയങ്ങളിലും അതിസൂക്ഷ്മങ്ങളായ അനേകം പ്രകാരഭേദങ്ങളെ അതിവേഗത്തിൽ ഗ്രഹിപ്പാനുള്ള ശക്തി അളവററ വിധം വൎദ്ധിച്ചു വൎദ്ധിച്ചു ഇന്ദ്രിയങ്ങൾക്കു തത്തദ്വിഷയഗ്രഹണത്തിനുവേണ്ടിവരുന്ന കാലദൈൎഘ്യം കുറഞ്ഞു കുറഞ്ഞു വന്ന് അല്പക്ഷണത്തിൽതന്നെ പല ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കേണ്ടവയായ പല വിഷയങ്ങളേയോ, അല്ലെങ്കിൽ ഒരിന്ദ്രിയത്തിന്റെ വിഷയത്തിൽതന്നെ അതിസൂക്ഷ്മങ്ങളായ വിവിധപ്രകാരഭേദങ്ങളേയോ ഇടകലൎന്നു മാറിമാറി ഗ്രഹിക്കുകമുതലായ അനേകപരീക്ഷകളിൽ പൂൎണ്ണജയം പ്രാപിക്കു

ത്തുകൊണ്ടു നമ്മിൽ പലൎക്കും പാണ്ഡിത്യം സിദ്ധിച്ചിട്ടുണ്ടെന്ന് അല്പം ആലോചിച്ചാൽ ആരും സമ്മതിക്കാതിരിക്കുന്നതല്ല. എന്നാൽ എല്ലാരിലും എല്ലാ വിഷയങ്ങളിലും ഈ ശക്തി ഒരുപോലെ പ്രവൃത്തിക്കുന്നില്ലെന്നും ഓരോരുത്തനിലും ഓരോ വിഷയങ്ങളിലും അഭ്യാസാദി ഉപാധിഭേദവശാൽ താരതമ്യഭേദമുള്ളതായി കണ്ടുവരുന്നുണ്ടെന്നും സമ്മതിക്കേണ്ടതുതന്നെ. എങ്കിലും ഇങ്ങിനെയുള്ളതിൽ പലതും ജന്മസിദ്ധമല്ലെന്നും അഭ്യാസഭേദവശാലുണ്ടാകുന്നതാണെന്നും പറയാതിരിപ്പാൻ നിവൃത്തിയില്ല.

എന്തെന്നാൽ സംഗീതരസികന്മാരുടെ സൎവ്വസ്വാപഹരണകാരണമായ സപ്തസ്വരങ്ങൾ കേട്ടാൽ തദപരിചിതന്മാർ കേവലം ഒരു ശബ്ദമെന്നു മാത്രമല്ലാതെ അവയുടെ യാതൊരു വ്യത്യാസവും മനസ്സിലാക്കുന്നില്ലെങ്കിലും അവർ തങ്ങൾക്കു നിത്യപരിചയമുള്ള എട്ടോ പത്തോ സ്നേഹിതന്മാർ നേരിട്ടുകാണാതെ ഒരു മുറിക്കകത്തോ മറ്റോ മറഞ്ഞുനിന്നു സംസാരിച്ചാൽ ഓരോന്നും ഇന്നിന്ന ആളുടെ ഒച്ചയാണെന്നു യാതൊരു താമസവും പ്രയാസവുംകൂടാതെ അറിയുന്നു.

അതുപോലെതന്നെ അയ്യായിരവും പതിനായിരവും വിലപിടിക്കുന്ന വൈരക്കല്ലുകളും കാൽകാശുപോലും വിലയില്ലാത്ത സ്ഫടികക്കഷണങ്ങളും തമ്മിൽ സാധാരണ നാട്ടുപുറത്തുള്ള കൃഷിക്കാരനായ ഒരുവന്നു യാതൊരു ഭേദവും കാഴ്ചയിൽ തോന്നുന്നില്ലെങ്കിലും, ഒരു നല്ല കല്ലുനോട്ടക്കാരന്റെ കയ്യിൽ കിട്ടുമ്പോൾ അവയുടെ വ്യത്യാസത്തെ അവൻ അതിവേഗത്തിലും അതിസൂക്ഷ്മമായും കണ്ടെത്തുന്നു.

നല്ല കണ്ണുള്ളവർ തങ്ങൾക്കു നിത്യപരിചയമുള്ള വഴിയിൽ കൂടിത്തന്നെയും രാത്രികാലങ്ങളിൽ വെളിച്ചം കൂടാതെ അല്പം സഞ്ചരിക്കേണ്ടിവന്നാൽ എത്ര കല്ലിലും മുള്ളിലും കയറുന്നു? എത്ര കുണ്ടിലും കുഴിയിലും ചാടുന്നു? എന്നാൽ ഒരു ജാത്യാന്ധനാകട്ടെ, തന്റെ കയ്യിലുള്ള വല്യ കോലുകൊണ്ടും നിലത്തു കുത്തിക്കുത്തിക്കൊണ്ട് ആ വഴിയിൽ കൂടിത്തന്നെ യാതൊരപകടവും കൂടാതെ രാവും

പകലും സ്വൈരമായിസ്സഞ്ചരിക്കുന്നു. ഇതിനുള്ള കാരണം ആ കുരുടൻ തന്റെ കയ്യിലുള്ള കോലുകൊണ്ടും കാലുകൊണ്ടും വഴിയിലുള്ള വൈഷമ്യങ്ങളെ സ്പർശവിശേഷത്താൽ നല്ലവണ്ണം അറിയുന്നതുമാത്രമല്ലാതെ വേറെ എന്തെങ്കിലുമുണ്ടോ? ഇങ്ങിനെ ഓരോ വിഷയത്തെക്കുറിച്ചും പ്രത്യേകം പ്രത്യേകം ഉദാഹരണം കാണിച്ചിട്ടാവശ്യമില്ലല്ലൊ.

ഇതുവരെ പറഞ്ഞത് ഇന്ദ്രിയങ്ങളുടെ വിഷയഗ്രഹണശക്തിഭേദം, അഭ്യാസാദികാരണഭേദങ്ങളെ അനുസരിച്ച് ഭേദപ്പെട്ടു വരുന്നതാണെന്നാണല്ലൊ. ഇനി ഈ ഗ്രഹണശക്തി ഇന്ദ്രിയങ്ങൾക്കു മാത്രം അധീനമായിട്ടുള്ളതോ അല്ലയോ എന്നും, വേറെ വല്ലതിന്റെയും സാഹായ്യം ഒഴിച്ചുകൂടാത്തതോ അല്ലയോ എന്നും ആലോചിക്കേണ്ടിയിരിക്കുന്നു. ഇന്ദ്രിയങ്ങൾക്കുതന്നെ അധീനമായിരുന്നു എങ്കിൽ ഉറക്കത്തിലും മോഹത്തിലുംകൂടി വിഷയജ്ഞാനം ഉണ്ടാകേണ്ടതായിരുന്നുവല്ലൊ. അതില്ലാത്തതിനാൽ ഇന്ദ്രിയമാത്രാധീനമല്ലെന്നു ഊഹിക്കേണ്ടിവരുന്നു എന്നുമാത്രമല്ല ഇന്ദ്രിയങ്ങൾക്കെല്ലാറ്റിന്നുംകൂടി സഹായിയായി വേറെ എന്തോ ഒന്നുണ്ടെന്നുകൂടി കല്പിക്കേണ്ടിവരുന്നു. അങ്ങിനെ ഇന്ദ്രിയങ്ങൾക്കെല്ലാംകൂടി വിഷയഗ്രഹണത്തിങ്കൽ ഏകസഹായിയായി നില്ക്കുന്ന ഒരു അന്തഃകരണമാകുന്നു 'മനസ്സ്'. അതുകൊണ്ട് ഇന്ദ്രിയങ്ങൾക്കു വിഷയസന്നികർഷമുണ്ടാകുമ്പോൾ മനസ്സിന്റെ സാഹായ്യം സിദ്ധിച്ചാൽ മാത്രമേ 'ജ്ഞാനം' (അറിവ്) ഉണ്ടാകയുള്ളു. അതില്ലാത്തതുകൊണ്ടാണ് നിദ്രയിലും മോഹത്തിലും വിഷയജ്ഞാനമുണ്ടാകാത്തത്. ജാഗ്രത്തിൽ തന്നെയും ഓരോ ഇന്ദ്രിയങ്ങൾക്കും അതാതിന്റെ വിഷയസന്നികർഷമുണ്ടാകുമ്പോൾ അതോടുകൂടി മനസ്സിന്റെ പ്രവൃത്തിയും സിദ്ധിച്ചാൽ മാത്രമേ ജ്ഞാനമുണ്ടാകുന്നുള്ളു. അതിനാൽ ഒരു സമയത്തിൽ ഒരിന്ദ്രിയത്തിന്ന് അതിന്റെ വിഷയത്തോട് ആഭിമുഖ്യമുണ്ടാവുകയും മനസ്സും അതോടുകൂടി പ്രവൃത്തിക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ ഇതരേന്ദ്രിയങ്ങൾക്ക് അവയുടെ വിഷയങ്ങളിൽ സംബന്ധമുണ്ടായാലും മനസ്സിന്ന് അവയിൽ പ്രസക്തി ഉണ്ടാവാൻ കഴി

യാതിരിക്കുന്നതുകൊണ്ട് ആ വിഷയങ്ങളിൽ നിന്നുള്ള ജ്ഞാനം സിദ്ധിപ്പാനിടവരുന്നില്ല.

ഇതിന്നും പുറമെ മനസ്സിന്നു ബാഹ്യേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളിൽ സാഹായ്യം ചെയ്യുക, എന്ന പ്രവൃത്തികൂടാതെ, മുമ്പിൽ ഏതെങ്കിലും പ്രകാരത്തിൽ അറിയപ്പെട്ടിട്ടുള്ള പലേ വിഷയങ്ങളിലും തന്നത്താൻ വ്യാപരിക്കുക എന്ന ഒരു ചുമതലകൂടി സ്വതന്ത്രമായി ചെയ്യാനുള്ളതിനാൽ മനസ്സു ചിലപ്പോഴം യാതൊരു ബാഹ്യേന്ദ്രിയവ്യാപാരത്തിലും സഹായിക്കാതെ സ്വതന്ത്രമായി വ്യാപരിക്കുന്നതായാൽ ആ സമയങ്ങളിൽ മററുള്ള ഇന്ദ്രിയങ്ങൾക്കു തങ്ങളുടെ യാതൊരു വിഷയത്തെയും ഗ്രഹിപ്പാൻ ശക്തിയില്ലാതേയും വന്നുപോകുന്നു. ഇങ്ങിനെയുള്ള മനഃപ്രവൃത്തിയേയാകുന്നു നാം 'മനോരാജ്യം' എന്നു പറയുന്നത്.

അതിനാൽ മനസ്സ് തന്നത്താൻ പ്രവൃത്തിച്ചുകൊണ്ടിരിക്കയോ ബാഹ്യേന്ദ്രിയങ്ങളിൽ ഏതെങ്കിലും ഒന്നിൻെറ പ്രവൃത്തിക്കു സഹായിച്ചുകൊണ്ടിരിക്കയൊ ചെയ്യുന്ന സമയത്തിൽ തദിതരേന്ദ്രിയങ്ങൾക്ക് അവയുടെ വിഷയങ്ങളോടു സംബന്ധമുണ്ടായാലും അവയിൽനിന്നു യാതൊരു ജ്ഞാനവും സിദ്ധിപ്പാനിട വരാത്തതുകൊണ്ടാണ് 'അതു ഞാൻ കണ്ടു' അല്ലെങ്കിൽ 'കേട്ടു' പക്ഷെ ഒന്നും മനസ്സിലായില്ല' എന്നു നാം പറയുന്നത്. ഇങ്ങിനെയുള്ള 'മനസ്സിൻെറ അന്യവിഷയാദിനിവേശത്തെ' പരിഹരിപ്പാൻ വേണ്ടിയാകുന്നു 'മനസ്സിരുത്തിക്കേൾക്കു' 'മനസ്സിരുത്തിനോക്കു' എന്നൊക്കെപ്പറയുന്നത്.

ഇത്രയും പറഞ്ഞതുകൊണ്ട് മനസ്സിൻെറ ഐകാഗ്ര്യത്തോടുകൂടി ഇന്ദ്രിയാത്ഥസന്നികഷവും കൂടി ഉണ്ടായാൽ മാത്രമെ വിഷയജ്ഞാനമുണ്ടാവാൻ കഴിയൂ എന്നു സിദ്ധമായല്ലൊ.

അതിനാൽ ക്ഷണം പ്രതി വിവിധവിഷയേന്ദ്രിയസന്നികഷമുണ്ടാകുമ്പോളൊക്കയും മനസ്സിനെ അതാതു വിഷയങ്ങളിലേക്ക് അതിവേഗത്തിൽ മാറിമാറി പ്രവൃത്തിപ്പാനുള്ള ശക്തിയുണ്ടാക്കുകയാകുന്നു അഭ്യാസത്തിൻെറ ഫലം എന്നു വന്നുകൂടി.

(തുടരും) കുന്നെഴുത്ത് പരമുമേനോൻ.

കൊച്ചി

# ചെറിയ ശക്തൻ തമ്പുരാൻ

1. തിങ്കൾക്കിടാവെമുടിമേചർത്തണിഞ്ഞവനൊടുള്ള-
ത്തിങ്കൽക്കെടാതകൊതിചേർത്തുടൽപാതിവാങ്ങി
തങ്കൽക്കെഴുംകടമിഴിക്കയെറാഞ്ഞുതള്ളപ്പോൾ-
തങ്കാൽക്കടൻതെളിവുതെല്ലുതരാൻതൊഴുന്നേൻ.

2. കോമപ്പനിൽകനിവിയന്നിതുപേരുപാരിൽ
കേമപ്പെട്ടുംപടിയെഴുന്നചിലക്കുതോത്ത്
നാമപ്പടിസ്ക്കിനിയുമൊന്നുതുടങ്ങുകൊന്നെ
ന്നോമൽപ്പിടയ്ക്കെന്നടപ്പടയോടുരച്ചു.

3. മാനോടിടഞ്ഞമിഴിയാളിതുചൊന്നനേരം
ഞാനോതികാർകുഴലിനിയൊരു വിസ്തൃതന്നെ
തേനോടിടുംമൊഴിയെഴുന്നവരിപ്പണിസ്സ
താനോരുകിൽപ്പലരിറങ്ങിയറിഞ്ഞതില്ലേ?

4. ഉള്ളൂര, വീജി, യൊടുവു, ണ്ണി, തുടങ്ങിയാർപേ-
രുള്ളരിലൊക്കെനിറവോരിതുതന്നെചെയ്യാൻ
ഉള്ളോരുനാളിതിനുപോകുവതെന്തിനാണി-
യുള്ളോരുമിന്നുവെറുതേവഷളാകുവാനോ?'

5. നന്നായിവണ്ണമിവനോതിയതത്രനേര-
ല്ലെന്നായികാർകുഴലി, നല്ലറിവാന്നിടാതെ
തന്നാളുകൾക്കുപുകഴുള്ളതുപോയിയെന്നു
ചൊന്നാലതത്രവകവെയ്ക്കുകയില്ലൊരാളും.

6. ചെന്തെങ്ങിനുള്ളൊരിളനീരിനൊടൊത്തുനല്ല
പൂന്തേൻതൊഴും മൊഴിയിലുററംതെളിവൊട്ടുചേപ്പാൻ
എന്തെങ്കിലും ചിലതുചൊല്ലുകയെന്നുറച്ചു
ഞാനെല്ലിവണ്ണമവളോടുപറഞ്ഞു പിന്നെ.

7. വണ്ടാർകരിങ്കുഴലി! കേട്ടിടുകെങ്കിലോതാം
പണ്ടൊക്കുമുററംതെളിവെഴും പടികൊച്ചിനാട്ടിൽ
ഉണ്ടായിക്ഷേമനൊരുമന്നവനിങ്ങുകണ്ണു
രണ്ടാസ്സ്വിററുമൊരുവിണ്ണവർകോൻകണക്കേ.

8. കാളസ്സെഴും ചുമൽ, വിരിഞ്ഞൊരുമാർ, നകത്തെ-
ക്കാളുക്കെത്തിലൊരുകളികലന്നകൈകൾ,
കേളുക്കരിമ്പനകണക്കുട,ലോക്കിലാമ-
ട്ടാളെക്കരിങ്കുഴലി! കണ്ടറിവില്ലൊരാൾക്കും.

9. നല്ലൊരുമെവടിവിനൊത്തവനത്തലച്ചോർ
തെല്ലൊനിനക്കിലതിനൊത്തറിവാന്നിടുന്ന
അല്ലോടിടും കുഴലി! വേലയതിന്നുമൊക്ക-
മല്ലോ, തുടന്നുപഴുതാം പണികൊണ്ടെയില്ലാ.

10. തന്നുള്ളമന്നവനടുപ്പമതെത്രതന്നെ-
യാന്നുള്ളവന്നുമറിയിസ്സുകയില്ലതെല്ലും
താന്നുള്ളൊരംഗമറിയാതെഴുമക്കയെങ്ങ-
ളെന്നുള്ളമട്ടുവിളികൊണ്ടുവിളങ്ങിവമ്പൻ.

11. പഞ്ചിസ്സുനേരവനുമാററല,രേററമുണ്ടു
നെഞ്ഞൂകൾ,മെങ്കിലുമുയന്നെഴുമൂക്കൊടൊത്ത്
നെഞ്ഞിൽക്കിളുത്തകനിവാന്നുകൊണ്ടുമന്നൻ
മഞ്ഞിൽക്കുളുത്തവെയിലാന്നൊരുനാളൊടൊത്തു.

12. കാണിക്കുകണ്ണുകടിയില്ല,റിയാതെതെററു
കാണിക്കുവോരൊടുകയർക്കുകയില്ലതെല്ലും,
കാണിക്കുമൂഢർക്കനിവുമററലരോടുമേ,വ-
ക്കാണിക്കുകില്ലവെറുതെയൊരുപേരിനായി.

13. മററാതൊരക്കറയെഴുന്നൊരുമാററലർക്കു-
മററങ്ങളററപലനന്മയണഞ്ഞുകണ്ടാൽ
തെററന്നകത്തളിരുനന്നെതെളിഞ്ഞിടുന്നു
തെററാതനന്മയെഴുമായവനോമലാളേ!

14. നാട്ടിൽക്കഴിഞ്ഞിടുവതോതിടുമൊററുകാരാൽ
കിട്ടീടുവോരറിവുകൊണ്ടവനപ്പൊഴൊന്നും
കാട്ടീടുകില്ലശരിയാണവയെന്നുതീർച്ച-
പ്പെട്ടീടുമത്തെളിവുവേറെവരുംവരയ്ക്കും

15. നാട്ടിന്നുനന്മവരണംതെളിവെന്നുമെൻറ
നാട്ടിൽപ്പുലർന്നിടുമവർക്കുവളർന്നിടേണം
കിട്ടില്ലൊരുൾത്തെളിവതിങ്ങണയാക്കിലെന്നുൾ-
ത്തട്ടിൽപെടുംകനിവൊടെപ്പൊഴുമോർത്തുമന്നൻ.

16. വേണ്ടുന്നനന്മകൾവരുത്തിമുറയ്ക്കുകാക്ക-
ക്കൊണ്ടുള്ളിണങ്ങിയവനുള്ളൊരുനാട്ടിലുള്ളോർ
കണ്ടുതനിക്കുടയൊരച്ഛനൊടൊത്തുതാൻചൊൽ-
ക്കൊണ്ടുള്ളമന്നവനെയേവരുമൊന്നുപോലെ.

17. കാട്ടിൽക്കടന്നുപലകൂട്ടരൊടൊത്തെഴുംനാ-
യാട്ടിന്നുമക്കുതിരകേറലുതൊട്ടവയ്ക്കും
നാട്ടിൻെറമൂപ്പനകമോദകിലുംകളിക്കു-
മ്പോട്ടിൻെറമട്ടുതെളിവേകിയതില്ലതൊന്നും.

18. കോയിക്കൽനിന്നിരവിൽമന്നവനോടുകൊച്ചി-
ക്കായിൽക്കവഞ്ചികയറിച്ചിലക്കൂട്ടരൊത്ത്
പോയിക്കളിക്കുമവിടെക്കളവായവേല-
ക്കായിക്കടെപ്പുവരെയൊട്ടിടയിൽപ്പിടിക്കും.

19. ചുങ്കത്തെയപ്പുകയിലക്കു പിരിക്കുവോരാം-
യശത്തിനൊട്ടുചതിയോടുമടുത്തുമെന്നും
ഉക്കൊത്തുമുണ്ടുചിലരെന്നതറിഞ്ഞുകായ-
ലിങ്കൽത്തിരഞ്ഞുപലരേയുമവൻപിടിച്ചു.

20. ഓറിന്നയച്ചതിലൊരാൾപതിവായനേരം
തെറിക്കടന്നരിയമന്നവനോടൊരിക്കൽ
'തെറ്റില്ലപാതിരയിലിന്നവരച്ചാക്കും
കോറിപ്പുറപ്പെട്ടുമിറങ്ങുക'യെന്നുരച്ചു.

21. 'ഉന്നെൻതഴക്കുഴലിയിങ്ങുവരേണ്ടയെന്നു
ചെന്നേറെവെമ്പിയവൾക്കെ'ന്നുമുരച്ചുമന്നൻ
അന്നേരമപ്പതിവുപോലൊരുവഞ്ചിതന്നിൽ
ചെന്നേറിയപ്പെരിയകായലിലേക്കുപോയി.

22. പാട്ടിൽപ്പെരുങ്കളവുകണ്ടുപിടിക്കുവാനാ-
യിട്ടിങ്ങുമന്നവനറിഞ്ഞുവരുന്നവല്ലം
കാട്ടിക്കൊടുപ്പതിനുഞാനിനിയെന്തിനെന്നൾ-
ത്തട്ടിക്കേലാത്തപടിയമ്പിളിപോയ്മറഞ്ഞു.

23. രാവന്നുകെട്ടിയവനിങ്ങിനെവിട്ടതോർത്തു
കൈവന്നൊരല്ലലൊടുചിന്നിയക്കുന്തൽപോലെ
ആവമ്പെഴുന്നൊരിരുൾകണ്ടൊരുമന്നവൻതൻ
കാർവാർത്തിട്ടുംമൂടിയെഴുംമടവാരെയോർത്തു.

24. അത്തിങ്കൾക്കെട്ടിയവരിൽച്ചിലർമഞ്ഞമാവാ-
നത്തിങ്കൽനിന്നൊഴിയുവാൻമടിയാർന്നുകൊണ്ട്
തത്തിക്കളിക്കുമൊരുമാററലരാമിരുട്ടി-
ലെത്തിക്കുറച്ചതിനുവമ്പുകുറച്ചുനിന്നു.

25. മീനങ്ങുമിങ്ങുമിളകീട്ടിയലുംവെളിച്ച-
മാനല്പക്കുരികളൊടൊത്തൊരുഃപാസ്തതനിൽ
മാനത്തുതിങ്കളുടെമങ്കകളെന്നപോലെ
താനന്നുമിന്നി,മലർക്കുന്തലിലെന്നമട്ടും.

26. തന്നിൽക്കടന്നുതകരാറുകൾചെയ്യുമെന്നു
നിന്നീടുമെന്നതറിയാഞ്ഞുഴമല്ലലാലെ
വന്നീടുമോരുനെടുവീർപ്പുകളാണിതെന്നു
തോന്നീടുമാറലകളാലെയുലഞ്ഞുകായൽ.

27. നേർക്കാഞ്ഞുതണ്ടുകൾവലിച്ചരചന്റെയാടി
തകത്തിലപ്പെരിയകായലിലായനേരം
പാക്കങ്ങറഗമെതിലേറെവളർന്നുഴന്ന
ക്ലൂക്കങ്ങളാകടലിരപ്പവനന്നുകേട്ടു.

28. വമ്പാർന്നകാററിലുലയുംമടലായകുന്തൽ-
ത്തുമ്പാലെകാറതെട്ടുമത്തലയിട്ടിളക്കി
അമ്പാകരയ്ക്കുകടലൊച്ചയലച്ചയാക്കി-
യിമ്പാച്ചിപോലെയിരുളിൽച്ചിലതെങ്ങുനിന്നു.

29. മന്നിൻമണാളനെഴുന്നള്ളുവതോർത്തുകായൽ-
തന്നിൽപരക്കുമിരുളാവഴിവിട്ടമാറാൻ
ചെന്നിട്ടുനാലുപുറവുംകരയിൽത്തിരക്കി
നിന്നീടുമാനിലകലർന്നമരങ്ങൾനിന്നു.

30. വൈകാതെയക്കളവുചെയ്യവർകണ്ടുതെററി-
പ്പോകാതമട്ടിലൊരിടത്തുടനെത്തിയപ്പോൾ
മാഴ്കാതെവഞ്ചിവരുമാവഴിനോക്കിമന്നിൽ-
പ്പേർകാളിമിന്നിയൊരുമന്നവനന്നുപാർത്തു.

31. നേരായനേരമൊരുപാതിരയിൽക്കഴിഞ്ഞ-
നേരത്തുമാവഴിയെവഞ്ചിവരാഞ്ഞുമന്നൻ
തീരാതമാലൊടുനിനച്ചു ചതിച്ചുകള്ള-
ന്മാരായിപോയിതറിയാതവരെന്നിവന്നാം.

32. ഈമട്ടെഴുന്നൊരഴലാൽത്തെളിവറ്റൊരക്കെ-
ക്ഷേമന്നുപുഞ്ചിരിയതിൻവഴികാട്ടിയപ്പോൾ
കാർമങ്ങുമായിരുളിലൊട്ടുകലർന്നതിൻ വെള്ള-
പ്പൂമാതിരിക്കുവെളിവായിവെളിച്ചമാർന്നു.

33. നന്നായിമാരിയിൽനനഞ്ഞൊരുപട്ടിൽചേർന്ന
മിന്നാമിനുങ്ങിനുടെമിന്നലൊടൊത്തുകൊണ്ടു
അന്നാവെളിച്ചമിതുതാനവരെന്നുമുള്ള-
ത്തിന്നാടൽതീർത്തരിയമന്നവനോടുരച്ചു.

34. ഓരുള്ളുനീറിയലിവാർന്നുചമഞ്ഞൊരുവഞ്ചിയൊരെ-
പ്പേരുള്ളിണങ്ങിയൊരുപോലെവലിച്ചുകാട്ടി
ആരുള്ളുവാഴ്ത്തുവതിനിന്നലയുന്നതക്ക-
ത്താരുള്ളപൊയ്ക്കയുമതിന്നെതിരാകയില്ലാ.

8 . തിങ്കൾപ്പുണിക്കുമലരിൻമകരന്ദമേറ്റോ
തങ്കപ്പെരുന്തരികളോ, തരമോടൊരുത്തൻ
തൻകൈകളാലെവിതറീട്ടുടനാടിയെന്നാൽ
തങ്ങുന്നനല്ലഴകതിന്നൊരുമട്ടിലൊക്കും.

36. പൂമേററതോററപുളുപുഞ്ചിരികൊണ്ടുള്ളനി-
ലാമോകിമന്നനിനിവൈകരുതെ'ന്നുരക്കേ
കാർവേഴ്ഴതേട്ടമിതുളേറിയകായമൊക്ക-
ലാവേസ്സുമിട്ടരിയൊരോടിമറസ്സുനീക്കി.

37. തണ്ടുംതരത്തൊടുചവട്ടിവലിച്ചുനന്നാ-
യ്ക്കുണ്ടുന്നവഞ്ചിശരിയതലതെററിടാതെ
വേണ്ടുംവഴിക്കുരചനന്നമരംപിടിച്ചു-
കൊണ്ടുകൊണ്ടൊത്തുമറവഞ്ചിയൊടന്നടുത്തു.

38. ഓടുന്നമന്നനുടെയോടിയടുത്തുടൻമു-
ട്ടിടുന്നതിന്നിടയിലാമറബോട്ടിലുള്ളോർ
കൂടുന്നപേടിയൊടുകൈകുതറിക്കരഞ്ഞു
വാടുന്നൊരാളെയുടനൂക്കൊടെടുത്തുപൊക്കി.

39. 'അയ്യോകടുപ്പമരുതെ'ന്നിതുതണ്ടുവിട്ടു
കയ്യോടുമന്നനുടെയോടിവലിച്ചിടുന്നോർ
കയ്യോടെമററവരുമങ്ങിനെപൊക്കിയാടൽ-
ത്തിയ്യോടെഴുന്നവനെനീരിൽവലിച്ചെറിഞ്ഞു.

40. മന്നൻകനിഞ്ഞുപറയുംപടിവഞ്ചിനിർത്തി-
പ്പിന്നത്തെരിക്കനെയൊരാളതിൽനിന്നുചാടി
ചെന്നങ്ങുനീരിൽമുഴുകുന്നവനെപ്പിടിച്ചി-
ട്ടന്നല്ലൽതീർത്തരചനേറിടുമോടികേററി.

41. ചുങ്കത്തിലാക്കിയവനാണവനെന്നുമാരാ-
വികൽത്തരത്തിലവിടെച്ചിലക്കൂട്ടരെത്തി
വങ്കയ്ത്തരിപ്പൊടുമിടഞ്ഞുപിടിച്ചുകെട്ടി-
യങ്കത്തിലെന്നുമുടനപ്പൊഴവൻപറഞ്ഞു.

42. തെല്ലായിടസ്ഥകലുമോടി പിടിക്കുവാൻപി-
ന്നെല്ലാരുമൂക്കൊട്ടുവലിച്ചണയുന്നനേരം
വല്ലാത്തകൂട്ടരവർവരെയൊരാളെയിട്ടു
ചൊല്ലാർന്നമന്നനുടെയോടിയതിന്റെമുമ്പിൽ.

43. ആയാളെയുംകനിവിയന്നുടനന്നുകേററി-
പ്പോയാടലാററചനങ്ങണയുന്നനേരം
പേയാസ്സുറഞ്ഞിട്ടുകയല്ലുവനുള്ളിലല്ലൽ-
ത്തീയാളുമാറുകൊടുതായൊരുകാഴ്ചകണ്ടു.

(തുടരും)

കണ്ടൂര് നാരായണമേനോൻ, ബി. എ.

# നായന്മാരോട ഒരു വാക്കു



ഉദരപൂരണത്തിന്നുംകൂടി വകയില്ലാതെ ആരാനം തന്നാൽ ഭക്ഷിക്കാം ഇല്ലെങ്കിൽ പട്ടിണികിടക്കാമെന്നു വിചാരിച്ചു തെണ്ടിനടക്കുന്ന ദൃഢഗാത്രന്മാർ സർവനിന്ദ്യന്മാരും ജനക്ഷേമത്തിന്ന് ആധിയുമാണെന്നുള്ളതിന്നു രണ്ടഭിപ്രായമില്ല. ഇങ്ങിനെ ഭിക്ഷതെണ്ടിനടക്കുന്നവർനായർസമൂഹത്തിൽ മുൻകാലത്തുണ്ടായിരുന്നില്ലെന്നുള്ളത് നായർജാതിക്കു മുഴുവനും അഭിമാനാസ്പദമായിരുന്നു. ഇക്കാലത്തു യാചകവൃത്തിയുടെ പ്രഥമപദമായ സഹായക്കുറി, കെട്ടുകല്യാണവരി, പുരകെട്ടുവരിമുതലായതും, തല്ക്കാലം ചുററിപ്പോയതായി വ്യാജംപറഞ്ഞ് ഊണിന്നിരക്കലും ദിവസംപ്രതി വർദ്ധിച്ചുവരുന്നതു നഗരവാസികൾക്കു നിത്യാനുഭവമാണല്ലൊ. ഇതിന്നുള്ള ഹേതുവും നിവർത്തിയും നായർസമൂഹത്തിൽ തന്നെയാണ്.

എങ്ങാനും കിടക്കുന്ന ഒരു നായരുടെ കേമദ്രുമയോഗത്തിന്നു

ബ്രഹ്മാവിന്റെ വിധിയൊ ജന്മാന്തരകമ്മങ്ങളൊ ഹേതുക്കളായി വരുന്നതല്ലാതെ നായർസമൂഹം എങ്ങിനെ ഉത്തരവാദിയായി വരുമെന്നു ചിലക്ക് ആദ്യം ശങ്കയുണ്ടാവാം. ധനവാന്റെ കുലത്തിലൊ ദരിദ്രന്റെ കുലത്തിലൊ ജന്മം സിദ്ധിക്കുന്നതു ദൈവായത്തമൊ ജന്മാന്തരകമ്മപരിപാകമൊ ആയിരിക്കാം. ധനവും ദാരിദ്ര്യവും ജന്മംകൊണ്ടുമാത്രം നിജപ്പെട്ടുന്നതാണെങ്കിൽ ഒരുവന്നു ദാരിദ്ര്യംവരുമ്പോൾ ജന്മാന്തരത്തേയൊ ബ്രഹ്മാവിനേയൊ അധിക്ഷേപിക്കാം. ധനവും ദാരിദ്ര്യവും ഐഹികാവാസപ്രാരംഭത്തെ ലേശംപോലും അവലംബിക്കുന്നില്ലെന്നു പറവാൻ ഞാൻ ഒരുങ്ങുന്നില്ലെങ്കിലും ഏകദേശം അത്രത്തോളം പറയാവുന്ന നിലയിൽ അതുകൾ ജനനത്തിനുശേഷം ചെയ്യുന്ന ഉദ്യമത്തെ ആശ്രയിച്ചാണ് നില്ക്കുന്നത്. ധനാജ്ജനത്തിന്നും ഉപജീവനത്തിന്നും ചെയ്യുന്ന പ്രവൃത്തികളിൽ ജനസമൂഹത്തിന്റെ വകയായി പ്രതിബന്ധങ്ങൾ ഉണ്ടായിവരുമ്പോൾ ദാരിദ്ര്യത്തിന്നുള്ള ഹേതു ദരിദ്രനേക്കാൾ ജനസമൂഹത്തെയാണ് ആശ്രയിക്കുന്നത്. കരുവാൻ, ആശാരി, തട്ടാൻമുതലായ കൈവേലക്കാർ ഹീനജാതിക്കാരാണെന്നും അവർ നായരെ തീണ്ടാതെ അകന്നു നടക്കേണമെന്നും അവർ ചെയ്യുന്ന പ്രവൃത്തി നായരുടെ ജാതിശ്രേഷ്ഠതയ്ക്കു പോരാത്തതാണെന്നും മററുമുള്ള അനേകം ദുർഗ്ഗ്വുകൾ നായർസമൂഹത്തിൽ വേരൂന്നി ഇന്നും തഴച്ചുനില്ക്കുന്നതുകൊണ്ടു അനവധി ജീവനോപായങ്ങൾക്ക് അന്യജാതിക്കാർ അവകാശികളായിപ്പോയി. ഈ പറഞ്ഞതിൽ ഏതെങ്കിലുമൊരു പ്രവൃത്തിയിലാണ് ഒരു നായക്കു വാസനയെങ്കിൽ അന്യദേശത്തിലൊ അന്യസമൂഹത്തിലൊ ആ പ്രവൃത്തികൊണ്ടു ധനികനാവാൻ പ്രയാസമില്ലാത്ത ആ സാധുനായക്കു നായർസമൂഹത്തിൽ ഭിക്ഷാടനമല്ലാതെ മറെറന്തു ഗതി? ഇന്ത്യാരാജ്യത്തിൽ മുഴുവനും കലിബാധിച്ചപോലെ വ്യാപിച്ചിരിക്കുന്ന ജാതിവ്യത്യാസം നായർസമൂഹത്തേയും ബാധിച്ചിരിക്കകൊണ്ടു ശീമയിൽപോയി വിദ്യ പഠിക്കുന്നതിന്നുള്ള വിഘ്നങ്ങൾക്കു നായർസമൂഹത്തിന്നും ഉത്തരവാദിത്വമുണ്ട്.

മേൽപ്രകാരം ഉൽഗതികളം ഉപജീവനത്തിന്നും വിഘ്നങ്ങളു ണ്ടാക്കിത്തീൎക്കുന്നു എന്നുമാത്രമല്ല ദൈവഗത്യാ ധനികൻെറ കുല ത്തിൽ ജനനം സിദ്ധിച്ചിട്ടുള്ളവരേയും ദരിദ്രന്മാരാക്കുന്നതിന്നു നാ യർസമൂഹം ഇടവിടാതെ ശ്രമിക്കുന്നുണ്ട്. ഇഹത്തിലും പരത്തി ലും ആവശ്യമില്ലാത്തതും അൎത്ഥമില്ലാത്തതുമായ കെട്ടുകല്യാണംമു തലായതു കഴിപ്പാൻ കലശലായി നിർബ്ബന്ധിക്കുന്നതുതന്നെ മാപ്പു കൊടുപ്പാൻ പാടില്ലാത്ത കുററമാണ്. ആവക അടിയന്തരങ്ങൾ അധികധനവ്യയംചെയ്തു കഴിക്കുന്നതിനെ നന്ദിച്ചു കൊണ്ടാടുന്ന തും അടിയന്തരം കഴിക്കുന്നവനു സമൂഹക്കാർ ഉണ്ടെന്നു വിചാരി ക്കുന്ന വൈഭവത്തിൽ കുറഞ്ഞുപോയാൽ നിന്ദിച്ചു പിറുപിറുക്കു ന്നതും ജന്മാന്തരത്തിൽകൂടി പിന്തുടരുന്ന പാപമാണ്.

നിർബ്ബന്ധംകൊണ്ടും പ്രശംസാപവാദങ്ങളെക്കൊണ്ടും തങ്ങ ളുടെ ഇടയിൽ ദാരിദ്ര്യത്തിന്നിത്രത്തോളം അവകാശമുണ്ടാക്കി വെ ച്ചു നിവൃത്തിമാൎഗ്ഗം ആലോചിക്കാതെ, എന്നുതന്നെയല്ല, ഇതിലൊ രു ചുമതലയുണ്ടെന്നുള്ള ബോധം കൂടി ഇല്ലാതെ, വൎത്തിക്കുന്നത് എത്രയും വ്യസനിക്കേണ്ടുന്ന ഒരവസ്ഥയാണ്. മററു ജാതികളിലു ള്ളതിനേക്കാൾ തങ്ങളുടെ കൂട്ടത്തിൽ ഇംഗ്ലീഷ് പരീക്ഷകൾ ജയി ച്ചിട്ടുള്ളവരുണ്ടെന്നൊ ഇന്ത്യയിലെ ഏതു നഗരത്തിലും നോക്കിയാൽ നായരെക്കാണാമെന്നൊ ചിലർ പറയുന്ന വാക്കു കേട്ട് ആരും സന്തോഷിക്കരുത്. ബി. എ. ജയിച്ചിട്ടുള്ളവർ നായന്മാരുടെ ഇട യിൽ അധികമുണ്ടെങ്കിൽ അതുതന്നെ നായർസമൂഹത്തിന്നു അ ക്ഷേമമാണെന്ന് ആലോചിച്ചാൽ എളുപ്പത്തിൽ അറിയാം. ഏ തൊരു സാധനത്തിൻെറയും വില ആ സാധനത്തിൻെറ ആവശ്യ വും സംഭരണവും നോക്കി നിജപ്പെടുത്തേണ്ടതാണ്. അതായത് സാധനം സംഭരിച്ചിട്ടുള്ളതിലധികം ആവശ്യക്കാരുണ്ടെങ്കിൽ വില കൂടിയും ആവശ്യത്തിൽ കവിഞ്ഞു സാധനമുണ്ടായാൽ വില കുറ ഞ്ഞുംവരും. ആ സ്ഥിതിക്ക് ആവശ്യത്തിലധികം ബി. എ. ക്കാരെ വാൎത്തു വിടുന്നതുകൊണ്ട് അവരുടെ ഇടയിൽ ഇനിക്കിനിക്ക് ഉപ ജീവനമാൎഗ്ഗം കിട്ടേണമെന്നുള്ള സ്പൎദ്ധ വൎദ്ധിച്ചു കീഴ്പോട്ടു ലേലം വി

ലിച്ചുതുടങ്ങി പരസ്സരം വില കുറയ്ക്കാനുള്ളതാണെന്നു വ്യക്തമായി സിദ്ധിക്കുന്നുണ്ട്. അങ്ങിനെ വിലകുറയുമ്പോൾ അവരെ വാങ്ങുണ്ടാക്കുന്ന ചിലവിൽ കുറഞ്ഞതാണല്ലൊ അവരുടെ ഉദ്യോഗംകൊണ്ടുള്ള വരവ്. ഒരു സാധനം സംഭരിക്കുന്നതിനുള്ള ചിലവിൽ കുറഞ്ഞ വില കിട്ടുമ്പോളാണ് കച്ചവടത്തിൽ പൊളിഞ്ഞു പാപ്പരാകുന്നത്.

കുട്ടികൾക്കുപദേശം ചെയ്യുംപോലെ ഇത്രയും പച്ചയായി പറഞ്ഞിട്ടുള്ളതിന്നു കാരണമുണ്ട്. ഒരു കൂട്ടക്കു വിവേകമുണ്ടൊ ഇല്ലയൊ എന്ന് മനുഷ്യരുടെ ഇടയിൽ സാധാരണയായി അനുമാനിച്ചു വരുന്നത് അവരുടെ പ്രവൃത്തിയിൽനിന്നാണ്. നായന്മാരെല്ലാം ഒരേ മാർഗ്ഗത്തിൽ വിദ്യാഭ്യാസം ചെയ്യുവരുന്നതുകൊണ്ടു മാത്രം കച്ചവടത്തിൽ പെരളിയുന്നതായി മുൻപറഞ്ഞ തത്വം അവർ അറിഞ്ഞിട്ടില്ലെന്നനുമാനിക്കുന്നതായാൽകൂടി ഒരുവനെ വളരെ ആക്ഷേപിക്കാൻ തരമില്ല. അങ്ങിനെ ഇരിക്കെ നായന്മാരിൽ ഒരുവനെങ്കിലും ഗണിക്കത്തക്കതായ ഒരു കച്ചവടത്തിൽ പ്രവേശിച്ചൊ വഷിച്ചൊ കാണാത്ത സംഗതിയെക്കൂടി ആസ്പദിച്ചാണ് മുൻപറഞ്ഞ അനുമാനമെങ്കിൽ പിന്നെ സമ്മതിക്കാതെ നിവൃത്തി എന്താ? ആതില്പ വിശേഷിച്ച് അനാചാരങ്ങളാണെന്നറിഞ്ഞുംകൊണ്ടു ചില നടവടികളെ ലാളിച്ചു മൂടിയുന്ന ആളുകളെ വിവേകമുള്ളവരൊ വിശേഷബുദ്ധിയുള്ളവരൊ ആണെന്നു വിചാരിക്കാൻ മററുള്ളവർക്ക് എങ്ങിനെ ധൈര്യം ഉറയ്ക്കും?

മേൽപറഞ്ഞ കാരണങ്ങളാൽ വിദ്യയിലും മററും തങ്ങൾക്കുണ്ടെന്നു ചിലർ പറയുന്നതും തന്നെത്താൻ വിചാരിച്ചു സന്തോഷിക്കുന്നതു മായവൈഭവത്തിൻെറ അന്തഃശൂന്യതയെയും അഭിവൃദ്ധി മുടക്കുന്നതിന്നും വിപത്തു വർദ്ധിക്കുന്നതിന്നും എത്രഭാഗം തങ്ങളുടെ വകയായിട്ടുണ്ടെന്നുള്ളതിനെയും സൂമാറായിട്ടെങ്കിലും അറിഞ്ഞു കത്തവ്യകർമ്മങ്ങളെ നിജപ്പെടുത്തേണ്ടതിന്നു കാലമായിരിക്കുന്നു. തമ്മിൽ തമ്മിലുള്ള ജാതിഭേദങ്ങളെയും ദുർഗ്ഗർവ്വുകളെയും എല്ലാവരും ഒരുപോലെ നിർല്ലജ്ജം ബഹുമാനിച്ചു വരുന്ന ദുരാചാരങ്ങളെയും, ജീ

വനോപായങ്ങളിൽ മിഥ്യാരോപം ചെയ്യിട്ടുള്ള അതുകളെ സംബന്ധിച്ച് അന്യഥാ നന്നായി വരുന്നവരുടെ മൂലനാശത്തിന്നും അധോഗതിക്കുംവേണ്ടി സങ്കല്പിച്ചിട്ടുള്ള മഹനാവമനങ്ങളേയും, ഒരൊററ അടിക്ക് ഭസ്മീകരിച്ചു കയ്ത്തൊഴിലുകളിലും കച്ചവടത്തിലും ദൃഢനിശ്ചയത്തോടുകൂടി ഒരുങ്ങി പ്രവേശിക്കുന്ന തിയ്യതി മുതൽ ജപ്പാൻകാരെപ്പോലെ വേഗത്തിൽ ധനപുഷ്ടിയും കീർത്തിയും നായർ സമൂഹത്തിന്നു വർദ്ധിച്ചു വരുമെന്നുള്ളത് എന്തുകൊണ്ടു നോക്കിയാലും കാണുന്നുണ്ട്. ഉണരുവിൻ!

കാരാട്ട് അച്യുതമേനോൻ. ബി. എ. ബി. എൽ.

---

# ഒരു വിളംബരം*

(൧൦൫൨-ാമാണ്ട് മകരമാസം ൨൭-ാം നു- നിർബ്ബന്ധ വിദ്യാഭ്യാസസംബന്ധമായി കൊച്ചി സർക്കാരിൽ നിന്നും പ്രസിദ്ധപ്പെടുത്തിയത്.)



ഈ രാജ്യത്തുള്ള കുടിയാനവന്മാര് മുതലായവൎക്കു കണക്കെഴുത്ത് മുതലായ വിദ്യകൾ വശം ഇല്ലാതെയും ആ വിദ്യകൾ പഠിക്കാത്തതിനാൽ ഏററവും സങ്കടമായിട്ടും തീൎന്നിരിക്കുന്നപ്രകാരം നാം കേൾവിപ്പെടുകകൊണ്ടു ഇനിമേൽ അതിനമണ്ണം വരാതെ കുടികൾ സൌഖ്യമായിട്ടും അഭിവൃദ്ധിയായിട്ടും വരേണ്ടുന്നതിനുവേണ്ടി ഇപ്പോൾ വിളംബരം പ്രസിദ്ധപ്പെടുത്തുന്നു—എന്തെന്നാൽ,

൧-ാമത് ഈ രാജ്യത്തിൽ ഉള്ള കുട്ടികൾക്കു ഒക്കെയും എഴുത്തും കണക്കും ജോതിഷവും കാവ്യവും വശമാക്കിക്കൊടുക്കുന്നതിന്നു

---

* ഈ വിളംബരത്തിന്റെ പകൎപ്പ് കെ. പി. പത്മനാഭമേനോൻ അവർകൾ ബി. എ. ബി. എൽ. ഞങ്ങൾക്കു സദയം അയച്ചു തന്നിട്ടുള്ളതാകുന്നു.

അതാതു കോവിലകത്തുംവാതുക്കൽ ചേറ്ന്ന വലുതായിട്ടുള്ള പ്രവൃത്തികളിലും ചെറുതായിട്ടുള്ള പ്രവൃത്തികളിലും സമതിഥന്മാരായിട്ടും ഓരോരൊ എഴുത്താശാന്മാരെ ആക്കി എഴുതിച്ചുകൊള്ളത്തക്കവണ്ണം ഉത്തരവു കൊടുത്തിരിക്കുന്നു.

൨-ാമത്. അതാതു പ്രവൃത്തികളിൽ ഉള്ള കുടിയാനവന്മാര് അഞ്ചു വയസ്സിനു മേൽ ഇരുപതു വയസ്സിനകം ഉള്ള കുട്ടികളെ കാലത്തു ആറുമണിക്കു എഴുത്തിനായച്ചു പകൽ സമയത്തും രണ്ടുമണി സമയത്തും ഭക്ഷണത്തിനു വരുത്തി ഭക്ഷണം കഴിപ്പിച്ച് എഴുത്തിനയപ്പിച്ച് വയ്യിട്ടുന്നരം ആറുമണിവരെയും എഴുതിച്ച് അവരവരുടെ വീടുകളിലേക്കുതന്നെ വരുത്തിച്ചുകൊള്ളുകയും വേണം.

൩-ാമത്. അതിന്മണ്ണം കുട്ടികൾക്കു സൌഖ്യത്തിനും ബുദ്ധിവൃദ്ധിക്കും പുഷ്ടിക്കും വേണ്ടി പണ്ടാരവകയിൽ നിന്നും ശമ്പളം കൊടുത്തു കുട്ടികളെ എഴുതിക്കത്തക്കവണ്ണം ഉത്തരവു കൊടുത്തിരിക്കുന്നതിനാൽ ഇപ്പോൾ എറണാകുളം പ്രവൃത്തിയിൽവെച്ച് എഴുതിക്കത്തക്കവണ്ണം മടത്തുവീട്ടിൽ ശങ്കരമേനവനേയും വയ്യിൽ പ്രവൃത്തിയിൽ വെച്ച് എഴുതിക്കത്തക്കവണ്ണം കൊല്ലാട്ടു രാമക്കുറുപ്പിനേയും നിശ്ചയിച്ച് ആക്കിയിരിക്കകൊണ്ട് ആയവർക്കു കുട്ടികളിൽനിന്നും ഒരു കാശുപോലും കൊടുപ്പാൻ ആവശ്യമില്ല.

൪-ാമത്. ഇപ്രകാരം കുട്ടികളെ എഴുതിച്ചു വരുന്നുണ്ടോ എന്നും കാര്യക്കാരനും തിരുമുഖംപിടിച്ച പിള്ളയും ശോധനചെയ്തു ഇന്നിന്ന വീട്ടിലെ ഇന്നിന്ന കുട്ടികൾക്കു ഇന്നിന്ന വിദ്യകൾ വശമായി എന്നു വിവരമായിട്ടു ഓരോ വയ്യോല എഴുതി വാങ്ങിച്ചു ൫ ദിവസത്തിലൊരിക്കൽ ആ വയ്യോല ഹജൂക്കു അയക്കുകയും വേണം.

൫-ാമത് കുട്ടികൾക്കു എഴുത്തു വശമാക്കികൊടുക്കുന്നവനും മേലെഴുതിയപ്രകാരം തന്നെ എട്ടു ദിവസത്തിനൊരിക്കൽ വയ്യോല എഴുതി കാര്യക്കാരൻെറ അടുക്കലും ഹജൂക്കും അയച്ചുകൊള്ളുകയും വേണം. അപ്രകാരം ൻ എഴുത്താശാന്മാര് അവക്കു വെച്ചിരിക്കുന്ന ശമ്പളം അല്ലാതെ യാതൊരു കുടിയാനവരോടെങ്കിലും യാതൊന്നെങ്കിലും വാങ്ങിച്ചുഎന്നു കേൾവിപ്പെട്ടാൽ ഉടനെആയവനെ കോട്ടിൽ

ഏില്പിച്ച് അതിനു തക്ക ശിക്ഷ ചെയ്യിക്കുന്നതിനു ഇടവരികയും ചെയ്യും.

# വ്യവസായവിദ്യാഭ്യാസം



വ്യവസായം ഉൽപാദകമെന്നും പ്രസാരകമെന്നും രണ്ടു വിധമാകുന്നു. ഉൽപാദകമെന്നാൽ ഇഷ്ടസാധനങ്ങളെ ഉണ്ടാക്കുക. പ്രസാരകമെന്നാൽ ആ സാധനങ്ങളെ. ആവശ്യക്കാൎക്കു കഴിയുന്നതും എളുപ്പത്തിൽ സമ്പാദിക്കത്തക്ക നിലയിൽ വ്യാപാരം ചെയ്യുക. ഉദാഹരണത്തിനുവേണ്ടി ഘടനിൎമ്മാണവ്യവസായത്തെ എടുക്കാം. വ്യവസായത്തിന്റെ സാമാന്യ ഗുണങ്ങളായ ഉൽപാദകത്വവും പ്രസാരകത്വവും ഘടനിൎമ്മാണത്തിലുണ്ട്. മണ്ണിന്മേൽ കുശവൻ എടുക്കുന്ന വേലയുടെ ഫലമായി ഇഷ്ടസാധനങ്ങളായ കുടങ്ങൾ ഉണ്ടാകുന്നു. ആ കുടങ്ങളുടെ ക്രയവിക്രയങ്ങളെക്കൊണ്ട് അവയ്ക്കു പ്രചാരവും ഉണ്ടാകുന്നു. ആയതുകൊണ്ടു വ്യവസായകവിദ്യാഭ്യാസം എന്നുവെച്ചാൽ നിൎമ്മാണത്തിന്നും വ്യാപാരത്തിന്നും ഉപയുക്തമായ വിദ്യാഭ്യാസം എന്നാണ് ധരിക്കേണ്ടത്.

നിൎമ്മാണ വ്യാപാരങ്ങൾക്കു ഉപയുക്തമായ വിദ്യാഭ്യാസം എന്നുവെച്ചാൽ എന്ത്? മേൽപറഞ്ഞ കുശവന്റെ ഉദാഹരണത്തെ തന്നെയെടുക്കാം. വയലുകളിൽ ആരും വകവയ്ക്കാതെ കിടക്കുന്ന മണ്ണിനെ കുടമാക്കി തീൎക്കുന്നതിന് അതിന്മേൽ എന്തെല്ലാം പണികൾ ചെയ്യണമെ ആ പണികളെ ശീലിക്കുകയാകുന്നു നിൎമ്മാണ വിദ്യാഭ്യാസം. അപ്രകാരംതന്നെ ഉണ്ടാക്കുന്ന കുടങ്ങളെ പ്രയത്നക്കൂലി മുതലായവയേയും കാലദേശാവസ്ഥാദികൾക്കനുസരിച്ചതായ ലാഭത്തേയും മററും കണക്കാക്കി, ആവശ്യക്കാരെ അറിഞ്ഞു വിൽ

ക്കുവാൻ ശീലിക്കുകയാകുന്നു വ്യാപാരവിദ്യാഭ്യാസം. ഈ രണ്ടുതരം വിദ്യാഭ്യാസവും നമ്മുടെ ഇടയിൽ പ്രായേണ ഇപ്പോൾ നടപ്പുള്ള വിദ്യാഭ്യാസത്തിൽനിന്നു വ്യത്യാസപ്പെട്ടതാണ്. ഭൂമിശാസ്ത്രവും ചരിത്രവും വ്യാകരണവും ഓട്ടൻ തുള്ളലും മററും പഠിക്കുന്നതു നിർമ്മാണവിദ്യാഭ്യാസമാവുന്നതല്ല. ഏഷ്യാഖണ്ഡത്തിന്റെ പരമോത്തരഭാഗത്തേ മുനമ്പ് ഏതെന്നോ, പാനിപ്പട്ടിലെ മൂന്നാം യുദ്ധത്തിൽ ആകെ എത്ര പേർ ഹതരായിയെന്നോ, കർമ്മണിപ്രയോഗത്തെ കർത്തരിപ്രയോഗമാക്കുന്നതിനുള്ള നിബന്ധനകൾ ഏതെല്ലാമെന്നോ, മെക്കടനല്ലിവനയ്യോ നമ്മുടെ മക്കളെ മാതുലനിങ്ങിനെ സംഗതി' എന്നത് ആര് എപ്പോൾ ആരോട് എവിടെവെച്ചു നോക്കി പറഞ്ഞത് എന്നോ അറിഞ്ഞതുകൊണ്ട് ഒരു കുടം ഉണ്ടാക്കാൻ സാധിക്കയില്ലെന്നു വായനക്കാർക്ക് അറിയാമല്ലോ. നിർമ്മാണവിദ്യാഭ്യാസവും വ്യാപാരവിദ്യാഭ്യാസവും ഒരു തരം പ്രത്യേകവിദ്യാഭ്യാസങ്ങളാണ്. ഇൻഡ്യാരാജ്യത്തിന്റെ അഭ്യുദയത്തിനും പ്രത്യേകിച്ചു കേരളത്തിന്റെ യോഗക്ഷേമത്തിനും വ്യവസായവിദ്യാഭ്യാസം അത്യാവശ്യമായി തീർന്നിരിക്കുന്ന ഈ കാലത്തു കേരളീയരായ നാം ഈ ഉപന്യാസത്തിന്റെ വിഷയത്തെപ്പററി പര്യാലോചന ചെയ്യേണ്ടതാണ്.

വ്യവസായത്തിൽ എന്നുവേണ്ട, മനുഷ്യർ ഏർപ്പെടുന്നതായ സകല പ്രവൃത്തികളിലും അതാതിന്നനുരൂപമായ ഒരു പ്രത്യേകപരിശീലനം ഉണ്ടെങ്കിൽ മാത്രമെ ആവക പ്രവൃത്തികൾ വെടിപ്പായി നടത്താൻ സാധിക്കയുള്ളു എന്നതു പ്രസിദ്ധമാണ്. ഇപ്പോഴത്തെ കാലാവസ്ഥകൊണ്ടും വ്യവസായവിഷയങ്ങളിൽ പ്രത്യേകപരിശീലനം അത്യാവശ്യമായിട്ടാണ് കാണുന്നത്.

ആയതുകൊണ്ടു സകല വ്യവസായങ്ങളിലും സുശിക്ഷിതപടുത്വവും ശാസ്ത്രീയജ്ഞാനവുംകൂടാതെ നിവൃത്തിയില്ലെന്നുമാത്രമല്ല ആവക പാടവവും ജ്ഞാനവും വർദ്ധിക്കുന്തോറും വ്യവസായങ്ങൾ പൂർണ്ണഫലപ്രദങ്ങളായിത്തീരുകയും ചെയ്യും. വ്യവസായങ്ങളുടെ പ്രധാന തത്വം ഇതാണ്. ഈ തത്വം യൂറോപ്പിലും അമേരിക്കയിലും

നല്ലവണ്ണം ഗ്രഹിച്ചിട്ടുണ്ടെന്നുള്ളതിന്ന് ആ രാജ്യങ്ങളിൽ വ്യവസായവിദ്യാഭ്യാസത്തിന്നു വേണ്ട സകല ഏർപ്പാടുകളും ആ നാട്ടുകാർ തന്നെ ചെയ്തിട്ടുണ്ടെന്നും അവയെ അതാതു ഗവമ്മെണ്ടു സഹായിക്കുന്നുണ്ടെന്നും ഉള്ള സംഗതികൾ ലക്ഷ്യങ്ങളാകുന്നു. സ്വീഡനിലെ 'സ്ലോജൽ' എന്നു പറയുന്ന പ്രസിദ്ധ കരകൌശലവിദ്യാലയത്തിൽനിന്നും അപ്രകാരം തന്നെ ബെൽജിയമിലെ 'അപ്രൻററിസേജ്' എന്ന വിദ്യാശാലയിൽനിന്നും, കൊളംബിയയിലെ ലോഹകരവിദ്യാലയത്തിൽനിന്നും, ഫ്രാൻസിലേയും ജെമ്മനിയിലേയും കലാശാലകളിൽനിന്നും അവകളിലേക്കു വ്യവസായവിദ്യാത്ഥികളെ ഓക്സ്ഫോർഡ്, ദക്ഷിണകെൻസിങ്ടൻ ഈ നഗരങ്ങളിലെ കരകൌശലപള്ളിക്കൂടങ്ങളിൽനിന്നും, പ്രതിവത്സരം എത്ര വിദ്യാത്ഥികളെയാണ് ഓരോ കലാവിദ്യകളിൽ പരിശീലിപ്പിച്ചയയ്ക്കുന്നത്. ഈ വിദ്യാത്ഥികൾ പലതരക്കാരാണ്. ഈ നാട്ടിലെപ്പോലെ ഏതെങ്കിലും ഒരു പണി ഒരു ജാതിക്കാരനേ പഠിക്കാവൂ എന്നൊ കലാവിദ്യകൾ അഭ്യസിക്കുന്നതു നിന്ദ്യമാണെന്നൊ ഒരു അഭിപ്രായം ആ നാട്ടുകളിൽ ഇല്ല. ഒരുവൻ ഏതൊരു തൊഴിലിൽ പ്രവേശിക്കുന്നുവൊ അവന് ആ തൊഴിലിൽ ഉപയുക്തമായ ബുദ്ധിസാമത്ഥ്യം ഉണ്ടാക്കിക്കൊടുക്കുകയും തന്നിമിത്തം തനിക്കുതാൻ പോന്നവനാണെന്നുള്ള ഒരു വിശ്വാസവും ധൈയ്യവും അവനിൽ ജനിപ്പിക്കുകയും ആകുന്നു മേൽപറഞ്ഞ വിദ്യാലയങ്ങളിലെ പഠിപ്പുകൊണ്ടുണ്ടാകുന്ന ഫലം. എവിടെയെങ്കിലും വേല ചെയ്തു ദിവസം അര ഉറുപ്പിക സമ്പാദിച്ചുകൊള്ളാമെന്നു ധൈയ്യമുള്ള വേലക്കാരൻ നമ്മുടെ രാജ്യത്തു നൂറിൽ ഒന്നൊ രണ്ടൊ! യൂറോപ്പിലും അമേരിക്കയിലും, നേരെ മറിച്ച്, അങ്ങിനെ ധൈയ്യമില്ലാത്തവർ നൂറിൽ ഒന്നോരണ്ടോ! കച്ചവടക്കാരൻ, വണ്ടിക്കാരൻ, എൻജിനിയർ, ശില്പി എന്നിങ്ങിനെയുള്ള ഓരോവകക്കാരേയും അതാതുകളുടെ തൊഴിലുകളിൽ പരിചയിപ്പിക്കുക എന്നുവേണ്ട, ഓരോ തൊഴിലിൻേറയും തത്വങ്ങളേയും തന്ത്രങ്ങളേയും നിശ്ശേഷം അവരെ പഠിപ്പിച്ചു വിടുകയാകുന്നു മേൽപറഞ്ഞ വിദ്യാലയങ്ങളുടെ ധ

ന്മം. ഇതുകൊണ്ടാണ് യൂറോപ്പിലും അമേരിക്കയിലും എവിടെ നോക്കിയാലും വ്യവസായിയെ രാജ്യക്ഷേമപദ്ധതിയിൽ പുരോഗാമിയായും അവിടെയുള്ള കച്ചവടക്കാരനെ വാണിജ്യലോകനിയന്താവായും കാണുന്നത്.

വ്യവസായങ്ങളെ സംബന്ധിച്ച് ഇൻഡ്യാരാജ്യത്തിലും പ്രത്യേകിച്ചു കേരളത്തിലും ചില അഭിപ്രായഭേദങ്ങൾ ഇയ്യിടയിൽ കണ്ടു തുടങ്ങീട്ടുള്ളതു ശുഭസൂചകംതന്നെ. അങ്ങാടികളിൽ പൊതി കെട്ടിക്കളയാനുള്ള ഉണക്കുവാഴപ്പോളകൾകൊണ്ടു മുണ്ടുകളും കുളങ്ങളുടെ വക്കുകളിൽ പാറാവുകാരായി നില്ക്കാനുള്ള സംഭാരപ്പുല്ലുകളെക്കൊണ്ട് ഒരു തരം തൈലവും ഉണ്ടാകുന്നതു നന്നെന്ന് എപ്പോൾ നമ്മുടെ നാട്ടുകാരിൽ ഒരാൾക്കെങ്കിലും തോന്നിയൊ അപ്പോൾതന്നെ നമ്മുടെ രാജ്യത്തിന്നു നല്ലകാലം വന്നുവെന്ന് പറയാം. ഇപ്പോൾ കേവലം വെളുത്തേടന്മാരും നാട്ടുവൈദ്യന്മാരും മാത്രം ഉപയോഗിച്ചുപോരുന്ന 'അമരി'യെന്ന ചെടിയിൽനിന്നു നീലം ഉണ്ടാക്കാൻ തുടങ്ങാത്തതും അപ്രകാരംതന്നെ ഈ കേരളത്തിൽ പല ദിക്കുകളിലും അന്തർഭവിച്ചുകിടക്കുന്ന 'അഭ്രം', 'അലൂമിനിയം' എന്നീലോഹങ്ങളെ ആരും എടുക്കാൻ ശ്രമിക്കാത്തതും എന്തൊരു കഷ്ടമാണ്. ഇപ്പോളെങ്കിലും ഈവക വിഷയങ്ങളിൽ ബഹുജനങ്ങൾക്ക് ഒരു താല്പര്യം ജനിച്ചിട്ടുള്ളതിനെപ്പറ്റി സന്തോഷിക്കേണ്ടതാണ്. എന്നാലും ജാപ്പാൻമുതലായ രാജ്യങ്ങളിൽ ഓരോ വ്യവസായങ്ങൾ എത്രയൊ ചുരുക്കകാലംകൊണ്ടുണ്ടാവുകയും പരിപൂർത്തിയെ പ്രാപിക്കുകയും ചെയ്യുന്നതായി കാണുമ്പോൾ ദേശാഭിമാനംനിമിത്തം മനസ്സമാധാനം ഉണ്ടാവുന്നില്ല.

ഇയ്യിടയിൽ ഇൻഡ്യാരാജ്യത്തിൻെറ മിക്കസംസ്ഥാനങ്ങളിലും വ്യവസായവിദ്യാഭ്യാസത്തിനുവേണ്ട ഏർപ്പാടുകളിൽ ചിലതെല്ലാം ചെയ്തിട്ടും ചെയ്തുവരുന്നും ഉണ്ട്. യന്ത്രകലാവിദ്യാലയങ്ങൾക്കും അശ്വവൈദ്യാലയങ്ങൾക്കും കാഷികവിദ്യാശാലകൾക്കും ശില്പവിദ്യാലയങ്ങൾക്കും പുറമെ കരകൗശലവിദ്യാഭ്യാസത്തിന്നായിതന്നെ വന്ന പള്ളിക്കൂടങ്ങളും അവയിൽ ൯൦,൦൦൦ വിദ്യാർത്ഥികളും ഈ ഇൻഡ്യാരാ

ജ്യത്ത് ഇപ്പോഠം ഉണ്ട്. ഇവകളിൽ പ്രധാനമായി, പഞ്ചാബിൽ അഞ്ചു പള്ളിക്കൂടങ്ങളും ൩൬൨ വിദ്യാത്ഥികളും, യുണൈറെറഡ് പ്രോവിൻസുകളിൽ നാലു സ്കൂളുകളും ൧൬൨ വിദ്യാത്ഥികളും, ബെങ്കാളത്തു നാലു സ്കൂളുകളും ൩൯൦ വിദ്യാത്ഥികളും ഉണ്ടെന്നാണു കാണുന്നത്. ബെങ്കാളത്തു മിക്ക കാളേജുകളിലും ആലേഖ്യവിദ്യ പഠിപ്പിക്കുവാനുള്ള ഏറ്പ്പാടുകഠം ഉണ്ട്. അപ്രകാരംതന്നെ സെൻട്രൽ പ്രോവിൻസുകളിലും പക്ഷെ അവിടെ വ്യവസായ വിദ്യാലയങ്ങഠം ഇല്ലാത്തതിന്നുപകരം മിക്ക സ്കൂളുകളിലും ആശാരിപ്പണി പഠിപ്പിക്കുവാനായ ക്ലാസ്സുകഠം ഏപ്പെടുത്തിട്ടുണ്ട്. മദിരാശി സംസ്ഥാനത്തിൽ വ്യവസായം തനിച്ചും ഇതരവിഷയങ്ങളോടു വ്യവസായം ചേൎത്തും പഠിപ്പിച്ചുപോരുന്ന സ്കൂളുകഠം അനവധിയുണ്ട്. എങ്കിലും അവയിൽ പ്രധാനങ്ങളായി ആൺകുട്ടികഠംക്കു ൨൦-ം പെൺകുട്ടികഠംക്ക് ൧൧-ം സ്കൂളുകഠം ഉണ്ട്. ഇതിനും പുറമെ ആശാരിപ്പണി ചൂരൽപണി മുതലായവ പഠിപ്പിക്കാൻവേണ്ട ഏറ്പ്പാടുകഠം ചില ഹൈസ്കൂളുകളിൽ ചെയ്തിട്ടും ഉണ്ട്. ബൊമ്പായിൽ വിക്ടോറിയാ ടെക്നിക്കൽ ഇൻസ്റ്റിട്യൂട്ട്'ന്ന മഹാപ്രസിദ്ധമായവിദ്യാലയത്തിന്നു പുറമെ വേറെയും അനേകവിദ്യാലയങ്ങളിൽ വ്യവസായവിദ്യാഭ്യാസം നടത്തിപ്പോരുന്നുണ്ട്.

ഇൻഡ്യയിലെ മുപ്പതുകോടിയിൽപരം ജനങ്ങളുടെ ആവശ്യങ്ങഠംക്ക് ഇത്ര ചുരുക്കം പള്ളിക്കൂടങ്ങഠം മതിയാവുകയില്ല. ആയതുകൊണ്ടു വ്യവസായവിദ്യാഭ്യാസത്തിനു പാടുള്ളേടത്തോളം പ്രചാരം ഉണ്ടാക്കുവാൻ ശ്രമിക്കേണ്ടതു ദേശാഭിമാനികളുടെ കൎത്തവ്യകൎമ്മമാണ്.

പ്രസാരകവ്യവസായത്തിനു ആവശ്യമായ വിദ്യാഭ്യാസത്തിൻെറ പ്രചാരം ഇതുവരെയായിട്ടും മതിയായിട്ടില്ല. ഈ കാൎയ്യത്തിൽ മദ്രാസ് സംസ്ഥാനത്തിൻെറ കഥ വളരെ ഭേദമാണ്. പഞ്ചാബിൻെറ കഥയും ദോഷമില്ല. പ്രസാരകവ്യവസായം അല്ലെങ്കിൽ വാണിജ്യവിദ്യാഭ്യാസം ഇൻഡ്യയുടെ ഇപ്പോഴത്തെ തിടുക്കമായ ആവശ്യങ്ങളിൽ ഒന്നാണെന്നുള്ളതിന് ആക്ഷേപമില്ല. രസതന്ത്രം മുതലായ ശാസ്ത്രങ്ങഠം അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ള ഈ കാലത്ത് മ

റവള്ളവരോടു കിടപിടിക്കുവാൻ സകല വ്യാപാരങ്ങളിലും ശാസ്ത്ര ജ്ഞാനം അത്യാവശ്യമായിട്ടാണ് തീർന്നിരിക്കുന്നത്. ശാസ്ത്രജ്ഞാനത്തിന്റെ അപേക്ഷയല്ലാതെ നമ്മുടെ നാട്ടിലെ വണിക്കുകൾക്കും ശില്പികൾക്കും ക്ഷേമാഭിവൃദ്ധിക്ക് മറെറന്താണ് ഗതി? വ്യവസായവിദ്യാഭ്യാസം തനിച്ച പകുതിവഴി മാത്രമെ പോകയുള്ളു. എന്നു തന്നെയല്ല, വാണിജ്യവിദ്യാഭ്യാസത്തിന്റെ അഭാവത്തിൽ ചിലപ്പോൾ വ്യവസായവിദ്യാഭ്യാസം നിഷ്ഫലമായും തീരും. ശിക്ഷിതപട്ടതപമുള്ള ശില്പികളും വണിക്കുകളും ഇവർ രണ്ടുപേരും നൂലും സൂചിയുംപോലെയിരിക്കണം. നൂലിനെ വേണ്ട വഴിക്കു സൂചിയെങ്ങിനെ കൊണ്ടുപോകുന്നുവൊ അപ്രകാരം തന്നെ ശില്പവിദ്യയെ വേണ്ടവഴിക്കു കൊണ്ടുപോകുന്നതു വാണിജ്യമാണ്. വണിക്കിനു ശാസ്ത്രജ്ഞാനത്തിനു പുറമെ വാണിജ്യത്തിലുള്ള ആധുനികസമ്പ്രദായങ്ങളിൽ പരിചയവും ബുദ്ധിവൈഭവവും കാൎയ്യസ്ഥതയും ഉണ്ടെങ്കിൽ മാത്രമെ അവിടവിടെപ്പെട്ടുകിടക്കുന്ന വ്യവസായങ്ങളെ യോജിപ്പിക്കാനും തന്നിമിത്തം വിവിധങ്ങളായ കച്ചവടങ്ങളെ സംയോഗിപ്പിക്കുവാനും ആകപ്പാടെ നാട്ടിനു ക്ഷേമത്തെ ഉണ്ടാക്കാനും സാധിക്കയുള്ളു. ഈ വിഷയത്തിൽ മററുള്ള തൊഴിൽക്കാർ വക്കീലന്മാരാകട്ടെ ഉദ്യോഗസ്ഥന്മാരാകട്ടെ, എത്രതന്നെ മിടുക്കന്മാരായാലും, പ്രവേശിച്ചിട്ടു പ്രയോജനമില്ല. അവർ അവരുടെ കുട്ടികളെ ഈ വിഷയം അഭ്യസിപ്പിക്കുകയൊ അല്ലാത്ത പക്ഷം ഈ വിഷയം അഭ്യസിക്കുന്നതിന്നായി പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തുകയൊ ആ വക പള്ളിക്കൂടങ്ങൾക്കു ധനസഹായം ചെയ്കയൊ ആകുന്നു വേണ്ടത്. വ്യവസായങ്ങളുടെ അപേക്ഷയുള്ള സ്ഥലങ്ങളെ കണ്ടുപിടിക്കുന്നതും അവിടെ അതിനുവേണ്ട ഏൎപ്പാടുകൾ കാലതാമസം കൂടാതെ ചെയ്യുന്നതും തന്റെ പരിശ്രമശീലംകൊണ്ടു ക്രമേണ അതിനെ വൎദ്ധിപ്പിച്ചു തനിക്കും മററുള്ളവൎക്കും പൂൎണ്ണോപകാരപ്രദമാക്കി തീൎക്കുന്നതും നമ്മുടെ വ്യവസായം തന്നെയാണ്.

പുത്തേഴത്തു ഗോവിന്ദമേനോൻ ബി. എ.

## ഉണ്ണുനീലി

# സന്ദേശം

[ഈ ലക്കംമുതൽ തുടൎച്ചയായി പ്രസിദ്ധംചെയ്യുവാൻ തുടങ്ങിയിരിക്കുന്ന 'ഉണ്ണുനീലിസന്ദേശം', എന്ന സന്ദേശകാവ്യത്തിൻെറ പകൎപ്പ് ഞങ്ങൾക്കു കോഴിക്കോട്ടുനിന്നു കിട്ടീട്ടുള്ളതാണ്. ഈ കൃതിയുടെ പ്രാചീനത്വം, അതിൻെറ അൎത്ഥപുഷ്ടി, രചനാഭംഗി, ഭാഷാരീതി ഇതുകളിൽനിന്നും ഊഹിക്കാവുന്നതിന്നു പുറമെ ആന്തരങ്ങളായ ലക്ഷ്യങ്ങളെക്കൊണ്ടും തെളിയുന്നുണ്ട്. ശുകസന്ദേശത്തിലെ 'ആസ്ഥാലോകേ വിപുലമനസാം', ഇത്യാദി ചില ശ്ലോകശകലങ്ങളും പരിഹാസരീതിയ്ക്ക് അനുസരിച്ചതൊ എന്നു തോന്നുമാറ് ആ സന്ദേശകാവ്യത്തെ അനുകരിച്ചു ചില പ്രയോഗങ്ങളും ഇതിൽ കാണുന്നതുകൊണ്ട് അതിൻെറ കാലമായ ന്വഷ്ടന്വ-ാമത്തു കലിവൎഷത്തിന്ന് ഇപ്പുറവും അതിൻെറ ചൂട് ആറുന്നതിന്നുമുമ്പും ആണ് ഈ കാവ്യം ഉണ്ടാക്കീട്ടുള്ളതെന്നും ഊഹിക്കാവുന്നതാണ്. വിശേഷിച്ച് ആരംഭത്തിലെ മംഗളശ്ലോകത്തിൽ 'അംഗരാഗാഭിരാമംകരകലി', എന്ന ഭാഗത്തിന്നു കരസ്ഥമായ കലി 'അംഗരാഗം'കൊണ്ട് അഭിരാമമാകുന്നു എന്ന അൎത്ഥം വിവക്ഷിക്കുവാൻ ന്യായമുള്ളതുകൊണ്ട് നവന്വം-ാമത് കലിവൎഷത്തിലാണ് ഈ കാവ്യം ഉണ്ടാക്കിത്തുടങ്ങിട്ടുള്ളതെന്നും പൂൎവ്വാപരവിരോധം കൂടാതെ വിചാരിക്കുവാൻ വഴിയുണ്ട്.

പഴക്കത്തിന്നു വിലയുള്ളതുകൊണ്ടു പകൎപ്പിലുള്ള അക്ഷരവ്യത്യാസത്തിന്നു യാതൊരു മാററവും ചെയ്യാതെയാണ് അച്ചടിപ്പിക്കുവാൻ ഞങ്ങൾ ആരംഭിച്ചിട്ടുള്ളത്. ഈ ഗ്രന്ഥത്തിൽ ഒട്ടുമുക്കാലും ദിക്കുകളിൽ 'ന്റ' എന്നതിന്നു 'ൻെറ' എന്നാണ് പ്രയോഗിച്ചു കാണുന്നത്. അതും ഞങ്ങൾ മാററുവാൻ ശ്രമിച്ചിട്ടില്ല. ഈ കാവ്യം രഞ്ജിനിമുഖേന ഖണ്ഡംഖണ്ഡമായി മുഴുവനും ഭാഷാഭിമാനികളുടെ ദൃഷ്ടിയിൽപ്പെടുത്തിയതിൻെറശേഷം അവരുടെ സഹായത്താൽ അൎത്ഥദോഷവിചാരണങ്ങൾ അടങ്ങിയ ടിപ്പണിയോടുകൂടി പുസ്തകരൂപേണ പ്രസിദ്ധപ്പെടുത്തി പൊതുജനങ്ങൾക്കു സുലഭവും സുഖഗ്രാഹ്യവും ആക്കിത്തീൎക്കണമെന്നാണ് ഞങ്ങളുടെ മോഹം].

ര: രം. പ.

അമൃതകരകരോടീസ്വദ്ധുനീബദ്ധചൂഡം
തിരളൊളിതിരുനീറാമംഗരാഗാഭിരാമം
കരകലിതകപാലംമംഗളംപിംഗളാക്ഷം
മലമകൾമുലപൂണംദൈവതംവെൽവുതാക.

ശ്രീകണ്ഠസ്വയമാനയായ്കരിണിയായ്കാന്ത്യാമലാകന്നിതാ-
നാബദ്ധപ്രണയേനചെന്നിരുവരുംതമ്മിൽക്കളിച്ചോരുനാൾ
ഉണ്ടാനോരുകരീന്ദ്രചാരുവദനാംവന്ദിച്ചുഞാൻകോലിനേൻ
മുണ്ടെക്കൽത്തകുമുണ്ണുനീലിവിഷയേസന്ദേശമുണ്ണാമൃതം. ൨

ഇന്ദുക്ഷീരാഭിരാമാമടിതൊഴുതു ഗിരാ-
നായികാമായവണ്ണം
മന്ദപ്രജ്ഞാപിമാരജ്വരാപരവശനായ്
കോലിനേൻഞാനിദാനീം
കണ്ടിക്കാർക്കുന്തൽകാലിൽത്തടവിനമടവാർ
നായികാംവാഴ്ത്തുവാനായ്
മുണ്ടെക്കൽക്കെൻറമാക്കംകരുതിനമറിമാൻ
കണ്ണിയാമുണ്ണുനീലിം. ൩

പൂമാതിൻനയനാന്തഭാഗനളിനീഭൃംഗസ്സുധാദീപികാ-
പൂണാരംമണികണ്ഠവെണ്ണചമഹീപാലൈകചൂഡാമണേഃ
പൂവമ്പൻകുലദേവതാപുകൾമികുമ്മുണ്ടെക്കലെമ്പുറൊഴും
പൂമാലക്കുഴലുണ്ണുനീലിതിരുനാൾനിണാൾവിളങ്ങീടുക. ൪

വെള്ളിക്കുൻറിന്നഭീഷ്ടംവെളവെളെവിളയി-
പ്പിക്കുമക്കീർത്തിവാർമേ
ലല്ലിത്താർമാതിനെക്കൊണ്ടയിവിളിപണിചെ-
യ്യിക്കുമാസ്സുംപ്രലാപഃ

ഇല്ലത്തിന്നന്തിന്തേവിതരളനിതരാ–
മാകയാലുണ്ണുനീലി
ചൊല്ലിന്റനെങ്കിൽനീകെട്ടരുളുകദയിതേ
സൂക്തിരത്നംമദീയം.

---

തണ്ടാർമാതാണ്ടഴകുപൊഴിയുമ്മികമൂണ്ടകമ്പൽമേവും
വണ്ടാർകോലക്കുഴലികൾശിഖാമുണ്ണുനീലീമുദാരാം
കൊണ്ടാടിക്കൊണ്ടരുണമണിവാകൊണ്ടുകൊണ്ടാത്തരാഗം
പണ്ടേപ്പോലെപരമനുഭവംകോപികാമീജഗാമ. ൭

വക്ഷോദേശസ്ഫുരതകലഹാവ്യാകുലാന്താംവഹന്താ
യക്ഷികാചിൽപുനരമുമുറങ്ങിന്റനേരംനിനായ
ദക്ഷാചാലച്ഛതിയിൽമദനോന്മാദിനീദക്ഷിണാശാം
രക്ഷോരാജന്നിളയസഹജാലക്ഷ്മണനാംരക്ഷസീവ. ൮

സന്താനദ്രൂരേബതപുരവരേചെന്റനേരത്തുണ്ണീ-
നാനന്ദത്തോടിഹവിരഹിതോവേറിരുന്നുണ്ണുനീലീം
ശോകോന്മാദാമനസികനമുണ്ടാകിലുമന്ത്രശക്ത്യാ-
മുഗ്ദ്ധാംദൈവാൽപുനരവളുടേകയ്യിൽനിന്റേഷകാമീ. ൯

അല്ലിത്താർമാതണയുമഴവുംപത്മനാഭന്നപാദേ
മെല്ലെത്താണങ്ങുവനവനിയിൽപ്പുഷ്പവേചെന്റിരുന്നാൻ
അല്ലൽപ്പെട്ടാൻപ്രിയസഹചരീംവേറിരുന്നേറമേറാൻ
മുല്ലപ്പൂവിൻപരിമളമെഴുംതെൻറൽതിങ്ങുന്റപോലെ. ൰

ധാത്രീദേശംപുനരിവിടമേതെന്നുനാട്ടെന്റുമെല്ലാ
ദിങ്മോഹാത്തംപുനരവനുടേചിത്തമുന്മൂലയന്ത്യാഃ
നാമൈകസ്മൈനിഖിലജഗതാംപത്മനാഭാമുരാരേ
ചിമ്മീടാതേതിരുനയനമെന്റൽഗതംവന്ദിവാംചഃ. ൧൧

കാളംപോലെകുസുമധനുഷോഹന്തപൃക്കോഴിക്കൂകി
ചോളംപോലെചെതറിവിളറീതാരകാണാംനികായം
താളംപോലേപ്പുനരിവനിതസ്ഥാഗതൌചന്ദ്രസൂര്യൌ
നാളംപോലേനളിനകുഹരാദുൽഗതാഭൃംഗരാജിഃ.　　ന്ദ

നീലക്കുൻറിൻമണിമകുടവൽദൃശ്യതേഭാനുബിംബം
ചാലത്താണുകടലിലണിവെൺതിങ്കൾനാലൊൻറുപോലാ
കാലത്തേതുംവെയിലെറകയിൽപ്പൊട്ടുപാടിൻറുകേടും
വേലപ്പെണ്ണിൻമുലയിലിതമൂറാമ്പുമെൻതെമ്പുരാനേ.　　൭

എൻറെല്ലാംകേട്ടവനൊരുനുവങ്ങാശുസീകിൻറനേരം
കൻറിച്ചെണ്ണുംകയിൽനിനദവൃന്ദക്കൂബുമക്കൊവൃതോയം
ഒൻറിച്ചൈച്ചരയുഗശരേനാടാത്തുവണ്ടിൻനിനാദൈ-
രെൻറല്ലപ്പോഴൊരുപടുകളൈക്കാതിവന്നാൻവസന്തം.　　വ്വ

തേന്മാവിന്മേൽപ്പരഭൃതകുലംഭൃംഗമാലാപലാശേ
മാരക്രൂരമ്പുളചുഴലവുംചെമ്പകക്കാവൃതേതോ
തെൻറൽകൻറണ്ടിനിയബകുളേകിന്തുകേകിന്തുകാണ്മി
നാളീകത്താർനളിനിയിലവന്നെങ്ങുനാഥാവൃതൻറം.　　ൻ

കോകശ്രേണീവിരഹനിഹിതംതീനുവങ്ങെൻറപോലെ
തൂകിത്തൂകിത്തുഹിനകണികാശ്രൂണിപൂകാവിനൂടേ
സ്സേംകോന്മീലന്നളിനതെളിതേൻകാളക്കൂടാംബുകേശി-
ത്തേകിത്തോകപ്പവനനവനെച്ചെൻറുകൊൻറാൻതരാനിം.　　ഛ

സ്വസ്ഥാദേശാദിഷുചലദൃശാംമാരണേവൈരിപുംസാം
ചിത്തേമേഷാദിഷുചവിദുഷാംപാകിൽനല്ലോരമന്ത്രം
തൃപ്പാപ്പൂർമൂപ്പുഴകപൊഴിയുംവീരനാതിച്ചവർമ്മൻ
മുൽപ്പാടുണ്ടാംവിരുതുസഹസാതസ്യമൃത്യുഞ്ജയോട്ടൽ.　　ഫ

കണ്ടാൽകണ്ടിപ്പുരികുഴലിമാർമരനെപ്പിന്നെമൂന്നാ
കൊണ്ടാടാമോചിലഗ്ഗുണഗണംചേൎന്നപുണ്യാംബുരാശിം
തണ്ടാർമാതുംകവിവനിതയുംതണ്ടിയൻറൻറപുൽകും
ചെണ്ടാൽവെൻറിക്കൊടിയെവെടിയിൻേറക്കുകല്പാന്തവഹ്നിം. ൧൨

നീത്താനിന്നുപലമിവതെളിഞ്ഞാമ്പൽപോലേചിരിച്ചാ-
നാത്താൻവണ്ടിൻകുലമിവവളൎന്നാൻപയോരാശിപോലേ
പീതപ്രാപ്രൂതമിളകിനാനേഷചപ്പാത്തുപോലേ
കൃഷ്ണൻകാമീമദനനിവപോന്നാഗതേവീരചന്ദ്രേ. ൧൩

താന്താനേവാനയമുപഗതോദൈവയോഗാദിദാനീം
കാന്താഛാദതാർമുലയിണപിരിഞ്ഞുള്ളതാപംവിഹന്തും
ഞാന്താനെൻറഞ്ഞുനടനണഞ്ഞെത്തിനാനന്തരംഗം
ചെന്താർമാതിൻകുലനിലയമാംവീരവേണാടർകോനേ, ൧൪

ആകല്പാവാണരുളുപകയക്ഷന്തകാഹന്തഭൂമി-
ക്കാകല്പാനീമഴവർമണിയേ! വാണിയുംപൂവിൽമാതും
വീകിച്ചവന്നഴകൊടുപുണൎന്നിട്ടുമാതിച്ചവമ്മാ!
മേഘത്താട്ടുംകൊടയിലിടയിൻേറരുകല്യാണസിന്ധോ! ൧൫

എണ്ണിക്കൊള്ളാംപടയിലെഴുനള്ളത്തുകൊല്ലത്തുനിൻേറാ
കണ്ണിൽക്കൂടാതടയരുടൽക്കുറാളിതോവാളുനിൻേറാ
വണ്ണിച്ചേററംഭുജഗശയനംകണ്ടുകൈകൂപ്പുവാനേ
പുണ്യത്തിൻേറപെരുമനപരംനിൻവരുത്തെൻറമന്യേ. ൧൬

ആറല്ലോചൊല്ലമരസരണൌസംസ്കൃതപ്രാകൃതാനാം
മററില്ലല്ലോപുനരതിൽനിനക്കിൻറമംഗല്യകീൎത്തേ!
ആറല്ലോമ്മൻറവനിവിഷയേചേൎന്നഭാഷാവിശേഷാ
വേറല്ലേനീപറകിലവയിററിങ്കലുംവീരമൌലേ!. ൧൭



# ഭ്രാന്തൻ കേശവപണിക്കർ

ഒന്നാമദ്ധ്യായം

'എന്താ മിഴിച്ചുനോക്കിക്കൊണ്ടിരിക്കുന്നതു്? വായിക്കുന്നതേ?'

'ഇതു് എന്തോ ആ കൊച്ചപ്പന്റെ വിഡ്ഢിത്തങ്ങളിൽ ഒന്നാണ്, വായിച്ചു കേൾപ്പിക്കത്തക്കവണ്ണമൊന്നുമില്ല'

'ഇവിടെ കൊണ്ടുവാ, ഞാൻ വായിക്കാം' എന്നു പറഞ്ഞു കേശവപണിക്കർ തന്റെ പുതിയ ഭാര്യയുടെ മകനായ ഇട്ടിക്കോരന്റെ കയ്യിൽനിന്നു കടലാസ്സു തട്ടിപ്പറിച്ചു. കണ്ണാടവെച്ചു വായിപ്പാൻ തുടങ്ങി. വൃദ്ധപണിക്കരുടെ 'വൃക്കുമൊ, ഉകതി' എന്ന മാതിരിയിലുള്ള വായന മനസ്സിലാക്കുവാൻ വളരെ പ്രയാസമായിരിക്കും. അതിനാൽ അതിലെ സംഗതികൾ മുഴുവൻ ഇവിടെ ചേൎക്കാം.

പരസ്യം

വൈരാഗ്യചിന്താമണിമാസികയുടെ

ഊൎദ്ധ്വൻവലി

(പത്രബാധ്യക്കാൎക്കു പ്രത്യേകം)

പ്രിയവായനക്കാരെ,

പത്രാധിപർ വലിയ ദരിദ്രനും ഒരു കുടുംബസ്ഥനുമാണെന്നും അതിനാൽ മാന്യവായനക്കാരുടെ സഹായംകൂടാതെ മാസിക ക്രമമായി നടത്തുന്നതു് അസാദ്ധ്യമാണെന്നും ഇതിനുമുമ്പു പലപ്രാവശ്യവും നിലവിളികൂട്ടിട്ടും ഞങ്ങളുടെ ൨൦൦ വരിക്കാരിൽ ഒരാളെങ്കിലും ൪, വയസ്സുകഴിഞ്ഞ് ൫-ാമത്തെ വയസ്സിൽ എത്തിയിരിക്കുന്ന ഈ മാസികക്കുള്ള വരിസംഖ്യയിൽ എന്തെങ്കിലും എത്തിച്ചുതരാത്തതിന്മേൽ ഞങ്ങൾക്കു വലുതായ ഇച്ഛാഭംഗത്തിന്നിടയായിരിക്കുന്നു. വിശേഷിച്ചു പത്രാധിപർ ഒന്നൊന്നരമാസമായി ദീനത്തിൽ കിടപ്പായിരുന്നു. ഇതുവരെ ബുദ്ധിമുട്ടി സമ്പാദിച്ചു പ

ണം മുഴുവനും ചികിത്സയ്ക്കും മററുമായി ചിലവാക്കി. അതിനാൽ എനിക്കൊരുകാലത്തും മാസിക നടത്തുന്നത് അസാദ്ധ്യമാണെന്നു പറയേണ്ടതില്ലല്ലൊ. അച്ചുകൂടക്കാരുടെ ദയകൊണ്ടു തൽക്കാലം പ്രതിഫലമൊന്നുംകൂടാതെ ഈ പരസ്യം അച്ചടിപ്പാൻ സമ്മതിച്ചു. പത്രാധിപർ ഇന്നലെ കാലത്ത് ഒഴക്കു ചോറുണ്ടതിൽപ്പിന്നെ ഇതേവരെ ജലപാനം കഴിച്ചിട്ടില്ല. വായനക്കാരുടെ സഹായമില്ലെങ്കിൽ വേലചെയ്വാൻകൂടി പ്രാപ്തിയില്ലാതായിത്തീർന്നിരിക്കുന്ന ഈയുള്ളവൻ കഴിഞ്ഞുകൂടുവാൻ വളരെ ഞെരുങ്ങും. അതുകൊണ്ടു മാന്യവായനക്കാർ പത്രാധിപരുടെ ഇപ്പോഴത്തെ ദയനീയമായ അവസ്ഥയെ ഓർത്തിട്ട് അവരവരടയ്ക്കേണ്ടുന്ന നാലുകൊല്ലത്തെ വരിസംഖ്യ മുഴുവനുമില്ലെങ്കിലും എന്താനുമെങ്കിലും തന്നു രക്ഷിച്ചാൽ കൊള്ളാമെന്നു വിനയപുരസ്സരം അപേക്ഷിച്ചുകൊള്ളുന്നു.

എന്ന് വൈ. ചി. പത്രാധിപർ, കെ. കൊച്ചപ്പൻ പണിക്കർ.

ഇതു വായിച്ചിട്ടു പണിക്കർ കുറെനേരം ഒന്നുംമിണ്ടാതെ ഇരുന്നു. ഒടുവിൽ ഇട്ടിക്കാരനോടായിട്ട് ഇങ്ങിനെ പറഞ്ഞു. ഇട്ടിക്കാരാ, നീ ഇന്നുതന്നെ പോയി അവനെ കൂട്ടിക്കൊണ്ടുവരണം. അവൻ എന്തുതെററു ചെയ്തിട്ടുണ്ടെങ്കിലും അവനെ പട്ടിണിയിട്ടുകൊന്നു എന്നുള്ള പേര് എനിക്കു കേൾക്കണ്ട.

ഇട്ടിക്കാരൻ—അച്ഛന്നു കമ്പമുണ്ടോ. അച്ഛൻ അയാളെ പട്ടിണിയിട്ടു കൊന്നു എന്ന് ആരെങ്കിലും പറയുമോ. അച്ഛൻ കൊല്ലംതോറും അയാൾക്കു ൩൦൦ ക. അയയ്ക്കാറില്ലേ? അതെല്ലാം അയാൾ ധൂർത്തുകാട്ടിക്കളയുന്നതിന്ന് അച്ഛനാണോ പിഴച്ചത്.

കെ. പ.—നീ പറയുന്നതു ശരിതന്നെയാണ്. പക്ഷെ ഞാൻ ചെയ്തതു ന്യായമായി എന്ന് എനിക്കു തോന്നുന്നില്ല. അവനെ ഇവിടുന്ന് ആട്ടിപ്പുറത്താക്കത്തക്കവണ്ണം അത്ര വലിയ ഒരു കുററം അവൻ ചെയ്തിട്ടുണ്ടോ എന്ന് സംശയമാണ്.

ഇ—അച്ഛൻ ചെയ്തതു വളരെ ഉചിതമായി എന്നല്ലാതെ ആരും പറകയില്ല. അശ്ശേഷം അച്ഛൻ ആ സ്ത്രീയെ കണ്ടിട്ടില്ലല്ലൊ. കണ്ടെങ്കിൽ ഇതിനെക്കുറിച്ച് അച്ഛന് ഒരിക്കലും പശ്ചാത്താപം

തോന്നുകയില്ല. കള്ളുകുടിച്ചമാതിരി എപ്പോഴും വായിൽതോന്നിയതൊക്കെ പറഞ്ഞുകൊണ്ടിരിക്കും. സൌന്ദര്യമുള്ളവളാണത്രെ. മന്ദഹാസം കാണ്മാൻ കൊതിച്ചു അടുത്തുചെന്നു വന്നു പിടിച്ചപ്പോലെ എന്നു ചരട്ടിച്ചിട്ടും' എന്നുതന്നെ പറയണം. എന്നാൽ കൊച്ചപ്പന് അവളെ ഭാര്യയാക്കാൻ തോന്നിയതിൽ എനിക്കു വല്ലാത്ത ആശ്ചര്യം തോന്നുന്നുണ്ട്.

പ—അച്ഛൻ അവളെക്കണ്ടിട്ടു തീച്ചയാക്കണം", എന്ന് അവൻ എന്നോട് വളരെ പ്രാവശ്യംപറഞ്ഞു. പക്ഷെ എന്റെ തൽക്കാലത്തെ ദേഷ്യംകൊണ്ട് അവൻ പറഞ്ഞതൊന്നും ചെവിക്കൊണ്ടില്ല.

ഇ— കാണാഞ്ഞതു നന്നായെ ഉള്ളു. കണ്ടെങ്കിൽ അച്ഛന്റെ ദേഷ്യം വർദ്ധിക്കയെയുള്ളു. ഒന്നാലോചിച്ചുനോക്കൂ. ഇവിടുന്നു മരിച്ചിട്ട് ഇവിടുത്തെ സർവ്വസ്വവും അപഹരിക്കേണമെന്ന് എപ്പോഴും കരുതിക്കൊണ്ടിരിക്കുന്ന ഒരു സ്ത്രീ ഇവിടെ പെരുമാറുന്നത് അച്ഛന് എത്രത്തോളം രസമായിരിക്കും. അങ്ങിനെയുള്ള ഒരുവൾ അച്ഛനു വിഷംതന്നു കൊല്ലാൻ ശ്രമിക്കയില്ലെന്നു എങ്ങിനെയാണ് വിചാരിക്കുക.

പ— ശരി, മിണ്ടാതിരിക്കു. എനിക്കു അവന്റെപേരിൽ ചിലപ്പോഴും ദയ തോന്നാറുണ്ട്. നിന്റെ ഈ കെട്ടനാവാണ് അതിനെ നശിപ്പിക്കുന്നത്.

ഇ— അച്ഛൻ ക്ഷമിക്കണം. അച്ഛനു നല്ലതു വരണമെന്നുവെച്ചാണ് ഞാൻ ഈ പറയുന്നത്. ഒരിക്കൽ അവരെ ഇവിടെ കയറ്റിയാൽ പിന്നെ അത്രവേഗം ഇവിടുന്നു പറഞ്ഞയയ്ക്കുവാൻ സാധിക്കയില്ല. വിചാരിച്ചുനോക്കൂ, നാറിക്കീറി മുഷിഞ്ഞ ഒരു മുണ്ടും ചുററി വൃത്തികെട്ട ഒരു പെണ്ണ്. അതുപോലെതന്നെ ഒരു വികൃതികുട്ടി. ഇവർ ഇവിടെ കടന്നുകൂടിയാലത്തെ കഥയെന്താണ്.

പ— ശരി നീ പറഞ്ഞതു ശരിയാണ്.

ഇ— അല്ല, ഞാൻ പറഞ്ഞതു വിശ്വസിക്കണ്ടെ. അച്ഛൻതന്നെ

ഒന്നു പരീക്ഷിച്ചുനോക്കുക. അടുത്തവീടുകളിൽ അടിച്ചുതളിക്കുന്ന വൃത്തികെട്ട സ്ത്രീകളിൽ ഒന്നിനെ ഇവിടെ പിടിച്ചുകൊണ്ടുവരു. അതുപോലെതന്നെ ശൂദ്ധാ തെമ്മാടിയായ ഒരു ചെക്കനേയും കൊണ്ടുവരു. അവൎക്ക് ഇവിടെവച്ച് എന്തും പ്രവൃത്തിപ്പാനുള്ള സ്വാതന്ത്ര്യവും കൊടുക്കു. എന്നിട്ട് അച്ഛന് അതു രസമാണെന്നു തോന്നുന്നപക്ഷം ഞാൻതന്നെപോയി കൊച്ചപ്പനേയും ഭാൎയ്യയേയും കൂട്ടിക്കൊണ്ടുവരാം.

പ — ശരി, നീ പറഞ്ഞതുപോലെതന്നെ ഞാൻ പരീക്ഷിപ്പാൻ ഭാവമുണ്ട്.

ഇ — നേരംപോക്കല്ലല്ലൊ?

പ — കാൎയ്യംപോലെതന്നെ ആകട്ടെ. നിന്റെ അഭിപ്രായമാണ്. അതുപോലെതന്നെ ചെയ്യാൻ ഞാൻ തീൎച്ചപ്പെടുത്തിയിരിക്കുന്നു. നീ പോയി ഇന്നുതന്നെ അവന്നു ൫൦൦ ക എത്തിച്ചുകൊടുക്കണം. എന്തുതന്നെ അവൻ എനിക്കു ദോഷമായി പ്രവൃത്തിച്ചിട്ടുണ്ടെങ്കിലും അറിഞ്ഞുംകൊണ്ട് അവനെ പട്ടിണികിടത്തി ബുദ്ധിമുട്ടിച്ചു എന്ന് ആരെക്കൊണ്ടും പറയിക്കാൻ ഇടവരുത്തരുത്.

ഇ — അയാൾ അവിടെയില്ലെങ്കിലൊ. ഞാൻ അന്നുപോയപ്പോൾ അയാൾ എങ്ങൊട്ടോ പോയിരിക്കയായിരുന്നു.

കെ: പ — അവൻ അവിടെയില്ലെങ്കിൽ അവന്റെ ഭാൎയ്യ അവിടെ ഉണ്ടാകാതിരിക്കയില്ല. അവൾക്ക് എത്തിച്ചു കൊടുത്താൽ മതി— കഷ്ടം ഞാൻ അതിവാത്സല്യത്തോടുകൂടി വളൎത്തികൊണ്ടുവന്ന്, അവൻ ഈ വയസ്സുകാലത്ത് എന്നെ കൂട്ടാക്കാതെയായല്ലോ. ഈ മൂധേവിയെ കണ്ടെത്തുന്നതുവരെ അവന്റെ സ്വഭാവത്തിന്നു യാതൊരു തരക്കേടും ഉണ്ടായിരുന്നില്ല. അവളെക്കണ്ടപ്പോൾ കഴിഞ്ഞു.— കലി ബാധിച്ചതുപോലെയായി. ഇപ്പോൾ ഇതാ ഇവൻ ഈ കള്ളൻ നുണയും മുഖസ്തുതിയും പറഞ്ഞ് എന്റെ അടുത്തു കൂടിയിരിക്കുന്നു.

ഇ— അയ്യോ ഞാനെന്തുപിഴച്ചു. ഞാൻ—

കെ. പ— പോ കടന്നു പുറത്തു പോ. നിന്റെ മുഖം കാണു
മ്പോൾ എനിക്കു ദേഷ്യം വല്ലാതെ വൎദ്ധിക്കുന്നു. പോയി അവ
നു ഉറപ്പികകൊണ്ട കൊടുത്തു വാ. എന്നെക്കുറിച്ചു കുറച്ചെ
ങ്കിലും സ്നേഹം അവന്റെ ഉള്ളിൽ കിടക്കുന്നുണ്ടെന്നുള്ള ഒരു
സന്തോഷവൎത്തമാനമെങ്കിലും കൊണ്ടുവാ. അല്ലെങ്കിൽ എനി
ക്കു ഭ്രാന്തശാലയിൽ പോകേണ്ടി വരും.

ഈ അവസരത്തിൽ ഇട്ടിക്കോരനെപ്പററി കുറഞ്ഞൊന്നു പ്ര
സ്താവിക്കുന്നത് അനാവശ്യമായിരിക്കയില്ല. കേശവപ്പണിക്കരുടെ
ആദ്യത്തെ ഭാൎയ്യ വളരെ ചെറുപ്പത്തിൽതന്നെ മരിച്ചുപോയി. ആ
ഭാൎയ്യയിലുണ്ടായ ഏകസന്താനമാണ് കൊച്ചപ്പപ്പണിക്കർ. തനി
ക്കു വേറെ അടുത്ത ബന്ധുക്കൾ ആരും ഇല്ലാതിരുന്നതിനാൽ തന്റെ
സ്വത്തു മുഴുവനും മരണാനന്തരം കൊച്ചപ്പപ്പണിക്കർ അനുഭവിച്ചു
കൊള്ളത്തക്കവണ്ണമാണ് അദ്ദേഹം എഴുതിവെച്ചിരുന്നത്. പി
ന്നീട ചിലരുടെ ഉപദേശപ്രകാരം പണിക്കർ ഇട്ടിക്കോരന്റെ
അമ്മയ്ക്കു സംബന്ധം തുടങ്ങി. ഇട്ടിക്കോരനു അക്കാലത്തു ൨൦ വ
യസ്സിൽ അധികം പ്രായമുണ്ടായിരുന്നു. ഇട്ടിക്കോരൻ തന്റെ മാ
താവൊന്നിച്ചു പണിക്കരുടെ വീട്ടിൽ താമസം തുടങ്ങിയ മുതൽക്കു
പണിക്കരുടെ മകനും സ്വത്തവകാശിയും ആയ കൊച്ചപ്പനെ
അവിടുന്ന് അകത്തിക്കളവാനുള്ള ഉപായം ആലോചിച്ചുകൊണ്ടി
രുന്നു. ഒടുവിൽ പണിക്കരുടെ ഇഷ്ടത്തിന്നു വിപരീതമായി കൊ
ച്ചപ്പൻ ഒരുവളെ ഭാൎയ്യയാക്കിയപ്പോഴാണ് ഇട്ടിക്കോരന്റെ ഉദ്ദേശ
സിദ്ധിക്കു തക്കതായ അവസരം ഉണ്ടായത്. ഉടനെ കൊച്ചപ്പനേ
യും ഭാൎയ്യയേയും പററി പല ദൂഷ്യങ്ങളും പറഞ്ഞു പണിക്കൎക്ക് അ
വരുടെ പേരിൽ വലുതായ കോപമുണ്ടാക്കി തീൎത്തു. ഇങ്ങിനെയാണ്
കൊച്ചപ്പൻ ഭാൎയ്യയോടുംകൂടി വേറെ സ്ഥലത്തു പോയി താമസിക്കു
വാൻ ഇടയായത്.

ഇട്ടിക്കോരന്റെ പേരിൽ അസൂയയുള്ളവരുണ്ടെങ്കിൽ ഇയ്യു
ള്ളവൻ അവരുടെ കൂട്ടത്തിൽ ഉൾപ്പെട്ടിട്ടില്ല. ഓല ഉരുട്ടികയും കൈ
യ്യിൽ പിടിച്ച് അവിടുന്നു പുറപ്പെട്ടപ്പോൾ അവന്റെ ഉള്ളിലുള്ള

വിചാരങ്ങൾ ഇപ്രകാരമായിരുന്നു. 'നമുക്കു ശുക്രദശതന്നെ. കൊല്ലത്തിൽ ൧൦൦ ക. ഒന്നായി കയ്യിൽ കിട്ടും. പോരെങ്കിൽ വല്ല നുണയും പറഞ്ഞു പിന്നെയും പണം കയ്ക്കലാക്കാം. കിഴവന് ബുദ്ധിക്കുതന്നെ നല്ല സ്ഥിരമില്ല. എന്തും പറഞ്ഞാൽ വിശ്വസിക്കും. ആയാളുടെ സ്വത്തു മുഴുവനും കൈവശമാക്കിയില്ലെങ്കിൽ ഞാൻ ഇട്ടിക്കോരനല്ല'.

ഇങ്ങിനെ ഓരോന്നു വിചാരിച്ച് ഇട്ടിക്കോരൻ വഴിപോയത് അറിഞ്ഞില്ല. നാലഞ്ചുനാഴികകയ്ക്കുള്ളിൽ ഇഞ്ചിക്കോട്ടിൽ എത്തി. അവിടെ ഒരു സ്ഥലത്തു വലിയ ആൾക്കൂട്ടവും ലഹളയും കണ്ടതിനാൽ എന്തെന്നറിയുന്നതിനു ഇട്ടിക്കോരൻ അവിടെ കയറിച്ചെന്നു. സൂര്യരശ്മി പ്രവേശിക്കുന്നതിന്നു വലുതായ പ്രതിബന്ധമൊന്നുമില്ലാത്ത ഒരു പഴയ കെട്ടിടത്തിൽ മാറാല, പൊടി മുതലായ സാമഗ്രികളെക്കൊണ്ടുമാത്രം അലങ്കരിക്കപ്പെട്ടിരുന്ന ഒരു മുറിയിൽ ചില പൊളിഞ്ഞ കസാലകളും നാല്ക്കാലികളും ഇട്ടിട്ടുള്ളതിന്മേൽ കയ്യുകുപ്പായവും ധരിച്ചു മലയാളവാക്കുകളുടെ ഇടയിൽ ചില ഇംഗ്ലീഷുവാക്കുകൾ സധൈര്യം തട്ടിമിന്നിച്ചും കൊണ്ടിരിക്കുന്ന ഒരു തരം വകപ്രഭുക്കന്മാരെയാണ് അവിടെക്കണ്ടത്. എന്തൊ ഒരു സംഗതി ആലോചിച്ചു തീച്ചയാക്കുന്നതിന്ന് ഇപ്പോഴത്തെ സമ്പ്രദായം— അഥവാ ഫാഷൻ— അനുസരിച്ച് ഒരു യോഗം കൂടുന്നതിന്നുള്ള വട്ടമാണത്. ഈ വക യോഗങ്ങൾക്കു സാധാരണ പതിവുള്ള മാതിരി ചില വഴക്കുകളും അനാവശ്യകങ്ങളായ വാഗ്വാദങ്ങളും ഇവിടെയും നടന്നതു പ്രസ്താവിച്ചു പലക്കും നീരസത്തിന്നു ഇടയാകുന്നതു എന്തിനായിട്ടാണ്? എങ്കിലും ഒരു സംഗതി വിട്ടുകളയുവാൻ എനിക്കു ധൈര്യമില്ല. ആദ്യം സഭാനാഥനായി തിരഞ്ഞെടുക്കപ്പെട്ട ആൾക്ക് കുറെ ജലദോഷത്തിന്റെ ഉപദ്രവം ഉണ്ടായിരുന്നു എന്നു തോന്നുന്നു. അയാൾ എഴുനേററ്- ഇന്നെ ദിവസം-ഷ്വം. ഇന്ന് (ചുമെക്കുന്നു) ഇപ്പോൾ (പിന്നെയും ചുമെക്കുന്നു) ഇപ്പോൾ-ഷ്വം, ഷ്വം (രണ്ടുംകൂടി ചുമെക്കുന്നു) ഇങ്ങിനെ ചുമയുടേയും മററും സഹായത്താൽ പ്രസംഗിപ്പാൻ ആരംഭിച്ചപ്പോൾ സദസ്യരിൽ ഒരാൾക്കു ക്ഷമയി

ല്ലാതായി ഇപ്പോൾ നാം അഗ്രാസനത്തിന്നു തിരഞ്ഞെടുത്ത ആൾ ആ സ്ഥാനം വഹിക്കുന്നതിന്നു യോഗ്യനാണെന്നു തോന്നുന്നില്ലാത്തതിനാൽ അയാളെ അവിടുന്നു ഇറക്കി ആ സ്ഥാനത്തേക്കു വേറെ ഒരാളെ നിശ്ചയിക്കണമെന്നാണ് എന്റെ അഭിപ്രായം' എന്നു ക്ലൂസൽ കൂടാതെ എഴുനീററു പറഞ്ഞു. പിന്നീട് അവിടെ വലിയ ഒരു ലഹളയുണ്ടായി. 'മോനർസ്' എന്നും 'എററികെപാറ്' എന്നും ചില വാക്കുകൾ മാത്രമെ ഇതിന്നിടക്കു കേൾക്കാൻ തരമുള്ളു. ഒടുവിൽ ഭൂരിപക്ഷാഭിപ്രായപ്രകാരം വേറെ ഒരാളെ സഭാനാഥനായി നിശ്ചയിക്കുകയും ചെയ്തു. പുതിയ സഭാനാഥൻ എഴുനീററ് ഇപ്രകാരം പ്രസംഗിച്ചു:—

മാന്യസഭ്യന്മാരെ, ഇന്നു ദിവസം നാമൾ ഇവിടെ കൂട്ടം കൂടിയിരിക്കുന്നതിന്റെ ഉദ്ദേശം ഞാൻ പറഞ്ഞറിയിക്കേണ്ടല്ലോ. വൈരാഗ്യചിന്താമണിയെപ്പററി ഒരു പരസ്യം ഞാനും കേട്ടുററി നിങ്ങളും കേട്ടുററി. ഒന്നാമതു മലയാളത്തിൽ ഒരു മാസിക നടത്തുന്നതു ബുദ്ധിപ്രയാസമായിട്ടുള്ളതാണ്. രണ്ടാമത് അതിന്നു വളരെ ചിലവുണ്ട്. മൂന്നാമതു അതു പണം തരികയില്ല. നാലാമത് നമ്മുടെ സഭവകയായി വൈരാഗ്യചിന്താമണി വരുത്തുന്നുണ്ടായിരുന്നു. അഞ്ചാമത് അതിന്റെ നാലുകൊല്ലത്തെ വരിപ്പണം ഇതെവരെ കൊടുത്തിട്ടില്ല. ആറാമത് ഇങ്ങിനെ വെറുതെ പത്രം അയച്ചതിന്നു പത്രാധിപക്കു എന്തെങ്കിലും ഒന്ന് നാം ചെയ്യേണ്ടതാണ്. ഏഴാമത് അതു എങ്ങനെ വേണമെന്ന് എല്ലാവരും കൂടി ആലോചിച്ചു തീർച്ചയാക്കുന്നതിന്നായിട്ടാണ് ഇപ്പോൾ ഇവിടെ കൂടിയിരിക്കുന്നത്.

ഒരു സാമാജികൻ—എന്റെ പക്ഷത്തിൽ അദ്ദേഹത്തിന്നു ഒരു അനുമോദനപത്രത്തിന്ന് അയക്കണമെന്നാണ്. പക്ഷെ അച്ചടിച്ചിട്ടോ ഒണ്ടോ, വെറും എഴുത്തു മതിയോ എന്നാണ് ഇനി ആലോചിക്കേണ്ടത്.

വേറെ ഒരു സാമാജികൻ—അച്ചടിക്കുന്നതായാൽ വളരെ ചിലവുള്ളതുകൊണ്ട് അത് ഇപ്പോഴത്തെ അവസ്ഥക്കു ഈ സഭയെ

കൊണ്ടു വഹിക്കാൻ തരമാകുമൊ എന്നു സംശയമാണ്. അതി നാൽ എഴുത്തു മതി എന്നാണ് എന്റെ പക്ഷം.

മറെറാരു സാമാജികൻ—എഴുത്താണെങ്കിൽ അതിന്റെ റപകൎപ്പുകൾ എടുത്തു പത്രാധിപന്മാരും യോഗ്യന്മാരായ മററനേകം ആളുകൾക്കും അയയ്ക്കേണ്ടതാണ്. അല്ലെങ്കിൽ നാം ഇങ്ങിനെ ഒന്നു ചെയ്തിട്ടുണ്ട് എന്ന് ആരും അറികയില്ല. അതിനും കുറെ ചിലവുണ്ട്. പക്ഷെ അതു സാരമില്ല. തല്ക്കാലത്തിനു വേണ്ട പണം ഈ സഭയിൽ നിന്നു തന്നെ പിരിച്ചെടുത്തു പിന്നീട്ട അദ്ദേഹത്തിന്റെ കയ്യിൽ നിന്നുതന്നെ വസൂലാക്കുന്നതായിരിക്കും നല്ലത്.

ഈ അഭിപ്രായം ഒരു സാമാജികനു അത്ര രുചിച്ചില്ല. അയാൾ നെററി ഒന്നു ചുളിച്ചുവിടെന്നു എഴുനേററ ഇപ്രകാരം പറഞ്ഞു— പിന്നീട് അദ്ദേഹത്തിന്റെ പക്കൽനിന്നു വസൂൽ ചെയ്യുമെന്ന് ഒരു മഹാന്റെ അഭിപ്രായത്തോടു ഞാൻ യോജിക്കുന്നില്ല. ശരീരത്തിലെ അൎദ്ധവും പരോപകാരത്തിന്നായിട്ടാണ് ഈശ്വരൻ വെച്ചിട്ടുള്ളത്. 'പരോപകാരാൎത്ഥമിദം ശരീരം' എന്നാണ് മനുസ്മൃതി. അങ്ങിനെ ഇരിക്കെ ഈ കാൎയ്യത്തിൽ നമുക്കു കുറെ നഷ്ടം വന്നാൽ തന്നെ എന്താ. അതിനാൽ ഇതിനു വേണ്ട ചിലവു ഞാൻ തന്നെ സഹിച്ചുകൊള്ളാമെന്നു സദയപൂൎവം സമ്മതിച്ചുകൊള്ളുന്നു.

ഈ അഭിപ്രായം സഭാവാസികൾ സ്വീകരിച്ചതായി ഹസ്തതാഡനമൂലം അറിയിച്ചു. പിന്നീട് അനുമോദനകത്തിനുള്ള വാചകത്തെപ്പററി വളരെ നേരം വാദമുണ്ടായി, ഒടുവിൽ, അനുമോദനക്കത്തയക്കാനുള്ള ചിലവു സഹിച്ചുകൊള്ളാമെന്നു പറഞ്ഞ ഉദാരബുദ്ധിയായ ആ മഹാൻ എഴുതി വായിച്ചതാണ് സഭാവാസികൾ കയ്ക്കൊണ്ടത്. അദ്ദേഹം സംസ്കൃതവ്യുല്പന്നനും കവിയുമാണെന്ന് അവരിൽ പലൎക്കും പൂൎണ്ണബോദ്ധ്യമുണ്ടായിരുന്നു. അനുമോദനപത്രത്തിലെ വാചകം ഇപ്രകാരമായിരുന്നു.

'മാസികാമൂൎത്തിയായ ഭവാൻ ചതുരാണ്ടോളം ഒരു മാസികലോകാഭിരാമമായും വിഘ്നം കൂടാതേയും നടത്തുകയും ആയതു 'വി

നോദസന്ദായിനി' സഭക്കു വൃഥാ അയച്ചുതരികയും ചെയ്യാറുള്ള
അത്ഭുതപൂർണ്ണമായ സന്തോഷത്തെ ഇപ്രകാരം പ്രത്യക്ഷമാക്കുന്നു. മേ
ലിലും ഇങ്ങിനെ ചെയ്യാൻ ആ കണ്ടനാളൻ സഹായിക്കട്ടെ'

എഴുത്ത് എഴുതി തയ്യാറാക്കിയതിൻെറശേഷം ഒരയണ സ്റ്റാ
മ്പു നഷ്ടപ്പെടാതിരിക്കാൻ എഴുത്തു പത്രാധിപരുടെ അടുത്ത ബ
ന്ധുവായ ഇട്ടിക്കോരൻ വശം കൊടുത്തയക്കുന്നതാണ് നല്ലത്' എ
ന്ന് ഒരു സാമാജികൻ അഭിപ്രായപ്പെടുകയും ആ അഭിപ്രായത്തെ
സഭാവാസികൾ സ്വീകരിക്കുകയും ചെയ്തു. എഴുത്തുംകൊണ്ട്
ഇട്ടിക്കോരൻ കൊച്ചപ്പൻെറ വീട് അന്വേഷിച്ചു പോയി.

ശുദ്ധവായുകൂടി സഞ്ചരിക്കാൻ പ്രയാസമായിട്ടുള്ള ഒരു ചെറി
യ കെട്ടിടത്തിൽ സാമാന്യം ഇരുട്ടുള്ള ഒരു മുറിയിൽ ഒരു ദിവസം
വൈകുന്നേരം ചടച്ചു മെലിഞ്ഞ ഒരാൾ ചൂരൽപൊളിഞ്ഞതും കു
ഷ്യില്ലാത്തതും ആയ ഒരു കസാലയിന്മേൽ ഇരുന്നുംകൊണ്ട് എന്തോ
ചിലതു കുത്തിക്കുറിക്കുന്നു. കുറെ കഴിഞ്ഞപ്പോൾ അയാൾ പെൻ
സിലും കടലാസ്സും താഴത്തു വലിച്ചെറിഞ്ഞു മനോരാജ്യം വിചാരി
പ്പാൻ തുടങ്ങി. 'സർവ്വേ ഗുണാഃ കാഞ്ചനമാശ്രയന്തി' എന്നുള്ളത്
ഈ ലോകത്തെ സംബന്ധിച്ചേടത്തോളം വളരെ ശരിയായിട്ടുള്ളതാ
ണ്, സംശയമില്ല. ഐശ്വര്യം എന്ന വാക്കു വളരെ അർത്ഥവത്താ
യിട്ടുള്ളതുതന്നെ. മറെറന്തു ഗുണങ്ങളുണ്ടായാലും പണമില്ലെങ്കിൽ
അവനെ ആരും ബഹുമാനിക്കില്ല. അതുള്ള കാലത്തോളം സ്നേഹി
തന്മാരാണെന്നു നടിച്ച് അടുത്തുകൂടി മുഖസ്തുതി പറവാൻ ആളു
കൾ വളരെ ഉണ്ടാവും. ദരിദ്രനായിത്തീർന്നു എന്നറിഞ്ഞാൽ കഴി
ഞ്ഞു. പിന്നെ ആരും തിരിഞ്ഞുനോക്കുകകൂടി ചെയ്യില്ല. കഷ്ടം, ലോ
കത്തിൻെറ സ്ഥിതി ഇങ്ങിനെയാണല്ലോ' ഇങ്ങിനെ ഓരോന്നു വി
ചാരിച്ചുംകൊണ്ടിരിക്കുന്നതിനിടക്കു വാതിൽ തുറന്ന് ഒരാൾ അക
ത്തേക്കു കടന്നുവന്നു. 'ഇട്ടിക്കോരനോ' എന്നു ചോദിച്ചുംകൊണ്ടു
പെട്ടെന്നെഴുന്നേററ് അയാളെ ചെന്നു കെട്ടിപ്പിടിച്ചു.

ഇട്ടിക്കോരൻ— ഞാൻ നിങ്ങൾക്കു തരുവാനായി ഒരു സാധനം കൊ
ണ്ടു വന്നിട്ടുണ്ട്.

അച്ഛൻ അനാകമ്പരമായി വല്ലതും കൊടുത്തയച്ചിട്ടുണ്ടായിരിക്കുമെന്നാണ് കൊച്ചപ്പൻ ആദ്യം കരുതിയത്. എഴുത്തു വായിച്ചപ്പോൾ ഇഷ്ടാഭംഗസൂചകമായ ഒരു മന്ദസ്മിതത്തോടുകൂടി 'ആ കട്ടെ അവർക്ക് ഇത്രയെങ്കിലും ദയ തോന്നിയല്ലോ. എനിക്കു വളരെ സന്തോഷമായി. വാസ്തവ്യം ചോദിച്ചതിൽ പലക്കും മുഷിച്ചലുണ്ടായിരിക്കുമെന്നാണ് കരുതിയിരുന്നത്. അതില്ലെന്ന് അറിഞ്ഞതുതന്നെ വളരെ ആശ്വാസം'.

ഇ—നിങ്ങൾ വല്ലാതെ ക്ഷീണിച്ചിരിക്കുന്നല്ലോ.

കൊ—ഒന്നൊന്നരമാസമായി ഞാൻ ദീനത്തിൽ കിടപ്പായിരുന്നു. ഇപ്പോൾ അസാരം ഭേദമുണ്ട്. ക്ഷീണത്തിനു വളരെ ഭേദമൊന്നുമില്ല.

ഇ—നിങ്ങളുടെ ഭാര്യ എവിടെ. അവരെ ഇവിടെ കാണാനില്ലല്ലോ.

കൊ—അവളുടെ കഥയൊന്നും പറയേണ്ട. അവളുടെ അമ്മയ്ക്കു ദീനമാണെന്ന് എഴുത്തുവന്നിട്ടു ഞാൻ അവളെ വീട്ടിൽകൊണ്ടുപോയിരുന്നു. മാസികാസംബന്ധമായി ചില ഏർപ്പാടുകൾ ചെയ്യേണ്ടതിന്നു പല ദിക്കുകളിലേക്കും പോകേണ്ടിയിരുന്നതിനാൽ കുറെ കാലത്തോളം ഞാൻ ഈ ദിക്കിൽ ഉണ്ടായിരുന്നില്ല. ഇവിടെ വന്നപ്പോൾ ഭാര്യയുടെ അമ്മ മരിച്ചു എന്നു കേട്ടു. ഉടനെ ഞാൻ അവളുടെ വീട്ടിലേക്കു പുറപ്പെട്ടു. അവിടെ ചെന്നപ്പോൾ എന്റെ നിർഭാഗ്യത്തിന്ന് അവളെ അവിടെ കാണാനില്ല. അന്വേഷിച്ചു ദിക്കൊക്കെ നടന്നു. ഒരു വിവരവും കിട്ടിയില്ല. അപ്പോഴേക്കും ഇതാ ഈ ദീനവും വന്നു പിടിപെട്ടു. ഇപ്പോൾ അവൾ എവിടെ കിടക്കുന്നു എന്ന് ഈശ്വരനുമാത്രം അറിയാം.

ഇ—അങ്ങിനെവരട്ടെ. അവരെപ്പോലെയുള്ള ഒരു സ്ത്രീ ഒരാളുടെ അടുക്കെ സ്ഥിരമായിരിക്കയില്ലെന്ന് എനിക്കു പണ്ടേതന്നെ നല്ല നിശ്ചയമുണ്ട്. അവരിപ്പോൾ എത്രതാ ഒരുവന്റെ ഭാര്യയായി സുഖമായിരിക്കയായിരിക്കും. അതുകൊണ്ടു നിങ്ങൾക്കു വ്യസനിപ്പാനൊന്നുമില്ല.

കൊച്ചപ്പന്റെ മുഖം രക്തവൎണ്ണമായി. പെട്ടെന്നെഴുന്നേറ്റ് ഇട്ടിക്കോരന്റെ കണ്ഠത്തിൽ പിടികൂടി "എന്താ പറഞ്ഞത്! ഒന്നുകൂടി പറയൂ".

ഇ—(കുതറിവിടീച്ച്) അയ്യോ ഞാൻ നേരംപോക്കാണ് പറഞ്ഞത്. നിങ്ങൾ അതു കാൎയ്യമായി ധരിക്കുമെന്നു ഞാൻ വിചാരിച്ചില്ല.

കൊ—അത് അങ്ങിനെ പറയൂ. ഹാ, അവളെപ്പോലെ ഇത്ര പാതിവ്രത്യമുള്ള സ്ത്രീ ഈ ലോകത്തിൽ ഇല്ല.

ഇ—എനിക്കു സമ്മതമാണ്. നിങ്ങളുടെ ഭാവമറിവാൻവേണ്ടി ഇങ്ങിനെ പറഞ്ഞു എന്നേ ഉള്ളു. അതുകൊണ്ടു നിങ്ങൾ മുഷിച്ചൽ വിചാരിക്കരുതേ.

കൊ—എനിക്കു മുഷിച്ചലൊന്നുമില്ല. ഇരിക്കട്ടെ അച്ഛന്റെ വൎത്തമാനമെന്താണ്.

ഇ—അച്ഛന്റെ വൎത്തമാനമെന്താ എന്നത്തെപ്പോലെതന്നെ. എപ്പോഴും ഓരോരുത്തരെ ശകാരിച്ചുകൊണ്ടിരിക്കും.

കൊ—എന്റെ വൎത്തമാനം വല്ലതും പറയാറുണ്ടോ.

ഇ—ഓ ഹൊ ഉവ്വ്, ദിവസത്തിൽ ഒരുമണിക്കൂറെങ്കിലും നിങ്ങളെ ശകാരിക്കാതെകണ്ട് ഇരിക്കാറില്ല. എന്നാൽ രാത്രിസമയത്താണ് കുറെ ഭേദം. അപ്പോൾ നിങ്ങളുടെ പൂൎവ്വകഥകളോരോന്നു പറയുമ്പോൾ വൃദ്ധനു നിങ്ങളുടെപേരിൽ കുറച്ചു ദയ തോന്നാറുണ്ട്.

കൊ—അഹൊ ഉവ്വേ! എന്റെപേരിൽ അപ്പോൾ സ്നേഹമുണ്ട്.

ഇ—അതിനു സംശയമില്ല. നിങ്ങൾ ഒരു കാൎയ്യം ചെയ്യുന്നതു നന്ന്. നിങ്ങളെ എന്റെ സ്വന്തം ജ്യേഷ്ഠനെപ്പോലെയാണ് ഞാൻ കരുതിയിരിക്കുന്നത്. അച്ഛനും നിങ്ങളും തമ്മിൽ യോജിച്ചുകണ്ടാൽ കൊള്ളാമെന്ന് എനിക്കു വളരെ താല്പൎയ്യമുണ്ട്. അതുകൊണ്ട് ഇന്നുരാത്രി നിങ്ങൾ അങ്ങോട്ടുവരൂ. അത്താഴം കഴിഞ്ഞു പത്തുമണിവരെ ഞങ്ങൾ ഓരൊ വിഷയത്തെപ്പറ്റി സംസാരിച്ചുകൊണ്ടിരിക്കാറുണ്ട്. ആ സമയത്തു ഞാൻ നിങ്ങളുടെ കഥയെടുത്തിടാം. പണ്ടത്തെ വൎത്തമാനങ്ങളെല്ലാം പറയുമ്പോൾ വൃദ്ധനു പശ്ചാത്താപം തോന്നാതിരിക്കില്ല. അപ്പോൾ നിങ്ങ

അവിടെ വന്നാൽമതി. ഞാൻ വടക്കെ അകത്തിന്റെ ജനവാ
തിൽ തുറന്നിട്ടിരിക്കാം.

കൊ— എന്നാൽ കാൎയ്യം പാറവമെന്നാണ് പറയുന്നത്?

ഉ— അതിനു സംശയമില്ല. നിങ്ങൾ പറഞ്ഞമാതിരി ചെയ്യൊ?

കൊ— നിശ്ചയമായും. പക്ഷെ കുടത്തുകൂലികൊള്ളതു തരണം. എ
ന്റെകയ്യിൽ ഒരു കാശുപോലുമില്ല.

ഉ— എന്റെ കയ്യിലും വിശേഷിച്ചൊന്നുമില്ല. കിഴവച്ചാര് എ
നിക്കു ഒന്നും തരാറില്ല. എങ്കിലും കുടത്തുകൂലിയുള്ളത് കയ്യി
ച്ച് ഉണ്ടാക്കാം.

എന്നു പറഞ്ഞു മൂന്നുശില്ലി എടുത്തു കൊച്ചപ്പുറക്കൊടുത്തു.
ഉട്ടിക്കോരൻ പിറെറദിവസം കാലത്ത് അവിടുന്നു പുറപ്പെടുക
യും ചെയ്തു.



## രണ്ടാമദ്ധ്യായം

ചാഴുമുററത്തു തറവാട് ഒരുകാലത്തു സ്വത്തുകൊണ്ടു വളരെ
കേൾവിപ്പെട്ട ഒന്നായിരുന്നു. എന്നാൽ ഓരോകാലത്തെ കൈകാ
ൎയ്യകൎത്താക്കന്മാരുടെ ധൂൎത്തുകൊണ്ടും അപ്രാപ്തികൊണ്ടും അടുത്തകാ
ലത്ത് ഈ തറവാടിനു വല്ലാത്ത ഇടിച്ചൽ തട്ടീട്ടുണ്ട്. ഈ കഥ
നടന്നകാലത്ത് അവിടെ ഏകദേശം ൫൫. വയസ്സു പ്രായമുള്ള ജാ
നകി എന്ന ഒരു സ്ത്രീയും, മകൾ ൨൫. വയസ്സു പ്രായമുള്ള പാൎവ്വതി
എന്ന ഒരു യുവതിയും, പാൎവ്വതിഅമ്മയുടെ മകനായി നാലഞ്ചുവ
യസ്സുമാത്രം പ്രായമുള്ള ഒരു കുട്ടിയും മാത്രമെ ഉണ്ടായിരുന്നുള്ളു. ജാ
നകിഅമ്മയുടെ ഭരണകാലത്തു തറവാട്ടുസ്വത്തിനു ക്രമേണ ക്ഷയ
മല്ലാതെ വൎദ്ധന ഒട്ടുംതന്നെ ഉണ്ടായിരുന്നില്ല. പൂൎവ്വബന്ധു
ത്വം ആലോചിച്ച് ഇവരുടെ എടവാടുകളധികവും പ്രസിദ്ധജന്മി
യായ ചെങ്ങഴിക്കോട്ടു കൎത്താവായിട്ടായിരുന്നു. അദ്ദേഹമായി ഇട
വാടു ചെയ്യിട്ടുള്ളവരാരും നെല്ലിപ്പടിച്ചോട്ടു കാണാതെപോയിട്ടില്ല.
ജാനകിഅമ്മയ്ക്കു അദ്ദേഹത്തിന്റെപേരിൽ വിശ്വാസവും ബ

ഹ്ലാദനവും ഉണ്ടായിരുന്നതു തറവാട്ടിന്റെ സുകൃതക്ഷയം എന്നെ പറവാനുള്ളു,

ഇങ്ങിനെ ഇരിക്കുന്നകാലത്തു ജാനകിഅമ്മ കുറെകാലമായി പിടിപെട്ടിരുന്ന വാതരോഗത്താൽ ചരമഗതിയെ പ്രാപിച്ചു. ദീനം വൈഷമ്യമാകുമെന്ന് ആരും കരുതിയിരുന്നില്ല. എന്നുതന്നെയല്ല പാർവ്വതിഅമ്മയുടെ സ്നേഹപൂർവ്വമായ ശുശ്രൂഷകൊണ്ടും യോഗ്യന്മാരായ നാട്ടുവൈദ്യന്മാരുടെ ചികിത്സകൊണ്ടും അവർ പൂർണ്ണസുഖത്തെ പ്രാപിച്ചു എന്നു തോന്നത്തക്കനിലയിലാവുകയും ചെയ്തിരുന്നു,

'പക്ഷെ ദൈവഗതിക്കഥവാ ഭുവനേസ്സിൽ ദൈവം കവാടനിരോധമൊരേടം'. പാർവ്വതി അമ്മയുടെ വ്യസനം പറഞ്ഞറിയിപ്പാൻ പ്രയാസം. അവരെ പറഞ്ഞു സമാധാനപ്പെടുത്തുവാൻകൂടി ഉറ്റോപ്പോലും ആരുമില്ല. 'ശോകം വരുന്നേരത്തു കൂട്ടത്തോടെ' എന്നുള്ളത് ഈ അവസരത്തിലും ഒത്തിരിക്കുന്നു. മാതൃവിയോഗദുഃഖത്താൽ ആർത്തയായികിടന്നുഴലുന്ന പാർവ്വതിഅമ്മക്ക് അവിടുന്നു രണ്ടു ദിവസം കഴിഞ്ഞേപ്പാൾ തന്റെ പ്രിയതമങ്കൽനിന്നു താഴെ കാണിച്ച പ്രകാരം ഒരെഴുത്തു കിട്ടുവാൻ ഇടയായി,

ശ്രീ

ചില കാരണങ്ങളാൽ ഞാൻ ഈ ദിക്കുവിട്ടു പോകുവാൻ തീർച്ചയാക്കിയിരിക്കുന്നു. ഇനി മടങ്ങി വരുന്ന കാര്യം സംശയമാണ്. ഇതുനിമിത്തം നിങ്ങൾ ഒട്ടും വ്യസനിക്കരുതേ. അമ്മയേയും ശുശ്രൂഷിച്ചുംകൊണ്ട് അവിടെ സുഖമായി ഇരുന്നോളൂ,

എന്നു സ്വന്തം.

പാർവ്വതി അമ്മ എഴുത്തു നാലഞ്ചു പരിവൃത്തി വായിച്ചു. എഴുത്തു വ്യാജമാണെന്നുവെച്ചു സമാധാനിപ്പാൻ നോക്കി. പക്ഷെ കാര്യമില്ല. കയ്യക്ഷരം ഭർത്താവിന്റേതല്ലെന്നു വിചാരിപ്പാൻ വഴിയില്ല. ഒപ്പും മറ്റൊരാളുടേതാണെന്നു വിചാരിപ്പാൻ തരമില്ല. 'വൈരാഗ്യചിന്താമണി ആപ്പീസ്സ്' എന്നു മുകളിൽ അച്ചടിച്ചിട്ടുള്ള ഒരു പ്രത്യേകം കടലാസ്സിലാണ് എഴുതീട്ടുള്ളതും. എന്നു തന്നെ

യുള്ള ദേശസഞ്ചാര സുഖത്തെക്കുറിച്ചു പലപ്പോഴും തന്നോടു പറയാ
റുള്ളതും പാൎവ്വതി അമ്മയ്ക്കു് ഓൎമ്മവന്നു. എല്ലാംകൊണ്ടും പാൎവ്വതി
അമ്മയുടെ സംശയങ്ങളെല്ലാം അസ്തമിച്ചുപോയി. 'കഷ്ടം ഭാഗ്യഹീനയാ
യ ഞാൻ എന്തിനു ജീവിച്ചിരിക്കുന്നു' എന്നു പറഞ്ഞു നിലത്തുവീ
ണ്ടു നിലവിളിപ്പാൻ തുടങ്ങി. ഒന്നുമറിഞ്ഞുകൂടാത്ത നാലഞ്ചു
വയസ്സായ കുട്ടിയും തള്ളയുടെ ദുഃഖം കണ്ടു് ഒപ്പം നിലവിളിച്ചു.
കടക്കാരെക്കൊണ്ടു ബുദ്ധിമുട്ടി കൊച്ചപ്പപ്പണിക്കർ നാടുവിട്ടു പോയി
എന്ന ഒരു ശ്രുതി എങ്ങിനെയോ പരന്നു. ദുഃഖാബ്ധിയിൽ മുഴുകിയും
കരകാണാൻ യത്നിച്ചുംകൊണ്ടിരിക്കുന്ന പാൎവ്വതി അമ്മയെ സ
മാശ്വസിപ്പിക്കുന്നതിനു തൽസമയത്തു് ആരും വന്നില്ലെന്നില്ല.
അതു് അവൾ സാക്ഷാൽ ചെങ്ങഴിക്കോട്ടു കൎത്താവായിരുന്നു. പക്ഷെ
കൎത്താവിന്റെ വാക്കുകൾ എത്രത്തോളം അവൾക്കു സമാധാനമു
ണ്ടാക്കി എന്നു വഴിയെ അറിയാം.

'ശകുനിശതസന്ദേശം [illegible]
[illegible]' എന്നുള്ള ഒരു സരസകവിയുടെ
പദ്യം നമ്മുടെ കൎത്താവിനെ ഉദ്ദേശിച്ചുണ്ടാക്കിയതായിരിക്കണമെ
ന്നാണു് എന്റെ അഭിപ്രായം. സ്വന്തം ഭാൎയ്യയോ പുത്രനോ തീ
യ്യിലോ വെള്ളത്തിലോ വീണു പിടയുന്നതു കണ്ടാൽകൂടി മനസ്സിനു
ലേശവും ചാഞ്ചല്യം കൂടാതെ പ്രാണവേദന കണ്ടു രസിക്കാൻ ത
ക്കവണ്ണം അദ്ദേഹത്തിന്റെ ഹൃദയത്തിനു അത്ര കാഠിന്യമുണ്ടായി
രുന്നു. സ്വാൎത്ഥസിദ്ധിക്കു വേണ്ടി കാലദേശാവസ്ഥകളെ ആലോ
ചിക്കാതെ ആരുടെ അടുക്കലും എന്തും പറയുന്നതിനും പ്രവൃത്തി
ക്കുന്നതിനും അദ്ദേഹത്തിന്നു യാതൊരു കൂസലുമില്ല. പാൎവ്വതി അ
മ്മയുടെ അടുക്കെ ചെന്നു ഉടനെ അവൾക്കു പിണഞ്ഞിട്ടുള്ള കഷ്ട
ദശയേയും മേലിൽ അവൾക്കു കഴിഞ്ഞുകൂടുവാനുള്ള ബുദ്ധിമുട്ടുക
ളേയും പറ്റി ദീൎഘമായ ഒരു പ്രസംഗം ചെയ്കയാണു് ഒന്നാമതുണ്ടാ
യതു്. ദുഃഖപരവശന്മാരായവരെ സമാധാനപ്പെടുത്തുവാൻ പുറ
പ്പെടുന്നവർ അവരുടെ ദുഃഖത്തിന്നു ഹേതുഭൂതങ്ങളായ സംഗതിക
ളെ സ്മരിക്കാതെയിരിക്കുവാൻ ഓരോ കാൎയ്യങ്ങളെ പറയുന്നതുകൊണ്ടു്

അവരുടെ ശോകാഗ്നി ഒന്നുകൂടി ശക്തിയോടുകൂടി ജ്വലിക്കുക മാത്രമല്ല, അങ്ങിനെ പറയുന്നവരുടെ നേരെ ദുഃഖികൾക്ക് ഒരു വെറുപ്പും താനെ ജനിക്കുന്നതു ലോകസാധാരണമാണ്. അതിനാൽ സ്വതേതന്നെ കൎത്താവിന്റെ നടവടികളെപ്പറ്റി അത്ര തൃപ്തി തോന്നാത്ത പാൎവതിഅമ്മയ്ക്ക് അദ്ദേഹത്തിന്റെ വാക്കുകൾ കേട്ട് ഉള്ളിൽ വ്യസനവും എന്തെന്നില്ലാതെ കണ്ട് അദ്ദേഹത്തിന്റെ പേരിൽ ഒരു വെറുപ്പും ഒരുപോലെ മത്സരിച്ചു കളിച്ചതിൽ ലേശം അത്ഭുതപ്പെടുവാനില്ല. വളരെ നേരം അവരുടെ മനസ്സിന്നു് ആസ്വസ്ഥതയുണ്ടാക്കിത്തീൎക്കാൻ മാത്രം ഉതകുന്നതായ ചില സംഗതികളെക്കുറിച്ചു ഗൌരവമായി പ്രസംഗിച്ചതിന്റെ ശേഷം ഒടുക്കം അവരോടു ഇങ്ങിനെ പറഞ്ഞു.

ആകട്ടെ നിങ്ങൾ വിചാരപ്പെടേണ്ട. നമ്മൾ തമ്മിൽ പണ്ടേതന്നെ ബന്ധുക്കളാണല്ലൊ. നിങ്ങളുടെ ഭൎത്തൃസ്ഥാനം വഹിച്ച് ആ ബന്ധുത്വം നിലനിൎത്തുന്നത് എനിക്കു പൂൎണ്ണസമ്മതമാണ്. അതിനാൽ നിങ്ങൾ എന്റെകൂടെ സുഖമായി താമസിച്ചോളൊ. ഞാൻ ഇരിക്കുന്ന കാലത്തോളം നിങ്ങൾക്കു യാതൊരു ബുദ്ധിമുട്ടിന്നും ഇടവരുത്തുന്നതല്ല.

പാൎവതി അമ്മയ്ക്കു ഈ വാക്കുകൾ കേട്ടപ്പോൾ കഠിനമായ കോപവും വ്യസനവും ഉണ്ടായി. എങ്കിലും അതുകളെ പ്രയാസപ്പെട്ട് അടക്കിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു:—വേറെവിധത്തിൽ കഴിഞ്ഞുകൂടുവാൻ ഈശ്വരൻ വഴികാണിച്ചുതരാത്തപക്ഷം പട്ടിണികിടന്നു ചത്തോട്ടെ എന്നു മാത്രമെ ഞാൻ വിചാരിക്കുന്നുള്ളു. നിങ്ങളുടെ വാക്കു കൈക്കൊള്ളുവാൻ ഞാൻ തയ്യാറല്ല.

കൎത്താവ്— ഭവിഷ്യത്ത് ഓൎക്കാതെ ഇങ്ങിനെയെല്ലാം സ്ത്രീകൾ സാധാരണ പറയാറുണ്ട്. ഇതു ധീരകളുടെ ലക്ഷണമാണെന്നും ചിലർ കരുതീട്ടുണ്ട്. പക്ഷെ അതുറിമിത്തം അവൎക്കു വരാൻപോകുന്ന ആപത്ത് ഇന്നതാണെന്ന് കാലെ അറിഞ്ഞിരുന്നെങ്കിൽ അവരുടെ ധൈൎയ്യമൊക്കെ പോയേനെ.

പാ— ഞാൻ അഗതിയാണ്, അനാഥയാണ് ഈ ഒരു കാരണ

ത്താൽ ഞാൻ എന്തും പ്രവൃത്തിപ്പാൻ ഒരുക്കമുള്ള കുലടകളുടെ കൂട്ടത്തിൽ ഒരുവളാണെന്നു നിങ്ങാം വിചാരിക്കുന്നുണ്ടെങ്കിൽ നിങ്ങാംക്കു തീരെ തെററിപ്പോയിരിക്കുന്നു. അതിനാൽ ഇതിനെക്കുറിച്ചു എനി അധികം സംസാരിക്കണ്ട.

ക— നിങ്ങാം ഒരു സീതയൊ ദമയന്തിയോ അല്ല. നിങ്ങളുടെ ദുരഭിമാനം നിമിത്തം വരുവാനിടയുള്ള ആപത്തു തടുപ്പാൻ നിങ്ങളെക്കൊണ്ടു സാധിക്കയില്ല. ഞാൻ പറയുന്നതുപോലെ കേൾക്കുന്നതു നിങ്ങാംക്കു ഗുണകരമായിട്ടുള്ളതാണ്. അല്ലാത്തപക്ഷം അത്യാപത്തിന്നാണ് ഇടയുള്ളത്.

പാ— ആ ആപത്ത് ഞാൻ അനുഭവിച്ചുകൊള്ളാം. മാനവും മര്യാദയും ഇല്ലാത്ത നിങ്ങളുടെ വാക്കുകൾ കേട്ട് സഹിച്ചിരിപ്പാനാണ് എനിക്കു ശക്തിയില്ലാത്തത്.

എന്നു പറഞ്ഞ് അവിടുന്നെഴുന്നേററു. കത്താവ് ഉള്ളിലുണ്ടായ കോപത്തെ ഒരുവിധം അടക്കി പിന്നേയും പല ഉപായങ്ങൾ പറഞ്ഞ് അവരെ വശീകരിപ്പാൻ ഉത്സാഹിച്ചു. പക്ഷെ അവരുടെ മർമ്മച്ഛേദകങ്ങളായ വാക്കുകൾ തന്റെ കോപാഗ്നിയെ ഉജ്വലിപ്പിച്ചതിനാൽ ക്ഷമയില്ലാതെകണ്ട് ഒടുക്കം ഇങ്ങിനെ പറഞ്ഞു.

എന്നാൽ ഒരു കാൎയ്യംകൂടി പറയാം. നിങ്ങളുടെവക സകല സ്വത്തുക്കളും എനിക്കു പണയമാണ് എനിക്കു തരുവാനുള്ള കടത്തിന്നു ഞാൻ അന്യായപ്പെട്ടാൽ താമസിക്കുന്ന വീടുകൂടി എന്റെ കൈവശത്തിലായി. പിന്നെ തെണ്ടിനടക്കയല്ലാതെ വേറെ ഗതിയൊന്നുമില്ല. നിങ്ങളുടെ ധൈൎയ്യമൊന്നു കാണട്ടെ. സ്ത്രീയാണെന്നുവെച്ചു ഞാൻ ദയവിചാരിക്കുമെന്നു കരുതേണ്ട, ഈ കാൎയ്യം ഒന്നുകൂടി ആലോചിച്ചു പറഞ്ഞാളെ.

പാൎവ്വതിഅമ്മ ഇതിന്നുത്തരമൊന്നും പറയാതെ അകത്തുപോയി വാതിലടച്ചിരുന്നു. പല്ലുകടിച്ചും പിറുപിറുത്തും കത്താവ് അവിടുന്ന് ഇറങ്ങി പോകയും ചെയ്തു. കത്താവു പോയതിന്റെ ശേഷം പാൎവ്വതിഅമ്മ പലവിധ വിചാരങ്ങളാൽ വ്യാകുലചിത്തയായി ഒരു ശിലാസ്തംഭംപോലെ നിശ്ചേഷ്ടയായി കുറെ നേരം ഇ

ന്നു. ദാരിദ്ര്യം ബന്ധുനാശം ഈ രണ്ടു കൂട്ടമാണ് മനുഷ്യരുടെ ജീവകാലത്തെ നികൃഷ്ടമാക്കി തീൎക്കുന്നത്. എന്നാൽ ക്രൂരനായ കൎത്താവിൽനിന്നു തനിക്കുവരാനിടയുള്ള ആപത്തിനെക്കുറിച്ചുള്ള ഭയം പാൎവ്വതിഅമ്മയുടെ മററ ദുഃഖത്തെ ഗ്രസിച്ചു കളഞ്ഞു. 'സത്യധൎമ്മാദി വെടിഞ്ഞീടിന പുരുഷനെ ക്രുദ്ധനാം സൎപ്പത്തെക്കാളേററവും പേടിക്കേണം'. ഏതായാലും അവിടെ എനിയും താമസിക്കുന്നത് ആപൽക്കരമാണെന്നു കരുതി 'വരുന്നതു വരട്ടെ' എന്നു വെച്ചു ഒരു വിധത്തിൽ ധൈൎയ്യത്തെ അവലംബിച്ച് പുത്രനേയും എടുത്ത് അവിടുന്നിറങ്ങിപ്പോയി. 'സമസ്തജനഹാസ്യ'മായ ദാസ്യത്തെ കൈക്കൊണ്ടോ ഭിക്ഷാടനം ചെയ്തോ വല്ല വിധവും കഴിച്ചുകൂട്ടാമെന്നാണ് കരുതി പുറപ്പെട്ടത്. എന്നാൽ തന്റെ ജീവനെ രക്ഷിക്കേണ്ടതിനെ പററിയല്ല പാൎവ്വതിഅമ്മയ്ക്കു വിചാരം ഉണ്ടായത്. നാലഞ്ചു വയസ്സു മാത്രം പ്രായമായ കുട്ടിയെ ഇങ്ങിനെ ബുദ്ധിമുട്ടിക്കേണമല്ലോ എന്നുള്ളത് ഓൎത്തപ്പോൾ പാൎവ്വതിഅമ്മയുടെ കണ്ണിൽനിന്നു താനെ വെള്ളം പുറപ്പെട്ടു. ഉൽകൃഷ്ടകുലത്തിൽ ജനിച്ചു ഒരു സ്ത്രീരത്നം ഇപ്രകാരമുള്ള ദയനീയാവസ്ഥയെ പ്രാപിച്ചു നിസ്സാരായയായി സഞ്ചരിക്കുക എന്നുള്ള സംഗതി ഓൎക്കുമ്പോൾ ഏവന്റേയും മനസ്സ് അലിയാതിരിക്കയില്ല. എന്തെല്ലാം കഷ്ടാരിഷ്ടതകളാണ് അവൾക്ക് അനുഭവിപ്പാൻ ഇടയുള്ളത് എന്നു ഓൎത്തു നമുക്കു കഠിനമായ വ്യസനം തോന്നുന്നുണ്ടെങ്കിലും 'അരക്ഷിതം തിഷ്ഠതി ദൈവരക്ഷിതം' എന്നുള്ളത് ഓൎത്തു തൽക്കാലം സമാധാനിക്കുക തന്നെ. നമുക്കു വേറെ ഒരു ദിക്കിലെ കഥ അന്വേഷിക്കാം.

* * * *

കൊച്ചപ്പന്റെ വാസസ്ഥലത്തു പോയി മടങ്ങിവന്നു ഇട്ടിക്കോരൻ കേശവപ്പണിക്കരുടെ അടുക്കെ ചെന്നു മകനെക്കുറിച്ചു വൎത്തമാനം പറഞ്ഞു.

ഇട്ടിക്കോരൻ— അയാളുടെ സ്വഭാവം പണ്ടത്തെപ്പോലെ ഒന്നുമല്ല. അതിലും വളരെ ചീത്തയായിരിക്കുന്നു.

കേശവപ്പണിക്കർ— നീ അവന്നു പണം കൊടുത്തുവൊ?

ഇ—ഉവ്വ്, ഉവ്വ്. അപ്പോൾ അയാൾ പറഞ്ഞ വാക്കു എനിക്കു അച്ഛന്റെ അടുക്കെ പറയാൻ ധൈര്യമില്ല. എന്നുതന്നെയല്ല അയാളുടെ ഭാഷ്യം പറഞ്ഞതൊ അതിലും വിശേഷം

കെ. പ— എന്നെക്കാണണമെന്നു മോഹമുണ്ടെന്നൊ മറ്റൊ ഒന്നും പറഞ്ഞില്ലെ?

ഇ— അയാൾക്കു അച്ഛനെക്കാണണമെന്നു മോഹമൊ ശിവ! പക്ഷെ ഇതൊന്നും സാരമില്ലല്ലൊ. ഞാൻ ഇങ്ങോട്ടു പോരുമ്പോളുണ്ടായ ഒരു സംഗതി— ഇല്ലാ അതു ഞാൻ പറകയില്ല അച്ഛൻ വല്ലാതെ വ്യസനിക്കും.

കെ— പറ കേൾക്കട്ടെ. പരമാൎത്ഥം മുഴുവൻ പറഞ്ഞോ. എനിക്കു അതുകൊണ്ടു മുഷിച്ചലൊന്നുമില്ല.

ഇ— ഇങ്ങോട്ടു വരുന്ന വഴിക്കു ഞാൻ ഒരു വഴിയമ്പലത്തിൽ കയറി. അപ്പോൾ കൊച്ചപ്പനും മൂന്നുനാലു ആളുകളും കൂടി അവിടേക്കു വരുന്നതു കണ്ടു. എന്തൊ എന്നറിഞ്ഞില്ല എനിക്കു അവരുടെ പേരിൽ പല സംശയങ്ങളും ജനിച്ചു. അവരെക്കാണാതെ ഒരു ദിക്കിൽ പതുങ്ങിനിന്നു അവർ സംസാരിക്കുന്നതു മുഴുവൻ കേട്ടു. അപ്പോളല്ലെ കാൎയ്യം മനസ്സിലായുള്ളൂ. അവർ ഒരു കൊള്ളയ്ക്കു ഉത്സാഹിക്കയാണ്.

കേ പ —എന്ത്! കൊള്ളക്കൊ എന്റെ മകൻ കൊള്ളയ്ക്കു ഒരുങ്ങെ?

ഇ— അതെ കേൾക്കു. എന്നുതന്നെയല്ല കൊള്ള ചെയ്യാൻ പോകുന്ന സ്ഥലത്തിന്റെ ഒരു ശരിയായ വിവരണം കൊച്ചപ്പൻ മറെറുള്ളവൎക്കു പറഞ്ഞു കൊടുക്കുന്നതും കൂടി കേട്ടു.

കെ പ— ഏതുവീടാണ് അവർ കൊള്ളചെയ്യാൻ പോകുന്നത്.

ഇ — മുല്ലക്കാട്ടു കേശവപ്പണിക്കരുടെ വീട്ടുതന്നെ.

കെ പ — എന്ത്, എന്റെ വീടൊ, എന്റെ മകൻ, എന്റെ വീട്ടു കൊള്ളചെയ്യാൻ ഉത്സാഹിക്കെ? ഇതു ഞാൻ ഒരിക്കലും വിശ്വസിക്കില്ല. നീ ശുദ്ധകളവാണ് പറയുന്നത്.

ഇ— കളവൊ നേരൊ എന്നു ഈ എഴുത്തു വായിച്ചുനോക്കിയാൽ

അറിയാം. കൊച്ചപ്പൻ കുട്ടികാക്ക് എഴുതിയതാണ്. എങ്ങിനെയൊ വഴിയിൽ വീണുകിടന്നിരുന്നതു ഞാൻ ഇപ്പോൾ എടുത്തു കൊണ്ടുവന്നു. പണിക്കർ എഴുത്തു വാങ്ങി വായിച്ചു. എഴുത്ത് ഇപ്രകാരമായിരുന്നു.

'എന്റെ ശ്രമത്തെ നിങ്ങൾ അഭിനന്ദിക്കുന്നു എന്നറിയുന്നതിൽ സന്തോഷിക്കുന്നു. ഇതുവരെ ഞാൻ പരസഹായംകൂടാതെയാണ് കാര്യം നടത്തിയിരുന്നത്. ഇനി ഇതിലേക്കു നിങ്ങളുടെ സഹായംകൂടാതെ സാധിക്കുന്നതല്ല'.

ഈ എഴുത്ത് വിനോദസന്ദായിനീ സഭക്കാരുടെ അനുമോദനക്കത്തിനുള്ള കൊച്ചപ്പന്റെ മറുവടിയാണ്. 'കാര്യം നടത്തുക', എന്നും 'നിങ്ങളുടെ സഹായം വേണം' എന്നും മറ്റും കണ്ടപ്പോൾ സാധുപണിക്കർ ഇട്ടിക്കോരൻ പറഞ്ഞതു സത്യമാണെന്നു വിശ്വസിച്ചു. 'എപ്പോഴാണ് ഈ കൃത്യം നടത്താൻ പോകുന്നത്?' എന്നു ചോദിച്ചു.

ഇ—ഇന്നു രാത്രി പന്ത്രണ്ടുമണിക്ക്. കൊച്ചപ്പൻ ഇവിടെ വരില്ല. അയാളെ ഇവിടെ എല്ലാവരും അറിയും. മറ്റുള്ളവർ മാത്രമെ ഇവിടെ വരുള്ളു.

കേ. പ—എങ്കിൽ ഇവിടെ മൂന്നുനാല് ആളുകളെ തോക്കുമായി കാവൽ നിറുത്തണം. അവരെ ഭയപ്പെടുത്തുക മാത്രമെ ചെയ്യാവൂ. അതിന് ഉണ്ടയിടാതെ വെടിവെച്ചാൽ മതി. അവരെയൊന്നും പ്രവൃത്തിക്കരുതെ.

ഇ—അങ്ങിനെതന്നെ ആവാം.

കേശവപണിക്കർ കുറെനേരം ആലോചനയോടുകൂടി ഒന്നും മിണ്ടാതെ ഇരുന്നു. അപ്പോഴേക്കും വാലിയക്കാരൻ വന്നു 'കൊച്ചുപെണ്ണു പടിക്കൽ വീണുകിടന്നിരുന്ന ഒരുത്തനെ കണ്ടിട്ട് ഇവിടെ കൊണ്ടുവന്നു കിടത്തിയിട്ടുണ്ട്' എന്നു പറഞ്ഞു.

കേ. പ—അവർ എവിടുന്നാണ് വരുന്നത്?

വാലിയക്കാരൻ—അവർ വല്ലാതെ ക്ഷീണിച്ചിരിക്കുന്നു. ചോദിച്ചതിനൊന്നും ഉത്തരം പറവാൻ തരമായില്ല.

കേ. പ—അവരെ വേണ്ടപോലെ നോക്കാൻ വാലിയക്കാരെത്തി യോടു പറയണം.

ഇട്ടിക്കാരൻ—എന്ത്, ഇതു ദിനങ്ങൾക്കു കിടപ്പാനുള്ള സ്ഥലമൊ മ റെറാ ആണൊ? ആവർ രോഗമെങ്കിൽ ആസ്പത്രിയിലൊമററൊ പൊയ്ക്കോട്ടെ,

കേ. പ—ഈ രാത്രി ആസ്പത്രിയിലേക്കു പറഞ്ഞയക്കുകല്ലെ. നല്ല സമയം, ആ, എനിക്ക് ഓർമ്മവന്നു, നി ഇന്നലെ പറഞ്ഞിട്ടു ണ്ടല്ലൊ. ഞാൻ അതു പരീക്ഷിപ്പാൻ ഭാവമുണ്ട്. ഗോവിന്ദാ അ വരുടെ ക്ഷീണംമാറിയാൽ ഇങ്ങോട്ടുവരാൻ പറയു.

തന്റെ മുമ്പിൽ വരാൻ പോകുന്ന സ്ത്രീ ഇട്ടിക്കാരൻ വർണ്ണിച്ച മാ തിരിയിലുള്ള ഒരു സ്ത്രീയായിരിക്കുമെന്നാണ് പണിക്കർ ആദ്യം വി ചാരിച്ചിരുന്നത്. കണ്ടപ്പോഴങ്ങിനെയൊന്നുമല്ല. സാമാന്യം സൌ ഭാഗ്യമുണ്ട്. പട്ടിണികൊണ്ടും മററും മുഖത്തു വല്ലാത്ത ക്ഷീണം തട്ടീട്ടുണ്ടെങ്കിലും വാക്കുകളും പ്രവൃത്തികളും അവർ ഒരു നല്ല തറ വാട്ടിൽ ജനിച്ചവളാണെന്നു കാണിക്കുന്നുണ്ട്.

അവരെക്കണ്ട ഉടനെ പണിക്കർ ആ! നിങ്ങൾ ആരാണെ ന്നോ എവിടുത്തെയാണെന്നോ ഒന്നും എനിക്കറിയേണ്ട. നിങ്ങൾ ഇവിടെ താമസിച്ചോളൂ. ഇവിടെക്കാണുന്നവരെ ശകാരിക്കുക യോ തല്ലുകയോ എന്തു ചെയ്യുതിന്നും നിങ്ങൾക്കു സ്വാതന്ത്ര്യം ത ന്നിരിക്കുന്നു. അങ്ങിനെ ചെയ്യുന്നതുകൊണ്ട് എനിക്കു യാതൊരു മുഷിച്ചലുമില്ല.

ആ സ്ത്രീ വല്ലാതെ പകച്ചു, വകതിരിവില്ലാതെകണ്ടു താൻ വ ല്ലതും അറിയാതെ പ്രവൃത്തിച്ചതിന്മേൽ പണിക്കർ മുള്ളുപറകയാ ണെന്നാണ് കരുതിയത്. എന്നിട്ട് ഇങ്ങിനെ പറഞ്ഞു:—ഞാൻ ഒരു സാധു സ്ത്രീയാണ്. അനാഥയായ ഞാൻ ഇതിനു മുമ്പെതന്നെ മരിച്ചു പോകേണ്ടതായിരുന്നു. എന്തൊ സംഗതിവശാൽ നിർഭാഗ്യ വതിയായ എനിക്കു കുറെ കാലംകൂടി ഈ ലോകത്തിൽ കിടന്ന് അരിഷ്ടിക്കാനുള്ള യോഗമുണ്ടെന്നു തോന്നുന്നു. എന്തെങ്കിലും ഞാൻ തെററു ചെയ്തിട്ടുണ്ടെങ്കിൽ ഇവിടുന്നു ക്ഷമിക്കണം'.

പണിക്കർ (ഇട്ടിക്കോരനോട് സ്വകാര്യമായിട്ട്) ഇവരുടെ നേരം എനിക്ക് എന്തെന്നറിയാതെകണ്ടുള്ള ഒരു അനുകമ്പയാണ് തോന്നുന്നത്. (സ്ത്രീയോട്) —നിങ്ങൾ യതൊരു തെററും ചെയ്തിട്ടില്ലല്ലോ. പിന്നെ നിങ്ങൾ എന്താണിങ്ങിനെ പറയുന്നത്. നിങ്ങൾ വന്നതുതന്നെ എനിക്കു വലിയ സന്തോഷമായി. ഇട്ടിക്കോരാ! ഇവർ വല്ലാതെ ക്ഷീണിച്ചിരിക്കുന്നു. അതുകൊണ്ടു വേഗത്തിൽ ഭക്ഷണം കഴിപ്പിക്കണം. എലയും പലയും വെച്ചു തയ്യാറാക്കു.

സ്ത്രീ— ഇവിടുന്ന് ആരാണെന്നു എനിക്കു മനസ്സിലായില്ലല്ലോ.

കേ. പ— അതു ശരി, ഞാൻ സാക്ഷാൽ ഭ്രാന്തൻ കേശവപണിക്കരാണ്.

സ്ത്രീ— കേശവപണിക്കരോ?

കേ. പ—ആ! നിങ്ങൾ എന്നെപ്പററി കേട്ടിട്ടുണ്ട് ഇല്ലേ? അങ്ങിനെവരട്ടെ ഇട്ടിക്കോരാ! വേഗമാകട്ടെ, നീതന്നെ ഇവൎക്കു ചോറു വിളമ്പികൊടുക്കണം.

ഇട്ടിക്കോരൻ പല്ലുകടിച്ചുംകൊണ്ട് അനുസരിച്ചു. ഓരോ വിചാരങ്ങൾകൊണ്ടു സ്ത്രീ വളരെ ഒന്നും ഭക്ഷിച്ചില്ല. കൂടെ ഉണ്ടായിരുന്ന കുട്ടി വിശപ്പുകൊണ്ടു കിട്ടിയതെല്ലാം ഭക്ഷിച്ചു. പണിക്കർ ഓരോ വെടികളുംപറഞ്ഞു ഭക്ഷണസമയം ദീൎഘിപ്പിച്ചു. ഊണു കഴിച്ചതിൻെറശേഷം പണിക്കർ ഇട്ടിക്കോരനെ വിളിച്ച് 'ആളുകളെ വേണ്ടപോലെ നിൎത്തിയൊ' എന്നു ചോദിച്ചു.

ഇ— ഉവ്വ്

കേ. പ— എന്നാൽ നീ പൊയ്ക്കോ. കുറെനേരം ഞാൻ തന്നെ ഇരിക്കട്ടെ— 'കഷ്ടം! നോമ്പോക്കുകൊണ്ട് കാൎയ്യമൊന്നുമുണ്ടായില്ല. എനിക്ക് അവരുടെപേരിൽ വലുതായ ഒരു അനുകമ്പയാണ് തോന്നുന്നത്. അവൻെറ വാക്കുകേട്ട് ഒരു പാവസ്ത്രീയെ വെറുതെ കളിയാക്കി' ഇങ്ങിനെ പണിക്കർ ഓരോന്നു വിചാരിച്ചുംകൊണ്ടു കുറെനേരം ഇരുന്നു. അതിൻെറ ശേഷം 'ഗോവിന്ദാ' എന്നു വിളിച്ചു. വാലിയക്കാരൻ ഓടിവന്നു.

കേ. പ — ആ സ്ത്രീ അവിടെപ്പോയി കിടന്നൊ? ഇല്ല, അവരെ കൂട്ടിക്കൊണ്ടുവരണമെന്നു യജമാനൻ പറഞ്ഞിട്ടുണ്ടെന്നു പറഞ്ഞു.

ആകട്ടെ വരാൻ പറയു.

വലിയകണക്കൻ പോയി സ്ത്രീയെ കൂട്ടിക്കൊണ്ടുവന്നു.

കേ. പ — ഞാൻ ഒരു സാഹസം പ്രവൃത്തിച്ചു. അതു നിമിത്തം അശേഷം മുഷിച്ചൽ തോന്നരുതെ, ഒരു നേരംപോക്കിന്നായിട്ടാണ് ഭാവിച്ചത്. ഒരു സാധുസ്ത്രീയെ കളിയാക്കണമെന്നുള്ള വിചാരം എനിക്ക് അല്പംപോലും അശേഷം ഉണ്ടായില്ല.

സ്ത്രീ — ഇവിടുന്ന് ഇനിക്ക ഉപകാരമല്ലെ ചെയ്തത്. അതുകൊണ്ട് എനിക്ക മുഷിച്ചലിന്ന എന്താ വഴി. എന്താ ഇതിൽ സാഹസപ്രവൃത്തി എന്ന എനിക്ക മനസ്സിലായില്ല.

കേ. പ — എനിക്ക ഒരു മകൻ ഉണ്ട്. അവൻ എന്റെ കണ്ണിന്നുണ്ണിയായിരുന്നു. ഇപ്പോൾ ഈ വയസ്സുകാലത്ത അവൻ എന്റെ പരമവിരോധിയായി തീർന്നിരിക്കുന്നു.

സ്ത്രീ — എങ്ങിനെയാണത്.

കേ. പ — അവൻ എന്റെ ഇഷ്ടത്തിന്ന വിരോധമായി എന്നെ ഒരു ചെറാത്ത നാട്ടിൽ നിന്ന ഒരു ദരിദ്രസ്വഭാവിയായ ഒരു സ്ത്രീയെ കല്യാണം കഴിച്ചിരിക്കുന്നു. അവനെ എനി ഇവിടെക്കൊണ്ടുവന്ന താമസിപ്പിച്ചാൽ എനിക്ക സമ്മതമൊ എന്ന പരീക്ഷിപ്പാനാണ് നിങ്ങളെ എന്റെ മുമ്പാകെ വരുത്തി ചില ഗോഷ്ടികൾ കാണിച്ചത്. അവന്റെ ഭാൎയ്യ നിങ്ങളെപ്പോലെ ഒരു സ്ത്രീയായിരുന്നു എങ്കിൽ അവന്റെ കാൎയ്യത്തിൽ വീണ്ട് സമാധാനപ്പെടുകയും ചെയ്തേനെ.

സ്ത്രീ — (വിചാരം) ഇത് എന്നെ ഉദ്ദേശിച്ചല്ലെ പറയുന്നത്. കേശവപ്പണിക്കൎക്ക ഒരു മകനെയുള്ളു എന്നാണ് ഞാൻ കേട്ടിട്ടുള്ളത്. എന്തായാലും പേര ചോദിക്കാം.

അപ്പോഴേക്കും ഠം, ഠാ എന്ന മൂന്നുനാല വെടിയുടെ ശബ്ദവും 'അയ്യൊ' എന്ന ഒരു നിലവിളിയും 'പടൊ' എന്ന ഒരാൾ വീഴുന്നതിന്റെ ഒച്ചയും കേട്ടു. പണിക്കർ ബദ്ധപ്പെട്ട അകത്തേക്ക

ടിച്ചെന്നു. പിന്നാലെ സ്ത്രീയും പോയി. മങ്ങിയ വെളിച്ചമുള്ള ഒരു അകത്തു ഒരാൾ മലൎന്നു വീണുകിടക്കുന്നതു കണ്ടു. പണിക്കർ വിളക്കിന്റെ തിരി അല്പം നീട്ടിയപ്പോഴേക്കും ആ സ്ത്രീ അദ്ദേഹത്തെ തട്ടിയിട്ടുംകൊണ്ട് അവിടെ കിടക്കുന്ന ആദ്ദേഹത്തെ മുറുകെ പിടിച്ചു. 'അയ്യോ ഇത് അദ്ദേഹമാണ്' എന്നു നിലവിളിച്ചു പറഞ്ഞു. വീണുകിടക്കുന്ന ആൾ പതുക്കെ കണ്ണു മിഴിച്ചുനോക്കി 'കെട്ടഗം നിന്നെ കാണാൻ സംഗതി വന്നുവോ' എന്നു ദീനസ്വരത്തിൽ ചോദിച്ചു.

പ— നിങ്ങൾ ആരാണെന്ന് മനസ്സിലായില്ലല്ലോ.

സ്ത്രീ— ഞാൻ ഇവിടുത്തെ മകന്റെ ഭാൎയ്യയാണ്. ഇദ്ദേഹം ക്ഷീണിച്ചിട്ടേ ഉള്ളൂ. വേഗം കുറെ വെള്ളംകൊണ്ടുവരട്ടെ.

പരീക്ഷിച്ചു നോക്കിയതിൽ മുറി അത്ര സാരമില്ലെന്നു കണ്ടു. അദ്ദേഹത്തെ കട്ടിന്മേൽ കേറ്റികിടത്തിയതിന്റെ ശേഷം ആരാണ് ഈ വെടിവെച്ചതെന്നു അവിടെ നില്ക്കുന്നവരോട് ചോദിച്ചു. 'ഞങ്ങൾ ഉണ്ടയിടാതെകൊണ്ടാണ് വെടിവെച്ചത്. എന്നാൽ ഉട്ടിക്കോരൻ ഉണ്ടയിട്ടാണ് വെടിവെച്ചത്. എന്നു തോന്നുന്നു' എന്ന് അവിടെയുണ്ടായിരുന്ന മൂന്നുപേരും പറഞ്ഞു. 'ഉട്ടിക്കോരൻ എവിടെ' എന്നു പണിക്കർ ചോദിച്ചു. പക്ഷെ ഉട്ടിക്കോരൻ തന്റെ വെടികൊണ്ടു കൊച്ചുപ്പണ കൊല്ലാൻ സാധിച്ചില്ലെന്നു കണ്ടപ്പോൾ ചാടിപ്പോയിക്കളഞ്ഞു. അപ്പോഴാണ് ഉട്ടിക്കോരന്റെ കളവുകളും സൂത്രങ്ങളും ഒക്കെ പണിക്കൎക്കു മനസ്സിലായത്. 'മകനെ കഴിഞ്ഞതെല്ലാം കഴിഞ്ഞു. ഇനി അതിനെപ്പറ്റി വ്യസനിച്ചിട്ടു പ്രയോജനമൊന്നുമില്ല. മേലാൽ എന്റെ മകൻ ഭാൎയ്യയോടുംകൂടി ഇവിടെ സുഖമായി താമസിപ്പാനും 'ഭ്രാന്തൻ കേശവപണിക്കർ' എന്ന് ഇനിയെങ്കിലും ആളുകളെക്കൊണ്ട് പറയിക്കാതിരിപ്പാൻ നോക്കണം' എന്നു പറഞ്ഞു പണിക്കർ മകനെ ഗാഢാശ്ലേഷം ചെയ്തു. പാൎവതിയമ്മയും കൊച്ചുപ്പണ കൂടി ഒരു ദിവസം കഴിഞ്ഞ കാൎയ്യങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തപാൽ ശിപായി കൊച്ചുപ്പണിക്കൎക്കു മേൽവിലാ

സം വെച്ചിട്ടുള്ള ഒരു എഴുത്തു കൊണ്ടുവന്നു കൊടുത്തു. പൊളിച്ചു നോക്കിയപ്പോൾ ചെങ്ങഴിക്കോട്ടു കത്താവിൻെറ മകൻ നാരായണ ക്കുറുപ്പ് അയച്ചതാണെന്നു കണ്ടു. എഴുത്ത് ഇപ്രകാരമായിരുന്നു.

ശ്രീ

എൻെറ അച്ഛൻ ഇന്നലെ രാത്രി 8 മണിക്കു മരിച്ചുപോയിരിക്കുന്നു. അച്ഛൻെറ ഭവനം കുത്തിത്തുറന്നു അനവധി മുതലുംകൊണ്ടുപോയ ഒരു കള്ളനായി മല്ലിട്ടതിൽ കിട്ടിയ ഒരു മുറിയാണ് മരണത്തിന്നുള്ള കാരണം. മരണത്തിനു മുമ്പ് നിങ്ങളുടെ ഭാൎയ്യയേയും ഭാൎയ്യയുടെ താവാട്ടുകാരേയും പലവിധത്തിൽ ദ്രോഹിച്ചിട്ടുണ്ടെന്നു പറഞ്ഞു. കള്ളാധാരങ്ങൾ നിൎമ്മിച്ചും മററും നിങ്ങളുടെ സ്വത്തുക്കൾ വളരെ കൈവശപ്പെടുത്തീട്ടുണ്ടെന്നും ഒരു വ്യാജമായ എഴുത്തുമൂലം നിങ്ങൾ പുറപ്പെട്ടുപോയി എന്നു പാൎവ്വതിഅമ്മയെ ധരിപ്പിച്ച് അവൎക്കു പല ബുദ്ധിമുട്ടുകൾക്കും ഇടവരുത്തിയെന്നും മററും പറഞ്ഞിരിക്കുന്നു. പാൎവ്വതിഅമ്മയുടെ കഥ എന്താണെന്നു നിശ്ചയമില്ലെങ്കിലും അവരെപ്പോലെയുള്ള ഒരു സ്ത്രീക്കു ഒരിക്കലും ആപത്തു വരാനിടയില്ലെന്നാണ് അച്ഛൻെറ വിശ്വാസം. പാൎവ്വതിഅമ്മയുടെ വകയായിട്ടുണ്ടായിരുന്ന സ്വത്തുക്കൾ മുഴുവനും അവൎക്കു തിരിയെ വിട്ടുകൊടുക്കണമെന്നാണ് അച്ഛൻ മരിക്കുംമുമ്പെ പറഞ്ഞിട്ടുള്ളത്. അതിന്നു ചില ഏൎപ്പാടുകൾ ചെയ്യേണ്ടതിന്നു നിങ്ങൾ ഇവിടത്തോളം വരണം. അച്ഛൻ ചെയ്ത തെററ് ക്ഷമിക്കത്തക്കതല്ലെങ്കിലും അതിനെ കുറിച്ചു പശ്ചാത്താപമുണ്ടെന്നറിയുന്നതു തന്നെ വലിയ സമാധാനം.

ടി. നാരായണക്കുറുപ്പ്.

അവിടുന്ന് രണ്ടാഴ്ചവട്ടം കഴിഞ്ഞതിൻെറ ശേഷം ഗവമെൎണ്ടു ഗെസററിൽ ഇങ്ങിനെ ഒരു പരസ്യം കണ്ടു.

വിളിച്ചറിയിപ്പ്.

൫൦൦ ക സമ്മാനം.

ഇട്ടിക്കോരൻ എന്നു പേരായ ഒരുവൻ ചെങ്ങഴിക്കോട്ടു കത്താവിൻെറ ഭവനം കുത്തിത്തുറന്നു അനവധി സ്വത്തും അപഹരി

ച്ചുകൊണ്ടു ചാടിപ്പോയിരിക്കുന്നു. അയാളെ പിടിക്കുകയോ പിടി ക്കേണ്ടതിനുള്ള അറിവുകൾ ഇവിടെ തരികയോ ചെയ്യുന്ന ആളുകൾ ക്ക് ൫൦൦ ക. സമ്മാനം കൊടുപ്പാൻ തീർച്ചയാക്കിയിരിക്കുന്നു.

അടയാള വിവരം— മുഖത്തൊരുപാണ്ട്. കുരുത്താടി. അഞ്ചടി പൊക്കം. ൨൫ വയസ്സിൽ താഴെ പ്രായം. സംസാരിക്കുമ്പോൾ കൂടെ കൂടെ കണ്ണടക്കും. മുല്ലക്കാട്ടു പണിക്കരുടെ വീട്ടിലായിരുന്നു താമസിച്ചിരുന്നത്. അയാളുടെ ഭാര്യയുടെ മകനുമാണ്.

(ഒപ്പ്) ഡബ്ലിയു ഫെർഗുസൻ,
പോലീസ്സു സൂപ്രണ്ട്.

വി. കെ. രാമമേനോൻ ബി. എ.



## കൊച്ചി രാജ്യത്തിന്റെ ഉല്പത്തി*



സഹ്യാദ്രിയുടേയും പശ്ചിമാബ്ധിയുടേയും മദ്ധ്യത്തിൽ കന്യാകുമാരിമുതൽ ഗോകർണ്ണംവരെ തെക്കുവടക്കു നെട്ടനീളത്തിൽ കിടക്കുന്ന ഭൂഖണ്ഡത്തിനാണ് പൂർവ്വകാലങ്ങളിൽ കേരളമെന്നു പ്രസിദ്ധിയുണ്ടായിരുന്നത്. ഉത്തരകർണ്ണാടക ജില്ലയിലെ ഏതാനും ഭാഗവും ദക്ഷിണകർണ്ണാടകവും ബ്രിട്ടീഷ് മലയാളവും കൊച്ചിതിരുവിതാംകൂർ സാമന്തരാജ്യങ്ങളും കേരളഭൂമിയിൽ ഉൾപ്പെട്ടവയായിരുന്നു. കർമ്മഭൂമിയെന്നും പരശുരാമക്ഷേത്രമെന്നും നാമാന്തരങ്ങളുള്ള ഈ കേരളരാജ്യത്തിന്റെ ചാരിത്രപ്രസിദ്ധി ആദികാലങ്ങ

* ഈ ലേഖനത്തിൽ താഴെ എഴുതുന്ന പുസ്തകങ്ങൾ എന്നെ സഹായിച്ചിട്ടുണ്ട്.
1. Day's Land of the Perumals. 2. Visscher's Letters from Malabar. 3. Cochin Census Report for 1901. 4. Kerala Ulpathi. 5. Kerala Pazhama.

ഷിൎത്തന്നെ ദേശാന്തരങ്ങളിൽ പ്രവേശിച്ചുതുടങ്ങി. ഇന്ത്യാരാജ്യത്തിൽവച്ചു കേരളഭൂമിയാണു ഫിനീഷ്യക്കാരായ കപ്പൽയാത്രക്കാരുടേയും കച്ചവടക്കാരുടേയും ദൃഷ്ടിയിൽ ആദ്യം പെട്ടിട്ടുള്ളത്. ക്രിസ്താബ്ദം നൂറ-ാമതു ജഹ്രദസംഹാരകാലത്തു സ്വദേശമായ ജെറൂസലത്തിൽനിന്നു ഭയാക്രാന്തന്മാരായി നാടുവിട്ടുപോന്ന ജഹ്രദന്മാർ (ജൂതന്മാർ) അഭയം പ്രാപിച്ചിട്ടുള്ളതും കേരളരാജ്യത്താണ്. ക്രിസ്ത്യാനികളുടെ ഇടയിൽ സെൻറ്തോമാസ്സ് എന്നു പേരുകേട്ട ദൈവഭക്തൻ സ്വമതപ്രസ്ഥാപനത്തിന്നായി ഇന്ത്യയിൽ കാലൂന്നിയതും, കേരളത്തിൽത്തന്നെയാകുന്നു. കൊച്ചിരാജ്യത്തിൽ ചേർന്ന തിരുവഞ്ചിക്കുളത്തിന്നു സമീപത്തുള്ള 'മാല്യങ്കര' എന്ന സ്ഥലത്താണു സെൻറ്തോമാസ്സ് വന്നിറങ്ങിയിട്ടുള്ളതെന്നുകൂടി ലക്ഷ്യങ്ങളെക്കൊണ്ടു ക്ലിപ്തപ്പെടുത്തീട്ടുണ്ട്. റോമക്കാർ അവരുടെ കച്ചവടസംബന്ധമായ യോഗക്ഷേമത്തെ കാത്തുരക്ഷിപ്പാനായി മൂന്നാംനൂറ്റാണ്ടിൽ രണ്ടു സൈന്യദളങ്ങളെ താവളംകൊണ്ടതും ഇവിടെത്തന്നെയാകുന്നു. അറബിക്കച്ചവടക്കാർ മുളകുമുതലായ മലയാളച്ചരക്കുകളെ പാശ്ചാത്യവാണിഭങ്ങളിൽ കൈമാറ്റം ചെയ്യുവാൻ തക്കതായ താവളം കണ്ടുപിടിച്ചതും ഇതുതന്നെയാകുന്നു. എന്നുവേണ്ടാ, യൂറോപ്പുഖണ്ഡത്തിൽനിന്നു ഇന്ത്യാരാജ്യത്തുവന്നു താമസിക്കുന്നവരായി നാം ഇപ്പോൾ കാണുന്ന പരിശ്രമശീലന്മാരായ സകലജാതിക്കാരുടേയും പൂൎവ്വന്മാർ രാജ്യം കൈകേറുവാനായും, കച്ചവടം നടത്തുവാനായും, സ്വമതം പരത്തുവാനായും ആദ്യം വന്നിറങ്ങീട്ടുള്ളതു നമ്മുടെ കേരളഭൂമിയിലാകുന്നു. ഇപ്രകാരം ചരിത്രപ്രസിദ്ധങ്ങളായ വിദേശബന്ധങ്ങളെക്കൊണ്ടും സമുദായാചാരവിശേഷങ്ങളെക്കൊണ്ടും കേരളരാജ്യത്തിന്നു സാമാന്യമായും കൊച്ചിരാജ്യത്തിന്നു പ്രത്യേകിച്ചും നാട്ടിന്റെ വലിപ്പത്തിന്നു മുഴുത്തിട്ടുള്ള പ്രാധാന്യവും പ്രശസ്തിയുമെല്ലാം സിദ്ധിച്ചിട്ടുള്ളത്.

പല ദിക്കിൽനിന്നും പല പരിഷയിലുള്ള ബ്രാഹ്മണരും കേരളത്തിൽ പോന്നുവന്നതിന്റെശേഷം ശ്രീപരശുരാമൻ അവരെ പലദിക്കിലും കുടിയിരുത്തി പലദേശത്തും പല സ്ഥാനങ്ങളും കല്പി

ച്ചുകൊടുക്കുകയും ദേശത്തിൽ ഓരോരോ ക്ഷേത്രം ചമെച്ചു, ക്ഷേത്രമ ര്യാദ നിയമിക്കുകയും, ദേശത്ത് അടിമയും കുടിമയും ഉണ്ടാക്കി അടിയാരെയും കുടിയാരെയും രക്ഷിച്ചു, തറയും സങ്കേതവും ഉറപ്പിച്ച്, അവകാശത്തിന്നു താഴ്ചയും വീഴ്ചയും വരാതെ പരിപാലിക്കുകയും, ബ്രാഹ്മണാചാരവും ശൂദ്രമര്യാദയും കല്പിച്ചു നേരും ന്യായവും നടത്തി അറുപത്തിനാലുഗ്രാമത്തിലുള്ള വേദബ്രാഹ്മണരേയും മററുള്ളവരേയും ആനന്ദിപ്പിക്കുകയും, കേരളപ്രതിഷ്ഠകഴിച്ചതിൽപിന്നെ ഇനിമേൽ ബ്രാഹ്മണർ തങ്ങളിൽ അന്യോന്യം ഓരോരോ കുറ ചൊല്ലിയും സ്ഥാനംചൊല്ലിയും വിവാദിച്ചു കർമ്മവൈകല്യം [illegible] ത്തി കർമ്മഭൂമി ക്ഷയിച്ചുപോകരുത്' എന്നുകൂടി കല്പ്പിച്ചിട്ടത്രേ ഭാർഗ്ഗവരാമൻ അന്തർദ്ധാനംചെയ്തത് എന്നുവരികിലും, മററുരാജ്യങ്ങളി ലെന്നപോലെ കേരളത്തിലും രാജ്യഭരണസമ്പ്രദായത്തിനും സമുദായാചാരത്തിന്നും ഭേദഗതികൾ വരാതിരുന്നിട്ടില്ല.

കേരളരാജ്യം പെരുമാക്കന്മാരുടെ വാഴ്ചക്കാലമൊഴികെ ഒരു കാലത്തും ഒരു രാജാവിന്റെയോ അധിപതിയുടേയോ, സ്വാതന്ത്ര്യാധി [illegible]ർ ഉണ്ടായിട്ടില്ല. ആദ്യകാലങ്ങളിൽ തറകളെന്നും നാട്ടു [illegible] അവാന്തരവിഭാഗങ്ങളോടുകൂടിയ അറുപത്തിനാലു ഗ്രാമ [illegible]രു കൂട്ടമായിത്തിരിഞ്ഞ് അതതു കൂട്ടത്തിലേക്ക് ഒരോരോ [illegible] യെ' മുമ്മൂന്നുകൊല്ലം വാഴത്തക്കവണ്ണം നിയമിക്കുകയായി [illegible]ിവ്. തലയാതിരിയെ' തിരഞ്ഞെടുക്കുവാനുള്ള അവകാ[illegible] ഗ്രാമങ്ങളിൽനിന്നും തല്ക്കാലം നിശ്ചയിക്കപ്പെട്ട ചില [illegible] അധികാരികൾക്കുമായിരുന്നു. നാല്. ഗ്രാമങ്ങളിൽകൂടി [illegible]ല്ലൂർ, പയ്യന്നൂർ, പറപ്പൂർ, ചെങ്ങനിയൂർ, ഇങ്ങിനെ [illegible]ങ്ങളാണ് (കൂട്ടവിഭാഗങ്ങൾ) ഉണ്ടായിരുന്നത്. ഈ കഴകങ്ങളിൽചേർന്ന പലരും വളരെക്കാലം രാജ്യം പരിപാലിച്ചതിന്റെ ശേഷം കാലക്രമത്താൽ നാട്ടിൽ ശിക്ഷാരക്ഷ കുറയുകയും സ്വാര്‍ത്ഥം വർദ്ധിക്കുകയും ചെയ്കനിമിത്തം ഛിദ്രങ്ങൾ തുടങ്ങി. അതിനെ പരിഹരിപ്പാൻ ബ്രാഹ്മണർ എല്ലാവരും ഒരുമിച്ചു തിരുനാവായ മണപ്പുറത്തുവച്ച് യോഗംകൂടി പരദേശത്തുനിന്നും പെരു

മാക്കന്മാരെ കൊണ്ടുവന്ന് പന്തിരാണ്ടുകാലം വീതം കേരളത്തിൽ ഏകഛത്രാധിപതിയായി വാഴിക്കുവാൻ തീർച്ചപ്പെടുത്തി. ഈ നിശ്ചയത്തെ അനുസരിച്ച് ഏകദേശം ക്രിസ്താബ്ദം ൩൪൨ (ഭൂമൌ ഭൂപായം പ്രാപ) മുതൽ ൩൮൨ (ഷോഡശാംശം സ്വരാജ്യം*) വരെ ചോഴമണ്ഡലത്തിൽനിന്നും ചേരരാജ്യങ്ങളിൽനിന്നും ഇരുപത്തഞ്ച് പെരുമാക്കന്മാരോളം കേരളം വാണിട്ടുണ്ട്. ഇവരിൽ പലരും പല കാരണങ്ങളാൽ പന്തിരാണ്ടിൽ ഏറിയും കുറഞ്ഞും പരശുരാമക്ഷേത്രം പരിപാലിച്ചിട്ട്, അതിൽ ഒടുവിലെ ആളായ ഭാസ്കരരവിവർമ്മനെന്ന ചേരമാൻ പെരുമാൾ ഏകദേശം ൩൦ കൊല്ലത്തോളം രാജ്യഭാരം വഹിച്ചതിന്റെ ശേഷം കേരളരാജ്യം പതിനാറ് അംശമാക്കി ഭാഗിച്ച് മരുമക്കൾക്കും മക്കൾക്കും മററു വേണ്ടുന്ന ആളുകൾക്കുമായി കൊടുത്ത കൂട്ടത്തിൽ പ്രധാനപ്പെട്ടവയായിരുന്നു പെരുമ്പടപ്പ്, തൃപ്പാപ്പൂര്, നെടുവിരിപ്പ് എന്നീ മൂന്നു സ്വരൂപങ്ങൾ ചേർന്ന രാജ്യങ്ങൾ. ഇപ്രകാരമാണ് പെരുമ്പടപ്പ് രാജ്യത്തിന്റെ അതായത് ഇപ്പഴത്തെ കൊച്ചി രാജ്യത്തിന്റെ ഉല്പത്തി. ശേഷം മറെറാരിക്കൽ വിസ്തരിക്കുന്നതാണ്.

ആർ. വി.

---

# പലവക

---

ഷഷ്ടിപൂർത്തിഷഷ്ടി.

കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ ഷഷ്ടിപൂർത്തി സ്മാരകമായി പ്രസിദ്ധ കവിയായ കെ. സി. കേശവപിള്ള അവർകൾ ഉണ്ടാക്കിയ ൬൦ ശ്ലോകങ്ങൾ അടങ്ങിയ ഒരു ചെറിയ പുസ്തകമാണ് ഇത്. പിള്ള അവർകളുടെ കവിതെക്കു ബന്ധസൗഷ്ഠവവും അർത്ഥശബ്ദാലങ്കാര പുഷ്ടിയും, ചമൽക്കാരവും ഉണ്ടെന്നു

---

* ഒടുവിലത്തെ ചേരമാൻ പെരുമാളുടെ രാജ്യത്യാഗത്തെപ്പററി താഴെ പറയുംപ്രകാരമുള്ള കലിസംഖ്യകളും കാണുന്നുണ്ട്. ൧. ഉദധിസമാശ്രയ (342 A. D.) ചേരമാൻ ദേശംപ്രാപ (343 A. D.) ചേരോസ്വർഗ്ഗംപ്രാപ (382 A, D.)

ള്ള ജനബോദ്ധ്യത്തെ ഈ കവിത കൊണ്ടുകൂടി ഉറപ്പിക്കുന്നുണ്ട്. മാതൃകയായി മൂന്ന് ശ്ലോകങ്ങൾ താഴെ ചേർക്കുന്നു.

വിദ്യാധരാംഗനകൾ-
ക്കദ്യാന്തരയാൻധരാമദ്ധ്യത്തിൽ
ഹൃദ്യാനന്ദമെന്തേകിയ-
ഹൃദ്യാഭിനയമതൊന്നുമെഴുന്നു

* *

കളരുന്നിഹമുത്താവലി,
പുലരുന്നിഹലക്ഷ്മിതൻവിഭ്രമമാം;
വിലസുന്നിഹചന്ദ്രപ്രഭ,
നലമെഴുമിവിടന്നുസിന്ധുവോഹരിയോ?

* * *

സാരസ്നേഹംസപുഷ്ണണാ-
ധാരാശേല്ലാസമിത്തുകൾപാർത്തിടിൽ
കേരളമതിനിക്കവിരുചി-
പാരംനൽകുംവിളകളതെന്നുഗാഢം.

---

കാദംബിനീപരിണയം.

എന്നത് പലേ വൃത്തങ്ങളിലായി 111 ശ്ലോകങ്ങളുള്ള ഒരു ചെറിയ കവിതയാണ്. വിഷയത്തെപ്പററി മുക്കാലും പുസ്തകത്തിന്റെ പേരിൽനിന്നു ഗ്രഹിക്കാവുന്നതാണ്. ഈ ഗ്രന്ഥകർത്താവായ കുററിപ്പുറത്തു കിട്ടുണ്ണിനായരുടെ സ്നേഹിതനും പുന്നശ്ശേരിനമ്പി അവർകളുടെ ശിഷ്യനുമായ ടി. സി. പരമേശ്വരൻ മൂസ്സതവർകൾ ഇതിന്നൊരു മുഖവുര എഴുതീട്ടുണ്ട്. അതിൽ, ഈ പുസ്തകത്തിലെ കഥാബന്ധം അകൃത്രിമമായിരിക്കാമെന്നും എങ്ങൊ വാസ്തവമായി നടന്ന വൃത്താന്തത്തെ പേരുകൾ മാത്രം മാററി ശ്ലോകീകരിച്ച'തായിരിക്കാമെന്നും അദ്ദേഹം ഊഹിക്കുന്നുണ്ട്. അതെങ്ങിനെയെങ്കിലുമാവട്ടെ. കവി ചെറുപ്പക്കാരനാണെന്നു സ്നേഹിതനായ മൂസ്സതവർകൾ പറഞ്ഞിട്ടില്ലെങ്കിൽ ആരും വിചാരിക്കില്ല. അന

വധി ശ്ലോകങ്ങളും ഉണ്ടാക്കിയ പഴക്കംകൊണ്ടു കവികൾക്കുണ്ടാകാവുന്ന കുശലില്ലായ്മയും, മനോധൎമ്മത്തിന്നും വാക്കിന്നും സ്വച്ഛതയും, സാമാന്യം എല്ലാ ശ്ലോകങ്ങളിലും കാണുന്നുണ്ട്.

---

മരുമക്കത്തായ സംഗ്രഹം

എന്നത് മരുമക്കത്തായ ആചാരത്തെപ്പററിയുള്ള ഹൈക്കോട്ടുവിധികൾ ഇംഗ്ലീഷ് ഭാഷയിലായ്തകൊണ്ട് ആ ഭാഷയിൽ അറിവില്ലാത്തവരുടെ ഉപയോഗം കരുതി തിരുവിതാംകൂർ ഹൈക്കോട്ടിൽ ഒഫീഷ്യേററിങ്ങ് ചീഫ് ജസ്റ്റിസ് എം. ഗോവിന്ദപ്പിള്ള അവർകൾ ഉണ്ടാക്കിയ ഒരു ചെറിയ നിയമപുസ്തകമാണ്. പുസ്തകം മുഴുവനും അനുഷ്ടുപ്പ് ശ്ലോകത്തിലാണ്. വിധികൾ ഇന്നതാണെന്ന് അതാതു ശ്ലോകത്തിന്റെ താഴെ കൊടുത്തിട്ടുമുണ്ട്. ചമൽക്കാരശൂന്യങ്ങളായ കോട്ടുവിധികളെ ശ്ലോകരൂപത്തിൽ പറഞ്ഞിട്ടുള്ളതിന്ന് ഒരു സമാധാനം പറയേണ്ടതാണെന്നു ഗ്രന്ഥകൎത്താവിന്നുതന്നെ ബോദ്ധ്യമാണ്. തക്കതായ കാരണം പറയേണ്ടതാണെന്നു ഞങ്ങൾക്കും തോന്നുന്നുണ്ട്. ഗ്രന്ഥകൎത്താവ് പറഞ്ഞിട്ടുള്ള കാരണങ്ങളിൽ വിഷയങ്ങൾ ഓൎമ്മവെക്കുവാൻ ശ്ലോകത്തിലായാൽ അധികം നല്ലതാണെന്നുള്ള അഭിപ്രായത്തോട് ഞങ്ങൾ യോജിക്കുന്നതുമുണ്ട്. പക്ഷെ, ഓൎമ്മവെക്കേണ്ട വിഷയങ്ങളിൽ ശ്ലോകങ്ങളുടെ അടിയിൽകൊടുത്ത പ്രമാണങ്ങളെ ഗണിക്കാഞ്ഞതു ശരിയായിട്ടില്ല.

---

അഭിപ്രായത്തിന്നയച്ചുകിട്ടിയ പുസ്തകങ്ങൾ

1. സുധൎമ്മാ— പി. വി. നാണുപിള്ള അവർകൾ ബി. എ.
2. ഇന്ത്യയിലെ മഹാന്മാർ— ടി. കെ. കൃഷ്ണമേനോനവർകൾ, ബി. എ. എം. ആർ. എ. എസ് എഫ് ആർ എച്ച് എസ്
3. വേദാന്തവ്യവഹാരം— വി. എൻ. ഗോവിന്ദപ്പിള്ള അവർകൾ
4. തൃശ്ശിവപേരൂർ 1081-ാമാണ്ട് കൊല്ലത്തെ പഞ്ചാംഗം.

---

ഈ ലക്കത്തിൽ 12 ഭാഗങ്ങൾ പതിവിൽ കൂടുതലുണ്ട്.

# രസികരഞ്ജിനി

൧൦൮൨ കന്നി
പുസ്തകം ൪ ലക്കം ൨

പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിനി
രസജ്ഞക്കു കൊണ്ടാടുകട്ടേ
രസം രസികരഞ്ജിനി



# രസികരഞ്ജിനി

## പരസ്യം.

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപൎക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാൎയ്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജൎക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസികസംബന്ധമായ എഴുത്തുകളിലൊ ലക്കങ്ങളിലൊ അവരുടെ മുദ്രയൊ ഒപ്പൊ ഉണ്ടായിരുന്നാൽ മതി.

എന്ന്

എറണാകുളത്ത കോവിലകം

രസികരഞ്ജിനി ഉടമസ്ഥൻ,
*RAMA VURMA*,
13th Prince of Cochin

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തൊന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാൎയ്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപൎക്ക് അയക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്'

ര. ര. വ.

# P. SUBBAROY'S

World-renowned and most efficacious Ayurvedic medicines

---




പി. സുബ്ബറായിയുടെ ലോകപ്രസിദ്ധങ്ങളും ഏററവും ഫലവത്തുക്കളും ആയ ആയുൎവ്വേദഔഷധാലയം.




## ൧. ലോകപ്രസിദ്ധമായ ധാതുപുഷ്ടികാരി

ധാതുനഷ്ടം, ബലഹീനത, ലക്ഷണമില്ലായ്മ, വിശപ്പില്ലായ്മ, നേത്രം, കൈ, കാൽ മുതലായവയുടെ നീററൽ, നീരൊഴിവ്, മധുമേഹം, കല്ലടപ്പു (മൂത്രഘാതം) മുതലായ പലവിധ വസ്തിരോഗങ്ങളെ ക്ഷണനേരം പരിഹരിച്ചു രക്ഷപ്പെടുത്തും.

കുപ്പി ഒന്നുക്കു വില ഉറുപ്പിക ൨. തപാൽ ചിലവു വകയ്ക്കു അണ ൬ വേറെ

## ൨. പ്രമേഹനിവാരണി.

സിതാമേഹം, ഇടുപ്പുവലി, മൂത്രമധികമായും തടഞ്ഞും പോകുക, മൂത്രം പുകച്ചൽ, രക്തമേഹം മുതലായ വ്യാധികളിൽനിന്നു സ്ത്രീപുരുഷന്മാരെ നിവൎത്തിപ്പിക്കും. ഋതുകാലത്തിൽ രക്തം അധികമായി സ്രവിക്കുന്നതിനേയും ശമിപ്പിക്കും. കുപ്പി ൧ ക്കു-വില ഉറുപ്പിക ൧. മൂന്നു കുപ്പികൾവരെയുള്ള ബങ്കിക്കു തപാൽ ചിലവു അണ ൯.

## ൩. സൎവ്വവേദനസംഹാരി.

ഈ തൈലം അല്പം പിരട്ടിയാൽ കൈ കാൽ മുതലായ അംഗങ്ങളിൽ കുത്തിനോവുക, വീക്കം, മുടക്കുവാതം, നെഞ്ചുവേദന, തലവേദന, ഒരു ഭാഗത്തുണ്ടാകുന്ന ശൂല, ഇടുപ്പുവേദന, പാൎശ്വവായു, മേഹവായു, തിമിരവായു മുതലായ പല വ്യാധികളും ഭേദപ്പെടും. കുപ്പി ഒന്നുക്കു വില ഉറുപ്പിക ൧. തപാൽ ചിലവു അണ ൫.

## ൪. മണ്ഡലകുഷ്ഠസംഹാരി.

മണ്ഡലകുഷ്ഠം, ചൂഴക്കടി, തഴുതണം, നഖച്ചാണി എന്നീ പേരുകളുള്ള രോഗത്തിനു സിദ്ധൌഷധം. ത്വഗ്രോഗങ്ങളും ചൊറിയും മാറും. തേമൽ മേഹകുഷ്ഠം മുതലായവയെ നശിപ്പിക്കും. വില കുപ്പി ഒന്നിനു ൪-ണ. തപാൽ ചിലവു മൂന്നു കുപ്പിവരെ ൫ ണ വേറെ.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട് ജില്ല.

## ൬. ലക്ഷ്മീകര കസ്തൂരിഗുളികകൾ

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ടു വിലയേറിയ സാധനം. ദന്തവേദന, വായ്നാറ്റം, അജീർണ്ണം, പിത്തവായു ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകൾ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തെയും ജീർണ്ണപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേർത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. ചളി, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏറ്റക്കുറച്ചിൽപോലെ ഒന്നുമുതൽ ൪ വരെ ഗുളികകൾ തേൻ ചേർത്തു കൊടുത്താൽ മതി. ൨൦൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്കു വില ണ ൪. ൧ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ബാക്കി ൧-ക്കു തപാൽകൂലി ൩ ണ.

## ൭. ദന്തചൂർണ്ണം.

സുഗന്ധമായുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു ൩-ണ. തപാൽ ചിലവു ൨ കുപ്പിവരെ ൩ ണ വേറെ.

## ൮. ജ്വരസംഹാരി.

കുളിപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവക്കു നന്നു. വില കുപ്പി ഒന്നിനു ൧ ക. തപാൽ ചിലവു ൭ ണ വേറെ.

## ൯. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലയിലെ മുടി ഇരട്ടി ബഹു പുഷ്ടിയായും ഞെരുക്കമായും കറുപ്പായും വളരും. കണ്ണിനു കുളുർമ്മയുണ്ടാക്കും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും, രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാക്കും. വില കുപ്പി ഒന്നിനു ൯ ണ. തപാൽ ചിലവു ൫ ണ വേറെ.

## ൰. രോമസംഹാരി.

രോമം എവിടെ വേണ്ടതാക്കണമോ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ മാറ്റും. വില കുപ്പി ഒന്നിനു ൪ ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൫ ണ വേറെ.

---

## ൧൦. അഗ്നിമാന്ദ്യസംഹാരി.

ഭക്ഷണമില്ലായ്ക, പുളിച്ചുതികട്ടുക, നെഞ്ചുകലിക്കുക, മലബന്ധം, വയറുനോവു, വായനാറ്റം, അജീൎണ്ണം, വയറുവീൎത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ഒന്നുക്കു അഞ്ച വു തപാൽക്കൂലി അണ ൨ വേറെ

## ൧൧. കൎണ്ണബിന്ദു.

ചീക്കാളു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കൎണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി ൧ക്കു വു ണ തപാൽ ചിലവ മൂന്നു കുപ്പികൾവരെ ൨ ണ വേറെ

## ൧൨. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലം പിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും. വില ഡപ്പി ഒന്നിന്ന വു ണ തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്ക ൨ ണ വേറെ

## ൧൩. നേത്രബിന്ദു.

കൺനോവു, കൺകുത്തു. കൃച്ഛം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളകെട്ടു, വെള്ളച്ചു, പൂവു, ചൊറപ്പു, എരിച്ചിൽ, ഇമ, പുളികം ഇവയുടെ വലിവു വരുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില ഡപ്പി ഒന്നിന്ന വു ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൨ ണ വേറെ.

## ൧൪. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയസ്ഖലിതത്തെ നീക്കും. വില ഡപ്പി ഒന്നിന്ന വു ണ. തപാൽ ചിലവു ൨ വരെ ഡപ്പികൾക്ക ൨ ണ വേറെ.

## ൧൫. മൃഗകസ്തൂരി.

കാശ്മീരിൽ നിന്നു വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ട. തൂ പാത്തുക്കത്തിന്ന ൪ ക. വില. ഒരു തൂപാമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലൊ ആയിരിക്കണം

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല.

## ൧൬. തേൾവിഷത്തിനു സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊട്ടുന്നനെ ആശ്വാസമുണ്ടാം. ഒരു കുടുംബത്തിലെങ്കിലും ഈ മരുന്നു ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧ക്കു ൨ ക ൪ ണ. ൧൦ കുപ്പിയിൽ കുറയാതെ ഒന്നിച്ചു വാങ്ങുന്നവർക്ക ഡസൻ ൧ക്കു ൨ ക ൪ ണ ഉള്ള വിലയിൽ കുറച്ചു മാത്രമെ വില ചുമത്തുന്നുള്ളു. വി. പി. കമ്മിഷൻ ൩ ണ പുറമെ. ഇന്ത്യയിലും ബർമ്മയിലും ൧൦ കുപ്പിവരെ വി. പി. കമ്മിഷൻ ൩ ണ. സിലോൺ ടി ൬ ണ.

## ൧൭. വ്രണവിരോപണ തൈലം.

ഈ കുഴമ്പു പിത്തപ്പുണ്ണു മുതലായ എല്ലാ വിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇതു സകല കൃമികളേയും നശിപ്പിച്ചു എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ചു വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു വില ൪ ണ മൂന്നു കുപ്പിവരെ വി. പി. കമ്മിഷൻ ൩ ണ മാത്രം.

## ൧൮. കണ്ണുശുദ്ധിഗുളിക.

ഇതു കണ്ണു തെളിഞ്ഞു ദൃഷ്ടി നന്നാവുന്നതിനു അതിവിശേഷമായ ഔഷധമാകുന്നു. വിശേഷിച്ചു സംഗീതക്കാർക്കും, പ്രസംഗക്കാർക്കും, പാതിരിമാർക്കും, ശബ്ദാവയവം കൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവർക്കും വളരെ ഉപയോഗമുള്ളതാകുന്നു. വില ൪ ണ വി. പി. കമ്മിഷൻ ൩ കുപ്പിവരെ ൩ ണ.

## ൧൯. സ്നാനചൂർണ്ണം.

ഈ പൊടി തേച്ചു കുളിക്കുന്നതിനു വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇതു ദേഹത്തിലെ അഴുക്കും ദുർഗ്ഗന്ധവും കളഞ്ഞു, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാകുന്നു. ഇതിനും പുറമെ ദേഹത്തിനു ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇതു ഇന്ത്യയിലുള്ള എല്ലാവർക്കും വേണ്ടതാകുന്നു. വില ൪ ണ വി. പി. കമ്മിഷൻ ൨ ണ.

## ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം അർശസ്സ്, ഉറക്കമില്ലായ്മ, ഇവയെല്ലാം ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മധ്യവയസ്സന്മാർക്കും ഒരു പോലെ ഉപയോഗിക്കാവുന്നതാകുന്നു. വില ൧൦ ണ വി. പി. കമ്മിഷൻ ൩ കുപ്പിവരെ ൩ ണ.

---

വി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

## ൨൧. ഒന്നാംതരം ഗോരോചന ഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള് ഇവകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സ്, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു. വില ൧ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൧ ണ.

## ൨൨. ത്വഗ്രോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളൻ, ചൂട, പുഴുക്കടി, താരണം, ഒട്ടവട്ട മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏറ്റവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി. പി. കമ്മീഷൻ ൧ ണ

മേത്തരം ഗോരോചനം തോല ൧-ക്ക വില ൩ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്ക വില ൧ ക. മേത്തരം പച്ചക്കര്പ്പൂരം, തോല ൧-ക്ക വില ൨ ക മേത്തരം റോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പൂ, മരിക്കളുന്തു, ജാതിമല്ലി സുഹാഗ, ഹിന, മഗിഡമ്പു, അത്തർ മുതലായതുകളും എപ്പോഴും തയ്യാറുണ്ട്. ഇവ ഒരു തോല തൂക്കത്തിന്ന ൧ ൧-വു തപാൽക്കൂലി പുറമെ

| | ക. | ണ. | സ. |
|---|---|---|---|
| ഒന്നാംതരം ഗോരോചനം തൂപ്പാത്തൂക്കം ൧-ക്ക | ൩ | ൦ | ൦ |
| ടി കുങ്കുമം ടി ൧-ക്ക | ൧ | ൦ | ൦ |
| ടി പച്ചക്കര്പ്പൂരം ടി ൧-ക്ക | ൧ | ൦ | ൦ |

## ൨൩. രക്ഷാമൃതം.

ഇത ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ട ഒരു ശുദ്ധദ്രവ്യമാണ. ഇതിന്ന കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ബാലന്മാർക്കും വൃദ്ധന്മാർക്കും പ്രമേഹരോഗക്കാർക്കും ഇത ഒരു ദിവ്യ ഔഷധമാണ. ഇത ശക്തിയെ വൎദ്ധിപ്പിക്കുകയും, പിത്തം, മേഹക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാറുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലാതാക്കി ... ത്തുചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ശമിപ്പിക്കുകയും ... വൎദ്ധിപ്പിക്കുകയും ചെയ്യും. ഇത രോഗികൾക്കും, ശിശുക്കൾക്കും, ഉദ്യോഗസ്ഥന്മാർക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

തൂക്കം ൧-ക്ക അണ ൩ മാത്രം വി പി ചാർജ്ജ അണ ൨ പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിവരമായി എഴുതണം.

പി. സുബ്ബരായി, പാരിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

# പുതിയ പുസ്തകങ്ങൾ.

---

**പ്രിയവിലാപം—**

പള്ളിക്കൂടം മേല്വിചാരണ ഇൻസ്പെക്ടർ എം. രാജരാജവൎമ്മ എം. എ. തമ്പുരാൻ തിരുമനസ്സുകൊണ്ടു രചിക്കപ്പെട്ട പുസ്തകം ഒന്നുക്കു വില അണ ൨

**കഥാമഞ്ജരി, ചാരകന്റെ വിക്രമങ്ങൾ —**

കൊല്ലം ഇംഗ്ലീഷു ഹൈസ്കൂൾ ഹെഡ്മാസ്റ്റർ കെ. പരമുപിള്ള എം. എ. അവർകളാൽ ഉണ്ടാക്കപ്പെട്ടതും വളരെ രസകരമായതും ആയ പുതിയ പുസ്തകം ൧-ക്കു വില അണ ൧ പൈ ൬

**സാവിത്രി—**

ഹജൂർ ഹെഡ്ട്രാൻസ്ലേറ്റർ കെ. ചിദംബരവാദ്ധ്യാർ ബി. എ. അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു കഥാപുസ്തകം ൧-ക്കു വില അണ ൩.

**മാധവനിദാനം—**

സൎക്കാർ വൈദ്യൻ പറവൂർ വി. കേശവനാശാനവർകളാൽ എഴുതപ്പെട്ട, 'സാരചന്ദ്രിക' ഭാഷാവ്യാഖ്യാനം. വില രൂപ ൧

**പുതിയ മൂന്നാംപാഠം നോട്ടു മുഴുവൻ—**

വി. എൻ. ഗോവിന്ദപ്പിള്ള അവർകളാൽ എഴുതപ്പെട്ട, (പദാൎത്ഥം, ചോദ്യങ്ങൾ, സാരം ഇവ അടങ്ങിയ) പുസ്തകം ഒന്നിനു വില പണം ൧

**കീൎത്തികേസരി—**

സി. കൃഷ്ണപിള്ള അവർകളാൽ എഴുതപ്പെട്ടതും സി. എൻ. എ. രാമയ്യാശാസ്ത്രികൾ ബി. എ. അവർകളാൽ ൧-ാം ഭാഗം പരിശോധിക്കപ്പെട്ടതുമായ, ൧-ം ൨-ം ഭാഗം അടങ്ങിയ പുസ്തകം ഒന്നുക്കു വില അണ ൧൨

**മനോരമ—**

പൈലൊ പാൾ ബി. എ. അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു പുതിയ കഥ വില അണ ൪

**പഴഞ്ചൊല്ലു—**

ടി. യാരാൽ ഉണ്ടാക്കപ്പെട്ടത, പുസ്തകം ഒന്നുക്കു വില അണ ൬

**ഉൎവ്വശീഫൽഗുനം—**

കോതമംഗലം കെ. ആർ. കൃഷ്ണപിള്ളയാൽ എഴുതപ്പെട്ടത സംഗീതഭാഷാനാടകം. വില അണ ൨ പൈ ൬

**കോസലരാജൻ കഥ—**

ടി. കെ. പി. അവർകൾ എഴുതിയ പുസ്തകം വില അണ ൨.

**സോമസുന്ദരൻ—**

മിസ്റ്റർ പത്മനാഭൻ എഴുതിയ ഒരു കഥ ഒന്നുക്കു അണ ൨ പൈ ൬

**ഭദ്രമുനി—**

മിസ്റ്റർ വി മമ്മു എഴുതിയ ഒരു പുതിയ കഥ ൪ റാക്ക അണ ൫.

**ലീലാവതി—**

മിസ്റ്റർ ലക്ഷ്മണൻപിള്ള എഴുതിയ അതിവിശേഷമായ നോവൽ വില ൫ ണ

**കൈവല്യശതകം—**

മിസ്റ്റർ പരമുപിള്ള എഴുതിയത ൧ക്ക അണ ൧.

**സന്താനവല്ലി—**

മിസ്റ്റർ രാമമേനോൻ എഴുതിയ കഥ ൧ക്ക വില അണ ൧.

**ശാകരകൃതി—**

**അ. മുൻസിപ്പായിരുന്ന മിസ്റ്റർ ശങ്കരപ്പിള്ള അദ്ദേഹം ഓരോ സമയങ്ങളിൽ ഉണ്ടാക്കിയ കവിതകളെല്ലാം ചേൎത്തു സംശീതമായും തുള്ളക്കഥയായും അച്ചടിച്ചിട്ടുള്ളത പുസ്തകം ൧-ക്ക ൪ അണ.**

**മിസ്റ്റർ സി. എം. മാധവക്കുറുപ്പ്—**

മിസ്റ്റർ കേശവക്കുറുപ്പു എഴുതിയ ഒരു ഡിടക്ടറിവ നോവൽ വില അണ ൨.

**അവതാരത്രയചരിതം—**

സൌഭാഗ്യവതി ഇത്തിക്കാട്ടു ദേവകി അമ്മയാൽ എഴുതപ്പെട്ട പുതിയ പുസ്തകം വില അണ ഒന്ന.

**അദ്ധ്യാത്മരാമായണം—**

കെ. സാംബശിവശാസ്ത്രി മഹോപാദ്ധ്യായനവർകളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയത. വായനക്കാരുടെ സൌകൎയ്യാൎത്ഥം ഓരോ കാണ്ഡങ്ങൾ പ്രത്യേകമായി അച്ചടിച്ചുവരുന്നു ഇതിൽ പദങ്ങളുടെ വിവരണമായ അൎത്ഥം ഒരോ ശ്ലോകങ്ങളുടേയും സാരം ഇവകൾ അടങ്ങിയിരിക്കും പുസ്തകം എല്ലാ കാണ്ഡങ്ങളും ഒന്നായും ബയൻഡു ചെയ്യുവിക്കപ്പെട്ടും.

**മയൂരസന്ദേശം മണിപ്രവാളം—**

**കേരളവൎമ്മ സി. എസ്സ. ഐ. എഫ. എം. യു. എം. ആർ. എ എസ്സ. എഫ. ആർ. എച്ച. എസ്സ. വലിയ കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ടതു എം. ആർ. രാജരാജവൎമ്മ എം. ഏ. എം. ആർ. എ. എസ്സ. കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ട മൎമ്മപ്രകാശം എന്ന വ്യാഖ്യാനത്തോടുകൂടി തിരുമനസ്സിലെ അനുവാദം വാങ്ങി അച്ചടിച്ചു കഴിഞ്ഞിരിക്കുന്നു. ഉയൎന്നതരം കടലാസ്സിൽ അച്ചടിച്ചതിനു ൧൧ ണ യും താണതരത്തിലുള്ളതിനു ൮ ണയും വിലയാകുന്നു.**

**ദാക്ഷായിണി—**

കോമത്തു കുഞ്ഞപ്പണിക്കർ അവർകളാൽ എഴുതപ്പെട്ടത വില അണ ൨

**കാൎത്തവീൎയ്യാൎജ്ജുനവിജയം തുള്ളൽകഥ—**

മലയാളം ഹൈസ്കൂൾ ഹേഡമാസ്റ്റർ കെ ആർ കൃഷ്ണപിള്ള ബി. ഏ. അവർ [illegible]

കളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയ പുസ്തകം ഒന്നുക്ക വില അണ ൨.

താരതാപാഠശാ —

വി. കെ. രാമവർമ്മരാവർകളാൽ എഴുതപ്പെട്ട ഒരു പുതിയ ...

പുസ്തകം ഒന്നുക്ക വില അണ ഒന്ന്,

ശാന്താപാഠശാ —

തിരുവില്ല വി. രാമൻവൈദ്യർ അവർകളാൽ എഴുതപ്പെട്ടത വില ൬ പൈ

മനുസ്മൃതി —

കെ. ഗോവിന്ദപ്പിള്ള അവർകളാൽ 'ഭാവപ്രകാശം' എന്ന വ്യാഖ്യാനത്തോടു
കൂടി എഴുതപ്പെട്ട പുസ്തകം ഒന്നുക്ക വില രൂപ ൧ അണ ൨

വിക്രമാദിത്യൻകഥ —

ടിയാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പു പരിഷ്കരിച്ച വിദ്യാഭിവർദ്ധിനി അച്ചു
കൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൧൦ അണ

മദനകാമരാജൻകഥ —

ടിയാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പു വിദ്യാഭിവർദ്ധിനി അച്ചുകൂടത്തിൽ അ
ച്ചടിക്കപ്പെട്ടത വില ൬ അണ ടി. ... പുസ്തകം ൧-ക്ക വില ൨ അണ

കഥാസരിത്സാഗരം —

ടിയാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ ൩

സതാരാം —

ടിയാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ ൨ പൈ ൩

അത്ഭുതകവിമങ്ക —

വി. ജി. ലക്ഷ്മണൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൪ അണ

വക്ലെസ്ഥലമാഹാത്മ്യം —

കമ്മമ്പള്ളിൽ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടത വില ൨ അണ

ഏറിക്ക പററിയ അപകടങ്ങൾ —

വില അണ ൨ പൈ ൩

ഭൂലോക വിനോദ കഥകൾ —

കണ്ടിയൂർ മഹാദേവയ്യരവർകളാൽ എഴുതപ്പെട്ടത. വില അണ ൪ പൈ ൩

ചട്ടമ്പിത്തലവൻ —

കെ. ചിദംബരവാദ്ധ്യാർ ബി. എ. അവർകളാൽ എഴുതപ്പെട്ട ഒരു വിനോദ
കഥ ൧-ക്ക വില അണ ൪

ഫറവ്വ ൧-ാമണ്ടത്തെ ഡയറി —

ബയൻറു ചെയ്തു. ൧-ക്ക വില അണ ൪

മറ്റും പല പുസ്തകങ്ങളും ഇവിടെ വില്പാൻ തയ്യാറുണ്ട. തപാൽകൂലി പുറമെ.
എല്ലാ പുസ്തകങ്ങളുടെയും പേരും വിലയും അറിഞ്ഞ പുസ്തകങ്ങൾ വരുത്തേ
ണ്ടതിനു ആവശ്യപ്പെടുന്നവർ അരണയുടെ സ്റ്റാമ്പു അയക്കണം.

എസ്സ്. റി. റെഡ്യാർ വിദ്യാഭിവർദ്ധിനി ഉടമസ്ഥൻ, കൊല്ലം, തിരുവിതാംകൂർ

## സംഗതിവിവരം.

ഉണ്ടായിട്ടുള്ള ഗ്രന്ഥങ്ങളുടെ സംഖ്യയും സ്വഭാവവും ധരിച്ചിട്ടുള്ളവർ ആരും ഈ അഭിപ്രായത്തോടു യോജിക്കുമെന്നു തോന്നുന്നില്ല. മലയാളഭാഷയിൽ ഇപ്പോൾ നല്ലതെന്നു നിസ്സംശയമായി പറയാവുന്ന പുസ്തകങ്ങൾ പലതും ഉണ്ട്. അവയിൽ ഉത്തമങ്ങളെന്നു എനിക്കു തോന്നീട്ടുള്ള ചില പുസ്തകങ്ങളുടെ പേരാണ് താഴെ എഴുതുവാൻ വിചാരിക്കുന്നത്. ഈ പട്ടികയിൽനിന്നു ഞാൻ ഒന്നാമതായി ശാസ്ത്രീയ ഗ്രന്ഥങ്ങളെ ഒഴിച്ചിരിക്കുന്നു. ടി. കെ. കൃഷ്ണമേനോൻ, ബി. എ. അവർകളുടെ ഭൂപ്രകൃതിശാസ്ത്രം മുതലായ പുസ്തകങ്ങൾ ഇംഗ്ലീഷുഭാഷാപരിജ്ഞാനമില്ലാത്ത മലയാളികൾ എല്ലാവരും വായിക്കേണ്ടതാണ്. എന്നാൽ അവ വായനക്കാരുടെ രസത്തിൽ എത്രയോ മടങ്ങധികം അവരുടെ അറിവിനെ ഉദ്ദേശിച്ചെഴുതപ്പെട്ടിട്ടുള്ളവയാകയാൽ അവയ്ക്കു സാഹിത്യഗ്രന്ഥങ്ങളുടെ ഒരു പട്ടികയിൽ പ്രവേശനത്തിന് അവകാശമുണ്ടെന്നു തോന്നുന്നില്ല. അതുപോലെതന്നെ മഹച്ചരിതസംഗ്രഹം, സന്മാർഗ്ഗസംഗ്രഹം, സന്മാർഗ്ഗവിവരണം സന്മാർഗ്ഗപ്രദീപം, വിജ്ഞാനമഞ്ജരി, മുതലായ ബാലോപയുക്തങ്ങളായ ഗ്രന്ഥങ്ങളേയും ഞാൻ ഈ ലിസ്റ്റിൽ ഉൾപ്പെടുത്തീട്ടില്ല. ഇതിന്റെ താല്പര്യവും എളുപ്പത്തിൽ ഊഹിക്കാവുന്നതാണ്. വേറെ ഒരുകൂട്ടം പുസ്തകങ്ങളെ ഞാൻ ഒഴിച്ചിട്ടുള്ളതു നവീനസമ്പ്രദായത്തിൽ എഴുതപ്പെട്ടിട്ടുള്ള രാജശ്രീ ഗോവിന്ദപ്പിള്ള ജഡ്ജി അവർകളുടെ ഷേക്സ്പിയർ തർജ്ജമകൾതന്നെ. ഇവയ്ക്കു ഭാഷാസാഹിത്യമണ്ഡപത്തിൽ കല്പിക്കപ്പെടേണ്ട സ്ഥാനം ഇന്നതെന്നു ഇനിയും തീർച്ചപ്പെട്ടു കഴിഞ്ഞിട്ടില്ല. പക്ഷെ അവ കഴിഞ്ഞുപോയ സുബ്രഹ്മണ്യശാസ്ത്രികളുടെ ആംഗലകവിതാനുവാദങ്ങളായ തമിഴ് കൃതികൾപോലെ കാലാന്തരത്തിൽ ഒരു ഉൽകൃഷ്ടപദവിയെ അവലംബിക്കുന്നതിനും മതിയാകുന്നതാണ്. ഇവയെമാത്രം തള്ളി ശേഷം ഭാഷയിലുള്ള പുസ്തകങ്ങളെ മുഴുവൻ ഞാൻ താഴെ കാണിച്ചിട്ടുള്ള പട്ടിക തയ്യാറാക്കുമ്പോൾ മനസ്സുകൊണ്ടു നിരൂപണം ചെയ്തിട്ടുണ്ട്. ലോകം ഭിന്നരുചിയാകയാൽ ഞാൻ നല്ല പുസ്തകമെന്നു വിചാരിക്കുന്നതു മററു ചിലൎക്കു അങ്ങിനെയല്ലെന്നു തോ

നുമാനിടയുണ്ട്. അതിലുമധികമായി ഇവിടെ ഭയപ്പെടുന്നതു ഞാൻ പട്ടികയിൽ ഉൾപ്പെടുത്തീട്ടില്ലാത്ത പുസ്തകങ്ങളെ മററു ചിലർ ഉൾപ്പെടുത്തണമെന്നു സിദ്ധാന്തിക്കുകയില്ലയൊ എന്നാണ്. എന്നാൽ ഈ മാതിരി വിഷയങ്ങളിൽ സർവസമ്മതമായ ഒരഭിപ്രായമുണ്ടാകുവാൻ പ്രയാസമാണെങ്കിലും, സഹൃദയന്മാർ ഒട്ടുമുക്കാൽ ഭാഗവും ഏകമനസ്സന്മാരായല്ലാതെ ഇരിക്കുകയില്ലെന്നുള്ള സമാധാനവുമുണ്ട്. അച്ചടിക്കപ്പെട്ടിട്ടില്ലാത്ത പുസ്തകങ്ങളെ ഇവിടെ വിചിന്തനം ചെയ്യുന്നത് അപ്രകൃതമാകയാൽ, ആ കൂട്ടത്തിൽ പല നല്ലഗ്രന്ഥങ്ങളും ഉണ്ടെങ്കിലും അവയെ ഞാൻ ലിസ്റ്റിൽ കൊള്ളിക്കുവാൻ ഉദ്യമിച്ചിട്ടില്ല. എല്ലാ പുസ്തകങ്ങളും വായിക്കുമ്പോൾ സംശയനിവൃത്തി വരുത്തേണ്ടതിനായി സമീപത്തിൽ വച്ചുകൊള്ളേണ്ടുന്ന ഗ്രന്ഥങ്ങൾ മലയാളത്തിൽ പറയത്തക്കവണ്ണം വളരെ ഇല്ല. എങ്കിലും എട്ടു പുസ്തകങ്ങൾ സാഹിത്യപ്രിയന്മാരെല്ലാവരാലും പ്രത്യേകം ആദരിക്കപ്പെടേണ്ടവയായുണ്ട്. അവ (൧) എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാനവർകളുടെ കേരളപാണിനീയം. (൨) കോവുണ്ണിനെടുങ്ങാടിയുടെ കൌമുദി. (൩) പൈലൊ പോൾ ബി. ഏ. അവർകളുടെ പഴഞ്ചൊല്ലുകൾ. (൪) എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാനവർകളുടെ വൃത്തസ്വരൂപം. (൫) ആ പണ്ഡിതസാർവഭൌമൻ തന്നെ ഉണ്ടാക്കപ്പെട്ട ഭാഷാഭൂഷണം. (൬) ഗോവിന്ദപിള്ള സർവാധികാര്യക്കാരവർകളുടെ മലയാളഭാഷാചരിത്രം. (൭) ബെയിലിസായ്പിന്റെ മലയാളനിഘണ്ടു. (൮) കയ്ക്കുളങ്ങര രാമവാര്യരവർകളുടെ വ്യാഖ്യാനത്തോടുകൂടിയ അമരകോശം ഇവയാകുന്നു. ഈ സന്ദർഭത്തിൽ കവികുലശ്രേഷ്ഠനായ കൊടുങ്ങല്ലൂർകൊച്ചുണ്ണിത്തമ്പുരാൻ അവർകൾ വിദ്യാവിനോദിനിയിൽ ഇടക്കാലങ്ങളിൽ എഴുതിക്കൊണ്ടിരുന്നതും മുഴുവനാകാതെ കിടക്കുന്നതുമായ അലങ്കാരഗ്രന്ഥത്തെ അനുസ്മരിക്കാതിരിക്കാനും കൂട. അതു മാത്രം മുഴുവനായിരുന്നുവെങ്കിൽ ഭാഷക്ക് അതിലധികം മഹത്തായ ഒരു ഭൂഷണം വേറെ ഉണ്ടാകയില്ലായിരുന്നു. ഇരുവനാട്ടു നാരായണൻ നമ്പ്യാരെഴുതി വരുന്ന ഉദയാലങ്കാരമെങ്കിലും അചിരേണ പൂർണ്ണമായി

കണ്ടാൽ ഭാഷാഭിമാനികൾ കൃതാൎത്ഥന്മാരായി. മിസ്റ്റർ ഗോവിന്ദപിള്ളയുടെ കേരളസാഹിത്യചരിത്രത്തെപ്പററി നോക്കുകയാണെങ്കിൽ അത് ആ വിഷയത്തിലുള്ള ഒരു കഥയാണെന്നല്ലാതെ മാത്രമെന്നു പറവാൻ പാടുള്ളതല്ല. അതിന്റെ അലകും പിടിയും മാററി സൎവ്വസമ്മതമായും സമഗ്രമായും ഉള്ള ഒരു സാഹിത്യചരിത്രം എതെങ്കിലും ഒരു പണ്ഡിതപരിഷത്തിനാൽ നിൎമ്മിക്കപ്പെടേണ്ട കാലം എററവും അതിക്രമിച്ചുമിരിക്കുന്നു. എങ്കിലും തൽസ്ഥാനത്തിൽ ഇനിയൊരു പുസ്തകം കയറുന്നതു വരെ അതു തന്നെയാണല്ലോ നമുക്കാധാരം. എന്നാൽ ഇതൊന്നുമല്ല എന്റെ പക്ഷത്തിൽ ഭാഷയ്ക്കു് ഒരു ന്യൂനതയായി തോന്നീട്ടുള്ളത്. ഉത്തമമായും സുബദ്ധമായും ഉള്ള ഒരു ഇംഗ്ലീഷ്മലയാളനിഘണ്ടു എന്നാണ് ഉണ്ടാവാൻ പോകുന്നതെന്നാണ് ഞാൻ ദിവാനിശം പരിതപിക്കുന്നത്. എന്റെ സ്നേഹിതന്മാരായ പലരോടും ഇംഗ്ലീഷ് പുസ്തകങ്ങളെ മലയാളത്തിലേക്കു തൎജ്ജമ ചെയ്യണമെന്നു ഞാൻ പറയുമ്പോൾ സൎവ്വസാധാരണമായി കേൾക്കാറുള്ള മറുപടി ഒരു നല്ല നിഘണ്ടുവുണ്ടാകിത്തന്നാൽ എഴുതാം എന്നാണ്. ഈ മഹത്തായ പരിശ്രമത്തിന് ആരെയെങ്കിലും ഒരാളെ ഉൽസാഹിപ്പിക്കുവാൻ കോട്ടയത്തുണ്ടായിരുന്ന ആ ഭാഷാഭിമാനി നമ്മുടെ ദുൎദ്ദശയാൽ പരേതനായ് പോയല്ലോ. ഇനി പണ്ഡിതന്മാർ തന്നെത്താൻ ഈ വിഷയത്തിൽ പരിശ്രമിക്കുക എന്നേ വരൂ. ഇതിന് ഇന്നു സൎവ്വകലായോഗ്യതകളും തികഞ്ഞ ഒരു പുരുഷൻ കേരളത്തിലുണ്ടെങ്കിൽ അതു വിദ്വദഗ്രേസരനായ എ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ അവർകൾ തന്നെയാണ്. അവിടത്തെ ആജ്ഞയ്ക്കും ശാസനത്തിനും അധീനന്മാരായി അസ്മാദൃശന്മാരും അനേകന്മാരും തന്നാലായത് എന്നപോലെ ശ്രമിക്കുന്നതിൽ വിരോധമില്ല. 'വെബ്സ്റ്റർ ഡെസ്കിന്റെ കൺഡെൻസ്ഡ് ഡിക്ഷണറി'യിലെ പദങ്ങൾക്കെങ്കിലും തൎജ്ജിമ മലയാളത്തിൽ വേണ്ടത് എന്റെ ബുദ്ധിക്ക് അത്യാവശ്യകമായി തോന്നുന്നു. ഓരോ ഇംഗ്ലീഷ് പദത്തിനും മലയാളത്തിലുള്ള സമാനപദങ്ങൾ എടുത്തിട്ടുതന്നാൻ തൎജ്ജിമക്കാൎക്കുവേണ്ട സൌകൎയ്യ

വും തർജ്ജിമകൾക്ക് ആശാസ്യമായ ഐകരൂപ്യവും ഉണ്ടാകുന്നതിനു വേറെ ഒന്നും വേണ്ടി വരികയില്ല. ഇരുപതിരുഭാഗം ഓരോരുത്തനും തർജ്ജിമ ചെയ്യാലും ഈ പുസ്തകത്തെ ഒരു വർഷത്തിനകം അവസാനിപ്പിക്കുന്നതിനു വേണ്ടിടത്തോളം ഭാഷാഭിമാനികൾ ഇപ്പോൾ കേരളത്തിലുണ്ടെന്നാണ് എന്റെ പൂർണ്ണമായ വിശ്വാസം. അഥവാ ഈ ശ്രമം ക്ഷിപ്രസാദ്ധ്യമല്ലെങ്കിൽതന്നെ കുറേകാലത്തിനു മുൻപ് ആ തിരുമനസ്സുകൊണ്ടും, കേരളൻ പത്രാധിപർ രാമകൃഷ്ണപിള്ള അവർകളുംകൂടി എഴുതി വന്ന സാങ്കേതികശബ്ദനിഘണ്ടുവെങ്കിലും മുഴുവനാക്കി വെളിക്കാക്കിയാൽ ഭാഷയ്ക്കു അനല്പവും അമൂല്യവുമായ ഒരു സ്വത്തു തദ്വാരാ സിദ്ധിച്ചു എന്നു പറയാം. ഇതു വേഗത്തിൽ സമാപിപ്പിക്കുവാൻ ശ്രമിച്ചു തിരുമനസ്സിൽനിന്നു സകലകേരളീയന്മാരുടേയും കൃതജ്ഞതക്ക് ഒന്നുകൂടി പാത്രീഭവിക്കട്ടെ.

ഈ പട്ടിക തയ്യാറാക്കുന്നതിൽ എനിക്കുണ്ടായിരുന്ന ചില ഉദ്ദേശ്യങ്ങളെയും ഇവിടെ പറഞ്ഞുകൊള്ളുന്നത് അവിഹിതമായിരിക്കുകയില്ലെന്നു വിശ്വസിക്കുന്നു. ഒന്നാമതായി നമ്മുടെ രാജ്യത്തിൽ പുസ്തകശാലകൾ അവയുടെ അഭാവത്താൽ മാത്രമാണ് ശോഭിക്കുന്നത്. കേരളത്തിലെ പ്രധാന പട്ടണങ്ങളായ തിരുവനന്തപുരം, കൊല്ലം, കോട്ടയം, എറണാകുളം, തൃശ്ശിവപേരൂർ, കോഴിക്കോട്, തലശ്ശേരി ഇവയിൽ ഒരിടത്തെങ്കിലും ഒരു യഥാർത്ഥമായ ഭാഷാഗ്രന്ഥശാല ഉള്ളതായി എനിക്കറിവില്ല. ഭാഷയെപ്പറ്റി യാതൊരു ജ്ഞാനവുമില്ലാത്ത പാമരന്മാരുടേയും, ഭാഷയിലൊരു ചുക്കുമില്ലെന്നു കല്പിക്കുന്ന ജ്ഞാനലവദുർവിദഗ്ദ്ധന്മാരുടെയും ഇടയിൽ അകപ്പെട്ടു അവിടവിടെ അങ്കുരിക്കുന്ന പല വായനശാലകളും നഷ്ടപ്രായങ്ങളായും ഭവിക്കുന്നുണ്ട്. മാളിയമ്മാവു കുഞ്ഞുവറിയ്ത് മുതലായ അച്ചുകൂടമുടമസ്ഥന്മാരിൽ ആരെങ്കിലും ഈ നൂറുപുസ്തകങ്ങളേയും സൌകര്യംപോലെ പ്രസിദ്ധപ്പെടുത്തി ചുരുങ്ങിയ ആദായത്തിനു വില്ക്കുകയാണെങ്കിൽ അവയെ മൊത്തത്തിൽ വാങ്ങുവാൻ വളരെ ആളുകൾ ഉണ്ടാകാതെയിരിക്കുകയില്ലെന്നാണ് ഞാൻ ഉറപ്പായി വിശ്വസിക്കുന്നത്. ഇതിലേക്കുമാത്രം വേണ്ട പ

കപ്പ്രകാശം ഭാഷയുടെ അഭ്യുദയത്തെ കാംക്ഷിക്കുന്നവർ ഒഴിഞ്ഞു കൊടുക്കാതെയുമിരിക്കുകയില്ല. ഈ വിധത്തിലുള്ള പട്ടികയെക്കൊണ്ടുണ്ടാകാവുന്ന വേറെ ഒരു ഗണനീയമായ ഗുണം, ഇത് ഭാഷാഗ്രന്ഥങ്ങളുടെ താരതമ്യവിവേചനത്തിന് അശക്തമായ ജനസാമാന്യത്തിനു സ്വല്പമെങ്കിലും ഉപകാരപ്രദമാകാതെയിരിക്കുകയില്ലെന്നുള്ളതാണ്. മാർഗ്ഗദർശകമായ ഒരു ഗ്രന്ഥപട്ടികയുടെ ആവശ്യകത കേരളത്തിന്റെയും പ്രത്യേകിച്ചു തിരുവിതാംകൂറിന്റെയും ആധുനികാവസ്ഥയെ പര്യാലോചിക്കുമ്പോൾ ഇപ്പോൾ അധികമായും ഇരിക്കുന്നു. ദോഷദുഷ്ടങ്ങളായ പുസ്തകങ്ങളെ പ്രസിദ്ധീകരിക്കുവാൻ ബദ്ധകങ്കണന്മാരായ അച്ചുകൂടയുടമസ്ഥന്മാർ തിരുവിതാംകൂറിലെപ്പോലെ കേരളത്തിന്റെ അന്യഭാഗങ്ങളിലില്ലെന്നുള്ളതു മഞ്ജനം ചെയ്യുവാൻ യാതൊരു വിധത്തിലും പാടുള്ളതല്ലാത്ത ഒരു വാസ്തവമാകുന്നു. ഒരു ഭാഷയുടെ ശൈശവാവസ്ഥയിൽ ഏതുപുസ്തകത്തിനും ഉണ്ടാകാവുന്ന പ്രചാരം, അതു സംബന്ധിച്ചു ചെയ്യപ്പെടുന്ന പരസ്യത്തെമാത്രം ആശ്രയിച്ചിരിക്കുമെന്നുള്ളത് ഒരു പ്രസിദ്ധന്യായമാകുന്നു. അതിനാൽ ഈ ദുഷ്ടഗ്രന്ഥങ്ങളെ ജനങ്ങൾ വാങ്ങാതെയിരിക്കണമെങ്കിൽ സദ്ഗ്രന്ഥങ്ങൾ ഇന്നതൊക്കെ അവരെ കാട്ടിധരിപ്പിക്കേണ്ടിയിരിക്കുന്നു. പിന്നെയൊരുപയോഗം ഈ വിധത്തിലുള്ള ഒരു പട്ടികകൊണ്ടു വരാവുന്നതായി എനിക്കു തോന്നുന്നത് സർവ്വകലാശാലയിലും നമ്മുടെ ഗവർമ്മേണ്ടുകളിലും കുറെക്കൂടി നല്ല ഗ്രന്ഥങ്ങൾ പാഠപുസ്തകങ്ങളായി സ്വീകരിക്കപ്പെട്ടേക്കാമെന്നുള്ളതാകുന്നു. 'ഗണപതിഭഗവാനോടപേക്ഷയാദി' എന്നോ 'അക്കാലങ്ങളിലാരി ഭുജവിക്രമ' എന്നോ ഇത്തരം വരികൾ പദ്യസ്ഥാനത്തിലും 'നേരമാണെന്റെ ഭാഗ്യോദയമോ', 'ബാലിശയമാർന്ന നിലവിളിക്കാ', 'സിമ്പാദിന്റെ കപ്പലോട്ടമോ' ഗദ്യസ്ഥാനത്തിലും മെട്രിക്കുലെഷൻ പാഠപുസ്തകങ്ങളിൽ പതിവായി കാണുന്നവർ ഇവയൊഴിച്ചു കേരളഭാഷയിൽ വേറെ സാഹിത്യമില്ലെന്നു സംശയിച്ചുപോകും. അതുപോലെതന്നെ കുചേലവൃത്തം വഞ്ചിപ്പാട്ടു സഭാപ്രവേശം തുള്ളലും, പോരെങ്കിൽ 'മാർത്താണ്ഡവർമ്മ' നോവലും നമ്മുടെ പാഠപുസ്തക ക

മ്മിററിക്കാർ ഒന്നിലധികം ആണ്ടുകളിലേക്കു തിരഞ്ഞെടുക്കുമ്പോൾ ഇവയോടുകൂടി മലയാളത്തിൽ പാഠപുസ്തകങ്ങളാകാവുന്ന ഭാഷാഗ്രന്ഥങ്ങളുടെ ലിസ്റ്റ് അവസാനിച്ചു പോയോ എന്നും ചിലർക്കു ശങ്കിക്കുവാൻ അവകാശമുണ്ടാകുന്നു. ഈ മൂന്നും ഉത്തമഗ്രന്ഥങ്ങൾ തന്നെ എന്നു ഞാൻ തലകുലുക്കിക്കൊണ്ടു സമ്മതിക്കുന്നു. എന്നാൽ ഇവപോലെ ഉത്തമങ്ങളായി ഇനിയും പല ഗ്രന്ഥങ്ങളുണ്ടെന്നുള്ള ഭാഗം കമ്മിററിക്കാർ മറന്നുകളയരുതെന്നു മാത്രമെ ഇവിടെ അപേക്ഷയുള്ളൂ. ഭാഷാഗ്രന്ഥകാരന്മാർക്കു പൊതുവെ സങ്കടമുള്ള ഈ വിഷയത്തിലേക്കു ഞാൻ ഇപ്പോൾ ചെയ്ത വ്യതിയാനം അനാവശ്യകമാണെന്നു തോന്നുന്ന മഹാജനങ്ങളോടു ഇതേ അവസരത്തിൽതന്നെ ക്ഷമായാചനവും ചെയ്തു കൊള്ളുന്നു.

| | പുസ്തകം. | നിർമ്മാതാവ്. |
|---|---|---|
| | **എ. മഹാഗാനങ്ങൾ.** | |
| | കൃഷ്ണഗാഥ | പൂനം നമ്പൂരി |
| | അദ്ധ്യാത്മരാമായണം | തുഞ്ചത്തെഴുത്തച്ഛൻ |
| | ശ്രീമഹാഭാരതം | ടി. എഴുത്തച്ഛൻ |
| | ഹാലാസ്യമാഹാത്മ്യം | ചാത്തുക്കുട്ടി മന്നാടിയാർ |
| 5 | ശ്രീമത്ഭാഗവതം | തുഞ്ചത്തെഴുത്തച്ഛൻ |
| | നിരണവൃത്തം രാമായണം | കണ്ണശ്ശപ്പണിക്കർ |
| | കേരളവർമ്മ രാമായണം | കേരളവർമ്മ രാജാവ് |
| | നളചരിതം | കുഞ്ചൻ നമ്പിയാർ |
| | കാവേരി മാഹാത്മ്യം | ശുപ്പുമേനോൻ |
| 10 | സേതുപുരാണം | രാഘവപ്പിഷാരടി |
| | ഭദ്രോൽപത്തി | കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ |
| | ചിന്താരത്നം | തുഞ്ചത്തെഴുത്തച്ഛൻ |
| | ജ്ഞാനവാസിഷ്ഠം | വരവൂർ ശാമുമേനോൻ |
| | ഉത്തരരാമായണം | കുഞ്ചൻ നമ്പിയാർ |
| 15 | സ്കാന്ദപുരാണം | സൂരി എഴുത്തച്ഛൻ |

| | |
|---|---|
| ശിവപുരാണം | തുഞ്ചത്തെഴുത്തച്ഛൻ |
| പഞ്ചതന്ത്രം | കുഞ്ചൻനമ്പിയാർ |
| ദേവീമാഹാത്മ്യം | തുഞ്ചത്തെഴുത്തച്ഛൻ |
| ബ്രഹ്മാണ്ഡപുരാണം | കരുണാകരൻ എഴുത്തച്ഛൻ |
| 20 ഭാഗവതം (ഏകാദശം) | ഏഴുവത്തു നാണുക്കുട്ടിമേനോൻ |
| ഏകാദശീമാഹാത്മ്യം | കല്ലത്ത് രാഘവൻ നമ്പ്യാർ |
| അത്ഭുതരാമായണം | വാവൂർ രാമുമേനോൻ |
| വൈരാഗ്യചന്ദ്രോദയം | കേരളവർമ്മരാജാവ് |

ബി. ഖണ്ഡഗാനങ്ങൾ

| | |
|---|---|
| കുഞ്ചൻനമ്പ്യാരുടെ തുള്ളക്കഥകൾ | (കിട്ടുന്നടത്തോളം) |
| 25 ഇരുപത്തിനാലുവൃത്തം | തുഞ്ചത്തെഴുത്തച്ഛൻ |
| സന്താനഗോപാലം തുള്ളൽ | വിദ്വാൻ കോയിത്തമ്പുരാൻ |
| സന്താനഗോപാലം പാന | പൂന്താനം നമ്പൂരി |
| സുഭദ്രാഹരണം തിരുവാതിര പാട്ട് | ഇരയിമ്മൻ തമ്പി |
| ജ്ഞാനപ്പാന | പൂന്താനം നമ്പൂരി |
| 30 കുചേലവൃത്തം വഞ്ചിപ്പാട്ട് | രാമപുരത്തു വാര്യർ |
| പത്തുവൃത്തവും പതിനാലുവൃത്തവും | കുഞ്ചൻനമ്പിയാർ |
| ശീലാവതി | കുഞ്ചൻനമ്പിയാർ |
| കിരാതം കുറത്തിപ്പാട്ട് | കുട്ടിക്കുഞ്ഞു തങ്കച്ചി |

സി. ആട്ടക്കഥകൾ

അശ്വതിതിരുനാൾ മഹാരാജാവു തിരുമനസ്സിലെ നാലുകഥകളും

| | |
|---|---|
| 35 കോട്ടയത്ത് രാജാവിൻെറ | നാലുകഥകളും |
| രാവണവിജയം | വിദ്വാൻ കോയിത്തമ്പുരാൻ |
| ഇരയിമ്മൻ തമ്പിയുടെ | മൂന്നുകഥകളും |
| നളചരിതം | ഉണ്ണായിവാര്യർ |
| ബാണയുദ്ധം | രാമശാസ്ത്രികൾ |
| 40 ശാകുന്തളം | രാഘവൻ നമ്പിയാർ |

| | |
|---|---|
| കംസവധം | രവിവർമ്മകോയിത്തമ്പുരാൻ |
| ദുര്യോധനവധം | വാസ്കര മൂസ്സ് |
| ഹരിശ്ചന്ദ്രചരിതം | രാമൻപിള്ള ആശാൻ |
| ബാലിവിജയം | കല്ലൂർ നമ്പൂരിപ്പാട് |
| 45 കാർത്തവീര്യവിജയം | പുതിയിക്കൽ തമ്പാൻ |
| നരകാസുരവധം | കാർത്തികയും അശ്വതിയും തിരുനാൾ മഹാരാജാക്കന്മാർ |
| സർവ്വജ്ഞവിജയം | അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻ |
| സുന്ദരീസ്വയംവരം | കാരാട്ട് സുബ്രഹ്മണ്യൻപോററി |

ഡി. രൂപകങ്ങൾ

| | |
|---|---|
| ശാകുന്തളം | വലിയകോയിത്തമ്പുരാൻ |
| ഉത്തരരാമചരിതം | ചാത്തുക്കുട്ടിമന്നാടിയാർ |
| 50 കവിസമാരഞ്ജനം | ചങ്ങനാശ്ശേരി രവിവർമ്മ കോയിത്തമ്പുരാൻ |
| ഉമാവിവാഹം | കൊച്ചുണ്ണിത്തമ്പുരാൻ |
| ജാനകീപരിണയം | ചാത്തുക്കുട്ടിമന്നാടിയാർ |
| കുചേലഗോപാലം | കൊട്ടാരത്തിൽ ശങ്കുണ്ണി |
| ചന്ദ്രിക | കുഞ്ഞിക്കുട്ടൻതമ്പുരാൻ |
| 55 മാധവീശേഖരം | ചക്രപാണിവാര്യർ |
| ഭഗവൽദൂത് | നടുവത്തച്ഛൻനമ്പൂരി |
| മാലതീമാധവം | കൊട്ടാരത്തിൽ ശങ്കുണ്ണി |
| ആശ്ചര്യചൂഡാമണി | കുഞ്ഞിക്കുട്ടൻതമ്പുരാൻ |
| വിക്രമോർവ്വശീയം | കൊട്ടാരത്തിൽ ശങ്കുണ്ണി |
| 60 ലക്ഷണാസംഗം | കുഞ്ഞിക്കുട്ടൻതമ്പുരാൻ |
| ദേവീവിലാസം | കൊട്ടാരത്തിൽ ശങ്കുണ്ണി |
| മാളവികാഗ്നിമിത്രം | കുണ്ടൂർനാരായണമേനോൻ, ബി. എ. |

ഇ. കാവ്യങ്ങൾ.

| | |
|---|---|
| മയൂരസന്ദേശം | വലിയകോയിത്തമ്പുരാൻ |
| ഭാഷാകൃഷ്ണവിലാസം | കവിയൂർ രാമൻനമ്പ്യാർ |
| (കവനോദയത്തിൽ പ്രസിദ്ധീകരിച്ചു തിരാറായ്ക്) | |
| 65 ഉഷാകല്യാണംചമ്പു | ചങ്ങനാശ്ശേരി രവിവൎമ്മകോയിത്തമ്പുരാൻ |
| ഭാരതചമ്പു | പുനംനമ്പൂരി (?) |
| ഭാഷാനൈഷധചമ്പു | മഴമംഗലം നമ്പൂരി |
| വെണ്മണിനമ്പൂരിപ്പാടന്മാരുടെ കൃതികൾ | |
| ഭാഷാഭോജചമ്പു | കമ്പുടനാട്ടു കൃഷ്ണവാൎയ്യർ |
| 70 ആൎയ്യാശതകം | ച. രവിവൎമ്മ കോയിത്തമ്പുരാൻ |
| ഉത്തരരാമായണ ചമ്പു | പുനം നമ്പൂരി (?) |
| രാമായണചമ്പു | പുനം നമ്പൂരി (?) (കിട്ടിയേടത്തോളം) |
| ചന്ദ്രോത്സവം | മേപ്പത്തൂർ ഭട്ടതിരിപ്പാട് (?) |
| കോമപ്പൻ (പുസ്തകമാകണം) | കണ്ടൂർ നാരായണമേനോൻ, ബി. ഏ. |
| 75 മഝുവിലാസം. | വള്ളത്തോൾ നാരായണമേനോൻ |
| ഭാഷാനാരായണീയം | കെ. സി. കേശവപിള്ള |
| അമരുകശതകം | വലിയ കോയിത്തമ്പുരാൻ |
| രാജ കേശവദാസൻ | കൊട്ടാരത്തിൽ ശങ്കുണ്ണി |
| അന്യാപദേശശതകം | വലിയ കോയിത്തമ്പുരാൻ |
| 80 ആസന്നമരണചിന്ത | കെ. സി. കേശവപിള്ള |
| ഭാഷാകുമാരസംഭവം | ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ |
| അന്യാപദേശമാല | ഗ്രാമത്തിൽ രാമവൎമ്മകോയിത്തമ്പുരാൻ |
| ഷഷ്ടിപൂൎത്തിഷഷ്ടി | കെ. സി. കേശവപിള്ള |
| ബല്ലൂർ മാഹാത്മ്യം | പുനംനമ്പൂരി |

85 പ്രിയ വിലാപം — എ. ആർ. രാജരാജവർമ്മരാജ എം. എ. ബി. എൽ

## എഫ്. ഗദ്യകൃതികൾ

ഇന്ദുലേഖ — ചന്തുമേനോൻ

മാർത്താണ്ഡവർമ്മ — സി. വി. രാമൻപിള്ള ബി. എ.

കുന്ദലത — അപ്പുനെടുങ്ങാടി ബി. എ. ബി. എൽ.

ശാരദ — ചന്തുമേനോൻ

90 അക്ബർ — വലിയ കോയിത്തമ്പുരാൻ

മീനാക്ഷി — ചാത്തുനായർ

ചന്ദ്രഹാസൻ — ടി. കെ. കൃഷ്ണമേനോൻ ബി. എ.

സരസ്വതീവിജയം — പി. കുഞ്ഞമ്പു

കമല — സി. ഗോപാലൻനായർ

95 മിന്നകേതനചരിത്രം — ആയില്യം തിരുനാൾ മഹാരാജാവ്

രസലേശിക — ടി. കണാരൻ ബി. എ.

പറങ്ങോടീ പരിണയം — അജ്ഞാതനാമം

നാലുപേരിലൊരുത്തൻ — സി. അന്തപ്പായി ബി. എ.

ബെക്കന്റെ പ്രസംഗങ്ങൾ — കെ. സി. മാമ്മൻ മാപ്പിള ബി. എ.

100 പ്രാചീനാര്യാവർത്തം — ടി. കെ കൃഷ്ണമേനോൻ ബി. എ.

ആറ്റൂരടിതിരിപ്പാട്, ഇലത്തൂർ രാമസ്വാമി ശാസ്ത്രികൾ മുതലായ ചില പണ്ഡിതസാർവ്വഭൌമന്മാർ അവരുടെ പ്രസിദ്ധ ഗ്രന്ഥങ്ങളൊക്കെയും സംസ്കൃതത്തിൽ തന്നെയാണ് നിർമ്മിച്ചത്. കടത്തനാട്ടു വാസുനമ്പി മുതലായ ചില വശ്യവാക്കുകളായ കവികളുടെ വിഷയത്തിൽ അവർ എഴുതീട്ടുള്ള ഭാഷാകവിതകൾ കൂടിയും അപ്രസിദ്ധങ്ങളായി കിടക്കുന്നു. അയിരൂർ നാരായണൻ നമ്പൂതിരി, ഒറവങ്കര നീലകണ്ഠൻ നമ്പൂരി, മുതലായവർ ഒററ ശ്ലോകങ്ങളല്ലാതെ ഒന്നുമുണ്ടാക്കുകയില്ലെന്നു ശപഥം ചെയ്തിരിക്കുന്നുവോ എന്നു തോന്നും. വള്ളത്തോൾ നാരായണമേനോൻ തുടങ്ങിയുള്ള ചില വാസനാകവികളിൽനിന്നു ഭാവികാലത്തിൽ നമുക്കു വളരെ ആശി

ക്കുവാൻ അവകാശമുണ്ട്. എല്ലാററിനും മുകളിൽ ഉത്സാഹസ്ഥാന മായ കൊടുങ്ങല്ലൂരിലെ ഭാഷാവേദവ്യാസനും, അവിടത്തേക്കും മുക ളിൽ ഭാഷാകവിരാജ്യത്തിൻെറ ഏകച്ഛത്രാധിപത്യം വഹിച്ച കേ രള കാളിദാസനായ കേരളവമ്മ വലിയ കോയിത്തമ്പുരാൻ തിരു മനസ്സുകൊണ്ടും (അവിടുന്ന് ആയുരാരോഗ്യൈശ്വര്യങ്ങളോടുകൂടി ഭാ ഷയുടെ ജീവനായി അനേക വഷങ്ങളും ഇനിയും ഇതുപോലെ ജയി ക്കട്ടെ) സമുല്ലസിക്കുമ്പോൾ ഭാഷയിൽ പദ്യകാവ്യങ്ങൾക്ക് ഉൽഗ തിക്കല്ലാതെ മാർഗ്ഗമില്ലെന്നു പറയുവാൻ ആക്കും ദിവ്യ ചക്ഷുസ്സ വേ ണ്ട. എന്നാൽ മലയാള ഭാഷയിലുള്ള ഗദ്യഗ്രന്ഥങ്ങളെപ്പററി ര ണ്ടു വാക്കു ഈ അവസരത്തിൽ പറയാതെ നിവൃത്തിയില്ല താനും. ഇതു വഴിയെ ചെയ്തുകൊള്ളാം.

ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ, എം. എ. ബി. എൽ.



# അറിയുക

(അല്ലെങ്കിൽ മനസ്സിലാവുക).



ഈ ഘട്ടത്തിൽതന്നെ മേൽപ്രകാരമുള്ള അഭ്യാസത്തെകുറിച്ചുകൂടി അല്പം വിവരിക്കേണ്ട താവശ്യമായി വന്നിരിക്കുന്നു. എന്തെന്നാൽ:— മനസ്സിൻെറ ഐകാഗ്ര്യത്തോടുകൂടി ഇന്ദ്രിയാ ത്ഥ സന്നികഷമുണ്ടാകുമ്പോൾ വിഷയഗ്രഹണ മുണ്ടാകുന്നുഎന്നു പറഞ്ഞുവല്ലോ. അങ്ങിനെ ഓരോ ഇന്ദ്രിയങ്ങ ളും അതാതിൻെറ വിഷയങ്ങളെ ഗ്രഹിക്കുന്നത് എല്ലായ്പോഴും ഒരേ പ്രകാരത്തിലായിരിക്കയില്ല. നമ്മുടെ കണ്ണ് ഒരു രൂപത്തെ ഗ്ര ഹിക്കുമ്പോൾ ആ രൂപത്തിൻെറ എല്ലാ ഭാഗങ്ങളേയും സാമാന്യ മായി അറിയുന്നതുകൂടാതെ ചില ഭാഗങ്ങളെ സവിശേഷമായി പ്ര ത്യേകം ശ്രദ്ധിച്ച് ആ ഭാഗങ്ങളിലുള്ള അതിസൂക്ഷ്മങ്ങളായ പല വിശേഷങ്ങളേയും കുറിച്ച് പ്രത്യേകമായ അറിവു സമ്പാദിക്കുന്നു.

എങ്ങിനെയെന്നാൽ, നാം ഒരു മനുഷ്യനെ ആദ്യമായി കണ്ടു പരി ചയിച്ചതിന്നുശേഷം പിന്നീട് എപ്പോഴെങ്കിലും ആയാളെ കാണു ന്നതായാൽ ഉടനെ ഇത് ഇന്ന ആൾ ആണെന്നു പ്രയാസം കൂടാ തെ അറിയുന്നു. ഈ അറിവു നമുക്കുണ്ടാവാൻ കാരണം, ആയാ ളെ ആദ്യം കണ്ടപ്പോൾതന്നെ നമ്മുടെ കണ്ണുകൾവഴിയായി ആ യാളുടെ ആകൃതിവിശേഷത്തിന്റെ ചില പ്രത്യേക ഭേദങ്ങളോടു കൂടിയവണ്ണം, പൊക്കം, നിറം മുതലായ വയെയോ, കണ്ണ്, മൂക്ക്, കയ്യ്, കാല്, മുതലായ അവയവങ്ങളുടെ സംസ്ഥാനഭേദ ത്തെയോ സന്തോഷം ദ്വേഷ്യം മുതലായ മനോവികാരങ്ങളിൽ പ്രദ ശിപ്പിക്കുന്ന മുഖവികാരാദിഭേദങ്ങളെയോ കുറിച്ച് അതിസൂക്ഷ്മങ്ങ ളായ പലേ സംജ്ഞാഭേദങ്ങളും നമ്മുടെ മനസ്സിൽ ദൃഢമായി പതി ഞ്ഞിട്ടുള്ളതാകുന്നു.

എന്നാൽ ആ മനുഷ്യനെത്തന്നെ മറൊരവസരത്തിൽ മുഖ മൊഴികെ ശരീരത്തിന്റെ മററു സകല ഭാഗങ്ങളും കണ്ടാലും തി രെ അറിയുന്നില്ല. ഈ അറിവുകേടിന്നുള്ള കാരണം എന്താകുന്നു? ആയാളെക്കണ്ടപ്പോഴൊക്കെയും ആയാളുടെ മുഖത്തെ മാത്രമേ മന സ്സിരുത്തി നോക്കി സൂക്ഷ്മം ഗ്രഹിച്ചിട്ടുള്ളു. ശരീരത്തിന്റെ മററു ള്ള ഭാഗങ്ങളെ എല്ലാം കണ്ടിട്ടുണ്ടെന്നു പറവാൻ മാത്രമല്ലാതെ മ നസ്സിരുത്തി നോക്കി സൂക്ഷ്മസ്ഥിതി അറിഞ്ഞിട്ടില്ല എന്നുള്ളതു തന്നെ. (ഇതാണ് 'മുഖപരിചയം' എന്നു പറയുന്നത്. ചത്തവ നെ അറിയാതിരിപ്പാൻവേണ്ടി കുലപാതകികൾ മൃതശരീരത്തിന്റെ തല വെട്ടിക്കൊണ്ടു പോകുന്നതു പ്രസിദ്ധമാണല്ലൊ).

ഇത്ര തന്നെയല്ല, ജീവികളിൽവെച്ച് മനുഷ്യരായ നാം നമ്മു ടെ സജാതീയരായ മററു മനുഷ്യരെപ്പററി അറിയുന്നതുപോലെ അത്ര സൂക്ഷ്മത്തിലും വേഗത്തിലും എളുപ്പത്തിലും മററു യാതൊ ന്നിനെയും അറിയുന്നില്ല. എങ്ങിനെയെന്നാൽ, അനേകായിരം ജനങ്ങൾ കൂടുന്ന കൊടുങ്ങല്ലൂർ ഭരണി, ആറാട്ടുപുഴ പൂരം, വൈ ക്കത്തഷ്ടമി മുതലായ സ്ഥലങ്ങളിൽവെച്ചു നാം മുമ്പിൽ കണ്ടിട്ടി ല്ലാത്ത ഒരു മനുഷ്യനെ യദൃച്ഛയായി കാണുകയും സംഭാഷണാദിക

ളാൽ തമ്മിൽ പരിചയിക്കുകയും ചെയ്തു പിരിഞ്ഞതിനുശേഷം കുറേ നാൾ കഴിഞ്ഞിട്ടു പിന്നെ ഒരിക്കൽ മറെറാരു സ്ഥലത്തുവെച്ച് ആയാളെ കണ്ടുമാൻ സംഗതി വന്നാൽ ഉടനെ അന്യോന്യം യാതൊരു സംശയവും കൂടാതെ അറിയുന്നു.

എന്നാൽ വാണിയംകുളം, പൊള്ളാച്ചി മുതലായ ഒരു ചന്തയിൽനിന്നു ഒരു കാളയെ വാങ്ങുവാനായി പ്രത്യേകം മനസ്സിരുത്തി നോക്കി അതിൻെറ ദേഹസ്ഥിതികളെക്കുറിച്ചും മററും വളരെ നേരം സൂക്ഷ്മപരിശോധന ചെയ്തറിഞ്ഞതിനുശേഷം വില ചേരായ്കയാൽ വാങ്ങാതെ മടങ്ങി പോന്നുവെന്നിരിക്കട്ടെ. പിന്നെ ആ കാളയെത്തന്നെ വേറൊരവസരത്തിൽ അതുപോലെയുള്ള മറെറാരു ചന്തയിൽവെച്ചോ, അല്ലെങ്കിൽ നാം സവാരിക്കായി കയറിയ വണ്ടിക്കു പൂട്ടിട്ടോ കണ്ടുമുട്ടുവന്നാൽ നമുക്കതിനെ മററുള്ള കാളകളിൽനിന്നു വേർതിരിച്ചറിവാൻ തീരെ കഴിയുന്നില്ല. എങ്കിലും ആ കാളയെത്തന്നെ നാം ആദ്യം നോക്കിയ സമയം വാങ്ങി നമ്മുടെ വീട്ടിൽ കെട്ടി രക്ഷിച്ചു കുറച്ചു കാലം നാം തന്നെ അതിനെ നിത്യം പെരുമാറിക്കൊണ്ടിരിക്കുന്ന പക്ഷം എത്രകാളകളുള്ള കൂട്ടത്തിൽനിന്നും അതിനെ വേർതിരിച്ചറിവാൻ പിന്നീടു നമുക്കു കഴിവുണ്ടാകയും ചെയ്യുന്നു. അങ്ങിനെ വരുവാനുള്ള കാരണം, ആദ്യം കണ്ടപ്പോൾ അല്പസമയത്തിനുള്ളിൽ നമുക്കു കണ്ടറിവാൻ കഴിയാത്ത അനേകം സൂക്ഷ്മഭേദങ്ങളെ കാലക്രമേണ കണ്ടറിവാനിട വരുന്നതാകുന്നു. എന്നാൽ ആദ്യം ചന്തയിൽവെച്ച് ആ കാളയെ നോക്കി വില പറഞ്ഞു വാങ്ങാതെ പോന്നത് ഒരു നല്ല വണ്ടിക്കാരനായിരുന്നാൽ പിന്നീട് ആ കാളയെ വേറൊരു കാളക്കൂട്ടത്തിൽവെച്ചു കണ്ടാലും അവൻ ക്ഷണത്തിൽ അറിഞ്ഞു എന്നു വന്നേക്കാം. അതിനുള്ള കാരണം, അവനു കാള ജാതിയിലുള്ള അനേകം വ്യക്തികളുടേയും വളരെക്കാലമായിട്ടുള്ള സൂക്ഷ്മപരിചയം നിമിത്തം ഏതെങ്കിലും ഒരു കാളയേക്കണ്ടാൽ അതിൻെറ ആകൃതി മുതലായവയിൽനിന്ന് അനേകസൂക്ഷ്മസ്ഥിതിഭേദങ്ങളെ എളുപ്പത്തിലും വേഗത്തിലും ധരിപ്പാനുള്ള ശക്തി, നിതാന്ത്യാഭ്യാസംകൊണ്ടു വളരെ വദ്ധിച്ചിട്ടുള്ളതാകുന്നു.

ഇതുപോലെതന്നെ പത്തോ മുപ്പതോ ആശാരിമാർ പണിചെയ്യുന്ന ഒരു സ്ഥലത്തുനിന്നു സന്ധ്യക്കു പണി നിൎത്തുന്ന സമയം ഓരോ ആശാരിയും അവനവന്റെ പണി ആയുധങ്ങളെ മാറിപ്പോകാതെ തിരഞ്ഞെടുത്തു വെവ്വേറെ സൂക്ഷിക്കുന്നു. തട്ടാനും അതുപോലെതന്നെ ഒരേമാതിരിയിലുള്ള വളരെ പണ്ടങ്ങളിൽനിന്നും താൻ പണിചെയ്തിട്ടുള്ള ഒരു പണ്ടത്തെ അനായാസേന കണ്ടുപിടിക്കുന്നു. ഒരു സ്കൂൾകുട്ടി, സ്കൂൾവിട്ടു പോകുമ്പോൾ തന്റെ ക്ലാസ്സിലുള്ള കുട്ടികളുടെ ഒരേതരത്തിലുള്ള പുസ്തകങ്ങളിൽനിന്നും സ്ലേറ്റുകളിൽനിന്നും തന്റെ പുസ്തകങ്ങളേയും സ്ലേറ്റുകളേയും നിഷ്പ്രയാസമായി തിരഞ്ഞെടുക്കുന്നു.

എന്തിനേറെപ്പറയുന്നു? ഇതുപോലെ ആലോചിച്ചാൽ ഓരോ വിഷയങ്ങളിലും പ്രത്യേകാഭ്യാസംകൊണ്ടു നമ്മുടെ വിഷയഗ്രഹണശക്തി വൎദ്ധിച്ചുവരുന്നതുകൂടാതെ പ്രത്യേകതാമായി തിരിയുകയും ചെയ്യുന്നതാണ്. പ്രസിദ്ധനായ കോക്കൊട്ടുരിഭട്ടതിരി കുട്ടിയായിരിക്കുമ്പോൾ തന്റെ ഇല്ലത്ത് ഒരു നിത്യശ്രാദ്ധം നടന്നുവന്നിരുന്നതിൽ ദിവസേന പതിവായി പിണ്ഡം ഭക്ഷിപ്പാൻ വരുന്ന കാക്കകളേയും ചിലദിവസംമാത്രം വരുന്ന കാക്കകളേയും പ്രത്യേകം അടയാളത്തോടുകൂടി മററുള്ളവരെ കാണിച്ചുകൊടുത്തിരുന്നു എന്നുള്ള പഴങ്കഥ ഈ ഘട്ടത്തിൽ ഓൎക്കേണ്ടതാണ്. അതിനാൽ ഇങ്ങിനെ മനസ്സിരുത്തലോടുകൂടി വിഷയപരിശോധന ചെയ്യുന്നതായാൽ ഈ ലോകത്തിലുള്ള ഓരോ വിഷയങ്ങളിൽനിന്നും ക്ഷണംപ്രതി പുതുതായി പുതുതായി അസംഖ്യം അറിവുകൾ നമുക്ക് സിദ്ധിപ്പാനിട വരുന്നതാണെന്നുള്ള ഉപദേശത്തോടുകൂടി ഈ വിഷയത്തെ ഉപസംഹരിക്കുന്നു.

കുന്നെഴുത്ത് പരമേശ്വരമേനോൻ.

## പേരില്ലാ

# പ്രമേയം



നാലു പാദം വെയ്ക്കുന്നവർ സംഘക്കളിക്കാരോ, മൃഗങ്ങളോ, കവിതക്കാരോ, ആരോ എന്തോ ആകട്ടെ. കാഴ്ചപ്പുറമേയുള്ള ഭംഗികൊണ്ടെടുത്തു മലർത്തുമ്പോൾ പല വർണ്ണഭേദങ്ങളും, ഇരുവശത്തും വരിയൊത്ത പാദങ്ങളും, നോക്കുന്തോറും വെറുപ്പും, ഉൾക്കട്ടിക്കുറവും, ഉപദ്രവവുമുള്ള വസ്തു തേരട്ടയോ, പഴുതാരയോ, ആണെന്ന് ആരും ഓർക്കാതെ പറഞ്ഞുപോകരുത്. കവിതക്കാർ ഗ്രന്ഥകർത്തൃത്വവും, പരിഷ്കാരപ്രിയന്മാർ പത്രാധിപത്യവും സമ്പാദിപ്പാൻവേണ്ടി ചെയ്യുന്ന പരിശ്രമപ്രവാഹം അച്ചിൽതട്ടി ആവിർഭവിക്കുന്ന മൂർത്തിവിശേഷത്തിന്റെ ധ്യാനമാണ് ഇത് എന്നു മറന്നുപോകുന്നതായാൽ അതിനുള്ള പ്രായശ്ചിത്തമായി അവർ അനുമോദനപത്രം സമർപ്പിക്കേണ്ടിവരും. 'പ്രഥമൻകടിമണിപ്രവാളപായ,' വില പൈ രണ്ട്, 'കീരത്രയം' തപാൽക്കൂലിമാത്രം, 'ദധിമഥനം' മൂന്നുശ്ലോകം കുറച്ച് ഒരു അങ്കത്തിലുള്ള നാടകം, തപാൽക്കൂലി അടക്കം വില രണ്ടു പൈ, മൂന്നുപുസ്തകം ഒന്നിച്ച് വാങ്ങുന്നവർക്ക് അര അണ കുറച്ചു കൊടുക്കപ്പെടും, 'കൂമന്റെ മൂളക്കം, അഥവാ കണക്കന്റെ തെങ്ങേററം' ഒരു പുതിയ നോവൽ, ഉടനെ പുറത്താകും; അനുമോദനപത്രം അയക്കുന്നവർക്കു വിലകൂടാതെ കിട്ടുന്നതും, സ്വകാര്യകത്തുമൂലം വില തിരിയപ്പെടുത്തുന്നതും ആയ ഒരു വിശേഷഗ്രന്ഥം; ഇങ്ങിനെ എണ്ണംപറഞ്ഞ വിലപിടിച്ച പുസ്തകങ്ങൾ ഉടമസ്ഥനും, പ്രസാധകനും ഗ്രന്ഥകർത്താവുമായ ബാലകവി, 'വിശല്യാകരണി' എന്ന മാസികയുടെ പത്രാധിപസ്ഥാനം വഹിക്കുന്നതിനുമുമ്പു 'കവച്ചുവെച്ചു'താണെന്ന് ആ മാസികയിൽതന്നെ പ്രത്യേക പരസ്യംമൂലം അറിയിക്കുകയും ചെയ്യും.

ജനസമുദായത്തിന്ന് അഭിവൃദ്ധിയുണ്ടാകുന്നതിനുവേണ്ടി ഈ പ്രകാരം യത്നിക്കുന്ന ഗ്രന്ഥകാരന്മാരുടെ കൃതികളെ പററിയുള്ള വൈതാളികവൃത്തി എടമുറിയാതെ അനുഷ്ഠിക്കുന്ന പത്രാധിപന്മാരുടെ മുറവിളി നാട്ടുകാരുടെ ചെവിയിൽ കേറാത്തതു കാററിൻെറ മാററംകൊണ്ടോ, നാഗരികത്വം ആ നിലയിൽ എത്താത്തതുകൊണ്ടോ ആയിരിക്കാമെന്നല്ലാതെ ഹരിതൊട്ടു മണിപ്രവാളംവരെ പഠിച്ചു വ്യുല്പന്നന്മാരായ ഗ്രന്ഥകാരന്മാരുടെ' കർമ്മദോഷംകൊണ്ടല്ലെന്നുള്ളതിലേക്ക് ആ വക ഗ്രന്ഥങ്ങൾ ഉത്തരദേശത്തുള്ള വെള്ളക്കാരുടെ, അഥവാ വാന്മീകിഗോത്രക്കാരുടെ ഇടയിൽ കൊത്തിപ്പെരുക്കി അഴിച്ചിലുണ്ടാകുന്നതുകൊണ്ടു വെളിപ്പെടുന്നുണ്ട്. അയ്മ്പത്തൊന്നും പെരുപ്പവും കഴിഞ്ഞാൽ പദ്യകൃത്തുക്കളാകുന്നവർ ലോകതത്വാന്വേഷണം കൂടാതെ കവിത്വം സമ്പാദിച്ചു 'കർത്താ ചെയ്യുന്നവൻ, കർമ്മമവനിച്ചരിച്ചതായ്വരും. കർത്താവിന്നിഹകർമ്മത്തോടുള്ള ബന്ധം ക്രിയാപദം' എന്ന പ്രമാണം പിടിച്ചു കർത്തൃകർമ്മക്രിയകൾ തന്നിൽത്തന്നെ ആരോപിച്ചു കൃതിച്ചിട്ടുള്ള ഗ്രന്ഥങ്ങളെ ചാച്ചുയും ചേച്ചുയും ഉള്ള പത്രപംക്തികളിൽക്കൂടി ജനസമക്ഷം എത്തിക്കുന്നതുകൊണ്ടു ലോകം മുഴുവൻ കവിതക്കാരാകുന്നതിന്നോ കവിതകളെ ഗുണദോഷിക്കുന്നതിന്നോ താല്പര്യത്തോടു കൂടിയവരാണെന്നു ജന്മംതൊട്ടു കർമ്മാവസാനം വരെയുള്ള അവരുടെ പ്രവൃത്തികളിൽനിന്ന് ആക്കും അനുമാനിക്കാവുന്നതാണ്. പദം സ്വാധീനമാകാത്ത ശിശുക്കൾ രണ്ടടിവെച്ച് ഉരുണ്ടുവീഴുന്നതു പാദപ്രയോഗത്തിന്നുള്ള മോഹംകൊണ്ടല്ലെങ്കിൽ പദം സ്വാധീനമില്ലാത്ത കവികൾ പാദപ്രയോഗം തുടങ്ങുമ്പോൾ പല വീഴ്ചകളും പററിപ്പോകുമെന്ന് അവരെ ഉപദേശിക്കുകയായിരിക്കും. അല്ലാതെ കാൽപ്പെരുമാററത്തിന്നു മോഹിക്കുന്ന ശിശുക്കൾ ഉരുണ്ടു വീണു നിലവിളിക്കുന്നതു കവിതക്കാരെ പരിഹസിച്ചു ചിരിക്കുകയാണെന്നു പറഞ്ഞുകൂട. കാലുറച്ചപ്രായത്തിൽ ഓടിനടന്നു കളിക്കുന്ന ബാലന്മാർ കാട്ടു കാട്ടുന്നതു കവിതക്കു ബാധകമാണെങ്കിൽ പദപ്രയോഗമാത്രം സ്വാധീനമാണെന്നുവെച്ചു പാദംവെച്ചുകൂടിട്ടുള്ള കൃതികൾക്കു വികാരവിശേഷം

ഉണ്ടാകുന്നതല്ലായിരുന്നു. മുഖവും താടിയും തമ്മിൽകൂടിക്കഴിഞ്ഞു കഴി വഞ്ഞർ വടികുത്തി നടക്കുന്നതു പാദപ്രയോഗങ്ങളിൽ അലങ്കാരം വേണമെന്നു ദൃഷ്ടാന്തപ്പെടുത്തുകയൊ, അലങ്കരിച്ച് അഭംഗിവരുത്തുന്നതിൽ ഭേദം അലങ്കരിക്കാത്ത ഭംഗിയാണ് നല്ലതെന്നു ഉപദേശിക്കുകയൊ ആണെന്നു ചില അലങ്കാരങ്ങൾ കാണുമ്പോൾ തോന്നുന്നുണ്ട്. 'പൂവമ്പന്റെ മൊട്ടമ്പുകൊണ്ടുള്ള തട്ടുകൊണ്ട് പന്തു ചാടി മാനത്തു കേറി ചന്ദ്രനായിത്തീൎന്നു കീഴ്പോട്ടു നോക്കിച്ചിരിക്കുന്നതാണത്രെ നിലാവ്'. വിനോദങ്ങൾ പരിഷ്കരിച്ചകാലത്തും മൊട്ടമ്പുകൊണ്ടു പന്തു തട്ടാമെന്നു കവിയും പൂവമ്പനും മാത്രമെ അറിഞ്ഞിരുന്നുള്ളു. പക്ഷേ തട്ടുകൊണ്ടാൽ ചിരിക്കുന്നവരെ നേർവഴിക്കു ചാടിക്കാൻ പൂവമ്പന്റെ മൊട്ടമ്പിനേക്കാൾ നല്ലതു പുളിമരത്തിന്റെ ചെറുതു മ്പാണ്. 'പ്രഥമൻകൂടി മണിപ്രവാളപ്രയത്തിലെ' ഈ അലങ്കാരം ഭംഗിയായാലും അഭംഗിയായാലും, ഡമ്മി ഒററച്ചിന്തു കടലാസ്സ് എട്ടുമടക്കി പതിനാറുഭാഗം ചെയ്തിട്ടുള്ള പുസ്തകത്തിന്റെ മുക്കാലംശവും അനുമോദനപത്രങ്ങളെക്കൊണ്ടലങ്കരിച്ചിട്ടുണ്ട്. പ്രസാധകന്റെ ആമുഖോപന്യാസം പിന്നെ രണ്ടു ഭാഗംകൊണ്ടവസാനിപ്പിച്ചു. കഥാവസ്തുവിനു ഗൌരീശങ്കരത്വം സൂചിക്കുവാൻവേണ്ടി എടത്തും വലത്തും, മടിയിലും മുടിയിലും, മാറിലും വായിലും വെച്ചു ലാളിക്കുന്ന ദേവിമാരോടുകൂടിയ ദേവന്മാരെ ഉദ്ദേശിച്ചുള്ള മംഗലാഷ്ടകം കഴിഞ്ഞാൽ കഥയിൽ കടക്കുകയായി. കവിയും, ഗ്രന്ഥകാരനും, പ്രസാധകനും, പത്രാധിപനുമായ നായകന്റെ പ്രിയതമ പട്ടിണിക്കുന്നത്തു പങ്കികുഞ്ഞമ്മ നവോഢയായ ദിവസം ആത്തിപിടിച്ച് അടപ്രഥമൻ വാരിച്ചിലത്തി ഇലത്തലക്കലിരുന്നു വിയ്പുമുട്ടി കിതക്കുന്ന സമയം 'പൊന്തിത്താഴുന്ന പത്തോടടർപൊരുതുജയംകൊണ്ട കൊങ്കദ്വയത്തെ' കണ്ട പ്രിയതമന്റെ ഉൾക്കളത്തിൽ കിളൎന്നുണ്ടായ ശൃംഗാരരസം രണ്ടുവരു പുറത്തേക്കു നിൎഗ്ഗമിച്ചതോടുകൂടി പുസ്തകവും സമ്പൂൎണ്ണമായി.

എ. എൻ. പി.

---

അഭ്യാസത്താൽകിളച്ചിട്ടിളകിവുവളംവണ്ടുവോളംകലൎത്തി-
ക്കെല്പേറുംവാസനാവിത്തിനമതിബചാരംനല്ലകണ്ടത്തിൽനട്ട്
വാഴ്ത്തിന്നാക്കാരവംചേൎന്നഴകൊടുപിഴയാംപുല്ലുചിക്കിക്കളഞ്ഞാ-
ലിപ്പാരിൽസൽകൃഷിക്കൊത്തൊരുവിളവുളവാംനല്ലകാവ്യകൃഷിക്കും

കെ. പരമേശ്വരമേനോൻ.

49. ആരാണതെന്തിരുളിനാലറിയാഞ്ഞിലുംന-
ല്ലാരാണതെന്നുലയുമക്കരിക്കുന്തലാലും
നേരായമട്ടിടറിമാറിട്ടമൊച്ചയാലും
പാരാതറിഞ്ഞുചരന്മാർക്കനിരോട്ടമോർത്തു.

50. ചാലിന്നിതക്കിഴമനക്കയമാണിതിങ്കൽ
ത്തലിട്ടുവെങ്കിൽനിലകിട്ടുകയില്ലതെല്ലാം
മേലിപ്പെരുംപൊതിയൊടിങ്ങിവർവീണതൈന-
ന്നാലിന്നുകാക്കുവതിനാർക്കുകളുടെവണ്ടാ.

51. താരത്തൽത്തേട്ടുമുടലാളിവളത്രമോശ-
ക്കാരത്തിയല്ലതിരുളാകിലുമിങ്ങുകാണാം
ചാരത്തുചേരുവൊരുക്കുരിരുളക്കറുപ്പ്-
തീരത്തെറിഞ്ഞുനെവിട്ടാംമുടിയെത്രകേമം.

52. നോക്കൊന്നുടൻതലമുറുക്കുതിരിക്കുപോർക്ക-
ങ്ങിക്കൊണ്ടുപോരുകനന്നിരുൾമൂടിയാലും
നേക്കാനിലാവുമുഴുവൻമുഴുതിങ്കളിങ്കൽ
നീക്കാവതല്ലകരിയൊത്തൊരുകാറകൾക്കും.

53. പാഞ്ഞതെത്തവിട്ടപൊഴിയുംമിഴിനീരൊട്ടുള്ള
കാഞ്ഞതെത്തെളിഞ്ഞവടിവററവിടത്തെയിപ്പോൾ
മഞ്ഞത്തുമാഴ്കുമൊരുതണ്ടലർപോലെകണ്ടാൽ
നെഞ്ഞത്തലച്ചലെയുരുകാത്തവരാരുപാരിൽ.

54. നില്ലാതെഴുന്നനെടുവീർപ്പുകളാലെയൊന്നു
വല്ലാതെനിന്നിളകുമിക്കുള്ളർകൊങ്കരണ്ടും
തെല്ലാത്തിരിക്കുമഴകുള്ളകഴുത്തുമിന്നീ
നല്ലാരണിഞ്ഞപലകോപ്പുകളാലെകാണാം.

55. ഈമിന്നിട്ടന്നൊരുടച്ചിൻവടിവേറ്റരിഞ്ഞീ
ടാമിന്നതെന്നിഹലിതെത്രമറച്ചിലുംതാൻ
ത്തുമിന്നലിൻതെളിവടക്കിട്ടവാൻകരപ്പ
ക്കേമിച്ചകാർമുകിലിനാകഴിയുന്നതാണോ?

56. തേന്മാവിലേറിമലരുംതളിരുംമൂറച്ചു
തിന്മാൻകിടച്ചരിയൊരൊച്ചതെളിഞ്ഞനാളും
ഇമ്മാതിരിക്കുവരുമൊകുയിലൊച്ച,തത്ത
ച്ചുമ്മാതിരിക്കുമഴലോടിതുകൾക്കിലെന്നും

57. വേവുമനനാരുള്ളോടിതുപോലെരുപെണ്ണുകണ്ട
ചാവുന്നതിന്നവഴിയാകരുതെന്നിരുക്കേ
പോവുന്നതിന്നുടനെയോടിതിരിച്ചുയച്ചും
താവുന്നതെന്തിവിടെയുൾക്കനിവാറവർക്കു.

58. എമ്പേരുമെക്കടൽനിറംകലരുന്നകണ്ണൻ
തമ്പേരുമിങ്ങിനെപറഞ്ഞുതട്ടത്തിട്ടമ്പാൾ
അമ്പരമിയ്യിവനുകൾക്കണമിക്കട്ടെപ്പം
വമ്പേരമിച്ചതിയർചെയ്യുചിരിച്ചിടട്ടേ.

59. വിണ്ണനാതാററനടമാർമുടിചന്മമിന്നും
പെണ്ണാണയിട്ടുപറയുന്നതുചെയ്യുതന്നെ
കണ്ണാലെയിക്കളവുകണ്ടിവനന്നിപോയോ-
രണ്ണാൻകണക്കിനിനടക്കണമെന്തുകാട്ടാം.

60. ഈവണ്ണമാത്തുമറിമാൻമിഴിയാൾകിടക്ക-
മാവണ്ണമൊത്തനെട്ടതാം പൊതിയെഒന്നുനോക്കി-
കൈവന്നൊരല്ലൽകനിവിറയിതൊക്കെയറി-
ട്ടാവന്നപാടവനുമോടിതിരിച്ചുപോയി.

61. ഓടിക്കുഴഞ്ഞും തലതിരിഞ്ഞതു കണ്ടു നല്ലാ-
രോടിക്കൂട്ടപ്പമതു ചെയ്യുവർ കെട്ടഴിച്ച
പേടിയ്ക്കോലം തെളിക, ചെയ്യുകയില്ലെടോ നീ-
ന്നോടിയണെക്കുതകുമാറിനിയൊന്നു'മെന്നാർ.

62. കുന്നിന്മകളുള്ളരിയ കോവിലകത്തിലെത്താൻ
മന്നിന്മണാളനുടനക്കടവോടടുക്കെ
കുന്നിസ്സുമേ തെളിവകത്തണയാതെ ചുട്ടു
മിന്നിക്കരേസ്സു പലർ നില്പതുമന്നു കണ്ടു.

63. ഒന്നായിവന്നണയുകില്ലഴലോർക്കിലൊക്കെ
യെന്നായിവന്നണയുമെന്നുമുരച്ചുമന്നൻ
ചൊന്നായിടത്തിലുടനെത്തിയിതെന്തു ചൊല്ലു
കെന്നായികത്തിട്ടുമൊരത്തൽമുഴുത്തുകൊണ്ട്.

64. അമ്മേ! പറഞ്ഞിടുകവസ്ഥിവിടത്തെ നേത്രാ-
രമ്മേ തിരഞ്ഞിവിടെ ഞങ്ങൾ നടന്നിടുന്നു
നമ്മെച്ചതിച്ചു ചിലരന്തിനി വേണ്ടതെന്നു
മേന്മേലെഴുന്ന മിഴിനീരൊടൊരാൾ പറഞ്ഞു.

65. കുന്നിന്മലൊക്കപതിവും പടിപോയിതങ്ങു
ചെന്നില്ലിടയ്ക്കിവിടെയാമടവാർ മറഞ്ഞു
എന്നിങ്ങു നിന്നുടനയച്ചവനങ്ങു പോയി
വന്നിട്ടുവാസ്സുമഴലോടിവിടെപ്പറഞ്ഞു.

66. എന്തെങ്കിലും തിരയുകെന്നു നിനച്ചു ഞങ്ങൾ
പന്തങ്ങളേന്തിയിവിടങ്ങളിലൊക്കെയെത്തി
വെൺതിങ്കളൊത്ത പുകഴുള്ളിവിടത്തെ നല്ല
ചന്തം കലർന്ന മടവാരെയുടൻ തിരഞ്ഞു.

73. മാനോടിടുംമിഴിയെമുമ്പിലെമട്ടുകൊല്ലു
വാനോർത്തിടുംപടിയെടുത്തവർപൊക്കിയന്നു
തേനോടിടഞ്ഞമൊഴിമുമ്പിലുരച്ചപോലെ
താനോർത്തിയല്ലലൊടടുക്കരുതെന്നിരുന്നു.

74. മണ്ണിന്നണോളനളുകണ്ടുപറഞ്ഞുഞാനി-
പ്പെണ്ണിന്നുവേണ്ടിയൊരുനാളലിവാന്നകന്നു
കണ്ണിന്നുനേർക്കുകളവിങ്ങിനെകണ്ടൊഴിച്ചാൽ
വിണ്ണിന്നുവേണ്ടവഴിയിങ്ങുമുടങ്ങുമല്ലോ

75. ചൊല്ലാമൊരുത്തിയിവൾചാകുമതാട്ടെ,നാട്ടി-
ലെല്ലാർക്കുമല്ലലണയാപ്പണിനിർത്തിടേണം
വല്ലാത്തൊരീവെറുമകണ്ടുപൊറുക്കുവാനാ-
ളല്ലാനിനക്കിലിവനോടിയടുത്തിടട്ടേ

76. എന്നൂഴികാക്കുമവനോതിമുറയ്ക്കടുത്തു
ചെന്നു,വിളക്കുടനെയൊന്നുകളഞ്ഞയപ്പോൾ
അന്നൂററമേട്ടുമടയാതെയവന്നുകാട്ടി-
നിന്നുചിരിച്ചുമറവഞ്ചിയിലുള്ളകൂട്ടർ.

77. പാരത്രയംപുകൾപരത്തിയമന്നവൻക-
ണ്ണീരന്തലാലെമഴപോലെപൊഴിച്ചുകൊണ്ട്
ചാരത്തൊടൊത്തുടൽവിളർത്തൊരുമങ്കയാളെ
ച്ചാരത്തുകൂറിയളകന്നാളവൊന്നുകണ്ടു.

78. പോമ്പോലെമിന്നുമൊരുപൂച്ചെടിചാട്ടത്തൊട്ട
ളുമ്പോളമെത്തിയൊരുപാമ്പുവരിഞ്ഞപോലെ
വൻപാലുമാനവളെയക്കയർചേർന്നുകാൺകിൽ
കണ്ണാളുമാപൊടടയുപടിയന്നുകണ്ടു.

79. കാർകൊണ്ടലൊത്തകരികുന്തളപുഞ്ജകന്നോ-
നീർകൊണ്ടുനൽക്കവിളിലന്നനഞ്ഞുടലുംവിറച്ച്
പേർകൊണ്ടപെണ്ണുതളിർതേടിയതല്ലലിന്റെ
വേർകണ്ടചുണ്ടുനെടുവീർപ്പിൽവരണ്ടുവാണു.

80. ഓടിച്ചുവമ്പുലികളുറെയടുത്തുചുറ്റും
കൂടിച്ചോടിച്ചുപിടികൂടിയമാൻകണക്കെ
പേടിച്ചുപേമഴകണക്കളവറ്റകണ്ണീർ
ചാടിച്ചുമന്നവനെയന്നവളൊന്നുതന്നാക്കി.

81. ആവാകതന്റെമലരിന്നുമയത്തിലൊപ്പി-
മാവാസ്സുകൊണ്ടെഴലുയർത്തിയമെയ്തുതപ്പാൻ
രാവാകെകൊണ്ടുമറവുള്ളതകന്നുകണ്ടും
പൂവാകെമന്നനലിവാലുഴകിത്തുടങ്ങി.

(തുടരും)

കണ്ടൂർ നാരായണമേനോൻ ബി. എ.

---

# തേയില



തേയില, കാപ്പി, കൊക്കോ, ഈ മൂന്നു വൃക്ഷങ്ങൾക്കും പല രാജ്യങ്ങളിലും പ്രചാരം ധാരാളം ഉണ്ട്. ഇവയിൽ അവയുടെ ഉത്ഭവസ്ഥാനങ്ങൾ കാണുന്നതായ ഒരു വാക്യമാക സംബന്ധിയായ വസ്തു അടങ്ങിയിരിക്കുന്നു. തേയിലയിലുള്ള ആ വസ്തുവിന് തീയിനാ (Theine) എന്നും കാപ്പിയിൽ ഉള്ളതി

ന് കാപ്പിയിനം (Coffeine) എന്നും കൊക്കോയിൽ ഉള്ളതി ന് തിയോ ബ്രോമയിനം ;(Theo bromine) എന്നും പേരുപറ ഞ്ഞു വരുന്നു. കാപ്പിയിനം കാപ്പി അരിയിലുണ്ടെന്ന് അറിഞ്ഞത് 1820ലും തിയിനം തേയിലയിലുണ്ടെന്നു കണ്ടുപിടിച്ചത് 1827ലും ആകുന്നു. പതിനൊന്നുവഷം കഴിഞ്ഞതിനു ശേഷമാകുന്നു മേൽ പറഞ്ഞ രണ്ടു വസ്തുക്കളും ഒന്നുതന്നെ ആണെന്നു ബോധപ്പെട്ടത്. അവയുടെ ഒരു അണു; (Molecule) എട്ടുഭാഗം ഇംഗാലവും പത്തു ഭാഗം അമ്ലജനകവും നാലുഭാഗം പാക്യജനകവും രണ്ടുഭാഗം അമ്ലജനകവും ഒരുഭാഗം ജലവും അടങ്ങിയിരിക്കുന്നു. ഏഴുഭാഗം ഇംഗാലവും എട്ടുഭാഗം അമ്ലജനകവും നാലുഭാഗം പാക്യജനകവും രണ്ടുഭാഗം അമ്ലജനകവും ഉള്ള തിയോ ബ്രോമയിനം കൊക്കോയിൽ ഉണ്ടെന്നു കണ്ടു പിടിച്ചതു 1841-ൽ ആകുന്നു.

തീയിനം അഥവാ കാപ്പിയിനം ഗന്ധമില്ലാത്തതും ഏതാണ്ട കടുരസത്തോടുകൂടിയതും ആയ ഒരു വസ്തുവാകുന്നു. അതു തേയിലയിൽ നൂറിന് രണ്ടുവീതവും കാപ്പിയിൽ നൂറിനു മുക്കാൽവീതവും കാണപ്പെടുന്നു. ഇതിൻെറ മിതമായ മാത്ര ഹൃദയത്തിൻെറ പ്രവൃത്തിക്കും ശ്വാസോച്ഛ്വാസത്തിനും ബലവും വേഗതയും ഉണ്ടാക്കുന്നു. തീയിനം സിരാചക്രത്തിനു ദാർഢ്യവും പ്രവൃത്തിവേഗതയും ജനിപ്പിക്കുന്നതുകൂടാതെ തമ്മിൽ വിശ്രമസുഖത്തെയും ഉത്സാഹത്തെയും ജനിപ്പിക്കയും ചെയ്യുന്നു. അതിനാൽ തലച്ചോറിനെ അധികമായി ഉപയോഗിക്കേണ്ടിവരുന്നവർ അതിനു വളരെ വില വയ്ക്കുന്നുണ്ട്. അതു വൃക്കങ്ങളുടേയും (Kidneys) ത്വക്കിൻെറയും പ്രവൃത്തികളിൽ അവയെ സഹായിക്കയും നിദ്രാലുത്വത്തെ നശിപ്പിക്കയും പലപ്പോഴും തലവേദനയെശമിപ്പിക്കയും ചെയ്യുന്നു; എന്നാൽ അതു ക്രമത്തിലധികമായി അകത്തു ചെല്ലുന്നപക്ഷം ബുദ്ധിക്ക് ഉൾഭ്രാന്തിയും, മാംസപേശികൾക്കു പ്രകമ്പനവും ശരീരത്തിനു വിറയലും ആകപ്പാടെ ഒരു അസ്വാസ്ഥ്യവും ഉളവാക്കുന്നതാണ്. തിയോ ബ്രോമയിനം എന്ന സാധനത്തിൻെറ പ്രവൃത്തിയും ഏകദേശം ഇപ്രകാരം തന്നെ ആകുന്നു.

തേയിലയിലും, കാപ്പിയിലും, കൊക്കോയിലും വാസനയുള്ള ഒരുമാതിരി തൈലം ഉണ്ട്. ഈ തൈലമാണ് അവയ്ക്കു പ്രത്യേകമുള്ള സുഗന്ധത്തിനും സ്വാദിനും കാരണം. ചെടിയിലും മരങ്ങളിലുംനിന്ന് അവയെ ആദ്യം ശേഖരിക്കുമ്പോൾ ഈ തൈലം അവയിൽ ഉണ്ടായിരിക്കയില്ല, അവയുടെ ശുദ്ധീകരണദശയിൽ അത് ഉണ്ടായി വർദ്ധിച്ചു വരികയാണ് ചെയ്യുന്നത്. തേയിലയുടെ സ്വാദു പരിശോധിക്കുന്ന പണിയിൽ പ്രവേശിക്കുന്നവർക്കു പലപ്പോഴും ഉണ്ടാകുന്ന തലവേദനയ്ക്കും തലതിരിച്ചിലിനും, തേയില കെട്ടുകൾ കെട്ടുകയും അഴിക്കുകയും ചെയ്യുന്നതിൽ ഉദ്യോഗിച്ചിരിക്കുന്ന ആളുകൾക്കു വരാറുള്ള പക്ഷവാതത്തിനും ഈ തൈലംതന്നെയാകുന്നു കാരണം. ചീനത്തുകാർ ഒരു വർഷമെങ്കിലും പഴക്കംചെല്ലാത്ത തേയില ഉപയോഗിക്കാറില്ല. അതിനിടയിൽ ഈ തൈലത്തിൻെറ ഒരു അംശം അതിൽനിന്നു വിട്ടുപോകുമെന്ന് അവർ വിശ്വസിക്കുന്നു.

കാപ്പിയിലും തേയിലയിലും വേറെ ഒരു രൂക്ഷമായ പദാൎത്ഥം കൂടി ഉണ്ട്. അതാണ് അവ വെള്ളത്തിലിട്ടു സാവധാനത്തിൽ തിളപ്പിച്ചാൽ ആ വെള്ളത്തിനു കഠിനമായ ഒരു കയ്പുരസം ഉണ്ടാക്കുന്നതു. തേയിലയിലുള്ള ആ പദാൎത്ഥത്തിന് 'താനിൻ' എന്നു പേരു പറയുന്നു. ഉണങ്ങിയ തേയിലയിൽ അതു നൂറിനു പതിമ്മൂന്നു മുതൽ ഇരുപതുവരെ ഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. കാപ്പിയിലുള്ള ആ സാധനത്തിനു 'കോപ്പിയിക് ആസിഡ്' എന്നാണു പേരു. എന്നാൽ അതു കാപ്പിയിൽ വളരെ കുറച്ചേ ഉണ്ടായിരിക്കുന്നുള്ളു. തേയിലവെള്ളത്തിൽ കുറെ ആയസഗന്ധികം (Sulphate of iron) അലിച്ച വെള്ളം ഒഴിച്ചാൽ ഒരു നിബിഡമായ കറുപ്പുനിറം അതിൽ വ്യാപിക്കുന്നതു കാണാം. ഇതു തേയിലയിൽ താനിൻ അധികമുണ്ടെന്നു കാണിക്കുന്നു; എന്നാൽ കാപ്പിവെള്ളത്തിൽ മേല്പറഞ്ഞ വെള്ളം ഒഴിച്ചാൽ ഈ നിറഭേദം ഉണ്ടാകുന്നില്ല. കൊക്കോയിൽ 'താനിൻ' ഉണ്ടെങ്കിൽതന്നെ അതു വളരെ വളരെ കുറച്ചേ ഉള്ളു. മുൻ വിവരിച്ച മൂന്നു പ്രധാന പദാൎത്ഥങ്ങൾ

കൂടാതെ ശൌക്ലീകങ്ങൾ (Albuminoids) പശ, ഭക്ഷിണമണ്ഡം, (Detrin) കൊഴുപ്പു മുതലായ പല സാധനങ്ങൾ തേയിലയിലും, കാപ്പിയിലും, കൊക്കോയിലും ഉണ്ട്.

തേയിലച്ചെടിയുടെ ഉണങ്ങിയ ഇലയാണ് നാം ഈ പേരു പറഞ്ഞുവരുന്നത്. തേയിലച്ചെടികൾ മൂന്നു വിധത്തിലുണ്ട്. ഇവയിൽ രണ്ടുതരങ്ങൾ ചീനത്തും ബങ്കാളത്തിലും ഉണ്ടാകുന്നു. ആസാം രാജ്യത്തുണ്ടാകുന്നതാകുന്നു മറെറാന്ന്. ഈ മൂന്നുമാതിരിയും നല്ല പച്ചനിറമുള്ള ഇലകളും ഭംഗിയുള്ള പുഷ്പങ്ങളും ഉള്ള ചെടികളാകുന്നു. തേയിലയുടെ ജന്മദേശം ബങ്കാളമാണെന്നും അവിടെനിന്നു അതു ക്രിസ്തുവർഷം ആറാം നൂററാണ്ടിൽ ചീനത്തു കൊണ്ടുപോയി കൃഷി ചെയ്തുതുടങ്ങി എന്നും വിശ്വസിക്കപ്പെടുന്നു.

തേയിലവിത്തു പാകുന്നതു സാധാരണ മാർച്ച് മാസത്തിലാണ്. അതിനുമുമ്പായി വിത്തുകൾ കുറേനാൾ നനഞ്ഞമണ്ണിൽ സൂക്ഷിക്കുന്നു. തൈകൾക്കു ഒരുവർഷം പ്രായമാകുമ്പോൾ അവയെ പറിച്ചെടുത്തു മൂന്നോ നാലോ അടി വീതം അകലെ ആയി വരിവരിയായി നടുന്നു. ഏകദേശം മൂന്നടി (പൊക്കം വളച്ചു ആകുമ്പോൾ) തായിക്കമ്പിന്റെ തല വെട്ടിക്കളയുന്നു. അതുകൊണ്ടു. ധാരാളം (ഉപശാഖകൾ മുളക്കയും) ചെടികൾ പടന്നു വളരുകയും ചെയ്യുന്നു. അങ്ങനെ മൂന്നുവർഷം അവ സ്വച്ഛന്ദമായി വളരാൻ അനുവദിക്കുന്നു. നാലാമത്തേ കൊല്ലത്തിലാണ് ഇലകൾ പറിക്കാൻ ആരംഭിക്കുന്നത്. ഒരുവർഷത്തിൽ മൂന്നോ നാലോ തവണ ഇലകൾ പറിക്കാം. ഇതു സാധാരണമായി ചെയ്തുവരാറുള്ളത് മാർച്ച്, മേ, ജൂൺ, ആഗസ്റ്റ് ഈ മാസങ്ങളിലാകുന്നു. ഇതിൽ മാർച്ച്മാസത്തിൽ ശേഖരിക്കുന്ന ഇലയാകുന്നു ഒന്നാന്തരം. മററു സമയങ്ങളിൽ എടുക്കുന്ന വസ്തു കയ്പും നേർമ്മയില്ലായ്മയുംകൂടും.

തേയില കറുത്തതും പച്ചയും ഇങ്ങനെ രണ്ടുവിധത്തിലുണ്ട്. ഈ വ്യത്യാസം അവയുടെ വജ്ജീകരണവിധിയെ ആശ്രയിച്ചിട്ടുള്ളതു മാത്രമാണ്. പച്ചനിറത്തിലുള്ള തേയില ഉണ്ടാക്കുന്നതിന് ഇലകൾ മുളകൊണ്ടുള്ള പരന്ന കുട്ടകളിൽ നിരത്തി ഒന്നോ രണ്ടോ

മണിക്കൂറനേരത്തേയ്ക്കു (ചെറുതായിട്ടൊന്ന്) ഉണക്കുന്നു. പിന്നിട് അവയെ (അവ വറക്കുന്നതിനുള്ള) പാത്രത്തിലിട്ട് (അടുപ്പത്തുവച്ചു താഴെ നല്ലവണ്ണം തീക്കത്തിച്ചു വറക്കുന്നു. അപ്പോഠം (സദാ) നല്ലവണ്ണം എളക്കിക്കൊണ്ടിരിക്കണം. ആ സമയത്ത് അവ് ഒരുമാതിരി പൊട്ടുന്ന ശബ്ദം പുറപ്പെടുവിക്കയും മൃദുവും ദ്രവാഹവും ആയിത്തീരുകയും ചെയ്യുന്നു. (ഇങ്ങനെ ഏതാനും വിനാഴികകഠം കഴിയുമ്പോഠം അവ) പാത്രങ്ങളിൽനിന്നും കോരി എടുത്തു (കൈകൊണ്ട്) ഉണ്ടകളായി ഉരുട്ടി വീണ്ടും പാത്രത്തിൽ ഇട്ടു ഒന്നോ ഒന്നരയോ മണിക്കൂറുനേരത്തേയ്ക്കു നല്ലവണ്ണം ഇളക്കുന്നു. അപ്പൊഴക്കു ഇലകഠം നല്ലവണ്ണം ഉണങ്ങി വരളുകയും അവയ്ക്കു് ഒരു മൃദുവായ പച്ചനിറം ഉണ്ടാകയും ചെയ്യുന്നു. ഹൈസൻ, ടപ്പാക്കേ, ഗൺപൌഡർ, ഈ പേരുകളുള്ളവയാകുന്നു പച്ചത്തേയിലകളിൽ നന്മയേറിയവ.

കറുത്ത തേയിലകഠം ഉണ്ടാക്കുന്നതിന് കുറേനേരത്തേക്കു കൂമ്പലായി കൂട്ടിഇടുന്നു. അതിനിടയിൽ അവയ്ക്കു പുളിപ്പു വ്യാപിക്കയും ക്രമേണ ഒരു ഇരുണ്ടനിറം ഉണ്ടാകയും ചെയ്യുന്നു. പിന്നിട അവയെ ഉണക്കി ഉരുട്ടി (തീക്കനൽകൂട്ടി സാവധാനത്തിൽ) വറക്കുന്നു. കറുത്ത തേയിലയിൽ ഗുണംകൂടിയവ കാങ്ഗു, സൂഷാങ്, ഊലോങ്, പിക്കോ കേപ്പർ ഇവ ആകുന്നു.

തെക്കേ അമ്മേരിക്കയിൽ മെററ്, അല്ലെങ്കിൽ പറാഗുവേ തേയില എന്നു പറയപ്പെടുന്ന ഒരു സാധനം ഉപയോഗിച്ചു വരുന്നുണ്ട്. അതു ബ്രസീലിയൻ ഹാളി എന്ന വൃക്ഷത്തിൻെറ ഉണങ്ങിയ ഇലകൊണ്ടാണ് ഉണ്ടാക്കുന്നതു. അതിൽ അന്തർഭവിച്ചിരിക്കുന്ന വസ്തുക്കഠം തേയിലയിൽ ഉള്ളവ തന്നെയാകുന്നു.

(കണിഗ്ഗ് എന്ന ആളിൻെറ അഭിപ്രായപ്രകാരം തേയിലയുടെ യോഗം താഴെ പറയുന്നപ്രകാരം ആകുന്നു.

| | നൂററിന് | | നൂററിന് |
|---|---|---|---|
| ജലം | 11.49 | കൊഴുപ്പുപശ | 16.75 |
| തിയിനം | 1.35 | മററുപാക്യജനക സംബന്ധമില്ലാ ത്ത വസ്തുക്കൾ | 16.75 |
| തൈലം | .67 | ദാരവതന്തുമുതലായതു | 20.30 |
| താന്നിനം | 12.36 | ചാമ്പൽ | 5.11 |
| പാക്യജനക പദാൎത്ഥങ്ങൾ | 21.22 | | 100 |

മേല്പറഞ്ഞ യോഗം എല്ലാമാതിരി തേയിലയ്ക്കും പററുന്നതല്ല. അതു പലതിനും പലവിധത്തിൽ ഇരിക്കുന്നു. ഈ വ്യത്യാസമെല്ലാം പ്രധാനമായി ഇലകൾ ഉണ്ടാകുന്ന സമ്പ്രദായം ചെടികളുടെ ജാതിഭേദം, ഇലകൾ ശേഖരിക്കുന്ന കാലം ഇവയെ എല്ലാം അവലംബിച്ച് ഇരിക്കുന്നു.

ഭക്ഷണപദാൎത്ഥങ്ങളിൽ തേയിലയ്ക്കുള്ള സ്ഥാനം—മുൻകാണിച്ച പട്ടികയിൽനിന്നു കാണുന്നതുപോലെ തേയിലയിൽ പാക്യജനക സാധനങ്ങൾ ധാരാളം ഉള്ളതുകൊണ്ട് അത് ഒരു നല്ല ഭക്ഷണസാധനമാണെന്നു വിചാരിച്ചു പോകാൻ ഇടയുണ്ട്. എന്നാൽ അതു തെററാകുന്നു. നാം തേയില വെള്ളം ഉണ്ടാക്കുന്നതു തേയിലയിൽ തിളയ്ക്കുന്ന വെള്ളം ഒഴിച്ചിട്ടാണല്ലൊ; അതിനാൽ അതിലുള്ള ശൌക്ലികപദാൎത്ഥങ്ങൾ ആ വെള്ളത്തിൽ ദ്രവിക്കുന്നില്ല. ഒരു വലിയ തേയിലക്കരണ്ടി (Tea spoon) നിറച്ചു തേയില ഇട്ടു ഉണ്ടാക്കിയ അരപ്പയിൻറ തേയിലവെള്ളത്തിൽ തേയിലയിൽനിന്ന് അതിൽ ചേരുന്ന സാധനങ്ങൾ ആകപ്പാടെ മുപ്പത്തേഴ ഗ്രെയിൻ മാത്രമേ ഉള്ളു. അതിൽ എട്ടര ഗ്രെയിൻ താന്നിനവും, രണ്ടര ഗ്രെയിൻ തീയിനവും ആറു ഗ്രെയിൻ ധാതുക്കളും ആകുന്നു. ശിഷ്ടമുള്ള ഇരുപത്തൊന്നു ഗ്രെയിൻ പശ, പഞ്ചസാര, പാക്യജനകസാധനങ്ങൾ ഇവ ആകുന്നു. അതിനാൽ വാസ്തവത്തിൽ ഒരു പാത്രം തേയില വെള്ളത്തിൽ അതിൽ ചേൎക്കുന്ന പാലിലും പഞ്ചസാരയിലും ഉള്ളതല്ലാതെ ദേഹപോഷകങ്ങളായ യാതൊരു സാധനവും പറയത്തക്കവണ്ണം ഇല്ലെന്നു പ്രത്യക്ഷമാകുന്നുണ്ടല്ലൊ.)

(പാന സാധനങ്ങളുടെ കൂട്ടത്തിൽ തേയില നിസ്സല്യമായ ഒരു പദത്തെയാണ് ആരോഹണം ചെയ്യിട്ടുള്ളത്.) (അത്) ഇംഗ്ലാണ്ടു മുതലായ സ്ഥലങ്ങളിൽ ജനങ്ങൾക്കു മദ്യപാനത്തിൽ ഉള്ള ആസക്തിയെ കുറക്കുന്നതിനു വളരെ ഉപയോഗപ്പെട്ടിട്ടുണ്ട്. തേയില ബുദ്ധിക്കു ഉന്മേഷത്തെയും മനസ്സിനു ആഹ്ലാദത്തേയും ജനിപ്പിക്കുന്നു. എന്നാൽ അത് ലഹരിയുള്ള പാനീയങ്ങളെപ്പോലെ (അനന്തരം) അവസാദത്തെ ഉണ്ടാക്കുന്നില്ല. തേയിലയുടെ ഈ ഗുണങ്ങൾ തന്നെ ദൌർഭാഗ്യദോഷത്താൽ അത് അമിതമായി ഉപയോഗിക്കുന്നതിനു കാരണമായി ഭവിച്ചിരിക്കുന്നു. ഈ അമിതപാനം ജഠരാഗ്നിക്കു ബലക്ഷയത്തെയും തന്മൂലം ഉണ്ടാകുന്ന പല ദോഷഫലങ്ങളെയും ഉണ്ടാക്കുന്നു. ഒരു രോഗിക്കു കുറച്ചു തേയിലവെള്ളം വളരെ ആശ്വാസപ്രദമായിരിക്കും.

വളരെ വിശന്നിരിക്കുമ്പോൾ തേയില കുടിച്ചുകൂടാ; എന്നുമാത്രമല്ല അതു ഭക്ഷണത്തിനിടയിൽ കുറേശ്ശെ കുറേശ്ശെയായി കുടിക്കുന്നതും നന്നല്ല. മാംസഭക്ഷണം ചെയ്യുമ്പോൾ തേയില കുടിക്കേണ്ടതല്ല. അതു ഭക്ഷണത്തിന്റെ ഒടുവിൽ കുടിക്കുന്നതാകുന്നു ഏററവും നല്ലത്. ബുദ്ധിക്കു ഉത്സാഹം ജനിക്കുന്നതിനായി അതു കുടിക്കുമ്പോൾ മിതമായിരിക്കാൻ പ്രത്യേകം ശ്രദ്ധവെക്കേണ്ടതാകുന്നു.

തേയില ഉണ്ടാക്കേണ്ടവിധം. ആദ്യമായി തേയിലപ്പാത്രം (Tea pot) ചൂടുപിടിക്കുന്നതിനു വേണ്ടി അതിൽ കുറെ കാഞ്ഞ വെള്ളം ഒഴിക്കണം. രണ്ടു മിനിട്ടു കഴിഞ്ഞാൽ ആ വെള്ളം കളഞ്ഞു വേഗം ആവശ്യമുള്ള തേയില അതിനകത്തിട്ടു മൂടികൊണ്ടു അടക്കണം. അങ്ങിനെ ഒരു മിനിട്ടു കഴിഞ്ഞാൽ മൂടി തുറന്ന് നല്ല തിളച്ച വെള്ളം ആവശ്യംപോലെ അതിലൊഴിച്ച് വീണ്ടും അടക്കണം. തേയില ആ വെള്ളത്തിൽ അഞ്ചുമിനിട്ടിലധികം നേരം കിടന്നുകൂട. അതു കുറെ നേരം വെയ്ക്കേണ്ടിവരുമ്പോൾ മറെറാരു പാത്രത്തിൽ ഊററി വച്ചുകൊള്ളണം. തേയില ആ വെള്ളത്തിൽ അധികം നേരം കിടക്കയാണെങ്കിൽ അധികം താനിനം അതിൽ ദ്രവിക്കുന്നതിനും

ൻതിനാൽ അതിന്നു കറുപ്പുനിറവും കയ്പും വർദ്ധിക്കുന്നതിനും ഇട യാകും. തേയില ഉണ്ടാക്കാൻ ഉപയോഗിക്കുന്ന വെള്ളം കഴിയുന്ന തും മൃദുജലം ആയിരിക്കണം. അഥവാ കഠിനജലം മാത്രമേ കി ട്ടുകയുള്ളു എങ്കിൽ അതു കുറെ നേരത്തേക്കു നല്ലവണ്ണം തിളപ്പിക്ക യോ ഒരു നുള്ളു സോഡാപ്പൊടി അതിലിടുകയോ ചെയ്താൽ അതു മൃദുവാകുന്നതാണ്.

സി. എസ്സ്. സുബ്രഹ്മണ്യൻ പോററി.

# ഒരു മരണപത്രം.



"മരണപത്രക്കേസ്സ്" വിധി പറഞ്ഞു കേട്ട ഉട നെ എനിക്കുണ്ടായ ആ ശ്ചര്യവും പരിഭ്രമവും ഇ ന്ന വിധത്തിലാണെന്നു പറവാനില്ല. ഇതിനെപ്പററി ശരിയായ വിവരം അറിവാൻ എ നിക്കുണ്ടായ ഉൽക്കണ്ഠതന്നെയാണ് എന്നെ ഈശ്വരമേനോൻെറ അടുക്കലേക്കു നടത്തിയത്. അച്ചാരത്ത് ഈശ്വരമേനോൻ, പെൻ ഷ്യൻ വാങ്ങി, അദ്ദേഹത്തിൻെറ കണ്ണിൽദണ്ഡം ഭേദമായി ഇരി ക്കുന്ന കാലമാണു മിക്ക വലിയ കേസ്സുകളിലും പോലീസ്സുകാർ അദ്ദേ ഹത്തിൻെറ സഹായം ആവശ്യപ്പെടുക സാധാരണയാണ്. അ ങ്ങിനെ താൻ ഏൎപ്പെടാത്ത കേസ്സിൽക്കൂടി, രസകരമായി വല്ലതും ഉണ്ടെങ്കിൽ മേനോൻ, പോലീസ്സിൻെറ പ്രവൃത്തിയും, ജഡ്ജിമാരുടെ തീൎപ്പും കേസ്സിൻെറ തെളിവുകളും, ശരിയായി സൂക്ഷിച്ച്, എവിടെ യാണ് തെററ്, കുററമോ, കുറവോ, ഉള്ളതെന്നു മനസ്സിലാക്കും. മരണപത്രക്കേസ്സ് അദ്ദേഹം ആരംഭം മുതൽക്കേ വളരെ ദൃഷ്ടിയോ ടുകൂടി സൂക്ഷിച്ചിരുന്നുവെന്നു ഞാൻ അറിയും. അതാണ് ഞാൻ കേസ്സ് കലാശിച്ചശേഷം മേനോനെ ചെന്നുകണ്ടത്. അദ്ദേഹ

ത്തിന്റെ വീട്ടിൽ എത്തുന്നതിന്നു മുമ്പിൽ കേസ്സിന്റെ ആരംഭം മുതൽ അവസാനംവരെ ഞാൻ മനസ്സുകൊണ്ട് ആലോചിച്ചു നോക്കി.

വെള്ളാട്ടിൽ അപ്പു നമ്പ്യാർ വലിയൊരു ദ്രവ്യസ്ഥനും പരിഷ്കാരിയും ആയിരുന്നു. ഉള്ള ദ്രവ്യമൊക്കെ സ്വന്ത സമ്പാദ്യമാണ്. കേളുനായർ സബ് ജഡ്ജിയുടെ വീട്ടിൽ എഴുത്തുകൾ കൊണ്ടുപോകുകയും മരുന്നു പറിക്കുകയും ആയിരുന്നു അദ്ദേഹത്തിന്റെ ആദ്യത്തെ ജോലി. പിന്നീട് ആ സബ് ജഡ്ജിയുടെ സഹായത്താൽ ചെറിയൊരു കച്ചവടം തുടങ്ങി. അതു ക്രമേണ വൎദ്ധിച്ചു ഭാഗ്യവശാൽ വലിയൊരു കച്ചവടക്കാരനായി ധാരാളം മുതൽ സമ്പാദിച്ചു. അതിലിടക്ക് ഇംഗ്ലീഷും കുറെ പഠിച്ചു സാമാന്യം നല്ല പരിഷ്കാരിയായി. കുഡുംബത്തിൽ ആരും ഇല്ല. ഒരു ഉടപ്പിറന്നവൾ മാത്രമുണ്ടായിരുന്നതു മരിച്ചു. അതിലൊരു കുട്ടിയുണ്ടായിരുന്നു. അതാണ് നാരായണൻ നമ്പ്യാര്. മക്കളും അധികം ഉണ്ടായിട്ടില്ല. ഒരു പുത്രൻ മാത്രം. അതാണ് ശേഖരക്കുറുപ്പ്. ശേഖരക്കുറുപ്പ് ചെറുപ്പംമുതല്ക്കേ വലിയ വികൃതിയായിരുന്നു. തെമ്മാടികളുടെ സേവയും സ്നേഹവും ആണ് അധികവും. അതുകൊണ്ട് അപ്പുനമ്പ്യാൎക്ക് അവനെ പണ്ടെ ഇഷ്ടമില്ല. നാരായണൻ നമ്പ്യാർ കാരണവരോടു വലിയ ഭക്തിയായിട്ടാണ്. അപ്പുനമ്പ്യാർ മരിച്ചാൽ അവകാശവഴിക്ക് സൎവ്വസ്വത്തും ലഭിക്കുന്നത് നാരായണൻ നമ്പ്യാൎക്കായിരിക്കുമെന്നതിന്നു സംശയമില്ല. മകൻ അത്രമേൽ വികൃതിയായതിനെപ്പറ്റി അപ്പുനമ്പ്യാൎക്കു കഠിനമായ വ്യസനമുണ്ട്. ആകൃതികൊണ്ട് അച്ഛനോടു ഏററവും സാദൃശ്യമുള്ള ഈ ഏക പുത്രൻ ആ വിധമായിപ്പോയല്ലോ എന്നുള്ള സങ്കടമല്ലാതെ വലിയ നമ്പ്യാൎക്കു വേറെ മനക്ലേശത്തിന്നു സംഗതിയായി യാതൊരു കാൎയ്യവും ഉണ്ടായിരുന്നില്ല.

ഇങ്ങിനെ ഇരിക്കുന്ന നിലയിലാണ് ഒരു ദിവസം രാവിലെ അപ്പുനമ്പ്യാർ കഴിഞ്ഞുപോയിരിക്കുന്നുവെന്ന വിവരം കേട്ടു ജനങ്ങളൊക്കെ പരിഭ്രമിച്ചത്. സുഖക്കേടു വിശേഷിച്ചു യാതൊന്നും ഉണ്ടായിരുന്നില്ല. തലേ ദിവസം അപ്പുനമ്പ്യാരെ വെളിയിൽ കണ്ടു

വർ വളരും ഉണ്ട്. പെട്ടന്നുണ്ടായ ഒരു ഹൃദ്രോഗത്താൽ മരിച്ചു പോയതാണെന്നാണ് പ്രസ്താവം.

ഈ വർത്തമാനം അറിഞ്ഞു അധികം കഴിയുന്നതിനുമുമ്പെ അതിലും സങ്കടകരമായും ഭയങ്കരമായും ഉള്ള ഒരു വർത്തമാനം കേട്ടു സകല ജനങ്ങളും വല്ലാതെ മിഴിച്ചുപോയി. അതു വക്കീൽ ശങ്കര മേനോൻ, പ്ലാക്കൂട്ടം നടയിൽ കൊല്ലപ്പെട്ടു കിടക്കുന്നതായി കണ്ടു വെന്നുള്ള വർത്തമാനമായിരുന്നു. പിന്നിൽനിന്നു ഘനമുള്ള ഒരു വടികൊണ്ടു തലക്കടിച്ചിട്ടാണ് വക്കീലിനെ കൊന്നിട്ടുള്ളത്. വക്കീൽ തലേ ദിവസം രാത്രി അപ്പുനമ്പ്യാരുടെ വീട്ടിൽനിന്നു മടങ്ങി സ്വ ഗൃഹത്തിലേക്കു പോകുന്ന സമയമാണ് ഈ സംഭവം ഉണ്ടായതു. ശങ്കരമേനോൻ അപ്പുനമ്പ്യാരുടെ വക്കീലായിരുന്നു. അദ്ദേഹത്തിന്റെ എല്ലാകേസ്സുകളും നടത്തിയിരുന്നതും ആധാരങ്ങൾ മുതലായവ എഴുതിയിരുന്നതും നിയമസംബന്ധമായ ഉപദേശങ്ങൾ കൊടുത്തിരുന്നതും ഒക്കെ വക്കീൽ ശങ്കരമേനോനായിരുന്നു. അപ്പുനമ്പ്യാരും അദ്ദേഹത്തിന്റെ വക്കീലും ഇപ്രകാരം ഒരേ ദിവസം മരിച്ചതിനെപ്പററി, അതുതന്നെ, പെട്ടന്നു അത്യന്തം സംശയകരമായ വിധത്തിൽ മരിച്ചതിനെപ്പററി രാജ്യത്തെങ്ങും വലുതായ ബഹളവും ക്ഷോഭവും ഉണ്ടായി.

അപ്പുനമ്പ്യാരുടെ മരണശേഷം, അദ്ദേഹത്തിന്റെ വലിയ വീട്ടും സ്വത്തുക്കളും കച്ചവടവും ഒക്കെ മരുമക്കത്തായവഴിക്ക് നാരായണൻ നമ്പ്യാർക്കു കിട്ടുമെന്നും, മകൻ ശേഖരക്കുറപ്പിന്നു ഒരു പൈ പോലും കിട്ടുകയില്ലെന്നും സകലരും വിചാരിച്ചുവെങ്കിലും, മരിച്ച നമ്പ്യാർ ഒരു മരണപത്രം എഴുതിവെച്ചിട്ടുണ്ടെന്നും അതിന്നനുസരിച്ചു അദ്ദേഹത്തിന്റെ സർവസമ്പാദ്യവും മകന്നു കിട്ടേണ്ടതാണെന്നും, മരുമകന്നു കൊല്ലത്തിൽ നൂററപ്പിക വരവുള്ള വസ്തുക്കൾമാത്രമേ കൊടുത്തിട്ടുള്ളു എന്നും കണ്ടു. ഈ മരണപത്രത്തെപ്പററി പലരും സംശയിച്ചു. അതുവരെ വളരെ ഭക്തിയോടുകൂടി കാരണവരെ സേവിച്ച നാരായണൻനമ്പ്യാർക്കു യാതൊന്നും കിട്ടിയില്ലെന്നും, തെമ്മാടിയായി നടന്ന മകനാണ് ഒസ്യത്തുപ്രകാരം ക

ക്കെ കിട്ടിയതെന്നും ഉള്ള വൎത്തമാനം പലൎക്കും അത്യാശ്ചൎയ്യമായി തോന്നി. രാജ്യമൊട്ടുക്കും അപ്പുനമ്പ്യാരുടെ മരണത്തെപ്പററിയും ഒസ്യത്തിനെപ്പററിയും ഉള്ള സംസാരമല്ലാതെ ഇല്ലാതായി.

വക്കീൽ ശങ്കരമേനോനെ കലപ്പെടുത്തിയത് ആരാണെന്നു യാതൊരു തുമ്പും ഉണ്ടായില്ല. നാരായണൻനമ്പ്യാർ മരുമക്കത്തായ വഴിക്ക് കാരണവരുടെ വസ്തുക്കളൊക്കെ അടക്കി. മരണപത്രപ്രകാരം ഒക്കെ തനിക്കു കിട്ടേണ്ടതാണെന്നു കാണിച്ചു ശേഖരക്കുറുപ്പ് നമ്പ്യാരെ പ്രതിചേൎത്തു അന്യായംകൊടുത്തു.

മരണപത്രം കളവായി നിൎമ്മിച്ചതാണെന്നും, മരുമക്കത്തായസമ്പ്രദായത്തിന്നനുസരിച്ചു തനിക്കാണ് അപ്പുനമ്പ്യാരുടെ ശേഷം അവകാശമെന്നും നാരായണൻനമ്പ്യാർ വാദിച്ചു.

കേസ്സ് വിചാരണക്കെടുത്തു. നമ്പ്യാരുടെ ഭാഗം, ബാരിസ്റ്റർ മിസ്റ്റർ തോമാസ്സും, ഹൈക്കോൎട്ടുവക്കീൽ ശേഷയ്യരവൎകളും ഹാജരായി. കുറുപ്പ്, അയാളുടെ ഭാഗം ഹൈക്കോൎട്ടുവക്കീൽ അനന്തക്കുറുപ്പ് അവൎകൾ, വക്കീൽ കരുണാകരൻ അവൎകൾ, എന്നിവരെയും ഏല്പിച്ചു. പ്രധാനസാക്ഷി മരിച്ചുപോയ അപ്പുനമ്പ്യാരുടെ കാൎയ്യസ്ഥൻ വേലപ്പക്കിടാവായിരുന്നു. കിടാവിന്റെ കയ്പീത്ത് ഇങ്ങിനെയായിരുന്നു.

'അപ്പുനമ്പ്യാർ മരിക്കുന്ന തലേരാത്രി ഞാൻ പുറത്തു കോലായിൽ ഇരുന്നു കണക്കെഴുതുകയായിരുന്നു. അപ്പോൾ മാളികമേൽനിന്നു നമ്പ്യാർ ഉച്ചത്തിൽ ദേഷ്യപ്പെട്ടു സംസാരിക്കുന്നതു കേട്ടു. 'അവമാനം, ചതി, കള്ളൻ, വ്യഭിചാരി' എന്നിങ്ങിനെ ചില വാക്കുകൾ അദ്ദേഹം പറയുന്നതു ഞാൻ കേട്ടിരുന്നു. അദ്ദേഹം തന്റെ മകനെ ചീത്ത പറയുന്നതു സാധാരണയാകയാൽ ഞാൻ അത്ര ശ്രദ്ധിച്ചില്ല. അല്പം കഴിഞ്ഞപ്പോൾ ശേഖരക്കുറുപ്പ് മുകളിൽനിന്നു എന്നെ ബദ്ധപ്പെട്ടു വിളിച്ചു: കിടാവെ, കിടാവെ, ഓടിപ്പോയി ഡാക്ടരെ വിളിച്ചുകൊണ്ടു വരു. അച്ഛന്നു എന്തൊ സുഖക്കേടാണ് എന്നാണ് കുറുപ്പ് പറഞ്ഞത്. ഞാൻ ഉടനെ നമ്പ്യാരുടെ വണ്ടിക്കാരനെ ഡോക്ടരെ വിളിക്കാൻ പറഞ്ഞയച്ചു മുകളിൽ ചെന്നു

നമ്പ്യാർ നിലത്തു മൂർഛിച്ചു കിടക്കുന്നതും ശേഖരക്കുറുപ്പ് അദ്ദേഹത്തിന്റെ തല പൊക്കിപിടിച്ചതും കണ്ടു. കുറുപ്പ് വളരെ പരിഭ്രമിച്ചു വിളറിയിരുന്നു. ഞങ്ങൾ രണ്ടുപേരും നമ്പ്യാരെ എടുത്തു കട്ടിലിന്മേൽ കിടത്തി. നാരായണൻ നമ്പ്യാർ ഒരു മണിക്കൂർ മുമ്പെ എവിടെയൊ ഇറങ്ങിപ്പോയി. ഡാക്ടർ വന്നു നമ്പ്യാരെ പരിശോധിച്ചു പോയശേഷം നമ്പ്യാർ എന്നെ വിളിച്ചു, വക്കിൽ ശങ്കരമേനോനെ വരുത്താൻ പറഞ്ഞു. ശങ്കരമേനോൻ വന്നശേഷം രണ്ടാമതും എന്നെയും രാമൻനായരെയും വിളിച്ചു ഒരു കടലാസ്സിൽ നമ്പ്യാർ ഒപ്പിട്ടു ചോട്ടിൽ ഞങ്ങളോടു ഒപ്പിടാൻ പറഞ്ഞു. ഞാനും രാമൻനായരും അതിൽ ഒപ്പിട്ടു. നമ്പ്യാർ മരിച്ചശേഷം അദ്ദേഹത്തിന്റെ ശവം എടുക്കുമ്പോൾ തലയണയുടെ ചോട്ടിൽ ഒരു കടലാസ്സു കണ്ടു. അതു ഞങ്ങൾ ഒപ്പിട്ട കടലാസ്സാണെന്നു മനസ്സിലായി. അതെടുത്തു ശേഖരക്കുറുപ്പിനു കൊടുത്തു. കടലാസ്സു വായിച്ച് കുറുപ്പ് വളരെ ആശ്ചര്യം നടിച്ചു.'

ബാരിസ്റ്റർ മിസ്റ്റർ തോമാസ്സ്—'നിങ്ങൾ തലയണയുടെ ചോട്ടിൽ കണ്ട കടലാസ്സ് തലേദിവസം നമ്പ്യാരും നിങ്ങളും ഒപ്പിട്ട കടലാസ്സാണെന്നു എങ്ങിനെ മനസ്സിലാക്കി?'

ഈ ചോദ്യത്തിനു സാക്ഷി എന്തുത്തരമാണ് പറയുകയെന്നറിവാൻ കോടതിയിലുള്ളവരൊക്കെ ശ്രദ്ധയോടെ കാത്തുനിന്നു.

കിടാവ്—'ആ കടലാസ്സുതന്നെയാണെന്നു എനിക്കുതോന്നി'

ബാരിസ്റ്റർ—നിങ്ങൾ ആ കടലാസ്സിൽ എഴുതിയിരുന്നതെന്താണെന്നു നോക്കിയിരുന്നുവൊ?'

കിടാവ്—'ഇല്ല. ഒരിക്കലും ഇല്ല'.

ബാരിസ്റ്റർ—'ഒപ്പിടുമ്പോൾ നോക്കിയിരുന്നുവോ?'

കിടാവ്—'ഇല്ല. നമ്പ്യാരുടെ ഒപ്പുമാത്രമേ ഞാൻ നോക്കിയിരുന്നുള്ളു'.

ബാരിസ്റ്റർ—'എന്നാൽ കടലാസ്സിന്റെ പുറം കണ്ടിട്ടാണ് ആ കടലാസ്സാണെന്നു തിച്ചയാക്കിയത്. അല്ലെ?'

കിടാവ്—അത് ആ കടലാസ്സതന്നെയായിരുന്നുവെന്നു എനിക്കു തോന്നി'.

ബാരിസ്റ്റർ—(മരണപത്രം എടുത്തുകാട്ടീട്ട്)—ഇതാണൊ ആ കടലാസ്സ്?'

കിടാവ്—അതെ, സംശയമില്ല. അതുതന്നെ.'

ബാരിസ്റ്റർ—നോക്കിൻ മിസ്റ്റർ കിടാവെ, നല്ലവണ്ണം നോക്കിൻ. അതിലുള്ള ഒപ്പു നിങ്ങളുടേതു തന്നെയാണെന്നു സത്യം ചെയ്തു പറയാമൊ?'

കിടാവ്—(ഒരു കണ്ണട എടുത്തുവെച്ചു നോക്കീട്ട്)—അല്ല. ഇതെന്റെ ഒപ്പല്ല.

ഇതു കേട്ടപ്പോൾ ശേഖരക്കുറുപ്പിന്റെ മുഖം കാണേണ്ടതായിരുന്നു. അപ്പുനമ്പ്യാരുടെ മറ്റൊരു കാര്യസ്ഥനായിരുന്ന രാമൻനായരും ഒപ്പ് അദ്ദേഹത്തിന്റേതല്ലെന്നു പറഞ്ഞു. അതിൽപിന്നെ ഒപ്പു കള്ളഒപ്പാണെന്നു തെളിയിക്കാൻ രണ്ടു സാക്ഷികളെ വിസ്തരിച്ചു. ശേഖരക്കുറുപ്പ് എത്രതന്നെ വികൃതിയായിരുന്നുവെങ്കിലും, സത്യം സ്വാതന്ത്ര്യബുദ്ധി, മുതലായി അപ്പുനമ്പ്യാരുടെ ചില ഗുണങ്ങൾ അദ്ദേഹത്തിനു ധാരാളം ഉണ്ടായിരുന്നുവെന്ന് അറിഞ്ഞ ജനങ്ങൾക്ക് ഈ കാര്യം വളരെ അത്ഭുതമായി തോന്നി. കുറുപ്പിന്റെ വാദം ഇങ്ങിനെ ആയിരുന്നു:—ഞാൻ ഒസ്യത്തു കളവായി നിർമ്മിച്ചിട്ടില്ല. കിടാവ്, ആ കടലാസ്സ് എന്റെ കൈവശം കൊണ്ടുതന്നത് നേരാണ്. ഈ കടലാസ്സിൽ അച്ഛൻ ഒസ്യത്ത് എഴുതിയതിനെപ്പററി ഞാൻ ആശ്ചര്യപ്പെട്ടു. ഒസ്യത്തിന്റെ സാരത്തെപ്പററി എനിക്കു ആശ്ചര്യം ഉണ്ടായിരുന്നില്ല. അച്ഛന്റെ ഹിതം അങ്ങിനെ ആയിരുന്നുവെന്നു ഞാൻ അറിയും. എന്നാൽ ഒസ്യത്തു വക്കീൽ ശങ്കരമേനോനെ ഏല്പിച്ചിരിക്കുമെന്നായിരുന്നു ഞാൻ വിചാരിച്ചത്. ഈ കടലാസ്സ് അന്നുതന്നെ ഞാൻ വക്കീൽ കരുണാകരനെ ഏല്പിച്ചു. ഒപ്പുകൾ ഞാനത്ര സൂക്ഷിച്ചിട്ടില്ല. അച്ഛന്റെ ഒപ്പാണെന്നുതന്നെ തോന്നുന്നു. കാര്യസ്ഥന്മാരുടെ ഒപ്പ് ഞാൻ മുമ്പും പിന്നേയും കണ്ടിരുന്നില്ല.

ശേഖരക്കുറുപ്പ് ഇങ്ങിനെ ധൈര്യസമേതം പറഞ്ഞതു കേട്ടവരിൽ അധികംപേരും അദ്ദേഹം നിൎദ്ദോഷിയാണെന്നു വിശ്വസിച്ചു. എങ്കിലും തെളിവിന്നനുസരിച്ചു ഒസ്യത്തു കളവായി നിൎമ്മിച്ചതാണെന്നു ജഡ്ജി വിധിച്ചു. കള്ളാധാരക്കുററത്തിനു ശേഖരക്കുറുപ്പിൻെറ പേരിൽ അന്യായം നടത്താൻ സാംക്ഷനും കൊടുത്തു.

* * * * *

ഗവൎമ്മേണ്ടു കേസ്സായി. ആദ്യത്തെ തെളിവുകളൊക്കെ രണ്ടാമതും എടുത്തു. അപ്പുനമ്പ്യാരുടെ ശവം കട്ടിലിമ്മൽനിന്നു നീക്കിയതു രാവിലെ പതിനൊന്നുമണിക്കായിരുന്നുവെന്നും അപ്പോഴം തന്നെയാണ് താൻ കടലാസ്സെടുത്തു കുറുപ്പിൻെറ കൈവശം കൊടുത്തതെന്നും കിടാവു പറഞ്ഞു. ഒസ്യത്തുപ്രകാരം ഉള്ള സൎവ്വ ധനവും ശേഖരക്കുറുപ്പിന്നാകയാലും അതിലെ ഒപ്പു കള്ളൊപ്പാണെന്നു തെളിഞ്ഞിരിക്കയാലും ഒസ്യത്തു നിൎമ്മിച്ചത് ശേഖരക്കുറുപ്പാണെന്നു പ്രഥമദൃഷ്ടിയിൽ തോന്നുന്നതാകയാൽ അദ്ദേഹത്തിൻെറ പേരിൽ കുററപത്രം തയ്യാറാക്കി.

പ്രതിഭാഗം സാക്ഷിയായി വക്കീൽ മിസ്റ്റർ കരുണാകരനെ വിസ്തരിച്ചതിൽ, അപ്പുനമ്പ്യാരുടെ ശവസംസ്കാരത്തിന്നുമുമ്പു താൻ അദ്ദേഹത്തിൻെറ വീട്ടിൽ ചെന്നപ്പോഴം ഏകദേശം പതിനൊന്നരമണിക്കു ശേഖരക്കുറുപ്പ് ഒസ്യത്തു തൻെറ കൈവശം കൊടുത്തിരുന്നുവെന്നു പറഞ്ഞു. കൊടുക്കുന്നതു കണ്ടു് രണ്ടുയോഗ്യന്മാരും സാക്ഷിപറഞ്ഞു. ഏകദേശം ഒരുമണിക്കൂറിന്നുള്ളിൽ ഒരു കള്ള ഒസ്യത്തുണ്ടാക്കി, അച്ഛൻെറയും രണ്ടു കാൎയ്യസ്ഥന്മാരുടേയും ഒപ്പു കളവായി ചേൎക്കാൻ സാധിക്കയില്ലെന്നും അവർ പറഞ്ഞു. ഈ കാൎയ്യം തന്നെ പ്രതിഭാഗം വക്കീൽമാർ ഉറപ്പിച്ചു പറഞ്ഞെങ്കിലും ജഡ്ജിക്കു കുറുപ്പ് നിൎദ്ദോഷിയാണെന്നു വിശ്വാസം വന്നു തുടങ്ങില്ല. ഒടുക്കം പ്രതിഭാഗത്തെ ശേഷം രണ്ടു സാക്ഷികളെ വിസ്തരിച്ചു.

ഒന്നു അപ്പുനമ്പ്യാരുടെ കുട്ടിപ്പട്ടരായിരുന്നു. വെങ്കിടേശ അയ്യർ അപ്പുനമ്പ്യാർ മരിക്കുന്നതിനു തലേ ദിവസം രാത്രി അദ്ദേഹത്തിനു സുഖക്കേടായി കിടക്കുന്ന മുറിയിലേക്കു ചുക്കുവെള്ളവും എ

ട്ടത്തു കടക്കാൻ ഭാവിക്കുമ്പോഴ് വക്കീൽ ശങ്കരമേനോൻ മുറിയിൽ നിന്നു പുറത്തിറങ്ങാൻ ഭാവിക്കുന്നതു കണ്ടു, കുട്ടിപ്പട്ടർ വാതില്ക്കൽ അല്പം ഒഴിഞ്ഞുനിന്നു. അപ്പോൾ ശങ്കരമേനോൻ അപ്പുനമ്പ്യാരോ ടു, നിങ്ങളുടെ ഒസ്യത്ത് എന്റെ കൈവശയിൽ ഉണ്ട്. പരിഭ്രമിക്ക ണ്ട. അതു പോയ്പോകയില്ല' എന്നു പറയുന്നതു താൻ വ്യക്തമായി കേട്ടു. ഇതായിരുന്നു കുട്ടിപ്പട്ടരുടെ തെളിവ്. ഒരു കുട്ടിപ്പട്ടരുടെ തെ ളിവ് വിശ്വസിച്ച് ഈ വക കേസ്സിൽ വല്ലതും പ്രവൃത്തിക്കാമൊ എന്ന കാര്യം വളരെ സംശയമുള്ളതാണല്ലോ. ഒടുവിലത്തെ സാ ക്ഷി, ഡാക്ടർ മേനോൻ ആയിരുന്നു. ഡാക്ടർ മേനോൻ വളരെ യോ ഗ്യനും സത്യവാനും ബഹുസമർത്ഥനായ വൈദ്യനുമായിരുന്നു. അപ്പു നമ്പ്യാർ പെട്ടന്നുണ്ടായ വ്യസനം നിമിത്തം ഹൃദയം പൊട്ടി മരിച്ച താണെന്നും താൻ ചെന്നുകണ്ടപ്പോൾ അദ്ദേഹത്തിനു സംസാരി ക്കാൻ കഴിയുമായിരുന്നുവെന്നും, തനിക്കു ചാകുന്നതിനു വ്യസനമി ല്ലെന്നും, തന്റെ മരണപത്രം എഴുതിവെച്ചിട്ടുണ്ടെന്നും, അതു ശങ്കര മേനോനാണ് എഴുതിയതെന്നും, അതു അദ്ദേഹംകൊണ്ടുപോയിട്ടു ണ്ടെന്നും മരിക്കുന്ന ദിവസം രാവിലെ തന്നോടു പറഞ്ഞിരിക്കുന്നതാ യി ഡാക്ടർ സാക്ഷിപറഞ്ഞു.

ഈ തെളിവു കഴിഞ്ഞപ്പോഴാണ് ജഡ്ജിയുടെ അഭിപ്രായം ഭേദി ച്ചതും പ്രതി കുററക്കാരനല്ലെന്നു വിധിയുണ്ടായതും.

*　　　*　　　*　　　*

എനിക്ക് ആകപ്പാടെ അത്ഭുതമാണുണ്ടായത്. ഒസ്യത്തു ക ള്ളഒസ്യത്താണ്. അത് ആർ നിർമ്മിച്ചു? വക്കീൽ ശങ്കരമേനോ നെ ആർ കൊന്നു? ഈ സംശയത്തോടുകൂടി ഞാൻ ഈച്ചരമേ നോന്റെ അടുക്കൽ ചെന്നു. അദ്ദേഹം കേസ്സ് കഴിഞ്ഞ ഉടനെ എന്നേക്കാൾ മുമ്പിൽ കോടതിയിൽനിന്നു മടങ്ങി വീട്ടിലെത്തി ത ന്റെ ചുരുട്ടും വർത്തമാനക്കടലാസ്സുമായി സഹവസിച്ചു കഴിഞ്ഞിരി ക്കുന്നു. ഞാൻ ചെന്നു കയറിയപ്പോൾ മേനോൻ ഒന്നു ചിരിച്ചു. എന്നിട്ട് ഇങ്ങിനെ പറഞ്ഞു. കേസ്സ് ബഹുരസമായി ഇല്ലെ?

ഞാൻ— 'അല്ലാ, മേനോനേ ഈ ഒസ്യത്ത് ആരാണ് നിർമ്മിച്ചതെന്നു നിങ്ങൾക്കു മനസ്സിലായോ?'

മേനോൻ— 'അതു പറയാം. ഡാക്ടർ മേനോൻെറയും കുട്ടിപ്പട്ടരുടെയും സാക്ഷി നിങ്ങൾ വിശ്വസിക്കുന്നില്ലേ? വളരെ വിശ്വാസയോഗ്യമായ തെളിവുകളാണ് അവരുടേത്. ആങ്ങിനെയാണെങ്കിൽ ശങ്കരമേനോൻ കീശയിലിട്ടുകൊണ്ടുപോയ ഒസ്യത്ത് എവിടെ?'

ഞാൻ— 'അത് അദ്ദേഹത്തെ കൊന്നവൻ കൈക്കലാക്കി'

മേനോൻ— 'എന്നാൽ അതു കൈക്കലാക്കാനാണ് അദ്ദേഹത്തെ കൊന്നതെന്നു എന്തുകൊണ്ടു വിശ്വസിച്ചുകൂടാ?'.

ഞാൻ— 'അതെ അതുതന്നെയാണല്ലോ അനുമാനം. ശേഖരക്കുറുപ്പ് ചെയ്യിച്ചതായിരിക്കണം'.

മേനോൻ— 'അത്ര ക്ഷണം ഒരാളെ കുററപ്പെടുത്തരുത്. കളവായി നിർമ്മിച്ച ഒസ്യത്തിലെ ഒപ്പ് എളുപ്പത്തിൽ കണ്ടുപിടിക്കത്തക്ക നിലയിലായിരുന്നു ഇട്ടതെന്നു നിങ്ങൾ മനസ്സിലാക്കിയോ? അതു എളുപ്പത്തിൽ തെളിയേണ്ടുന്ന ആവശ്യത്തിന്നു ചെയ്തതാണെന്നു ആലോചിക്കത്തതോ?'

ഞാൻ— 'എനിക്കു മനസ്സിലായില്ല'.

മേനോൻ— എനിക്കൊക്കെ മനസ്സിലായിരിക്കുന്നു. സാധു അപ്പുനമ്പ്യാർ മരിക്കുന്നതിനു തലെ ദിവസം രാത്രി ദ്വേഷ്യപ്പെട്ടതു ശേഖരക്കുറുപ്പിനെയല്ല, നാരായണൻ നമ്പ്യാരെയാണ്. കള്ളൻ എന്നും, ചതിയനെന്നും കിഴവൻ പറഞ്ഞതു കിടാവ് കേട്ടതായി പറഞ്ഞതു ഓർമ്മയില്ലേ? ശേഖരക്കുറുപ്പ് അയാളുടെ അച്ഛനെ എന്തു ചതിച്ചിരിക്കുന്നു. അരികിൽ തടവികൂടിയ നാരായണൻ നമ്പ്യാർ ചതിച്ചിരിക്കാനാണ് വഴി. കുറുപ്പിൻെറ വികൃതികൊണ്ടു മററാർക്കും ദോഷമില്ല. ആ കള്ളൻ നാരായണൻ നമ്പ്യാർ വലിയ ഉപായിയും കപടകൌശലനുമാണെന്നു നമുക്കറിഞ്ഞുകൂടെ. അവന് ആ വേശ്യയുടെ സേവയുള്ളത് കാരണവൻ അറിഞ്ഞിരിക്കണം. അതായിരിക്കണം ചീത്ത പറഞ്ഞത്. അപ്പുനമ്പ്യാർ സുഖക്കേടായിരിക്കുമ്പോൾ തൻെറ പ്രിയപ്പെട്ട മരു

മകൻ എവിടെ പോയിരുന്നു? കുറപ്പല്ലേ സർവ്വശുശ്രൂഷകളും ചെയ്യുന്നത്. അപ്പുനമ്പ്യാർ മരിക്കുന്നവരെ നാരായണൻനമ്പ്യാർ അരികത്തു ചെന്നതായെം ആ വീട്ടിൽ ഉള്ളതായൊ തെളിവിൽ ഉണ്ടോ? കാരണവക്കു ദേഷ്യം പിടിച്ചതും, അദ്ദേഹം മരണപത്രം എഴുതാൻ നിശ്ചയിച്ചതും വക്കീലിനെ വിളിക്കാനയച്ചതും അവൻ അറിഞ്ഞിരുന്നു. വക്കീൽ പോകുന്ന വഴിയിൽ കാത്തുനിന്നു അദ്ദേഹത്തെ കൊന്നു. വക്കീലു ഒരു ഒസ്യത്ത് എഴുതിയിരുന്നുവെന്നു എങ്ങിനെ എങ്കിലും വെളിവിൽ വരും. അതുകൊണ്ട് ഒരു ഒസ്യത്തുണ്ടായിരിക്കണം. ശരിയായി കള്ളാപ്പിടുവാൻ അവനിക്കറിഞ്ഞുകൂടാ. അതിനു സമയവുമില്ല. ഒരു ഒസ്യത്തു താൻ നിർമ്മിച്ചു. അതു കളവായി നിർമ്മിച്ചതാണെന്നു കണ്ടുപിടിക്കും. കണ്ടുപിടിച്ചാലുള്ള ദോഷം അതുകൊണ്ടു ഗുണമുള്ളവനായിരിക്കും. അതുകൊണ്ടാണ് കുറപ്പിന്നനുകൂലമായ ഒരു ഒസ്യത്തുണ്ടാക്കിയത്. എങ്ങിനെ വിദ്യ? സമത്ഥനല്ലേ നാരായണൻ നമ്പ്യാർ?

ഞാൻ—മിടുമിടുക്കൻ. ആ കള്ളനല്ലേ എനി ഈ വസ്തുവൊക്കെ അനുഭവിക്കുക?

മേനോൻ—ഭാഗ്യവശാൽ അപ്പുനമ്പ്യാരുടെ വിവാഹം രജിസ്റ്റർ ചെയ്തിട്ടുണ്ട്. അതുകൊണ്ടു കുറപ്പിനു മുന്നിൽ ഒരോഹരി കിട്ടും. എന്നാലും നാരായണൻനമ്പ്യാരെപ്പോലുള്ള കള്ളന്മാരെ കണ്ടുപിടിച്ചു ശിക്ഷിക്കാൻ നിയമത്തിനു സാധിക്കാത്തതു വലിയ കഷ്ടംതന്നെ.

മൂർക്കോത്തു കുമാരൻ.

---

# ദേവീസ്തവം
(൩)

൧. ഫാലാന്തത്തിൽഡപിപത്രാംബുജമടിയരുളും
ചിത്രപ്രഭേസൽപ്രഭാവം
കോലുംനിൻപുണ്യരൂപാമൃതമതിലൊവ്വനാ
ചിത്തമെന്നെത്തിടുന്നു

കാലംവൈകാതകണ്ടായവനുടെമനവും
നിശ്ചമായ്പ്പുമപ്പും
പോലെയാജിച്ചിടുന്നുദ്ധമവനുമനോ
ന്മന്യവസ്ഥാകരസ്ഥാ

൬. പ്രാണായാമക്രമത്തിൽപവനവിധൃതിചെ
തുനനശ്രോത്രനേത്ര
ഘ്രാണംരോധിച്ചുദക്ഷശ്രുതിയിലകമണ
ച്ചുജ്ഝിതസ്ഥൂലഘോഷം
വാണീടുന്നോക്കുനിശ്ചംമൊരുചെറുരണിതം
കെട്ടിടാമാപ്രണാദ
ത്രാണംനാദാനുസന്ധാനമതമൂതമയം
തല്ലയംതപല്ലയംപോൽ

൭. താരത്തിൽകണ്ടിടുന്നുചിലപെരിയജനം
നിത്യവുംനിന്നെമൂലാ
ധാരത്തിൽപിന്നെവേറെചിലരപരജനം
താമരത്താരിനുള്ളിൽ
സാരത്തെത്തേടിടുന്നോരൊരുപൊഴുതുമഹോ
നിന്നയല്ലാതൊരന്യാ
കാരത്തെക്കണ്ടിടുന്നില്ലയിമധുരസമൃ-
ദ്ധാന്തഃവല്ലവ്വാസാഃ

൮. നിശ്ശാകുന്നുപതിന്നാലുലകുകളതലം
തൊട്ടുസത്യംവരക്കും
ചെയ്യാകുന്നുതവാംഘ്രിപ്പൂമലർമുതലം-
യുത്തമാംഗത്തിലോളം
ഇശ്ശീരേഴംഗിനച്ചായൊരുകമലഭവാ-
ണ്ഡത്തിലാണേവമണ്ഡാ
പശ്ശണ്ണിത്തീർച്ചയാകുന്നതിനനവധിയും-
ണ്ടകനിശ്ശേകയെല്ലാം-

൬. സ്വേദാണ്ഡോത്ഭിജ്ജരായൂത്ഭവചരനുപടലീ
　　സാഗരദ്വീപശൈല
വൃന്ദീർണ്ണബ്രഹ്മഗോളപ്രചുരശതകുലം
　　നിന്നകത്താകമൂലം
ആധാരാധാരമമ്മേതവതൻചൈവതം-
　　ല്ലിന്ദ്രജാലംനിനച്ചാം-
ലാധേയാധേയവുംനിർഗ്ഗുണവില്ലമയിതെ
　　നിത്യസാന്നിദ്ധ്യമൂലം

൭. സൃഷ്ടിക്കുകൻ,പ്രതിഷ്ഠിക്കുകവനതഖിലം
　　സംഹരിപ്പാനൊരാളീ
മട്ടിൽക്കുറിട്ടുമൂർത്തിത്രയബഹുലതയാം-
　　യിന്നുനിൻപൂർവ്വപുത്രൻ
കട്ടിക്കാരൻത്രിസൂത്രപ്പണിപണതഴക്കോ-
　　ട്ടുള്ളതെല്ലാംമറച്ചി-
ട്ടെട്ടിക്കൂട്ടുംജഗൽക്കമ്പനിയുടെമുതലാ-
　　ളത്തിനിർവൃത്ത്യുദാരേ.

൮. തങ്കാൽപ്രേമംസമസ്തോപരിവരമഖില-
　　പ്രാണികൾക്കുംത്രിലോക-
ത്തിങ്കൽസാമാന്യമാണീസ്ഥിതിയതുസകലം-
　　ത്മാവുനിർവ്വാകമൂലം
നിങ്കൽച്ചേരുന്നുലക്ഷ്മീഭഗവതിവസാ-
　　പാദനസ്ഥാപനത്തി-
ന്നങ്കാവെട്ടുന്നുദേവാസുരഗണവുമതിൽ
　　കുററമില്ലേററമെല്ലോ

൯. ഞാൻനിനീജ്ഞാനവിദ്യാതിമിരപിഹിതദൃ-
　　ക്കാകയാലീപൃഥക്ത്വം
തോന്നുന്നൂവാസ്തവംനാമൊരുതരുവിനെഴും
　　ശാഖയുംവേരുമെല്ലാം

സാന്ദ്രാനന്ദസ്വരൂപമമസുഖമഖിലാ
നിൻപ്രസാദത്തിനായി-
ത്തീർന്നിടട്ടെതവാഭീപ്സിതമടിയനുമാ-
നന്ദമാസ്വന്നിടട്ടെ

൯. പത്ഥ്യംഭക്തക്കുനൾകുംചിലരവരതകാ
വാഞ്ഛിതംവത്സലത്വാ
ലർത്ഥിച്ചീട്ടന്നതേകും ചിലരഹിതവിചാ-
രേതരംപ്രീതരായാൽ
ഇത്ഥംദൈവസ്വഭാവം ഭവഭയശകലം
തൊട്ടിടാതിഷ്ടമെല്ലാം
നിത്യംലോകക്കുനൾകുന്നതിനൊരുസുരഭി
പ്പിച്ചിതാനിമ്മൊരത്തി

൧൦. മാതക്കല്പദ്രുചിന്താമണിസുരഭിസുധാ
ശുഭ്രനാഗാപ്സരസ്ത്രീ
ശീതത്വിൾകാളക്കൂടപ്രഭൃതിപെരിയദാ-
യാദരായോക്കമേനി
റീതിച്ചുസാമാനാലികളതുവിന്നാ
സ്സൂനുവാരാണൊന്നുമെന്നാൽ
ചോദിച്ചീട്ടന്നുനിൻകങ്കടവഴിയിലെഴും
ദൈപാരസഞ്ചാരയോഗം

൧൧. അമ്മാമന്മാരിനിസ്സൂണ്ടിതവരുമൊരുപേ-
രശ്ശീയുംവാഞ്ഛിതാത്ഥം
സമ്മാനിപ്പാനൊരണ്ണൻവരവനിതകളെ
കൈവശത്താക്കവോനും
അമ്മേനിക്കുമ്മിലെല്ലാചവുമചരവും
നികിടാവാകമൂലം
ആമ്മേമന്ന്വോലിപ്രപഞ്ചങ്ങളിലുദധിസുതേ
പ്പൂന്യനാരന്യനുണ്ടോ

ഓവങ്കര നീലകണ്ഠൻ നമ്പൂരി (രാജാ).

## ജപ്പാനിലെ

# പടനായകന്മാർ

---

### മാർക്വിസ്സ് ഒയാമ



ജപ്പാൻരാജ്യത്തെ പേരുകേട്ട പടയാളികളിൽ ഏററവും പ്രസിദ്ധി സമ്പാദിച്ചവരിൽ ഒരാളാകുന്നു ഇപ്പഴത്തെ സൈന്യാദ്ധ്യക്ഷനായ മാർക്വിസ്സ് ഒയാമ. അദ്ദേഹത്തെ ഉദ്യോഗത്തിൽ നിയമിച്ചതായി റഷ്യാതലസ്ഥാനമായ സെൻറ് പിറേറഴ്സബർഗ്ഗിൽ (St. Petersburg) അറിവു കിട്ടിയപ്പോൾ റഷ്യാക്കാരിൽ എല്ലാതരക്കാരുടെ ഇടയിലും എന്തെന്നില്ലാതെകണ്ടുള്ള ഒരു സന്തോഷമുണ്ടായി. യുദ്ധക്കളത്തിൽ അതിസാമൎത്ഥ്യത്തോടുകൂടി സൈന്യത്തെ നയിച്ചിരുന്ന ജനറൽ കുറോക്കിക്ക് ഇതുനിമിത്തം അസൂയ ജനിക്കുമെന്നും അപ്പോൾ ജപ്പാൻസൈന്യത്തിൽ പല കുഴക്കങ്ങൾ ഉണ്ടാകുമെന്നും ആണ് ജപ്പാൻകാരുടെ ശത്രുക്കൾ വിചാരിച്ചിരുന്നത്. പക്ഷെ ഒയാമയും കുറോക്കിയും തമ്മിലുള്ള വൈരത്തിൽനിന്നു തങ്ങൾക്കു ഗുണം സിദ്ധിക്കുമെന്നു വിചാരിച്ചിരുന്നവർ തീരെ നിരാശയന്മാരായി. കുറോക്കി ഒയാമയുടെ ബദ്ധവൈരി അല്ലെന്നു മാത്രമല്ല ഒയാമയെ കുറിച്ച് അതിയായ ബഹുമാനമുള്ള ഒരാളുമായിരുന്നു.

63 വയസ്സു പ്രായംചെന്ന ഒയാമ കാഴ്ചയിൽ ഒരു ജപ്പാൻകാരനാണെന്നുതന്നെ തോന്നുകയില്ല. അദ്ദേഹം കില്ലററി രാജ്യത്തുനിന്നോ മററൊ വന്നതാണെന്നു തോന്നും. ആകൃതി എന്ന് അദ്ദേഹത്തെ കണ്ടിട്ടുള്ള പല ബ്രിട്ടൺ രാജ്യക്കാരും പറഞ്ഞിട്ടുണ്ട്. ജപ്പാൻകാർ അധികം പേരും ഹ്രസ്വകായന്മാരാണ്. ജപ്പാൻ സൈന്യത്തിലെ ഉദ്യോഗസ്ഥന്മാരും

അങ്ങിനെതന്നെയാകുന്നു. എന്നാൽ ഒയാമ സാമാന്യം ഉയരവും ദേഹപുഷ്ടിയുമുള്ള ഒരാളാണ്. മററുള്ള ജപ്പാൻകാരെ വിചാരിക്കുമ്പോൾ ഒയാമ ഒരു ഉത്തമപുരുഷനാണെന്നു പറയാം. അദ്ദേഹത്തിൻെറ മുഖം ഉരുണ്ടതും വലുപ്പമുള്ളതും ആകുന്നു. സാധാരണയായി ജപ്പാൻ ഉദ്യോഗസ്ഥന്മാരുടെ മുഖത്തെ അലങ്കരിക്കുന്ന താടിയും മീശയും അദ്ദേഹത്തിന് ഇല്ല. മുഖത്ത് എല്ലായ്പോഴും ഒരു പ്രസന്നതയുണ്ട്. കണ്ടാൽ ഒരു സൈനികനാണെന്നുതന്നെ തോന്നുകയില്ല.

ഒയാമയും അദ്ദേഹത്തിൻെറ കുഡുംബവും

പ്രത്യക്ഷമായി നോക്കുന്നതായാൽ ഒയാമയെ ഏററവും സൌഭാഗ്യമുള്ളവരുടെ കൂട്ടത്തിൽ ഗണിക്കുവാൻ പാടില്ല. എന്നാൽ അദ്ദേഹമായി ഒരു മണിക്കൂറെങ്കിലും ഇടപെട്ടിട്ടുള്ളവൎക്ക് അദ്ദേഹം ഒരു പച്ചക്കാരൻ (?) ആണെന്നു തോന്നിപ്പോകുമത്രെ. അദ്ദേഹം സൌമ്യതയും സൌശീല്യവും ഒന്നിച്ചു മൂൎത്തീകരിച്ചതാണെന്നു പറയപ്പെടുന്നു. വാക്സാമൎത്ഥ്യത്തിൽ അദ്ദേഹത്തെ അതിശയിക്കുന്നവർ ജപ്പാനിൽ ആരും ഇല്ല. ഒയാമയുടെ ഭാൎയ്യ ജപ്പാനിലെ ഉൽകൃഷ്ടനാരീരത്നങ്ങളിൽ ഒരുവളും ഏററവും സൌഭാഗ്യമുള്ളവളും ആകുന്നു. ഉടുപ്പിലും നടപ്പിലും അദ്ദേഹം പാശ്ചാത്യരീതിയെയാണ് അനുകരിക്കുന്നത്. ബാല്യകാലം മുഴുവനും വിദ്യാഭ്യാസത്തിനായി പരന്ത്രീസുരാജ്യത്തിൽ കഴിച്ചുകൂട്ടിയതിനാൽ ഇങ്ങിനെ വന്നതിൽ അത്ഭുതമില്ല. ഇംഗ്ലീഷ് അവൾക്കു മാതൃഭാഷപോലെയായിട്ടുണ്ട്. ഇംഗ്ലീഷു സംസാരിക്കുന്നതു കേട്ടാൽ അവരുടെ സ്വരാജ്യം ഇംഗ്ലാണ്ടു എന്നല്ലാതെ ആരും പറകയില്ല. മൂന്നു കൊല്ലത്തോളം അവരുടെ സ്വരാജ്യക്കാരിയായ 'സിഞ്ചിനിയി' എന്ന ബാലിക ഒന്നിച്ചു താമസിച്ചു എങ്കിലും, അവർ തമ്മിൽ ജപ്പാൻ ഭാഷയിൽ ഒരിക്കലും സംസാരിക്കയുണ്ടായിട്ടില്ല. ആ ഭാഷയാണ് സംസാരിക്കുവാൻ അവൾക്കു ബുദ്ധിമുട്ടായി തോന്നിയിരുന്നത്. 'വാസ്സാറിൽ' ഇരിക്കുമ്പോൾ ക്രിസ്തുമതത്തിൽ ചേരുവാൻ മനസ്സുണ്ടോയെന്നു ആരാനൊരിക്കൽ ചോദിച്ചപ്പോൾ ഇങ്ങിനെയുള്ള

ചോദ്യം ചോദിക്കുവാൻ ഞങ്ങൾ പശുപ്രായന്മാരായ ചീനക്കാരാണെന്നു വിചാരിച്ചുപോയോ' എന്നാണത്രെ മറുപടി പറഞ്ഞത്. അവൎക്കു പ്രായം ചെന്ന രണ്ടു പുത്രന്മാരും ഒരു പുത്രിയും ഇപ്പോൾ ഉണ്ട്. അവർ ഒയാമയുടെ സൈന്യത്തിന്റെ പേരിലും മക്കളുടെ പേരിലും ഒരുപോലെ സ്നേഹമുള്ളവരാകുന്നു. അവർ പുതിയ പരിഷ്കാരത്തെ അനുസരിക്കുന്ന ജപ്പാൻ സ്ത്രീകളുടെ ഒരു ഉത്തമമാതൃകയും ജപ്പാൻ സമുദായത്തിൽ വളരെ പ്രാബല്യമുള്ളവരും ആകുന്നു. എന്നാൽ പഴയ രാജ്യഭരണനിയന്താക്കൾ അവരെ അത്ര കൊണ്ടാടുന്നില്ല. ചക്രവൎത്തിയുടെ സേവ നല്ലവണ്ണം ഉള്ളതുകൊണ്ടു അവനായിട്ടു ഇടവിടുന്നത് സൂക്ഷിച്ചിട്ടുവേണമെന്നുള്ള വിചാരത്താലാണ്.

*അദ്ദേഹത്തിന്റെ ജനസ്വാധീനം*

തെററു കാണിക്കുന്നവരുടെ നേരെ ദയയില്ലാത്തവനാണെങ്കിലും ഒയാമയുടെ കീഴിലുള്ള ഉദ്യോഗസ്ഥന്മാൎക്കും പട്ടാളക്കാൎക്കും അദ്ദേഹത്തിന്റെ പേരിലുള്ള സ്നേഹത്തിന്നും ബഹുമാനത്തിന്നും കണക്കില്ല. ഒരു സ്വസ്ഥന്റെ നിലയിലും ഒരു പടനായകന്റെ നിലയിലും അദ്ദേഹത്തിന്റെ പേരിൽ അവൎക്കുള്ള വിശ്വാസത്തിന്നു അതിരില്ല. അദ്ദേഹത്തിന്നുവേണ്ടി എന്തുതന്നെ ചെയ്യുവാനും ഏതാപത്തിലും സന്തോഷത്തോടുകൂടി ഏപ്പെടുവാനും എത്രതന്നെ അരിഷ്ടവും ഉത്സാഹത്തോടുകൂടി അനുഭവിപ്പാനും അവർ ഒരുക്കമുള്ളവരാകുന്നു. അദ്ദേഹത്തിന്റെ കീഴുദ്യോഗസ്ഥന്മാൎക്കു മാത്രമല്ല അദ്ദേഹത്തിന്റെ പേരിൽ ഇപ്രകാരം സ്നേഹമുള്ളു. സൈന്യങ്ങളുടെ ഇടയിൽ എത്രത്തോളം സ്വാധീനമുണ്ടോ അത്രത്തോളം സ്വാധീനം അദ്ദേഹത്തിന്നു പൊതുജനങ്ങളുടെ ഇടയിലും ഉണ്ട്. ജപ്പാൻകാരുടെ വിജയങ്ങളിൽ അവൎക്ക് ഏററവും അഭിമാനഹേതുകമായിട്ടുള്ളത് 'ആർതർതുറമുഖം' പിടിച്ചുവെന്നതാണ്. അതിൽ അദ്ദേഹം ഹേതുഭൂതനാണെന്നുള്ള സംഗതിയാണ് ഇതിന്നു കാരണം.

ഒയാമ ജപ്പാൻ ചക്രവൎത്തിയുടെ ഉററ സ്നേഹിതന്മാരിൽ ഒരാളാണ്. ചക്രവൎത്തിക്ക് അദ്ദേഹത്തിന്റെപേരിൽ അത്യന്തബ

ഹുമാനമുണ്ട്. അദ്ദേഹം ജപ്പാൻ കാര്യാലോചന സഭയിലെ ഒരു സാമാജികനാണ്. ചക്രവൎത്തിയുടെ ശ്രദ്ധക്കു വിഷയീഭവിക്കേണ്ട പൊതുജനബാധകങ്ങളായ മുഖ്യസംഗതികളിൽ അദ്ദേഹത്തെ ഉപദേശിക്കുകയായിരുന്നു ഒയാമയുടെ കൃത്യം. ഇപ്രകാരം അദ്ദേഹം ഒരു യോഗ്യനായ പടനായകനാണെന്നു മാത്രമല്ലാ രാജ്യഭരണനിയന്താക്കളിൽ പ്രധാനിയും ആകുന്നു. സൈന്യാദ്ധ്യക്ഷനും യുദ്ധത്തിൽ ഏൎപ്പെടുന്നതിന്നു പ്രായാധിക്യത്താൽ ശേഷിയില്ലാത്തവനും ആയ യമഗാതനും ഒയാമയും ചക്രവൎത്തിയുടെ എടത്തെ കയ്യും വലത്തെ കയ്യുമാണെന്നു പറയപ്പെടുന്നു.

ഫ്രഞ്ചുകാരും ജൎമ്മൻകാരുമായി ഉണ്ടായ യുദ്ധത്തിൽ ആണ് അദ്ദേഹം ആദ്യം കൈവെച്ചുതുടങ്ങിയത്. അതിൽ അദ്ദേഹത്തിന്റെ സഹജമായ സാമൎത്ഥ്യം പ്രദൎശിപ്പിച്ചു എങ്കിലും യുദ്ധഫലം അദ്ദേഹത്തിന്നു വലുതായ ആശാഭംഗത്തെ ഉണ്ടാക്കി. ജപ്പാനിലേക്കു മടങ്ങിയതിന്റെശേഷം അവിടത്തെ സൈന്യത്തിലെ ഒരു നായകസ്ഥാനം ഇദ്ദേഹത്തിന്നു ലഭിച്ചു. 1877-ൽ ഉണ്ടായ ജനക്ഷോഭത്തിൽ ഇദ്ദേഹം അതിധീരതയോടുകൂടി യുദ്ധംചെയ്തു. സമാധാനമുണ്ടായതിന്റെശേഷം ജപ്പാനിലെ പട്ടാളസംബന്ധമായ ചട്ടങ്ങളെ പരിഷ്കരിക്കേണ്ടുന്ന എത്രയോ മഹത്തായ ഉദ്യമത്തിൽ യമഗാതനെ സഹായിക്കേണ്ടതിന്നു യൂറോപ്പിലുള്ള സമ്പ്രദായങ്ങളെ കണ്ടു പഠിക്കുന്നതിന്നായി ഒയാമയെ അവിടേക്കയച്ചു. യൂറോപ്പിൽനിന്നും മടങ്ങി വന്നതിന്റെ ശേഷം സൈന്യത്തെ പരിഷ്കരിക്കേണ്ടുന്ന കാൎയ്യത്തിൽ വളരെ ജാഗ്രതപ്പെടുകയും സൈനികവിദ്യാഭ്യാസത്തെ സംബന്ധിച്ചു ജപ്പാനിലുണ്ടായിരുന്ന ചട്ടങ്ങളിൽ മുഖ്യമായ ചില ഭേദഗതികൾ വരുത്തുകയും ചെയ്തു. അദ്ദേഹം ഏൎപ്പെട്ടിരുന്ന എല്ലാകാൎയ്യത്തിലും കാണിച്ച ശുഷ്കാന്തിയാലും ആ വക കാൎയ്യങ്ങളിലുണ്ടായിരുന്ന വാസ്തവമായ സാമൎത്ഥ്യത്താലും അദ്ദേഹം യമഗാതന്റെ പ്രീതിക്കും ബഹുമാനത്തിന്നും പാത്രീഭവിച്ചു. ചക്രവൎത്തി അദ്ദേഹത്തിന്ന് ആദ്യം 'കൌണ്ട്' എന്ന സ്ഥാനവും

അദ്ദേഹത്തിന്റെ ഉയൎച്ചക്രമം.

പിന്നീട് മോക്ക്വിസ്സ്' എന്ന സ്ഥാനവും നൽകി ചീനയും ജപ്പാനും തമ്മിൽ യുദ്ധം ആരംഭിച്ചപ്പോഠം ഒയാമയായിരുന്നു യുദ്ധമന്ത്രി. പക്ഷേ തനിക്ക് ആ സ്ഥാനത്തുനിന്നു ഒഴിഞ്ഞാൽ കൊള്ളാമെന്നും യുദ്ധത്തിൽ പങ്കെടുക്കുന്നതാണ് തനിക്ക് അധികം സന്തോഷകരമായിട്ടുള്ളതെന്നും പറകയാൽ രണ്ടാംസൈന്യഗുല്മത്തിൽ അദ്ദേഹത്തിന്ന് അധിപസ്ഥാനവും നൽകപ്പെട്ടു. ആ സൈന്യത്തോടുകൂടി മഞ്ചൂറിയയിൽക്കൂടി പോയി 'ആർതർ' തുറമുഖത്തെ പിടിച്ചു. ചീനരാജ്യത്തെ ആക്രമിക്കുന്നതിന്നു വേണ്ട ഒരുക്കങ്ങൾ ചെയ്യുവരുമ്പോഠം ജപ്പാനിലെ തെക്കുവശത്തുള്ള 'ഹിരോഷിമ' എന്ന പട്ടണത്തേയാണ് അദ്ദേഹത്തിന്റെ തലസ്ഥാനമായി സ്വീകരിച്ചത്. ഒരു പീടികയോടുചേർന്ന രണ്ടു ചെറിയമുറികൾ അദ്ദേഹത്തിന്റെ സ്വകാര്യവാസസ്ഥലമായി കല്പിക്കുകയും ചെയ്തു. സൈന്യങ്ങൾ ചൈനയിലേക്കു പുറപ്പെടുന്നതിന്റെ തലേദിവസം രാത്രി 'ഗവീൽ എന്ന ഒരാൾ അദ്ദേഹത്തിന്റെ അടുക്കൽ ചെന്നപ്പോഠം അദ്ദേഹവും മാക്ക്വിസ്സ് ഇറൈറാ, ജനറൽ കവാകമി, ഇവരുംകൂടി ഒരു പടത്തിന്റെ ചുറ്റും ഇരുന്ന് വളരെ ശ്രദ്ധവെച്ചുനോക്കിക്കൊണ്ടിരിക്കുന്നതായി 'ഗവീ'ലിന്റെ ഒരു പുസ്തകത്തിൽ വിവരിച്ചിരിക്കുന്നു. പിറേറദിവസം ഗവീൽ സാമാനങ്ങൾ കയററിക്കൊണ്ടുപോകുന്ന ഒരു പാലത്തിന്മേൽ അദ്ദേഹത്തിന്റെ അടുക്കൽ നില്ക്കുമ്പോൾ ഒററുകാരനായ ഒരു റഷ്യൻ ഒയാമയുടെ നേക്ക് ഒരു വെടിവെച്ചു. പക്ഷെ ഭാഗ്യവശാൽ അതു കൊള്ളാതെപോയി. ജപ്പാൻ പടനായകന്മാരുടെ ഇടയിലും കപ്പൽക്കാരുടെ ഇടയിലും വല്ലാത്ത ക്ഷോഭം ഉണ്ടായി. 'ഭീരു, രാജദ്രോഹി, നിന്റെ കഥ കഴിക്കാനുള്ള അവസരം ഇപ്പോൾവരും' എന്നു കൂട്ടമായി നിലവിളിച്ചുതുടങ്ങി. എന്നാൽ ഒയാമ ഒരക്ഷരംപോലും ഉച്ചരിച്ചില്ല. ചതിയനായ ആ റഷ്യൻ ഓടുന്നതുനോക്കി ഒന്നു പുഞ്ചിരിയിടുകയും പിന്നീടു കുറേനേരം ദീർഘാലോചനയോടുകൂടി നില്ക്കുകയും ചെയ്യുവത്രെ. ഒയാമ പല യോഗ്യതകളും തികഞ്ഞ ഒരാളാണെന്നുള്ളതിലേക്കു സംശയമില്ല. എന്തെന്നാൽ മററുള്ളവൎക്കു ലഭിക്കാൻ പ്രയാസമായിട്ടുള്ള അനേകം

സ്ഥാനമാനങ്ങൾ ലഭിച്ചിട്ടുണ്ടെന്നുമാത്രമല്ല അദ്ദേഹം പ്രവേശിച്ചിട്ടുള്ള എല്ലാ ഉദ്യോഗങ്ങളിലും അനന്യസാധാരണമായ പാടവം പ്രദൎശിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

# കുറോക്കി

ഇദ്ദേഹം അടുത്തു കഴിഞ്ഞ യുദ്ധത്തിൽ ഒരു പ്രധാനസ്ഥാനം വഹിച്ചിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. 1845-ൽ 'സത്സുമ' എന്ന ദിക്കിലാണ് കുറോക്കിയുടെ ജനനം. 'ഇറേറയികുറോക്കി' എന്നാണ് അദ്ദേഹത്തിന്റെ പൂൎണ്ണനാമധേയം. സത്സുമക്കാരുടെ സകല ഗുണങ്ങളും തികഞ്ഞും ധൈൎയ്യം മൂൎത്തിമത്തായും ഒരാൾ ജപ്പാൻ സൈന്യത്തിൽ ഉണ്ടെങ്കിൽ അതു കുറോക്കിയാണ്. അദ്ദേഹം ജപ്പാൻകാരിൽതന്നെ സാമുരായി വൎഗ്ഗത്തിൽപ്പെട്ടവനാണ്. ചെറുപ്പംമുതൽക്കുതന്നെ ഒരു യോദ്ധാവും ആകുന്നു.

1868-ൽ രാജ്യാവകാശകാലത്ത് ഇപ്പഴത്തെ ചക്രവൎത്തിയുടെ സൈന്യത്തിൽ ഒരു ഉപനായകനായിരുന്നു. 1877-ൽ ദക്ഷിണപശ്ചിമദേശക്കാർ തമ്മിലുണ്ടായ യുദ്ധത്തിൽ ഏററവും ജനസ്വാധീനമുള്ള 'ടാകാമൊട്ടുസൈഗൊ' എന്നവനു വിരോധമായി ചക്രവൎത്തിയുടെ പക്ഷത്തിൽനിന്നു ഈ വീരൻ 180 ദിവസം മുഴുവൻ എടവിടാതെ പടപൊരുതീട്ടുണ്ട്. അതിന്റെശേഷം 1884-ൽ ജപ്പാൻരാജ്യം സന്ദൎശിപ്പാൻ വന്നിരുന്ന സ്വീഡൻരാജ്യകുമാരനെ സൈന്യനിയന്ത്രണത്തിലുള്ള വൈദഗ്ദ്ധ്യംകാണിച്ചു വിസ്മയാകുലചിത്തനായിക്കൊണ്ടാണ് പിന്നത്തെ പുറപ്പാട്. 'മെക്കൻ' എന്നുപേരായ ജൎമ്മൻ പടനായകന്റെ യുദ്ധകൌശലങ്ങളിൽ ശ്രദ്ധവെച്ചുകൊണ്ടു കുറേകാലം ആ രീതിയിൽ വൈദഗ്ദ്ധ്യം സമ്പാദിച്ചിട്ടുണ്ട്. 189_-ലാണ് സ്വയാധികാരത്തിൽ 'സൈഗൊ'ന്റെ നേരെ പിന്നെ യുദ്ധം നടത്തീട്ടുള്ളത്. പത്തുകൊല്ലം മുമ്പുണ്ടായ ചൈനായുദ്ധത്തിൽ ദീനക്കാരന്റെ നിലയിലായിരുന്നുവെങ്കിലും യുദ്ധംചെയ്യാനുള്ള ആഗ്രഹംകൊണ്ട് ഊണുമുറക്കവുമുപേക്ഷിക്കയ്

ണ്ടായിട്ടുണ്ട്. യുദ്ധം മുഴുത്തിരുന്ന സമയത്തു യുദ്ധമദ്ധ്യത്തിൽ നിന്നുംകൊണ്ടു പറഞ്ഞ വാക്ക് 'ഇപ്പോൾ ഇനിക്കു യാതൊരു സുഖക്കേടും തോന്നുന്നില്ല' എന്നായിരുന്നു. അന്നു 'വൈഹൈവൈ' പിടിക്കുന്നതിന്ന് ഇദ്ദേഹത്തിൻെറ സൈന്യമാണ് മുമ്പിട്ടു നിന്നിരുന്നത്. 'കുറോക്കി', 'ഓക്കു', 'നോഗി' 'നോസു' ഇവർ ഒരുകാലത്തു യമഗാതയുടേയും ഓയാമയുടേയും മേലധികാരികളായിരുന്നിട്ടുണ്ട്. ഇക്കഴിഞ്ഞ മേമാസം ഒന്നാംതിയ്യതിയും പിന്നെ തുടച്ചയായുമുണ്ടായ വിജയങ്ങളെപ്പററി വിശേഷിച്ചൊന്നും പറവാനില്ലല്ലൊ.

സ്ഥാനമുദ്രകളെക്കൊണ്ട് അലങ്കരിക്കപ്പെട്ട വിരിഞ്ഞമാറ്, കനത്ത താടിയെല്ല്, തീഷ്ണങ്ങളായ നയനങ്ങൾ, നരച്ച കുററിരോമം ഇതാണ് കുറോക്കിയുടെ ആകൃതി.



## ഓകു

റഷ്യാജാപ്പാൻ യുദ്ധത്തിൽ ജപ്പാൻകാരുടെ രണ്ടാംപടക്കൂട്ടത്തിൻെറ അധിപനായിരുന്ന ഫോക്കിയാഓകു എന്ന പടനായകന്നു ഏകദേശം അറുപതുവയസ്സു പ്രായംകാണും. കയീക്ഷീയുദ്വീപിൽ ശാന്തസമുദ്രത്തിൻെറ തീരത്തുള്ള 'ബെൽഗൊ' എന്ന സംസ്ഥാനത്തിലാണ് ഇദ്ദേഹത്തിൻെറ ജനനം. പ്രധാന സൈന്യാധിപന്മാരിൽ ഈ ദ്വീപിൽനിന്നു വേറെ ആരും ഈ യുദ്ധത്തിൽ ഉണ്ടായിരുന്നില്ല. 1877-ലെ യുദ്ധത്തിൽ ഇദ്ദേഹത്തിന്നാണ് ഏററവും ബഹുമതി സിദ്ധിച്ചിട്ടുള്ളത്. അന്ന് ഇദ്ദേഹം 'കോൺജോടാനി' എന്ന സൈന്യാധിപൻെറ കീഴിൽ ഒരു ഉപനായകൻമാത്രമായിരുന്നു. രാജദ്രോഹിയായ സൈഗോവിൻെറ ആളുകളാൽ 'കുമാമോറെറാ' എന്ന ദുർഗ്ഗത്തിൽ ബന്ധിക്കപ്പെട്ടവരുടെ കൂട്ടത്തിൽ ഇദ്ദേഹവും ഉണ്ടായിരുന്നു. ഈ കോട്ട 'സൈഗൊ' കൈവശപ്പെടുത്തിയാൽ 'ടോക്കിയോ' എന്ന തലസ്ഥാനവും ആ രാജദ്രോഹി പിടിച്ചുകൂട്ടത്തിലായി. പിന്നെ അവിടെയുള്ള സർക്കാർ ഉദ്യോഗസ്ഥന്മാൎക്ക് അയാൾ പറഞ്ഞപടി കേൾക്കുകയെ നിവൃത്തിയുള്ളു.

ഇതിനൊന്നും എടകൊടുക്കാതെ 'ഓക്കു' ധൈര്യത്തോടുകൂടി തന്റെ സൈന്യത്തെ ചുററിയിരുന്ന ശത്രുവ്യൂഹത്തെ ഭേദിച്ച് രാജസൈന്യത്തോടു ചേൎന്നു മറുപക്ഷക്കാരെ പറപ്പറപ്പിച്ചു. ഇപ്രകാരമുള്ള ഭയങ്കരഘട്ടത്തിൽ കൂസൽകൂടാതെ നടത്തിയ ഭയങ്കരകൃത്യത്തിന് അദ്ദേഹത്തിനു ലഭിച്ച ബഹുമതി മറെറാരാൾക്കും കിട്ടീട്ടില്ല. എന്നാൽ ഈ സംഭവം കഴിഞ്ഞിട്ട് പിന്നെ ചൈനായുദ്ധംവരെ ഇദ്ദേഹത്തിന്റെ പേര് പുറത്തുവന്നിട്ടില്ല. 'മിണ്ടാതിരിക്കിലും മണ്ടുംപരാക്രമി' എന്ന ജപ്പാൻ പഴമൊഴി യഥാൎത്ഥപ്പെടുത്തീട്ടുള്ളത് ഇദ്ദേഹമാണ്. സ്വസ്ഥനായിട്ട് ഇരുന്നിരുന്ന കാലത്തും രാജ്യരക്ഷക്കു വേണ്ട മാൎഗ്ഗങ്ങൾ ആലോചിക്കുകയായിരുന്നു ഇദ്ദേഹത്തിന്റെ മുഖ്യജോലി. ചൈനായുദ്ധംകഴിഞ്ഞിട്ടു ജപ്പാൻ മൂന്നാക്കി വിഭാഗിച്ച് മൂന്നു സേനാമുഖങ്ങളെ ഓരോദിക്കിൽ സ്ഥാപിച്ചതിൽ കിഴക്കൻവീഥിയിൽ ഉള്ളതിന്റെ ആധിപത്യം ഓക്കുവിന്നായിരുന്നു. ഇദ്ദേഹമാണ് ഡെൽഹിഡർബാറിൽ ജപ്പാന്റെ പ്രതിനിധിയായിട്ടുവന്നിരുന്നത്. കഴിഞ്ഞകൊല്ലത്തിൽ ഇദ്ദേഹത്തിനെ സൈന്യാധിപസഭയിൽ ഒരു സാമാജികനായി നിശ്ചയിച്ചു. ഇദ്ദേഹം റഷ്യാജപ്പാൻ യുദ്ധത്തിലാണ് തന്റെ പരാക്രമം മുഴുവനും കാണിച്ചിട്ടുള്ളത്. ആൎതർ തുറമുഖം പിടിക്കുന്നതിൽ പങ്കുകൊള്ളുവാനുള്ള യോഗം ഉണ്ടായിരുന്നില്ലെങ്കിലെന്താ? 'കിൻചൌ,ടേലീസ്സു' എന്നീ യുദ്ധങ്ങളിൽ വിജയം നേടുവാൻ ഭാഗ്യവും യോഗ്യതയും ഉണ്ടായത് ഓക്കുവിനല്ലോ. നോഗിയെക്കുറിച്ചു അടുത്തകാലങ്ങളിൽ വൎത്തമാനപത്രങ്ങളിൽ പ്രസ്താവിച്ചിരുന്നതിന്നുപുറമെ വിശേഷിച്ചൊന്നും പറവാനില്ല.

ഒയാമ, കുറോക്കി, ഓക്കു, നോഗി, നോസു മുതലായ മഹാരഥന്മാർ ജപ്പാൻസൈന്യത്തിൽ ഉള്ളകാലത്ത് റഷ്യാ എന്നുവേണ്ടാ ഏതു കൊലകൊമ്പന്മാർതന്നെ എടഞ്ഞെതൃത്താലെന്താ? ഒരുനോക്കിനു വകയുണ്ടോ?.]

വി. കെ. രാമൻമേനോൻ ബി. എ.

ഉണ്ണുനീലീ

# സന്ദേശം

രാജ്ഞ്യാനാമങ്ങിനിയപതിനെട്ടിനുമിൻറാജധാനാം
വിദ്യാനാഞ്ചാപ്യപിപെരുമാററവീരസംഗ്രാമധീര
നാലിനുമ്മാററവതിനുമിൻറകലാകൌശലാനാം
ഗ്രാമാണാഞ്ചാശ്രിയമനുദിനംവാഞ്ഛതോരപ്പബദ്ധാ.　　൮

ശൌണ്ഡീ,വേണു,സൂനി,ശബരികാ,പങ്കിതം,രാവണകൈ
സാരംഗം,നന്ദുണി,നിറമെഴുന്തണ്ണി,വീണാ,പിനാകം
മററാവാദ്യാൽഗമെനതരിക്കിൻറവാദ്യാമൃതംതേ
കേററുപ്പുണ്ടോവന്നിളയിലമരാധീശഗന്ധർവ്വസംഘാഃ.　　൯

വട്ടത്തിൽച്ചുററുടയതടലിൽച്ചേരുമച്ചാരിവെള്ളാ
മുട്ടക്കൊട്ടിൽഗളെകമെഴപൊരാകുടികളുംപ്രാകാരാ
വെട്ടികീറിപ്പടയിച്ചുടവാററുകൊണ്ടുചേറിട്ടുകൂറി-
ട്ടോട്ടോട്ടെട്ടുടനൃപ! പറവരിന്നാവിരുന്നമെത്തുണ്ടോ.　　൧൦

വ്യായാമങ്ങുകൊണ്ടൊഴികിലുദിതാമോദമുച്ചൈശ്ശ്രവാവി-
ന്നായാസംചെയ്യുമലങ്ങുരംഗംനീകരോതാദശായാം,
പ്രാണാപായാകരുതിനതുലിക്കൻപടക്കാപ്പിനെന്നും
ചൊൽവുണ്ടല്ലോപുരപരിഷദാമപ്പൊടിച്ചാത്തുചെൻറ്.　　൧൮

മുററത്തെല്ലാനനുസുരപതേന്നില്ലതകല്പവൃക്ഷാ
മുററിക്കൽക്കംവരസുരഭിയുംവാരുണീതീർത്ഥമധ്യേനു
ചൊറിക്കുറില്ലറികിലളകേശന്നുമീശനിരാശ
ച്ചുററാനിയേവരിലുമിറലകിൻറകല്യാണമോഘം.　　൧൧

ഇത്ഥംനാനാകുശലമവനോടാപ്തിപൂർവ്വംവിചാരി-
ച്ചാഞ്ജലേകവിപുലമനസാമെൻറമുൽപ്പെട്ടകാട്ടി
പ്രാർത്ഥിച്ചാൻതൻകരുമമവനേപ്രാർത്ഥനീയാനുഭാവം
സ്വാർത്ഥപ്രത്യർത്ഥികളിലെവിടെക്കാമുകാനാംവിവേകം. ൨൩

ആർത്തത്രാണപ്രവണ! കരുണാവാരിധേ! കാമുകാനാം
നേത്രേശ്രേണീമധുപനളിനീംചേറിരുന്നുണ്ണുന്നിലീം
വാർത്തപ്പെട്ടേനിഹവിരഹിണാംഞാൻതൂലോമിൻറപാർമേൽ
കീർത്തിപ്പാനൊന്നറുതതുളശരച്ചന്ദ്രികാചാരുകീർത്തേ!. ൨൪

സിന്ധുദ്വീപെപതൻറാരുപുരവരംബിംബലീപാലകാനാം
കേളിപ്പുണ്ടല്ലോജഗതിവിദിതംമേദിനീസാഗ്ഗ്രഖണ്ഡാ,
തസ്മിൻമാരന്നിനിയപടവീടുണ്ടുമൂണ്ടെക്കലെന്നോ
രില്ലംമല്ലക്കവലയദൃശാംപാരിലാത്തവധകീർത്തി. ൨൫

കാമോന്മാദാൽക്കനിവൊട്ടുചമഞ്ഞുർവ്വശീനിർവ്വിശങ്കാ
ളമൗളീവിശപരനിൽമരുവിടിൻറനാളംചിക്രമാഖ്യ
ഉണ്ടായീപോലഴകിലവളംപാകത്തുനിൻറത്യുദാരാ
തണ്ടാർമാതിൻകുലനിലയമാംവംശമേതൽപൃഥിവ്യാം. ൨൬

തസ്മിൻവംശേതരുണനയനങ്ങൾക്കുപീയൂഷധാരാ
താരുണ്യാനാംജഗതിജനനീതാർചരന്നസ്രുശാഖാ,
താരാർമാതിന്നഭിമതസഖീ,താമ്രബിംബധരോഷ്ഠീ,
താരാനാഥപ്രതിഭടമുഖീ,തിണ്ണമെന്നുണ്ണുനീലീ. ൨൭

ഞാനുംതന്വീതിലകമവളുംകൂടിവാടാതകാന്ത്യാ-
കാമക്രീഡാചപലവപുഷൗചേർന്നുറങ്ങുംദശായാം
കല്യാണാംഗീംകഥമപിവരിച്ചെങ്ങനേഞാനറിഞ്ഞീ-
ലെന്നെക്കൈക്കൊണ്ടപഗതവതീകാപിയക്ഷീനിശായാം. ൨൮

കാതത്തിന്മേലുപരിഗഗനേചെൻറനേരത്തുണന്നേൻ-
നാതപ്പെട്ടാഞാനിഹവിരഹിതോവെറിതന്നുണ്ണുനീലീം
പേടിച്ചാററംവിരവിൽനരസിംഹാഖ്യമന്ത്രംജപിച്ചേ-
നോടിപ്പോനാളവൾമുറയുമിട്ടങ്ങുകൈവിട്ടുനമ്മെ. ൧൯

താങ്ങിത്താങ്ങിത്തദനുമൃദുനാമാങ്കതേനാനുയാതോ
മന്ദാമന്ദാപുനരഹമിറൈകത്ര ദൈവാനുഗുണ്യാൽ,
സമ്മൂഢംമാമിവിടമറിയിപ്പിച്ചിതംഭോജനാഭിം
പാടിപ്പാടിപ്പലരിപുകഴുംഗായകാനാംവചാംസി. ൨൦

ദേവംനത്വാഭുജഗശയനംവാതിൽമാടത്തിൽമേവി-
ത്താവുംപെണ്മാന്മിഴിയൊടുപിരിഞ്ഞേറെനീറീടുമെന്നെ,
മേവുംപൂവില്ലവനുമുടനികാലവുംവെണ്ണിലാവും
ക്ലൂവുംകോലക്കുയിലുമഴകിൽതേൻറലുംകോൻറതെല്ലാ. ൨൧

മുണ്ടെയതൽക്കണ്ടൊരതിലകമാമുണ്ണുനീലിവിയോഗം
കൊണ്ടിപ്പൂമന്മനസിജശരൈജ്ജീവിതാപന്നമെന്നെ,
കണ്ടപ്പോഴേകനിവൊടുമുണത്തിപ്പുണത്തിൻറനിന്നെ
ക്കണ്ടിട്ടിപ്പോഴയിബതമഹാനന്ദമഭ്യേതിചേതഃ. ൨൨

കാമാത്താനാംഝടിതിമൃതസഞ്ജീവനംപോന്നിനക്കെ-
ൻറാമൽപ്പെൺമാൻമിഴികൾമദനാതുരന്നാഞങ്ങളെൻറാൽ,
നീയ്യവേണംനരവര!വിരഞ്ഞെങ്ങൾവാത്താമുണത്തി
ക്കാമാപന്നാംകളഭഗമനാംപോററി!പോററിടുവാനായ്’. ൨൩

എൻറാൽനീയ്യോയ്യുടമതിരയിൽച്ചെൻറുകണ്ടുണ്ണുനീലീ-
മൊൻറാന്നേറമച്ചരിതമറിയിപ്പിച്ചതേററീടുവാനാ
നൻറംനൻറായ്യുരികതിരവുള്ളംനിനെക്കന്നിലെന്നും
മൻറിൽകീത്തിംമഞ്ജുമഞ്ജുവിതച്ചീടുമാതിച്ചവമ്മം. ൨൪

അഞ്ചാംപക്കാവരമിതുതുലോംവാരവും വീരമൗലേ!
നാളുംനന്ദേന്ദ്രനളിനവനിതെക്കിമ്പമേ മുമ്പിലേതു്,
മേടാമേവന്നാടരിൽമകുടമേ! രാശിയുംവാഗധീശൻ
നാദ്യാമേടത്തയമുപഗതോച്ചതികംമാഖ്യയോഗം. ൧൫

എന്നാൽക്കേൾപ്പൂവഴിയിവിടെനിന്നൊക്കെയത്തേത്തലാന്താം
ചെന്നാൽമാലോകർക്കഴലികന്മണിക്കുഞ്ഞുനത്തിന്റെതുമ്പീ,
എല്ലാമേററംനവരമറിയിച്ചിന്റാക്കുമിൻവല്ലവണ്ണം
കേട്ടാൽവാട്ടംമനസികറയുംചെയ്യുമത്ഥാന്തരാണി. ൧൬

നാഭീപത്മംനിഖിലഭുവനംഞാനപെയ്യാത്മയോനിം
നാഗേന്ദ്രന്മേൽബ്ബത്തമെത്തുമതപ്പള്ളികൊള്ളും പിരാനേ
നാഗാരാതിദ്ധ്വജനെന്നപരംമുമ്പിൽനീകുമ്പിടേണ്ടും
നാൽവേദത്തിൻപരമപൊരുളാംനമ്മുടേതമ്പിരാനേ. ൧൭

വേലപ്പെണ്ണിൻമുലയിൽമരുവുംചന്ദനാമോദമേന്ത്യേ
ചാലച്ചീറുംപെരുകിയുരുകീടിൻറവിശാലംഭരായാമ
കോലക്കണ്ണിൻമുനകനമകംപുക്കുനിന്മാറിൽമന്ദം
നീലക്കല്ലാൽവിലസിനമണീകൌസ്തുഭംവെൽവൂതാക. ൧൮

ക്ഷീരാംഭോധൌഭുജഗവരനാമെത്തമേലന്തുമാം
താരാർമാതിൻകുചുർമുലയുഗംപൂണ്ടുപൂണ്ടാനുരാഗം
പാരേഴിനുംതുയിർക്കുറവറപ്പോക്കുവാൻപള്ളികൊള്ളും
കാരുണ്യാബ്ധേ! തവ പദയുഗംപത്മനാഭാ! തൊഴുന്നേൻ. ൧൯

മീനായ്‌വേദാൻകമഠവപുഷാമന്ദരംപന്നിയായ്പാർ
നാകാധീശാരാതിരുചമാററിനാമാണിയായും
ഭൂദേവസ്തോമവു കലാരാമനായ്ക്കൃഷ്ണനായും
വൻറാവെൽവാൻകിലജഗദിതാംകല്ക്കിയായുംനമസ്തേ. ൨൦

# പുതിയ പുസ്തകങ്ങൾ.



മറവടി കിട്ടുവാൻ അഗ്രഹത്തോടുകൂടി അയച്ച എഴുത്തിന്ന് വിചാരിച്ച കാലത്തു മറവടി കിട്ടാഞ്ഞാലുണ്ടാവുന്ന സുഖക്കേട് മറവടി അയക്കേണ്ടതു മുറയാണെന്ന് അറിഞ്ഞിരിക്കെ, സംഗതിവശാൽ ആയതിന്നു സാധിക്കാത്തതുകൊണ്ടുണ്ടാവുന്ന സുഖക്കേടിനേക്കാൾ അത്രമാത്രമെങ്കിലും കുറവല്ലാതെ കൂടുതലായി വരുന്നതല്ല. എന്നതുപോലെ കെ. നാരായണമേനോൻ അവർകളുടെ 'മലയാളം റീഡെഴ്സ' (മലയാള പാഠമാല) ഒന്നും രണ്ടും മൂന്നും പുസ്തകങ്ങൾ പരിശോധിപ്പാൻ സ്ഥലച്ചുരുക്കത്താൽ ഇതുവരെയും സാധിക്കാഞ്ഞതുകൊണ്ടു ഞങ്ങൾക്ക് നാരായണമേനവർകളോടുള്ള കടപ്പാടു ഞങ്ങളുടെ അഭിപ്രായമറിവാൻ നാരായണമേനവന്ന് വല്ല തിടുക്കവുമുണ്ടെങ്കിൽ ആയതിനേക്കാൾ ഗുരുത്വം കൂടിയതാണെന്നാണ് ഞങ്ങളുടെ വിശ്വാസം.

ഒളിവായും തെളിവായും രണ്ടു കാരണങ്ങളാൽ ഒരു കാൎയ്യത്തിന്നു വിഘ്നം വരുവാൻ വഴിയുള്ളപ്പോൾ കാണികൾക്കു വെളിവായ കാരണം പിടിച്ച് അഭിപ്രായം പറവാനേ തരമുള്ളു. പക്ഷെ അസ്പഷ്ടമായ കാരണംകൊണ്ടായിരിക്കാം വാസ്തവത്തിൽ കാൎയ്യത്തിന്നു വിഘ്നം സംഭവിച്ചിട്ടുള്ളത്. അങ്ങിനെ വരുമ്പോൾ സത്യം പറഞ്ഞാലും 'വിണ്ണോടംകൊണ്ടു വിദ്യയെടുക്കുക'യാണെന്നു വിചാരിക്കുവാനാണ് അധികമെളുപ്പം. ഇങ്ങിനെ മദാന്ധദൃഷ്ടിക്കൊരു വിഭ്രമം വരുന്നതാകയാൽ അതിനുള്ള മരുന്ന് കൎമ്മികളും കാണികളും തമ്മിൽ അന്യോന്യം സ്ഥാനം മാറുകയല്ലാതെ മറ്റൊന്നുമല്ല. ഓരോരോ സ്ഥാനത്തിന്നു ഓരോരോ ചുമതലകളുണ്ട്. അതാതു സ്ഥാനത്തിരുന്നല്ലാതെ ആ ചുമതലകളുടെ ഗുണദോഷമറിവാനും പ

റവാനും കഴിയുന്നതും അർഹതയുള്ളതുമല്ല. ഈ സ്ഥിതി മനസ്സിലാ
ക്കീട്ടുള്ളവരോടും ഇല്ലാത്തവരോടും വാരിവലിച്ച് വല്ലതും പറയേണ്ട
ഭാരമില്ലാഞ്ഞ് തുല്യമാകുന്നു. ഈ അവസരത്തിലും ഇതുതന്നെയാണ്
ഞങ്ങൾക്കൊരു സമാധാനം.

ബാലന്മാൎക്കുവേണ്ടി ഉണ്ടാകുന്ന പുസ്തകങ്ങളുടെ മുഖ്യഗുണ
ങ്ങൾ ബാലന്മാൎക്കുള്ള ഗുണങ്ങൾ തന്നെയാകുന്നു. വാക്കിൻെറ സ
രളത, മനസ്സിൻെറ ചാഞ്ചല്യം അനുസരിച്ച് ഒരു വിഷയത്തിൽത
ന്നെ സ്ഥിരമായി നില്ക്കാത്ത കൌതുകം, ഗ്രഹിക്കുന്ന വിഷയങ്ങളിൽ
മനസ്സിൻെറ സുഖവഴിക്കുള്ള പ്രവേശം, ഗ്രഹിക്കേണ്ടവയാണെങ്കി
ലും രസിക്കാത്ത പദാൎത്ഥങ്ങളെ ആസ്വദിച്ച ശീലമുള്ള സരസപ
ദാൎത്ഥങ്ങളോടു കലൎത്തി കൊടുത്താൽ സ്വീകരിക്കുവാനുള്ള എളുപ്പം,
അവ്യാജമായ സൌകുമാൎയ്യം, ലാളനീയത്വം ഈ വക ഗുണങ്ങൾ
തികഞ്ഞിട്ടുള്ള പുസ്തകങ്ങളാണ ബാലന്മാൎക്കു പാഠപുസ്തകങ്ങളാ
യിട്ടു നിയമിക്കുവാൻ യോഗ്യമായിട്ടുള്ളത്. '[illegible]ത്തിൻെറ മേൽ
പുരമുകളിൽ മേയപ്പെട്ടിരിക്കുന്ന ഓടു ജലത്തിൽ പ്രതിഫലിച്ചു
പ്രകാശിച്ചുകൊണ്ടിരുന്നു' എന്ന് ഒരു പുതിയ കഥയിൽ വായി
ച്ചുകൊണ്ടിരിക്കെ 'നമ്മുടെ വീട്ടിലെ ഓടിൻെറ വെളിച്ചം വെള്ള
ത്തിൽ കാണുന്ന നോക്കു, നല്ല ഭംഗിണ്ട്' എന്നു യദൃച്ഛയായിട്ട്
ഒരു കുട്ടി മറെറാരു കുട്ടിയോടു പറയുന്നതു കേട്ടപ്പോൾ ഇപ്പോൾ നട
പ്പുള്ള ബാലപാഠപുസ്തകങ്ങളെ ഓൎത്തു ഞങ്ങൾക്കു ചിരിവന്നു
പോയി. ബാലന്മാൎക്കുവേണ്ടി നിൎമ്മിക്കുന്ന എല്ലാ പുസ്തകങ്ങളും
സരസങ്ങളും സുഗമങ്ങളും ആയിരിക്കണം. അല്ലാതെ പുസ്തകക
ൎത്താക്കന്മാരുടെ ബുദ്ധിവൈഭവവും പദപരിചയവും പ്രകടിപ്പിക്കു
ന്നതുകൊണ്ട് അവക്കു വേറെ വല്ല ഗുണവും സിദ്ധിച്ചേക്കാമെങ്കിലും
ബാലന്മാൎക്കു യാതൊരുപയോഗവും ഉണ്ടാകുമെന്നു തോന്നുന്നില്ല.
അഴകാ--പുരി, അഴകാ--പുരി, എന്നു ഏച്ചുകെട്ടി വളച്ചുനീട്ടി
നാലു ദിവസംകൊണ്ടു കാകാണാവുന്ന ഒരു കഥ പറഞ്ഞുതുടങ്ങുമ്പോ
ഴുതന്നെ കുട്ടികൾ ഉറങ്ങുവാൻ തുടങ്ങുന്നതും കുരങ്ങുണ്ണിരാമൻ മരം
ചാടിയതും പൂച്ചമ്മയങ്ങിനെ എളവെയിൽ കൊണ്ടതും മററുമായ

ചില്ലറ കഥകൾ പറയുമ്പോൾ കുട്ടികൾ രസത്തോടുകൂടി കേട്ടുകിട
ക്കുന്നതും അനുഭവമുള്ള ആളുകളോട് ബാലപാഠപുസ്തകങ്ങളിൽ
ഒരു വിഷയത്തെത്തന്നെ പടത്തുന്നതിനേക്കാൾ പല ചില്ലറ വിഷ
യങ്ങളെ വിതയ്ക്കുന്നതാണ് കാലത്താൽ ഫലവത്തായിത്തീരുക
യെന്നു പറഞ്ഞറിയിക്കേണ്ടതില്ല. പാത്രത്തിലെ വെള്ളം തീയ്യി
ന്റെ ചൂടുകൊണ്ട് പുകപോലെ ആവിയായി പൊങ്ങിപ്പോകുന്ന മാ
തിരി സമുദ്രത്തിലെയും മറ്റും വെള്ളം വെയിലിന്റെ ചൂടുകൊണ്ടു
ആവിയായി മേല്പോട്ടു പോയിട്ടാണ് മേഘമുണ്ടാകുന്നത് എന്നു പ
റയുന്നതുപോലെ പ്രത്യക്ഷാനുഭവത്തിൽനിന്നു ഉദാഹരണങ്ങളെ
ടുത്തു കാണിക്കുന്നതായാൽ ഏതു കഠിനവിഷയവും മനസ്സിലാക്കു
ന്നതിൽ എളുപ്പമുണ്ടാകുന്നതാണ്. ക്വയിനാഗുളിക പഞ്ചസാര
യിൽ പൊതിഞ്ഞു കൊടുക്കുന്നതുപോലെ രുചിക്കാത്ത വിഷയങ്ങ
ളെ രസിക്കുന്ന വിഷയങ്ങളോടു കൂട്ടിച്ചേർത്തു കൊടുത്താലുണ്ടാകുന്ന
ഗുണവും പ്രത്യക്ഷമാകുന്നു. അലങ്കാരപ്രയോഗങ്ങളെക്കൊണ്ടും
മറ്റും ഉണ്ടാകുന്ന ഭംഗിയേക്കാൾ സ്വാഭാവികമായ ലാളിത്യംകൊ
ണ്ടുള്ള കൌതുകമായിരിക്കും ബാലപാഠപുസ്തകങ്ങളിൽ അധികം
യോജിച്ചിരിക്കുക. ഇതിനൊക്കെപ്പുറമെ പുസ്തകം ഒരിക്കൽ വായി
ച്ചുതീരുന്ന[illegible] വായിക്കുന്തോറും വിഷയങ്ങൾ തെളി
ഞ്ഞു[illegible] പിന്നെയും വായിപ്പാനാഗ്രഹം ജനിപ്പി
ക്കുന്ന [illegible].

മേൽപറഞ്ഞ സംഗതികൾ നാരായണമേനവൻ ഉദ്ദേശിച്ചി
ട്ടുള്ള ബാലവിദ്യാർത്ഥികളുടെ സ്ഥാനത്തിൽനിന്നു താഴെയുള്ള തരക്കാ
ർക്കുവേണ്ടിയുണ്ടാകുന്ന പുസ്തകങ്ങൾക്കാണ് അധികം യോജിക്കുന്ന
ത് എങ്കിലും പൂവ് തന്നെ ഫലമായിത്തീരുന്നതുപോലെയുള്ള സമ്പ്ര
ദായഭേദമേ ഇതിലുള്ളു എന്നാണ് ഞങ്ങൾക്കു തോന്നുന്നത്. ഞ
ങ്ങൾ വിചാരിക്കുന്ന ഗുണങ്ങൾ ഈ പുസ്തകങ്ങളിൽ പൂർത്തിയായി
ട്ടുണ്ടെന്നു പറവാൻ ഞങ്ങൾക്കു ധൈര്യമില്ല. എങ്കിലും ഞങ്ങൾ
ചൂണ്ടിക്കാണിച്ചിട്ടുള്ള ഗുണദോഷങ്ങളെ ഗ്രന്ഥകർത്താവ് ഈ പു
സ്തകമെഴുതുമ്പോൾ നല്ലവണ്ണം പര്യാലോചിച്ചിട്ടുണ്ടെന്നാണ് ഞ

ങ്ങളുടെ വിശ്വാസം. അതുകൊണ്ട് ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ അവർകളുടേയും, സി. അച്ചുതമേനോൻ അവർകളുടേയും അഭിപ്രായങ്ങളെ ഞങ്ങളുടെ അഭിപ്രായവും അനുകൂലിക്കുന്നുണ്ട്.

ഒന്നും രണ്ടും മൂന്നും പുസ്തകങ്ങളിൽകൂടി 'വിദ്യാൎത്ഥികളുടെ കുറ' തൊട്ടു 'നികതി'വരെ ഒമ്പതു വിഷയങ്ങളെ തരംതിരിച്ചിട്ടുള്ളതിൽ പുസ്തകക്രമത്തിനും വിഷയകാഠിന്യത്തിനും അനുസരിച്ചു ചില ഭേദഗതികൾ വരുത്താമായിരുന്നു എന്ന് ഞങ്ങൾക്കൊരു പക്ഷമുണ്ട്. 'ഒരു നല്ല വൈദ്യനോ കച്ചവടക്കാരനോ ആവണമെങ്കിലും വാക്സാമൎത്ഥ്യംതന്നെയാണ് വേണ്ടത്' എന്നു പറഞ്ഞിട്ടു ഉടനെതന്നെ 'വിദ്വാനും മൌനമപണ്ഡിതനാം' എന്നു പറയാതെ 'ഈ വാക്സാമൎത്ഥ്യം ഇല്ലാത്തപക്ഷം' എന്നുകൂടി എടുത്തു ചേൎത്താൽ ഈ ശ്ലോകം അവിടെ യോജിപ്പിക്കാമായിരുന്നു. ഇമ്മാതിരി പ്രകൃതത്തിനു യോജിക്കാത്തവയും 'ബാലവൈധവ്യതപ്താനാം കുലസ്ത്രീണാം കദാചിവ' എന്നു തൊട്ട് ബാലവിദ്യാൎത്ഥികളോടു സൂക്ഷ്മാൎത്ഥം പറഞ്ഞു മനസ്സിലാക്കുവാൻ ആചാൎയ്യന്മാർ മടിക്കുന്നവയും ആയ ചില ഉദാഹരണങ്ങളും മററു ചില ചില്ലറ സ്ഖലിതങ്ങളും വരും പതിപ്പിൽ പരിഷ്കരിച്ചുകാണ്മാൻ ആഗ്രഹമുണ്ട്.

---

# പലവക

---

തൃശ്ശിവപേരൂർ 1081-ാമത കൊല്ലത്തെ പഞ്ചാംഗം.

മേൽപറഞ്ഞ പഞ്ചാംഗം ബ്രഹ്മശ്രീ. കോശ്ശേരി മനക്കൽ രാമൻ നമ്പൂരി അവർകളുടെ പരിശോധനയോടുകൂടിയും ചിലവിന്മേലും അദ്ദേഹത്തിന്റെ ശിഷ്യൻ കൃഷ്ണനമ്പി ഗണിച്ച് പ്രസിദ്ധം ചെയ്തിട്ടുള്ളതാണ്. കൊച്ചിപ്പഞ്ചാംഗമായി ഒത്തുനോക്കിയതിൽ നാൾപക്കങ്ങളിലും ലാടവൈധൃതങ്ങളിലും 30 വിനാഴികവരെ വ്യത്യാസം കാണുന്നുണ്ട്. ധ്രുവസംസ്കാരഹാരകംകൊണ്ടു സംസ്കരി

ച്ചിട്ടുണ്ടെന്നല്ലാതെ ആ സംസ്കാരക്രിയ മററു പഞ്ചാംഗങ്ങളിൽ ചെയ്യാറില്ലെന്നോ അതുനിമിത്തം വ്യത്യാസം കണ്ടേക്കാമെന്നോ പറഞ്ഞു കാണുന്നില്ല. ഗ്രഹസ്ഫുടങ്ങളിലും വ്യത്യാസം കാണുന്നുണ്ട്. പൂർണ്ണമായി വിശ്വസിക്കാമെന്നു ജനബോദ്ധ്യം വന്നിരിക്കുന്ന കൊച്ചി, തിരുവിതാംകൂർ പഞ്ചാംഗങ്ങളോടു കൂടെ കൂടാതേയും വ്യത്യാസത്തിന്നു മതിയായ കാരണം പറയാതേയും പ്രസിദ്ധം ചെയ്യുന്ന പഞ്ചാംഗങ്ങൾ വാസ്തവത്തിൽ ശരിയായി ഗണിക്കപ്പെട്ടവയാണെങ്കിൽതന്നെ, ആ സംഗതിയെപ്പററി വ്യവഹരിച്ചു തീർച്ചപ്പെട്ടല്ലാതെ നിലനില്ക്കാൻ തരമില്ല. ജനോപകാരമായിട്ടുള്ളതും കൊച്ചിപ്പഞ്ചാംഗത്തിലും മററും കാണുന്നതുമായ, മാസശ്ശേഷഫലം, നിത്യഗ്രഹഫലം, ഗ്രഹചാരഫലം, ചന്ദ്രോദയാസ്തമനം, ഇതുകളെ ചേർക്കാതെ വിട്ടുകളഞ്ഞതിന്നു കാരണം പറഞ്ഞിട്ടില്ല.

എന്നാൽ ഈ പഞ്ചാംഗത്തിൽ ദിനപ്രമാണവും ഗുളികനും അംശങ്ങളെ തിരിക്കുന്ന നേരെ ചേർത്തതു വളരെ നന്നായി. ശകുനത്തെപ്പററി സാധാരണയായി പ്രസിദ്ധം ചെയ്തു കാണാത്തതായ ശ്ലോകങ്ങളും 'ജന്മനക്ഷത്രഫലവും' ആവശ്യംതന്നെ.

കൊല്ലംതോറും പ്രസിദ്ധം ചെയ്യാൻ ഭാവമുണ്ടെങ്കിൽ സംഗതിവിവരം ഒന്നായിട്ടു ഒരു വാചകത്തിൽ കൊടുക്കാതെ ഭാഗവിവരത്തോടുകൂടി വെവ്വേറെ കൊടുക്കേണ്ടതാണ്. സംക്രമവിവരത്തിന്നുള്ള കള്ളിയിൽ ഇപ്പോൾ വെറുതെ കളഞ്ഞിട്ടുള്ള സ്ഥലം ഒരു രാശിചക്രത്തിന്നെടുത്ത് അതാതുമാസം 15-ാംനു-ത്തെ ഗ്രഹസ്ഥിതിയുംകൂടി കൊടുത്താൽ ഉപകാരമായിരിക്കും.

---

പ്രായം ഗണിക്കുന്നതു വയസ്സുകൊണ്ടല്ല. മനശ്ശക്തി നോക്കീട്ടാണ്. കാലഗതിയെ തടഞ്ഞു നിൎത്തുവാൻ ആൎക്കും കഴിയുന്നതല്ല. എന്നാൽ സജ്ജനസമ്പൎക്കത്താലും വിശിഷ്ടഗ്രന്ഥപഠനംകൊണ്ടും സല്പ്രവൃത്തികൊണ്ടും യൌവ്വനം ക്ഷയിപ്പിക്കാതെ നിലനിൎത്താം.

* * *

അന്യന്മാരുടെ മനസ്സ്വഭാവങ്ങൾക്കുള്ള ദോഷഭാഗങ്ങളെ സം

ധാരണയായി നാം എളുപ്പത്തിൽ മനസ്സിലാക്കുന്നു. നിഷ്പക്ഷമായി പരിശോധിച്ചാൽ ഈ ദോഷങ്ങൾ നമുക്കും ഉള്ളതാണെന്നു കാണാവുന്നതാണ്. ഒരുവന്നു ഓൎമ്മക്കുറവും, മറെറാരുവന്ന ഗ്രഹണശക്തിക്കുറവും, അന്യന്ന് മനസ്സിരുത്തുവാനുള്ള അസാമൎത്ഥ്യവും, പരന്ന് അനുമാനത്തിങ്കൽ സാമൎത്ഥ്യമില്ലായ്മയും, അപരന്മാരായി യോജിച്ച് കാൎയ്യം നടത്തുവാനുള്ള പടുതക്കുറവു മറെറാരുവന്നും ഉണ്ടെന്നു നാം കണ്ടുപിടിക്കുന്നു. ഈ വക ദോഷങ്ങളെ കണ്ടറിഞ്ഞു പ്രതിവിധി ചെയ്കയാണ് വിദ്യാഭ്യാസത്തിന്റെ മുഖ്യമായ ഭാഗം.

* * *

അല്പം വെടിയുപ്പു കലക്കിയ വെള്ളത്തിൽ പുഷ്പങ്ങൾ സൂക്ഷിച്ചാൽ അവയുടെ പുതുമക്കു രണ്ടാഴ്ചയോളം യാതൊരു കുറവും വരുന്നതല്ലത്രെ.

* * *

വിദ്യാധനസമ്പാദ്യത്തിന്നും ഗ്രഹണശക്തിവൎദ്ധനക്കും ആലോചനപോലെ നന്നായി മറെറാന്നുമില്ല. ഒരു വിഷയത്തെക്കുറി ചിന്തിപ്പാനാണ് ആദ്യം പഠിക്കേണ്ടത്. സംഭാഷണംകൊണ്ടും ഗ്രന്ഥപാരായണംകൊണ്ടും കിട്ടുന്ന മററുള്ളവരുടെ അഭിപ്രായങ്ങളെ അനുവൎത്തിക്കുന്നതു കൊള്ളാം. എന്നാൽ ഇതു സ്വന്താഭിപ്രായകല്പനക്ക് പ്രതിബന്ധമായി തീരരുത്. പെയ്ത വെള്ളം കൊണ്ടുമാത്രം നിറയുന്ന ഒരു കുഴിപോലെയാവാതെ നമ്മുടെ ബുദ്ധി സ്വന്തം ഉറവുള്ളതായ ഒരു കിണറുപോലെയായിരിക്കണമെന്നാണ് ഇതിന്റെ താല്പൎയ്യം.

* * *

* രഞ്ജിനിയുടെ ഈ ലക്കത്തിൽ ആറു ഭാഗങ്ങൾ പതിവിലധികമുണ്ട്.



# മഹാഭാരതം

ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥങ്ങളടങ്ങിയതും യഥാൎത്ഥമായ അഞ്ചാംവേദമെന്നു പറഞ്ഞുവരുന്നതുമായ മേൽപറഞ്ഞ വിശിഷ്ടഗ്രന്ഥം മൂന്നുനാലു കൊല്ലത്തിന്നുള്ളിൽ കഴിയുവാൻതക്കവണ്ണം ഞാൻ തനിച്ച വൃത്തത്തിന്നുവൃത്തമായി മലയാളത്തിലേക്കു തൎജ്ജമചെയ്തു വരുന്നുണ്ട്. ൧൦൮൨-ാം മേടം മുതൽക്കു ഇതു ഒരു മാസികയായി പുറപ്പെടുവിച്ചു തുടങ്ങിയിരിക്കുന്നു. വരിസംഖ്യ കൊല്ലത്തിനു അഞ്ചുറുപ്പിക മാത്രം. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാകുന്നു.

മേൽവിലാസം:

കെ. സി. തിരുവീരരായൻ രാജാ, ബി. ഏ.,

കോട്ടയ്ക്കൽ,

എന്നു് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

# ഭഗവൽഗീത

(ഒരു കൊല്ലംകൊണ്ടവസാനിപ്പിക്കുന്ന മാസിക)

ശാംകരഭാഷ്യത്തിന്റെ മലയാളതൎജ്ജമയോടും

ശങ്കരാനന്ദസരസ്വതി മുതലായവരുടെ

വ്യാഖ്യാനങ്ങളിൽനിന്നുള്ള സാരാംശത്തോടുംകൂടി.

പരിഭാഷകൻ

കെ. എം.

തപാൽ കൂലി ഉൾപ്പെടെ ഒരുകൊല്ലത്തേക്കു വരിസംഖ്യ 3 6 0

ആവശ്യമുള്ളവൎക്കു് വി. പി. ആയും അയച്ചു കൊടുക്കും.

ടി. സി. പരമേശ്വരൻ മൂസ്സത്,

ആനന്ദാശ്രമകാൎയ്യദൎശി,

തൃശ്ശിവപേരൂർ,

വില്പാൻ തയ്യാർ

| | | | | |
|---|---|---|---|---|
| കൎമ്മയോഗം—കെ. എം. | വില | 0 | 12 | 0 |
| ഭക്തിയോഗം— ടി | ടി | 0 | 12 | 0 |
| ഭഗവൽഗീത—ജി. കൃഷ്ണശാസ്ത്രികൾ | ടി | 1 | 4 | 0 |

വി. സുന്ദരയ്യൻ ആൻഡ് സൺസ്സ് തൃശ്ശിവപേരൂർ.




രസികരഞ്ജിനി

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽകൂലി ഉൾപ്പടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽകൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം മറുമാസത്തിലെ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിൻെറ വില ബ്രിട്ടീഷ് സ്ടാമ്പായിട്ടും, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തോന്നിച്ച് അടക്കം ചെയ്തയക്കേണ്ടതാകുന്നു.

പരസ്യകൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമൊ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യം പോലെ കൂലി ചുരുക്കുന്നതാകുന്നു.

---

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജൎക്കു അറിവുതരേണ്ടതാകുന്നു. അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെററുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

എറണാകുളത്ത് കോവിലകം } എന്ന—അമ്പാടി ചെറിയ കൃഷ്ണപുതുവാൾ
ര. ര. മാനേജർ.




# രസികരഞ്ജിനി

൧൦൮൧ തുലാം

പുസ്തകം ൪ ലക്കം ൨

പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിനി
രസജ്ഞർക്കു കൊടുക്കട്ടേ
രസം രസികരഞ്ജിനി






## പരസ്യം.

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാൎയ്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസികസംബന്ധമായ എഴുത്തുകളിലൊ ലക്ഷ്യങ്ങളിലൊ അവരുടെ മുദ്രയൊ ഒപ്പൊ ഉണ്ടായിരുന്നാൽ മതി.

എന്ന്

എറണാകുളത്ത } കോവിലകം

രസികരഞ്ജിനി ഉടമസ്ഥൻ,

*RAMA VURMA*,

13th Prince of Cochin.

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തോന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാൎയ്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപക്ക് അയയ്ക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്.

ര. ര. പ.

# പണമടച്ചവരുടെ പേരുവിവരം.

---

79-ലെ

| മ. രാ. രാ. അവർകൾ | ക. | ണ. |
|---|---|---|
| സി. എസ്സ. സുബ്രഹ്മണ്യൻപോററി | ൩ | ൦ |
| കെ. പി. കുട്ടിശ്ശങ്കരപ്പണിക്കർ | ൦ | ൮ |
| വി ഗോപാലമേനോൻ | ൩ | ൦ |
| പി. കേശവൻ പണിക്കർ | ൧ | ൧൩ |
| എസ്സ്. ഗോവിന്ദപ്പിള്ള, പന്തളം | ൩ | ൦ |
| ഉള്ളനാട്ടു അമ്മുണ്ണിപ്പണിക്കർ | ൩ | ൦ |
| ഇട്ട്യാണത്തു ശങ്കുണ്ണിമേനോൻ | ൩ | ൦ |
| സി. പി. കൃഷ്ണമേനോൻ | ൩ | ൬ |
| എ കുഞ്ചുനായർ, ഒററപ്പാലം | ൧ | ൮ |
| വി. ചാത്തുക്കുട്ടി മേനോൻ | ൩ | ൦ |
| മണക്കാട്ടു കേശവൻ നമ്പൂരി (തീർത്ത) | ൦ | ൧൨ |
| പി. ശങ്കരമേനോൻ, മദ്രാസ്സ | ൨ | ൦ |
| കേശവപിള്ള | ൩ | ൦ |
| ഒഴുമ്പുങ്കാട്ട് അനന്തപിള്ള | ൩ | ൦ |
| ഗോവിന്ദപ്പിള്ള, പ്രവൃത്തിസ്കൂൾ, പറവൂർ (തീർത്ത്) | ൧ | ൮ |
| പി. എസ്സ. സുബ്രഹ്മണ്യയ്യൻ (ബാക്കി) | ൨ | ൦ |
| ജി. കൊച്ചുകുഞ്ചുക്കുറുപ്പ് (ബാക്കി) | ൨ | ൦ |
| ഐ. ഐ ഫാർണ്ണാണ്ടിസ്സ (ബാക്കി) | ൦ | ൧൨ |

80-ലെ

| മ. രാ. രാ. അവർകൾ | ക. | ണ. |
|---|---|---|
| ഈശ്വരൻപോററി | ൨ | ൦ |
| സി. അച്യുതമേനോൻ, ബി. എ. | ൩ | ൦ |
| പി. പി. റഗ്ഗീസ്സ് | ൩ | ൦ |
| കസ്തൂരിരങ്കയ്യൻ | ൩ | ൦ |
| വക്കീൽ പരമേശ്വരൻപിള്ള | ൩ | ൦ |
| എ. ജെ. ജോൺ, ബി. എ, എം. ജി, എം. ഹൈസ്കൂൾ വായനശാലാ സിക്രട്ടരി | ൧ | ൧൦ |
| കുത്താളിച്ചാരത്താത്ത നായർ | ൩ | ൦ |
| കെ. ചാത്തുനമ്പ്യാർ, സിക്രട്ടരി, ടീച്ചേർസ് അസോസിയേഷൻ, ഗവർമ്മെണ്ട് ട്രെയിനിങ്ങ് സ്കൂൾ, വടകര | ൦ | ൮ |
| പി. ഇട്ടിരാരിച്ചൻ നായർ | ൦ | ൧൨ |

| മ. രാ. രാ. അവർകഠം | ക. | ണ. |
|---|---|---|
| ഗോപാലപ്പെ കൃഷ്ണഭട്ടർ | ൨ | ൪ |
| എ. കെ. ടി. കെ. എം. ചെറിയ നാരായണൻനമ്പൂരിപ്പാട് | ൩ | ൦ |
| കെ. പി. കുട്ടിശ്ശങ്കരപ്പണിക്കർ | ൩ | ൦ |
| കോണത്ത് കണ്ണൻ നമ്പ്യാര് | ൨ | ൦ |
| മാങ്കഴി കൃഷ്ണൻ നമ്പൂരിപ്പാട് | ൩ | ൦ |
| ഐ. എസ്സ്. നാരായണയ്യർ | ൩ | ൦ |
| കെ. സി. മാനവേദൻ രാജാ | ൨ | ൮ |
| അമ്പലത്ത് കണ്ണൻമേനോൻ, (എടവംമുതൽ ൩ മാസം) | ൰ | ൰ |
| മാടസ്വാമി എല്ലമുത്തു (എടവംമുതൽ ൨ മാസം) | ൦ | ൰൨ |
| കാളിപ്പുറയത്ത് മാധവിഅമ്മ | ൩ | ൦ |
| കിളിമാനൂർ രാജരാജവൎമ്മ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് | ൩ | ൦ |
| എസ്സ്. ശങ്കരൻനായർ | ൨ | ൦ |
| കൊച്ചി തിരുമലദേവസ്വം ഹൈസ്കൂൾ മലയാളപണ്ഡിതർ | ൩ | ൦ |
| കെ. ഗോവിന്ദമാരാർ | ൩ | ൦ |
| കെ. എ. ചാക്കോ | ൩ | ൦ |
| കെ. കരുണാകരപ്പിഷാരോടി (വൃശ്ചികം തീൎത്ത്) | ൰ | ൮ |
| മാങ്കായി രാമപ്പണിക്കർ | ൩ | ൦ |
| പെരിങ്ങാര നാരായണൻ നമ്പൂരി | ൩ | ൦ |
| പെഞ്ചോച്ചിൽ വടക്കേതിൽ ഗോവിന്ദപിള്ള | ൩ | ൦ |
| പി. എസ്സ്. നാരായണപിള്ള (മീനംമുതൽ മിഥുനംവരെ തീൎത്ത്) | ൰ | ൦ |
| സി. നീലകണ്ഠൻനായർ | ൩ | ൦ |
| വെല്ലക്കട്ടിമന്നാടിയാർ | ൨ | ൦ |
| കെ. പി. തങ്കപ്പിള്ള | ൩ | ൦ |
| കെ. എൻ. കൃഷ്ണവൈദ്യൻ | ൩ | ൦ |
| കക്കാട്ടു മനയ്ക്കൽ നാരായണൻനമ്പൂരി | ൩ | ൦ |
| തറമൽ ശ്രീധരമേനോൻ (മിഥുനം കൎക്കടകംകൂടി) | ൦ | ൮ |
| ഇ. കെ. അയ്യാക്കുട്ടി, ബി. എ. | ൩ | ൦ |
| പാലിയത്ത് കുഞ്ചു അച്ചൻ | ൩ | ൦ |
| കൊരങ്ങനാത്ത് കുഞ്ഞുണ്ണിപിഷാരോടി | ൩ | ൦ |
| എ. ശങ്കരനാരായണയ്യർ ഉത്തരദേവസ്വം സൂപ്രണ്ടു് | ൩ | ൦ |
| മാണിക്കത്ത് നാരായണമേനോൻ | ൩ | ൦ |
| നെടിയംവീട്ടിൽ ഉക്കോമമേനോൻ | ൩ | ൦ |
| ഉളനാട്ടു അമ്മുണ്ണിപ്പണിക്കർ | ൩ | ൦ |
| ഉളനാട്ടു കൃഷ്ണപ്പണിക്കർ | ൩ | ൦ |
| പി. ലോനപ്പൻ, മുല്ലശ്ശേരി വായനശാലാസിക്രട്ടറി | ൩ | ൦ |
| രാമങ്കണ്ടത്ത് രാമപ്പൊതുവാൾ | ൩ | ൦ |

| ഉ. രം. രാ. | അവർകൾ | ക. ണ. |
|---|---|---|
| പി. കോലപ്പനായഡു | | ൰ ൦ |
| കോന്തിമേനോൻ, ഗുരുവായൂര ദേവസ്വം കാര്യസ്ഥൻ | | ൰ ൦ |
| മണക്കുളം രാജാവു തിരുമനസ്സുകൊണ്ട് | | ൰ ൦ |
| പനയ്ക്കൽ മത്തു ഇസ്സാക്ക | | ൰ ൦ |
| പനയ്ക്കൽ ഐ. ജേക്കബ് | | ൨ ൮ |
| കെ. കേളര തിരുമുല്പാട് | | ൰ ൦ |
| കിഴക്കേത്രാമ്പിയിൽ കൃഷ്ണമേനോൻ | | ൰ ൦ |
| പടിഞ്ഞാറെത്രാമ്പിയിൽ കൃഷ്ണമേനോൻ | | ൰ ൦ |
| രായിരംകണ്ടത്ത് ഗോവിന്ദമേനോൻ | | ൰ ൦ |
| നെന്മിനിമംഗലത്തു നമ്പൂരി | | ൰ ൦ |
| സി പി കൃഷ്ണമേനോൻ | | ൰ ൦ |
| മണക്കോട്ട രാമൻമേനോൻ | | ൰ ൦ |
| മാമ്പിള്ളി കൊച്ചുവാരിയത് | | ൰ ൦ |
| എടക്കുന്നി ഉക്കണ്ടവാരിയര് | | ൰ ൦ |
| കൊടക്കാട്ട കിട്ടപ്പൻ എന്ന കൃഷ്ണമേനോൻ | | ൰ ൦ |
| സി വി സഹസ്രനാമവാദ്ധ്യാര് | | ൰ ൦ |
| ബി രാഘവൻനമ്പ്യാർ, ബി എ ബി എൽ. | | ൰ ൦ |
| ആർ കൃഷ്ണവാരിയർ, ആറന്മുള (തീർത്ത) | | ൧ ൧൧ |
| പുളിങ്കുന്നിൽ വാച്ചാപ്പറമ്പിൽ മാത്താൻ ചെത്ത്വാർ (ചിങ്ങം ൩൦ വരെ തീർത്ത) | | ൨ ൨൧ |
| കല്ലൂരിക്കൽമഠത്തിൽ വി. ശ്രീനിവാസശേണായി (തീർത്ത്) | | ൧ ൦ |
| തോട്ടപിച്ച അയ്യൻ ശിവരാമകൃഷ്ണയ്യൻ | | ൰ ൦ |
| ബി. സി. ചാക്കോ ബി. എ. | | ൰ ൦ |
| പടിഞ്ഞാറ്റപ്പാറയിൽ നാരായണൻനായർ | | ൰ ൦ |
| കെ. രാമുണ്ണിമേനോൻ റേയിഞ്ചർ | | ൰ ൦ |
| ജി. കൃഷ്ണപിള്ള | | ൰ ൦ |
| എടപ്പിള്ളി അദ്ധ്യാപകസംഘം സിക്രട്ടേറി നാരായണൻനമ്പ്യാർ (തീർത്ത) | | ൧ ൮ |
| എൻ നീലകണ്ഠപിള്ള, സക്കാർ വൈദ്യൻ (തീർത്ത്) | | ൨ ൨൧ |
| പി ഗോവിന്ദക്കമ്മത്തി, ചേർത്തല (തീർത്ത്) | | ൰ ൦ |
| എസ്സ് കൃഷ്ണയ്യൻ, ബി എ ബി എൽ | | ൰ ൦ |
| ബി നാരായണപ്പൈ (തീർത്ത്) | | ൧ ൦ |
| എസ്സ് വെങ്കിടേശ്വരശേണായി (തീർത്ത്) | | ൧ ൦ |
| അ. മോളി രാമുണ്ണിവൈദ്യൻ | | ൰ ൦ |
| എ കുഞ്ചുനായർ, ഒററപ്പാലം | | ൰ ൦ |
| കന്നത്തൂർ അനന്തൻ ഭട്ടതിരിപ്പാട് | | ൰ ൦ |
| മല്ലിശ്ശേരി ശങ്കരൻനമ്പൂരി | | ൰ ൦ |
| ഞാറക്കൽ കുഞ്ചുണ്ണിനായർ | | ൰ ൦ |
| കെ നീലകണ്ഠൻവൈദ്യൻ (തീർത്ത്) | | ൨ ൮ |
| എസ്സ് ശങ്കരൻതമ്പി | | ൰ ൦ |

| ഉ. ൨൦. ൩൦. അവർകൾ | ക. | ണ. |
|---|---|---|
| കടുങ്ങോട്ടു വലിയ മഠത്തിൽ ശങ്കരൻദേവൻ പോററി | ൫ | ൦ |
| കോന്നനാത്ത അച്യുതമേനോൻ | ൫ | ൦ |
| അഴകങ്കമരത്ത കരുണാകരൻ നായർ | ൫ | ൦ |
| അമ്പാട്ടു ചാത്തുമേനോൻ | ൫ | ൦ |
| സി എസ്സ കൃഷ്ണയ്യൻ (തീർത്ത) | ൦ | ൯ |
| പി കെ കുഞ്ഞനുജൻ നമ്പൂരിപ്പാട | ൫ | ൧ |
| എ പി പത്മനാഭയ്യൻ (തീർത്ത) | ൦ | ൧൨ |
| വി കേശവപിള്ള, ബി എ. വക്കീൽ | ൫ | ൧ |
| കോന്നനാത്ത ഗോപാലമേനോൻ | ൫ | ൦ |
| കെ നാരായണമേനോൻ, ബി എ ബി എൽ | ൫ | ൧ |
| വി കെ ഗോവിന്ദമേനോൻ | ൫ | ൦ |
| കെ കുഞ്ഞാപ്പ | ൫ | ൦ |
| കെ ഗോപാലമേനോൻ | ൫ | ൦ |
| നെല്ലിക്കലേടം ഗോമ്പി അച്ചൻ | ൫ | ൦ |
| ചെറയിൽ മഠത്തിൽ ജെ നരസിംഹകമ്മത്തി (തീർത്ത) | ൨ | ൦ |
| എഴുത്തച്ഛൻ കളത്തിൽ കേരവുണ്ണി നെടുങ്ങാടി | ൫ | ൦ |
| കാലിക്കര ഗോവിന്ദമേനോൻ | ൫ | ൦ |
| മണക്കാട്ടു കേശവൻ നമ്പൂരി | ൫ | ൦ |
| എം കെ കുട്ടികൃഷ്ണമേനോൻ | ൨ | ൯ |
| കെ നീലകണ്ഠവാരിയർ | ൫ | ൦ |
| ഉരത്തിയൽ എൻ വേലുപ്പിള്ള | ൫ | ൦ |
| ടി ആർ ഗോവിന്ദപ്പിള്ള | ൫ | ൦ |
| കാമ്പ്രത്ത ശിവരാമൻമേനോൻ | ൫ | ൦ |
| അങ്കരാത്ത വലിയ മന്നാടിയാർ | ൫ | ൦ |
| പി. ശങ്കരൻ നായർ, മദ്രാസ്സ | ൫ | ൦ |
| ആയില്യം തിരുനാൾ രവിവർമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട | ൫ | ൦ |
| കടമ്പോട്ടായ വടക്കേക്കരകോവിലകത്ത് താച്ചനുണ്ണിഏളയവളോടി | ൫ | ൦ |
| തൃത്താല കിഴക്കേക്കളത്തിൽ ഗോപാലമേനോൻ (തീർത്ത) | ൦ | ൧൨ |
| കെ. വേലുപ്പിള്ള പത്രപാരായണ സംഘം മാനേജർ (തീർത്ത) | ൩ | ൯ |
| എ. രംഗ രാജശാസ്ത്രിയാർ | ൫ | ൦ |
| സി. നാരായണമേനോൻ (ൻ.ചെക്രൂടി | ൪ | ൯ |
| എസ്സ്. കൃഷ്ണപ്പിള്ള | ൦ | ൯ |
| കിഴക്കേപ്പുരി അഹമ്മദ് (ബാക്കി) | ൨ | ൪ |
| എൽ. ജാനകി അമ്മ (ബാക്കി) | ൩ | ൧൨ |
| ആർ. നാരായണപ്പിള്ള | ൫ | ൧ |
| വെങ്ങായിൽ കുഞ്ഞിരാമൻ നായനാർ | ൫ | ൦ |
| ജഡ്ജ്‌ർ. പി. രാമക്കുറുപ്പ് | ൫ | ൦ |
| കണ്ണമംഗലം കൈതത്തെക്ക കോമമ്പുഴത്ത കൃഷ്ണൻ | ൩ | ൦ |
| കെ. ഉദയവർമ്മ തമ്പുരാൻ | [illegible] | [illegible] |

| മ. രാ. രാ. | അവർകൾ | ക. | ണ. |
|---|---|---|---|
| കേശവപിള്ള | | ൩ | ൦ |
| ഇടത്തിൽ നാരായണമേനോനുവേണ്ടി കോടഞ്ചേരിയത്ത് കൃഷ്ണൻനായര് | | ൨ | ൧൪ |
| കെ വേലുപ്പിള്ള | | ൨ | ൪ |
| പി. കേശവൻ പണിക്കർ | | ൩ | ൦ |
| കെ. ജനാർദ്ദനപിള്ള, ബി എ. | | ൩ | ൦ |
| തുമ്പുകാട്ട് അനന്തൻപിള്ള | | ൩ | ൦ |
| പി കേശവൻനമ്പൂരി | | ൩ | ൦ |
| എസ്സ് എൻ വെങ്കിടേശ്വരൻ | | ൩ | ൦ |
| വാളാഞ്ചേരി വെള്ളാട്ട് അപ്പുക്കുട്ടൻ എന്ന രാമൻമേനോൻ | | ൩ | ൦ |
| കെ കേശവൻപിള്ള (ബാക്കി) | | ൨ | ൦ |
| വേക്കോട്ട രാമുണ്ണിപ്പണിക്കർ | | ൩ | ൦ |
| പി ഐ ചാണ്ടി | | ൩ | ൦ |
| വേലുപ്പിള്ള | | ൩ | ൦ |
| കെ. കൊച്ചുഗോവിന്ദപ്പിള്ള (ബാക്കി) | | ൦ | ൧൪ |
| രാമുണ്ണ്യാരത്ത നാരായണമേനോൻ (ബാക്കി) | | ൨ | ൪ |
| നെല്ലോത്ത കുഞ്ഞൻപിള്ള | | ൩ | ൦ |
| ഗോവിന്ദപ്പിള്ള പ്രവൃത്തി സ്കൂൾ പറവൂർ | | ൩ | ൦ |
| പി എസ്സ് സുബ്രഹ്മണ്യയ്യൻ | | ൩ | ൦ |
| ശ്രീമൂലവിലാസം വായനശാലാ സിക്രട്ടേരി (ബാക്കി) | | ൧ | ൧൦ |
| എ ടി ശങ്കുണ്ണിമേനോൻ (പരസ്യക്കൂലി ഉൾപ്പടെ) | | ൬ | ൯ |
| ടി കെ ചിന്നമ്മ | | ൩ | ൦ |
| കെ പരമേശ്വരൻനമ്പൂരിപ്പാട | | ൩ | ൦ |
| ജി കൊച്ചുകുഞ്ഞുക്കുറുപ്പ് | | ൩ | ൦ |
| എസ്സ് സുബ്രഹ്മണ്യയ്യൻ വൈ-ലൈ (ബാക്കിഉൾപ്പടെ) | | ൪ | ൪ |
| കെ കുഞ്ഞികൃഷ്ണൻ നമ്പ്യാര് | | ൩ | ൦ |
| ആനായത്തുമഞ്ചേരി നാനിക്കുട്ടി പിഷാരസ്യാര് | | ൩ | ൦ |
| വിക്ടോറിയ ജൂബിലി റീഡിംഗ്റൂം ലൈബ്രറിസിക്രട്ടേരി ഇരിഞ്ഞാലക്കട (രൺ-കൂടി തീർത്ത) | | ൪ | ൪ |
| എസ്സ് പരമേശ്വരൻപിള്ള | | ൩ | ൦ |
| എൻ കൃഷ്ണപ്പിള്ള | | ൩ | ൦ |
| പി ഗോപാലപ്പിള്ള (തീർത്ത്) | | ൧ | ൮ |
| വിക്ടോറിയ കാളേജ് പ്രിൻസിപ്പാൾ (൧൯൦൭-വരെ) | | ൧ | ൯ |
| നെയ്യൂർ എം എ കുമാരപിള്ള | | ൩ | ൦ |
| പെരുന്തുരുത്തി രാമപ്പണിക്കർ | | ൩ | ൦ |
| മണക്കാട്ട് കൃഷ്ണപിള്ള | | ൩ | ൦ |
| പുത്തരി അച്ചുതമേനോൻ | | ൩ | ൦ |
| എ രാമപ്പിള്ള (രൺ കൂടി) | | ൪ | ൦ |
| പി അച്ചുതൻനായർ | | ൩ | ൦ |
| തിരുവല്ല കല്ലൂപ്പാറമാത്തിൽ കുമാരപിള്ള (രൺ കൂടി) | | ൰ | ൧൨ |

| മ. രാ. രാ. അവർകൾ | ക. ണ. |
| --- | --- |
| സി കെ നാരായണപ്പിള്ള (തീർത്ത്) | ൨ ൦ |
| വക്കീൽ കെ രാമര തിരുപ്പാട് | ൩ ൦ |
| സർക്കാർവക്കീൽ സുബ്രഹ്മണ്യയ്യൻ | ൩ ൦ |
| അമ്പാടി കൊച്ചുഗോവിന്ദമേനോൻ എറണാകുളം | ൩ ൦ |
| ചെങ്ങഴം പരമേശ്വരൻഭട്ടതിരി | ൩ ൦ |
| ആനാട്ടു ശങ്കരമേനോൻ | ൩ ൦ |
| എളമ്പുലാക്കാട്ട് വാസുദേവൻ മൂസ്സത | ൩ ൦ |
| **81-ലെ** | |
| ക്രുത്താളി ചാക്കോത്ത് നായര് | ൩ ൬ |
| ഐ എസ്സ് നാരായണയ്യർ | ൩ ൦ |
| പുലാപ്പറ്റ അമ്മാളുഅമ്മ | ൩ ൦ |
| കാവിൽ മരുതോമ്പിള്ളി പരമേശ്വരൻനമ്പൂരി, ബ്രഹ്മാനന്ദാളിചാരി മുമുക്ഷു | ൩ ൦ |
| മാടസ്വാമി എഴുത്തച്ഛൻ | ൩ ൦ |
| നെടിയംവീട്ടിൽ ഉക്കോരമേനോൻ, ഗുരുവായൂർ | ൩ ൦ |
| പനയ്ക്കൽ ഐ ജേക്കബ് | ൫ ൮ |
| എൻ ശങ്കുണ്ണിവാരിയർ | ൩ ൦ |
| റെവറണ്ട് മൈക്കൽ നെലവരത്ത് | ൩ ൦ |
| എ ഡി രാമൻ | ൩ ൦ |
| ഫൻ.ാംക്രറ് കൊച്ചുനജൻ തമ്പുരാൻതിരുമനസ്സുകൊണ്ട് | ൩ ൦ |
| ൫൫-ാംക്രറ് കേരളവർമ്മതമ്പുരാൻ തിരുമനസ്സുകൊണ്ട് | ൩ ൦ |
| ചെനോസ്സ പരമേശ്വരൻ നമ്പൂരിപ്പാട് | ൩ ൦ |
| ൨൨-ാംക്രറ് കുഞ്ഞിക്കിടാവ് തമ്പുരാൻ തിരുമനസ്സുകൊണ്ട് | ൩ ൦ |
| പാലക്കാത്ത പടിഞ്ഞാറെ വാകയിൽ നാരായണമേനോൻ | ൫ ൮ |
| കോണത്ത കണ്ണൻനമ്പ്യാര (തീർത്ത്) | ൫ ൫൨ |
| ടി സി എ മന്നാടിയാർ (വ്വ. ലെ ൪ ണ കൂടി) | ൩ ൪ |
| ടി കെ മാധവൻ | ൩ ൦ |
| കണ്ണമംഗലം കൈതത്തെക്ക കോമലെഴുത്തു കൃഷ്ണൻ | ൩ ൦ |
| ചാഴൂര കോവിലകത്ത ഏമ്പ്രാമൻ കുഞ്ഞുണ്ണിത്തമ്പാൻ | ൩ ൦ |
| കേരളഭാഷാപോഷിണി വായനശാല കാര്യദർശി ടി കെ രാമൻമേനോൻ (൩ മാസത്തെ) | ൫ ൫൦ |
| ജി ഗോവിന്ദപ്പിള്ള പത്തനംതിട്ട | ൩ ൦ |
| പി ഫീലിപ്പോസ്സ് | ൫ ൬ |
| സി വി കൃഷ്ണയ്യൻ | ൩ ൦ |
| തെക്കേടത്ത് പെരുമ്പടപ്പിൽ ശങ്കരൻനമ്പൂരി | ൩ ൦ |
| വി കെ കുഞ്ഞനുജൻ നമ്പൂരിപ്പാട (൩ മാസത്തെ) | ൫ ൫൦ |
| കെ നാരായണൻനായർ | ൩ ൦ |
| വെടിപ്പുമഠത്തിൽ കൊച്ചുണ്ണിതിരുമുല്പാട | ൩ ൦ |
| എസ്സ് കൃഷ്ണപിള്ള | ൩ ൪൦ |

# സംഗതിവിവരം.

ഭാഗം

(മുഖചിത്രം:— ജപ്പാനിലെ കപ്പൽപ്പടനായകന്മാർ)



---

## പ്രത്യേകപരസ്യം.

൧൦൮൭ മിഥുനം മുതൽക്കു് പ്രസിദ്ധംചെയ്തുവന്നിരുന്ന പ്രത്യേകപരസ്യം അനുസരിച്ചു ഞങ്ങളുടെ പഴയ വരിക്കാരിൽ വളരെ ചുരുക്കം പേർ മാത്രമേ ൧൦൮൮-ലെ മുഴുവൻ വരിസംഖ്യ മുൻകൂറടച്ചിട്ടുള്ളു എന്നു് ഈ ലക്കത്തിൽതന്നെ ചേൎത്തിട്ടുള്ള പണമടച്ചവരുടെ പേരു വിവരത്തിൽനിന്നു് അറിയാവുന്നതാണു്. ഈ സ്ഥിതിക്കു പ്രത്യേകപരസ്യത്തിലെ രണ്ടാം വകുപ്പുപ്രകാരം വളരെ ചുരുങ്ങിയ ഒരു സംഖ്യ മാത്രമേ സമ്മാനത്തിനു നിശ്ചയിക്കുവാൻ ഞങ്ങൾക്കവകാശമുള്ളു. എങ്കിലും ഈ സമ്മാനപരസ്യം മൂലം കുറെ പുതിയ വരിക്കാർ ഉണ്ടാകുവാൻ എടയായിട്ടുള്ളതുകൊണ്ടു് ആകെ ൫൦൦ ഉറുപ്പിക സമ്മാനസംഖ്യയായി നിശ്ചയിച്ചു് ൨൫ ഉറുപ്പിക മുതൽ ൫ ഉറുപ്പികവരെ ആറു തരത്തിൽ ൨൬ സമ്മാനങ്ങളായി തരം തിരിച്ചു് ൧൦൮൮-ലെ പരസ്യപ്രകാരം ഇമ്മാസം ൩-ാം നു- ഞായറാഴ്ച ൪ മണിക്കു് രഞ്ജിനിക്കമ്മറ്റിയുടേയും വരിക്കാർ മുതലായ മററു പലരുടേയും മുമ്പിൽവച്ചു് നറുക്കു് എടുക്കുകയും നറുക്കു കിട്ടിയവരുടെ പേരുവിവരവും അവരവൎക്കു കിട്ടിയ സംഖ്യകളും ഈ ലക്കത്തിൽ തന്നെ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരിക്കുന്നു. കുറി എടുത്ത വിവരം ഞങ്ങളുടെ വരിക്കാൎക്കു് അറിവാൻ എടയായതിന്റെ ശേഷം അതാതു സമ്മാനസംഖ്യകൾ കിട്ടിയവൎക്കു് എത്തിച്ചുകൊടുക്കുന്നതായിരിക്കും നല്ലതെന്നുള്ള വിശ്വാസത്തിന്മേൽ മേപ്പടി സംഖ്യകൾ ആപ്പീസ്സിൽ സൂക്ഷിച്ചിരിക്കകൊണ്ടു് സമ്മാനം കിട്ടീട്ടുള്ളവർ തുലാം ലക്കം രഞ്ജിനി കിട്ടിയതായി അറിവുതന്നാൽ ഉടനെ അതതു സംഖ്യകൾ അവരവൎക്കു എത്തിച്ചുകൊടുക്കുന്നതാണു്. തുലാം ൩൦-ാം നു-ക്കു മുമ്പു് വിവരത്തിനു അറിവുകിട്ടാത്ത പക്ഷം സംഖ്യകൾ അതാതാളുകൾക്കു് മണിയാൎഡർ ചെയ്യുന്നതു മാണു്.

# സമ്മാനവിവരം

മ. ൧൦. ൧൦. ———— അവർകൾ

25 ഉറപ്പിക

എ. ൧൦ഘവപുളവാൾ തൃശ്ശിവപേരൂർ.

10 ക. വീതം

1 സി. എസ്സ്. ഗോപാലപ്പണിക്കർ, ചിററൂർ.
2 മഴവഞ്ചേരിപ്പറമ്പത്ത മാത്തു കുഞ്ഞിപ്പൈലി, അയ്യമ്പിള്ളി.

5 ക. വീതം

1 ഐ. എസ്സ്. നാരായണയ്യർ, എസ്റ്റേററ് മാനേജർ കുന്നംകുളം.
2 എം. ഭാസ്കരമേനോൻ.
3 കൽദായ സുറിയാനി ലൈബ്രറി സിക്രട്ടേറി, തൃശ്ശിവപേരൂർ.
4 അമ്പാട്ട കുട്ടികൃഷ്ണമേനോൻ, ചിററൂർ.

3 ക. വീതം

1 ചെറുപറമ്പിൽ കുട്ടിപ്പാറ അമ്മ, ഇരിങ്ങാലക്കുട.
2 എസ്സ്. കൃഷ്ണപിള്ള, കിഴിയത്തുവീട, ചെങ്ങന്നൂർ.
3 ഒറവങ്കര നീലകണ്ഠൻ നമ്പൂരി, അ ഡൂർ.
4 മംകായി രാമപ്പണിക്കർ, ഹജൂർകച്ചേരി, എറണാംകുളം.
5 ദേവരാജയ്യൻ, എറണാകുളം.

2 ക. വീതം

1 ടി. വി. ദാമോദരനുണ്ണി, ബി. എ. എിരവര, എറണാംകുളം.
2 മംകഴി കൃഷ്ണൻനമ്പൂരിപ്പാട, തൃപ്പുണിത്തുറ.
3 പടിഞ്ഞാറെത്രാമ്പി കൃഷ്ണമേനോൻ, തൃശ്ശിവപേരൂർ.
4 കെ. ആർ. കൃഷ്ണപിള്ള, തിരുവനന്തപുരം.
5 കാവിൽമരത്തോമ്പിള്ളി പരമേശ്വരൻ നമ്പൂരിപ്പാട, ബ്രഹ്മാനന്ദാഭിലാഷി മുമുക്ഷു. പുതുക്കാട.
6 വി. അപ്പുണ്ണിമേനോൻ, തൃശ്ശിനാപ്പള്ളി.

1 ക. വീതം

1 എൻ. ഇക്കോമമേനോൻ, ഗുരുവായൂർ.
2 പാലിയത്ത വലിയച്ചൻ ചേന്നമംഗലം.
3 മധുരത്താററ തുപ്പൻ നമ്പൂരിപ്പാട, തൃപ്പുണിത്തുറ.
4 സി. പരമേശ്വരൻ നമ്പൂരിപ്പാട, പുത്തൻകുരിശ.
5 മററപ്പിള്ളി ചാരൻ മാക്കോത, ചെറായി അയ്യമ്പിള്ളി.
6 എ. രാമൻ, പഴയങ്ങാടി.
7 കെ. പരമുപിള്ള എ. എ. കൊല്ലം.
8 വി. കെ. കുഞ്ഞൻമേനോൻ, തൃശ്ശിവപേരൂർ.

ആഡ്മിറൽ റ്റോഗോ.



ADMIRAL TOGO.

ആഡ്മിറൽ

കമിമൂറ



ADMIRAL KAMIMURA.



ആഡ്മിറൽ ഉറിയു.



ADMIRAL URIU.

ആഡ്മിറൽ ഇറ്റോ.



ADMIRAL ITO.

# രസികരഞ്ജിനി

൧൦൮൧

പുസ്തകം ൪. | തുലാമാസം | ലക്കം ൩.


## മംഗളം.

കുട്ടിക്കേളിയിലാമഹേന്ദ്രവിജയംസാധിച്ചുവയ്യാകരം
കിട്ടിക്കേവലശാസ്ത്രവാരിധിയെയുംലംഘിച്ചലങ്കാരിയായ്
നാട്ടിൽക്കേളിപെരുത്ത'രാമചരിതം'താൻസുന്ദരപ്രൌഢമായ്
കൂട്ടിക്കേറ്റംവിപുലന്നപാവനജനിശ്രീമാൻഹന്തുമാംസ്തുണ.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ.

---

കൊടുങ്ങല്ലൂർ

# വിദ്വാൻ ഏളയതമ്പുരാൻ*



പ്രഭുക്കന്മാരിലും സ്ത്രീകളിലും മൌഢ്യം പ്രായികമാണെന്നു വച്ചിരിക്കകൊണ്ട് അവരിൽ നൂററിലൊന്നെങ്കിലും വിദ്യാഗന്ധലേശമുള്ളവരായിരുന്നാൽ ബ്രഹ്മാവാണ്, സരസ്വതിയാണ്, എന്നൊക്കെ സ്വകാൎയ്യസിദ്ധിക്കുവേണ്ടി അറിവുള്ളവർകൂടി അതിരുകവിഞ്ഞു പുകഴ്ത്തുന്നതു സാധാരണ

---

* ഈ സംഗ്രഹത്തിൽ ചേൎന്ന പലരുടേയും വിശേഷിച്ചു വലിയതമ്പുരാന്റെ അനുവാദപ്രകാരം ഈടുവയ്പിൽനിന്നു തിരഞ്ഞെടുത്തിട്ടുള്ള ചില രേഖകളുടേയും സഹായത്തോടുകൂടി ഈ ലേഖനം എഴുതീട്ടുള്ളതാകുന്നു.

ണയാണ്. എന്നാൽ പ്രകൃതമഹാപുരുഷൻെറ കാര്യത്തിൽ അവിടുത്തെ വാസ്തവമായി ഉണ്ടായിരുന്ന ഗുണങ്ങളിൽ ചിലതു വിട്ടുകളഞ്ഞിരിക്കുന്നുവെന്നുള്ള പരിഹാസത്തിന്നു പക്ഷെ ഞാൻ പാത്രമായാലും ഇല്ലാത്ത ഗുണങ്ങൾ കൂട്ടിച്ചേർത്ത് എഴുതിപ്പിടിപ്പിച്ചിരിക്കുന്നുവെന്ന അപവാദത്തിന്നു സംഗതി വരരുതെന്നുള്ള ആഗ്രഹത്തോടുകൂടിയാണ് ഞാൻ ഈ വിഷയത്തിൽ പ്രവേശിക്കുന്നത്.

കൊടുങ്ങല്ലൂർനാടു മുക്കാൽകാതമെന്നാണ് പഴമക്കാർ പറയാറുള്ളത്. എന്നാൽ ചരിത്രവിഷയത്തിൽ നിരന്തരമായ പ്രസിദ്ധിക്കു കാരണഭൂതന്മാരായ പല മഹാന്മാരുടേയും വാസസ്ഥലമായ ഈ ചെറിയ നാടിൻെറ വലിയ മാഹാത്മ്യം ഏററവും സ്പൃഹണീയമായിട്ടുള്ളതാകുന്നു. ഈ സ്ഥലത്തിൻെറ പ്രാധാന്യത്തിന്നു മുഖ്യമായ ബീജം കേരളത്തിൽ ശ്രീകുരുംബക്കാവെന്നു പ്രസിദ്ധമായ ഭഗവതിക്ഷേത്രവും കേരളചക്രവർത്തികളായിരുന്ന പെരുമാക്കന്മാരുടെ വാസസ്ഥലമായിരുന്ന മഹോദയപുരവും മററുമാകുന്നു.

'വിദ്യാനാം പരമം ധനം' എന്ന സ്ഥാനമുദ്രയോടും പശ്ചിമാംഭോധിനാഥന്മാരെന്നും പടിഞ്ഞാറേടത്തു തമ്പുരാക്കന്മാരെന്നും ഉള്ള നാമധേയങ്ങളോടുംകൂടിയ കൊടുങ്ങല്ലൂർ രാജവംശത്തിൽ നമ്മുടെ കഥാപുരുഷനായ വിദ്വാൻ എളയതമ്പുരാൻ, കൊല്ലം ൯൭൦-ാമത് കുംഭമാസത്തിൽ ചോതിനക്ഷത്രത്തിൽ ജാതയായ കുഞ്ഞിക്കുട്ടിയെന്ന രാജ്ഞിയിൽ എളകുറുശ്ശിമാതൃഭത്തൻ എന്ന ബ്രാഹ്മണോത്തമൻെറ പുത്രനായി ൯൯൦-ാമത് കുംഭമാസത്തിൽ അവിട്ടം നക്ഷത്രത്തിൽ ജനിച്ചു. ജാതകർമ്മാനന്തരം യഥാകാലം സുമുഹൂർത്തത്തിൽ അവിടുത്തെ ഗോദവർമ്മനെന്നു നാമകരണം ചെയ്തു. ഈ രാജകുമാരൻ ശുക്ലപക്ഷത്തിൽ ചന്ദ്രനെപ്പോലെ ലോകാനന്ദകരനായി വളൎന്നു. അഞ്ചാമത്തെ വയസ്സിൽ കുലഗുരുവായ 'വെളപ്പിൽ ആശാനി'ൽനിന്ന് അക്ഷരാരംഭം സിദ്ധിക്കുകയും അല്പകാലംകൊണ്ട് അന്നത്തെ സമ്പ്രദായത്തിലുള്ള ബാലപാഠങ്ങളും രഘുവംശം, മാഘം മുതലായ ചില കാവ്യങ്ങളും അഭ്യസിക്കുകയും ചെയ്തു. മഹാവിദുഷിയായിരുന്ന തൻെറ പ്രിയജനനിയോടു തനിക്കു വിദ്യാനൈപുണ്യം സിദ്ധിക്കുവാനുള്ള മാർഗ്ഗം ഉപദേശിക്കേണമെന്ന് അവിടുന്നു വിദ്യാഭ്യാസത്തിൽ പ്രവേശിച്ച ഉടനെ അപേ

ക്ഷിച്ചപ്പോൾ 'നമ്മുടെ കുലപരദേവതയായി വിദ്യാരൂപിണിയായിരിക്കുന്ന സാക്ഷാൽ ഭഗവതിയെ സേവിച്ചാൽ മതി' എന്ന് അമ്മ ഉപദേശിക്കുകയും അന്നുമുതൽക്കുതന്നെ ഭക്തിനിഷ്ഠകളോടുകൂടി ദേവിയെ സേവിച്ചു തുടങ്ങുകയും ചെയ്തു.

വർഷകാലത്തൊരുദിവസം ബ്രാഹ്മമുഹൂർത്തത്തിൽ സ്നാനത്തിന്നായി രാജകുമാരൻ കുളത്തിൽ ചെന്നിറങ്ങിയപ്പോൾ വെള്ളത്തിൽ താണുകിടന്നിരുന്ന ഒരു മുതലയുടെ പുറത്തു ചവിട്ടിയെങ്കിലും ആകസ്മികസംഭവമായിരുന്നതുകൊണ്ടു മുതല ഭയപ്പെട്ടു നീന്തിപ്പോയതല്ലാതെ ദൈവാധീനത്താൽ യാതൊരാപത്തിന്നും എടയായില്ല. എന്നാൽ മുതലയുടെ വാലിന്മേലുള്ള മുള്ളുകൾകൊണ്ടു കാലിൽ ചില മുറിവുകൾ പററിയില്ലെന്നില്ല. അവയെല്ലാം ക്ഷണത്തിലുണങ്ങി സുഖപ്പെട്ടു. ഇതു പന്ത്രണ്ടാമത്തെ വയസ്സിലാണ് സംഭവിച്ചത്.

പതിനാറാമത്തെ വയസ്സിൽ കുലാചാരത്തെ അനുസരിച്ച് ഉപനയനംചെയ്തു ബ്രഹ്മചാരിവ്രതം ദീക്ഷിച്ചു സമാവർത്തനവും കഴിച്ചു. പൂർവാചാരപ്രകാരം പിന്നിടൊരു കൊല്ലം കുലപരദേവതയായ ഭഗവതിയെ അതിനിഷ്ഠയോടുകൂടി ഭജിച്ചു. അപ്പോൾ അവിടുന്നു സ്വരൂപത്തിൽ നാലാമത്തെ രാജകുമാരനായിരുന്നു. സ്വരൂപത്തിലെ ശസ്ത്രവിദ്യാഗുരുവായ വാണിയംപറമ്പത്തു കളരിപ്പണിക്കരുടെ അടുക്കൽനിന്ന് ഒരു രാജകുമാരന് അവശ്യം വേണ്ടതായ ചാട്ടം, മറിച്ചിൽ, ഓട്ടം, പിടുത്തം, മുതലായ കായികാഭ്യാസങ്ങളും വെട്ട്, തടവ്, വടിതല്ലു തുടങ്ങിയുള്ള ആയുധവിദ്യകളും ശീലിച്ച് അവയിൽ അസാമാന്യമായ സാമർത്ഥ്യം സമ്പാദിച്ചു. കായികാഭ്യാസങ്ങളിൽ സ്വാഭാവികമായി ഉണ്ടായിരുന്ന അഭിരുചിയുടേയും സവിശേഷമായി സിദ്ധിച്ചിട്ടുള്ള അഭ്യാസത്തിൻേറയും തള്ളിച്ചകൊണ്ട് അവിടുന്നു പ്രായംചെന്നതിൽ പിന്നേയും ചില പ്രയോഗങ്ങൾ ചെയ്തുകണ്ടിട്ടു പലരും വിസ്മിതന്മാരായിട്ടുണ്ടെന്നു കേട്ടിട്ടുണ്ട്. കാലത്ത് ഉറച്ച തടിയും അതിനടുത്ത ഉയരവും ഉള്ള സന്ദ്രദായത്തിലായിരുന്നു അവിടുത്തെ ദേഹം.

അക്കാലത്ത് ഇച്ചക്കാൻ എന്നു പ്രസിദ്ധനായ കൊള്ളക്കാരനെ ഭയപ്പെട്ടു കോവിലകങ്ങളിൽകൂടി പതിവിലധികം കാവൽക്കാ

രെ ഏല്പെട്ടുത്തിയിരുന്നു. ചില കാവൽക്കാർ ശരിയായി കാവൽ കിടക്കുന്നില്ലെന്നു വലിയ തമ്പുരാൻെറ അടുക്കൽ ഒരിക്കലാക്ഷേപം വന്ന സമയം അവിടുന്നും കൂടെ ഉണ്ടായിരുന്നു. 'അമ്മാമൻ ഭയപ്പെടേണ്ട; ഞാൻ പതിവായി ഇവിടെതന്നെ കിടക്കുന്നുണ്ട്. ഒരു സമയത്തുതന്നെ പതിന്നാലുഃപേരോടെതൃത്തു നില്പാൻ എനിക്കു കഴിയും. ഭഗവതിയുടെ സഹായമുണ്ടെങ്കിൽ അപകടം വരാതെ ഞാൻ സൂക്ഷിച്ചുകൊള്ളാം' എന്നു പറഞ്ഞു വലിയതമ്പുരാനെ അവിടുന്നു സമാധാനപ്പെടുത്തിയത്രെ. ഈ ഉത്തമവിദ്യ നമ്മുടെ രാജവംശങ്ങളിലെന്നു മാത്രമല്ല നാട്ടിൽകൂടി അസ്തമിച്ചു പോയല്ലൊ! മൂന്നുനേരം മൂക്കോളം ഭക്ഷണവും എടക്കിടെ കാപ്പിയും ചായയും അത്താഴപ്പുറമെ കറൊ പാലും കഴിച്ചു കാററും വെയിലും കൊള്ളാതെ പെരുമ്പാമ്പുപോലെ ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തെത്തുവാനെളുപ്പത്തിൽ സാധിക്കാതെ കിടന്നുഴന്നു സൌധപൃഷ്ഠത്തിൽതന്നെ കാലം കഴിച്ചുപോരുന്ന ചില പ്രഭുക്കന്മാരുടെ തോണിപ്പള്ളക്കു തുല്യമായ കുടവയറും, മുണ്ടുടുത്താൽ മുറുകാത്തവിധം മദ്ദളംപോലെ തടിച്ച അരക്കെട്ടും, പിത്തംപിടിച്ചുപോലെ വിളർത്ത ശരീരവും, കണ്ടാലാക്കാണ് വ്യസനം തോന്നാത്തത്? അല്ലെങ്കിൽ ബാല്യത്തിൽ നല്ലവണ്ണം കച്ചകെട്ടി ഉഴിഞ്ഞ് വ്യായാമം ചെയ്തു ശീലിച്ചാൽ ദേഹത്തിലെ ദുർമ്മേദസ്സും ദുഷ്ടരക്തവും നശിച്ചു സന്ധിബന്ധങ്ങൾക്കു ദാർഢ്യവും, അവയവങ്ങൾക്കു ക്രിയാസാമർത്ഥ്യവും, ശരീരത്തിന്നു ലഘുത്വവുമുള്ള എത്ര ഉത്തമശരീരങ്ങളെക്കാണുവാനിട വരുമായിരുന്നു! ആ കാലമൊക്കെ കഴിഞ്ഞു. പ്രകൃതം നടക്കട്ടെ.

നമ്മുടെ കഥാനായകനായ അദ്ദേഹം ഉപനയനാനന്തരം ദേശമംഗലത്തു കൃഷ്ണവാരിയരുടെ ശിഷ്യനായി വൈയാകരണനായ ഒരു ബ്രാഹ്മണൻെറ അടുക്കൽനിന്നു പാണിനീയവ്യാകരണത്തിൽ സിദ്ധാന്തകൌമുദി പൂർവ്വാർദ്ധംവരെ പഠിച്ചു. അത്രമാത്രം കഴിഞ്ഞപ്പോൾ ശിഷ്യമേധാശക്തികൊണ്ടു (ശിഷ്യൻെറ ചോദ്യങ്ങൾക്കു തക്ക സമാധാനം പറവാൻ ഗുരുനാഥനു സാധിക്കാഞ്ഞതിനാൽ) പഠിപ്പിപ്പാൻ കഴിയാഞ്ഞിട്ടു ശമ്പളം പോരെന്നും മററും വ്യാജം പറഞ്ഞ് ആ ഗുരുനാഥൻ പിരിഞ്ഞുപോയി. അതിൽ പിന്നെ, മററുള്ള സ്ത്രീകൾക്കു അസാധാരണമായ ശാസ്ത്രപാണ്ഡിത്യംകൊണ്ടു പാ

രദേശികന്മാരായ മഹാപണ്ഡിതന്മാൎക്കുകൂടി ഭയവിസ്മയാവേശം ജനിപ്പിച്ച ജഗൽപ്രസിദ്ധയായ കോഴിക്കോട്ട മനോരമത്തമ്പുരാട്ടിയുടേയും വിശ്വവിശ്രുതനായിരുന്ന പന്തളത്തു സുബ്രഹ്മണ്യശാസ്ത്രിളുകടേയും ശിഷ്യനായി പെരുവനംഗ്രാമത്തിൽ ശ്രോത്രീയ അടിതിരിയെന്ന ശാസ്ത്രജ്ഞവൎയ്യ'നിൽനിന്നു സിദ്ധാന്തകൌമുദി ഉത്തരാൎദ്ധ്യം, പ്രൌഢമനോരമയിൽ സത്രപസൂത്രത്തിൽ 'അഥോച്യേതയുഗപദധികരണമവചനതയാ' എന്നുള്ള കക്ഷ്യവരെയും പഠിച്ചു. അടിതിരിക്കു കൊച്ചി രാജവംശത്തിലെ ചെറിയ തമ്പുരാക്കന്മാരെ അഭ്യസിപ്പിക്കുന്നതിന്നായി തൃപ്പൂണിത്തുറെ താമസമാക്കേണ്ടിവന്നതോടുകൂടി നമ്മുടെ കഥാനായകന്റെ ഗുരുസമീപവാസത്തോടുകൂടിയുള്ള നിരന്തരാഭ്യാസവും അവസാനിച്ചു. പിന്നീട് അവിടത്തെ ആ ഉത്തമഗുരുവൎയ്യൻ ഇടക്കിടെ തൃപ്പൂണിത്തുറക്കും സ്വഗൃഹത്തിലേക്കും പോക്കുവരവ് ചെയ്തിരുന്ന അവസരങ്ങളിൽ മൂന്നു നാലു ദിവസം കൊടുങ്ങല്ലൂര് വന്നു താമസിക്കുകയും അക്കാലങ്ങളിൽ രാജകുമാരൻ സംശയങ്ങളെല്ലാം ഗുരുനാഥനോടു ചോദിച്ചു തീൎക്കുകയും ചെയ്തിരുന്നു. ഇങ്ങിനെയെല്ലാംകൂടി അവിടുന്ന് ഇരുപത്തഞ്ചു വയസ്സായപ്പോഴെക്കും വ്യാകരണത്തിലൊരുമാതിരി നല്ല ജ്ഞാനം സമ്പാദിച്ചു. കുന്നത്തൂർ ഭട്ടതിരി മുതലായ ചില വിദ്വാന്മാരോട് അവിടുന്നു പത്രികാവാദം നടത്തി പ്രതിഭോത്തേജനം ചെയ്കയും ഉണ്ടായിട്ടുണ്ട്. ഇപ്രകാരംതന്നെ തൎക്കശാസ്ത്രത്തിലും മുക്താവലി, ദിനകരം, മുതലായ ഗ്രന്ഥങ്ങളെ പഠിപ്പിക്കാൻ തക്കവണ്ണമുള്ള വ്യുൽപത്തിയും അവിടുന്നു സ്വാധീനപ്പെടുത്തി.

കൊടുങ്ങല്ലൂർ വിദ്വാൻ എളയതമ്പുരാനെന്നു പേരുകേൾക്കുമ്പോൾ സാഹിത്യപ്രിയന്മാരായ സഹൃദയന്മാർ അവിടുത്തെ അതിമധുരങ്ങളും രസാലങ്കാരാദി ഗുണപരിപൂൎണ്ണങ്ങളുമായ ഉൽകൃഷ്ടകൃതികളെപ്പററി പ്രതിപാദിപ്പാൻ ഭാവിക്കുകയാണൊ എന്നുള്ള കാൎയ്യത്തിലാണ് ഒന്നാമതായി ശ്രദ്ധവെക്കുക. അതുകൊണ്ട് അവിടുത്തെ അന്യാദൃശഗുണഭൂയിഷ്ഠങ്ങളായ വിശിഷ്ടകൃതികളാണ് അവിടുത്തെ നാമധേയത്തെ ഇന്നും ലോകത്തിൽ നിലനിൎത്തി വരുന്നത് എന്നു വീണ്ടും പറയേണ്ടതില്ലല്ലോ. അവിടുന്നു ബാല്യം മു

തൽക്കുതന്നെ ജന്മാന്തരസിദ്ധമായ വാസനാവിശേഷത്താൽ നിരന്തരമായും നിരർഗ്ഗളമായും പ്രവഹിച്ചിരുന്ന ഉത്തമസാഹിത്യങ്ങളെക്കൊണ്ടു സഹൃദയസമുദായത്തെ മുഴുവനും വശംവദന്മാരാക്കിത്തീർത്ത് ഒരു മഹാകവിയെന്ന പേരിനെ അനായാസേന സമ്പാദിച്ചു. അതുതന്നെ പോരാ അവിടുത്തെ കൃതികളെ പരിശോധിച്ചിട്ടുള്ള സഹൃദയന്മാരെല്ലാം അടുത്തു കഴിഞ്ഞ നൂററാണ്ടിൽ അവിടുത്തെപ്പോലെ ഒരു കവി ഉണ്ടായിട്ടില്ലെന്നു നിർവ്വാദം സമ്മതിക്കുകയും ചെയ്യിട്ടുണ്ട്. പക്ഷെ, മലയാളികളുടെ ഭാഗ്യദോഷത്താൽ അവിടുത്തെ കൃതികൾ മിക്കതും സംസ്കൃതഭാഷയിലാണെന്നും മലയാളഭാഷയിലല്ലെന്നുമുള്ള സംഗതി വ്യസനകരം തന്നെ.

## പ്രധാന കൃതികൾ

൧. ബാല്യോത്ഭവം (മഹേന്ദ്രവിജയം) എന്ന സർഗ്ഗത്തിലുള്ള ഒരു കാവ്യം.

൨. ഹേത്വാഭാസനവകം— ഇതു തർക്കശാസ്ത്രപ്രസിദ്ധമായ ഹേത്വാഭാസങ്ങളുടെ ഉദാഹരണങ്ങളായിട്ടുള്ളവയാണ്.

൩. ത്രിപുരദഹനം.

൪. രസസദനം ഭാണം—ഇതു കൊടുങ്ങല്ലൂര് താലപ്പൊലി വിഷയമാക്കി ഉണ്ടാക്കീട്ടുള്ളതാണ്.

൫. ആശൌചദശകം, ആശൌചഷോഡശകം—ഇതു വൈദികന്മാരുടെ ആവശ്യത്തിന്നായി പല ആചാര്യന്മാരുടേയും മതപ്രകാരം പരന്നുകിടക്കുന്ന ആശൌചവിധികളെ ക്രോഡീകരിച്ചുണ്ടാക്കീട്ടുള്ള ശ്ലോകങ്ങളാണ്.

൬. മഹിഷമംഗലത്ത് നമ്പൂരിയുടെ 'ആശൌചദീപകം' എന്ന ഗ്രന്ഥത്തിന്റെ വ്യാഖ്യാനം.

൭. ദശാവതാരദശകം.

൮. ഗരുഡചയനപ്രമാണം (അഗ്നി സൂക്ഷിക്കുന്നതിന്നായി ഇഷ്ടക പടുക്കുവാനുള്ള വിധി). ഇതും,

൯. ശ്രീരാമചരിതം എന്ന മഹാകാവ്യവും അവിടുന്നു യുവരാജാവായതിന്റെ ശേഷം ഉണ്ടാക്കീട്ടുള്ളവയാകുന്നു. ശ്രീരാമചരിതം പന്ത്രണ്ടു സർഗ്ഗവും ൩൫ ശ്ലോകവും കഴിഞ്ഞപ്പോൾ വിച്ഛ

ത്താൽ വിരമിച്ചു. അവിടുത്തെ യശസ്സിനെ പരദേശത്ത് വ്യാപിപ്പിച്ചത് ഈ കാവ്യമാണ്.

൧൦. ഭാസ്കരീയഗണിതവ്യാഖ്യാനം.

൧൧. ഗോളാദ്ധ്യായവ്യാഖ്യാനം. രണ്ടും ജ്യോതിഷംവകയാണ്. ഈ ശാസ്ത്രത്തിൽ അവിടുത്തെ ഗുരു, ദത്തകുലത്തിങ്കൽ മംഗല നായ അയിത്രർ (കഴിക്കാട്ട്)രാജാവായിരുന്നു. അല്പദിവസത്തെ അഭ്യാസംകൊണ്ട് അവിടക്കു പാണ്ഡിത്യം സിദ്ധിച്ചു. മേൽപറഞ്ഞ കൃതികളിൽ ത്രിപുരദഹനം, ശ്രീരാമചരിതം, രസസദനംഭാണം, ഇത്രയും കാവ്യമാലക്കാർ നാഗരാക്ഷരത്തിൽ അച്ചടിച്ചിട്ടുണ്ട്. ഈ മഹാകവിയുടെ പ്രസിദ്ധി മലയാളത്തിൽ മാത്രമല്ല ഇന്ത്യയിലെ പണ്ഡിതന്മാരുടെ വാസഭൂമിയായ വാരാണസി, ചോളദേശം കുംഭകോണം മുതലായ പരദേശങ്ങളിലും പരന്നിട്ടുണ്ട്.

ഗ്രന്ഥരൂപങ്ങളായ അവിടുത്തെ കൃതികളേക്കാൾ ലോകത്തിൽ അധികം പ്രചാരമുള്ളവയും കവിയശസ്സിന്ന് ബീജരൂപങ്ങളായിട്ടുള്ളവയും അവിടത്തെ ഒററശ്ലോകങ്ങളാണ്. അഷ്ടവൈദ്യന്മാരിൽ ഒരു കേമനായ എളേടത്തു തയ്ക്കാട്ടു നാരായണൻമൂസ്സും അവിടുന്നും ശിഷ്യരും കൂടിയിരിക്കുന്ന സമയം ഒരു ദിവസം ഒരു വലിയ മഴപെയ്തു. ആ മഴയെപ്പററി ഒരു ശ്ലോകം ഉണ്ടാക്കിയാൽ കൊള്ളാമെന്നു മൂസ്സ് തമ്പുരാനോടു പറഞ്ഞു. 'ഞാൻ ശ്ലോകമുണ്ടാക്കി ഒരിക്കൽ ചൊല്ലിയാൽ അതു നിങ്ങളിൽ ആരെങ്കിലും അപ്പോൾതന്നെ ചോല്ലണം' എന്ന് അവിടുന്നു മറുവടി പറഞ്ഞതു കേട്ടു മററെല്ലാവരും കുണ്ഠിതപ്പെട്ടുവെങ്കിലും ശിഷ്യൻ എളകുറിശ്ശി രാമൻ നമ്പൂരിപ്പാടുമാത്രം 'ശ്രമിക്കാം' എന്നും പറഞ്ഞു. അവിടുന്ന് അപ്പോൾ ചൊല്ലിയ ശ്ലോകം:—

ഗംഭീരാംഭോധിസംഭാവിതഘുമുഘുമിത
ധ്വാനബദ്ധാവലേപ-
ഭ്രാന്താഭ്രാൽഭ്രാന്തവിദ്യുല്ലുടലപടുതര-
ദ്യോതവിദ്യോതിതദ്യൗഃ
ധംധംധ്വാനിഘോഷവർഷിപ്രബലമരുദുരു
ക്ഷോഭിതോർവീസമുദ്ര

ധൂളീപാളീനിഗ്രന്ധദ്രുമചുരനികരം
ഭ്രാജതേവൃഷ്ടിരേഷാ.

തമ്പുരാൻ ശ്ലോകം ചൊല്ലിത്തീൎന്ന ഉടനെതന്നെ ഒരക്ഷരവും പിഴക്കാതെ നമ്പൂരിപ്പാട്ട ചൊല്ലിയതു കേട്ട് എല്ലാവരും വളരെ അത്ഭുതപ്പെട്ടു. ഇത് ശിഷ്യസാമൎത്ഥ്യം വെളിപ്പെടുത്തുവാനായി പ്രയോഗിച്ച അവിടത്തെ പൊടിക്കയ്യായിരുന്നു.

മറെറാരിക്കൽ അവിടുന്നു സന്ധ്യോപാസനം ചെയ്തു ജപിച്ചുകൊണ്ടിരിക്കുമ്പോൾ 'ഇന്നും ആ ധൂമകേതു ഉദിച്ചിട്ടുണ്ട്' എന്ന് അക്കാലത്തു പതിവായി ഉദിച്ചിരുന്ന വാൽനക്ഷത്രത്തെപ്പററി കൂടെയുള്ളവർ പറഞ്ഞു. ജപിക്കുന്ന സമയമാകകൊണ്ട് 'നേഹിധൂമകേതുഃ കോപികേതുഃ' എന്നു മാത്രം ഉച്ചരിച്ച് അവിടുന്നു പിന്നേയും ജപിച്ചു തുടങ്ങി. ജപംകഴിഞ്ഞപ്പോൾ കൂടെയുള്ളവർ ആ 'കോപികേതുഃ' എന്നുള്ള അപരത്തെ ഒരു ശ്ലോകമാക്കി കിട്ടിയാൽ കൊള്ളാമെന്ന് അപേക്ഷിച്ചു. തൽക്ഷണം താഴെ എഴുതുന്ന ശ്ലോകം ചൊല്ലിക്കൊണ്ടാണ് അവിടുന്നു പുറപ്പെട്ടത്.

ഉച്ചരാജന്യോവിധാതുശ്ചാമഗിരിശിരഃ-
പ്രോത്ഥിതശ്വേതധാതു-
ദ്രോണ്ഡാബ്രഹ്മാണ്ഡമന്തസ്സുനരിവഹരിച-
ന്ദ്രകാകാപന്നയാത്രഃ
സായംസായംനജന്തുസ്സ്വരദ്ധുനവഫേ-
നാംബരാംഭോധിസേതു-
ത്ത്രൈലോക്യത്രാസഹേതുർവരുണദിശി
ദരീദൃശ്യതേകോപികേതുഃ'

വിക്രമാദിത്യൻ, ഭോജരാജാവു മുതലായ മഹാരാജാക്കന്മാർ കവികൾക്ക് 'അക്ഷരലക്ഷം' കൊടുത്തിട്ടുണ്ടെന്നുള്ള കഥകളെപ്പററി വിശ്വസിക്കാത്തവർ ഏതുപ്രകാരം വിചാരിച്ചാലും വേണ്ടില്ല. ൧൦൨൨-ൽ നാടുനീങ്ങിയ കുലശേഖരപ്പെരുമാൾ ഒരു അനുഷ്ടുപ്പ് ശ്ലോകത്തിന്റെ ചുമട്ടുകൂലിക്കു നാലായിരം പണം കല്പിച്ചുകൊടുത്തിട്ടുള്ളതു വാസ്തവമാണ്. ബ്രിട്ടീഷുമലബാർകാരനായ ഒരു നമ്പൂരി പെൺകൊടുക്കു വഴിയില്ലാതെ തിരുവിതാംകൂർ മഹാരാജാവിന്റെ അടുക്കൽ ധൎമ്മയാചനത്തിന്നു പോകുംവഴി കൊടുങ്ങല്ലൂരിറങ്ങി. ന

മ്മുടെ കഥാപുരുഷനും നമ്പൂരിയും പരിചയക്കാരായിരുന്നതുകൊണ്ട് അവിടുത്തെ ചെന്നുകണ്ടു വർത്തമാനം പറഞ്ഞകൂട്ടത്തിൽ മഹാരാജാവിന്ന് അടിയറവെക്കുവാൻ ഒരു ശ്ലോകമുണ്ടാക്കിക്കിട്ടിയാൽ കൊള്ളാമെന്നപേക്ഷിച്ചു. തിടുക്കമായ ചില ജോലികൾ ഉള്ളതുകൊണ്ട് അധികം ആലോചിക്കുവാനിപ്പോളിടയില്ല. എങ്കിലും നമ്പൂരി വന്ന സ്ഥിതിക്കൊന്നുണ്ടാക്കിത്തരാമെന്നു പറഞ്ഞ് ഒരു ഓലച്ചീന്തിൽ താഴെ കാണുന്ന ശ്ലോകം കുറിച്ചുകൊടുത്തു.

ദാരിദ്ര്യസ്യദയാലുതാംകിംബ്രവീമിമഹീപതേ!
ആത്മനാശമനാദൃത്യഭവന്തംമാമദർശയൽ

ഇതു കൊടുക്കാതിരിക്കരുത പൊയ്ക്കോളൂ' എന്നും പറഞ്ഞു. ശ്ലോകം നമ്പൂരിക്കു തൃപ്തിയാവാഞ്ഞതുകൊണ്ട് തിരുവനന്തപുരത്തു ചെന്ന് അപേക്ഷയെല്ലാം മഹാരാജാവിനെ അറിയിച്ചു. ധർമ്മിഷ്ഠനായ തിരുമനസ്സുകൊണ്ട് കുറെ പണവുംകൊടുത്തു. കിട്ടിയ പണം പെൺകൊടക്കു മതിയാവാതെ വന്നപ്പോൾ ശ്ലോകത്തിന്നും വല്ലതും കിട്ടിയാലായല്ലൊ എന്നു കരുതി ആ ഓലക്കഷണം നമ്പൂരി തിരുമുമ്പാകെ വെച്ചു. അവിടുന്ന് അത് എടുത്തുവായിച്ചതിന്റെ ശേഷം നമ്പൂരി വരുംവഴി കൊടുങ്ങല്ലൂരിറങ്ങിയൊ' എന്നു ചോദിച്ചു. സമ്മതിച്ചുത്തരം കേട്ടപ്പോൾ നാലായിരം പണം കൊടുപ്പാൻ കല്പിക്കുകയും ഈ സ്വല്പസംഖ്യ ഈ ശ്ലോകത്തിന്റെ ചുമട്ടുകൂലിക്കു കൂടി മതിയാകുന്നതല്ലെന്നു തിരുമനസ്സുകൊണ്ട് അരുളിച്ചെയ്കയും ചെയ്തു.

ആ തിരുമനസ്സിലേക്കു വിദ്വാന്മാരുടെ ഗുണം അറിയുന്നതിന്നു സവിശേഷമായ യോഗ്യതയുണ്ടായിരുന്നതുകൊണ്ട് അവിടുന്നും നമ്മുടെ കഥാപുരുഷനെ വളരെ ബഹുമാനിച്ചിരുന്നു. പലസന്ദർഭങ്ങളിലായി അവിടുന്ന് ആ തിരുമനസ്സിലേക്കയച്ചിട്ടുള്ള ശ്ലോകങ്ങളിൽ ചിലത് താഴെ കാണിക്കാം.

1. ആശാദശാപിപരിപൂരമഹേയശോഭി-
സ്സ്വാരാജരാജ!വലഭിജ്ജ്വലനാദികാനാം
കസ്മാദ്ദശസ്യപരിപൂരയതുംമദാശാം
യത്നസ്സ്വഭാവികിമപിപ്രതിബോധയാമി.

2

2. ഷഷ്ഠീതൽപുരുഷാഹ്വയോന്യപതിഷുപ്രായേണവിദ്വൽപ്രഭു
ശബ്ദസ്സമ്പ്രതികർമ്മധാരയതയാവ്യാഭാതിവഞ്ചീശ്വരേ
ഇത്യാകർണ്ണ്യപുനർവിലോക്യചബഹുവ്രീഹിത്വമേതൽപദേ
കിംശോകാദിഹനസ്ഥിതിഃകചിദപിദ്വന്ദ്വാവ്യയീഭാവയോഃ

3. അശ്രാന്തംസുന്ദരാംഗീവദനമിവമിഥഃ
ഛിദ്രഹീനൈസ്സമാനൈ
ശ്രുദ്ധബ്രഹ്മാത്മഭിശ്ശ്രസ്സരജവശരദിശ്രീ
ഗൃഹാംഭോരുജാലൈഃ
സന്മാർഗ്ഗാദസ്ഖലത്ഭിർദ്ദിവസകരജവ
പ്രാപ്തത്രൈപെദ്ദ്വിജൈന്ദ്രെ
ശ്രീമാനാശ്രീയതേസൗജയതിവസുമതീ
മണ്ഡലേവഞ്ചിരാജഃ.

ആ തിരുമനസ്സുകൊണ്ടു നാടുനീങ്ങി എന്നു കേട്ടിട്ടുണ്ടാക്കിയ ചരമശ്ലോകം ഇന്നും ആ ഗണത്തിൽ അദ്വിതീയമായിട്ടുതന്നെയാണിരിക്കുന്നത്.

കോലംബശ്രേഷ്ഠജുഷ്ടം' വിതരതിനജതി
സപ്രജ്ഞാനവ്യഥേരൻ
ക്രോധോപസ്ഥാനഹൃഷ്ടഃ', കലിരപിനവസേ-
ദ്ത്രപായാസ്സഥേതി
സദ്യസ്സൽബ്ഭ്രംഗ'ലഗ്നംകുവലയമനുജ
ത്തുംഗവിജ്ഞാനചന്ദ്രേ
കൃത്വാവഞ്ചിക്ഷിതീശോഹരിപദമഗമ-
ച്ചിത്രലോകാബ്ജമിത്രഃ.

അക്കാലത്തു മലയാളത്തിലെ പണ്ഡിതവര്യന്മാരിൽ മഹാപ്രസിദ്ധനായ കുടല്ലൂരു വാസുദേവൻ നമ്പൂരിപ്പാട്ടിലെ കണ്ടു സംസാരിച്ചാൽ കൊള്ളാമെന്ന് അവിടന്നു മോഹിച്ചുകൊണ്ടിരുന്നു. തമ്പുരാക്കന്മാർ ഇഷ്ടംപോലെ പുറത്തിറങ്ങി സഞ്ചരിക്കുകയും മററും അന്ന് ഇത്ര നടപ്പില്ലാതിരുന്നതിൽ നമ്പൂരിപ്പാട്ടിലെ ചെന്നു കാണ്മാനും എഴുതി അയച്ചു വരുത്തുന്നതു ലൌകികത്തിന്നു പോരാതെയും വഴിദൂരംകൊണ്ടു നമ്പൂരിപ്പാട്ടിലേക്കു അദ്ധ്വാനത്തിന്നു കാരണവും ആയിത്തീരുന്നതാണെന്നും ശങ്കിച്ചു മടിച്ചിരുന്നു. ന

മ്പൂരിപ്പാട്ട തൃപ്പൂണിത്തുറയിൽ എത്തീട്ടുണ്ടെന്നറിഞ്ഞപ്പോൾ അദ്ദേഹത്തിന്ന് എഴുതി അയച്ച ശ്ലോകമാണിത്.

ഭോഭോഭൂമീസുരേന്ദ്രാമതിമഥിമഥിതാ-
നേകശാസ്ത്രാംബുരാശി-
പ്രോൽഭൂതജ്ഞാനചന്ദ്രസ്മരണവിമലിത-
സ്വാന്തഭാഗാന്തരിക്ഷഃ
യേഴ്സ്ഥാകാലോകനീയാം മമചിരജനിതാം
പുഷ്പയദ്ധ്വോധുനായാം
നോജാനീമഃകിമസ്യാൽകിമുതഫലവതി
സാവകേശിന്യതാഹോ.

നമ്പൂരിപ്പാട് കൊടുങ്ങല്ലൂർവന്ന് അവിടത്തെ കണ്ടു വിദ്വാന്മാരായ രണ്ടുപേരും തമ്മിൽ സഖ്യം സമ്പാദിച്ചുവെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. നേരംപോക്കിലും കേൾവിക്കാരെ രസിപ്പിക്കത്തക്കതായിരുന്നു അവിടത്തെ കവിതാപ്രയോഗം ഒരുദിവസം ഒരു പരദേശിബ്രാഹ്മണൻെറ കവിത അവിട്ടുന്നും മററുള്ളവരും കേട്ടുകേട്ടു മുഷിഞ്ഞു. ആ വിദ്വാൻെറ ഉപദ്രവം വല്ലവിധവും നിറുത്തിയാൽ കൊള്ളാമെന്നു മററുള്ളവർ സൂചനാമൂലം അവിട്ടത്തോടപേക്ഷിച്ചു. കവിതാഗുണം സാമാന്യമല്ലന്നു പറഞ്ഞ് അവിട്ടുന്നു തൽക്ഷണം ഉണ്ടാക്കി സമ്മാനിച്ച ശ്ലോകമാണിത്.

കവിതാപരമരസാഢ്യാ
മുഖതോഗളിതാനിരർഗ്ഗളംഭവതഃ
ധ്വനിമുഖ്യാപിചധീമൻ
വിബുധാഃകുവന്ത്യലങ്കാരം.

ഈ ശ്ലോകത്തിൻെറ രണ്ടർത്ഥംകൊണ്ടു രണ്ടുകൂട്ടർക്കും ഉദ്ദിഷ്ടഫലം എളുപ്പത്തിലുണ്ടായി എന്നു കേട്ടുകേൾവി മാത്രമല്ല അനുഭവസ്ഥന്മാർ കണ്ടറിഞ്ഞു പറഞ്ഞിട്ടുള്ളതുമാണ്.

ഹിന്തുക്കളായ കവികളിൽ മിക്കവരും ശൃംഗാരരസപ്രധാനങ്ങളായ ശ്ലോകങ്ങളിലാണ് അവരുടെ കവിതാമാധുര്യം വെളിപ്പെടുത്തിക്കാണുന്നത് എന്നും അതുകൊണ്ട് അവർ പ്രായേണ വിടവൃത്തിക്കാരായിരുന്നു എന്നും നവീനന്മാരായ ഇംഗ്ലീഷുപണ്ഡിതന്മാർ

എന്നുള്ള ഉദ്ദേശത്തിന്മേൽ മാത്രമല്ലാതെ വിദ്വത്പ്രകടനത്തിനു വേണ്ടിയല്ലെന്നു സമ്മതിക്കാതെ തരമുണ്ടോ?

അവിടത്തെ വക സംസ്കൃതശ്ലോകങ്ങൾ ഇനിയും കിട്ടീട്ടുണ്ട്. അവ അപ്പോഴപ്പോൾ രഞ്ജിനി മുഖേന ഭാഷയോടുകൂടി പ്രസിദ്ധപ്പെടുത്തുവാനയക്കാമെന്നു വിചാരിച്ച് ഈ വിഷയം അധികം നീട്ടുന്നില്ല.

സംസ്കൃതത്തിൽ അവിടേക്ക് എത്രത്തോളം പാണ്ഡിത്യമുണ്ടായിരുന്നുവെന്നു വായനക്കാൎക്ക് ഇതുകൊണ്ട് അറിയാറായിട്ടുണ്ടല്ലോ. ഇനി ഭാഷാകവികളുടെ കൂട്ടത്തിലും അവിടുന്നു ഉന്നതപദവിയിൽ എത്തിട്ടുണ്ടെന്നു കാണിപ്പാൻമാത്രം ചിലതു ഉദാഹരിക്കാം. പലേ ഭാഷാകൃതികൾ എണ്ണത്തിൽ ചുരുക്കമാണെങ്കിലും ഉള്ളത് അവിടത്തെ സമാനകാലീനന്മാരും ഭാഷാകവിസാൎവ്വഭൗമന്മാരുമായ വെണ്മണി അച്ഛൻനമ്പൂരിപ്പാട്, പൂന്തോട്ടത്തു നമ്പൂരി, മുതലായവർ തലകുലുക്കി സമ്മതിക്കപ്പെട്ടവയാണ്.

1. അഹല്യാമോക്ഷം കൈകൊട്ടിക്കളിപ്പാട്ട്.
2. ഇന്ദുമതീസ്വയംവരം ടി.
3. നളചരിതം ടി.
4. പൂന്തോട്ടത്തു നമ്പൂരിയുടെ കാലകേയവധം തുള്ളലിൽ സ്വൎഗ്ഗവൎണ്ണനാഭാഗം.
5. വേറെ പല ഒറ്റശ്ലോകങ്ങളും.

ഇവയിൽ അച്ചടിക്കാത്ത കൃതികളായ പാട്ടുകളിൽ അഹല്യാമോക്ഷത്തിലെ ചില ഭാഗങ്ങളെടുത്തു കാണിക്കാം.

നോക്കുവാട്ടുവുമുണ്ടിഹവല്ലികൾ - ജാലമൊട്ടല്ലതിൻെറ ദലങ്ങളും
വേലികെട്ടിയ ചോലയൊലവും - പാലവെട്ടിമരങ്ങളുമുണ്ടഹോ
താലികെട്ടിയവനിഹവന്നാലും - തോലികിട്ടുകയില്ലനമുക്കഹോ
വാളുതൊട്ടുവലിയകരിനാളി - പോലെമേലുൽബോണൻകര...
മേലുപെട്ടുലുമമ്മേമേലു - മൂലമൊട്ടിടിമാനൊന്നവേ...
നീല...ക്കുമേലെ...നാരി... - കോലമാകിയകുഞ്ജനിലയ...
ചാലവൈരമേവമൊളിപ്പിച്ചു - പാലിച്ചീടുകതാമസമെന്നിയേ.

മറെറാരുഭാഗം.

സുരകുലവരനായഹരിഹയനനുകാലം
സുരുചിരതനുവാകുമഹല്യതന്നിൽ
പെരുകിടുമനുരാഗംപരജനമറിയാതെ
പരിചൊടുമനക്കാമ്പിൽമറച്ചുകൊണ്ട്.
പുരിതന്നിൽമരുവുമ്പോളൊരുദിനമവളുടെ
പുരികുഴൽവിളങ്ങുന്നമുഖരുചിയും
പുരികവുംനയനവുമരുണമാമധരവു-
മുരസിജയുഗളവുംകരയുഗവും
ഗുരുതരകടിതടമരുവയറണിമയും
നിരുപമതുടകളുമടിമലരും
സരസിജമിഴിയുടെസരസതപെരുകിന
സുരതത്തിൽസുഖങ്ങളുംനിരുപിച്ചവൻ
പരിചോടുപുറപ്പെട്ടുപെരുകിനജവമോടും
തരുണിമാർമണിവാഴുംവിപിനത്തിങ്കൽ
സരഭസമകമ്പുക്കുസുരവരനവളുടെ
പുരയുടെപരിസരധരണിതന്നിൽ
ചിരകാലമങ്ങുമിങ്ങുംപരിഭ്രമിച്ചുഴന്നിതു
തരംവന്നില്ലതുകൊണ്ടുമവളെക്കാണ്മാൻ.

വേറൊരുദിക്ക്.

എരിയുന്നതീപോലെതരസാമുനിക്കുള്ളിൽ
പെരികെവളുന്നിതുകോപം
കടുതരഭാവമോടടിമുടിസർവ്വും
കിടുകിടനെന്നുവിറച്ചു.

ഭാഷാശ്ലോകങ്ങളുടെ രീതികൂടി വായനക്കാരെ മനസ്സിലാക്കി അവിടത്തെ ചരിത്രത്തിലെ കവിതാഭാഗം അവസാനിപ്പിക്കാം.

പോതിക്കെട്ടുകൊതിച്ചുഞാൻപലതരംതല്ലാതിയിൽപാതിയിൽ
പാതിത്യത്തൊടുപാനിയാടിപലതും പാഹീതിമുമ്പായഹൊ
പാതിച്ചോർന്നടയാകുംപാതിനയനംപോലുംവിടന്നീലയി-
പ്പാരുഷ്യത്തിനുപാതിവിന്ദശരനുംപാതിപ്പെടുന്നീലെടോ.

ജ്യോതിശ്ശാസ്ത്രത്തിൽ അവിടേക്കുള്ള നൈപുണ്യത്തെ അടുത്തവസരത്തിൽ വെളിപ്പെടുത്തുവാനാഗ്രഹിച്ചുകൊണ്ട് ഇത്രയും എഴുതിട്ടുള്ളതിൽ അറിയാതെ വല്ല തെറ്റോ വീഴ്ചയോ വന്നുപോയിട്ടുണ്ടെങ്കിൽ ആ ദുരിതനിവൃത്തിക്കായി അവിടത്തെ പ്രാർത്ഥനാമൂർത്തിയെ തന്നെയാണ് ഞാൻ ശരണം പ്രാപിക്കുന്നത്.

ലോകത്രാണാനുകാരിദശവദനശിരഃപംക്തിവിച്ഛേദകാരി
സീതാസീമന്തകാരീമണിമയമകുടോദ്ദണ്ഡഃകോദണ്ഡധാരി
ലങ്കാലങ്കാരഹാരീഭൃഗുതനയമനസ്സർവ്വഗർവ്വാപഹാരീ
ശ്രീരാമഃ പാപഹാരീശമയതുദുരിതംഭൂമിഭാരാപഹാരീ.

കൊടുങ്ങല്ലൂർ വലിയകുഞ്ഞിരാമവർമ്മതമ്പുരാൻ.

---

ജപ്പാനിലെ

# കപ്പൽപടനായകന്മാർ

## ആഡ്മിറൽ റോഗോ.



'ജപ്പാനിലെ നെൽസൻ' അല്ലെങ്കിൽ 'പൌരസ്ത്യനെൽസൻ' എന്നു പാശ്ചാത്യന്മാർ റോഗോവിനു നല്കീട്ടുള്ള പേരു പാശ്ചാത്യന്മാരുടെ സ്വദേശാഭിമാനത്തിന്നു യോജിച്ചതെന്നല്ലാതെ റോഗോവിൻെറ പ്രശസ്തിക്കു തക്കതാണെന്നു പറഞ്ഞുകൂട. ഒന്നാമതായി ചൈനാ-ജപ്പാൻ യുദ്ധത്തിലും പിന്നീടു പത്തുകൊല്ലം കഴിഞ്ഞിട്ടു ആർതർ തുറമുഖം വളഞ്ഞപ്പോഴും കോറിയൻ എടക്കടൽ യുദ്ധത്തിലും അദ്ദേഹം കാണിച്ചിട്ടുള്ള അസാമാന്യമായ ബുദ്ധിവൈഭവവും കൌശലവും സ്ഥൈര്യവും ധൈര്യവും നെൽസൻെറ ചരിത്രത്തിൽ കേട്ടുകേൾവിപോലുമില്ല.

തടിച്ചുരുണ്ട് പൊക്കംകുറഞ്ഞ് കറുത്തിരുണ്ട താടിമീശയും മേൽമീശയും ഉള്ള ഒരാളുടെ പ്രതിഛായയാണ് റോഗോവിനെ

ഒരിക്കൽ കണ്ടിട്ടുള്ളവരുടെ മനസ്സിൽ സ്ഥിരമായി പതിഞ്ഞു കിടക്കുക. ഉടുപ്പുകുപ്പായത്തോടുകൂടാതെ കണ്ടിരിക്കുന്ന സമയങ്ങളിൽ അദ്ദേഹം സൈന്യത്തിൽ ചേർന്ന ഒരാളാണെന്നുപോലും ആരുംതന്നെ ശങ്കിക്കയില്ലെങ്കിലും, നാവികസൈന്യാധിപന്റെ പൂർണ്ണവേഷംകെട്ടി പടക്കപ്പലിന്റെ പിന്തലത്തട്ടിൽ നായകനിലയിൽ നില്ക്കുന്നതു കണ്ടാൽ ആ സ്ഥാനത്തിന്ന് അദ്ദേഹമല്ലാതെ മറ്റൊരുവനും അർഹനല്ലെന്ന് ഏവനും സമ്മതിച്ചു പോവും.

അദ്ദേഹത്തിന്റെ ആദി ചരിത്രവും ഉയർച്ചക്രമവും.

1857. അക്ടോബർ 14-ാംനു-യാണ് അദ്ദേഹത്തിന്റെ ജനനം. ഒരു സാമ്രാജ്യത്തിലെ നാവികസൈന്യത്തിന്റെ നേതൃസ്ഥാനം വഹിക്കുവാനുള്ള പ്രാപ്തിയല്ലാതെ പ്രായം അദ്ദേഹത്തിന്നായിട്ടില്ല. ജപ്പാൻ നാവികസൈന്യത്തിലെ പ്രസിദ്ധന്മാരായ മററുള്ള അധികൃതന്മാരെപ്പോലെ ഇദ്ദേഹവും സത്സമവർഗ്ഗത്തിൽപ്പെട്ട ഒരാളാകുന്നു. ബാല്യംമുതല്ക്കുതന്നെ ഇദ്ദേഹത്തിനു 'കടൽഭ്രാന്ത്' കലശലായിരുന്നു. ഇദ്ദേഹത്തിനു കപ്പൽപട്ടാളത്തിൽ ചേരുവാനുള്ള മോഹം ജന്മസിദ്ധമാണെന്നുതന്നെ പറയാം. ജപ്പാനിലെ നാവികപാഠശാലകൾ ആലോചനയിൽ കിടന്നിരുന്ന കാലത്ത് അവയെ സംബന്ധിച്ച പ്രാരംഭകസംഗതികൾ ഗ്രഹിക്കുന്നതിൽ ടോഗോവിനുണ്ടായിരുന്ന മിടുക്ക് മേലധികാരികളുടെ ശ്രദ്ധയെ ആകർഷിക്കുകയും അവർ ആ യുവാവിനെ ഈ വിഷയത്തിൽ പരിചയിപ്പിക്കുവാൻവേണ്ടി ഇംഗ്ലാണ്ടിലേക്കു അയയ്ക്കുകയും ചെയ്തു. 1873, 1874—ഈ കാലങ്ങളിൽ അദ്ദേഹം 'വോഴ്സ്റ്റർ' എന്ന കപ്പലിൽ നാവികവിദ്യ അഭ്യസിക്കുകയായിരുന്നു. അക്കാലത്ത് അദ്ദേഹത്തിന്റെ നടവടിയെപ്പററി 'വിശേഷം' 'അതിവിശേഷം' എന്നാണ് ഗുരുക്കന്മാരുടെ ഡയറിപുസ്തകങ്ങളിൽ എഴുതികാണുന്നത്. 'വോഴ്സ്റ്റർ' കപ്പൽ വിട്ടുപിരിഞ്ഞതിൽപിന്നെ ഒരു പടക്കപ്പലിലാണ് അദ്ദേഹം പയററിട്ടുള്ളത്. അവിടെപ്പഠിക്കേണ്ട വേലയുടെ സകല അംഗോപാംഗങ്ങളും ഹൃദിസ്ഥമായതിന്റെ ശേഷം ഗ്രീനിച്ചു നഗരത്തിലുള്ള നാവികവിദ്യാശാലയിൽ ചേർന്ന തൽസംബന്ധമായ അറിവിനു പൂർത്തിവരുത്തുകയും ചെയ്തു. ടോഗോവിന്റെ സത്സ്വഭാവംമൂലം അദ്ദേഹത്തി

ൻെറ സഹപാഠികൾക്കും ഗുരുക്കന്മാർക്കും എന്നുവേണ്ട അദ്ദേഹമായിട്ടു ഇടപെട്ടിട്ടുള്ള ആളുകൾക്കൊക്കെ അദ്ദേഹത്തിൻെറ പേരിൽ പ്രാതിപത്തിയായിത്തീൎന്നു.

ചൈനാജപ്പാൻയുദ്ധം ആരംഭിച്ച ദിവസം 'കൌഷിങ്ങ്' എന്ന കപ്പൽ മുക്കിയതുമുതൽക്കാണ് 'ഹേഹാച്ചിറോറാഗൊ' പ്രമാണിയായി തുടങ്ങിയത്. ഇണ്ടോചൈനാരീക്കപ്പൽയാത്രക്കമ്പനിവകയായ കൌഷിങ്ങ് കപ്പലിലെ കപ്പിത്താൻ 'ഗാൽസ്‌വർതി' എന്നൊരാളായിരുന്നു. അതിലെ അധികാരികളും നാവികഗണങ്ങളും ഇംഗ്ലീഷുകാരായിരുന്നതിന്നു പുറമെ ബ്രിട്ടീഷുകാരുടെ കൊടിക്കൂറയും അതിൽ പാറിക്കൊണ്ടിരുന്നു. എന്നാൽ വാസ്തവത്തിൽ ആ കപ്പൽ ചീനപ്പട്ടാളക്കാരെ കുത്തിനിറച്ച് ഓരോരോ സങ്കേതസ്ഥലങ്ങളിലേക്കു കൊണ്ടുപോവുകയായിരുന്നു. ചൈനയും ജപ്പാനും തമ്മിൽ അപ്പോഴത്തെ നില ആർതർ തുറമുഖം ആക്രമിക്കുന്നതിന്നു മുമ്പ് റഷ്യയും ജപ്പാനും തമ്മിലുണ്ടായിരുന്ന നിലപോലെതന്നെയായിരുന്നു. യുദ്ധവിളംബരം പ്രസിദ്ധപ്പെടുത്തുക കഴിഞ്ഞിട്ടില്ല. പക്ഷെ എല്ലാവരും വെടിപൊട്ടുന്നതു കേൾക്കുവാൻ കാത്തുകൊണ്ടിരിക്കുകയായിരുന്നു. ജപ്പാൻകാരുടെ ഒന്നാമത്തെ കപ്പൽക്കൂട്ടത്തിൽ ചേൎന്ന 'നനിവ്' കപ്പലിൻെറ അധികാരിയായിരുന്ന റോഗോ കൌഷിങ്ങ് പുറങ്കടലിൽക്കൂടി പായുന്നത് 'നനിവ്' കണ്ടു. ഉടനെ നനിവയിൽനിന്നു രണ്ടു പാഴ്വെടി പൊട്ടുകയും കൌഷിങ്ങ് പെട്ടെന്നു നില്ക്കുകയും ചെയ്തു. രണ്ടു കപ്പലുകളും ഒരുമിച്ചു ജപ്പാനിലേക്കു പോകണമെന്നു 'നനിവ'യിലെ ഒരു ഉപനായകൻ പാമരത്തട്ടിന്മേൽനിന്നു മുദ്ര കാണിച്ചു. ഗാൽസ്‌വർതി സമ്മതിച്ചു. കൌഷിങ്ങിൻെറ മേൽത്തട്ടിന്മേൽ നിന്നിരുന്ന ചീനപ്പടനായകന്മാർ കോപം അടക്കുകവയ്യാതെ 'ഒരുകാലത്തും ഞങ്ങൾ കീഴടങ്ങില്ലെ'ന്നു വിളിച്ചു നിലവിളിച്ചു. പെട്ടപൊളിഞ്ഞു. 'ഗാൽസ്വർതി'യും പരിവാരവും 'നനിവ'യിലേക്കു മാറിക്കൊള്ളുവാൻ 'റോഗോ'തന്നെ മുദ്ര കാണിച്ചു. ചീനക്കാർ അവരെ വിട്ടില്ല. നാലു മണിക്കൂറുനേരം റോഗോ ക്ഷമിച്ചു. പിന്നേയും ശത്രുപക്ഷക്കാർ വഴിപ്പെടുന്ന വട്ടം കണ്ടില്ല. ഒരുവെടി. എൻജിൻ മുറി പൊട്ടിത്തു

3

റന്നു. കപ്പലിലേക്കു വെള്ളം തിളച്ചുകയറിത്തുടങ്ങി. ഗാൽസ്വർതിയും കൂട്ടുകാരും സമുദ്രത്തിലേക്കു കുതിച്ചു ചാടി. ചീനക്കാരുടെ വെടിയും അവരെ പിന്തുടൎന്നു. അപ്പോഴേക്കും 'നനീവ' അവരെ രക്ഷപ്പെടുത്തി. അതോടുകൂടി കല്ലുതാഴുന്ന കൂട്ടത്തിൽ 'കൌഷിങ്ങ്' ചീനപ്പട്ടാളക്കാരോടുകൂടി ആഴിയുടെ അടിത്തട്ടിലേക്കു യാത്രയായി. അന്നു മുതല്ക്കു ചൈനാജപ്പാൻ യുദ്ധാവസാനത്തിൽ ചീനപ്പട്ടാളത്തെ ഭസ്മീകരിച്ച് 'വൈ-ഹൈ-വൈ' യുദ്ധംവരെ എല്ലാ കടലേററങ്ങളിലും റോഗോവായിരുന്നു പ്രമാണി. അതിന്റെ ശേഷം അദ്ദേഹത്തിനെ ഒരു കപ്പൽ പാളയത്തിന്റെ നായകനായി നിശ്ചയിച്ച് 'വൈസ് ആഡ്മിറൽ' എന്ന സ്ഥാനത്തേക്കു കയററവും കൊടുത്തു. ഇപ്പോൾ അദ്ദേഹം ആഡ്മിറൽ ആകുന്നു.

റോഗോവിനെ വീരനായ ഒരു ആയുധപാണിയായിട്ടു മാത്രമേ ലോകം അറിയുന്നുള്ളു. എന്നാൽ ഒരു യോദ്ധാവിന്റേതിൽ അധികരിച്ചിട്ടുള്ള ഗുണം അദ്ദേഹത്തിനുള്ളത് ലോകം അത്ര കണ്ടിട്ടില്ല. യുദ്ധത്തിനുള്ള വാസനയേക്കാൾ ആളുംതരവും അറിവാനുള്ള മിടുക്കാണ് അദ്ദേഹത്തിനെ ഈ നിലയിൽ കൊണ്ടുവന്നിട്ടുള്ളത്. ഒരു കമാന്റെ എത്രയും ദുൎഘടമായ വേല നിൎവ്വഹിക്കുന്നതിൽ അദ്ദേഹത്തിനുണ്ടായിരുന്ന എളുപ്പവും കീഴുദ്യോഗസ്ഥന്മാരെ തിരഞ്ഞെടുക്കുന്നതിൽ തെററുപററുന്നതിന്റെ ചുരുക്കവും അദ്ദേഹമായിട്ട് അടുത്തു പെരുമാറിട്ടുള്ളവൎക്കൊക്കെ ആശ്ചൎയ്യഹേതുക്കളായിരുന്നു. തന്റെ കീഴിലുള്ളവരെ വിരലുകളെപ്പോലെ ഉപയോഗിക്കുന്ന ഒരു കമാനുണ്ട്. അദ്ദേഹത്തിന്റെ പേര് 'റോഗോ' എന്നിങ്ങിനെ 'നിപ്പൺ' എന്ന സ്ഥലത്തുള്ള നാവികഗണങ്ങളുടെ ഇടയിൽ ഒരു ചൊല്ലുതന്നെ ഉണ്ട്. അദ്ദേഹത്തിനുള്ള കോട്ടം മുഴുവനും തോല്മപററുന്ന കാൎയ്യത്തിലാണ്. ഇതിനെ കളിയാക്കിക്കൊണ്ടു പല കഥകളും ജപ്പാനിൽ നടപ്പുണ്ട്. ഒരിക്കൽ 'റോഗോ' തീരെ അബദ്ധമായ എന്തോ ഒരു കല്പനകൊടുത്തു. അതു കീഴുദ്യോഗസ്ഥന്മാരിൽ ആരോ ചൂണ്ടിക്കാണിച്ചു. റോഗോ കുറച്ചുനേരത്തേക്കു ഒന്നും മിണ്ടിയില്ല. എന്നതിന്റെ ശേഷം 'അതു തന്റെ മേലധികാരിയുടെ കല്പനയാ

റോഗോവിന്റെ ലോകതയും ലോകജ്ഞതയും

ണ്. തനിക്കു അതിനെ കീഴ്വണങ്ങുന്നഭാരം മാത്രമേയുള്ളു' എന്നു പറഞ്ഞിട്ടു് അവിടെനിന്നു പോയി. കല്പന പിൻവലിക്കുകയും ചെയ്തു.

ബഹുമാന്യന്മാരിൽ മുമ്പനായ 'റോഗോ' വിനീതന്മാരിലും അഗ്രഗണ്യനാകുന്നു. 'ചൈനായുദ്ധം കഴിഞ്ഞപ്പോൾ അതിന്റെ ഒരു ചരിത്രമെഴുതുവാൻ ഉപനായകന്മാരിൽ ഒരാളെ നിയമിച്ചു. അയാളോടു് റോഗോവിന്റെ ഉപദേശം 'കോഴ്സും വിട്ടുകളിക്കരുതു്. മേലുദ്യോഗസ്ഥന്മാരെ സ്തുതിക്കരുതു്. സത്യമേ പറയാവു' എന്നായിരുന്നു. റഷ്യജപ്പാൻയുദ്ധം തുടങ്ങുന്നതിന്നു മുമ്പ് 'കോബ്' എന്ന സ്ഥലത്തു ചക്രവൎത്തിയുടെ സന്നിധാനത്തിൽ ജപ്പാൻ പടക്കപ്പലുകളുടെ ഒരു കൂടിക്കാഴ്ചയും കവാത്തും ഉണ്ടായി. അന്നു റോഗോവിന്റെ പഴയ 'നനീവ' കൊടിക്കപ്പലിന്റെ സമീപത്തിൽകൂടി കടന്നുപോയപ്പോൾ റഷ്യൻദൂതസംഘത്തിലെ ഒരു ഉദ്യോഗസ്ഥൻ 'റോഗോ'വിനെ വളരെ സ്തുതിച്ചുപറഞ്ഞു. റോഗോ' അതുകേട്ടുവെന്നുതന്നെ നടിച്ചില്ല. കപ്പലുകളുടെ ചലനങ്ങളിൽതന്നെ ദൃഷ്ടിവെച്ചുകൊണ്ടു നിന്നു. പരിശോധന ഒക്കെ കഴിഞ്ഞപ്പോൾ അടുത്തുനിന്നിരുന്ന 'താക്കറബെ' എന്നൊരുദ്യോഗസ്ഥനോടു് 'വേണ്ടില്ല ഇങ്ങിനെയാണെങ്കിൽ നമ്മൾക്കു തോൽവി വരുമെന്നു ഭയംവേണ്ട' എന്നു പറഞ്ഞിട്ടു് ആ റഷ്യന്റെ നേരെ നോക്കി ഒന്നുചിരിച്ചു. ഈ കഴിഞ്ഞ യുദ്ധത്തിലുംതന്നെ തന്റെ പേരു മറച്ചുവെച്ചുകീഴുദ്യോഗസ്ഥന്മാരുടെ പ്രവൃത്തികളെ ശ്ലാഘിച്ചു പറയുന്ന 'റോഗോവിന്റെ' സമ്പ്രദായം പ്രസിദ്ധമാണല്ലോ.

അദ്ദേഹത്തിന്റെ വിനയവും കൃത്യനിഷ്ഠയും

തന്റെ ശത്രുക്കളെ സംഹരിക്കുന്നതിന്നായി താനും തന്റെ പകുതി സൈന്യവും നശിക്കുവാൻ ഒരുക്കമുണ്ടെന്നും, വിജയഘട്ടത്തിലാണു് 'നെൽസൻ' മരിച്ചിട്ടുള്ളതു്, അതുപോലെ താനും മരിക്കുന്നതായാൽ സന്തോഷമാണെന്നും കോറിയൻ എടക്കടൽ യുദ്ധത്തിന്നു പുറപ്പെടുന്നതിന്നുമുമ്പ് 'റോഗോ' അദ്ദേഹത്തിന്റെ ഒരു ദായാദിയോടു പറഞ്ഞിട്ടുള്ളതായി വിശ്വാസയോഗ്യമാകുംവണ്ണം പ്രസ്താവിച്ചു കാണുന്നുണ്ടു്. വിസ്തരഭയത്താൽ റോഗോവിനെപ്പററി ഇത്രമാത്രമല്ലാതെ അദ്ദേഹത്തിന്റെ സുപ്രസിദ്ധമായ ഇദം

നിന്ത്രം ചരിത്രത്തെപ്പററി വിസ്തരിപ്പാൻ ഞങ്ങൾ തുനിയുന്നില്ല.

---

ആഡ്മിറൽ കാമിമ്യൂര

ജപ്പാനിൽ ടോറാംഗോവിനുള്ള പ്രസിദ്ധിയിൽ ഒട്ടും കുറവല്ല കാമിമ്യൂരക്കുള്ള പ്രസിദ്ധിയും.

ഷോഗനെ തോല്പിച്ചു പറപ്പിച്ചു ഇപ്പോഴത്തെ ചക്രവൎത്തിയെ ഏകച്ഛത്രാധിപതിയായി വാഴിക്കുവാൻവേണ്ടി നടത്തിയ ഘോരമായ രാജ്യാവകാശത്തക്കയുദ്ധത്തിൽ, ഇദ്ദേഹം ജനനാൽതന്നെ മഹത്തായ സമുറായ വൎഗ്ഗത്തിൽപ്പെട്ട ഒരു സാമുരായിയാകയാൽ ബാലനായിരുന്നുവെങ്കിലും, പങ്കുകൊള്ളാതിരുന്നില്ല. ഈ കലഹം അവസാനിച്ചതിൻെറ ശേഷം 'കാമിമ്യൂര' അന്ന് ആരംഭദശയിൽ കിടന്നിരുന്ന ജപ്പാൻ നാവികസൈന്യത്തിൽ ചേൎന്നു. 1872-ൽ ആദ്യം സ്ഥാപിക്കപ്പെട്ട 'ടോക്കിയോ' നാവികവിദ്യാലയത്തിൽ ആദ്യം പഠിക്കുവാൻ ചേൎന്നവരിൽ ഒരാളായിരുന്നു ഇദ്ദേഹവും. ഇദ്ദേഹത്തിൻെറ നാവികവിദ്യാഭ്യാസം മുഴുവനും ജപ്പാനിൽതന്നേ ഉണ്ടായിട്ടുള്ളു.

അദ്ദേഹത്തിൻെറ ആദിചരിത്രവും വിദ്യാഭ്യാസവും

ഉദ്യോഗപദവിയിൽ ആദ്യത്തെ പതനംമുതൽ കയറി കപ്പിത്താൻെറ സ്ഥാനത്ത് എത്തിയപ്പോഴാണ് അദ്ദേഹത്തിൻെറ പേരു പുറത്തു വന്നുതുടങ്ങിയത്. 'ചൈന'യുദ്ധത്തിൽ 'ആക്കിററ് സുഷിമ' എന്ന പടക്കപ്പലിൻെറ നായകനായിരുന്ന കാലത്താണ് അദ്ദേഹത്തിൻെറ പേര് പ്രമാണികളുടെ പട്ടികയിൽ പെട്ടത്. ചീനക്കാരുടെ നാവികസൈന്യത്തെ പിടിച്ചടച്ച മൂന്നു യുദ്ധങ്ങളിലും ഇദ്ദേഹം ഒരു ഭാരവാഹിയായിരുന്നു. ഇതിൽആദ്യത്തേത് 'ഫൂങ്ങ്' എന്ന ദ്വീപിൻെറ സമീപത്തിലുണ്ടായ യുദ്ധമാണ്. 1894 ജൂലായി 23-ാംനു- ജപ്പാൻകാരുടെ എട്ടു പടക്കപ്പലുകൾ 'സെഡ്ബോ' എന്ന നാവികസ്റ്റേഷനിൽനിന്നു യാത്ര പുറപ്പെട്ടു. ഇവയിൽ സേനാമുഖസ്ഥാനം വഹിച്ചിരുന്നത് 'യൊഷീനോ' 'നനീവ' 'ആക്കിററ്സുഷിമാ' എന്നിവയായിരുന്നു. 'ഫൂങ്ങ്'ദ്വീപു കടക്കുമ്പോൾ

അദ്ദേഹത്തിൻെറ ഉയൎച്ചക്രമം

കറെ ചീനപ്പടക്കപ്പലുകളായിട്ട് മുട്ടിഎത്തുകയും അവയെ പറപ്പിക്കുകയും ചെയ്തു. അവയെ പിന്തുടൎന്നു പോയകൂട്ടത്തിൽ കാമിമ്പൂരയുടെ കപ്പൽ 'സേയോക്യങ്ങ്' എന്ന ചീനക്കപ്പലിനെ തേടിപ്പിടിച്ചു കീഴടങ്ങുവാൻ കല്പിച്ചു. വീരകിയുടെ അപേക്ഷകൂടാതെ അതിനെ കീഴടക്കി ആദ്യത്തെ വിജയമുദ്ര വാങ്ങുവാൻ കാമിമ്പൂരക്കാണ് ഭാഗ്യമുണ്ടായത്.

അദ്ദേഹത്തിന്റെ പിന്നത്തെ പ്രവേശം 1894 സപ്തമ്പർ 17-ാംനു- മഞ്ഞക്കടലിൽ 'ഹൈയങ്ങ്' എന്ന ദിക്കിലുണ്ടായ കടലേറ്റത്തിലാണ്. ഹൈയങ്ങിന്റെ സ്ഥിതി 'കിഞ്ചോ' ദ്വീപകല്പത്തിലേക്കുള്ള പ്രവേശനമാൎഗ്ഗത്തിന്നു അഭിമുഖമായിട്ടാണ്. അവിടം ചീനക്കാരുടെ ഒരു കപ്പൽക്കൂട്ടത്തിന്റെ ഗാഢരക്ഷയിലായിരുന്നു. എന്നാൽ ആ കൂട്ടത്തിൽപെട്ട ഏതാനും കപ്പലുകളെ ഉടച്ചു മററുള്ളതിനെ വൈ-ഹൈ-വൈ വഴിക്ക് ഓടിക്കുവാൻ കാമിമ്പൂരക്ക് താമസവും പ്രയാസവും വേണ്ടിവന്നില്ല. അദ്ദേഹം കപ്പിത്താന്മാരുടെ സാധാരണ സ്ഥാനമായ കപ്പലിന്റെ പിന്തലത്തട്ടിലുള്ള പാലത്തിന്മേൽ നില്ക്കാതെ പാമരത്തിന്മേലുള്ള തുറന്ന കൊത്തളത്തട്ടിൽനിന്നു യുദ്ധം കഴിയുന്നതുവരെ വെടിക്കാരനെ സഹായിക്കുകയായിരുന്നു. വളരെ നേരം ശത്രുപക്ഷക്കാരുടെ തോക്കിന്ന് എരയായിരുന്നുവെങ്കിലും യാതൊരപകടവും അദ്ദേഹത്തിന്നു പററുകയുണ്ടായില്ല.

അദ്ദേഹത്തിന്റെ മൂന്നാമത്തെ യുദ്ധം വൈ-ഹൈ-വൈ യുദ്ധമായിരുന്നു. ആഡ്മിറൽ ടിങ്ങിന്റെ കീഴിലുള്ള ചീനപ്പടക്കപ്പലുകൾക്ക് ഉന്മൂലനാശം വന്ന ആ ഭയങ്കരയുദ്ധത്തിലാണ് 'ടോർപ്പിഡോ' ബോട്ടുകളെക്കൊണ്ടുള്ള ഉപകാരം ജപ്പാൻകാർ നല്ലവണ്ണം അനുഭവിച്ചറിഞ്ഞത്.

ചൈനായുദ്ധം സമാപിച്ചതിന്റെ ശേഷം കാമിമ്പൂരക്ക് കയററം കിട്ടി. അനേകം പടക്കപ്പലുകളുടെ നായകനായിത്തീൎന്നു.

കാമിമ്പൂരയും സമാധാനകാലവും

ആരേഴുകൊല്ലം 'എൽസവിക്ക്' മുതലായ കപ്പൽപണിസ്ഥലങ്ങളിൽ ജപ്പാൻ ആവശ്യത്തിലേക്ക് പണിചെയ്തുവന്നിരുന്ന പടക്കപ്പലുകളുടെ സ്ഥിതി അറിഞ്ഞുവരാനായി ജപ്പാൻ ഗവൎമ്മെണ്ടിൽനിന്നു അ

ദ്ദേഹത്തിനെ ഇംഗ്ലാണ്ടിലേക്കയച്ചു. ക്ലൈഡ് നദീതീരത്തു വേല തീൎത്തുവെച്ചിരുന്ന 'ആഷായി' എന്ന കപ്പൽ ജപ്പാനിലേക്കു കൊണ്ടുവരുവാനുള്ള ഭാരവും അദ്ദേഹത്തിൻെറ ജോലിയിൽ ഉൾപ്പെട്ടതായിരുന്നു. ഒരു കൊല്ലത്തോളം ഇംഗ്ലാണ്ടിൽ താമസിച്ചു. ജപ്പാൻകാരുടെ ലണ്ടനിലുള്ള നാവികകച്ചേരിയായിരുന്നു അദ്ദേഹത്തിൻെറ വാസസ്ഥലം. അക്കാലത്തു ഇംഗ്ലീഷുകാരിൽ പലരും അദ്ദേഹത്തിൻെറ സ്നേഹിതന്മാരായിത്തീൎന്നിട്ടുണ്ട്. ഇംഗ്ലാണ്ടിൽ താമസിക്കുന്ന കാലത്തു തന്നെയാണ് 'റിയർ ആഡ്മിറൽ' എന്ന പദവിയും ഗവൎമ്മെണ്ടു സംബന്ധമായ കപ്പൽപണിയിൽ ഉപദേഷ്ടാവിൻെറ സ്ഥാനവും ലഭിച്ചത്. ജപ്പാനിലേക്കു തിരിയെ വന്നപ്പോൾ അദ്ദേഹത്തിനെ നാവികവിദ്യാഭ്യാസവകുപ്പിൽ അദ്ധ്യക്ഷനായി നിയമിച്ചു. 1902 മുതൽ 1903 വരെ ഒരു കൂട്ടം കപ്പലിനെ കവാത്തു പഠിപ്പിച്ചുംകൊണ്ടും അവുസ്ത്രേലിയാബന്തരുകളിൽ ബഹുമാനസൂചകമായി നൽകിയിരുന്ന സല്ക്കാരം സ്വീകരിച്ചുകൊണ്ടും ശാന്തസമുദ്രത്തിൽ സഞ്ചരിക്കുകയായിരുന്നു. മടങ്ങി സ്വരാജ്യത്തിലേക്കു വന്നപ്പോൾ ജപ്പാൻപടക്കപ്പലുകളുടെ ദ്വിതീയസംഘത്തിലെ നായകനായിട്ടു നിയമിക്കപ്പെട്ടു. അക്കാലത്ത് 'വ്ളാഡിവോസ്റ്റോക്കിലുള്ള റഷ്യൻപടക്കപ്പലുകളുടെ ഗതാഗതങ്ങളേയും നടവടികളേയും കാത്ത് അവയെ എതിൎക്കുവാനുള്ള തരംനോക്കി ഇരിക്കുകയായിരുന്നു. ഒടുവിൽ അതിന്നു തക്കതായ അവസരവും വന്നു. 'റൂരിക്' എന്ന രക്ഷകക്കപ്പലിൻെറ അധോഗതിയും കൂട്ടകപ്പലുകളുടെ പലായനവും തരംനോക്കി പ്രയോഗിക്കുവാൻ കാമിമ്യൂറാക്കുള്ള മിടുക്കിൻെറ ഫലങ്ങളാകുന്നു.

---

## ആഡ്മിറൽ ഉറിയൂ.

'ചെമൽപ്പോ' വീരനായ ഇദ്ദേഹമാണ് ജപ്പാനിലെ കപ്പൽപ്പടനായകന്മാരിൽ പ്രാധാന്യംകൊണ്ടു മൂന്നാമൻ. 46 വയസ്സുമാത്രം പ്രായം ചെന്നിട്ടുള്ള ഇദ്ദേഹം ജപ്പാൻ നാവികസൈന്യാധിപന്മാരിൽ എററവും പ്രായംകുറഞ്ഞ ഒരാളാണ്. ഇദ്ദേഹത്തിൻെറ നാവികവിദ്യാഭ്യാസം ഇംഗ്ലാണ്ടിലുമല്ലാ, ജപ്പാനിലുമല്ല; അമ്മേരിക്കയി

ലാണ് ഉണ്ടായിട്ടുള്ളത്. കുട്ടിയായിരുന്നപ്പോൾതന്നെ അമേരിക്കക്കാരുടെ ഒരു അഭ്യസനക്കപ്പലിൽ നാവികവിദ്യാഭ്യാസം തുടങ്ങി. അതിന്റെ ശേഷം 'അനാപ്പോളിസ്' എന്ന ദിക്കിൽ യു. എസ്സ്. നാവികവിദ്യാലയത്തിൽ മുറയ്ക്കുള്ള പാഠക്രമവും വഴിപോലെ നിർവ്വഹിച്ചു.

സ്വരാജ്യത്തേക്കു വന്ന ഉടനെ 'ടോക്കിയോവിൽ' ഉള്ള നാവികസൈന്യത്തിന്റെ തലസ്ഥാനപരിപാലകന്മാരിൽ ഒരാളായിട്ടു നിയമിക്കപ്പെട്ടു. കാലക്രമംകൊണ്ട് ഈ പരിപാലകന്മാരുടെ മൂന്നു സംഘങ്ങളും ഉള്ളതിൽ ഒന്നിന്റെ അദ്ധ്യക്ഷനാവുകയും ചെയ്തു. ഉപനായകനായിട്ടും കപ്പിത്താനായിട്ടും കൂട്ടനായകനായിട്ടും പല വിധത്തിൽ നാവികാധിപ്പാട്ടമേണ്ടിൽ പണിയെടുത്തിട്ടുണ്ട്. എന്നാൽ അധികഭാഗവും പാശ്ചാത്യന്മാൎക്ക് ബഹുമാനാസ്പദമായി തീൎന്നിട്ടുള്ള വിദ്യാഭ്യാസവിഷയത്തിലും ദൂതവൃത്തിയിലുമാണ് ജോലിനോക്കീട്ടുള്ളത്. ചൈന-ജപ്പാൻ യുദ്ധകാലത്ത് ഇദ്ദേഹത്തിന്റെ സ്ഥാനം 'ഹൈരോഷിമ' എന്ന ദിക്കിലായിരുന്നു. അവിടെ നാവികവിഷയത്തിൽ ചക്രവൎത്തിയുടെ ഒരു ഉപദേഷ്ടാവിന്റെ നിലയിലാണ് വൎത്തിച്ചിരുന്നത്. അവിടെനിന്നു കുറെ ചെന്നപ്പോൾ, ഇപ്പോൾ അദ്ദേഹത്തിനുള്ള 'റിയർ ആഡ്മിറൽ', എന്ന സ്ഥാനം ലഭിച്ചു. രണ്ടാംതരം രക്ഷക്കപ്പലുകളൊക്കെ അദ്ദേഹത്തിന്റെ അധീനത്തിൽപ്പെട്ടവയാണ്. അദ്ദേഹത്തിന്റെ 'ചിറോറാസ്' എന്ന കൊടിക്കപ്പലുപോലെ വേഗമുണ്ടായിട്ട് ജപ്പാനിൽ വേറെ ഒരു കപ്പലുമില്ല. ഇക്കഴിഞ്ഞ യുദ്ധത്തിൽ 'ചെമൽപ്പോ'വിൽപ്രശംസാവഹമാകുംവണ്ണം നടത്തിയ വീരകൃത്യമാണ് ഉറിയുവിന്റെ പേര് എന്നേക്കും നിലനിൎത്തുവാൻ പോകുന്നത്. 'ചെമൽപ്പോ'വിൽ വച്ച് 'വേറിയാഗ്-കോറിട്സ്' എന്നീ റഷ്യൻ കപ്പലുകളായിട്ട് നേരിട്ടുപൊരുതി തോല്പിച്ച് നശിപ്പിച്ച കപ്പൽക്കൂട്ടം ഇദ്ദേഹത്തിന്റെ ആധിപത്യത്തിലകപ്പെട്ടതായിരുന്നു.

അദ്ദേഹത്തിന്റെ ഉദ്യോഗക്രമം.

കാഴ്ചയിൽ 'ഉറിയു' സ്വദേശക്കാരിൽനിന്നു തീരെ ഭിന്നിച്ചിട്ടുള്ള ഒരാളാകുന്നു. നിറംകൊണ്ടും മുഖവടിവുകൊണ്ടും ഒരു യൂറോ

പ്യനല്ലെന്നു ആരും തന്നെ പറകയില്ല. ഒരു ജപ്പാൻകാരൻെറ അവസ്ഥക്ക് അദ്ദേഹത്തിനു സാമാന്യം നല്ല ഉയരം ഉണ്ട്. അതിവേഗത്തിലും അതി ഭംഗിയിലും ഇംഗ്ലീഷുഭാഷ സംസാരിക്കുന്നതിൽ അദ്ദേഹത്തിനോടു തുല്യനായിട്ട് അദ്ദേഹത്തിൻെറ നാട്ടിൽ ഒരുവനുമില്ല. അദ്ദേഹത്തിൻെറ കറകളഞ്ഞു മിനുങ്ങിയ സ്വഭാവത്തെപ്പററി പ്രശംസിക്കാത്തവർ ആരും തന്നെയില്ല.

ഉരിയുവിൻെറ ആകൃതിയും പ്രകൃതിയും

---

## ആഡ്മിറൽ ഇറോറ.

കപ്പൽ പട്ടാളത്തിലെ അധികാരിവർഗ്ഗത്തിൽ പ്രധാനിയായ 'ആഡ്മിറൽ വൈക്കൌണ്ട് യൂക്കൊഇറൊറ'1843 മേയ് മാസത്തിൽ സത്സൂമസംസ്ഥാനത്ത് ജനിച്ചു. അദ്ദേഹത്തിൻെറ വിദ്യാഭ്യാസം 'ടോക്കിയോ'വിലുള്ള 'കോയിസെയി' എന്ന ഉപരിപാഠശാലയിലും നാവികവിദ്യാലയത്തിലും ആയിരുന്നു. 1868-ൽ ജപ്പാനിലെ അധിരാജകീയനാവികസൈന്യത്തിൽ ചേന്നു. 1872-ൽ ഒരു ഉപനായകനായി 'കസ്സൂമ, നിഷിൻ-ചിട്ടോസൊ-ഹൈ-ചെ്യ്' എന്നീ പടക്കപ്പലുകളെ യഥാക്രമം ഭരിച്ചുവന്നു. 1877-ൽ ഉണ്ടായ ഉൾനാട്ടുകലഹത്തിൽ 'സീഷിൻ' കപ്പലിലെ കമാനായിരുന്ന ഇറോറ, സ്വരാജ്യരക്ഷമത്തിന്നായി വളരെ ക്ലേശിച്ചിട്ടുണ്ട്. 1882-ൽ കപ്പിത്താൻ സ്ഥാനവും 1883-ൽ 'റിയർ ആഡ്മിറൽ' പദവിയും അക്കൊല്ലം തന്നെ ഒരു കപ്പൽക്കൂട്ടത്തിൻെറ നായകസ്ഥാനവും ലഭിച്ചു. 1892-ൽ 'വൈസ്സ് ആഡ്മിറൽ' ആയി 'യോക്കോസൂക്കാ' നാവികസൈന്യത്തിൻെറ അധ്യക്ഷതയും സമ്പാദിച്ചു. 1894-ൽ യാലുയുദ്ധത്തിൽ പൂർണ്ണവിജയം പ്രാപിച്ച് 1895-ൽ ഇപ്പോഴത്തെ സ്ഥാനത്തെത്തി. അദ്ദേഹത്തിന് വൈക്കൌണ്ട് മുതലായി അനേകം സ്ഥാനമാനങ്ങൾ ലഭിച്ചിട്ടുണ്ട്. 'ആഡ്മിറൽ' എന്ന തികഞ്ഞ പേരുകിട്ടിയത് 1898-ൽ മാത്രമാകുന്നു. ഇപ്പോഴത്തെ സാക്ഷാൽ ജോലി 1895 ൽ ഉണ്ടായിരുന്നതു തന്നെ.

---

# കൊക്കൊ



'കൊക്കൊ' എന്ന പദാൎത്ഥം മലയാളത്തിൽ വന്നുതുടങ്ങീട്ട് അധികകാലമായിട്ടില്ല. ഇയ്യിടയിൽ ജനങ്ങൾ അതിനെ സാധാരണയായി ഉപയോഗിച്ചു തുടങ്ങിയിരിക്കുന്നു. എങ്കിലും ആ സാധനം ഏതിൽനിന്നുണ്ടാകുന്നു എന്നോ, അതു ശരീരപോഷണത്തിന്നു എത്രത്തോളം ഉപകരിക്കുന്നു എന്നോ, മനസ്സിലാക്കീട്ടുള്ളവർ വളരെ ചുരുക്കമെന്നുതന്നെ പറയാം. ഈ സ്ഥിതിക്ക് അതിനെപ്പററി ഇവിടെ കുറച്ചൊന്നു പറയുന്നതു യുക്തവും ആവശ്യവുമായിരിക്കുമെന്നു കരുതി ഈ സംക്ഷേപവിവരണം ചേൎക്കുന്നു.

തകരച്ചെപ്പുകളിലാക്കി വരുന്നതും അങ്ങാടിയിൽ വാങ്ങിപ്പാൻ കിട്ടുന്നതുമായ 'കൊക്കൊ' എന്ന പദാൎത്ഥം താമ്രവൎണ്ണത്തിലുള്ള ഒരു പൊടിയായിട്ടാണല്ലോ നാം കണ്ടുവരുന്നത്. ഈ പൊടി 'ക്യാക്കൊ' എന്ന ചെടിയുടെ ഫലങ്ങളിൽനിന്ന് ഉണ്ടാകുന്നതാകുന്നു. ഇത്തരം സസ്യം സാധാരണയായി അത്യുഷ്ണപ്രദേശങ്ങളിലും പ്രത്യേകിച്ച് അമേരിക്കാരാജ്യത്തുമാണ് ധാരാളമായി ഉണ്ടാകുന്നത്. ഇന്ത്യാരാജ്യത്തു മലയാളത്തിലും ചിലേടങ്ങളിൽ ഇല്ലെന്നില്ല. കാഴ്ചയിൽ ഇതിന്ന് ഐബീറിയൻ കംപ്പിച്ചെടിയുടെ വലിപ്പമുണ്ടെന്നു പറയാം. കവിച്ച് പതിനാറ് പതിനെട്ട് അടി പൊക്കമുണ്ടാകും. കാപ്പിയിലയുടെ സമ്പ്രദായത്തിൽതന്നെയാണ് ഇതിൻെറ ഇല. നീളംമാത്രം അല്പംകൂടി കാണും. പുവ്വ് വളരെ ചെറിയതും ചുമന്ന നിറത്തിലുമാകുന്നു. തടിയിൽനിന്നു പൊട്ടിപ്പുറപ്പെടുന്നതായ അതിൻെറ ഫലങ്ങൾ പീച്ചിങ്ങയുടെ ആകൃതിയിലാണ്. വലിപ്പവും ഏകദേശം അത്രതന്നെ എന്നു പറയാം. 8—10 ഇഞ്ച് നീളവും 3—5 ഇഞ്ച് വണ്ണവുമുണ്ടാകും. കവിച്ച് ഒരു കഴിഞ്ചിക്കുരുവിൻെറ വലിപ്പത്തിൽ ഉള്ളതും അതി ധവളമായ തോലുകൊണ്ടു മൂടപ്പെട്ടിരിക്കുന്നതും ആയ കുരുക്കളാൽ അ

വ ഗർഭിതങ്ങളാകുന്നു.. ഏകദേശം അൻപതു മുതൽ നൂറുവരെ കുരുക്കൾ ഓരോ കായയിൽ ഉണ്ടാകും. മീനം മേടം ഈ കാലങ്ങളിലാണ് ഈ ചെടി പുഷ്പിക്കുന്നത്. കായകൾ മൂപ്പെത്തുന്നതിന്നു മൂന്നുമാസം വേണ്ടിവരുന്നു. വളൎത്തു ചെടിയെ എത്രത്തോളം രക്ഷിക്കുന്നുവൊ അത്രത്തോളം കായകളുടെ വലുപ്പവും പെരുപ്പവും കൂടിക്കാണുന്നതാണെന്നു പ്രത്യേകം പറവാനില്ലല്ലൊ. പ്രധാനമായിട്ടുള്ള വളം ചവറുംതന്നെയാണെങ്കിലും അപ്പോളപ്പോൾ എല്ലുപൊടിച്ചു കടയ്ക്കലിട്ടു മൂടുന്നതുകൊണ്ടു കായ സമൃദ്ധിയായി ഉണ്ടാകുന്നു. നനയൊട്ടും അമാന്തിക്കരുത്. എല്ലായ്പോഴും കടക്കൽ വെള്ളം നിറുത്തണം. നല്ല പുഷ്ടിയുള്ള ചെടിയിൽനിന്നു് ഒരു കൊല്ലത്തിൽ നൂററിഅൻപതു റാത്തൽ തൂക്കമുള്ള കൊക്കൊ എടുക്കുന്നുവത്രെ. അനുഭവം തുടങ്ങുന്നതിന്നു കൂടിയതു് അഞ്ചാറുകൊല്ലം വേണ്ടിവരുന്നു.

ഇനി കൊക്കൊ ഉണ്ടാക്കുന്ന സമ്പ്രദായം എങ്ങിനെ എന്നും അതു എത്ര വിധമുണ്ടെന്നും അല്പം പ്രസ്താവിക്കാം. മൂപ്പുചെന്ന കായകളെ പറിച്ചെടുത്തു തൊണ്ടുകളഞ്ഞു് ഉള്ളിലുള്ള കുരുക്കളെ തൊലിയോടുകൂടിത്തന്നെ ഒരു വലുതായ പെട്ടിക്കകത്തിട്ടു് അടച്ചു വെക്കുന്നു. അവിടത്തന്നെ പത്തു പതിനാറു ദിവസം ഇരിക്കുന്നതുകൊണ്ടു് ഈ കുരുക്കൾക്കു പുഴുക്കം തട്ടുകയും തന്നിമിത്തം അതുകളുടെ നിറത്തിന്നു വ്യത്യാസം വരുന്നതു കൂടാതെ സ്വാദും കൂടുന്നു എന്നാണ് പറയുന്നത്. ഇതിന്നുശേഷം അതുകളെ പുറത്തെടുത്തു വെയിലത്തിട്ടു ഉണക്കി വെടിപ്പുവരുത്തിവെക്കുന്നു. ഇങ്ങിനെ ഉണക്കംചെന്ന കുരുവാകുന്നു ഓരോ പട്ടണങ്ങളിലേക്കു വ്യാപാരത്തിന്നു അയച്ചു കൊടുക്കപ്പെടുന്നത്. എന്നാൽ വ്യാപാരികൾ അതുകളെ പിന്നെയും വെയിലത്തിട്ടുണക്കുന്നതുകൊണ്ടു തോലെല്ലാം പൊളിഞ്ഞുപോയി കുരുവിന്റെ പരിപ്പു മാത്രമായി ശേഷിക്കുന്നു. ഈ പരിപ്പാകുന്നു കൊക്കൊ നിബ്സ്. (Cocoa nibs) എന്നു പറയപ്പെടുന്നത്. ഇതു പൊടിച്ചതാകുന്നു കൊക്കൊ. ഇതാണ് ശുദ്ധമായിട്ടുള്ളതും യാതൊരു കൂട്ടും ചേരാത്തതുമായ തരം. മേൽപറഞ്ഞ കൊക്കോപരിപ്പിൽനിന്നു നെയ്യ് ഏതാനും കളഞ്ഞ പൊടിച്ചുണ്ടാക്കിയതു ഒന്നു, പഞ്ചസാരയും സ്റ്റാർച്ചും കൂട്ടിച്ചേൎത്തതു

മറെറാന്നും ഇങ്ങിനെ രണ്ടു തരത്തിൽകൂടി സാധാരണയായി കൊ ക്കൊ ഉണ്ടാക്കി വരുന്നുണ്ട്. കാപ്പിപ്പൊടി, തേയില, എന്നവകളിൽ പോലെ ഈ പദാൎത്ഥത്തിലും വ്യാജം വളരെ നടന്നു വരുന്നുണ്ട്. സൂക്ഷ്മം പറയുന്നതായാൽ ഇതിപ്പെപ്പോലെ കൃത്രിമം മററുള്ളവ യിൽ ഉണ്ടോ എന്നു സംശയമാണ്. അരക്കുരാൾ പങ്കുപോലും കൊ ക്കൊ ചേരാത്തതായ പദാൎത്ഥത്തെ കൊക്കോവിൻെറ സ്ഥാനത്തു വ്യാപാരികൾ വിററും ജനങ്ങൾ വാങ്ങി ഉപയോഗിച്ചും വരുന്നുണ്ട്. ഭക്ഷണപദാൎത്ഥത്തിൽ കൂട്ടുകൂട്ടി വില്ക്കരുതെന്നുള്ള പാൎളിമേണ്ടാക്റ്റ ഉണ്ടായിരിക്കെ ഇങ്ങിനെ ഒരു അന്യായം നടക്കുമൊ എന്നു ചിലർ സംശയിച്ചേക്കാം. എന്നാൽ എത്രയും നല്ല കൊക്കോവിൽതന്നെ പകുതിയിലധികം ശുദ്ധകൊക്കൊ ചേൎന്നിരിക്കയില്ലെന്നു പ്രമാണി കളായ ആംഗ്ലേയവ്യാപാരികൾതന്നെ പ്രസ്താവിക്കുന്നു. ഈ വി ഷയത്തിൽ വ്യാജം പ്രത്യക്ഷപ്പെടുന്നുണ്ടെങ്കിലും അങ്ങിനെ വ്യാജം ചെയ്യുന്നവരെ മേപ്പടി പാൎളിമേണ്ടാക്റ്റ അനുസരിച്ചു ശിക്ഷിച്ച തായി കേട്ടുകേൾവിയില്ല. ആ കൂട്ടരെ പിടികിട്ടുവാനും പ്രയാസം. എന്തെന്നാൽ കൊക്കൊ ചെപ്പിനു പുറത്തു വലിയ അക്ഷരത്തിൽ അതിധാടിയിൽ അതിൻെറ ഗുണത്തെപ്പററി പ്രശംസിച്ചു പറയു ന്ന ഇടക്ക് ഒരററത്തായി ചെറിയ അക്ഷരത്തിൽ 'പഞ്ചസാരയും മററും സ്വാദിനുവേണ്ടി ചേൎത്തിട്ടുണ്ട്' എന്നു എഴുതിയിട്ടേക്കും. ഇതുകൊണ്ട് അവരിൽ യാതൊരു വഞ്ചനക്കുററവും ആരോപിക്കു വാൻ തരമില്ലാതെ വരുന്നു. എന്നാൽ മററു പദാൎത്ഥങ്ങൾ എത്ര പങ്കുവീതമാണ് കൊക്കോവിൽ ചേൎത്തിട്ടുള്ളത് എന്ന് ആക്കെങ്കി ലും ഊഹിക്കാമൊ. ഒരിക്കലും വയ്യ. വ്യാപാരികൾ അതു പറ യുന്നതും അല്ല; നിയമവും അത് ആവശ്യപ്പെടുന്നില്ല. എന്താണു് നിവൃത്തി?

മേൽപ്പറഞ്ഞ ഓരോ തരത്തിൻേറയും സവിസ്തരമായ ഗുണ ദോഷവിചാരം ചെയ്യുന്നതുകൊണ്ടു ലേഖനദൈൎഘ്യം വരുമെന്നു ഭയപ്പെട്ടു ഇവിടെ ഇത്രമാത്രം പറയുന്നു. കൊക്കോപരിപ്പിനു് ആവശ്യക്കാർ വളരെ ചുരുക്കം. ഈ സംഗതികൊണ്ടുതന്നെ ജന ങ്ങൾക്കു നല്ലതരം ഏതെന്നു മനസ്സിലായിട്ടില്ലെന്നു നമുക്കു ഊഹി ക്കാവുന്നതാണ്. ഇംഗ്ലാണ്ടുരാജ്യത്ത് ആകെ കണക്കു നോക്കിയാൽ

ഒന്നാന്തരം കൊക്കോവ്യാപാരം ചെയ്യുന്നവർ നൂറിൽ ഒരാളുണ്ടാകുമെന്നു പറയാം. ഒടുവിൽ പറഞ്ഞതരം പഞ്ചസാരയും സ്റ്റാർച്ചും ചേർത്തിട്ടുള്ളതാണല്ലൊ. സ്വാദുകൂട്ടുവാനും, ശരീരപോഷണത്തിനു ആവശ്യമുള്ളതിൽ അധികമുള്ള നെയ്യ് കൊക്കോവിൽ ഉള്ളതുകൊണ്ട് അതിനെ മിതപ്പെടുത്തുവാനുമാണ് ഈ കൂട്ടുചേർത്തിരിക്കുന്നതെന്ന് ഈ വ്യാപാരികൾ ഘോഷിക്കുന്നു. കൊക്കോപരിപ്പിലുള്ള നെയ്യ് എത്രതാനും കളഞ്ഞു പൊടിച്ചുണ്ടാക്കീട്ടുള്ള തരമാണ് രണ്ടാമതായി പറഞ്ഞത്. ഈ തരത്തിനു വില കുറെ കൂടുമെങ്കിലും ജനങ്ങൾക്ക് ഇതിലാണ് അഭിരുചികാണുന്നത്. ഈ പക്ഷക്കാരുടെ അഭിപ്രായത്തിൽ മൂന്നാന്തരം കൊക്കൊ ഭക്ഷിക്കുന്നതുകൊണ്ടു ദീപനം വേണ്ടപോലെയുണ്ടാകുന്നില്ലെന്നും അഗ്നിമാന്ദ്യം ഭവിക്കുന്നു എന്നും ആകുന്നു. എന്നാൽ മററുള്ളവർ ഈ താൽപര്യം ആക്ഷേപിക്കാതിരിക്കുന്നില്ല. കൊക്കൊ എന്ന പദാൎത്ഥത്തിൽ സാരമായ അംശം അതിലെ നെയ്യാണെന്നും ആ അംശം ഇല്ലായ്മ ചെയ്യുന്നതുകൊണ്ടു ഗുണത്വം നശിച്ചു കൊക്കൊ പിശറുമാത്രമായിത്തീരുന്നു എന്നും അവർ പറഞ്ഞു വരുന്നു.

ഈ മൂന്നുതരവും കൂടാതെ 'ചോക്കൊളെററ്' എന്ന വേറൊരു തരവും ഉണ്ടാക്കിവരുന്നുണ്ട്. അതിൽ കൊക്കോവും പഞ്ചസാരയും മാത്രമെ ചേൎത്തിട്ടുള്ളൂ. സ്റ്റാർച്ച് അശേഷമില്ല.

ഒരു സ്പൂൺ കൊക്കൊപ്പൊടിയിൽ അര സ്പൂൺവീതം നെയ്യുണ്ടായിരിക്കും. ഇതിനാലാണ് കൊക്കൊ നല്ലൊരു ഭക്ഷണപദാൎത്ഥമായി സ്വീകരിക്കപ്പെടുന്നത്. ചായയും കാപ്പിയും ഉപയോഗിക്കുന്നതുകൊണ്ടു ദേഹപോഷണത്തിന്നു ഒരു മാൎഗ്ഗമായി എന്നു പറവാൻതന്നെ വയ്യാ. അതുകളിൽ ശരീരരക്ഷക്കു ഗുണപ്രദമായ യാതൊരു പദാൎത്ഥവും അടങ്ങീട്ടില്ലെന്നല്ല അതുകൾ നിത്യം ശീലിക്കുന്നതുകൊണ്ടു ഞരമ്പുകൾക്കു ക്ഷീണം തട്ടുകയും തന്മൂലം പലപ്രകാരത്തിലുള്ള രോഗങ്ങൾ പിടിപെടുകയും ചെയ്യുന്നു എന്നു പറയുന്നതിൽ ഒട്ടും തെററില്ല. ചായയുടെ ദോഷങ്ങളെപ്പററി ഇതിന്നുമുമ്പിൽ ഈ മാസികയിൽതന്നെ ഒരു ഉപന്യാസം ഉണ്ടായിരുന്നതുകൊണ്ട് അതു വീണ്ടും ഇവിടെ പ്രസ്താവിപ്പാനില്ല. കാപ്പിയുടെ ദോഷങ്ങളെപ്പ

ററിയും ഒരു ലേഖനം ഈ മാസികയിൽ തന്നെ ഉണ്ടായി കാണുന്ന-
തിനു ആഗ്രഹിച്ചുകൊണ്ട് ഇവിടെ അവസാനിപ്പിക്കുന്നു.

എസ്സ്. വി.

---

കൊച്ചി ചെറിയ

# ശക്തൻതമ്പുരാൻ

---

82. പാരതമെന്മൊഴിയതിന്നവളെന്നറിഞ്ഞ-
പ്പേരാർന്നമന്നനുടെയോടിവലിച്ചിരുന്നോർ
തീരാതൊരല്ലലൊടെഴുംപൊഴുതന്നുമന്ന-
ന്നോരാകിലെന്തുതിരിയേണ്ടവലിക്കുകെന്നാൻ.

83. തണ്ടുള്ളതൊക്കെയൊരുപോലെവലിച്ചുമോടി
കണ്ടുള്ളപേടിയൊടുടൻമറുബോട്ടിലുള്ളോർ
കണ്ടുള്ളകായലിലെറിഞ്ഞു കരഞ്ഞൊരൊച്ച-
കൊണ്ടുള്ളതെല്ലുമിളകാതലർമേനിയാളെ

84. കിട്ടാത്തതിൽകൈതവിട്ടു, കനിവുള്ളിലൊട്ടു
തട്ടാതൊരീയിവരെയൊക്കെയുടൻപിടിക്കു
വിട്ടാൽ തുടങ്ങുമിനിയുംതകരാറുകളീ
മട്ടായ്ത്തരത്തിലിവരെന്നുപറഞ്ഞുമന്നൻ.

85 കെട്ടോടുകൂടിയൊരുകല്ലുകണക്കുതാഴും
മട്ടോടിടഞ്ഞമൊഴിയാളെയുമങ്ങുപിന്നെ
വിട്ടോടിയുങ്കൊടുവലിച്ചുടനപ്പൊഴുള്ള
ചുട്ടോടിടുന്നമറുവഞ്ചിപിടിച്ചുമന്നൻ

86. പങ്കായമേന്തിയെതിരിട്ടവരൊട്ടുകൂട്ട-
മുങ്കാന്നുമന്നനുടെയോടിനടത്തിടുന്നോർ
മുങ്കാൽമുറസ്സുമറുവഞ്ചിയിൽവെച്ചുതണ്ടു
തങ്കയ്യുമേൽചാർത്തു കരമൂത്തുകയത്തെതിർത്തു.

87. ഛപ്പാരിലൊക്കെവിളികൊണ്ടുവിളങ്ങിടുന്ന
ജാപ്പാനിലുള്ളപടയാളികളെന്നപോലെ
ചെല്ലാന്നുകൂട്ടരവർനേരിടുകിൽതടുപ്പാ-
നിപ്പാരിടത്തിലൊരിടത്തിലുമില്ലൊരാളും.

88. കോണിക്കുമിപ്പുകൾപുലർന്നാരതമ്പുരാൻതാൻ
ചാണിക്കുകില്ലലിവുനമ്മളിലാകയാലെ
കേണിക്കഴൽകളെപഴുതേപണിയേണ്ടനാംവ-
ക്കാണിക്കുകെന്നതിന്നുമാററകരാമുതിന്നു

89. ചാക്കണൊരതല്ലിലിനിയെന്നവരുക്കിരട്ടി-
ച്ചുക്കോണമൂകടയക്കൂട്ടരൊടൊത്തതിത്
വക്കാണമന്നതിൽവിറച്ചതുകണ്ടവഞ്ചി
വക്കണൊവന്നടനടത്തിയവമ്പരല്ലാ

90. വമ്പാക്കിപോലെതടിപോരുമിടുക്കവേണം
വമ്പാക്കനേക്കനിലനോക്കിമുറക്കുനില്ക്കു
വീമ്പാക്കുകില്ലവിടുകില്ലിനിയിങ്ങെഴുന്ന
വമ്പാക്കുകെന്നതളിനേത്തിതുമന്നവേള്ളോർ

91. തല്ലാതടക്കലുമിടക്കുമിടുക്കുകാട്ടി-
ച്ചെല്ലുമ്പൊഴുക്കൊടുമ ക്രൂട്ടമടുത്തുപിന്നെ
പല്ലുംപറിഞ്ഞുവിഴുമാറിടിയെന്നിവണ്ണം
തെല്ലുംകലക്കമണയാതവർപോർതുടങ്ങി

92. തല്ലിൽപ്പുറക്കളെവാരതിപ്പാരികൊണ്ടുവല്ലം-
തല്ലിൽപ്പുറക്കളെവാരിരുട്ടവരൊട്ടുകററി
ചൊല്ലിത്തിരിക്കുകരവാക്കതെന്നുവീമ്പും
ചൊല്ലിത്തിരിക്കുകരവാക്കുതീട്ടതിത്തു

93. നാലഞ്ചുനാഴികനടത്തിയനല്പപോരി-
നാലഞ്ചുപേരെയരമന്നടയോരുകൂട്ടർ
മേലാഞ്ചിയിട്ടുപടിചോരയിൽമുക്കിയോരു
മേലഞ്ചിട്ടുംപടിയടിച്ചുടനൊക്കെവീഴ്ത്തി

94. പിന്നെപ്പിടിച്ചുപിടയാതവരിഞ്ഞുകെട്ടി
മന്നനുമററലരെയന്നവർകാഴ്ചവെച്ച്
അന്നന്നുചെയ്തുപിഴകൾക്കിവർതന്നെമുക്കി
ക്കൊന്നെന്നിയേകറകേടില്ലിനി'യെന്നുരച്ചു.

95. നേരാണ് നിങ്ങൾപറയുന്നതുനേരെയാവാം-
ത്താരാണിതൊക്കെയിവരെത്തർമോട്ടുകൊൽവാൻ
നീരാണ് നല്ലതുടലിൽചിലകല്ലുകെട്ടു
നീരന്നയച്ചിടരുതേ'ന്നരചൻപറഞ്ഞു.

96. ഈമട്ടുകാരൊടലിവെൾക്കകയില്ലയെന്നാ-
പ്പൂമട്ടമാറുമയമുള്ളിനെഴുന്നമന്നൻ
ആവട്ടുതാററമൊഴിയാലതൾചെയ്തിട്ടന്നാ-
രാമട്ടുള്ളമരമാക്കിയവക്കുകായൽ

97. പിന്നെത്തിരിച്ചുവലയാസ്സലവാലർമാല-
ററന്നത്തിരക്കളികലന്നൊരുകായലികൾ
ചെന്നിത്തിരക്കുമവർകണ്ടുപുലച്ച്യാസ്സം-
യെന്നിത്തിരിച്ചുമുറകീട്ടുവലിച്ചുപോയി.

98. കന്നിന്മലേച്ചുപുലരുന്നതിനോട്ടുമമ്പാ-
മന്നിന്മണാളനടനെത്തിയകത്തുചെന്നു
പൊന്നിന്മലക്കൊട്ടുമുടിച്ചേത്തുകൊണ്ടുള്ളി-
ച്ചെന്നിത്തചൊന്നളവിലെന്മടവാർപറഞ്ഞു.

105. വേണ്ടാത്തരത്തിൽമുതൽതൊട്ടവയൊക്കെയൊന്നു
കണ്ടാൽത്തെളിഞ്ഞുകൊതിയന്നുകളഞ്ഞിടാതെ
വേണ്ടാത്തതിൽകൊതികടന്നതുകിട്ടിടായ്ക്ക
കൊണ്ടാത്തടിയ്ക്കുമഴലാളുകൾതേടിടുന്നു.

106. തെല്ലുംകൊതിയ്ക്കരുതിരില്ലരുതെന്നുനല്ലോർ
ചൊല്ലുന്നതാകിലതിലുൾക്കൊതികൂടിനില്ക്കും
ചൊല്ലുള്ളവക്കുമകതാരരുതാത്തതിങ്കൽ
ചെല്ലുന്നിതല്ലലൊഴിവാൻവഴിയെന്തു പിന്നെ?

107. ഉള്ളത്തലുംതെളിവുമിന്നവതമ്പുരാന്റെ
വല്ലാത്തവമ്പുവിളയുന്നപകിട്ടുതന്നെ
നില്ലാത്തൊരുള്ളുതുളവാക്കിടുമുള്ളുപാട്ടി-
ചല്ലാത്തൊരാളുകളിലൊക്കയുമോക്കടോന്നി

108. മാലാലെമാഴ്കരുതുനീമുതൽകയ്ക്കലായെ-
ന്നാലായതിൽപെരുകിടുംതെളിവാന്നിടായ്ക്ക
മേലാന്നല്ലറിവിലുൾക്കൊതിചേത്തുവാഴ്ക
മേലാൽ വരുംതെളിവുമല്ലലുമാത്തിടാതെ.

109. വായിയ്ക്കുനീവിലവളന്നൊരുപൊക്കനാർമു-
മ്പായിക്കനെക്കുമറിവൊക്കവതൊക്കെയെന്നാൽ
നീയിക്കണെക്കിലഴൽതേടുവതൊക്കെമേലാൽ
പോയിക്കരെൾത്തെളിവുമല്ലലുമൊന്നുകാണും.

110. ചോദ്യേണ്ടതൊക്കെമുറയെന്നുനിനച്ചുകൊണ്ടു
ചെയ്യേണമെങ്കിലുമതിങ്കലകക്കരുന്നിൽ
വയ്യേതിലുംവലിയൊരുൾക്കൊതിയല്ലലായ-
തിയ്യേറെയാളുവതിനുള്ളൊരുനെയ്യതല്ലോ.

111. നിശ്ശങ്കമരുന്നിലിവയോർക്കുകതമ്പുരാൻതാൻ
ചെയ്യുന്നതിൽതെളിവുമല്ലലുമന്നിടാസ്സു
പെയ്യുന്നമാൽകളക, കാട്ടിയതൊക്കെയുംക-
ണ്ടിയ്യുള്ളവർക്കിനിയിരിക്കുകചാകുവോളം.

112. ആമട്ടോലുംമൊഴിയുടയമാൽമാറിടുംമാറടൻതാ-
നീമട്ടോതിപ്പുകഴ്മലയാളംമുഴക്കെപ്പരത്തി
ആമട്ടെങ്ങുംതെളിവൊടുനിറച്ചൂഴികാത്താമിടുക്കൻ
പൂമട്ടാംമെയ്യുടയവരണിത്തങ്കമൊത്തങ്ങുപാർത്തു.

കുണ്ടൂര് നാരായണമേനോൻ ബി. എ.

# മാറമ്മയുടെ ഉപദേശം



പെരുവിരൽ അകത്തേക്കു വളച്ചു മോതിരവിരലിന്റെ പുറത്തു കയററി മണലിലിട്ടാലുണ്ടാകുന്ന ഫലം ഞാൻ കാലെത്തന്നെ കണ്ടുവെച്ചിരുന്നുവെങ്കിലും നിലത്തു വരയും വിരലിന്റെ തുമ്പത്തു തഴമ്പും മാത്രമാണെന്ന് അമ്മയെ മനസ്സിലാക്കേണ്ടതിനായി ആറുമാസം ബുദ്ധിമുട്ടേണ്ടിവന്നു. പിന്നീട് അച്ഛന്റെ സുഖക്കേടും അമ്മയുടെ കഷ്ടപ്പാടും എന്റെ മടിയും ക്രമത്തിൽ വർദ്ധിച്ചുവന്നതുകൊണ്ട് കുറെക്കാലം എഴുത്തും വായനയും കൂടാതെതന്നെ കഴിഞ്ഞു. അച്ഛൻ മരിച്ച വ്യസനം ആറിത്തുടങ്ങിയ കാലത്ത് ഒരു ആശാൻ അയൽവക്കത്തെ കുട്ടികളെ എഴുതിച്ചു തുടങ്ങീട്ടുണ്ടെന്നും മുൻകൂട്ടി ഗുരുദക്ഷിണ കരാറുചെയ്താൽ അവസ്ഥപോലെ ശിഷ്യർക്കു വിദ്യയും ഗുരുത്വവും ദാനം ചെയ്യുന്നതിന്ന ആശാൻ അതി സമർത്ഥനാണെന്നും ഏതൊ ഒരു സ്ത്രീ അമ്മയെ ധരിപ്പിച്ചു. ആ സ്ത്രീ ഒഴിച്ചാലൊഴിയാത്ത ബാധയായി കൂടിയപ്പോൾ അമ്മ അവരെ വിശ്വസി

ച്ചു നല്ല ദിവസം നോക്കി എഴുത്തു പഠിക്കുവാനെന്നെ അയ
ക്കേണമെന്നു തീർച്ചപ്പെടുത്തി. വേഷംമററി നടക്കുന്ന രാക്ഷസി
കളും കുട്ടികളെ പിടിച്ചുകൊണ്ടുപോയി കൊന്നുതിന്നുന്നത് അങ്ങേ
ലെ രാമനും മററും കണ്ടിട്ടുണ്ടെന്ന് അമ്മയോട്ടു ഞാൻ കരഞ്ഞുപ
റഞ്ഞുനോക്കി. പക്ഷെ നല്ലദിവസംനോക്കി ആ സ്ത്രീ വന്നപ്പോൾ
അമ്മ ഞാൻ പറഞ്ഞതുകൂടി അവരോടുപറഞ്ഞ് എന്നെ കൂട്ടിഅയ
ച്ചു. ആശാനെ കണ്ടപ്പോൾ ആൾ രാക്ഷസനായാൽ പോരാ എ
ന്നും അന്തകൻെറ അച്ഛനൊ 'കൊച്ചനൊ' ആയിരിക്കേണമെ
ന്നും എനിക്കു തോന്നി. പരിചയമുള്ള കുട്ടികളുണ്ടായിരുന്നതുകൊ
ണ്ടു പേടിക്കു ഭേദം തോന്നിയെങ്കിലും ആശാൻെറ സമ്പ്രദായം ക
ണ്ട് ഉള്ളു കിടുകിടുത്തുകൊണ്ട് ഞാനൊരു മൂലയിൽചെന്ന് അടങ്ങി
ഒതുങ്ങിയിരുന്നു. ആശാൻ കുട്ടികളുടെ കുന്നും കോട്ടവും തീർത്തിരു
ത്തി എന്തോ ശബ്ദിച്ചപ്പോൾ ചിലർ ചിലതെല്ലാം ചൊല്ലിത്തുട
ങ്ങി. വഴിനടന്ന ക്ഷീണവും കഞ്ഞി കാലെ കഴിഞ്ഞതുകൊണ്ടു
വെശപ്പും ആശാനെക്കണ്ട പേടിയുംകൂടി ഞാനിരുന്നൊന്നു കണ്ണു
ടച്ചു. കുട്ടികളുടെ കരച്ചിൽകേട്ടു കണ്മിഴിച്ചതാശാൻെറ മുഖത്താ
ണ്. പക്ഷെ നോട്ടം എൻെറ നേർക്കായിരുന്നില്ല. ഈ ലാക്കിൽ
ആ സ്വരൂപത്തെ ഞാനൊന്നു സൂക്ഷിച്ചുനോക്കി. തലയിൽ പാ
റിച്ചെമ്പിച്ച അഞ്ചാറു കുററിരോമം, കുഴിനെററി, ഒട്ടക്കണ്ണ്, വെ
ള്ളദൃഷ്ടി, ചെറിയ മൂക്കു, നടുക്കൊരിടുക്ക്, വലുപ്പം ധാരാളമുള്ള വാ
യിൽ പല്ലുകളുടെ തിക്കും തിരക്കും കലശലായിച്ചിലതു പുറത്തേക്കു
പുറപ്പെട്ടുകൂട്ടത്തിൽ ഒന്നുരണ്ടെണ്ണം സ്ഥലം കണ്ടതു മൂക്കിൻെറ തു
മ്പിലാണ്. ഇത്രയൊക്കെ നോക്കി കഴിഞ്ഞിട്ടും ആ നോട്ടം ആ
ശാൻ മാററാതെയിരിക്കുന്നതു കണ്ടു ഞാൻ പല്ലുകളുടെ നിറഭേദവും
കൂടി മനസ്സിലാക്കാൻ തുടങ്ങി. 'ഉറക്കം തൂങ്ങിയാൽ പോരാ, ഒപ്പ
ത്തിനൊപ്പം തുറിച്ചു മിഴിക്കണോ' ടേ, റേ! എന്നൊരു വെടി പൊ
ട്ടിക്കലും എൻെറ ചെവിപിടിച്ചു വട്ടം ചുററിക്കലും ആശാനൊപ്പം
കഴിച്ചു. കരഞ്ഞാൽ ശിക്ഷ ആവർത്തിക്കേണ്ടി വരുമെന്നു കണ്ടേട
കൊണ്ടു കരുതി കരച്ചിലും കണ്ണീരും ഞാൻ അമക്കിപ്പിടിച്ചത് ഒ
ന്നായിക്കിടപ്പെട്ടിരുന്ന കഥ ഞാനാസ്സമയത്ത് അറിഞ്ഞില്ല. 'ആ
ശാന് ഒന്നിന്മേൽ നോക്കി മറെറാന്നു മനസ്സിലാക്കുവാനുള്ള വി

ദ്രവ്യമുണ്ടെന്നു ഞാനറിഞ്ഞതാ' എന്നു ഞാൻ കേണുങ്ങിക്കൊണ്ടു പറഞ്ഞപ്പോൾ ആശാന്റെ ഭാൎയ്യ (വീട്ടിൽ വന്നിരുന്ന സ്ത്രീ) പൊട്ടിച്ചിരിച്ചു. ആശാനും ചില ഗോഷ്ടികൾ കാട്ടി. ഇതിന്നിടയ്ക്കു എന്റെ ഇരിപ്പിടം തണുത്തു തുടങ്ങിയപ്പോൾ തുടകളെ ഒന്നുകൂടി അമൎത്തിപ്പിടിച്ചു നോക്കി. പക്ഷെ, അടുത്തിരുന്നിരുന്ന മീനാക്ഷി എന്ന പെൺകുട്ടി 'മൂത്രം' എന്നു പറഞ്ഞെണീററു. അപ്പോളാണ് ആശാനും ഭാൎയ്യക്കും കാൎയ്യം മനസ്സിലായത്. ഭാൎയ്യ ആശാന്റെ മുഖത്തേക്കു തുറിച്ചുനോക്കിക്കൊണ്ട് എന്നെ വിളിച്ച് അകത്തേക്കു കൊണ്ടുപോയി. മേൽകഴുകിച്ചു മുണ്ടുമാറി ഉടുപ്പിച്ചതിന്റെ ശേഷം അവർ എന്നോടു പലതും ഉപദേശിച്ചു. 'അദ്ദേഹം കുട്ടികളെക്കണ്ടാലുടനെ പ്രകൃതം മനസ്സിലാക്കി മിടുക്കന്മാരായ കുട്ടികളുടെ ശരീരപ്രകൃതിയും ബുദ്ധിയുടെ പോക്കും അനുഭവപ്പെടുത്തുവാനായി ഈ മാതിരി അപൂൎവ്വം ചില കൈകൾ പ്രയോഗിക്കാറുണ്ടെന്നും ഇത്ര അനുഭവപ്പെടുത്തിത്തന്നിട്ടുള്ള വിദ്യകളെ പെറ്റമ്മയോടുകൂടി പറകയോ മുട്ടിയനിലയ്ക്കല്ലാതെ പ്രയോഗിക്കുകയോ ചെയ്തുപോകരുതെന്നും പറഞ്ഞ് അവരെന്നെക്കൊണ്ട് അപ്രകാരം സത്യംചെയ്യിപ്പിച്ചു. എന്റെ ദേഹത്തിൽ ഇനിയൊരു പൂഴി നുള്ളിയിടുവാൻ ഇടയാകാതെ ആരംഭംകൊണ്ട് ഞാനൊരു വലിയ വിദ്വാനും വൈദ്യനുമായിത്തീരുവാൻ തക്ക ബുദ്ധിയും ഫലിതവും പാരമ്പൎയ്യവഴിക്കെന്റെ വാക്കിലും പ്രവൃത്തിയിലും പ്രകാശിക്കുന്നുണ്ടെന്ന് അവൎക്കും ആശാനും പൂൎണ്ണബോദ്ധ്യം വന്നുവെന്നും എന്നെപ്പറഞ്ഞു വിശ്വസിപ്പിച്ചു. ആശാനെന്നെ മാത്രമല്ലാതെ കുട്ടികളെ കൈകൊണ്ടു തൊട്ടിട്ടില്ലെന്നുള്ളതിലേക്കു മിററത്തു നില്ക്കുന്ന പുളിമരത്തെച്ചൂ കാററിച്ചുപോലെയായതും വള്ളിച്ചൂരൽ ചുററിപ്പടന്ന് ഉത്തരത്തു കിടന്നിരുന്ന വിഷക്കൊട്ട വെളുത്തുപോയതും എന്നെ ചൂണ്ടിക്കാണിച്ചു ബോദ്ധ്യപ്പെടുത്തി. അവരെന്നെ പിടിച്ചടുക്കലേക്കണച്ചു നിറുത്തി പുറത്തു തലോടിക്കൊണ്ട് 'ഇനി ഭയപ്പെടാതെ ചെന്ന് അൻപത്തൊന്നു പദേശം വാങ്ങിക്കൊള്ളൂ; എഴുത്തുവാനൊരു സ്ലേററു തരാ'മെന്നു പറഞ്ഞ് സ്ലേയിററോടുകൂടി ആശാന്റെ മുമ്പിൽ കൊണ്ടുപോയിരുത്തി. ആശാനെ അകത്തേക്കു വിളിച്ചു 'ഭക്ഷണത്തിന്നുള്ള പണമാണ് കാററ്, മേലുകീഴു നോക്കാതെ വല്ല

ളും കാട്ടി കുട്ടിയെ മുഷിപ്പിച്ചുവച്ചാൽ പിന്നത്തെ എനിക്കപ്പോൾ
തോന്നും' എന്ന് ആശാനെ ശാസിക്കുന്നതും ഞാൻ കേട്ടു. എന്നോ
ടു സ്നേഹംകാണിച്ച ആ സ്ത്രീയെ ഞാൻ പിന്നീടു മററമ്മ എന്നാ
ണ് വിളിച്ചുവന്നത്. ആശാൻ ഉപദേശിക്കുവാൻ വന്നിരുന്നു. ആ
ദ്യം എഴുതിച്ച അക്ഷരം എനിക്കു പരിചയമുള്ള പഴേ 'ഹരി' തന്നെ
യാണ്. പക്ഷെ ശബ്ദിച്ചതങ്ങിനെയൊന്നുമല്ല. ഒച്ച പുറപ്പെട്ടതു
തന്നെ വായിൽക്കൂടിയല്ല, ഒരു ഭാരം മേല്പോട്ടു കേറീട്ടാണ്. രണ്ടു
ക്ഷരവും കൂട്ടികലർത്തി ഒററശ്ശബ്ദമായിപ്പുറത്തേക്കു തള്ളിവിട്ടപ്പോൾ
'ഒച്ചപ്പെട്ടയും പൊടിയും' എന്റെ സ്വരം നിറഞ്ഞു. സ്ലേററിലി
ത്രയൊക്കെ കോലാഹലം കണ്ടപ്പോൾ ഞാനൊന്നു കോച്ചി മുഖം
ചുളിച്ചതു മററമ്മക്കു മനസ്സിലായി. 'ഗ്രന്ഥത്തിൽ ഇപ്പലിനു ശു
ദ്ധിയില്ലെങ്കിലും അധികമായാലാക്കും അററപ്പുണ്ടാകുന്നതു കാറമല്ല'
എന്നു മററമ്മ പറഞ്ഞത് ആശാൻ വകവെക്കാതെ 'ചൊല്ലിയതു
പോലെ ചൊല്ലണം; ശബ്ദം ഉറച്ചു പുറപ്പെടട്ടെ, അതാണ് മിടു
ക്ക്' എന്നായി. എനിക്കു നിങ്ങളുടെ ഉപദേശം കൊണ്ടു
മൂക്കിൽക്കൂടി ശ്വാസം തന്നെ പോകുന്നില്ല. ഞെരുങ്ങിപ്പിടിച്ച് തൊ
ള്ളിച്ചാലും ഇനിയത്തെ ശബ്ദത്തിന്റെ പുറപ്പാടു കണ്ണിൽക്കൂടി വേ
ണ്ടതായിട്ടു വന്നാൽ അതെന്നെക്കൊണ്ടു സാധിക്കയില്ലെന്നു ഞാനു
ച്ചു 'ഹരി' എന്നു സാധാരണമട്ടിൽ ചൊല്ലിനോക്കി. പക്ഷേ, 'ഉറ
ച്ചു, കേറിപ്പുറപ്പെടട്ടെ' എന്നാശാൻ പിന്നെയും നിർബന്ധിച്ച
പ്പോൾ വന്നതുവരട്ടെയെന്നു ഞാനുറച്ചു. മുക്കാൽ ചീറലും കാൽ
ഇവലുംകൂടി ഞാനൊന്നുറച്ചു ശബ്ദിച്ചു. എന്റെ മൂക്കു നല്ലവണ്ണം
ഇറന്നു, ആശാന്റെ മുഖവും തെളിഞ്ഞു. പിന്നീടു ശബ്ദം കേററി
പ്പുറപ്പെടുവിക്കണമെന്നാശാൻ നിഷ്കർഷിച്ചതേയില്ല. ഉപദേശം
കഴിഞ്ഞതിൽ പിന്നെ എന്നെ അഭ്യസിപ്പിക്കുന്നതിന് ആശാന്റെ
അമ്മയും മററമ്മയും മകൾ മീനാക്ഷിയും കൂടീട്ടുണ്ട്. ആശാനും മ
ററമ്മയും തമ്മിൽ ശണ്ഠകൂടുക പതിവുണ്ട്. ആ തരത്തിൽ ഞാൻ
മീനാക്ഷിയുടെ ആട്ടക്കാരു ചെന്നുകൂടും. പക്ഷെ ആശാന്റെ ഒച്ച മുഴ
ങ്ങിത്തുടങ്ങിയാൽ 'തല്ലുകൊണ്ടു കഷ്ടം' എന്നു പറഞ്ഞു മീനാക്ഷി
അകത്തേക്കോടിപ്പോകും. ആശാനടികൊണ്ടതെന്നു ചോദിച്ചാ
ലാകട്ടെ പറയാറില്ല. ആരാണടിച്ചതെന്നു എനിക്കറിഞ്ഞുകൂട.

വട്ട ആശാന്റെ പുറത്തുമാത്രമെ കാണാറുള്ളു. അടി കഴിഞ്ഞാ
ശാൻ പുറത്തുവന്നാലന്നു കുട്ടികൾക്കു പെരുമ്പൂജയാണ്. ഇതു മീ
നാക്ഷി എനിക്കു പറഞ്ഞുതന്നിരുന്നതുകൊണ്ട് എത്രത്തു പൂജ കഴി
ഞ്ഞ വിശേഷദിവസങ്ങളിൽ ഞാൻ ആശാന്റെ നേരെ ചെല്ലുക
യില്ല. ആക്ഷേപം വരുമ്പോൾ മാറുകാട്ടാൻ മററമ്മയും ആശാ
നെ ശട്ടടിപ്പിക്കുവാൻ മീനാക്ഷിയും തയ്യാറായിരിക്കും. ഇങ്ങിനെ
ആശാന്റെ ഉപദേശവും മററമ്മയുടെ നിഷ്കർഷയും മീനാക്ഷിയുടെ
എന്തെന്നില്ലാത്ത ശുഷ്കാന്തിയും എന്നെ കഷ്ടിച്ച് എഴുതുവാനും വാ
യിക്കുവാനും വശമാക്കി.

ആശാൻ ഒരു ദിവസം അദ്ദേഹത്തിന്റെ ജന്മിയെക്കാണാൻ
പോയിരുന്ന സമയം മററമ്മ എന്നെ വിളിച്ചു 'കേണക്ക് ഈട്ടം കൂ
ട്ടിയിട്ടുന്നതാക്കും നല്ലതല്ല, ഇതുവരെ പഠിപ്പിച്ചതൊക്കെ അമ്മയെ
ബോദ്ധ്യപ്പെടുത്തി കണക്കു തീർത്തുവരണം', എന്നു പറഞ്ഞ് എ
ന്നേയും കൂട്ടിക്കൊണ്ട് വീട്ടിലേക്കു പുറപ്പെട്ടു. മീനാക്ഷിക്കൂടി ഉണ്ടാ
കയാണെങ്കിൽ നല്ലതെന്നു ഞാൻ പതുക്കെപ്പറഞ്ഞതു മററമ്മ സ
മ്മതിച്ചു. ഞങ്ങൾ മൂന്നുപേരുംകൂടി എന്റെ വീട്ടിൽ ചെന്നുകേറി.
'ഹരി'തൊട്ടു 'ഴ'വരെ ഞാൻ കണ്ണടച്ചെഴുതി അമ്മയെ ബോദ്ധ്യ
പ്പെടുത്തി. ആ അക്ഷരങ്ങളുടെ ഗുരുദക്ഷിണയാണെന്നു പറഞ്ഞ് അ
പ്പോൾതന്നെ മററമ്മ കയ്യിൽ വാങ്ങിച്ചു. പിന്നീടുള്ള അക്ഷരങ്ങ
ളിൽ ചിലതിന്റെ സംശയം തീക്കുന്നതിനു മീനാക്ഷി അടുത്തിരു
ന്നു 'കെട്ടിക്കനിച്ചു, തൊട്ടുനീട്ടി, പിറകോട്ട്' എന്നും മററും പറ
ഞ്ഞുതുടങ്ങിയപ്പോൾ 'അക്ഷരം ചൊല്ലുന്നതിന്റെ ശബ്ദം ഞങ്ങൾ
ക്ക് അകത്തു കേൾക്കണം കിട്ടോ?' എന്നു പറഞ്ഞിട്ട് അമ്മയും മ
ററമ്മയും കൂടി അകത്തേക്കുപോയി. മീനാക്ഷിയുടെ യുക്തിയും എ
ന്റെ ബുദ്ധിശക്തിയും സ്വകാര്യം കേൾപ്പാൻ ഞങ്ങൾ രണ്ടുപേ
ക്കും ഉണ്ടായിരുന്ന ആസക്തിയുംകൂടിയപ്പോൾ എനിക്കെഴുതുവാ
നൊരു പ്രയാസവുമുണ്ടായില്ല. അറിയാവുന്ന അക്ഷരങ്ങൾ വരു
മ്പോൾ മീനാക്ഷി ചെന്നു പതുങ്ങിനിന്ന് അവർ പറയുന്നതു മന
സ്സിലാക്കിവരും, തോന്നാത്തക്ഷരങ്ങൾ ചോദിച്ചു എഴുതിതീക്കും. അ
തുകൂടാതെ ഒരക്ഷരവും വിട്ടുകളവാൻ ആ കുട്ടി എന്നെ സമ്മതിച്ചി
ല്ല. ഞാനെഴുതുന്നതിന്നിടക്കു വർത്തമാനം കേട്ടു നിന്നിരുന്ന മീനാ

ക്ഷി പുഞ്ചിരിയോടുകൂടി വരുന്നതുകണ്ട് എന്താ വൎത്തമാനം? എ
ന്നു ചോദിച്ചപ്പോൾ ഘനഭാവത്തോടുകൂടി 'എഴുത്തു കഴിഞ്ഞി
ട്ടേ' എന്നു മറുപടി പറഞ്ഞത് എനിക്കൊട്ടും സുഖമായില്ല. എനി
ക്കും വാശി എന്നു പറഞ്ഞു ഞാനും ചെന്നു ചെവിയോൎത്തുനിന്നു.
അപ്പോൾ കേട്ടതാണ് എനിക്കതിലധികം സുഖമാകാഞ്ഞത്. 'മീ
നാക്ഷിയെ ചില തമ്പുരാക്കന്മാരോ, നമ്പൂരിപ്പാടന്മാരൊ, അച്ച
ന്മാരോ, ഉദ്യോഗസ്ഥന്മാരൊ, ആരെല്ലാമൊ ആവശ്യപ്പെട്ടുന്നുണ്ട്.
നിങ്ങളുടെ വാക്കും എനിക്കു തള്ളാൻ പാടില്ല. അതുകൊണ്ടു ഞാനി
പ്പോളൊന്നും പറയുന്നില്ല.' ഇത്രയും മററമ്മ പറഞ്ഞപ്പോഴക്കും, എ
ഴുത്ത് മുഴുവനാക്കുന്നുണ്ടൊ? ഇല്ലെങ്കിൽ ഞാനിതാപോണു. എ
ന്നു മീനാക്ഷി പറയുന്നതുകേട്ട് വിഷണ്ണനായി വന്നിരുന്നു എഴുതിതുട
ങ്ങി. 'ക്ഷ' എന്നു ഉറച്ചു ചൊല്ലിയത് അമ്മ കേട്ടു. ഉടനെ അമ്മ മീനാ
ക്ഷിയെ അകത്തേക്കു വിളിച്ചു. കേട്ട വൎത്തമാനം പറഞ്ഞിട്ട്, എന്നു
വീണ്ടും താല്പൎയ്യപ്പെട്ടപ്പോഴും അതു ചിരിച്ചുകൊണ്ടു പോയതേ ഉള്ളൂ. എ
നിക്കു ശുണ്ഠിവന്നു; ഞാൻ പിന്നാലെ ചെന്നു 'നിങ്ങൾ സ്വകാൎയ്യം
പറഞ്ഞതൊക്കെ ഈ മീനാക്ഷി ഒളിഞ്ഞിനിന്നു കേട്ടിട്ടുണ്ട്' എന്നു
പൊരിപൊളിച്ചു. 'അവൾ കേട്ടതു നിന്നോടു പറഞ്ഞില്ല, അല്ലേ?'
എന്നായി അമ്മ. 'നിന്നോട് പറയാൻ പാടില്ലാത്തതായിരിക്കും അ
വൾ കേട്ടത്; എന്തിനവളോടു ചോദിച്ചു. ഞാൻ പറയാം; നി
ണക്കു വായിച്ചു...ചൊല്ലു, വായ്പ്പാറ കഴിയട്ടെ എന്നിട്ടാവാം' എന്നു
മററമ്മയും ഉത്തരം. രണ്ടമ്മമാരും ചിരിച്ചു തുടങ്ങി, മീനാക്ഷി തല
കുനിഞ്ഞു നില്പായി, ഞാൻ മിഴിച്ചുകൊണ്ടു കുറച്ചുനിന്നു, പിന്നെ
വന്നിരുന്നു ചൊല്ലിത്തുടങ്ങി. വായ്പ്പാറ കഴിഞ്ഞു ചെന്നപ്പോൾ അ
മ്മ മീനാക്ഷിയെ മടയിലിരുത്തിക്കൊണ്ടു 'മകളെ! എനിക്കു സന്തോ
ഷമായി. നാരായണൻ കുട്ടിക്ക് ഈ ജന്മം അക്ഷരം അറിയാറാവുമെ
ന്നു ഞാൻ വിചാരിച്ചിരുന്നില്ല. ഇത്ര വേഗത്തിലവനെ ഈ നില
യിലാക്കിയത് മകളുടെ സാമൎത്ഥ്യം തന്നെയാണ്' എന്നു മീനാക്ഷി
യോടും 'പൊന്നുൻ, പത്തുപതിനേഴ വയസ്സായിട്ട് ഇപ്പഴാണ് നി
ലത്തെഴുത്തു പഠിക്കുന്നത്' എന്ന് എന്നോടും പറഞ്ഞു മീനാക്ഷി
യെ തലോടിക്കൊണ്ടിരുന്നു.

മററമ്മ—പെണ്ണ് മടീക്കേറി ഞെളികയാണ്, നേരംപോയി, വ

ത്തമാനം പറഞ്ഞ കാൎയ്യം മറന്നു. പണത്തിന്നു മുട്ടു വളരെയു ണ്ട്. വല്ലവരും സഹായിച്ചാൽ കൊള്ളാം.

അമ്മ— അതിനെന്റെ കുട്ടി (മീനാക്ഷി) ഏന്തു പിഴച്ചു. മുട്ടുണ്ടെ ങ്കിൽ വല്ലതുമാകട്ടെ. കണക്കു തീൎത്തുതന്നെ വാങ്ങിക്കണം.

മററമ്മ—അത്ര വലിയ കണക്കൊക്കെപ്പറവാനുണ്ടോ? ഞാനൊ ട്ട് അയമ്പതൊന്നിന്നു ഞാനൊന്നും വാങ്ങിട്ടില്ല.

അയമ്പതൊന്നക്ഷരത്തിന്റെ ഗുരുദക്ഷിണയും അമ്മ എ ണ്ണിവെച്ചതു മുഴുവനും മററമ്മ വാരി മുണ്ടിൽ കെട്ടിയതു കണ്ട്.

മീനാക്ഷി— ഇത്ര സംഖ്യയാണൊ നമുക്കു വരുവാനുള്ളത്? അമ്മ ആദ്യം ഒയമ്പതക്ഷരത്തിന്റെ പണമല്ലെ വാങ്ങിയത്? എന്നു ചോദിച്ചു.

മററമ്മ —പെണ്ണു കണക്കിൽ ഒരു ഉണ്മിക്കു വിട്ടുന്നവളല്ല. ഹരി' രണ്ടക്ഷരമായി കണക്കാക്കണമെന്നും, എന്നാൽ മ' വരെ പ ത്തക്ഷരമുണ്ടെന്നുമാണ് അവളുടെ പക്ഷം, കാൎയ്യവും ശരിയാ ണ്,' എന്നു ചിരിച്ചുകൊണ്ടു പറഞ്ഞു.

മീനാക്ഷി—എന്നല്ല ഞാൻ പറഞ്ഞതിന്റെ താല്പൎയ്യം, ഹരിതൊ ട്ടു മ' വരെയുള്ള അക്ഷരം അൻപതൊന്നിൽ പെട്ടു. അതിന്നാ ദ്യം വാങ്ങീട്ടുള്ള തുക എടുത്തിപ്പറയുകയാണൊന്നും അത് അ നീതിയാണെന്നുമാണ് എന്റെ പക്ഷം.

മററമ്മ—(കണ്ണുതുട്ടി മിഴിച്ചുകൊണ്ട്) അധികപ്രസംഗി! നിന്നോ ടാരെങ്കിലും കണക്കു ചോദിച്ചുവൊ? നിന്റെ കയ്യുംകണക്കും, അങ്ങിനെ വാങ്ങീട്ടുണ്ടെങ്കിലതിന്നു വേറെ കാരണവുമുണ്ട്.

മീനാക്ഷി പറഞ്ഞതു ന്യായവും വേറെ കാരണമുള്ളതു ദുരമാ ത്രവുമാണെന്നു ഞാൻ മനസ്സിൽ കരുതി. എന്നാൽ, അമ്മയുടെ മറുപടി മറെറാരുവിധത്തിലായിരുന്നു. കാരണമുണ്ടായാലും ഇല്ലെ ങ്കിലും ശരി, ഗുരുദക്ഷിണചെയ്യുതു തിരിയെ വാങ്ങാൻ വിചാരിച്ചി ട്ടില്ല. മീനാക്ഷിയെ വെറുതെ കുററപ്പെടുത്തേണ്ട' എന്നു പറ ഞ്ഞ് ആ വഴക്കൊരുവിധം കലാശിപ്പിച്ചു. അമ്മ മടിയിലിരിക്കു ന്ന മീനാക്ഷിയെ പുറകെത്തഴുകി മുഖംപിടിച്ചു മലൎത്തി ചുംബിച്ചു കൊണ്ട് ഓരോന്നൊക്കെ പറഞ്ഞുതുടങ്ങിയപ്പോഴേക്കും നേരം വൈ കി, അവിടെ ചെല്ലുമ്പോഴും അദ്ദേഹത്തിന്റെ അമ്മ ചിത്തപറ

യും' എന്നമ്മയോടും, 'എണീക്ക, മതി, കിടന്നു കൊഴഞ്ഞതു്', എ ന്നു മീനാക്ഷിയോടും, അദ്ദേഹം വന്നാലാളെ അയക്കാം; പഠിച്ച തു മറക്കരുത്' എന്നെന്നോടും പറഞ്ഞു മററമ്മ യാത്രപുറപ്പെട്ടു. 'എന്റെ മകൾ രണ്ടുദിവസം ഇവിടെ താമസിക്കട്ടെ, തരക്കേടൊ ന്നും വരില്ല, ആൾ വരുമ്പോൾ രണ്ടുപേരേയും ഒന്നിച്ചയക്കാം'. അമ്മ താല്പര്യപ്പെട്ടു പറഞ്ഞപ്പോൾ 'തരക്കേടൊ, ശിവശിവ! മീനാ ക്ഷിയെ മകളാക്കിക്കഴിഞ്ഞുവൊ? ഓ, അത്രെവേണ്ടു, എന്നു പറ ഞ്ഞു മററമ്മ ചിരിച്ചുകൊണ്ടു പോയി.

അമ്മ മീനാക്ഷിയെ എന്നെക്കാളും വാത്സല്യച്ചു തുടങ്ങി. എ ന്നാൽ എനിക്കതുകൊണ്ടു് അസൂയ തോന്നിയില്ല. അവരെന്നെ ആറുദിവസംകൊണ്ടു ശ്രീരാമോദന്താ ഗ്രന്ഥത്തിലുള്ള എഴുത്തുകൂടി വായിക്കാറാക്കി. മീനാക്ഷിക്കതു കാണാപ്പാഠവുമാണ്. ഒരുദിവസം മററമ്മക്കു നല്ല സുഖമില്ലെന്നും ഞങ്ങൾ രണ്ടുപേരോടും നാളെ കാ ലത്തു് അവിടെ ചെല്ലണമെന്നു പറഞ്ഞയച്ചിട്ടുണ്ടെന്നും ഒരാൾ വന്നു പറഞ്ഞു. മററന്നാൾ എന്റെ പിറന്നാളാണ്, അതു കഴി ഞ്ഞല്ലാതെ പോകാൻ തരമില്ല, അതുകൊണ്ടു വിശേഷമൊന്നുമില്ലെ ന്നു് അമ്മയോടും മററം പറഞ്ഞാൽ മതിയെന്നും അതുവരെ ആ ശാന്റെ വീട്ടിൽ പോകേണ്ടെന്നും അയാളോടു പറഞ്ഞു ശട്ടംകെ ട്ടി. പിറന്നാളൂണു കഴിഞ്ഞു് അമ്മയുടെ അനുവാദത്തോടുകൂടി മീ നാക്ഷിയെ അറിവിക്കാതെ ഞാൻ പകച്ചിയും എടുപ്പിച്ചുകൊണ്ടു മ ററമ്മയുടെ വീട്ടിലേക്കു പോയി. പടിക്കൽ ചെന്നപ്പോൾ ആശാ ന്റെ അമ്മ വടിയും കുത്തിപ്പിടിച്ചു കോലായിൽ ഇരിക്കുന്നതു ക ണ്ടു 'വിശേഷമൊന്നുമില്ലല്ലൊ' എന്നു ചോദിച്ചു. 'എന്റെ മകനെ ന്നും പറയാനില്ല, വീണു വന്നു വീണു മൂത്രം പോകാഞ്ഞിട്ടു മുട്ടി വലിക്കയാണവൾ' എന്നു മുത്തി പറയുന്നതു കേട്ടമാത്രയിൽ പ കച്ചക്കാരനെ പടിക്കൽ നിറുത്തീട്ടു ഞാൻ വളപ്പിലേക്കോടി. പ റമ്പു മുഴുവൻ നടന്നുനോക്കി. പലതരത്തിലുള്ള കുററൻ മുട്ടികളവി ടവിടെ വലിച്ചിട്ടിരിക്കുന്നതു കണ്ടപ്പോളിനിക്കു കഷ്ടംതോന്നി. പു രയ്ക്കകത്തു കടന്നു നോക്കിയപ്പോൾ, മുട്ടിവലിച്ചു ക്ഷീണിച്ചിട്ടായിരി ക്കാം, മററമ്മ ഒരു മൂക്കിലിരുന്നു കിതക്കുന്നതു കണ്ടു. ഞാൻ അടു ത്തുചെന്നു. മററമ്മ കുട്ടാ! നീ ഇത്ര താമസിച്ചതെന്തേ? മീനാക്ഷി

യെവിടെ? എനിക്കു ദണ്ഡം സഹിക്കവെയ്യ, ഒരു തുള്ളി മൂത്രം പോയിട്ടു നേരത്തോടുനേരം കഴിഞ്ഞു—വല്ലതും ഉപശാന്തി നോക്കണ്ണെ, കുട്ടനാണെന്റെ മൂത്തമകൻ, എനിക്കു വേറെ ആരും സഹായമില്ല.

ഞാൻ—അമ്മയാണെന്നുതന്നെ ഞാനും വിചാരിച്ചിട്ടുണ്ട്. മററമ്മ എന്നു വിളിക്കുന്നുവെന്നേയുള്ളൂ. മീനാക്ഷി ഇപ്പോളെത്തും. കഷ്ടം! പറമ്പിൽ കിടക്കുന്ന മുട്ടി വലിച്ചാൽ മൂത്രം പോകുമെന്ന് എതു വൈദ്യനാണ് പറഞ്ഞത്, അക്രമംതന്നെ!

ഇത്രയും പറഞ്ഞപ്പോഴ് പ്രാണവേദനകൊണ്ടൊ എന്തൊ മററമ്മയുടെ ഉയർന്നു നില്ക്കുന്ന ഓഷ്ഠപുടം ഒന്നുകൂടി പിന്നാക്കം ചുളിച്ച് "മിടുക്കന്റെ ഫലിതം കേഠക്കുമ്പോളിനിക്കു ചിരി വരുന്നു. എന്റെ മകന്റെ അച്ഛൻ നല്ല വൈദ്യനും ഫലിതക്കാരനുമായിരുന്നു. അമ്മക്കും ചില കൈകളൊക്കെ വശം. നിനക്കു വല്ലതും ഉപദേശിച്ചിട്ടുണ്ടെങ്കിൽ നിന്റെ വാക്കിന്നുള്ളതു പോലെതന്നെ ഫലിതം പ്രവൃത്തിക്കും ഉണ്ടാകാതിരിക്കില്ല" എന്നു പറഞ്ഞു.

ഞാൻ—അമ്മയുടെ അനുഗ്രഹംകൊണ്ടു ഫലിതം കാണുന്നതായ ഒരു ഉപദേശം എനിക്കു സിദ്ധിച്ചിട്ടുണ്ട്. അതു ഞാൻ മറന്നിട്ടില്ല എന്നു പറഞ്ഞു ഞാൻ മററമ്മയുടെ അടുക്കൽ ചെന്നിരുന്നു. അവരെന്നെ തലതൊട്ടനുഗ്രഹിച്ചു. വീണു കിടന്നിരുന്ന തലമുടിയെല്ലാം എടുത്തു മാററി. മററമ്മയെത്തൊട്ടു നല്ലവണ്ണം ധ്യാനിച്ചു. എന്റെ വലത്തെ കൈപ്പടം മററമ്മയുടെ എടത്തെ ചെവിക്കടെക്കൽവെച്ചു. എനിക്ക് അനുഭവം കണ്ട ഉപദേശമാണെ എന്റെ ഗുരുനാഥാ! എന്നു ഗുരുനാഥനെ ധ്യാനിച്ചുകൊണ്ട് ആ ചെവി പിടിച്ചൊന്നമത്തിത്തിരിച്ചു. മററമ്മ പൊട്ടി മറയിട്ടുവെങ്കിലും ഞാൻ മൂത്രംപോയി വയർ ഒതുങ്ങുന്നുണ്ടൊ എന്നാണ് നോക്കിയത്. ഫലിതം കാണാത്തതു ചെവിമാറിപ്പിടിച്ചതുകൊണ്ടാണെന്നു കരുതി എടത്തെ ചെവിയും അതുപോലെ പെട്ടെന്നൊന്നു പുററിച്ചുനോക്കി. മററമ്മയുടെ അലറിച്ച കേട്ടു പകച്ച്ഛാരെന്നും മുത്തിയും വന്നെത്തി. കൈമാററിപ്പിടിച്ചിട്ടായിരിക്കുമോ എന്റെ പരദേവതെ'! എന്നു പറഞ്ഞ് രണ്ടു കൈകളെക്കൊണ്ടും മററമ്മയുടെ രണ്ടു ചെവികളും പിടിച്ചു ക

ഴിയുന്ന ശക്തിയോടുകൂടി തിരിച്ചുകൊണ്ടു മൂത്രം പോകുന്നുണ്ടോ എന്നു സൂക്ഷിക്കുന്നതിനിടക്കു മുത്തിയുടെ പെരുന്തൻ വടി എട വിടാതെ എന്റെ പുറത്തു വീണു തുടങ്ങിയപ്പോൾ ചെവിക്കുററി പൊട്ടിയതും പിടിച്ചാൽ നില്ക്കാത്ത വിധം മൂത്രം പോയതും അനുഭവപ്പെട്ടുവെങ്കിലും പ്രയോഗത്തിന്നു കരുത്തു പോരാഞ്ഞിട്ടോ ഉപദേശം പിഴച്ചിട്ടോ ചെവിക്കുററി പൊട്ടിട്ടും മററമ്മക്കൊരുതുള്ളി മൂത്രം എ. ഹേ. മീനാക്ഷിക്ക് എന്റെ നേരെ മുഷിച്ചൽ ഒം. ഹേറ.

ഞാനേയൻ.

---

ഉണ്ണുനീലി

# സന്ദേശം

---

നീലാസ്നിഗ്ദ്ധം ഗഗനതലമാമ്മിക്കമേൽക്കട്ടിതൻകീ-
ഴ്ലാലാർവെള്ളത്തിരനിരതരംചേൎന്നഭോഗീന്ദ്രഭോഗേ
മാർവിൽതങ്ങുമ്മണിവരമഹാദീപികേ പൂവിൽമാതി-
ന്നോമൽപ്പൂൺവായ്ത്തെളിവിൽവിലസുംഭാഗ്യസീമൻനമസ്തേ.　　൧

വജ്രക്രൂരൈൎന്നഖരശിഖരൈർദ്ദാരിതേദൈത്യവീര-
ന്മാർവിൽത്തങ്ങുന്നൊടിയകുടരാൽച്ചാൎത്തുമമ്മൂൎത്തിതന്നെ
ഭക്തത്രാണപ്രവണചരണാംഭോരുഹംനാരസിംഹം
പിന്നെക്കുമ്പിട്ടരുളുകസഖേ!തെക്കിനെൽത്തമ്പിരാനെ.　　൨

ഭേദാഭേദപ്രഗുണിതപുരാണേതിഹാസാഗമാനാം
കേദാരത്തെച്ചിരമടിതൊഴുതേൻറാക്കുചിന്താമണിംതം
വേദാന്നാലാക്കിനമുനിവരംവിശ്വവേദാന്തവേദ്യം
പാദാംഭോജേതൊഴുകതരസാവീണസൎവ്വാംഗനാഥം.　　൩

വിഷ്വക്സേനപ്രമഥമഥവീദീപശാലാന്തരാളെ
രാമംരാമാനുജമപിഹനൂമന്തമന്തേവണങ്ങി
രതോദഞ്ചൽകനകവളഭീമണ്ഡിതേമണ്ഡപേചെ
ന്റത്യാമോദാൽത്തൊഴുകവിനതാനന്ദനംനന്ദസൂനും. ൪൪

ഊയൽപ്പൂമെത്തയിൽമരുവുമക്കണ്ണനാമുണ്ണിതന്നെ
ത്താലോലിച്ചുംതഴുകിയുമുടൻനൻവൈകാതവണ്ണം
ചൂഡാഗ്രാംകൊണ്ടണിമതിതൊടുംചാതിൽമാടംപുറപ്പെ-
ട്ടാഢ്യംവിഷ്ടംസ്വയമിവവലത്തിട്ടുനീകമ്പിടമ്പിൽ. ൪൫

മൻറിൽച്ചെൽവംപെരിയതിരുവെമ്പാടിയിൽക്കൂടിയാടി-
ക്കൻറിൽക്കൂടിത്തെളിവൊടുകളിച്ചീടുമെൻതമ്പിരാനെ
കൻറെക്കൊണ്ടങ്ങടമഴതടുത്താച്ചിമാർവീടുതോറും
ചെൻറാപ്പാൽനൈപരുകിമരുവുംകണ്ണനെക്കൈതൊഴേണം. ൪൬

കാലിക്കാലിൽത്തടവിനപൊടിച്ചാർത്തുകൊണ്ടാത്തശോഭം
പീലിക്കണ്ണാൽക്കലിതചികരംപീതകൌശേയവീതം
കോലുംകോലക്കുഴലുമിയലുംബാലഗോപാലലീലം
കോലാനീലന്തവനിയതവുംകോയിൽകൊൾകെങ്ങൾകോചതു ൪൭

എൻറീവണ്ണംതൊഴുതുവിടയുംകൊണ്ടിനിക്കുംനിനക്കും
നൻറിന്നമ്മെക്കഴെകൊടുഭവാനുണ്ണനീലിക്കുമേററം
ഒൻറിന്നുന്നീനരവര! വലത്തിട്ടുകൊണ്ടങ്ങുനേരെ
ചെൻറാൽകമ്പിട്ടരുളുകരുണാപാത്രമാംക്ഷേത്രപാലം. ൪൮

വൈകുണ്ഠനീവലിയബലിപീഠോപകണ്ഠത്തിൽനേരെ
കമ്പിട്ടമ്പിൽപ്പുനരപിസഖേ! പ്രാർത്ഥയൻവാഞ്ഛിതാർത്ഥാൻ
സമ്പൽപ്രാപ്ത്യൈവിരവൊടുപുറപ്പെട്ടെഴുന്നെള്ളിടാനീം
ചെമ്പാൽക്കുൻറിൻപെരുമകവരുംഗോപുരംകാണവേണം. ൪൯

അപ്പുറംമുൽപാടണയ വഴിമേൽ കാണലാംതേവലത്ത
ങ്ങപ്പൊപ്പെന്നിജ സഹചരീമൂപ്പനാശ്രിതിവാമാം
തൃപ്പാപ്പൂർമൂപ്പഴകുപൊഴിയുംവീരമംശൈച്യശൂനീ
മുൾപ്പാടപ്പാൽകിമപിചപലംപൊട്ടുപാട്ടാഴിയന്നും. ൬൦

വീണാവാണിംവടിവിനൊടിടഞ്ഞടുത്തുണ്ണിയാർവീ-
മേണാങ്കാനംചെറുതുകറവാക്കിൻറവക്ത്രാരവിന്ദാ
ഓണമ്പോലെവിരവിലെഴുനള്ളീൻറമ്മിന്മേൽ തരമാനീം
കാണാംതൂവെണ്മുറവൽമലരാൽ തൂകിമേവിൻറവാറ്. ൬൧

പിന്നെപ്പൊന്നിന്മെതിയടികഴിച്ചങ്ങതങ്ങിൽകരേറി-
ക്കന്നെക്കണ്ണാർമനസിജ!മതിപ്പെട്ടസേനാസമേതാ
പുന്നപ്പൂവിൻപരിമളഭൂതാമംരതേനാനയാതാ
മുന്നെക്കാണാംമിതവിയനടെകാവുനീപിന്നിടേണം. ൬൨

പാലുംനെയ്യുംപരഭൃതഗിരാംവീട്ടുതോറുംകവന്നാ-
രോമൽക്കൈപ്പുതൽക്കിളയളിയിഞ്ഞാനെൻറചൊല്ലിൻറപോലേ
പാരേഴിനും പ്രഥമജനനീംപാൽക്കുളത്തിൽക്കളിക്കും
ദേവിമേവുംതെഴുകദിവിഷദ്ദ്വേഷിവിദ്വേഷിണീംതാം. ൬൩

മേതിച്ചെല്ലുള്ളസുരനിവഹംപാരിൽനിന്റേററിമാററി
റ്റ്പൂതിപ്പെട്ടോംചിലദിവിഷദാംമൈവളത്തുമ്മരന്നോ!
കാതിൽപ്പാമ്പുംകനകരുചിതന്തോടയുംചേർത്തു ചാർത്തും
മാതംഗീതൃപ്തികലയണിഞ്ഞാംബികെ!കൈതൊഴിൻേറൻ. ൬൪

നേരേചെൻറാൽപ്രിയസഖ! വിരിഞ്ഞാംബുജാംശുന്ദരാരം
തീരംകാണാംപുകൾപൊലിവെഴുംവീരർകോനേതദാനീം
ഓരോന്നേറനിൻറതുമിതുമുടൻചൊല്ലിവൈകിപ്പതെല്ലാം
പോരാതാകുംനിഖിലമറിയുന്നിന്നൊടിന്നാട്ടികനിൻറ്. ൬൫

സത്വംഗംഭീരതവടിവിടമ്പാട്ടുരത്നാകരത്വം
മററാപാരത്താൽതവഗ്ഗുണഗണംചേർന്നെഴുംവാരിരാശി:
തന്നിൽതങ്ങുംതുരഗശിഖിനാഹന്തവെന്തററിടിർന്നൻറാൻ
മന്ന്യേതന്നാൽപ്പെരികെയൊരുപജീവത്വമില്ലാക്കുമെൻറ്. ൩൭

മണ്ടുമ്മാൻനേർമിഴികൾമദനാ!മന്മഥാരാതിതന്നേ
ത്തക്കൊല്ലത്തിന്നൊരുതിലകമേതിങ്കൾചൂട്ടുംപിരാനേ
കാൺമൂപിന്നെക്കമലവനിതക്കിമ്പർന്നേ!നിൻവിയമ്പേ-
രാളുംകാളീപിതരമെതിരില്ലാതമംഗല്യകീർത്തി! ൩൮

ആനർത്തോർലാകൊടിയവിഷമോവെള്ളമോവെള്ളെലിമ്പോ
ഉറേനാമീനദ്ധ്വജചുടലയാംകണ്ണിലാക്കിൻെറതിയ്യോ
നീർറോവേറേപറകിൽമലമാതിന്നുനിന്മൈകനക്ക-
ള്ളറാവാനോൻറിനിയതുളചെംല്ലേതുശീതാംശുമൌലേ. ൩൯

ശംഭോ!ഗംഗാധര!ഗിരിസുതാനാഥ!ശീതാംശുമൌലേ!
കാമാരാതേ!ഹര!ഹര!ജയത്യുച്ചകൈരുച്ചനേരം
പൂജാകാലംകഴിയുമളവുമ്മൂർദ്ധ്നിബദ്ധാഞ്ജലിസ്വം
വാഴ്ത്തിക്കുമ്പിട്ടരുളതിമുദാതുമ്പചൂട്ടുംപിരാനേ ൪൰

മാതംഗാനാംകരപരിഗളൽസ്വേദസംസിക്തശീതേ
മാകന്ദാനാംതണലിൽമണലിൽക്കുഞ്ചിട്ടിശ്ചഞ്ചലാഗ്രൈഃ
പിഞ്ഛാലേകംകുടിലശിഥിലംപയ്യവെച്ചിട്ടിദാനീം
നിദ്രായന്തേരവവാടിവെഴുംവാജിനോരാജസിംഹ! ൪൧

ഇത്ഥംവൈതാളികനുതിഗിരാമന്തരായാമികന്മാ-
രർപ്പാഴ്വന്നിട്ടമ്മളുപൊലിവാൻകാലമാവേദയേയുഃ
തുപ്പാർപ്പൂക്കിൻെറാരുതിലകമേ!നീകഴിച്ചങ്ങതെല്ലാം-
മപ്പോഴേപോയ്പ്പൊഴിമുതലയാലങ്കിതാപിന്നിർടണ്ടാം. ൪൨

കോലാകോലുാചവരിനികരംവീയവീയത്തദാനീം
നിഷ്കപ്പീലിത്തഴകൾനിഴലംമന്നടെക്കാവില്ലൂടെ
പാല്യ:തേനുംതൊഴുതമൊഴിമാർമൌലിയാമുണ്ണുനീലീം
ചാലക്കാണ്മാനുഴറുകസഖേപൂത്തിടമ്മിന്നിലേത്. ൫൨

ചോണാടെല്ലാമ്മുളകുപിരിയച്ചേംഴിയക്കാട്ടുചത്താൻ
വേണാട്ടിക്കന്തിരിമമഴിയുംവെച്ചിയൂർച്ചെൻറത്തുണ്ടോ
ചാണക്യന്നീപറവത്തുതികച്ചാത്തന്താൽക്കരുണ്ടോ
മാന്നാംക്കിന്നാഞ്ചെറമമൈനെമണ്ണകാട്ടുപോകാല്ലിൽനാൻറ്. ൫൩

## ഉറുമ്പു



അടുത്തു ചെന്നു സൂക്ഷിച്ചു നോക്കിയാൽകൂടി കാണ്മാൻ പ്രയാസമായിട്ടുള്ള നിലയിൽ കിടക്കുന്ന ഉറുമ്പിന്നു മനുഷ്യരായ നമുക്കുള്ള അനേകം ഏർപ്പാടുകൾ ഉണ്ടെന്നു കാണുമ്പോൾ വളരെ ആശ്ചര്യം തോന്നുന്നുണ്ട്. ആകൃതികൊണ്ടു മനുഷ്യനോടു അടുത്തിട്ടുള്ള ജന്തു ആൾക്കുരങ്ങാണെന്നുള്ളതു നിർവ്വാദമാണ്. എന്നാൽ മറ്റു ജന്തുക്കളെപ്പോലെ മൂക്കിന്നുനേരെ നടക്കാതെ ഒരു നിരത്തുവഴിയുണ്ടാക്കി സഞ്ചരിക്കുന്നതും വഴിയിൽ വല്ല പരിചയക്കാരെയും കണ്ടാൽ നാം കൈപിടിച്ചു കുശലം പറഞ്ഞു പിരിയുന്നതുപോലെ നേരിട്ടുവരുന്ന വേറെ ചില ഉറുമ്പുകളുമായി തുമ്പിക്കൈകൊണ്ടു ചിലതെല്ലാം പ്രയോഗിച്ചു യാത്ര തുടരുന്നതും, സജാതികൾ തമ്മിലുള്ള കൂട്ടുകെട്ടും, ഗ്രാമാധിവാസംപോലെ യോഗംചേർന്നു താമസിക്കുന്നതും, ഭൃത്യനില്ലാഞ്ഞാൽ നിത്യവൃത്തികൂടി കഴിച്ചുകൂട്ടുവാൻ വയ്യാതെ പട്ടിണി കിടക്കുന്നതും, പോരെങ്കിൽ,

കൃമി, പശുക്കറവുമുതലായേതും ഉറമ്പുകളുടെ ഇടയിൽ കാണു
മ്പോൾ ജീവജന്തുക്കളിൽ മനുഷ്യന്റെ കഴിഞ്ഞാൽ പിന്നത്തെ
മാന്യസ്ഥാനം ഉറമ്പിനു തന്നെയാണ് കൊടുക്കേണ്ടത്.

ഉറമ്പുകളിൽ ആയിരത്തിലധികം വകഭേദങ്ങളുണ്ട്. കുനി
യൻ, കട്ടുറുമ്പ്, പാമ്പുറമ്പ് ആനഉറമ്പ് പുളിയുറമ്പ്, നെയ്യുറ
മ്പ്, മുതലായി നാം ഇവിടങ്ങളിലെല്ലാം കാണുന്ന വകഭേദങ്ങൾ എ
ല്ലാംകൂടി പത്തോ പതിനഞ്ചോ മാത്രമാകയാൽ ആയിരത്തിലധി
കം ജാതികളുണ്ടെന്നു വല്ലവരും പറയുമ്പോൾ 'പച്ചപ്പൊളി' എ
ന്നല്ലാതെ തോന്നുന്നതല്ല ഉള്ളതാണെന്നു വിശ്വസിപ്പിക്കുന്നതിന്ന്
അവകളുടെ ചിത്രങ്ങളും തമ്മിലുള്ള വ്യത്യാസങ്ങളും ഈ ചെറിയ
ലേഖനത്തിൽ കാണിപ്പാനും തരമില്ല. അതുകൊണ്ട് ആശ്ചര്യവും
വിനോദവും തോന്നുന്ന ചില സംഗതികളെ മാത്രമെ ഇവിടെ എ
ടുത്തുപറയുന്നുള്ളു. ഇതിലധികം അറിവാനാഗ്രഹമുള്ളവർ ഈ
ലേഖനത്തിന്റെ അവസാനത്തിൽ പേർ പറഞ്ഞിട്ടുള്ള പുസ്തകങ്ങ
ളെ വായിച്ചു മനസ്സിലാക്കേണ്ടതാണ്.

ഉറമ്പിന്റെ പിറവിയിൽതന്നെ ചില വിശേഷങ്ങളുണ്ട്.
ഉറമ്പ് ഉറമ്പായി വരുന്നത് നാലു ദശാന്തരങ്ങളിൽകൂടിയാണ്.
മാതൃഗർഭത്തിൽനിന്നു ആദ്യം പുറത്തേക്കുവരുന്നത് വെള്ളനിറത്തി
ലൊ ഇളമഞ്ഞനിറത്തിലൊ അല്പം നീണ്ടിട്ടുള്ള മുട്ടയായിട്ടാണ്.
പതിനഞ്ചുമുതൽ മുപ്പതു ദിവസത്തിലകം ആ മുട്ട വിരിഞ്ഞ് വെ
ള്ളനിറത്തിൽ കാലില്ലാതെ അടിവണ്ണം കൂടിയും തലകൂർത്തുമുള്ള ഒരു
പുഴുവിന്റെ ആകൃതിയിലും, പിന്നെ ഒന്നുമുതൽ മൂന്നുവരെ മാസ
കാലംകൊണ്ട് ആ പുഴുക്കളുടെ ശരീരത്തിൽനിന്ന് ഊറുന്ന ഒരു
മാതിരി പശയുള്ള വെള്ളം ഉറച്ച് ആ പുഴുവിനെ മുഴുവൻ മൂടുന്ന
ഒരു തോൽസഞ്ചിയായി അതിനുള്ളിൽ തല, കാൽ, മുതലായ അം
ഗങ്ങൾ രൂപപ്പെട്ടു വരുന്നതായും, അങ്ങിനെ മൂന്നോ നാലോ ആഴ്ച
സഞ്ചികളിൽ ജീവിച്ചതിനു ശേഷം സഞ്ചികീറി ഉറമ്പായി പു
റത്തേക്കു വരുന്നതായും കാണാം. കൊമ്പില്ലാത്ത ഉറമ്പുകൾക്കാ
ണ് മേൽപറഞ്ഞ സഞ്ചി അധികമായി കണ്ടിട്ടുള്ളതത്രെ. ഇങ്ങി
നെ സഞ്ചിയിൽനിന്നു പുറത്തു വരുന്ന ശ്രമത്തിൽതന്നെ ചിലതു മ
രിച്ചുപോകും. അങ്ങിനെ ജീവനാശം വരാതിരിപ്പാൻ മുതിർന്ന ഉ

റുമ്പുകൾ ശ്രദ്ധയോടുകൂടി ആ സമയം നോക്കിനിന്നു സഹായിക്കു ന്നതും പുറത്തുവന്ന ക്ഷണത്തിൽ കൈകാലുകളെ ഒന്നൊന്നായി പിടിച്ചുനിവൃത്തിവിടുന്നതും ചിറകുകൾ ഉള്ള ജാതിയാണെങ്കിൽ പററിപ്പിടിച്ചിരിക്കുന്ന ചിറകുകളെ തുടച്ചു മിനുസം വരുത്തി പെ ക്കിവിടുന്നതും നോക്കി അറിയുന്നത് വളരെ വിനോദമുള്ളതാണ്. ഉറുമ്പായി പുറത്തു വന്നതിന്നു ശേഷം അവയുടെ ശരീരത്തിന്നു വളച്ച്യില്ല.

ഉറുമ്പുകളുടെ ശരീരം: തല, മാറ്, വയറ് ഇങ്ങിനെ മൂന്നു ഖ ണ്ഡങ്ങളായിട്ടാണ്. ആദ്യത്തെ ഖണ്ഡം തലയാണ്. തലയുടെ ഇടത്തും വലത്തും ഓരോ വലിയ കണ്ണുകളും മുകളിൽ മുക്കൂട്ടുവെ ച്ചപോലെ മൂന്നു ചെറിയ കണ്ണുകളും (ചില ജാതിക്കു ചെറിയക ണ്ണ് ഒന്നേ ഉണ്ടാകയുള്ളു) വലിയ കണ്ണുകളുടെ മദ്ധ്യത്തിൽ കുറെ വീളം ഒരു കുഴയായും അവിടുന്നങ്ങോട്ട് ആറുമുതൽ പതിനേഴുവ രെ ചെറിയ ഉണ്ടകൾ ഒന്നോടൊന്ന് ഒട്ടിച്ചപോലേയുമായി രണ്ടു തുമ്പിക്കൈകൾ ഉണ്ട്. ഗന്ധം അറിയുന്നതിന്ന് ഉറുമ്പുകൾക്ക് അസാധാരണയായി കാണുന്ന സാമത്ഥ്യം ഈ തുമ്പിക്കൈ ഉള്ളതു കൊണ്ടാണ്. ആനയുടെ തുമ്പിക്കൈപോലെ ഘ്രാണത്തിന്നും സ്പ ശത്തിന്നും എന്നുമാത്രമല്ല കേൾക്കുന്നതിന്നും ഉറുമ്പുകൾക്കു പ്രധാ നമായ അംഗം ഇതുതന്നെയാണ്. ഈ തുമ്പിക്കൈകൾക്കു നേരു കണ്ട ചുവട്ടിലാണ് വക്ത്രവും ദംഷ്ട്രങ്ങളും. ഉറുമ്പുകളുടെ ദംഷ്ട്രങ്ങൾ അകത്തുകയും കൂട്ടുകയും ചെയ്യാവുന്നവയും പണിയെടുക്കുന്നതി ന്നും ശത്രുവിനെ എതൃക്കുന്നതിന്നും ഏററവും ഉപയോഗപ്പെടുന്ന വയുമാണ്.

മദ്ധ്യഖണ്ഡത്തിൽ ആറു കാലുകളും ശ്വാസോച്ഛ്വാസത്തിന്ന് ആറു ദ്വാരങ്ങളും ഉണ്ട്. ഈ ദ്വാരങ്ങൾ ഈരണ്ടുവീതം മൂന്ന് അ ണിയായിട്ടാണ്. ചിറകുള്ളവകൾക്ക് ചിറകും ഈ ഖണ്ഡത്തിൽ തന്നെയാണ്. കാലൊന്നിന്നു നാലു മുട്ടുകളും അവസാനത്തിൽ നല്ല ബലമുള്ള രണ്ടു നഖങ്ങളുമുണ്ട്.

മൂന്നാമത്തെ ഖണ്ഡത്തിലാണ് വയറും കുത്തുന്ന ഉറുമ്പുകൾ ക്കുള്ള കൊമ്പും വിഷക്കുടവും. കുത്തുമ്പോൾ കൊമ്പിന്നുള്ളിലുള്ള

ഒരു കുഴലിൽക്കൂടി വിഷം പുറത്തേക്കു വരും. നപുംസകങ്ങൾക്കു മൂന്നാമത്തെ ഖണ്ഡംതന്നെ മൂന്നു ഖണ്ഡമായികാണാം.




൧ ആണ്. ൩ നപുംസകം ൨ പെണ്ണ്

ഒരു ഉറുമ്പിൻപോട് (കൂട്) നോക്കിയാൽ അതിൽ മൂന്നുതരം ഉറുമ്പുകളെ കാണാം; ചിറകുള്ളതായി രണ്ടുതരവും (1-ം 2-ം) ചിറകില്ലാത്തതായും എപ്പോഴും പണി എടുക്കുന്നതായും എണ്ണത്തിൽ കൂടിയും വണ്ണത്തിൽ കുറഞ്ഞും ഒരു തരവും (3). ഒരു സംഘത്തിലേക്കു വേണ്ടുന്ന പുരപണി, നിരത്തുപണി, ഭക്ഷണശേഖരം, യുദ്ധം മുതലായ തൊഴിലുകൾ ആ സംഘത്തിലുള്ള സ്ത്രീനപുംസകങ്ങളാണ് ചെയ്യുന്നത്.

ഉൽപാദനത്തിനുള്ള കാലം വന്നാൽ പോട്ടിനുള്ളിൽ കലശലായ തിരക്കു കാണാം. ഉടനെതന്നെ ആണും പെണ്ണും കൂട്ടിൽനിന്നു പറന്നു പുറത്തേക്കു പോയി കൂട്ടംകൂട്ടമായി ആകാശത്തിൽ മേഘമണ്ഡലംവരെ പൊന്തിയും താണും പറന്നുതുടങ്ങും. അതിൽ ചിലതു കാറ്റിനുനേരെ തിരിഞ്ഞു മുന്നാക്കവും പിന്നാക്കവും പോവാതെ ഒരു ബല്ലൂൺ നില്ക്കുന്ന മാതിരി നില്ക്കുന്നുണ്ടാകും. അതു സ്ത്രീകളാണ്. ചിലപ്പോൾ ഒരു ഉറുമ്പു നഗരത്തിലുള്ള സംഘങ്ങൾ മുഴുവനും ചേൎന്ന് ആകാശത്തിൽ എവിടെ നോക്കിയാലും വലുതായ ഒരു വല വീശിയപോലെ പറന്നു കളിക്കുന്ന കാണാം. ബല്ലൂൺപോലെ പറക്കുന്ന പെണ്ണുറുമ്പും പറന്നെത്തിക്കൂടിയ ആണുറുമ്പും കൂടി പറന്നുനടക്കുന്ന സംഘത്തിൽനിന്നു പിരിഞ്ഞു കീഴ്പോട്ടു വീണ് വല്ല ചെടിയുടേയും മുകളിൽവെച്ചോ ആകാശത്തിൽതന്നെ വീഴുന്ന വീഴ്ചയിലുവെച്ചോ വിവാഹപൂൎത്തി വരുത്തിയാൽ ഉടനെതന്നെ ആണുറുമ്പുകൾ ചത്തുപോകയും പെണ്ണുറുമ്പുകളുടെ ചിറകു

കൾ അവതന്നെ പറിച്ചുകീറിക്കളകയും ചെയ്യും. അപ്രകാരം ഗൎഭംധരിച്ച പെണ്ണിനെ സ്ത്രീനപുംസകങ്ങൾ പൊട്ടിലേക്കു കൊണ്ടു പോയി പരിപാലിക്കപ്പെട്ടോ അതാതുജാതി ഉറമ്പുകളുടെ സംഘങ്ങളില്ലാത്ത ദേശത്തു വീണാൽ തന്നെത്താൻ ഒരു പോടുണ്ടാക്കിയൊ മുട്ടയിട്ടു തുടങ്ങും. ഇങ്ങിനെയുള്ള വലിയ ഉറമ്പാണ് കെട്ടിലമ്മസ്ഥാനം വഹിച്ചു പോടിനുള്ളിൽ മററുറമ്പുകളാൽ ചുററപ്പെട്ടു പുറത്തു സഞ്ചരിക്കാതേയും കാണുന്നത്.

ഉറമ്പുകൾ സഞ്ചരിക്കുന്നത് നിരത്തുവഴിയിൽ കൂടിയാണെന്നു മുമ്പു സൂചിപ്പിച്ചുവല്ലൊ. നിരത്തുവഴിയുണ്ടാക്കുന്നത് വഴിയിലുള്ള കല്ല്, ചുള്ളിക്കോല്, ഇല, മുതലായതുകളെ വഴിവക്കത്തേക്കു നീക്കിക്കളഞ്ഞും വഴിമദ്ധ്യത്തിൽ മുളച്ചിട്ടുള്ള പുല്ലു മുതലായതുകളുടെ മുളകളെ കാന്ന് (അല്പാല്പമായി കടിച്ചു) കളഞ്ഞുമാണ്. ഭക്ഷണസാധനം കൊണ്ടുവരുന്നതിന്നു ബദ്ധപ്പെട്ടു (ബദ്ധപ്പാടില്ലാതെ സഞ്ചരിക്കുന്നത് ദുൎല്ലഭം) പോകുന്നതിന്നിടയിൽകൂടി മാൎഗ്ഗനിരോധം ചെയ്യുന്ന കല്ലുകളേയും പുല്ലുകളേയും കളഞ്ഞിട്ടു മുമ്പോട്ടു പോകയുള്ളു.

ആ നിരത്തുവഴിയിൽകൂടി ഉറമ്പുകളുടെ സംഘം ഗതാഗതം ചെയ്യുന്നതിനെ നോക്കിക്കൊണ്ടിരുന്നാൽ നേരിട്ടുവരുന്ന വേറെ ഒരുറമ്പിനെ തുമ്പിക്കൈകൊണ്ടു തക്യതികൂട്ടുന്നതു കാണാം. ഇങ്ങിനെയാണ് ഉറമ്പുകൾ അങ്ങുമിങ്ങും വൎത്തമാനം അറിയുന്നത്. ചില ഉറമ്പുകൾ ഇപ്രകാരം ചെയ്ത് വന്ന വഴിയെ പിന്തിരിയുന്നതും പൊട്ടിലേക്കായി തിരിച്ചു കൂട്ടുറമ്പുകളേയും കൂട്ടിക്കൊണ്ടു പോകുന്നതും ഉടനെ കാണാം.

ഉറമ്പുകളുടെ നടവടി ആദ്യന്തം നോക്കിയാൽ മിക്കതും സമുദായത്തിന്റെ ക്ഷേമത്തിനുവേണ്ടി ചെയ്യുന്ന പ്രവൃത്തികളാണ്. പരിഷയിലുള്ള വല്ല ഉറമ്പിന്നോ എല്ലാവരുംകൂടി വസിക്കുന്ന പോടിന്നോ വല്ല ആപത്തും നേരിട്ടാൽ പരസ്പരം സഹതപിക്കുന്നതും എല്ലാവരുംകൂടി ഒത്തൊരുമിച്ച് ആപന്നിവാരണത്തിന്നു വേണ്ട യത്നം ചെയ്യുന്നതും അവരുടെ സംഘമൎയ്യാദയാണ്. ലാട്രേൽ എന്ന പരന്ത്രിസുകാരൻ ഒരു ഉറമ്പിന്റെ തുമ്പിക്കൈകൾ മുറിച്ചപ്പോൾ കൂട്ടക്കാർ ദയയോടുകൂടി സമീപത്തുവന്ന് അതിൽ ഒ

ന്നിൻെറ വായിൽനിന്നു ഒരു തുള്ളി തെളിഞ്ഞവെള്ളം മുറിയിൽ പെരട്ടുന്നതു കണ്ടിരിക്കുന്നുവത്രെ. (നീര് ദേഹത്തിലുണ്ടാകുന്ന മുറികൾക്കു വിശേഷമായ ഔഷധമാണ്). ഭക്ഷണയോഗ്യമായ എന്തെങ്കിലും സാധനം ഒരുറുമ്പിന്നു ഭാരമേറിയതായിക്കണ്ടാൽ ഉടനെ മററുറുമ്പുകൾ വന്നു സഹായിക്കും. അതുപോലെ ഒരുറുമ്പിനെ വല്ലതും എതൃത്താൽ മററുള്ള ഉറുമ്പുകൾ ഉടനെ ഓടിയെത്തും. ഒരു കൂട്ടത്തിൽനിന്നു നാം ഒരുറുമ്പിനെ തടവിൽ പാർപ്പിച്ച് രണ്ടോ മൂന്നോ മാസം കഴിഞ്ഞതിന്നുശേഷം തിരിയെ കൊണ്ടുപോയി വിട്ടാൽ ചില ആംഗ്യങ്ങൾ കാണിക്കുന്നതും തുമ്പിക്കൈകൊണ്ടു തലോടി സംഘത്തിലേക്കു കൂട്ടിക്കൊണ്ടുപോകുന്നതും കാണാം. ഭക്ഷണസാധനങ്ങൾ കിട്ടിയവൻ തനിച്ചു തിന്നുക എന്ന ശട്ടമേ ഉറുമ്പുകൾക്കില്ല. ഒരുറുമ്പ് എന്തെങ്കിലും കണ്ടെത്തിയാൽ പോട്ടിലുള്ള എല്ലാവക്കും വഴികാട്ടിക്കൊണ്ടുപോയി ആ സാധനം അവരെ കാണിച്ചുകൊടുക്കുകയൊ തനിക്കുതന്നെ എടുക്കാവുന്ന ഭാരമാണെങ്കിൽ പോട്ടിലേക്കു കൊണ്ടുപോയി എല്ലാവക്കും സമ്മാനിക്കുകയൊ ചെയ്യും. പഠിച്ചവിദ്യയും പതിനെട്ടടവും നോക്കിയല്ലാതെ തൻെറ ശക്തിയേറിയ ഭാരമാണെന്നു തീർച്ചപ്പെടുത്തില്ല.

ഉറുമ്പുകളുടെ പരിഷക്കെട്ട് ശത്രുക്കളെ എതൃക്കുന്നതിലും കാണുന്നുണ്ട്. ഒരു സംഘത്തിൽ ചിലർ ഭടന്മാരായിരിക്കും. ഭടന്മാർ കൂട്ടംകൂട്ടമായി നിരന്നുപോകുമ്പോൾ സംഘത്തിലേക്കു വല്ല ആപത്തും നേരിട്ടതായി വത്തമാനം കിട്ടുകയൊ നോക്കിക്കാണുകയോ ചെയ്താൽ ഉടനെ ഒരു കൂട്ടമായി ഓടിയെത്തും. യുദ്ധം ചെയ്യുമ്പോൾ ശത്രുവിൻെറ ബലാബലം നോക്കുന്ന പതിവേ ഇല്ല. ആനതന്നെ ചവിട്ടിത്തേക്കാൻ ഭാവിച്ചാലും ഒന്നു കടിച്ചും ഒന്നു കുത്തിയും നോക്കും. ഏതു യുദ്ധത്തിലും ആത്മനാശത്തിനെ ആദരിക്കുന്ന ഉറുമ്പുകളെ കാണ്മാൻ പ്രയാസം.

ഗ്രാമസമ്പ്രദായത്തിൽ അടുത്തടുത്തു കൂട്ടംകൂട്ടമായി പാക്കുന്നതിൽ ഉറുമ്പുകളും താല്പൎയ്യമുള്ളവയാണ്. ഇതിന്നായി സഞ്ചിയിൽ വളരുന്ന സ്ഥിതിയിലിരിക്കുന്ന പൈതങ്ങളേയും എടുത്തുകൊണ്ടു

സ്ഥലമാററം ചെയ്യുന്നതു പതിവാണ്. അവ എടുത്തുകൊണ്ടുപോകുന്നതായി നാം കാണുന്ന മുട്ടകൾ മുട്ടകളല്ല. തോൽകൊണ്ടു മൂടിയിരിക്കുന്ന മൂന്നാം ദശയിലുള്ള ഉറുമ്പുകളാണ്. അങ്ങിനെ കൂട്ടത്തോടെ പാൎക്കുമ്പോൾ ഒരു പോട്ടിൽനിന്നു മറെറാരു പോട്ടിലേക്കു ഗതാഗതത്തിന്നു വഴി തുറന്നിട്ടുണ്ടാകും. ഉറുമ്പുകളെ നശിപ്പിക്കുന്നതിന്ന് ഒരാൾ ഒരു പോട്ടിൽ ഗന്ധകപ്പുക ചെലുത്തിയത് എഴുപതുവാര ദൂരത്തുള്ള വേറെ ഒരു പോട്ടിൽക്കൂടി പുറത്തേക്കു വരുന്നതു കണ്ടിട്ടുണ്ടത്രെ.

ഉറുമ്പുകളെപ്പററി ഇതുവരെ പറഞ്ഞിട്ടുള്ളതിനെ വിശ്വസിക്കുന്നതിൽ വിശേഷിച്ചു തടസ്ഥങ്ങളൊന്നുമില്ല. ഇനി പറയാൻ പോകുന്നത് അങ്ങിനെയല്ല താനും. ഉറുമ്പുകളിൽ ചിലവക മററു ചില ജാതിയെ അടിമകളാക്കിപ്പിടിച്ചു ചെറുമക്കളെക്കൊണ്ടും പെലയരെക്കൊണ്ടും നാം പണിയെടുപ്പിക്കുമ്പോലെ വിട്ടു പണിചെയ്യിക്കുന്നുണ്ടെന്നു പറഞ്ഞാൽ ആരെങ്കിലും വിശ്വസിക്കുമോ? എന്നാൽ ഇത് പരമാൎത്ഥമാണ്. ദിൎഭാഗ്യവശാൽ ഈ ജാതി ഉറുമ്പു നമ്മുടെ മലയാളത്തിലുണ്ടോ എന്നു ആരും നോക്കിപ്പിടിച്ചിട്ടില്ല. ഇത് ആദ്യമായി കണ്ടുപിടിച്ചത് ഹ്യൂബർ എന്നൊരു പാശ്ചാത്യനാണ്. ഇത് അത്യത്ഭുതമായ ഒരു കാൎയ്യമാകയാൽ അദ്ദേഹം പറയുന്നതു പരമാൎത്ഥമല്ലെന്നു വല്ലവരും വിചാരിച്ചാലോ എന്നു ഭയപ്പെട്ടു സാക്ഷിക്കുവേണ്ടി എത്രയും പ്രസിദ്ധപ്പെട്ട ഒരു തത്വജ്ഞാനിയായ പ്രൊഫെസർ ജ്യൂറീൻ (Prof. Jurine) എന്ന മഹാനെക്കൊണ്ടു പോയി കാണിച്ചു കൊടുത്തിട്ടുണ്ട്. ഈ അടിമക്കച്ചവടം രണ്ടു ജാതി ഉറുമ്പുകൾക്കുണ്ട് (Polyergus *Rufescens* and Formica Sanguinea). എന്നാൽ ഈ ജാതി ഉറുമ്പുകൾ പ്രായപൂൎത്തി വന്നിട്ടുള്ള അടിമകളെയല്ല പിടിക്കുന്നത്. അടിമജാതി ഉറുമ്പുകളുള്ള ഒരു പോട്ടിലേക്ക് ഒരു സൈന്യമായി ചെന്ന് അതിക്രമിച്ച് യുദ്ധംചെയ്ത് ആ ജാതിയിലുള്ള രണ്ടും മൂന്നും ദശകളിലുള്ള ശിശുക്കളെയാണ് കൊണ്ടുവരുന്നത്. അപ്രകാരം കൊണ്ടുവന്നതിന്നു ശേഷം അവയെ വളൎത്തി അഭ്യസിപ്പിച്ച് അഭ്യാസവും പ്രായവും പൂൎത്തിയായാൽ മാത്രമേ സംഘത്തിലേക്കു വേണ്ട പണികളെ എടുപ്പിക്കയുള്ളു. അടിമഉറുമ്പുകൾ കറുത്തതരം ഉറുമ്പുകളാണ്. അടിമഉറുമ്പു

കളാക്കി പിടിച്ചുകൊണ്ടു വരുന്നത് നപുംസകങ്ങളെ മാത്രമാണ്. അടിമജാതിയിലെ പുരുഷന്മാർ പൂർത്തിയായി വളൎന്നു പുറത്തു സഞ്ചരിക്കുവാൻ തുടങ്ങുന്നതിന്നു മുമ്പായി അവരെ പിടിക്കാനായി ചുകന്ന ഉറുമ്പുകൾ പുറത്തിറങ്ങുകയില്ല. ചുകന്ന ഉറുമ്പുകളിൽ തെറിത്തെറിച്ചു വല്ലവരും പുറത്തിറങ്ങുവാൻ തുനിഞ്ഞാൽ അടിമകൾ അവരെ പിടിച്ചു നിൎത്തും. അടിമകളെ പിടിക്കാൻ യുദ്ധത്തിന്നു പോകുന്നതിന്നുള്ള സമയം സാധാരണയായി ഉച്ചതിരിഞ്ഞ് അഞ്ചുമണിക്കു മുമ്പാണ്. പുറപ്പെടുന്നതിന്നു മുമ്പായി ഒരുവനെ അയച്ച് സമീപസ്ഥലങ്ങൾ പരിശോധിപ്പിക്കാറുണ്ടെന്നു വിശ്വസിക്കാൻ മതിയായ കാരണമുണ്ട്. പുറത്തുപോയവൻ എവിടെ നിന്നുവന്നുവൊ ആ വഴിക്കാണ് ഭടന്മാർ പോകാറുള്ളത്. എട്ടോ പത്തോ ഭടന്മാർ മുൻപടയായി കുറെ ദൂരം പോയതിന്നുശേഷം അൎദ്ധചന്ദ്രാകാരമാൎഗ്ഗമായി തിരിഞ്ഞു പിറകിൽ വരുന്ന വലിയ സൈന്യത്തിൻെറ പിമ്പിൽ വന്നുചേരും. അപ്പോൾതന്നെ വേറെ എട്ടോ പത്തോ ഉറുമ്പുകൾ ഇതുപോലെ സേനാമുഖമായി പോകും. അവയും മടങ്ങി വേറെ ചിലർ പോകും. ഇങ്ങിനെയാണവരുടെ യുദ്ധയാത്രാക്രമം. ഈ വിധം എട്ടോ പത്തോ വരൂട്ടം പോയതിന്നുശേഷം അവയെല്ലാം ഒററൊററയായി പിരിയും. കറുത്ത ഉറുമ്പിൻെറ പോടു കണ്ടുപിടിച്ചാൽ കാവൽക്കാരെ ജയിച്ചും കോട്ടമതിൽ കുത്തിത്തുറന്നും ഉള്ളിൽ കടന്നു മുട്ടകളേയുംകൊണ്ടു പുറത്തു വരും.

വളൎച്ചയും അഭ്യാസവും പൂൎത്തിയായാൽ അടിമകൾക്കു വിശേഷ വിധിയായ സങ്കടങ്ങൾ ഒന്നും നേരിടുകയില്ല. എല്ലാവരും കൂടി വസിക്കുന്ന പോടിന്നു കേടുതീൎക്കുക, ഭക്ഷണം കൊണ്ടുവരിക, സ്ത്രീകളെ ശുശ്രൂഷിക്കുക, കുട്ടികളെ പരിപാലിക്കുക, കുട്ടികളേയും മുട്ടകളേയും ദിവസംപ്രതി വെയിലിൻെറ ചൂടുതട്ടിക്കുക, എജമാനന്മാൎക്കു ഭക്ഷണം കൊടുത്ത് അവൎക്കു പോകേണ്ട ദിക്കിലെല്ലാം എടുത്തുകൊണ്ടുപോക മുതലായ പ്രവൃത്തികളാണ് ചെയ്യിക്കാറുള്ളത്. എപ്പോഴും ജാഗ്രതയായി പണി എടുക്കുന്ന നപുംസകഉറുമ്പിന്ന് ഇതൊരു സങ്കടമായി വരാൻ തരമില്ല. എജമാനന്മാരോ യാതൊരു

പണി എടുക്കയുമില്ല. ഭക്ഷിക്കേണമെങ്കിൽ ഈ അടിമകൾ കൊണ്ടുപോയി കൊടുക്കണം. അങ്ങിനെ കൊടുത്തിട്ടില്ലെങ്കിൽ സമീപത്തിൽ ഭക്ഷണമുണ്ടായിരുന്നാലും പട്ടിണി കിടക്കയേ ഉള്ളു.

(തുടരും)

കാരാട്ട് അച്യുതമേനോൻ, ബി.എ. ബി. എൽ.

---

# പലവക

---

## ലക്ഷ്മീവിലാസം

(പത്രാധിപർ:— കെ. സി. മാനവിക്രമൻ രാജാ, ഡി. സി., കോട്ടക്കൽ)

വൎത്തമാനപത്രങ്ങളും മാസികകളും ഉണ്ടായിരിക്കുന്നത് പരിഷ്കാരചിഹ്നങ്ങളിൽ ഒന്നാണെങ്കിലും അളവും തടവും കൂടാതെ അവ വൎദ്ധിക്കുന്നത് നമ്മുടെ നാടിന്നും നാട്ടുഭാഷക്കും സൎവ്വപ്രകാരേണയും ഗുണകരമായിട്ടുള്ളതാണെന്നു തോന്നുന്നില്ല. മലയാളനാട്ടിൽ അക്ഷരപരിജ്ഞാനമുള്ളവർ നിരന്തരം നൂറാളക്കു പന്ത്രണ്ടു വീതം മാത്രമാണെങ്കിലും പത്രങ്ങളും മാസികകളുംകൂടി ഇംഗ്ലണ്ടിലേക്കാൾ ഏകദേശം 100-ക്ക 7-വീതം കൂടുതലായിട്ടാണ് കാണുന്നത്. സ്ഥലം തന്നെ കാലക്കേടും ചാഴിക്കേടും വേണ്ടിടത്തോളമുള്ളപ്പോൾ ഒരുപറ വിത്തു വീഴുന്ന ദിക്കിൽ 10 പറ വിതക്കുന്നതുകൊണ്ടു ദോഷമല്ലാതെ ഒരുവിധത്തിലും ഗുണമുണ്ടാവാൻ തരമുള്ളതല്ല. എന്നാൽ സ്ഥലവും തരവും നോക്കി പല ധാന്യങ്ങൾ വിതയ്ക്കുന്നതുപോലെ പ്രത്യേകം ചില നാടുകൾക്കും വിഷയങ്ങൾക്കും പ്രതിനിധിസ്ഥാനം വഹിക്കുന്ന വൎത്തമാനപത്രങ്ങളും മാസികകളും ഉണ്ടാകുന്നതു പലവിധത്തിലും ക്ഷേമകരമായിട്ടുള്ളതാണ്. വൈദ്യശാസ്ത്രപ്രതിനിധിയായ ധന്വന്തരിപോലെ കൃഷി, കൈത്തൊഴിൽ, കച്ചവടംമുതലായി ധനസംബന്ധമായ സകല വിഷയങ്ങളേയും വേണ്ടപോലെ പ്രതിപാദിക്കുന്ന 'ലക്ഷ്മീവിലാസവും' വേണ്ടതുതന്നെ. സകല വിഘ്നങ്ങളേയും നോക്കിത്തട്ടുത്തുകൊണ്ടും തടുക്കുവാനുള്ള സഹായം ഉണ്ടായിക്കൊണ്ടും ഈ മാസിക മാന്യനി

ലയിൽ എന്നെന്നേയ്ക്കും നിലനിന്നു കാണുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

---

കേരളീയസമുദായ പരിഷ്കാരിണി.

നായർ'മാസികയുടെ പത്രാധിപരായിരുന്ന കണ്ണൻനായർ അവർകളുടെ പത്രാധിപത്യത്തിൽ പേരുമാറിപ്പുറപ്പെട്ടിരിക്കുന്ന 'കേരളീയസമുദായപരിഷ്കാരിണി'യുടെ രണ്ടാം പുസ്തകം ഞങ്ങൾ കൈപ്പറ്റിയിരിക്കുന്നു. പേരുമാറി പുറപ്പെട്ടതുകൊണ്ട് ഇവിടെ എടുത്തു പറവാൻ ഇടയായി എന്നല്ലാതെ ഇതു രണ്ടാംപുസ്തകമായ സ്ഥിതിക്ക് അതിനെപ്പറ്റി ഈ അവസരത്തിൽ വിശേഷിച്ചൊന്നും പറയേണ്ടതില്ല.

---

വിജ്ഞാനചന്ദ്രികാ.

'പെരുളിപ്പാട്ട് സൽഗ്രന്ഥപ്രകടനകാര്യാലയം' വകയായി പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്ന ഒരു പുസ്തകമാണിത്. 'ബ്രാറൽ വേല്ലാത്രരത്നഭണ്ഡാകാരം'ത്തിന്നു പകരമാണ് ഇതു പുറപ്പെട്ടിട്ടുള്ളത്. ഇതിന്റെ ഉദ്ദേശം സംസ്കൃതഭാഷയിൽ നിക്ഷേപിച്ചുകിടക്കുന്ന സൽഗ്രന്ഥങ്ങളിൽ' അടങ്ങിയിരിക്കുന്ന 'ഉത്തമപ്രമേയങ്ങളെ ആര്യമതാവലംബികളായ ജനങ്ങളെ' ഗ്രഹിപ്പിച്ച് അവൎക്കു 'പരമപുരുഷാൎത്ഥത്തെ' സാധിച്ചുകൊടുക്കുകയാണ്. 1-ാം പുസ്തകം 1-ാം ലക്കത്തിലെ വിഷയം പരാശരസ്മൃതി 1-ാം അദ്ധ്യായത്തിൽ 65 ശ്ലോകങ്ങളും മലയാളത്തിൽ ചുരുങ്ങിയ ഒരു വ്യാഖ്യാനവും ആകുന്നു. ഇതിന്റെ വലിപ്പം ഡമി 16 ഭാഗം. പ്രസാധകൻ കെ. എ. രാമൻപിള്ള. ഇതും ഞങ്ങൾ കൈപ്പറ്റി.

---

അഭിപ്രായത്തിന്നയച്ചുകിട്ടിയ പുസ്തകങ്ങൾ.

1. മോക്ഷപ്രദീപം—ബ്രഹ്മാനന്ദസ്വാമി എന്ന ശിവയോഗി.
2. വിചാരസംഗ്രഹം—കോരാത്ത് നാരായണമേനോൻ.



## ൩. ലക്ഷ്മീകര കസ്തൂരിഗുളികകൾ

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ടു വിലയേറിയ സാധനം. ദന്തവേദന, വായ്നാററം, അജീർണ്ണം, പിത്തവായു ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തെയും ജീർണ്ണപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേർത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ടു. ചളി, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നുമുതൽ ൮ വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി. ൨൦൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്ക വില ണ ൮. ൧ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്ക തപാൽകൂലി ൩ ണ.

## ൪. ദന്തചൂർണ്ണം.

സുഗന്ധമായുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിന്ന ൩-ണ. തപാൽ ചിലവു ൨ കുപ്പിവരെ ൩ ണ വേറെ.

## ൫. ജ്വരസംഹാരി.

കുളിപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവക്കു നന്നു. വില കുപ്പി ഒന്നിന്ന ൧ ക. തപാൽ ചിലവു ൬ ണ വേറെ.

## ൬. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവ ബഹു പുഷ്ടിയായും ഞെരുക്കമായും കറുപ്പായും വളരും. കണ്ണിന്നു കുളുർമ്മയുണ്ടാക്കും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും, രോമം പൊഴിയാതിരിക്കും. കണ്ണിന്നു നല്ല തെളിച്ചമുണ്ടാക്കും. വില കുപ്പി ഒന്നിന്ന ൬ ണ. തപാൽ ചിലവു ൩ ണ വേറെ.

## ൭. രോമസംഹാരി.

രോമം എവിടെ വേണ്ടതാക്കണമൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ മാററും. വില കുപ്പി ഒന്നിന്ന ൮ ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

## ൧൦. അഗ്നിമാന്ദ്യസംഹാരി.

ദാഹനമില്ലായ്ക, പുളിച്ചുതികട്ടുക, നെഞ്ചുകരിക്കുക, മലബന്ധം, വയറുനോവു, വായനാററം, അജീൎണ്ണം, വയറുവീൎത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ഒന്നുക്കു അണ ൮ തപാൽകൂലി അണ ൧ വേറെ

## ൧൧. കൎണ്ണബിന്ദു.

ചിക്കുത്തു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കൎണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പിക്കു ൮ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ

## ൧൨. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലം പിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും വില ഡപ്പി ഒന്നിനു ൮ ണ തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്കു ൩ ണ വേറെ

## ൧൩. നേത്രബിന്ദു.

കൺനോവു, കൺകുത്തു, കൃച്ഛം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, ചീളക്കെട്ടു, ഒരവളച്ചു, പൂവു, ചൊറപ്പു, എരിച്ചിൽ, ഇമ, പുറികം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില ഡപ്പി ഒന്നിനു ൮ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

## ൧൪. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയസ്ഖലനത്തെ നീക്കും. വില ഡപ്പി ഒന്നിനു ൮ ണ. തപാൽ ചിലവു ൪ വരെ ഡപ്പികൾക്കു ൩ ണ വേറെ.

## ൧൫. മൃഗകസ്തൂരി.

കാശ്മീരിൽ നിന്നു വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ടു. ൧ പലത്തൂക്കത്തിനു ൪൮ ക. വില ൧ ൰ തൂക്കംമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലൊ ആയിരിക്കണം

---

**പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.**

### ൧൬. തേൾവിഷത്തിനു സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്നു ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧ ക്കു ൨ ക വ്വ ണ ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ചു വാങ്ങുന്നവൎക്കു ഡസൻ ൧ ക്കു ൨ ക വ്വ ണ ഉള്ള വിലയിൽ കുറച്ചു മാത്രമെ വില ചുമത്തുന്നുള്ളു. വി പി കമ്മീഷൻ ൩ ണ പുറമെ. ഇന്ത്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൩ ണ. സിലോൺ ടി ൬ ണ.

### ൧൭. വ്രണവിരോപണ തൈലം.

ഈ കുഴനഖം പിത്തപ്പുണ്ണു മുതലായ എല്ലാ വിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇതു സകല കൃമികളേയും നശിപ്പിച്ചു എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ചു വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു വില വ്വ ണ മൂന്നു കുപ്പിവരെ വി പി കമ്മീഷൻ ൩ ണ മാത്രം.



### ൧൮. കണ്ണശുദ്ധിഗുളിക.

ഇതു കണ്ണും തെളിഞ്ഞു ശരീരം നന്നാവുന്നതിനു അതിവിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ചു സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ബുദ്ധിവ്യായാമംകൊണ്ടു അത്യായാസം ചെയ്യുന്നവരായ മററുള്ളവൎക്കും വളരെ ഉപയോഗമുള്ളതാകുന്നു. വില വ്വ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൩ ണ.

### ൧൯. സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചു കുളിക്കുന്നതിനു വിലയേറിയ സോപ്പുകളെക്കാളും വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞു, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിനും പുറമെ ദേഹത്തിനു സൌഖ്യവും സുഖവും എല്ലായ്പോഴും ഉണ്ടാക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും ആവശ്യമാകുന്നു. വില വ്വ ണ വി പി കമ്മീഷൻ ൩ ണ

### ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി, ഉദരരോഗം, ശൂലവേദന, ചുമ, അതിസാരം അൎശസ്സ, ഉറക്കമില്ലായ്മ, ഇഴുക്കം തുടങ്ങി വായു മുതലായി എല്ലാം ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരു പോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧൦ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൩ ണ.

---

പി. സുബ്ബരായി പാക്കിപ്പേട്ട തെക്കേആൎക്കാട്ടുജില്ല.

## ൨൧. ഒന്നാംതരം ഗോരോചന ഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള ഇതുകളിൽ ഉണ്ടാവുന്ന ഉപദ്രോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സ, ഉറക്കമില്ലായ്ക, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു. വില ൩ ണ. വി. പി. കമ്മീഷൻ ൯ കപ്പിവരെ ൩ ണ.

## ൨൨. ത്വഗ്രോഗപരിഹാരി.

ഇതു ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളൻ, ചൂട, പുഴക്കടി, തഴണം, ഒട്ടുവട്ടു മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏറ്റവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി. പി. കമ്മീഷൻ ൩ ണ

ഒമത്തരം ഗോരോചനം തോല ൧-ക്ക വില ൩ ക. മെത്തരം കുങ്കുമകേസരം തോല ൧-ക്ക വില ൧ ക. മെത്തരം പച്ചക്കർപ്പൂരം, തോല ൧-ക്ക വില ൨ ക മെത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പൂ, മരിക്കളുന്തു, ജാതിമല്ലി സുഹാഗ, ഹെന, മഗിഡമ്പു, അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട. ഇവ ഒരു തോല തൂക്കത്തിന്ന ക ൧-വ്വ തപാൽകൂലിപുറമെ.

| | ക. | ണ. | സ. |
|---|---|---|---|
| ഒന്നാംതരം ഗോരോചനം ത്രപാത്തുക്കം ൧-ക്ക | ൩ | ൦ | ൦ |
| ടി മഞ്ഞൾ ടി ൧-ക്ക | ൧ | ൦ | ൦ |
| ടി പച്ചക്കർപ്പൂരം ടി ൧-ക്ക | ൧ | ൦ | ൦ |

## ൨൩. രക്ഷാമൃതം.

ഇത ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ട ഒരു ഭക്ഷണദ്രവ്യമാണ. ഇതിന്നു കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ദേഹനക്കുറവുള്ളവൎക്കും പ്രമേഹരോഗക്കാൎക്കും ഇത ഒരു ദിവ്യ ഔഷധമാണ. ഇത രക്തശുദ്ധി വരുത്തുകയും, പിത്തം, ദേഹനക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാറുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്യുമൂത്രച്ചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തിരെ ഭേദപ്പെടുത്തുകയും കായബലം വൎദ്ധിപ്പിക്കുകയും ചെയ്യും. ഇത രോഗികൾക്കും, ശിശുക്കൾക്കും, ദുൎബ്ബലഗാത്രന്മാൎക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

തകരം ൧-ക്ക അണ ൯ മാത്രം വി പി ചാൎജ്ജ അണ ൩ പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി, നമ്പ്യാറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

## പുതിയ പുസ്തകങ്ങൾ.

---

**പ്രിയവിലാപം—**

പള്ളിക്കൂടം മദ്ധ്യറേഞ്ചു ഇൻസ്പെക്ടർ എം രാജരാജവൎമ്മ എം എ തമ്പുരാൻ തിരുമനസ്സുകൊണ്ടു രചിക്കപ്പെട്ട പുസ്തകം ഒന്നുക്കു വില അണ ൮

**കഥാമഞ്ജരി, കരടകന്റെ വിക്രമങ്ങൾ—**

കൊല്ലം ഇംഗ്ലീഷു ഹൈസ്കൂൾ ഹേഡമാസ്റ്റർ കെ പരമുപിള്ള എം എ അവർകളാൽ ഉണ്ടാക്കപ്പെട്ടതും വളരെ രസകരമായതും ആയ പുതിയ പുസ്തകം ൧-ക്കു വില അണ ൧ പൈ ൬

**സാവിത്രി—**

റെഞ്ചു ഹേഡട്രാൻസ്ലേട്ടർ കെ. ചിദംബരവാദ്ധ്യാർ ബി. എ അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു കഥാ പുസ്തകം ൧ ക്കു വില അണ ൩

**മാധവനിദാനം—**

സർക്കാർ വൈദ്യൻ പറവൂർ വി. കേശവനാശാനവർകളാൽ എഴുതപ്പെട്ട, 'സാരചന്ദ്രിക' ഭാഷാവ്യാഖ്യാനം. വില രൂപ ൧

**പുതിയ മൂന്നാംപാഠം നോട്ടു മുഴുവൻ—**

വി. എൻ. ഗോവിന്ദപ്പിള്ള അവർകളാൽ എഴുതപ്പെട്ട, (പദാൎത്ഥം, ചോദ്യങ്ങൾ, സാരം ഇവ അടങ്ങിയ) പുസ്തകം ഒന്നിനു വില പണം ൧

**കീൎത്തികേസരി—**

സി കൃഷ്ണപിള്ള അവർകളാൽ എഴുതപ്പെട്ടതും സി എൻ എ രാമയ്യാ ശാസ്ത്രികൾ ബി. എ. അവർകളാൽ ൧-ാംഭാഗം പരിശോധിക്കപ്പെട്ടതുമായ, ൧-ം ൨-ം ഭാഗം അടങ്ങിയ പുസ്തകം ഒന്നുക്കു വില അണ ൧൮

**മനോരമ—**

പൈലോ പാൾ ബി എ അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു പുതിയ കഥ വില അണ ൮

**പഴഞ്ചൊല്ല്—**

ടി- യാരാൽ ഉണ്ടാക്കപ്പെട്ടത, പുസ്തകം ഒന്നുക്കു വില അണ ൭

**ഉൎവ്വശീഫൽഗുനം—**

കോതമംഗലം കെ ആർ കൃഷ്ണപിള്ളയാൽ എഴുതപ്പെട്ടത സംഗീതഭാഷാനാടകം. വില അണ ൨. പൈ ൬

**രസാലരാജൻ കഥ—**

റി കെ. വി അവർകൾ എഴുതിയ പുസ്തകം വില അണ ൨

**സോമസുന്ദരൻ—**

മിസ്റ്റർ പത്മനാഭൻ എഴുതിയ ഒരു കഥ ഒന്നുക്കു അണ ൨ പൈ ൬

ഭദ്രമുനി—

മിസ്റ്റർ വി മമ്മു എഴുതിയ കഥ ഒന്നക്ക അണ ൭

ലീലാവതി—

മിസ്റ്റർ ഉ.കൃഷ്ണണൻപിള്ള എഴുതിയ അതിവിശേഷമായ നോവൽ വില ൭ ണ.

കൈവല്യശതകം—

മിസ്റ്റർ പാച്ചുപിള്ള എഴുതിയത ൧ക്ക അണ ൧.

സന്താനവല്ലി—

മിസ്റ്റർ രാമമേനോൻ എഴുതിയ കഥ ൧ക്ക വില അണ ൧.

ശംകരകൃതി—

അ. മുൻസിപ്പായിരുന്ന മിസ്റ്റർ ശങ്കരപ്പിള്ള അദ്ദേഹം ഓരോ സമയങ്ങളിൽ ഉണ്ടാക്കിയ കവിതകളെല്ലാം ചേൎത്തു സംഗീതമായും തുള്ളക്കഥയായും അച്ചടിച്ചിട്ടുള്ളത പുസ്തകം ൧-ക്ക ൪ അണ.

മിസ്റ്റർ സി. എം. മാധവക്കുറുപ്പ—

മിസ്റ്റർ കേശവക്കുറുപ്പ എഴുതിയ ഒരു ഡിടക്ക്റിവ നോവൽ വില അണ

അവതാരത്രയചരിതം—

സൌഭാഗ്യവതി ഇത്തിക്കാട്ടു ദേവകി അമ്മയാൽ എഴുതപ്പെട്ട പുതിയ പദ്യപുസ്തകം വില അണ ഒന്നര.



അദ്ധ്യാത്മരാമായണം—

കെ. സാ. ബാലശിവശാസ്ത്രി മഹോപാദ്ധ്യായനവർകളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയത. വായനക്കാരുടെ സൌകൎയ്യാൎത്ഥം ഓരോ കാണ്ഡങ്ങൾ പ്രത്യേകമായി അച്ചടിച്ചുവരുന്നു ഇതിൽ പദങ്ങളുടെ വിവരണമായ അൎത്ഥം ഓരോ ശ്ലോകങ്ങളുടേയും സാരം ഇവകൾ അടങ്ങിയിരിക്കും പുസ്തകം എല്ലാം കാണ്ഡങ്ങളും ഒന്നായും ബയന്റ ചെയ്യുവില്ക്കപ്പെടും.

മയൂരസന്ദേശം മണിപ്രവാളം—

കേരളവൎമ്മ സി. എസ്സ്. ഐ. എഫ. എം. യു. എം. ആർ. ഏ. എസ്സ, എഫ. ആർ. എച്ച. എസ്സ. വലിയ കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ടതു എ. ആർ രാജരാജവൎമ്മ എം. ഏ. എം. ആർ. ഏ. എസ്സ, കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ട മൎമ്മപ്രകാശം എന്ന വ്യാഖ്യാനത്തോടുകൂടി തിരുമനസ്സിലെ അനുവാദം വാങ്ങി അച്ചടിച്ചു കഴിഞ്ഞിരിക്കുന്നു. ഉയൎന്നതരം കടലാസ്സിൽ അച്ചടിച്ചതിന്ന ൧൨ ണ യും താണതരത്തിലുള്ളതിന്ന ൮ ണ യും വിലയാകുന്നു.

രാക്ഷായിണി

കോമത്തു കുഞ്ഞപ്പണിക്കർ അവർകളാൽ എഴുതപ്പെട്ടത വില അണ ൨

കാൎത്തവീൎയ്യാൎജ്ജുനവിജയം തുള്ളക്കഥ—

മലയാളം ഹൈസ്കൂൾ ഹെഡമാസ്റ്റർ കെ ആർ കൃഷ്ണപിള്ള ബി. എ. അവർ

# മഹാഭാരതം

ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥങ്ങളടങ്ങിയതും യഥാൎത്ഥമായ അഞ്ചാംവേദമെന്നു പറഞ്ഞുവരുന്നതുമായ മേൽപറഞ്ഞ വിശിഷ്ടഗ്രന്ഥം മൂന്നുനാലു കൊല്ലത്തിന്നുള്ളിൽ കഴിയുവാൻതക്കവണ്ണം ഞാൻ തനിച്ചു വൃത്തത്തിന്നുവൃത്തമായി മലയാളത്തിലേക്കു തൎജ്ജമചെയ്തു വരുന്നുണ്ട്. ൧൦൭൨ാമാണ്ട് മേടം മുതൽക്കു ഇതു ഒരു മാസികയായി പുറപ്പെടുവിച്ചുതുടങ്ങിയിരിക്കുന്നു. വരിസംഖ്യ കൊല്ലത്തിൽ അഞ്ചുറുപ്പിക മാത്രം. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാകുന്നു.

മേൽവിലാസം:

കെ. സി. തിരുവീരരായൻ രാജാ, ബി. എ.,

കോട്ടയ്ക്കൽ,

എന്ന് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

# ഭഗവൽഗീത

(ഒരു കൊല്ലംകൊണ്ടവസാനിപ്പിക്കുന്ന മാസിക)

ശാംകരഭാഷ്യത്തിന്റെ മലയാളതൎജ്ജമയോടും

ശങ്കരാനന്ദസരസ്വതി മുതലായവരുടെ

വ്യാഖ്യാനങ്ങളിൽനിന്നുള്ള സാരാംശത്തോടുംകൂടി.

പരിഭാഷകൻ

കെ. എം.

തപാൽ കൂലി ഉൾപ്പടെ ഒരുകൊല്ലത്തേക്കു വരിസംഖ്യ 3 6 0

ആവശ്യമുള്ളവൎക്ക് വി. പി. ആയും അയച്ചുകൊടുക്കും.

ടി. സി. പരമേശ്വരൻമൂസ്സത്,

ആനന്ദാശ്രമകാൎയ്യദൎശി,

തൃശ്ശിവപേരൂർ,

വില്പാൻ തയ്യാർ

| | | | | |
|---|---|---|---|---|
| കൎമ്മയോഗം—കെ. എം. | വില | 0 | 12 | 0 |
| ഭക്തിയോഗം— ടി | ടി | 0 | 12 | 0 |
| ഭഗവൽഗീത—ജി. കൃഷ്ണശാസ്ത്രികൾ | ടി | 1 | 4 | 0 |

വി. സുന്ദരയ്യൻ ആണ്ട് സൺസ്സ് തൃശ്ശിവപേരൂർ.

രസികരഞ്ജിനി

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽകൂലി ഉൾപ്പെടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽകൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം മറുമാസത്തിലെ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിന്റെ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടോ, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തൊന്നിച്ച് അടക്കം ചെയ്യേണ്ടതാകുന്നു.

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമൊ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യം പോലെ കൂലി ചുരുക്കുന്നതാകുന്നു.

---

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജർക്കു അറിവുതരേണ്ടതാകുന്നു. അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെററുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മാററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

എറണാകുളത്ത് കോവിലകം } എന്ന—അമ്പാടി ചെറിയ കൃഷ്ണപുതുവാൾ

ര. ര. മാനേജർ.

# രസികരഞ്ജിനി

൧൦൭൯ വൃശ്ചികം

പുസ്തകം ൨ ലക്കം ൪

പ്രസന്ന പ്രൗഢസരസ
പ്രസംഗങ്ങൾ നിറഞ്ഞിനി
രസികന്മാൎക്കു കൊടുക്കട്ടെ
രസമാം രസികരഞ്ജിനി



വരിസംഖ്യ മുൻകൂറായിട്ടു ൩ ൦
കടിസ്ലിപ്പകയായാൽ ൩ ൪ ൦

# രസികരഞ്ജിനി

## പരസ്യം

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാര്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജർക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസിക സംബന്ധമായ എഴുത്തുകളിലൊ ലക്ഷ്യങ്ങളിലൊ അവരുടെ മുദ്രയൊ ഒപ്പൊ ഉണ്ടായിരുന്നാൽ മതി.

എന്ന്

എറണാകുളത്ത കോവിലകം | രസികരഞ്ജിനി ഉടമസ്ഥൻ,
*RAMA VURMA,*
13th Prince of Cochin.

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തൊന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടിഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാര്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപക്ക് അയയ്ക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്.

ര. ര. പ.

## പണമടച്ചവരുടെ പേരുവിവരം.

| അവർകറ്റ | രൂ. ണ. ണ. |
| --- | --- |
| എം. കൃഷ്ണപ്പിള്ള തിരുവനന്തപുരം 78 79 80 കൂടി. | 3 12 0 |
| കൊന്നിയൂർ ആർ. ശങ്കരപ്പിള്ള 78-ലെ മാത്രം | 3 0 0 |
| **1080-ലെ** | |
| ആകോരമനക്കൽ വലിയ നമ്പൂരിപ്പാട് | 3 0 0 |
| എൻ. കൊച്ചുപിള്ളക്കയ്മൾ | 0 7 0 |
| ആർ. ഗോപാലപിള്ള | 3 0 0 |
| പള്ളിയിൽ കൃഷ്ണമേനോൻ ബി. എ. | 3 0 0 |
| കണ്ടര കൃഷ്ണവാരിയര് ബി. എ. | 3 0 0 |
| സി. ഗോദവമ്മൻ തിരുപ്പാട് | 3 0 0 |
| എ. ഗോപാലൻനായർ | 1 8 0 |
| ഉള്ളാട്ടു കണ്ടരമേനോൻ ബി. എ. ബി. എൽ. | 3 0 0 |
| പി. കെ. നാരായണൻനമ്പിശ്ശൻ | 1 8 0 |
| കൊല്ലം നാഗ്രൂണഭട്ടർ | 3 0 0 |
| ആർ. വേലായുധൻപിള്ള | 3 0 0 |
| സി. പത്മനാഭമന്നാടിയാർ | 3 0 0 |
| ആർ. എ. കൃഷ്ണയ്യൻ | 3 0 0 |
| ഖി. കെ. രാമൻമേനോൻ ബി. എ. പേഷ്ക്കാർ | 3 0 0 |
| പി. കെ. വർഗ്ഗീസ്സ് | 3 0 0 |
| അമ്പാട്ട് ശങ്കരമേനോൻ ബി. എ. ബി. എൽ. | 3 0 0 |
| ഖി. കെ. ശങ്കരമേനോൻ ബി. എ. | 3 0 0 |
| ഈ. കുഞ്ചുമേനോൻ മുൻസിഫ് | 3 0 0 |
| എം. രാമവമ്മൻതമ്പാൻ | 3 0 0 |
| പാറയിൽ രാമൻപിള്ള | 3 0 0 |
| കെ. ടി. എം. മേനോൻ, മദ്രാശി | 3 0 0 |
| ഖി. അനന്തനാരായണയ്യൻ | 0 12 0 |

| | ക | ണ | സ്സ |
|---|---|---|---|
| മ രാ രാ വി. ആർ. പത്മനാഭൻ അവർകൾ | 3 | 0 | 0 |
| **1081-ലെ** | | | |
| അകവൂര മനക്കൽ വലിയ നമ്പൂരിപ്പാട് | 3 | 0 | 0 |
| ആർ. അയ്യപ്പൻപിള്ള 6-മാസത്തെ | 1 | 8 | 0 |
| നെയ്യൂർ. എം. എം. കുമാരപിള്ള | 3 | 0 | 0 |
| പി. ഗോപാലപ്പിള്ള | 3 | 0 | 0 |
| വി. കെ. രാമൻമേനോൻ ബി. എ. പേഷ്കാർ | 3 | 0 | 0 |
| കെ. നാരായണമാരാർ ബി. എ. ബി. എൽ | 3 | 0 | 0 |
| ടി. സി. കൃഷ്ണമേനോൻ ബി. എ. ബി. എൽ | 3 | 0 | 0 |
| ടി. എ. ദൊരസ്സാമി അയ്യൻ | 3 | 0 | 0 |
| കരിമ്പററ അച്ച്യുതമേനോൻ ബി. എ. ബി. എൽ | 3 | 0 | 0 |
| കെ. ഗോവിന്ദമാരാർ ബി. എ. ബി. എൽ | 3 | 0 | 0 |
| പള്ളിയിൽ ഗോപാലമേനോൻ | 3 | 0 | 0 |
| കെ. ഉഴുത്രവാരിയർ 3 പ്രതിയുടെ | 0 | 12 | 0 |
| വി. കെ. കൊച്ചുണ്ണിമേനോൻ ബി. എ. ബി. എൽ | 3 | 0 | 0 |
| എം. വേലുപിള്ള | 3 | 0 | 0 |
| ഈ. കെ. പത്മനാഭൻ | 3 | 0 | 0 |
| അങ്കരാത്ത വലിയ മന്നാടിയാർ | 0 | 12 | 0 |

## സംഗതിവിവരം




വിദ്യാവിനോദിനിഅച്ചുക്കൂടം.



ശ്രീ ശങ്കരാചാൎയ്യർ

(ഇപ്പോഴത്തെ ശൃംഗേരിമഠം സ്വാമിയാർ)

(രസികരഞ്ജിനി).

# രസികരഞ്ജിനി

പുസ്തകം ൪. | വൃശ്ചികമാസം | ലക്കം ൪.

## മംഗളം

ആളീഭൂതമഹേന്ദ്രചന്ദ്രവദനാപാളീപരീതാന്തികാ-
കേളീലോലിതചന്ദ്രഹാസലതികാധൂളീകൃതാരിവ്രജാ
വ്യാളീമണ്ഡലമണ്ഡിതാ ഭഗവതീ കാളീ കളായപ്രഭാ-
ചൂളീനിൎജ്ജിതകാളികാദിശതു ശം കാളീകൃതസ്രഗ്ധരാ.

കൊ. വിദ്വാൻ എളയതമ്പുരാൻ.

---

### കൊടുങ്ങല്ലൂർ
# വിദ്വാൻ എളയതമ്പുരാൻ



ജ്യോതിശ്ശാസ്ത്രത്തിൽ സൌരസിദ്ധാന്തപ്രകാരമുള്ള ഗണിതഭാഗത്തിലും ഗോളയുക്തിവിചാരത്തിലും ഒരു പ്രത്യേകസാമൎത്ഥ്യവും ഫലഭാഗത്തിൽ വരാഹമിഹിരഹോരാദിമൂലഗ്രന്ഥങ്ങളുടേയും അവയുടെ ദശാദ്ധ്യായി മുതലായ വ്യാഖ്യാനങ്ങളുടേയും സിദ്ധാന്തജ്ഞാനവും ആ വഴിപിടിച്ചു ഫലനി

ദ്ദേശം ചെയ്യ് അനുഭവപ്പെടുത്തുവാനുള്ള മനശ്ശക്തിയും അ ക്കാലത്തു മലയാളത്തിൽ അവിടുത്തെപ്പോലെ വേറെ അധികം ആൎക്കും ഉണ്ടായിരുന്നില്ല. ഇക്കാൎയ്യം അനുഭവസാക്ഷികളായി അ ന്നു ജീവിച്ചിരുന്ന പല യോഗ്യന്മാരും വിശ്വസിക്കത്തക്കവിധം പറഞ്ഞു കേട്ടിട്ടുള്ളതിന്നു പുറമേ ഇന്നും ആരും സമ്മതിക്കത്തക്ക ചില രേഖാപ്രമാണങ്ങളെക്കൊണ്ടു ധാരാളം തെളിയുന്നതുമാണ്.

കടത്തനാട്ട് രാജകുലത്തിൽ അപ്പത്തമ്പുരാൻ എന്നു വിളിച്ചു വന്നിരുന്ന ശങ്കരവൎമ്മ രാജാവ് ജ്യോതിശ്ശാസ്ത്രത്തിൽ അതിസമൎത്ഥ നും അവിടുത്തെ സമാനകാലികനുമായിരുന്നു. അപ്പത്തമ്പുരാന്റെ പാണ്ഡിത്യത്തെ പരീക്ഷിപ്പാൻവേണ്ടി അവിടുന്നൊരിക്കൽ താഴെ കാണുന്ന ശ്ലോകം എഴുതി അയക്കുകയുണ്ടായി.

ലങ്കായാംബധവാമുഖേചയുഗപന്മദ്ധ്യാഹ്നമദ്ധ്യാഗതം
ഭാസ്വന്തംശ്രിതവഹ്നികോണമുദിതംപശ്യന്തിയേമാനവാഃ
തേഷാമക്ഷഗുണപ്രമാണമഖിലജ്യാംഗോളസംസ്ഥാവിദോ
വിദ്വാംസഃകഥയന്തുദേശഭിദയാജാതാംച്ചകാലപ്രമാം'.

ഈ ചോദ്യത്തിന്റെ യഥാൎത്ഥം മനസ്സിലാവാതെ അപ്പത്ത മ്പുരാൻ ആദ്യം ഒഴുക്കനായ ചില സമാധാനങ്ങൾ എഴുതി അയ ക്കുകയും പിന്നേയും നിഷ്കൎഷയായ ചോദ്യം ചെന്നപ്പോൾ ശരിയാ യ സമാധാനം പറയുകയും അന്യോന്യം ബഹുമാനിക്കുകയും ഉ ണ്ടായിട്ടുണ്ട്.

ഇതുപോലെ തിഥിനക്ഷത്രാദികളെ അടിസ്ഥാനപ്പെടുത്തി ചെയ്തുവരുന്ന വ്രതമുഹൂൎത്താദികളെ പ്രമാണഗ്രന്ഥങ്ങളുടെ സൂക്ഷ്മാ ൎത്ഥത്തിന്നു വിരുദ്ധമായി പലരും ആചരിച്ചു വന്നിരുന്നതിനെക്കു റിച്ചു വളരെ പശ്ചാത്താപത്തോടുകൂടി അവിടുന്നു പല യോഗ്യന്മാ രോടും വ്യവഹരിച്ച് ആ വക പ്രമാണങ്ങളുടെ തത്വാൎത്ഥത്തെ വെ ളിപ്പെടുത്തി ശരിയായ രീതിയിൽ ആചാര മൎയ്യാദയെ സ്ഥിരീകരി ച്ചിട്ടുണ്ട്.

ജ്യോതിശ്ശാസ്ത്രത്തിന്ന അവിടേക്കുണ്ടായിരുന്ന പാടവം കേവ ലം അമാനുഷമായിരുന്നുവെന്ന് അന്നു ജീവിച്ചിരുന്ന ദൈവജ്ഞന്മാ രെല്ലാവരും സമ്മതിച്ചിട്ടുണ്ടെങ്കിലും തനിക്ക് ആ ശാസ്ത്രത്തിൽ ഇ

ത്ര മാത്രം വിഖ്യാതിയുണ്ടാവാൻ തക്കവണ്ണം താൻ ഒന്നുംതന്നെ
ഗുരുമുഖത്തിങ്കൽനിന്നു പഠിച്ചിട്ടില്ലെന്നും ബാല്യത്തിൽ സാധാരണ
ജ്യോതിഷികൾ ചെയ്യുമാറുള്ളതുപോലെ ക്രിയാഭാഗം കുറേ അഭ്യ
സിക്കുകയും പിന്നെ യഥാവസരം പല ഗ്രന്ഥങ്ങളേയും സ്വബു
ദ്ധികൊണ്ടാലോചിച്ചു പരിചയിക്കുകയും ഒരിക്കൽ സംഗതിവ
ശാൽ തന്റെ ദത്തകുലത്തിലെ മാതുലനായ അയിത്തൂര് (കുഴിക്കാട്ട്)
രാജാവിങ്കൽനിന്ന് അഞ്ചു ദിവസംകൊണ്ട് (കോവിലകത്ത് ഒരു വി
വാഹത്തിന്നിടയ്ക്ക്) പഞ്ചബോധക്രിയകളുടെ യുക്തികളെ ചോദി
ച്ചറിയുകയുംമാത്രമേ ഉണ്ടായിട്ടുള്ളു എന്നും അതുകൊണ്ട് ജ്യോതി
ശ്ശാസ്ത്രത്തിൽ തനിക്കു വല്ല പ്രസിദ്ധിയും ഉണ്ടായിട്ടുണ്ടെങ്കിൽ അ
തു പരദേവതയായ ഭഗവതിയുടെ കൃപാകടാക്ഷംകൊണ്ടു മാത്രമാ
ണെന്നുമാണ് അവിടുന്നു പലരോടും പറഞ്ഞിട്ടുള്ളത്. കാര്യ
ത്തിന്റെ വാസ്തവസ്ഥിതി അങ്ങിനെ തന്നെയായിരിക്കാമെങ്കിലും
ജ്യോതിശ്ശാസ്ത്രത്തിന്റെ ഫലഭാഗത്തിൽ അവിടുന്നു പറഞ്ഞിട്ടുള്ള
ചില അത്യത്ഭുതസംഭവങ്ങൾ ഇന്നും അനുഭവപ്പെട്ടു കാണുന്നുണ്ട്.

അവിടുത്തെ ശിഷ്യന്മാരിൽ ഒരാളായ ആലുവാ മററപ്പിള്ളി എ
ന്ന എടപ്പിള്ളി ഇല്ലത്ത് നാരായണൻനമ്പൂരി ഒരു ദിവസം അവി
ടുത്തെ കണ്ടു സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തന്റെ രണ്ടാമ
ത്തെ മകൻ പരമേശ്വരൻ എന്ന ഉണ്ണിക്കു വയസ്സു പത്തായി,
ബുദ്ധിക്കൊരുന്മേഷമില്ല, സംസാരിക്കുമ്പോൾ അക്ഷരങ്ങൾതന്നെ
വേണ്ടപോലെ പുറപ്പെടുകയില്ല, ഉപനയനത്തിന്നും കാലം വൈ
കി, ഉപനിച്ചാലവശ്യം വേണ്ടതായ നിത്യകർമ്മങ്ങളെത്തന്നെ പഠി
പ്പിപ്പാൻ പ്രയാസമാണ്, അതുകൊണ്ടെന്തു വേണ്ടു എന്നു ചോ
ദിച്ചു. അവിടുന്ന് ആലോചിച്ചിട്ട് മേററന്നാൾ പകൽ ഒമ്പതു മ
ണി കഴിഞ്ഞു പതിനൊന്നു മണിക്കകം ഒരു മുഹൂർത്തമുണ്ട്. ആ
സമയം ഉപനയിച്ചാൽ ഉണ്ണി ഒരിക്കലും മൂഢനായിവരുന്നതല്ല.
ഈ മുഹൂർത്തത്തിന്നു വല്ല ജ്യോതിഷികളും വിരോധം പറഞ്ഞേക്കാം.
എങ്കിലും എന്റെ വാക്കിനെ വിശ്വസിച്ചു നമ്പൂരി ഉപനയി
ച്ചാൽ മകൻ നല്ല വേദജ്ഞനാകും, നിശ്ചയംതന്നെ'യെന്നു പറ
ഞ്ഞു. അപ്പോൾ നേരം നാലു മണിയായി. നമ്പൂരി മുഹൂർത്തം ചാ

ത്തി വാങ്ങിച്ചു ഉടൻതന്നെ ചെന്നു ചേന്നാമംഗലത്തു പാലിയത്ത് താമസിച്ചിരുന്ന 'വെള്ളിയാട്ടു' നമ്പൂരിയെ (കഴിഞ്ഞ വലിയച്ഛന്റെ അച്ഛൻ) കണ്ടു. 'മററന്നാൾ ഉണ്ണിയുടെ ഉപനയനം വേണമെന്നു വിചാരിക്കുന്നു. അതിന്നില്ലത്തുവരണം' എന്നു പറഞ്ഞപ്പോൾ നമ്പൂരിയും ഒരു ജ്യോതിഷിയായിരുന്നതിനാൽ 'മററന്നാൾ ഉപനയത്തിന്നു മുഹൂർത്തമില്ല. ദോഷവുമുണ്ട്', എന്നും മററും തടസ്ഥം പറഞ്ഞു. ആ സമയം ഇടപ്പിള്ളിനമ്പൂരി 'ഇത് എളയതമ്പുരാൻ പറഞ്ഞ മുഹൂർത്തമാണ്. അന്ന് ഉപനയിക്കുന്ന കാൎയ്യത്തിൽ എനിക്കു സംശയമില്ല. മനസ്സുണ്ടായിട്ട് ക്രിയമാത്രം കഴിച്ചുതന്നാൽ മതി' എന്നു നിർബ്ബന്ധിച്ചു പറഞ്ഞതിനാൽ അപ്രകാരംതന്നെ ഉപനയനം കഴിച്ചു. അന്നത്തെ ഉണ്ണിനമ്പൂരിയാണ് ഇന്നും ജീവിച്ചിരിക്കുന്ന മററപ്പിള്ളി എന്ന എടപ്പിള്ളി പരമേശ്വരൻനമ്പൂരി. അദ്ദേഹം യജുൎവ്വേദിയാണ്. സ്വവേദത്തിൽ കൃഷ്ണയജുശ്ശാഖയിൽ സംഹിതയും ബ്രാഹ്മണവും അദ്ദേഹത്തെപ്പോലെ അറിയുന്ന നമ്പൂരിമാർ ഇപ്പോൾ ചുരുക്കമേയുള്ളു. മന്ത്രശാസ്ത്രത്തിലും തന്ത്രത്തിലും അദ്ദേഹം വളരെ പ്രസിദ്ധനുമാണ്.

വെള്ളാങ്ങല്ലൂര് എളകുറിശ്ശി രാമൻനമ്പൂരിപ്പാട് അവിടുത്തെ പ്രധാന ശിഷ്യനായിരുന്നു. മിക്കസമയത്തും ഗുരുനാഥനൊന്നിച്ചു തന്നെയായിരുന്നു അദ്ദേഹത്തിന്റെ താമസം. അന്നു ശിഷ്യന്റെ ഇല്ലത്ത് വയോധികയായ തന്റെ മാതാവും ജ്യേഷ്ഠന്റെ അകത്തുള്ളാളും മാത്രമെ ഉണ്ടായിരുന്നുള്ളു. ജ്യേഷ്ഠപത്നിയുടെ ഋതുകാലത്തിൽ അവൎക്കു ഭക്ഷണം തയ്യാറാക്കിക്കൊടുപ്പാൻ നമ്പൂരിപ്പാട് മാസംതോറും തന്റെ ഇല്ലത്തേക്കുപോവുക പതിവായിരുന്നു. ഈ യാത്രയിൽ ചിലപ്പോൾ അഞ്ചും ആറും ദിവസം നമ്പൂരിപ്പാട്ടിലേക്ക് ഇല്ലത്തു താമസംപററിപ്പോകാറുണ്ട്. പ്രകൃത്യാ ശിഷ്യവത്സലനായ അവിടേക്ക് ആ പ്രിയ ശിഷ്യന്റെ വിപ്രയോഗം അസഹ്യമായിത്തോന്നിയതുകൊണ്ട് ഒരിക്കൽ ശിഷ്യൻ മടങ്ങിവന്നപ്പോൾ അധികതാമസത്തിന്നുള്ള കാരണം ചോദിച്ചു. ജ്യേഷ്ഠത്തിയുടെ ഋതുകാലത്തിന്നു പതിവിലധികം താമസം വന്നുപോയതിനാലാണ് എന്നു ശിഷ്യൻ സമാധാനം പറഞ്ഞു. പി

നാരത്തെക്കുറി ഇല്ലത്തേക്കു പോകുവാൻ ശിഷ്യൻ അനുവാദം ചോദിച്ചപ്പോൾ 'അകായിലുള്ളാളുടെ നാളും കൂറും അറിവുണ്ടോ?' എന്ന് അവിടുന്നു ചോദിച്ചതിന്ന് അറിഞ്ഞുകൂടാ എന്നും വരുമ്പോൾ അറിഞ്ഞുവരാമെന്നും പറഞ്ഞു നമ്പൂരിപ്പാടുപോയി. അദ്ദേഹം മടങ്ങിവന്നു നാളും കൂറും അവിടുത്തെ ധരിപ്പിച്ചതിൽ പിന്നീട് എല്ലാ മാസങ്ങളിലും ഋതുകാലം അടുത്താൽ പതിനഞ്ചു നാഴികക്കുമുമ്പിൽ ഗുരുനാഥൻ ശിഷ്യനോടു 'പുറപ്പെടാം' എന്നു പറകയും അതുപ്രകാരം ശിഷ്യൻ ഇല്ലത്തു ചെന്നാൽ—വെള്ളാങ്ങല്ലൂക്ക് കൊടുങ്ങല്ലൂരുനിന്നു നാലു നാഴികയേയുള്ളു—ഋദ്ദിഷ്ടസമയം ശരിയായിവരികയും പതിവായി. നാളും കൂറും മാത്രം അറിഞ്ഞതുകൊണ്ട് ഋതുകാലത്തെ ഇത്ര കൃത്യമായി പറഞ്ഞിട്ടൊന്നും പിഴക്കാതെയായപ്പോൾ ശിഷ്യന്മാർ ഗുരുനാഥനോട് ഈ ഉപായം ഉപദേശിച്ചാൽ കൊള്ളാമെന്നു അപേക്ഷിച്ചതിൽ അവിടുന്ന് ശിഷ്യരോട് പറഞ്ഞത് ഇത്ര മാത്രമാണ്. 'സാധാരണ സ്വഗുണലുബ്ധന്മാരും പരോല്ക്കർഷാസഹിഷ്ണുക്കളുമായ ചില പണ്ഡിതമ്മന്യന്മാരെപ്പോലെ എനിക്കു പുറത്തു പറവാൻ വയ്യാത്തതായ യാതൊരു ഗ്രന്ഥോപദേശവുമില്ല. എനിക്കറിയാവുന്നവയെല്ലാം നിങ്ങൾ ചോദിക്കാതെതന്നെ നിങ്ങൾക്കു ഞാൻ ഉപദേശിപ്പാൻ തയ്യാറാണ്. ഹോരയിൽ നിഷേകാദ്ധ്യായത്തിൽ 'കുജേന്ദുഹേതുപ്രതിമാസമാർത്തവം' എന്ന ശ്ലോകമാണ് ഈ കാര്യത്തിൽ എനിക്കു പ്രമാണം. ആ ശ്ലോകപ്രകാരം ആലോചിച്ചാൽ മതി'.

കാര്യത്തിന്റെ സ്ഥിതി നോക്കുക. ഹോരാശാസ്ത്രം മുഴുവനും അതിന്റെ ദശാദ്ധ്യായി വിവരണം, ഭട്ടോല്പലം, ചന്ദ്രിക മുതലായ അനേകം വ്യാഖ്യാനങ്ങളും കാണാപ്പാഠം പഠിച്ചു പദാർത്ഥവും, വാക്യാർത്ഥവും, ശ്ലോകാർത്ഥവും, സിദ്ധാന്താർത്ഥവും, താല്പര്യാർത്ഥവും, ഉപദേശാർത്ഥവും, ഗ്രന്ഥാർത്ഥവും ഗ്രഹിച്ച ദൈവജ്ഞന്മാരെന്ന നാമധേയവുംധരിച്ച കവിടിസ്സഞ്ചികൊണ്ട് വൃത്തികഴിക്കുന്ന മഹാദയോഗ്യന്മാരിപ്പോഴും മലയാളത്തിൽ അസംഖ്യമുണ്ടല്ലൊ. അവരിൽ എത്ര പേക്ക് ഈ വക അവശ്യവിജ്ഞേയങ്ങളായ വിഷയങ്ങളറിയാം? അധികം ആക്കും അറിയാമെന്നു തോന്നുന്നില്ല. അതിന്നൊരു

ദൃഷ്ടാന്തവുംകൂടി അടുത്തുണ്ടായിട്ടുണ്ട്. മലയാളബ്രാഹ്മണരിൽ എല്ലാം അവസ്ഥകൊണ്ടും അത്യുൽകൃഷ്ടനായ ഒരാളുടെ ഇല്ലത്ത് ഒരു വിവാഹത്തിന്നായി സ്ത്രീപുരുഷജാതകങ്ങളെ കേൾവിപ്പെട്ട പല ജ്യോതിഷികളേയും കാണിച്ചു ചേർച്ചനോക്കി സമ്മതം പ്രാപിച്ചതിന്റെശേഷം മുഹൂർത്തവും ചാർത്തിവാങ്ങി പെണ്കൊടയും നിശ്ചയിച്ചു. യോഗ്യനായ ഒരു ജ്യോതിഷിയുടെ ഉപദേശപ്രകാരമുള്ള സുമുഹൂർത്തത്തിൽ വധുവിനെ അതിന്റെ ഗൃഹത്തിൽനിന്നിറക്കി വരന്റെ ഇല്ലത്തേക്കു കൊണ്ടുപോരികയും കഴിച്ചു. പക്ഷെ കുടിവെക്കുവാനുള്ള മുഹൂർത്തം വധുവിന്റെ ഋതുകാലമായിട്ടാണ് കലാശിച്ചത്. നന്നായില്ലെ മുഹൂർത്തലക്ഷണം? ഇങ്ങിനെ പറഞ്ഞതുകൊണ്ട് ഞാൻ ജ്യോതിഷികളെ കൂട്ടത്തോടെ പരിഹസിക്കുകയാണെന്നു വായനക്കാർ തെറ്റിധരിക്കരുത്. ഹിന്തുക്കളുടെ നമ്മുടെ ത്രികാലശ്രുതം ശ്രുത ജ്ഞാനവും ഈ ശാസ്ത്രംകൊണ്ടു സിദ്ധിക്കുന്നതാണെന്നും അതിനാൽ ഈ ശാസ്ത്രത്തെ വേദമാകുന്ന പുരുഷന്റെ കണ്ണാണെന്നും കല്പിച്ചിരിക്കെ അതിമാഹാത്മ്യമുള്ള ഈ ശാസ്ത്രത്തിന്റെ സൂക്ഷ്മാർത്ഥം ഗ്രഹിക്കാതെ അന്ധപ്രായന്മാരായ ചിലർ ജ്യോതിഷിവേഷം കെട്ടി നടക്കുന്നതിനെക്കുറിച്ചുള്ള വാസ്തവമായ വ്യസനത്തെ മാത്രമെ ഇതുകൊണ്ടു സൂചിപ്പിക്കുന്നുള്ളു.

നെടുമ്പിള്ളി തരണനെല്ലൂര് നമ്പൂരിപ്പാട്ടിലെ ഓതിക്കൻ തളിപ്പറമ്പത്തു ചമ്മലശ്ശേരി നമ്പൂരി പ്രായംചെന്നതിന്നുശേഷം വിവാഹം കഴിക്കേണമെന്നുവെച്ച് പലജാതകങ്ങളേയും പ്രസിദ്ധപ്പെട്ട ജ്യോതിഷികളേക്കൊണ്ടു ചേർച്ച നോക്കുകയും അവരിൽ കേളികൃഷ്ണവാരിയരുടെ' സമ്മതം പ്രാപിച്ചിട്ടുണ്ടായിരുന്ന ഒരു ജാതകത്തെ തീർച്ചപ്പെടുത്തുകയും ചെയ്തു. നമ്പൂരിക്ക് ആ ജാതകം നമ്മുടെ ജ്യോതിഷിയേക്കൂടി കാണിക്കേണമെന്നു തോന്നി അദ്ദേഹം ജാതകം കൊണ്ട് കൊടുങ്ങല്ലൂര് വന്നു. അവിടുന്നു ജാതകംനോക്കീട്ട് ചേർച്ചക്കേട് ഒന്നുമില്ലെന്ന് ആദ്യം പറഞ്ഞു. ഉടനെതന്നെ ഈ സ്ത്രീയെ നമ്പൂരി വിവാഹം ചെയ്യേണ്ട എന്നും അഭിപ്രായപ്പെട്ടു. ചമ്മലശ്ശേരി നമ്പൂരി നാറീരി നമ്പൂരിപ്പാട്ടിലെ ശിഷ്യനും ഒരുമാതിരി ശാസ്ത്രജ്ഞനും ജ്യോതിഷിയുമായിരുന്നതുകൊണ്ടു വെറുതെ വേളികഴി

ക്കേണ്ട എന്നു പറഞ്ഞാൽ പോരാ; കാരണംകൂടി കേൾക്കണം എന്നായി. ശാസ്ത്രവഴിക്കല്ല വിരോധിച്ചത്; നിമിത്തവുംകൂടി നോക്കുവാനുണ്ട്. നിമിത്താംപിടിച്ചാലോചിച്ചാൽ വേണ്ടെന്നാണ് എൻെറ പക്ഷം' എന്നായിരുന്നു അവിടുത്തെ മറുപടി. ജ്യോതിഷത്തിൽ അതിസമർത്ഥനായ കൃഷ്ണവാരിയർ സമ്മതിച്ചിട്ടുള്ള ജാതകത്തിന്ന് അവിടുന്നു കണ്ട കുററം ഒരു ദുശ്ശങ്ക മാത്രമാണെന്നു നമ്പൂരി കരുതി നിശ്ചയിച്ചിരുന്നതുപോലെ വിവാഹം നടത്തി. വിവാഹസമയം സ്ത്രീപുരുഷന്മാർ ഒന്നിച്ചിരുന്നു ചെയ്യേണ്ടതായ ഹോമത്തിൻെറ പുകകൊണ്ട് ആ സ്ത്രീക്ക് ഒരു തലവേദന തുടങ്ങുകയും അതു വർദ്ധിച്ചു വിവാഹശേഷത്തിനു മുമ്പു സ്ത്രീ മരിക്കുകയും ചെയ്തു. നമ്പൂരിക്കു വ്യസനത്തോടൊപ്പം അത്ഭുതമാണുണ്ടായത്. അദ്ദേഹം പിന്നീടൊരിക്കൽ ഒരു കെട്ടു ജാതകവുംകൊണ്ട് അവിടുത്തെ വന്നു കണ്ടു. അതിൽ രണ്ടു പെൺകിടാങ്ങളെ വിവാഹം കഴിപ്പാൻ അദ്ദേഹം ഉറച്ചിട്ടുണ്ടായിരുന്നു. പക്ഷെ ആ വിവരമൊന്നും അവിടുത്തെ ധരിപ്പിച്ചില്ല. അവിടുന്നു ജാതകങ്ങളെല്ലാം നോക്കിക്കഴിഞ്ഞതിൻെറ ശേഷം നമ്പൂരി വിചാരിച്ചിരുന്ന 'പെൺകിടാങ്ങളുടെ ജാതകങ്ങളെടുത്ത് ഇതിൽ ഒരു പെൺകിടാവിനു സൌന്ദര്യമുണ്ട്, സന്തതി ഉണ്ടാവാൻ മൂന്നുകൊല്ലംവേണം, മററെ പെൺകിടാവു കണ്ടാൽ നന്നല്ല, പക്ഷേ സന്തതി അടുത്ത കൊല്ലത്തിൽതന്നെ ഉണ്ടാവും, രണ്ടും ദോഷമില്ല' എന്നു പറഞ്ഞു. 'ഞാൻ അവരിൽ ആരെ വിവാഹം ചെയ്യുമെന്നാണ് അവിടുത്തെ പക്ഷം.' എന്നു നമ്പൂരി ചോദിച്ചു. രണ്ടിനേയും വേൾക്കാനാണ് എളുപ്പം, എന്ന് അവിടുന്നു മറുപടി പറഞ്ഞു. നമ്പൂരി ചെന്നു രണ്ടു പെൺകിടാങ്ങളേയും വേൾക്കുകയും അവിടുന്നഭിപ്രായപ്പെട്ടതുപോലെ തന്നെ സന്തതി ഉണ്ടാവുകയും ചെയ്തു.

കുന്നംപറമ്പ് അച്ഛൻനമ്പൂരി അവിടുത്തെ അടുത്ത പരിചിതനായിരുന്നു. അദ്ദേഹം 'വേഴപ്പറമ്പ്' ഇല്ലത്തുന്നിന്ന് ഒരു വേളി നിശ്ചയിക്കുവാനായി ജാതകം അവിടുത്തേക്കാട്ടിയപ്പോൾ 'ആ സ്ത്രീയെ ഒരിക്കലും നമ്പൂരി വിവാഹം ചെയ്യരുത്. കാരണം ഞാൻ ഇപ്പോൾ പറയുന്നില്ല', എന്ന് അവിടുന്നു തീർച്ച പറഞ്ഞു. നമ്പൂരിക്ക് ആ

കന്ന്യകയെ വിവാഹം ചെയ്യാൽകൊള്ളാമെന്നു താല്പൎയ്യമുണ്ടായിരുന്നു. എങ്കിലും അവിട്ടത്തെ അഭിപ്രായത്തിന്നു വിരോധമായി നടപ്പാനുള്ള ഭയംകൊണ്ട് ആ വിവാഹം നടത്തിയില്ല. ആ പെൺകൊട പിന്നെ പാറക്കാട്ടില്ലത്തേക്കായിരുന്നു. അതു കഴിഞ്ഞതിന്റെ ശേഷം നമ്പൂരി അവിട്ടത്തോട് 'അന്നു തടസ്ഥം ചെയ്യാനുണ്ടായ കാരണം ഇനി പറയരുതേ' എന്നു ചോദിച്ചു. ആ സ്ത്രീക്കൊ അതിന്റെ സന്താനങ്ങൾക്കോ ദോഷശങ്ക കൂടാതെ കഴികയില്ല. ഇതു ഞാൻ അന്നു പറഞ്ഞാൽ ആ കന്ന്യകയെ ആരും വേട്ടില്ലെങ്കിലൊ എന്നു വിചാരിച്ചാണ് അന്നു പറയാതിരുന്നത്. ആ സ്ത്രീയിൽ ഉണ്ടായ സന്താനങ്ങളിൽ ഒരു നമ്പൂരി ഭ്രഷ്ടനായിപ്പോയതും മററും ഇവിടെ വിസ്തരിക്കുന്നില്ല.



വെണ്മണി അച്ഛൻ നമ്പൂരിപ്പാട് സാക്ഷാൽ മഹൻ നമ്പൂരിപ്പാട്ടിലേക്കു മുമ്പിൽ തനിക്കുണ്ടായ കുട്ടികളുടെ ജാതകങ്ങളുണ്ടാക്കിത്തരണമെന്നുള്ള അപേക്ഷയോടുകൂടി ജനനസമയം പറയും; 'ആട്ടെ പരിഭ്രമിക്കാനില്ല' എന്ന് അവിട്ടന്നും പറയും; ജാതകം ഒന്നും ഉണ്ടാക്കിക്കൊടുക്കയുമില്ല. ഇങ്ങനെ കുറേകാലം കഴിഞ്ഞു. ഒടുവിൽ മഹൻ നമ്പൂരിപ്പാട്ടിലെ ജനനശേഷം ആ സമയവും ചെന്നു പറഞ്ഞു. അപ്പോൾ അവിട്ടന്നു 'നമ്പൂരിക്കു ഞാൻ ജാതകമൊന്നും ഉണ്ടാക്കിത്തരാഞ്ഞിട്ടു കുണ്ഠിതം ഉണ്ടായിരിക്കാം. പക്ഷെ ഇതിപ്പോൾതന്നെ ഉണ്ടാക്കിത്തന്നേക്കാ'മെന്നു പറഞ്ഞ് ആ ജാതകം അപ്പോൾതന്നെ ഉണ്ടാക്കിക്കൊടുത്തു. ആ സമയവും മുമ്പിലത്തെ കുട്ടികളുടെ ജാതകത്തിന്റെ കാൎയ്യമോന്നും പറഞ്ഞില്ല. ക്രമത്തിൽ ആ കുട്ടികളുടെ ജാതകമുണ്ടാക്കീട്ടു വേണ്ടുന്ന ആവശ്യം അപ്പപ്പോഴായിട്ടൊക്കെ കലാശിച്ചു. ഇതുകൊണ്ടാണ് അവിട്ടന്നു ജാതകമുണ്ടാക്കിത്തരാതിരുന്നത് എന്നു നമ്പൂരിപ്പാട്ടിലേക്കു ബോധവും വന്നു. മഹൻ നമ്പൂരിപ്പാട്ടിലെ ഉദ്ദേശിച്ച് അന്നുണ്ടാക്കീട്ടുള്ള ജാതകത്തിലാണ് 'കവിതാദി പല ഗുണങ്ങളും സൎവകാൎയ്യത്തിലും മന്ദതയും' എന്നും മററും പ്രസ്താവിച്ചിട്ടുള്ള പ്രകാരം ഫന്നുവു മകരത്തിലെ 'വിദ്യാവിനോദിനി'യിൽ എഴുതീട്ടുള്ളത്.

ഗോളഗണിതസ്കന്ധങ്ങളിൽ അവിടേക്കുണ്ടായിരുന്ന അറിവിനെപ്പററി പറഞ്ഞുവല്ലോ. ഇനി സംഹിതാസ്കന്ധത്തിൻെറ പ്രധാനാംശമായ നിമിത്തജ്ഞാനത്തെക്കുറിച്ചുകൂടി ചിലതു വിവരിച്ച് ഈ ഭാഗം അവസാനിപ്പിക്കാം.

ഒരു ദിവസം മേഴിക്കുളത്ത് 'ചേത്ത്യാട്ട്' അപ്പൻനമ്പൂരി രണ്ടു സ്ത്രീപുരുഷജാതകങ്ങൾ അവിടുത്തെ കാണിപ്പാനായി കൊണ്ടുവന്നു. പുരുഷജാതകം 'പെട്ടംതേയം' എന്ന ഇല്ലത്തെ ഒരു നമ്പൂരിയുടേയായിരുന്നു. ആ നമ്പൂരി ഇല്ലത്തെ ഏക സന്തതിയുമാണ്. ജാതകംകൊണ്ടുവന്ന ചെത്തിയാട്ട് നമ്പൂരിക്കും ജ്യോതിഷത്തിൽ ഒരുമാതിരി അറിവുണ്ട്. അവിടുന്നു ജാതകം നോക്കിക്കൊണ്ടിരിക്കുന്നതിന്നിടക്ക് 'ഈ പുരുഷൻ ഈ സ്ത്രീയെ വിവാഹംചെയ്യാൻ പാടില്ല' എന്നു പറഞ്ഞു. നമ്പൂരി അല്പജ്ഞനും ആ വിവാഹം നടത്തുവാൻ താല്പൎയ്യമുള്ള ആളുമായിരുന്നതിനാൽ വിരോധിക്കുവാനുള്ള കാരണം ചോദിച്ചു. 'ശകുനാദികളേക്കൊണ്ട് ഈ ജാതകങ്ങൾ തമ്മിൽ ചേക്കുന്നതു നന്നല്ലെന്നാണ് എൻെറ അഭിപ്രായം'. എന്ന് അവിടുന്നു വീണ്ടും പറഞ്ഞു. പ്രമാണമില്ലാത്ത അഭിപ്രായത്തെ വിലവെക്കുവാനില്ലെന്നു പറഞ്ഞ് ആ ജ്യോതിഷി ആ വിവാഹം നടത്തുകയും വിവാഹം കഴിഞ്ഞു നാലാംദിവസം പുരുഷൻ മരിക്കുകയും ചെയ്തു. അന്നു ജാതകം നോക്കുമ്പോൾ കൂടെയുണ്ടായിരുന്ന വെണ്മണി അച്ഛൻ നമ്പൂരിപ്പാട് ഈ വൎത്തമാനം കേട്ട് അവിടത്തോട് അന്നു നോക്കിയ ജാതകങ്ങൾക്ക് പ്രമാണവശാൽ ദോഷമില്ലെങ്കിൽ പിന്നെ എന്തുകൊണ്ടാണ് തടസ്ഥം പറഞ്ഞത് എന്നു ചോദിച്ചു. 'അന്നു ജാതകം നോക്കുന്നതിന്നിടയ്ക്കു മകൻ (അഞ്ചു വയസ്സു പ്രായം ചെന്ന ഒരു കുട്ടി) രുഗ്മിണീസ്വയംവരം തുള്ളലിൽ ഭീഷ്മകൻെറ വാക്കായ 'ഇങ്ങിനെയുള്ളവരാകും മക്കളുടെ മംഗലകൎമ്മം മോഹിക്കേണ്ട' എന്നുള്ള മൊഴി ചൊല്ലിക്കൊണ്ടു വന്നത് ഒരു ദുൎന്നിമിത്തമാണെന്നു തോന്നി എന്നായിരുന്നു അവിടുന്നു പറഞ്ഞ മറുവടി.

അവിടുത്തെ പ്രഥമഭാൎയ്യാപുത്രനായ പടിഞ്ഞാറെ കുഞ്ഞുകൃഷ്ണമേനോൻ പനിപിടിച്ച് ആസന്നമൃത്യുവായി അയാളുടെ വീ

ട്ടിൽ കിടപ്പായിരുന്നു. അങ്ങിനെ ഇരിക്കുന്ന കാലത്തൊരു ദിവസം അവിടുന്നു സന്ധ്യാവന്ദനം കഴിഞ്ഞതിന്നു ശേഷം പതിവായി ചെയ്തു വന്നിരുന്ന ഭഗവതീധ്യാനത്തിന്നിടയ്ക്കു് ആകസ്മികമായി 'ഓ' എന്നൊരു അനുവാദശബ്ദം പുറപ്പെടുവിച്ചു. അടുത്തുണ്ടായിരുന്നവർ 'എന്താ സ്വപ്നം കണ്ടുവോ' എന്നു ചോദിച്ചതിന്നു 'സ്വപ്നമല്ലാ പ്രത്യക്ഷംതന്നെ' എന്നു് അവിടുന്നു പറഞ്ഞു. വിവരം വിസ്തരിച്ചു ചോദിച്ചപ്പോൾ 'അച്ഛദേഹനായ ഒരാൾ കുഞ്ഞുകൃഷ്ണനെ ഞാൻ കൊണ്ടുപോകട്ടെ' എന്നു് എന്നോടു ചോദിക്കുകയും ഞാൻ 'ഓ' എന്നനുവദിക്കുകയും ചെയ്തു. ആ അനുവാദശബ്ദമാണു് നിങ്ങൾ കേട്ടതു്. അതുകൊണ്ടു കുഞ്ഞുകൃഷ്ണന്റെ കാര്യം ഇപ്പോൾ കലാശിച്ചേക്കാം' എന്നു പറഞ്ഞു. ദീനക്കാരന്റെ വീടു് കോവിലകത്തുനിന്നു രണ്ടു നാഴിക തെക്കാണു്. അവിടുന്നു് ഈ അനുവാദശബ്ദം പുറപ്പെടുവിച്ചതിന്നുശേഷം 'മകൻ മരിച്ചു' എന്നു കേൾക്കുവാനുണ്ടായ താമസം ദീനക്കാരന്റെ വീട്ടിൽനിന്നു പുറപ്പെട്ടവൻ കോവിലകത്തെത്തുവാൻവേണ്ടി വന്ന സമയം മാത്രമായിരുന്നു.

കൊല്ലം ൧൦൨൭-നു മുമ്പു സംഗീതരംഗമായിരുന്നു ഈ രാജധാനി എന്നു പറയുന്നതായാൽ ഞാൻ സ്വാൎത്ഥംകൊണ്ടു പക്ഷപാതം പുറപ്പെടുവിക്കുകയാണെന്നു ചിലർ ശങ്കിച്ചേക്കാം. 'വിദ്വാൻ എളയതമ്പുരാൻ സംഗീതവിഷയത്തിലും വിദ്വാനായിരുന്നു' എന്നു പറഞ്ഞാൽ എനിക്കൊട്ടു തൃപ്തിയും വരുന്നില്ല. അതുകൊണ്ടു് സംഗീതവിദ്യയിൽ അവിടുത്തെ വൈദുഷ്യം എത്ര തരത്തിലായിരുന്നു എന്നു കാണിപ്പാനായി നാലക്ഷരംകൂടി ചേക്കുന്നതാണു്. സംഗീത സമുദ്രത്തിന്റെ മറുകര കണ്ടിട്ടുള്ള ൧൦൩൩-ൽ നാടുനീങ്ങിയ കുലശേഖരപ്പെരുമാൾ വിദ്യകണ്ടു് വിസ്മയിച്ചു ഒന്നിച്ചു് താമസിപ്പിച്ചിരുന്ന 'മേഞ്ഞപ്രെ വെങ്കിടാദ്രി ഭാഗവതരും' മക്കൾ കല്യാണകൃഷ്ണൻ, അപ്പു എന്ന ഭാഗവതന്മാരും വിദുഷീരത്നമായ 'റാണിലക്ഷ്മീഭായി' ആററങ്കൽ മൂത്തതമ്പുരാന്റേയും വിദ്വച്ഛിരോമണിയായ കേരളവൎമ്മവലിയ കോയിത്തമ്പുരാന്റേയും ഗുരുനാഥന്മാരാണല്ലോ. ആ വെങ്കിടാദ്രി ഭാഗവതരു് ൧൦൨൭ മിഥുനമാസത്തിൽ

തിപ്പെട്ട പ്രസിദ്ധനായ വീണക്കാരൻ വലിയ തമ്പുരാൻെറ പ്രധാന ശിഷ്യനാണ്. ആ വലിയ തമ്പുരാൻ 'വീണയ്ക്കു മട്ടുവെക്കുവാനുണ്ണിക്കൊരു പ്രത്യേകജ്ഞാനമുണ്ട്. ഉണ്ണിമട്ടുവെച്ച് വീണവായിക്കുമ്പോഴുള്ള സുഖംപോലെ മററാരു മട്ടുവെച്ചാലും ഉണ്ടാകുന്നില്ല' എന്ന് എളയതമ്പുരാനെപ്പററി പലപ്പോഴും പറഞ്ഞിട്ടുണ്ട്. അവിടേക്കു ഓടക്കുഴൽ വിളിക്കുവാനും നല്ലവണ്ണം ശീലമുണ്ടായിരുന്നു. അവിടുന്നു വാസനാശക്തികൊണ്ടും കേട്ടുപരിചയിച്ചിട്ടും സംഗീതവിദ്യ സ്വാധീനപ്പെടുത്തിയതല്ലാതെ വലിയ തമ്പുരാൻെറ ശിഷ്യനായിട്ടിരുന്ന് അഭ്യസിച്ചിട്ടുള്ളതല്ല. എന്നാൽ അവടുത്തെ കണ്ഠം ചിത്തയായിരുന്നതുകൊണ്ടു പാട്ടുകേൾക്കുവാൻ ആവശ്യപ്പെടുന്നവരോട് അതിന്ന് അമ്മാമൻെറ അടുക്കൽ ചെല്ലുകയാണ് നല്ലത് എന്നു പറയും. എങ്കിലും അവിടുന്നുണ്ടാക്കീട്ടുള്ള പാട്ടുകൾ പാടിക്കേൾക്കുമ്പോളുള്ള സുഖംപോലെ അപൂർവ്വം മററു ചിലരുടെ കൃതികൾക്കു മാത്രമേയുള്ളൂ.

സംഗീതസാഹിത്യവിഷയങ്ങളിൽ ഇനിയും പല സംഗതികളും എടുത്തു വിവരിക്കാവുന്നതാണ്. എന്നാൽ അത്രമാത്രം പരത്തിപ്പിടിക്കുന്നതുകൊണ്ടു വായനക്കാർക്കു നീരസമായെങ്കിലോ എന്നു ഭയപ്പെട്ട് ഇത്രമാത്രംകൊണ്ട് ഈ ഭാഗം അവസാനിപ്പിക്കുന്നു.

ഒരു വൈദ്യൻെറ നിലയിൽ അവിടുന്നു രോഗികളെ ചികിത്സിക്കാററില്ലെങ്കിലും അവിടേക്ക് അസാമാന്യമായ ജ്ഞാനം ഉണ്ടായിരുന്നു. എന്നുമാത്രമല്ല പല ശിഷ്യന്മാരെയും അഷ്ടാംഗഹൃദയം പഠിപ്പിക്കുകയും ഉണ്ടായിട്ടുണ്ട്. ൧൦൭൩-ാമാണ്ട് തുലാമാസത്തിലൊരുദിവസം തൻെറ ശിഷ്യന്മാരിലൊരാളായിരുന്ന നാണുജ്യോത്സ്യരോട് 'എനിക്കിനി ഒരുകൊല്ലത്തെ ഇരിപ്പില്ല നിശ്ചയംതന്നെ' എന്നു പറഞ്ഞപ്പോൾ ശിഷ്യൻ വ്യസനത്തോടുകൂടി കാരണം ചോദിച്ചതിൽ അഷ്ടാംഗഹൃദയത്തിൽ ശാരീരസ്ഥാനത്തിൽ അഞ്ചാമദ്ധ്യായമായ 'വികൃതിവിജ്ഞാനീയ'ത്തിൽ പറയുന്നതായ ലിംഗസ്വരൂപവ്യത്യാസം എന്ന ലക്ഷണം ശിഷ്യനോട് പറകയും കാണിച്ചുകൊടുക്കുകയും ചെയ്തു. എങ്കിലും അവിടുത്തെ മനസ്സിന്നു യാതൊരിളക്കവും ഉണ്ടായില്ല. ആക്കൊല്ലം മിഥുനമാസം ൧൭-ാംനു-

ഒരു ജ്വരം ആരംഭിക്കുകയും അതു മൂർച്ഛിച്ച് ആ മാസം ൨൭-ാംനു- പകൽ മൂന്നരമണിക്ക്.

ഹരഹരേതിഹരദ്രുതമാപദോ
ദിശദിശേതിദിശശ്രിയമൂർജ്ജിതാം
ഇതിനിജാനവതിസ്മഗുരൈശവയഃ
കരുണയാസഹരിഗ്ഗിരസ്മമേ.

എന്ന ശ്ലോകം ഉണ്ടാക്കി ഉച്ചരിച്ചുകൊണ്ടു ഭഗവൽപാദാരവിന്ദ ങ്ങളിൽ പ്രാണനെ ലയിപ്പിക്കുകയും ചെയ്തു.

അവിടുന്ന് ഇത്ര മനക്ലേശം ചെയ്തു സമ്പാദിച്ച വിദ്യാധനം പെരുമാത്തിററൽ കള്ളക്കുററിയിൽപ്പെട്ടു നശിക്കുകയോ യഥാവി ധി കൊള്ളക്കൊടവികൊണ്ട് അതിൻെറ യശോലാഭം വദ്ധിക്കുക യോ ചെയ്തിട്ടുള്ളത് എന്നുകൂടി അടുത്ത അവസരത്തിൽ കാണിപ്പാ നാഗ്രഹിച്ചുകൊണ്ടു ഭയത്തോടുകൂടി ഇത്രത്തോളം എത്തിച്ചിട്ടുള്ള എൻെറ പേടി കളവാനായി അവിടുത്തെ ഉപാസനാചൈതന്യ ത്തെത്തന്നെ ഞാൻ ഉപാസിക്കട്ടെ.

നാളീകാസനസേവിതാംഘ്രിരപദാനാളീകരണ്ഡായിതാ
നാളീകാലവനാപരാജയവിധിന്നാളീകലോലാളകാ
നാളീകാഗ്രവിലൂനദാനവശിരോനാളീകരാളാകൃതി-
ന്നാളീകായുധവൈരിജാകളഭയാനാളീകമുന്മൂലയേൽ.

കൊടുങ്ങല്ലൂർ വലിയകുഞ്ഞിരാമവമ്മതമ്പുരാൻ.

---

# ഉറുമ്പ്

---



കുട്ടികളെ നോക്കി രക്ഷിക്കുന്നതിൽ ഉറു മ്പിനോളം ജാഗ്രത മറെറാരു ജന്തുവിന്നുമില്ല. ഉറുമ്പുകളുടെ പിറവിയിൽ മൂന്നാം ദശാന്തരമാ യി മുൻപറഞ്ഞ അണ്ഡകോഷങ്ങൾ 'രോപ്പാടി പക്ഷി' എന്നൊരു മാതിരി പക്ഷികൾക്ക് ഒരു വിശേഷഭക്ഷണമായതുകൊണ്ടു റഷ്യാ രാജ്യത്തുള്ള ചില ഇടയന്മാർ

മൈതാനങ്ങളിലുള്ള ഉറുമ്പുപോട്ടുകളിൽനിന്ന് അവയെ ശേഖരിച്ചു ചന്തയിൽകൊണ്ടുപോയി വില്ക്കുന്നുണ്ട്. ഉറുമ്പുപോട്ടുകളെ കാൽകൊണ്ടോ കോൽകൊണ്ടോ 'കിളറി' മറിച്ച് അതിന്നു ചുററും ഒരു ചാൽകീറി അതിൽ വെള്ളം നിറച്ചു മദ്ധ്യത്തിൽ രണ്ടു മൂന്നു ചുള്ളിക്കൊമ്പുകൾവച്ചിട്ടുപോയി കുറെ നേരം കഴിഞ്ഞു വന്നു നോക്കുമ്പോൾ ഭവനഭേദനം വന്നതുകൊണ്ട് തല്ക്കാല രക്ഷക്കു ചുള്ളിക്കൊമ്പുകൾ ആവരണമാണെന്നു വിശ്വസിച്ച് ഉറുമ്പുകൾ അവിടെ ശേഖരിക്കുന്ന അണ്ഡകോശങ്ങളെയാണ് ഇടയന്മാർ മോഷ്ടിച്ചു കൊണ്ടുപോയി വില്ക്കുന്നത്. ഇങ്ങിനെ ശിശുപോഷണത്തിൽ ഉറുമ്പുകൾക്കുള്ള താല്പര്യത്തെ റഷ്യയിലെ ഇടയന്മാർ ശിശുമോഷണത്തിന്നുപയോഗിക്കുന്നു. 'തള്ളയ്ക്കു ചുട്ടാൽ പിള്ള ചുവട്ടിൽ' എന്നുള്ള ചൊല്ലോ ചിന്തയോ ഉറുമ്പുകളുടെ ഇടയിൽ ഇല്ലെന്നു കാണിക്കുന്നതായി ഒരു സംഭവം ഉണ്ടായിട്ടുണ്ട്. ഒരു പുററു തട്ടിഉടച്ചതിൽ നിലവിട്ടുപോയ മുട്ടകളെ പോട്ടിന്നുള്ളിലേക്കുകൊണ്ടുപോകുന്നതിന്ന് ഉറുമ്പുകൾ ശ്രമിച്ചുവരുമ്പോൾ ഒന്നിന്റെ ശരീരം പകുതിയോളം മുറിച്ചു. അധികതാമസം കൂടാതെ ആ ഉറുമ്പ് ചത്തുപോയി എങ്കിലും പ്രാണൻ പോകുന്നതിനകത്തു തലയുള്ള പകുതി ശരീരംകൊണ്ട് പത്തു മുട്ടകളെ പുറത്തുനിന്നു പോട്ടിലേക്കു കൊണ്ടുപോയി വെച്ചതായി കണ്ടിരിക്കുന്നു. മുട്ടകൾ താൻ ഇട്ടതല്ലെന്നുംകൂടി വരുമ്പോൾ ആ വാത്സല്യം വളരെ അതിശയത്തെ ജനിപ്പിക്കുന്നുണ്ട്. കെട്ടിലമ്മയുടെ പിന്നാലെ നടന്നു പോട്ടിന്നുള്ളിൽ അവിടവിടെ ഇടുന്ന മുട്ടകളെ തൽക്ഷണം എടുത്തു കൊമ്പുകളിൽ വെച്ചു നാവിലെ വെള്ളംകൊണ്ടു നാലു പുറവും നനച്ചു കൊമ്പുകളിലിട്ടുരുട്ടിക്കൊണ്ടു നടക്കുന്നതും അതാതു മുട്ടകളുടെ പ്രായത്തിന്നു തക്കതായ ചൂടും തണുപ്പും തട്ടിക്കുന്നതിന്ന് അങ്ങുമിങ്ങും മാററിവെക്കുന്നതും തണുപ്പു വർദ്ധിക്കുന്നതായ രാത്രി സമയങ്ങളിൽ പോട്ടിന്നുള്ളിൽ കൊണ്ടുപോയി വെക്കുന്നതും കാലത്തു പോട്ടിന്റെ മുകൾ ഭാഗത്തേക്കുകൊണ്ടുവരുന്നതും, പോട്ടിന്നു പുറത്തുവന്നു നോക്കി കാററും കറുത്തകാറും കണ്ടു തരാതരംപോലെ മുട്ടകളെ രക്ഷിക്കുന്നതും കൃമിപ്രായമായിരിക്കുമ്പോൾ വിശക്കുന്ന സമയത്തു തീ

ട്ടിക്കൊടുക്കുന്ന വായിൽ സാമാന്യം ദഹിച്ചിട്ടുള്ള ഒരു മാതിരി ജലമയമായ ഭക്ഷണം ഒഴിച്ചുകൊടുക്കുന്നതും, പ്രായം വൎദ്ധിക്കുന്തോറും തക്കതായ ഭേദഗതികളോടുകൂടിയുള്ള ഭക്ഷണസാധനം കൊടുക്കുന്നതും അണ്ഡകോഷത്തിൽനിന്നു പുറത്തു വരേണ്ട സമയം നോക്കി പരുക്കേല്ക്കാതെ ആ കോഷത്തെ കീറി വെളിക്കു വിടുന്നതും ഉറമ്പായി പുറത്തുവന്നതിന്നു ശേഷം പോട്ടിന്നുള്ളിൽ പലേടത്തും കൊണ്ടു നടന്നും മററും പഠിപ്പിക്കുന്നതും പ്രസവിക്കാത്ത മാതാവു ശ്രദ്ധയോടുകൂടി ചെയ്തുവരുന്ന പ്രവൃത്തികളാണെന്നു പറയുമ്പോൾ ആൎക്കാണാശ്ചൎയ്യം തോന്നാത്തത്?

ഇതു മാത്രമല്ല. ടെക്സാസ് എന്ന ദിക്കിലുള്ള ഒരു തരം ഉറമ്പ് (Pogonomyrmex barbatus) കൃഷിയുംകൂടി ചെയ്യുന്നുണ്ട്. 'ഉറമ്പരി' (Aristida oligantha) എന്ന ഒരു മാതിരി ധാന്യവും ഒരു മാതിരി പുല്ലു (Buchloe dactyloides) മാണ് ഇവർ കൃഷി ചെയ്യുന്നത്. പോട്ടിന്നു ചുററും അഞ്ചെട്ടു മുഴം വ്യാസത്തിലുള്ള വൃത്തത്തിൽ മറെറാന്നും മുളക്കാനയക്കാതെ കാൽനഖങ്ങളെക്കൊണ്ട് കോഴി ചിനക്കു'മ്പോലെ ചിനക്കിയാണ് ഉഴുന്നത്. മിസ്റ്റർ ബക്ലിയാണ് ഇത്തരം ഉറമ്പുകളെ ആദ്യം കണ്ടുപിടിച്ചത്. അതിൽ പിന്നീട് ഡാക്ടർലിൻസേക്ക് എന്നാളും ഈ മാതിരി ഉറമ്പുകളേയും അവയുടെ സ്വഭാവങ്ങളേയും വ്യക്തമായി വൎണ്ണിച്ചിട്ടുണ്ട്. ഈ കൃഷി മനഃപൂൎവ്വം ചെയ്യുന്നു എന്നാണ് ഡാക്ടരുടെ അഭിപ്രായം. ഈ കാൎയ്യത്തിൽ ഇയ്യിടയിൽ പ്രത്യേകിച്ചു ദൃഷ്ടിവെച്ചുനോക്കീട്ടുള്ള മിസ്റ്റർ മക്കുക്ക് എന്ന സായ്വിന്റെ അഭിപ്രായം 'ഉറമ്പരി' ഉറമ്പുകൾ വിതച്ചുണ്ടാകുന്നതല്ലെന്നും വിത്തുകൾതന്നെത്താൻ വീണു മുളക്കുന്നതാണെന്നും എന്നാൽ കൃഷിഭൂമി മററു മുളകളില്ലാതെ ഉഴുതു ശുദ്ധമാക്കിവെക്കുന്നതും വിത്തുകൾ പോട്ടിന്നുള്ളിൽകൊണ്ടുപോയി സൂക്ഷിക്കുന്നതും ആ ഉറമ്പുകൾ ചെയ്തുവരുന്നുണ്ടെന്നുമാകുന്നു.

ഉറമ്പുകൾക്കു പശുക്കറവയുണ്ടെന്നുള്ളതു കൃഷിയെക്കാൾ ആശ്ചൎയ്യകരമായിട്ടുള്ളതാണ്. അവര, പയറു മുതലായതുകളിൽ 'അശ്ശുപ്പ്' എന്നു പറയുന്ന ചെറുപ്രാണികൾ (Aphides) വന്നു

കൂടി ഇലയും കായും കേടുവരുന്നത് നമുക്കെല്ലാം നിത്യാനുഭവമാണല്ലോ. ഈ അശ്ശൂപ്പുകഠ ഉറുമ്പുകളുടെ പശുക്കളാണ്. അതു പിടിപെട്ടിരിക്കുന്ന സസ്യങ്ങളിൽ പ്രഭാതകാലത്തു ചെന്നു നോക്കിയാൽ പുളിയുറുമ്പിൻെറ നിറത്തിലുള്ള ഒരുമാതിരി ചെറുതരം ഉറുമ്പുകഠ പാൽകറന്നു കുടിക്കുന്നത് ആക്കും കണ്ടറിയാവുന്നതാണ്. ഈ ഉറുമ്പുകളുടെ തുമ്പിക്കൈകഠകൊണ്ട് അശ്ശൂപ്പയുടെ രണ്ടു പള്ളയിലും മുതുകിലും മൃദുവായി തലോടുമ്പോഠ ഒരു വെളുത്ത മധുരദ്രവ്യം അശ്ശൂപ്പുകളുടെ പിമ്പുറത്തു ചുരന്നു വരുന്നതും ഉറുമ്പുകഠ അതിനെ കുടിക്കുന്നതും ഞാൻ പ്രത്യയോ തവണ കണ്ടിട്ടുള്ളതാണ്. ഉറുമ്പുകഠക്കു പാൽകൊടുക്കുന്ന ജന്തുക്കഠ അശ്ശൂപ്പുകഠ മാത്രമല്ല. പലതരം വണ്ടുകളും മലയാളത്തിൽ പേർ പറയാൻ തരമില്ലാത്ത ചില ചെറുതരം പ്രാണികളും ഓരോ ജാതി ഉറുമ്പുകഠക്കു പശുക്കളായിരിക്കുന്നുണ്ട്. ഇവയെ ശത്രുബാധയിൽനിന്നു രക്ഷിപ്പാൻ ഉറുമ്പുകഠ അവയ്ക്കു മണ്ണുകൊണ്ടു തൊഴുത്തുണ്ടാക്കിയും ഭക്ഷണം കൊണ്ടുവന്നു കൊടുത്തും രക്ഷിക്കുന്നുണ്ട്. മുതിന്ന പശുക്കളെ പോററി രക്ഷിക്കുമ്പോഠ ഉറുമ്പു പോടുകളിൽ ആ പശുക്കളുടെ മുട്ടകളുണ്ടാകുന്നത് ഒഴിക്കാൻ പാടില്ലാത്തതാണല്ലോ. അതുകളേയും അഞ്ചാറു മാസകാലം വേണ്ടവിധം രക്ഷിച്ചു പൈതങ്ങളെ വളത്തി എന്നെന്നും പാൽ കുടിച്ചു ജീവിക്കുന്ന മുൻകരുതൽ മനുഷ്യക്കുമാത്രമെ കണ്ടിട്ടുള്ളു.

ആൺഡ്രെ (Andre) സായ്വിൻെറ പട്ടികപ്രകാരം 584 വിധം ചെറുതരം പ്രാണികഠ ഉറുമ്പുകളോടു സംസഗ്ഗം ചെയ്യുകാണുന്നുണ്ട്. അതിൽ 542-ം വണ്ടിൻെറ ജാതിയിൽ പെട്ടതാണ്. കണ്ണില്ലാതേയും തന്നെത്താൻ ഭക്ഷണം തെണ്ടിതിന്നു പിഴക്കാൻ വയ്യാതേയും ഒരുതരം പ്രാണികളെ ഉറുമ്പുപോടുകളിൽ കാണുന്നുണ്ട്. അതുകളും ഉറുമ്പിന്നു കുടിക്കാനുള്ളതു ചുരത്തിക്കൊടുക്കാറുണ്ടത്രെ.

ഇത്രയും സാമത്ഥ്യമുള്ള ഉറുമ്പുകളെ ചില ജന്തുക്കഠ പിടിച്ചു തിന്നുന്നതിൻെറ വിധവും അറിയേണ്ട വിഷയമാണ്. കൂത്തുനീണ്ട മുഖത്തോടും വാലിൽ വളരെ രോമങ്ങളോടും കൂടിയ 'ഉറുമ്പുതീനി'

എന്നൊരു വക നാല്ക്കാലിയുണ്ട്. ഉറുമ്പുപോട്ടുകളുടെ സമീപത്തു ചെന്ന് ആ ജന്തു നാവുനീട്ടിക്കിടക്കുമ്പോൾ ആ നാവിലൂറുന്ന പശയുള്ള മധുരദ്രവ്യത്തെ കൊതിച്ച് ഉറുമ്പുകൾ അതിലരിച്ചു കയറിയാൽ ഉടനെ നാവ് ഉള്ളിലേക്കു വലിച്ചു അവയെ ഭക്ഷിക്കും. ഉറുമ്പിന്നു ശത്രുവായി പിന്നെ ഒരു ജന്തുവുള്ളത് കുഴിയാനയാണ്. ഈ ജന്തു പൂഴിയുള്ള ദിക്കിൽ ഒരു കുഴികുഴിച്ച് അതിന്നടിയിലൊളിച്ചിരിക്കുമ്പോൾ തെററിത്തെറിച്ചു വല്ല ഉറുമ്പും കുഴിവക്കത്തുകൂടി സഞ്ചരിച്ചാൽ നില തെററി ഉരുസി അടിയിലേക്കു വീഴും. രക്ഷപ്പെടാൻ ശ്രമിച്ചാൽ അടിയിൽനിന്നു മണ്ണുകോരി മുകളിലേക്കെറിഞ്ഞു പിന്നെയും ഉരുസി വീഴ്ത്തും. വീണാലുടനെ കൊന്നു സാവകാശത്തിൽ ഭക്ഷിക്കുകയും ചെയ്യും.

മൃഗങ്ങൾക്കു സിംഹംപോലെ ഉറുമ്പിന്നു കാലനായി ഒരു ത



7

രം തുമ്പിയുണ്ട്. ഈ തുമ്പിയും കുഴിയാനയെപ്പോലെ പൂഴിയിൽ കുഴികുഴിച്ചാണ് ഉറുമ്പുകളെ പിടിക്കുന്നത്.

---

1 Notes on the Honey- making Ants by H. Edwards
2 Account of English Ants,
by Revd. W. Gould
3 Natural History of Ants
by P. Huber
4 On the Agricultural Ants of Texas
by Doctor Lincecun

ഉറുമ്പിനെപ്പററി വിനോദകരമായി ഇനിയും അനവധി സംഗതികഠം അറിവാനുണ്ട്. താല്പര്യമുള്ളവർ ഈ ഭാഗാവസാനത്തിൽ പറയുന്ന പുസ്തകങ്ങളെ വാങ്ങി വായിച്ചു നോക്കേണ്ടതാണ്.

ചെതൽ.

നാമിരിക്കുന്ന വീടിനും വീട്ടിലുള്ള സാമാനങ്ങഠംക്കും ചെതലിനെപ്പോലെ നാശം ചെയ്യുന്നതായി മറെറാരു ജന്തുവില്ല. ഉഷ്ണമേഖലയിൽപ്പെട്ട രാജ്യങ്ങളിലെങ്ങും നിറഞ്ഞിരിക്കുന്ന ഈ കീടം ഒരു വീട്ടിന്നുള്ളിൽ കടന്നുകൂടി നാശംതുടങ്ങിയാൽ ലോഹംകൊണ്ടുള്ള സാമാനങ്ങളല്ലാതെ ബാക്കി ഒന്നും ശേഷിക്കില്ല. മരങ്ങളിൽ തേക്കും ഇരിമ്പകവും ചെതൽ തിന്നുന്നതല്ലെന്നു പറഞ്ഞുവരുന്നത് ഏറെതാനും ശരിയായിട്ടുള്ളതാണെങ്കിലും ഓരായം ചേർത്തിട്ടുള്ളതിൽ അല്പമെങ്കിലുമൊരു പഴുതുണ്ടായാൽ ആ വഴിക്കു കടന്നു പെട്ടിയുടെയും മററും അകത്തുള്ള സാധനങ്ങളെ ഇവ നശിപ്പിച്ചുകളയും.

'ഒരുമയാണ് പെരുമ' എന്നതിനെ ഉദാഹരിക്കുന്നതാണ് ചെതലിൻെറ ചരിത്രം. ഉറുമ്പിനെപ്പോലെ പൂർണ്ണമായ പരിഷ്ക്കെട്ടും മററും ചെതലിന്നുമുണ്ട്. ഒരു ചെതൽക്കൂട്ടത്തിൽ ഒരു പുരുഷൻ, ഒരു സ്ത്രീ, ചിറകിൻെറ ബീജമുള്ള പണിക്കാർ, അതില്ലാത്ത പണിക്കാർ, ഭടന്മാർ, ഇങ്ങിനെ അഞ്ചു തരക്കാരുണ്ടാകും. സന്തതി വദ്ധിപ്പിക്കുന്നതിന്നു ആ പുരുഷനും ആ സ്ത്രീക്കുമല്ലാതെ ആ കൂട്ടത്തിലുള്ള മററു ചെതലുകഠംക്കു കഴിയുന്നതല്ല. ആ ദമ്പതിമാക്ക് ഇതല്ലാതെ വേറെ സംഘസംബന്ധമായൊ ആത്മസംബന്ധമായൊ യാതൊരു പ്രവൃത്തിയുമില്ല.

പുതുമഴ പെയ്തു പിറെറന്നാഠം കാലത്തൊ വൈകുന്നേരമൊ

---

5 Ants, Bees, and Wasps by Lord Avebury.

6 (a) Note on Adoption of a Queen Ant.

(b) On the Natural History of Agricultural Ants of Texas.

(c) The Honey-Ant of Texas by H. C. McCook.

7 On the Habits of Diver Ants by T. S. Savage.

8 An Introduction to Etymology by Kerby and Spence

ഓരോരോ പോട്ടുകളിൽനിന്നു തിക്കിത്തിരക്കി പറന്നുകളിക്കുന്നതായി നാം കാണുന്ന പാററകളാണ് മുൻപറഞ്ഞ പുരുഷനും സ്ത്രീയും. അ



C

ല്പനേരം പറന്നു കളിച്ചാൽ ഇവയുടെ ചിറകുകൾ കൊഴിഞ്ഞുപോകും. അതിന്നു ശേഷം ആകാശത്തിൽ കളിച്ചു നടന്ന മഹിമയെല്ലാം പോയി ഭൂമിയിൽ വീണ് ഉറുമ്പുകളും പക്ഷികളും തിന്നൊടുക്കിയതു കഴിച്ചു ബാക്കിയുള്ളതിൽ ഒരാൺ ചെതൽ വിവാഹത്തിന്നുവേണ്ടി ഒരു പെൺ ചെതലിന്റെ പിമ്പെ തുടൎന്നുപോകുമ്പോൾ ഏതെങ്കിലുമൊരു ചെതൽക്കൂട്ടത്തിനെ കണ്ടു മുട്ടിയാൽ ഉടനെ അവർ ഈ സ്ത്രീപുമാന്മാരെ കൂട്ടിക്കൊണ്ടുപോയി ഒരു പുററിന്നുള്ളിൽ തൽക്ഷണം കളിമണ്ണുകൊണ്ട് ചെറുതായി ഒരറയുണ്ടാക്കി പണിക്കാൎക്കു പ്രവേശിക്കാത്ത വലിപ്പത്തിൽ മാത്രം ഒരു വാതിലുമുണ്ടാക്കി ചില ഭടന്മാരെ ദ്വാരപാലകന്മാരായി നിൎത്തി വേണ്ട ഭക്ഷണവും കൊണ്ടുപോയി കൊടുത്തു രക്ഷിക്കും. അതോടുകൂടിത്തന്നെ മേലിൽ



ഉണ്ടാകാൻ പോകുന്ന മുട്ടകളെവെച്ചു പരിപാലിക്കുന്നതിന്നു ചെറുതരം അറകൾ പണിയുന്നതിന്നു തുടങ്ങും. പുറത്തു പോകാൻ പാടില്ലാത്ത ആ മുറിയിൽ ദമ്പതിമാർ വിവാഹപൂൎത്തി വരുത്തിയതിന്നു ശേഷം സ്ത്രീ ഗൎഭം ധരിച്ചു വളൎന്നു തുടങ്ങും. അങ്ങിനെ വളരുന്തോറും ആ മുറിയെ പണിക്കാർ വലുതാക്കിക്കൊടുക്കും. ഗൎഭം പൂൎത്തിയാകുന്നതിന്നു മുമ്പു ഏഴെട്ടു തവണ ഗൃഹം നീട്ടിയും വലുതാക്കിയും പണിയേണ്ടതായിവരും. ഗൎഭം പൂൎത്തിയായാൽ വയറുതന്നെ മൂന്നു നാലിഞ്ചു നീളമുണ്ടാകും. ഗൎഭം പൂൎണ്ണമായ പെൺ ചെതലി



6



ന്റെ വയറിന്നു മുകളിൽനിന്നു കീഴ്പോട്ടേക്കു കടൽതിര പോലെ ഒരു ചലനം തുടങ്ങിയാൽ അതു പേററുനോവാണെന്നറിഞ്ഞു പണിക്കാരായ ചെതലുകൾ ഒരുങ്ങിനിന്നു തുടങ്ങും. മിനിട്ടിന്ന് അറുപതു വീതം ഇട്ടു തുടങ്ങുന്ന മുട്ടകളെ തൽക്ഷണം പണിക്കാർ കൊണ്ടുപോയി അതിലേക്കായി പണി ചെയ്തിട്ടുള്ള അറകളുടെ ചുമരിൽ അണിഅണിയായി പതിക്കും. അവിടുന്നങ്ങോട്ടുള്ള വൃത്താന്തം ശരിയായി നോക്കി മനസ്സിലാക്കീട്ടുള്ളവരില്ല. വല്ല മരത്തിനേയോ പുസ്തകത്തിനേയോ തിന്നൊടുക്കാൻ പോകുമ്പോൾകൂടി വഴി മുഴുവൻ കമാൻ വളച്ചു മൂടിക്കൊണ്ടുപോകുന്ന ചെതലിന്റെ സ്വഭാവം വെളിച്ചത്തു നോക്കി അറിയാൻ സാധിക്കാത്തതുകൊണ്ട് എങ്ങിനെയാണ് ശിശുക്കൾക്കു ഭക്ഷണം കൊടുക്കുന്നത് എന്നു കണ്ടറിയാൻ ഇതുവരെ ആൎക്കും സാധിച്ചിട്ടില്ല. ചില വന്മീകങ്ങളെ ഞാൻ തട്ടിയുടച്ചു നോക്കിയപ്പോൾ അതിന്നുള്ളിൽ നല്ല ഉറപ്പുള്ള കളിമണ്ണുകൊണ്ടു പണി ചെയ്തിട്ടുള്ളതും ദ്വാരമയമായിട്ടുള്ളതുമായ ഓരോ കട്ട കണ്ടിട്ടുണ്ട്. അതുകളേയും ഉടച്ചു നോക്കിയപ്പോൾ അതിന്നുള്ളിലുള്ള അസംഖ്യ അറകളുടെ ചുമരുകളിൽ പലേ വലിപ്പ

ത്തിലുമുള്ള മുട്ടകളും കൈ കാലുകൾ വ്യക്തമായി കാണാവുന്ന ചെറിയ കുട്ടികളേയും കണ്ടു എങ്കിലും വെളിച്ചം കണ്ടുള്ള പരിഭ്രമം കൊണ്ടൊ എന്തൊ മുതിൎന്ന ചെതലുകൾ ഓടിനടക്കുന്നതല്ലാതെ കുട്ടികളെ ഒന്നും ചെയ്യുന്നതു കണ്ടില്ല.

ശിശുപാലനം എങ്ങിനെയായാലും മുതിൎന്ന ചെതലിൻെറ മററു പ്രവൃത്തിയിൽ ആശ്ചൎയ്യത്തിന്നും വിനോദത്തിന്നും കുറവില്ല. ഉടഞ്ഞുപോയ വന്മീകത്തിൻെറ കേടു തീൎക്കുന്നതുതന്നെ കാണ്മാൻ വളരെ കൌതുകമുണ്ട്. അടിയിൽനിന്ന് ഓരോ തരിയായി മണ്ണു കൊണ്ടുവന്ന് ഉമിനീരുകൊണ്ടു നനച്ച് ഒട്ടിച്ചിട്ടാണ് ചുമരും കമാനവും പണി ചെയ്യുന്നത്. ചുമരിന്ന് ആറ് ഇഞ്ചവരെ കനത്തും നാലഞ്ചടിവരെ ഉയരവും ഞാൻ കണ്ടിട്ടുണ്ട്. ചെതലിൻെറ വലിപ്പത്തിന്ന് ഇത്രെത്ര വലിയ ഭവനമാണെന്ന് അല്പം ആലോചിച്ചാൽ അറിയാം. ഒത്തൊരുമിച്ചു യത്നിക്കുന്നതിൻെറ ഫലം ഇങ്ങിനെയാണ്.

കാരാട്ട് അച്യുതമേനോൻ, ബി. എ. ബി. എൽ.

---

ഃ വിവരണ സിദ്ധാന്ത സംഗ്രഹം.

# ഒരു നിരൂപണം



ഗ്രന്ഥനിൎമ്മാണത്തിൽ കൌതുകം വൎദ്ധിച്ചിരിക്കുന്ന ഈ കാലത്തിൽ ഒരു പുതിയ പുസ്തകത്തിൻെറ ആവിൎഭാവവും അതിനെ ഒരു മാസിക നിരൂപണം ചെയ്യുന്നതും അതി പരിചിതമായിപോകയാൽ വായനക്കാരുടെ ദൃഷ്ടിയെ ആകൎഷിച്ചില്ല എന്നു വരുന്നത് ഒട്ടും അസംഭാവ്യമല്ല. എന്നാൽ ഇവിടെ നിരൂപ

ണം ചെയ്യാൻ പോകുന്ന പുസ്തകം ആ കൂട്ടത്തിൽ ചേന്നതല്ലെന്ന് ആദ്യമേ വായനക്കാരെ ഓമ്മപ്പെടുത്തിക്കൊള്ളുന്നു. തിരുവനന്തപുരം ഹൈസ്കൂളിൽ ഒരു അദ്ധ്യാപകനും ഭാഷാഭിമാനികളിൽ ഗണനീയന്മാരുടെ കൂട്ടത്തിൽ ചേന്ന ഒരാളും ആയ ഓ. എം. ചെറിയാൻ അവർകളുടെ കൃതി ആയ 'ഭൂവിവരണസിദ്ധാന്തസംഗ്രഹം' എന്ന പുസ്തകമാകുന്നു പ്രകൃതനിരൂപണത്തിന്റെ വിഷയം.

ഈ കാലത്തിൽ ഉണ്ടാകുന്ന പുസ്തകങ്ങളിൽ മിക്കവയും നിരൂപണത്തെ അഹിക്കുന്നവയല്ലെന്നു വിളിച്ചു പറയേണ്ടിവരുന്നതിൽ വ്യസനിക്കുന്നു. അതിനുള്ള കാരണവും എറെ ദൂരെ തേടേണ്ടതില്ല. ചുരുക്കത്തിൽ ഇംഗ്ലീഷിൽ (Reading public) എന്നു പറയുന്ന മട്ടിൽ ഉള്ള ഒരുകൂട്ടം 'പൊതുവായനക്കാർ' എന്നുള്ളതു മലയാളികളുടെ ഇടയിൽ ഇതേവരെ ഉണ്ടായിട്ടില്ല എന്നുള്ള സംഗതിയാണ്, ഇതിനു മുഖ്യ കാരണം. എന്നാൽ മലയാളികളിൽ മിക്കപേരും വായനക്കാരല്ല എന്ന് ഇതുകൊണ്ട് അത്ഥമാകുന്നില്ല. മലയാളഭാഷാ മുഖേന അവർ സംഗതികളെ ഗ്രഹിക്കാനൊ രസിക്കാനൊ ശ്രമപ്പെടുന്നില്ല എന്നേയുള്ളു. പുസ്തകപാരായണതല്പരന്മാരായി നമ്മുടെ ഇടയിൽ ഉള്ളവരിൽ മിക്കപേരും ഇംഗ്ലീഷ്പഠിപ്പുള്ളവരാണ്. ഇംഗ്ലീഷ്പഠിത്തക്കാർ ജ്ഞാനസമ്പാദനത്തിനും മനോവിനോദത്തിനും ആയി ഇംഗ്ലീഷ്ഭാഷയെ അല്ലാതെ മലയാളഭാഷയെ ആശ്രയിക്കുന്നതുമല്ല. അധികവ്യയവും ക്ലേശവുംകൂടാതെ സകലമാന അറിവുകളും ഇംഗ്ലീഷിൽനിന്നു ഗ്രഹിക്കാൻ സൌകൎയ്യമിരിക്കെ, വല്ല തുച്ഛമായ ജ്ഞാനലേശവും മലയാള പുസ്തകത്തിൽനിന്നു ഗ്രഹിക്കണമെന്ന് അവക്കു വിശ്വാസമുണ്ടോ? സൂൎയ്യനുദിച്ചു നില്ക്കുമ്പോൾ ആരും ദീപം കത്തിച്ചു വയ്ക്കുക പതിവില്ലല്ലോ. എന്നാൽ അവർ നാട്ടുഭാഷയെ ഈ വിധം അനാദരിച്ചാൽ പോരാ എന്നാണ് എന്റെ പക്ഷം. സൂൎയ്യനുദിച്ചു നില്ക്കുമ്പോഴും മംഗളാത്ഥമായും മററും നാം ദീപംകത്തിച്ചു വയ്ക്കാറില്ലയോ? നാം ഇംഗ്ലീഷിൽനിന്നു വ്യയവും ക്ലേശവും ചെയ്തു ഗ്രഹിക്കുന്ന ജ്ഞാനപ്രകാശത്തെ നമ്മേപ്പോലെ ഭാഗ്യമില്ലാത്ത സഹോദരന്മാരുടെ ഇടയിൽ കൂടെ പ്രചരിപ്പിക്കേണ്ടതു നമ്മുടെ കടമയാകുന്നു. പരീക്ഷാവിജയി

കൾ എല്ലാം, തങ്ങൾ വിദ്വത്തുകൾ വാങ്ങുമ്പോൾ ഈ അത്ഥത്തിൽ ഒരു സത്യവാചകംകൂടെ ചെയ്യാറുണ്ടെന്നുള്ളതു നാം ഓൎക്കേണ്ടതാണ്. സ്വഭാഷാഭിമാനം എല്ലാവക്കും വേണ്ടതാകുന്നു. നമ്മുടെ ഇടയിൽ വിലപ്പോകുന്ന പുസ്തകങ്ങളിൽ പത്തിനൊൻപതും പരിക്ഷയ്ക്കു ഉപയോഗപ്പെടുന്നവ മാത്രമാണെന്നുള്ളതു ശ്ലാഘാഹമായ ഒരു അവസ്ഥയല്ലല്ലൊ. ഗ്രന്ഥകത്താക്കന്മാരുടെ ഈ ദശയും വായനക്കാരുടെ ദുഭിക്ഷവും അത്യന്തം ശോചനീയമായിരിക്കുന്നു.

ഈ ദുഘടസ്ഥിതിയിൽനിന്നു മലയാളഭാഷയെ കരകയററുന്നതിന് ഏതാനും ചിലർ ദ്രവ്യനഷ്ടത്തെ ഗണിക്കാതെ നല്ല പുസ്തകങ്ങൾ എഴുതി ചുരുങ്ങിയ വിലയ്ക്കു വില്ക്കാൻ മടിക്കാതിരുന്നാലെ, സാധിക്കുകയുള്ളു. പൊതുവായനക്കാർ എന്നൊരുകൂട്ടം ആളുകൾ ഇല്ലെങ്കിൽ, അങ്ങിനെ ഒരു സംഘത്തെ കാലക്രമേണ സൃഷ്ടിക്കാൻ നാം യത്നം ചെയ്യണം. പാശ്ചാത്യസാഹിത്യസമുദ്രത്തിൽ കിടക്കുന്ന രത്നങ്ങളെ എടുത്തു തയാർ ചെയ്യുന്നതായാൽ വലിയ വിലയോന്നുമില്ലെങ്കിൽ വാങ്ങാനും ഉപയോഗിക്കാനും ആളുകൾ ഉണ്ടാകാതിരിക്കുകയുമില്ല. ഈ വിധം ബുദ്ധിജിഹ്വികാരീതിയിൽ ജനങ്ങളുടെ ഹൃദയാവജ്ജനം ചെയ്താൽ, നല്ല പുസ്തകങ്ങൾക്ക് ആവശ്യക്കാരുണ്ടാകയും ആ ആവശ്യം നേരിടുന്നതിനനുരൂപമായി പുസ്തകങ്ങളുടെ സംഖ്യ വദ്ധിക്കുകയും ചെയ്യുന്നതാണ്.

ഈ വിധം ബുദ്ധിജിഹ്വികയായിരിക്കാൻ അഹതയുള്ളതാകുന്നു പ്രകൃതപുസ്തകം. ഇതിൽ പല ശാസ്ത്രങ്ങളുടേയും തത്വങ്ങൾ അടങ്ങീട്ടുണ്ട്. ഇംഗ്ലീഷിൽ 'Pobular Science' (സവ്വജനീന ശാസ്ത്രവിഷയങ്ങൾ) എന്ന് ഒരുവക കൃതികളുണ്ട്. അതിന്റെ രീതിയിലാണ്, ഭൂവിവരണസിദ്ധാന്തസംഗ്രഹം രചിക്കപ്പെട്ടിരിക്കുന്നത്. സവ്വജനീനമായ ഒരു കൃതിയിൽ ഏതൊരു വിഷയവും അസ്ഥാനത്തിലാവുകയില്ലെങ്കിലും, അവശ്യം അറിഞ്ഞിരിക്കേണ്ട പല സംഗതികളേയും എടുത്തു ചേത്തിരിക്കുന്ന ഈ പുസ്തകം പ്രത്യേകം സ്വീകായ്യം തന്നെ. ഈ നാട്ടിൽ വാസ്തവങ്ങളല്ലാത്ത അനേകം അഭിപ്രായങ്ങൾക്ക് ആധാരങ്ങളായ 'സൂയ്യഗ്രഹണം' ചന്ദ്രഗ്രഹണം' മുതലായവയെക്കുറിച്ചുള്ള അവ്യക്തങ്ങളായ പ്രസംഗാം

ശങ്ങൾ എല്ലാ മലയാളികളും വായിച്ചിരിക്കേണ്ടതാണ്. നമുക്കു നിത്യപരിചിതങ്ങളെങ്കിലും ദുർഗ്രാഹ്യങ്ങളായ മഴ, കാററുകൾ, കാലാവസ്ഥ എന്നിങ്ങനെയുള്ള പ്രമേയങ്ങൾ, ശാസ്ത്രീയവിഷയങ്ങളിലേക്കു വായനക്കാരെ ബലാൽ സമാകർഷിക്കുന്നവയായിരിക്കുന്നു. 'സസ്യങ്ങളുടെ ദേശവിഭാഗം' എന്ന ഉപന്യാസത്തിൽ വിശദീകരിക്കപ്പെട്ടിരിക്കുന്ന തത്വങ്ങൾ, ബുദ്ധിപൂർവം വായിച്ചു നോക്കുന്ന മലയാളികൾക്കു ഹൃദയാന്ത്യന്താഹ്ലാദകരങ്ങളായിരിക്കുമെന്നു തീർച്ച തന്നെ. ഓരോ പ്രമേയത്തേയും വിശദീകരിക്കേണ്ടതിലേക്ക് അത്യന്താപേക്ഷിതങ്ങളായ പടങ്ങൾ, കാര്യക്ഷമമാകുംവണ്ണം ഘടിപ്പിക്കപ്പെട്ടിരിക്കുന്നതിനാൽ പുസ്തകത്തിന്റെ ഉപയോഗം പൊതുവേ ഒരു മാററുകൂടെ കൂടിയിട്ടുണ്ട്.

പ്രസ്തുതപുസ്തകം ഒരാവൃത്തിയെങ്കിലും മനസ്സിരുത്തി വായിക്കുന്നവർക്കു അസന്ദിഗ്ദ്ധമായി മനസ്സിൽ ഉദിക്കുന്ന ഒരു അനുമാനം, ഓരോ വിഷയവും വായനക്കാർക്കു സുഗ്രഹമാകുന്നതിനു വേണ്ടതായ എല്ലാ കൌശലങ്ങളും ഗ്രന്ഥകർത്താവു സാമർത്ഥ്യത്തോടെ പ്രയോഗിച്ചിട്ടുണ്ട് എന്നുള്ളതാണ്. ഓരോ വിഷയത്തേയും അതിന്റെ എല്ലാ അംശങ്ങളേയും കുറിച്ചു സുശിക്ഷിതവും സൂക്ഷ്മവും ആയ ജ്ഞാനം പൂർണ്ണമായിരിക്കുകയാൽ, ഗ്രന്ഥകർത്താവിന്ന് ഓരോ വിഷയത്തേയും നാനാപ്രകാരങ്ങളിൽ സൂക്ഷ്മനിരീക്ഷണം ചെയ്യുന്നതിനു സാധിച്ചിട്ടുണ്ട്. സംശയലേശമില്ലാത്ത ഒരു മനസ്സിന്റെ പ്രതിഛായയായി, സുഖപ്രദമായ ഒരു രീതിയും മാധുര്യവും പ്രസ്തുതപുസ്തകത്തിനു ലഭിച്ചിട്ടുണ്ടെന്നു പറയാൻ ഞാൻ മടിക്കുന്നില്ല. വാണിജ്യവാതങ്ങൾ, പ്രതിവാണിജ്യവാതങ്ങൾ, എന്നിതുകൾ തമ്മിലുള്ള അന്തരം; അപ്രിക്ക, അമേരിക്ക എന്നിതുകൾ തമ്മിൽ കാലാവസ്ഥാസംബന്ധിച്ചുള്ള താരതമ്യവിവേചനങ്ങൾ; മുതലായ ഘട്ടങ്ങൾ ഇതിനു നല്ല ദൃഷ്ടാന്തങ്ങളാണ്. വിഷയങ്ങളുടെ ക്രമീകരണത്തിലുണ്ടാകുന്ന ദോഷം നിമിത്തവും മററും, ശാസ്ത്രഗ്രന്ഥങ്ങൾ പലപ്പോഴും ദുർഗ്രഹങ്ങളായി കാണാറുള്ളതുകൊണ്ടാണ്, ഭൂവിവരണസിദ്ധാന്ത സംഗ്രഹത്തിന്റെ ഈ വിശിഷ്ടതയെ ഇവിടെ പ്രത്യേകം പ്രസ്താവിക്കണമെന്നു തോന്നിയത്.

അറിയപ്പെടേണ്ട വിഷയങ്ങളെക്കുറിച്ചു വിസ്താരമായി എഴുതപ്പെട്ടിരിക്കുന്ന പ്രസംഗങ്ങളടങ്ങിയ ഈ പുസ്തകം, ഒരു നല്ല ഗദ്യമെഴുത്തുകാരന്റെ കൃതിയാവാൻ ഇടയായതു മലയാളഭാഷയുടെ ഭാഗ്യംതന്നെ. സാംകേതികശബ്ദങ്ങൾ, ഈ പുസ്തകത്തിൽ ഉണ്ടു്; സംശയമില്ല. ഒരു ശാസ്ത്രഗ്രന്ഥത്തിൽ അവ ഒഴിച്ചു കൂടാത്തതാണല്ലോ. എന്നാൽ സാംകേതിക പദങ്ങളുടെ ബാഹുല്യം നിമിത്തം കാൎയ്യഗ്രഹണത്തിനു ഗുരൂപദേശം ആവശ്യപ്പെടാൻ ഇടയാകരുതെന്നും, പുതിയ ശബ്ദങ്ങളെ സൃഷ്ടിക്കാതെ കഴിയുന്നതും കഴിക്കണമെന്നും, ഗ്രന്ഥകൎത്താവിനുണ്ടായിരുന്ന ഉദ്ദേശ്യത്തെ സരളങ്ങളായ വാക്യങ്ങൾ വിളിച്ചു പറയുന്നുണ്ടു്. സംഗതികളുടെ പ്രൌഢതയെ അനുസരിച്ചു, 'സൌരയൂഥം' 'സൂൎയ്യൻ' എന്നീ രണ്ടു ഉപന്യാസങ്ങളിൽ സംസ്കൃതപദങ്ങളെ സ്വൈരമായി ഉപയോഗിച്ചിരിക്കുന്നതിന്റെ സ്വാരസ്യം, സഹൃദയന്മാർ സവിശേഷം അനുമോദിക്കുന്നതാണു്. നാനാപ്രകാരേണ ആലോചിച്ചാൽ ഈ 'ഭൂവിവരണസിദ്ധാന്ത സംഗ്രഹം', മലയാളഗ്രന്ഥങ്ങളുടെ—പ്രത്യേകം മലയാളശാസ്ത്രങ്ങളുടെ—ഇടയിൽ ഉന്നതമായ ഒരു പദവിയെ അൎഹിക്കുന്നുണ്ടു്. യഥാൎത്ഥത്തിൽ ലോകോപകാരവും ഭാഷാപോഷണവും ചെയ്യുന്ന ഏതദ്വിധകൃതികളുടെ സംഖ്യ മലയാളത്തിൽ വൎദ്ധിച്ചുവരട്ടെ.

എ. ആർ. രാജരാജവൎമ്മ, എം. ഏ.

---

ഉണ്ണുനീലീ

# സന്ദേശം

---

അച്ഛൻചേലെക്കിഴയഴകിതൊട്ടാച്ചിയാരച്ഛതിൻറാൾ
തുച്ഛീലംനീപറവതുതനിക്കാട്ടിനുണ്ടോപ്രമേയം
എച്ചിച്ചോറാംവിറകുമടിയേനേടുവോരുംകിടങ്ങൂർ
അച്ചാംകാടേവരികതടിയമ്പോകിലൊല്ലാഞ്ഞതില്ല. ൬൭

ഇന്തപ്പൊന്നുക്കിനിയലഴശല്ലപ്പുരേനായിനാരോ
ശന്തപ്പൻപാടവഹളഴശപ്പിള്ളശ്ശൂണ്ഡാംഗികൊണ്ടർ,
മായസ്സ്രോദീമലഹസകണക്കണ്ടുകോഞ്ജിട്ടകൈനെ-
ത്തുമ്മസ്സംഘേലമൂസരമദ്ഗ്ഗോംകണ്ടിനേസാക്കുതാകാ. ൱൩

എൻറീവണ്ണംപഴികളംപറയുംരോഷബന്ധങ്ങളെല്ലാം-
മൊൻറാൻേറകേട്ടുദിതഹസിതംതോഴ! നേരെനടന്നാൽ,
കൻറംകുൻറംപിരിയുമിളമാങ്കണ്ണിമാർമാരനേ! നീ-
മൻറിൽചാലപ്പൂകളംപൊലിവെഴുംവൽക്കലെചെൽകപിന്നെ.

കുന്ദസ്മേരാനനമതിമൃദാരുശ്മിണീകൊങ്കയിന്മേൽ
നന്ദിച്ചീട്ടുംനരകമഥനംനന്ദഗോപസ്യസൂനും,
മന്ദമ്മന്ദംമധുരമധുരാവേണുമാക്കുജയന്തം
വന്ദിക്കേണംവരഗുണനിധേ! വൽക്കലെതമ്പിരാനെ. ൱൪

വേഗേനതാംവടിവിൽനടകൊണ്ടങ്ങുമൂൽപ്പാട്ടുമേവും
കാളീംദേവീംതൊഴുതുപുഴയുംപിന്നെനീപിന്നിലാക്കി,
കോളംബാഖ്യാംനിജകുലപുരീംക്ഷ്മപകാധീശപാരാണാം
നാളൻേറക്കേസമുദയവതീംകാൺകസർവ്വാംഗനാനാം. ൱൫

ഏഷാഭൂഷാമണിരിവഭുവോഹന്തവേണാടർകോനും
നീയുംപാലിച്ചപഗതഭയംവർദ്ധിതാനാളിൽനാളിൽ,
ഇന്ദ്രോപേന്ദ്രക്ഷപിതദിതിജോപദ്രവാമദ്യമന്യേ
നാണിക്കിൻേറാളമരനഗരീംനാമമാത്രാവശേഷാം. ൱൬

ചൊങ്കുംചമ്പ്രാണിയുമുടനുടൻവന്നചോണാടനുംകൈ-
ണ്ടാക്രാമന്തീജലധിമഖിലംനിന്നുടേകീർത്തിപോലെ,
പൊന്മേടാനാമ്മണിമകുടമാംനാവുകൊണ്ടെച്ചിലാക്കി
ക്കൂടക്കൂടക്കടലിൽമുഴികിച്ചംബുജാൻഖേദയന്തി. ൱൭

രമ്യശ്രീമന്നയനസുഭഗമ്മററവമോരോപദാത്ഥം-
നാട്ടാർവർണ്ണിപ്പതുപുനരിദംകേവലംകൊല്ലമെൻറ,
എൻറാലീരേഴുലകിലുമിതിന്നൊപ്പമില്ലൊൻറചൊൽവാൻ
തൊല്ലംകൊല്ലംഭവതുനിതരാംപിന്നെയുംകൊല്ലമേവ ൧൪

വീണാവാണീംവിപുലജഘനാംതാമ്രബിംബാധരോഷ്ഠീം
ക്ഷീണാംമദ്ധ്യേകിസലയമൃദുസ്നിഗ്ധമുഗ്ധാംഗരേഖാം
പൂണാർകൊങ്കക്കലശനമിതാംമിക്കവെള്ളൂർവിളങ്ങും
നാണീംകാണാംവഴിയിലുടനെവന്നുനിൽക്കിൻറവാറ് ൧൫

വാരിപ്പൊക്കിപ്പഴവുമടയുംചക്കയുംനൽകരിമ്പും
മേരുക്കൻറിൽപരിചുമരുവുംബാലകംചന്ദ്രമൌലേഃ
മൂരിത്തിട്ടെക്കഴകുപൊഴിയിക്കിൻറമാതംഗവക്ത്രം
ചാരച്ചെൻറങ്ങടിമലരിൽവീണഞ്ജസാകൈതൊഴേണ്ടും. ൧൬

നേരേപിന്നെപ്രിയസഖ! പനങ്ങാവനത്തിന്നകംപൂ-
ക്കാരവംകൊണ്ടഖിലജഗതാംഭൈരവീംഭൈരവീംതാം,
നീരാന്നീടുംകരിമുകിൽനിറംകൊണ്ടുനിന്മൂലതായേ
കോരിച്ചോരിക്കടൽപെരുകുമാക്കാളിയെക്കൈതൊഴേണ്ടും. ൧൭

അപ്പോഴാതിച്ചപുരമമരിൻറപ്പനേക്കൈവണങ്ങി-
ത്തിപ്പാപ്പൂക്കിൻെറാരുതിലകമേ! നീനടപ്പോകനേരം,
താനത്തിന്നായ്ത്തദനുചുഴലപ്പുക്കുസേവിച്ചുനിന്നോ-
ർപ്പോമേഭട്ടാരണർകിലവിവക്ഷാസികാഃപൂജ്യപാദാഃ. ൧൮

അത്ഥിശ്രേണിക്കഭിമതഫലംനൽകുവാൻപാരിജാതം
വിദ്വൽപത്മാകരദിനകരംവിശ്വലോകൈകദീപം,
മുററിക്കൂട്ടുംപെരിയപരചക്രേഷുചക്രായമാണം
കുററക്കാർമമ്പുരികുഴലിമാർമാരനെക്കാണുകപിന്നെ. ൧൯

വേലപ്പെണ്ണിന്നഴകപൊഴിയും കണ്ണനെപോരിൽമാററാർ
മൂലത്തിന്നേമുടിവിനൊരുമൂക്കണ്ണനേപ്പുണ്യകീർത്തേ!
വേരിൽച്ചൊല്ലാർമനസിജകയൽക്കണ്ണനെച്ചെൻറുനേരേ
കോരിക്കൈക്കൂപ്പടനിരവിവമ്മാഖ്യവേണാടർകോനേ. ൯൭

അസ്മദ്ഭാത്താം മുഴുവനറിയിപ്പിച്ചുമാമ്പള്ളിയേക്കൊ-
ണ്ടല്പസ്മേരാനമിതവദനം വീര! നില്പ്പോരുനേരം,
മുന്നേനമ്മിൽക്കനിവുകനമുണ്ടാകയാൽപ്പോകപോകെ-
ൻറന്നേനിന്നോടവനവനിപാലൈലകവീരോവിരേഞ്ഞും. ൯൮

രത്നശ്രേണീകനകനികരം കാഴ്ചയും വെച്ചുകാണ്മാൻ
തിക്കിത്തിക്കും പുനരറികിലോനാവികാനാം നികായം,
അപ്പോഴേനീനരവര! പുറപ്പെട്ടുമൂവന്തിനേരം
മുച്ചന്തിക്കൽച്ചുഴലമരുവും വാണിയം കാണ്കപിന്നെ. ൯൯

തട്ടം കട്ടിൽക്കയറവലകൈകട്ടിൽമഞ്ചട്ടികൊട്ട-
മൊട്ടും മുട്ടിൽക്കരയുമരിയും പെട്ടിയും പട്ടുതലും,
ആട്ടം ചാട്ടം കുടയുമടയും പഞ്ഞിയും മൂങ്ങവേരും
ആറാചോറാ ചുറയുമറയും കാരിരിമ്പും കരിമ്പും. ൱

ക്രൂരൻചോഴൻപഴവരികറെക്കൊങ്ങണാവെണ്ണകണ്ണൻ
മോടൻകാടൻകുറവകൊടിയൻപങ്കിപൊക്കാളിചെന്നെൽ,
ആനക്കോടൻകിളിയിറകനങ്ങാരിയൻവീരവിത്തൻ
കാണാം മററും പലവിധമുടൻനെല്ലുകല്യാണകീർത്തേ. ൱൧

കോലാമൂങ്ങൻച്ചുറകുകൊഴുമീൻകൊഞ്ചുപാം പാടപൂമീൻ
ചേർമീനാരൽച്ചുറകുകരിമീൻകെണ്ടൽമീനങ്ങികണ്ടി,
കൂമീൻചേർമീനയിലഞെരിമീൻചൂളകൻപാളനന്തൻ
മററും മീനാൻനിരകളവിടെക്കാണലാം വില്ക്കുമാറ. ൱൨

ഏലംകോലംകടുകുതകരംകുന്തിരിക്കുന്തുരിക്കം
ചോനപ്പുല്ലുംചുകിലുമകിലുംനാകുലംതുത്തിനാക്കം,
തിമ്പൂകഞ്ചാവുലുവപിടയംമാഞ്ചിമഞ്ചെട്ടികൊട്ടം
ചാതിക്കായുംപലവുമവിടെക്കാണലാംതെമരുന്നും. വൃ൩

കസ്തൂരിക്കൊണ്ടിരിപതുപണംകത്തികൊണ്ടുള്ളിതാനീ
പൂത്തുരിക്കൊപൂടവപുറമെന്തുണ്ടുനികുഴിൽമിച്ചം,
പത്തോകൊണ്ടുപുരിചപനിനീർമററമൂന്നതുനല്ല
കുത്തോകാചൊൻറിതിനുതരമാഞ്ചൊല്ലുനീകുംരിതേവാ. വൃ൪

ചക്കിന്നുണ്ടോപരിചതുവന്തച്ചക്കടിക്കെട്ടുകാച്ചു-
ണ്ടക്കാൽകൊണ്ടോമിളകുതരകിന്നക്കടൊനമ്പിയാടി,
ചിക്കംണിസ്സോദ്ദഹനുശിതിയോപാരിതായാരെയോ—ഠാ
കുക്കോകുജ്ജീകുളിരികുനിയസ്സുഷമിതുഷേഭണാംഹ. വൃ൫

ഇത്ഥംവിൽക്കുംവിവിധവിപണിദ്രവ്യഭാഷാവിശേഷാൻ
കണ്ടുംകേട്ടുംപഴകിമുഴുവൻകൌതുകംവിട്ടുനീപോയ്
ചിന്തിച്ചേററംമമസഹചരീംവേഗവാനാകിലുംചെ-
ൻറന്തിക്കാലംനരവര! കരിപ്പൂക്കുളംപൂകപിന്നെ. വൃ൬

## ഒരു മുതലനായാട്ടു.



ഒരു വലിയ കണ്ണാടിയിലെന്നപോലെ വിശാലമായ കൊച്ചിക്കായലിൽ പ്രതിബിംബിക്കുക നിമിത്തം ദ്വിഗുണീഭവിച്ച ശോഭയോടുകൂടി തീരപ്രദേശങ്ങളിൽ ഇടതിങ്ങിനിന്നുകൊണ്ടു കം

റ്റിലാടിയലഞ്ഞു നടനം ചെയ്യുന്ന കല്പക വൃക്ഷങ്ങളുടെ ഇട
കളിൽക്കൂടി അവിടവിടെ പുറത്തേക്ക് എത്തിനോക്കുന്ന മനോഹ
രങ്ങളായ പബ്ലിക്കാപ്പീസ്സുകളാലും മററും അലംകൃതമായ എറ
ണാകുളത്ത് അന്ന് അതിശൈത്യമുള്ള ഒരു പ്രഭാതത്തിൻെറ പ്ര
വേശകാലമായിരുന്നു. രാത്രി തീരെ വിട്ടുമാറിക്കഴിഞ്ഞിരുന്നില്ല.
ഒററ പിരിഞ്ഞ് അഞ്ചോ ആറോ മിന്നാമിനുങ്ങുകൾ മഞ്ഞുകൊ
ണ്ടു ഘനം തൂങ്ങിയ ചിറകുകളനക്കുവാൻ വയ്യാതെ അവിടവി
ടെ നിന്നിരുന്ന ചുള്ളിച്ചെടികളുടെ ഉള്ളിൽ പററിപ്പിടിച്ചു
കൊണ്ടു കെടാറായ ദീപങ്ങളെപ്പോലെ മങ്ങിമങ്ങി പ്രകാശിച്ചി
രുന്നു. വേലിയരുകിൽ കിടന്നു വീണക്കമ്പികൾ വലിച്ചു വിട്ടപോ
ലെ പാടിക്കൊണ്ടിരുന്ന അനവധി പുൽപ്പൊന്തുകളുടെ* സദിരി
നെ കൂടെക്കൂടെ തടസ്ഥപ്പെടുത്തുവാനൊ എന്നു തോന്നുമാറു കുറെ
ദൂരത്തായ ഒരു തെങ്ങിൻെറ ശിഖരത്തിലുള്ള തൻെറ നികുഞ്ജത്തി
ലിരുന്നുകൊണ്ട് 'കുളളുവാ' 'കുളളുവാ' എന്ന് അത്യുച്ചത്തിൽ സ
ങ്കീൎത്തനം ചൊല്ലിക്കൊണ്ടിരുന്ന ഒരു കാട്ടുകോഴിയുടെ ഭീമസ്വരം
ആകാശം മുഴുവനും മാറെറാലികൊണ്ടു വ്യാപിച്ചു. തൊട്ടാൽ പൊ
ള്ളുന്ന ചൂടോടുകൂടി ഓരോ കോപ്പ കട്ടംകാപ്പിയും കുടിച്ചു ഫ്ലാനൽ
കുപ്പായങ്ങളും മഞ്ഞുതൊപ്പിയും ധരിച്ച് ആൾക്ക് ഓരോ ഇരട്ടക്കു
ഴൽതിരത്തോക്കും തിരകളും കുറെ ഭക്ഷണസാധനങ്ങളും എടുത്തു
ഞാനും എൻെറ സ്നേഹിതൻ മിസ്റ്റർ മാധവമേനോനും പുറപ്പെട്ടി
റങ്ങി. കായലിൻെറ കിഴക്കെക്കരയിൽ പബ്ലിക്കാപ്പീസ്സുകൾക്കെല്ലാം
വടക്കോട്ടുതള്ളി പോസ്റ്റാപ്പീസ്സിൻേറയും പൊല്ലീസ്സ്സ്റ്റേഷൻേറയും
മദ്ധ്യേയുള്ള കുളത്തിൽ കാലേക്കൂട്ടി ശട്ടംകെട്ടി വെച്ചിരുന്ന ഒരു ഓ
ടിയുടെ മദ്ധ്യത്തിലുള്ള രണ്ട് ഇടപ്പലകകളിന്മേൽ ഞങ്ങൾ രണ്ടു
പേരും കേറി ഇരിക്കുമ്പോഴേക്ക്,

'തോത്തതികിതൈതെ'

കൊച്ചിവാഴുംസച്ചരിതംവാച്ചരാമവൎമ്മഭൂപൻ
തൃച്ചരണംചിത്തേചേൎത്തുവെച്ചുപാടുന്നേൻ

* ചീട്, ചിമ്മട

എന്നു നീട്ടി എടുത്തു പാടാൻ തുടങ്ങിയ കണ്ടക്കോരനും നീലാണ്ടനും ആഞ്ഞുവലിക്കുന്ന തണ്ടുകളുടേയും, പാട്ടിന്റെ ഈ രണ്ടു പാദങ്ങൾ അവസാനിക്കുമ്പോളൊക്കെയും 'ധീന്തധിമൃതത്തൈ' എന്നു ശങ്കിടി പിടിക്കുന്ന ചങ്കു അമരത്തലയ്ക്കലിരുന്നുകൊണ്ട് ഇടത്തും വലത്തും മാറിമാറി തുരുതുരെ കൊത്തി എറിഞ്ഞുവിടുന്ന പങ്കായത്തിന്റെയും, പ്രഹരങ്ങൾകൊണ്ട് ഇളകിമറിയുമ്പോൾ ഇരുട്ടത്ത് ഉരുക്കി ഒഴിച്ച ലോഹംപോലെ പ്രകാശിച്ചുകൊണ്ടിരുന്ന ആ വെള്ളത്തിലെ തിരമാലകളുടെ ശിഖരങ്ങളിൽകൂടി ചാടിത്തുള്ളിക്കൊണ്ടു തെക്കുപടിഞ്ഞാറായി വലിച്ചുകേറിയ ആ ഓടി പുഴയുടെ മദ്ധ്യത്തിലെത്തിക്കഴിഞ്ഞു:—

പശ്ചിമഭാഗത്തുകൊച്ചികൊച്ചിയഴിവയ്യമെല്ലാം
കൈപ്പെട്ടതമ്പ്രാന്മാർകണ്ണിന്നുകാഴ്ചവെച്ചാലും— ധീന്ത
തെക്കുവെണ്ടുരുത്തിയുംവടക്കുപൂഞ്ഞിക്കരപൂവ്വം
മിക്കതിലെണ്ണാംകുളവുംതക്കമൊയ്യാങ്കേ— ധീന്ത
മാന്നവേന്ദ്രൻതന്റെതലസ്ഥാനമാമെണ്ണാകുളത്തെ
യുന്നമിന്നുവണ്ണിപ്പാനായ്ഞാനമില്ലാക്കും— ധീന്ത
പോസ്റ്റാപ്പീസ്സും,പൊല്ലീസ്റ്റേഷൻ,മിസ്റ്റർഡേവിസ് ബങ്കളാവും
മിസ്റ്റർബ്രൌണിൻബങ്കളാവുംമററംകണ്ടാലും— ധീന്ത
ആത്തരാകംമർത്ത്യരെക്കിടത്തിരോഗംതീർത്തയച്ച
കീർത്തിചാർത്തുംനല്ലൊരാശുപത്രികണ്ടാലും— ധീന്ത
ഡാക്കർക്ലുംസും,ഡാക്കർഗന്തർഡാക്ടർരാമുണ്ണിമേനോനും
ചട്ടമോടെജോലിനോക്കുംകെട്ടിടമല്ലോ— ധീന്ത
നീളെനീളെബാലകന്മാർമേളമോടെവിദ്ദ്യാഭ്യാസം
നാളുതോറുംചെയ്തിടുന്നകാളേജുംകാങ്കെ— ധീന്ത
പ്രിൻസിപാലാംഡേവിസ്സാംവൈസ്പ്രിൻസിപാലാംകോമ്പിതാനും
മുൻഷികുഞ്ഞൻവാരിയരുമുണ്ടവിടത്തിൽ— ധീന്ത
ചാക്കു,മാരാരേ,റാടിയുംചാക്കുമാറാതൊരടിയും
തക്കമെല്ലാംതീപ്പുചെയ്യുംചീഫ്കോട്ടുകാങ്കേ— ധീന്ത
മുട്ടാതെനിത്ത്യവുംചിത്തംമട്ടാതെകൊച്ചുണ്ണിമേനോൻ
കാട്ടുചെയ്യുംഡിസ്ത്രിക്കായകോട്ടുകണ്ടാലും— ധീന്ത

പട്ടാഭിരാമയ്യൻദിവാൻപട്ടംകെട്ടിരാജകാൎയ്യം
ചിട്ടയായിനടത്തുംഹജൂർകെട്ടിടംകാണ്ക— ധീന്ത
ഹൌണിഗൈവ്വാണീകൈരളീവാണികളീമൂന്നിലുംപ്ര-
വീണനാകുംസിക്രട്ടേരിഅച്യുതമേനോൻ— ധീന്ത
വക്രശീലംചെററുപോലുംകശ്മലില്ലാത്തസിസ്റ്റാണ്ടാം
സിക്രട്ടേരിശങ്കരനാംമേനവൻതാനും— ധീന്ത
ദിക്കുകളൊക്കെയ്യുംകീൎത്തിതിക്കിയേറംമട്ടജോലി
നോക്കിടുന്നതൊക്കെയിന്നാദിക്കിൽവെച്ചല്ലൊ— ധീന്ത
ശങ്കരൻമാൻകരൻഭക്തകിങ്കരൻകരുണാകരൻ
ചെങ്കരൻശ്രീശൈലകന്യാസങ്കരൻദേവൻ— ധീന്ത
കെല്പെഴുന്നോരിപ്പൃഥിവിക്കപ്പനാകുന്നപ്പരാനെ
ക്ഷിപ്രംകണ്ടുകൈകൾരണ്ടുംകൂപ്പിവന്ദിപ്പിൻ— ധീന്ത
വിഷ്ണുഭക്തൻദിവാൻവാഴുംകൃഷ്ണവിലാസംമന്ദിരം
തൃഷ്ണയോടെകണ്ടുപാരംതുഷ്ടിപൂണ്ടാലും— ധീന്ത
അമ്പിനോടതിന്നപ്പുറംവമ്പെഴുന്നപാലിയവും
സമ്പ്രതികണ്ടാലുംവേഗംതമ്പുരാന്മാരെ ധീന്ത

മേൽപ്രകാരം എറണാകുളത്ത്! കരയ്ക്കുള്ള ഓരോരോ കാഴ്ചകളെ കുറിച്ചു ക്രമത്തിൽ വൎണ്ണിച്ചു പാടിക്കൊണ്ടു വലിക്കാർ അതുവരേയും സാവധാനമായികൊണ്ടുപോയ വഞ്ചി പാലിയത്തിൻ കടവു കടന്നപ്പോൾ രണ്ടാമതും ശീഘ്രഗതിയെ പ്രാപിച്ചു.

ഇതിനിടയ്ക്കു നേരം ക്രമേണ പ്രകാശമായി തുടങ്ങുകയും ആദ്യം നക്ഷത്രങ്ങളുടെ വെളിച്ചംകൊണ്ടുമാത്രം കുറേശ്ശ കണ്ടിരുന്ന കെട്ടിടങ്ങളും മററും അധികമധികമായി കാഴ്ചയിൽ വന്നുതുടങ്ങുകയും ചെയ്തു. ഒരു നാഴിക വഴിദൂരം കായൽവക്കുവരെ തോക്കും താങ്ങി മുറുകി നടന്നതുനിമിത്തം ചൂടുപിടിച്ചു വിയൎത്ത ശരീരത്തിന്മേൽ കുപ്പായത്തിന്നുള്ളിൽകൂടി കടന്നു തടവുന്ന കുളുർകാററും നാലുപുറവും നേത്രാനന്ദകരങ്ങളായ കാഴ്ചകളും തിരമാലകളുടെ മുകളിൽകൂടി പൊങ്ങിയും താണുംകൊണ്ടു പായുന്ന വഞ്ചിയിൽ ഊഞ്ഞാലാടിക്കൊണ്ടുള്ള ഇരിപ്പും കണ്ടൻകോരൻ കൂട്ടരുടെ വഞ്ചിപ്പാട്ടും അരുണോദയസമയവും എല്ലാംകൂടി ചേൎന്നപ്പോൾ ഞങ്ങളുടെ

മനസ്സിൽ ഉദിച്ച ഒരു പ്രത്യേക ആനന്ദവും ആഹ്ലാദവും ഇന്നപ്രകാരമായിരുന്നു എന്നു പറവാൻ പ്രയാസം. വെണ്ടുരുത്തിയുടേയും എറണാകുളത്തിൻേറയും മദ്ധ്യത്തിൽകൂടി തെക്കോട്ടെക്കുപോയിക്കൊണ്ടിരുന്ന വഞ്ചി പുഴയിൽനിന്നു കിഴക്കോട്ടെക്കു തിരിയുന്ന ഒരു ചെറിയ തോട്ടിലേക്കു കടന്നു. അപ്പോൾ ആകാശത്തിൻെറ പൂൎവ്വദ്വാരം തുറന്നു ഞങ്ങൾക്കഭിമുഖനായി പ്രവേശിച്ച സൂൎയ്യൻ തൻെറ കനകരശ്മിപ്രവാഹത്തിൽ ലോകംമുഴുവനും പെട്ടെന്നൊന്നു കുളിപ്പിച്ചു. വേലിക്കുമേലെ കട്ടകട്ടയായി ഉരിഞ്ഞ പിടിച്ചു നില്ക്കുന്ന അഞ്ചോ ആറോ കാലുകളിന്മേൽ കിടക്കുന്ന ഒരു പഴയ മരപ്പാലത്തിൻെറ കണ്ണിൽകൂടി കടന്ന ആ തോട്ടിൻെറ കിഴക്കെഅറ്റത്തു, കായ തുടങ്ങിയതും തുടങ്ങാറായതും ആയി മദിച്ചുനില്ക്കുന്ന അനവധി തെങ്ങിൻ തൈകളാൽ സാമാന്യം നാലുപുറവും ഇടതൂൎന്നു ചുററപ്പെട്ടതും സ്വൎണ്ണപ്പച്ചവൎണ്ണമായ ഇലകൾ തിങ്ങിവളൎന്നുകൂടിയ കണ്ടൽചെടികളാൽ മൂടപ്പെട്ട വെള്ളത്തിൽ അവിടവിടെ വലിയ പച്ചക്കല്ലുകൾ പതിച്ചപോലെ കിടക്കുന്ന ചില തുരുത്തുകളാൽ മദ്ധ്യഭാഗങ്ങൾ അലങ്കരിക്കപ്പെട്ടതും ആയ ഒരു തുറന്ന കായലിലേക്കു ഞങ്ങൾ പ്രവേശിച്ചിട്ട് ആ തുരുത്തുകളിലെ കണ്ടൽ ചെടികളുടെ ഇടകളിൽനിന്നു തപോവിഘ്നംവന്ന അനവധി വൃദ്ധക്കൊക്കുകൾ കൂട്ടംകൂട്ടമായി 'ക്രോ, ക്രോ' എന്നു ഞങ്ങളെ ശപിച്ചുംകൊണ്ടു മേല്പോട്ടുയൎന്നു തലങ്ങുമിതെ കശപിശയായി പറക്കത്തക്കവണ്ണം അവയുടെ സമീപത്തുകൂടി വഞ്ചിവലിച്ചുകേറി ആ കായലിൻെറ മറുകരയിലുള്ള വേറൊരു തോട്ടിൻെറ മുഖത്തു ഞങ്ങൾ എത്തി. ആ തോട്ടിൻെറ രണ്ടരുകിലും കൈകൊണ്ടെത്തി പറിക്കാവുന്നതും കൊതിതോന്നിക്കുന്നതും ആയി സ്വൎണ്ണകുംഭങ്ങളെപോലുള്ള അനവധി ഫലഭാരങ്ങളെ കുലകുലയായി വഹിച്ചുകൊണ്ടും ആകാശദേശത്തിൽ പരസ്പരം കരഗ്രഹണം ചെയ്തു സൂൎയ്യരശ്മിയെ തടഞ്ഞു നില്ക്കുക നിമിത്തം തോട്ടിന് ഒരു നടപ്പുര കെട്ടിയലങ്കരിച്ചപോലേയും നില്ക്കുന്ന തെങ്ങിൻ തൈക്കളുടെ ഇടയിൽകൂടി ആ തോട്ടിൻേറയും മറുതലപിടിച്ചു. അവിടെ തോട്ടിലേക്കു മുഖമായി കെട്ടിയിട്ടുള്ള ഒരു ചെറിയ ഓലമേഞ്ഞ പുരയിൽ ഭസ്മം നനച്ചു കെട്ടുകെട്ടായി കു

റിയിട്ട സ്വാമിയാന്മാരെപ്പോലെ ഇരിക്കുന്ന അഞ്ചാറു കൂപ്പികളെ കണ്ടപ്പോൾ കണ്ടൻകോരൻ കൂട്ടക്കു തലതിരിച്ചു. അവർ പോയി അല്പം 'വെള്ളം' കുടിച്ചു വന്നു. ഉത്സാഹം ഒന്നു വൎദ്ധിച്ചു. മേൽപ്രകാരം ചില കായലും പുഴയും തോടും മററും കടന്ന് ഏകദേശം പത്തുമണിയാകുമ്പോഴെക്കു ഞങ്ങൾ ഒരു ദിക്കെത്തി. അവിടെ അതി വിശാലമായ വേറെ ഒരു കായൽ. നടുക്കു കണ്ടൽചെടികളാൽ വേലികെട്ടപ്പെട്ട വൃത്താകരമായ ഒരു തുരുത്ത്. കരക്കു നാലുപുറവും സ്വൎണ്ണക്കതിരുകളോടുകൂടിയ നെല്ലുവിളഞ്ഞുനിന്നുകൊണ്ടു പരമതാനി വിരിച്ചപോലെ കിടക്കുന്ന പാടങ്ങൾ. ഞങ്ങൾ ഉദ്ദേശിച്ചു പുറപ്പെട്ടിട്ടുള്ള സ്ഥലം ഇതാണ്. ആ കായലിൽ മുതലകൾ ഉപ്പിലിട്ടതുപോലെയാണു കിടപ്പ്. വിശേഷിച്ച്, അതിന്നടുത്ത കരകളിൽ പാൎക്കുന്ന ചോവന്മാരുടേയും മാപ്പിളമാരുടേയും വക അസംഖ്യം താറാവു, കോഴി, പന്നി, ആടു, മാടു, ഇവകൾക്കു പുറമെ അവരിൽ അനേകം പേരുടെ കുട്ടികളേയും പ്രത്യേകിച്ചു, നമ്മുടെ കണ്ടൻകോരന്റെ ഏഴുപതുവയസ്സായ തള്ളയേയും പിടിച്ചുകൊണ്ടുപോയി തിന്നതു നിമിത്തം ആ പ്രദേശക്കാൎക്കു മുഴുവനും വലിയ ഭയം ജനിപ്പിച്ചുകൊണ്ട് ആ മുതലകൾക്കെല്ലാം തലവനായി വാഴുന്ന 'ഭീമച്ചൻ' എന്നുപേരായ ഒരു വലിയ മുതലയും ആ കായലിൽ തന്നെയാണു കിടപ്പ്. അവന്റെ അക്രമങ്ങളെപ്പററിയ കഥകൾ അറിയാത്തവർ അവന്റെ അധികാര അതൃക്കകത്തു പാൎക്കുന്നവരിൽ ആരും തന്നെ ഇല്ല. അവനെ സംഹരിപ്പാനാണു ഞങ്ങളുടെ ഉദ്യമം. ഞങ്ങളുടെ അന്നത്തെ അവസ്ഥ നക്രസംഹാരത്തിന്നു പുറപ്പെട്ട ചക്രപാണിയുടെ അവസ്ഥതന്നെ. കാലേക്കൂട്ടി കണ്ടൻകോരൻ മുഖാന്തരം അവിടെ ഏതാനും വാലന്മാരേയും മാപ്പിളമാരേയും വഞ്ചി, വല, ചാട്ടുളി, കുന്തം മുതലായ സാമഗ്രികളോടുകൂടി ശട്ടം കെട്ടീട്ടുണ്ടായിരുന്നു. ഞങ്ങൾ എത്തുമ്പോഴെക്ക് അവരെല്ലാവരും തയ്യാറായിരുന്നു. കായലിന്റെ തെക്കുവശത്തു കരവിട്ട് ഏകദേശം പത്തുപതിനഞ്ചുവാര വെള്ളത്തിലെക്കു തള്ളിനിന്നിരുന്നതും വെള്ളംവിട്ടു മേല്പോട്ടെക്കു വളഞ്ഞു പിരിഞ്ഞു 'കൊക്കറെക്കൊയി' എന്നു നില്ക്കുന്ന വേരുകളോടുകൂടിയതും ആയ ഒരു ക

ണ്ടപ്പിന്റെ സമീപത്തുണ്ടായിരുന്ന ഒരു കയമാണ് ഭീമച്ചന്റെ സാധാരണ വാസസ്ഥലം. 'അവളെ പേടിച്ചാരും നേർവഴി നടപ്പില ഭുവനവാസിജനം ഭുവനേശ്വര പൊററി' എന്നു താടകയെ ഉദ്ദേശിച്ചു പണ്ടു വിശ്വാമിത്രൻ പറഞ്ഞതുപോലെ ആ കയത്തിന്റെ സമീപത്തുകൂടെ എന്തുവേണ്ട കായലിന്റെ തെക്കെവശത്തു കൂടിത്തന്നെ വഞ്ചിക്കാർ ഭീമച്ചനെപ്പേടിച്ചു സഞ്ചരിക്കാറില്ല. ഭീമച്ചൻ പകൽ മുഴുവനും സാമാന്യം തന്റെ കയത്തിൽ തന്നെയാണ് ഇരിപ്പ്. പക്ഷെ ഇടയ്ക്കിടയ്ക്കു കാററുകൊള്ളുവാനോ പുറത്തു നടക്കുന്ന വർത്തമാനങ്ങൾ അറിവാനോ— എന്നറിഞ്ഞുകൂട— മൂപ്പർ വെള്ളത്തിനു മീതെ കുറേശ്ശ തല പൊക്കാറുണ്ടത്രെ. രാത്രിയായാലാണ് കരയ്ക്കുകേറി രാജഭോഗം പിരിപ്പാനുള്ള എഴുന്നള്ളത്ത്. ഭീമച്ചനെ കുടുക്കുവാൻ ഞങ്ങൾ കാലേകൂട്ടി തീർച്ചയാക്കിയിരുന്ന പ്ലാൻ പ്രകാരം കയത്തിന്റെ കിഴക്കും പടിഞ്ഞാറും ഓരോ കാലവലയിട്ടു. വലയുടെ തലക്കയറുകൾ ജാഗ്രതയായി പിടിച്ചു വേണ്ടപോലെ പ്രവർത്തിക്കുവാൻ നാലുതലയ്ക്കലുംകൂടി നാലു വലിയ വഞ്ചികളിൽ വഞ്ചി ഒന്നിനു മൂന്ന് ആളുകൾവീതം— ഈരണ്ടുപേർ കയറുകൾ പിടിപ്പാനും ഓരോരുത്തൻ വഞ്ചി ഉഴഞ്ഞു വേണ്ടപോലെ നടത്തുവാനും— പുറമെ, ആ നാലു വഞ്ചികളിലും വേറെയും അഞ്ചാറു വഞ്ചികളിലുംകൂടി ചാട്ടുളിമുതലായ ആയുധങ്ങളോടുകൂടി പത്തുമുപ്പതുപേരും എല്ലാംകൂടി ആ കയം വളഞ്ഞു. തെക്കെ കരയോടുചേർന്നഭാഗം മാത്രം ഒഴിച്ചുവിട്ടു. കിഴക്കും പടിഞ്ഞാറും രണ്ടു വലകളും വടക്കെഭാഗത്തു നീട്ടിപ്പിടിച്ചു വഞ്ചികളും. അതിൽ കിഴക്കെ തലയ്ക്കലൊരു വഞ്ചിയിൽ ഞാനും പടിഞ്ഞാറെ തലയ്ക്കൽ ഒരു വഞ്ചിയിൽ മിസ്റ്റർ മേനോനും വേണ്ട ഒരുക്കത്തോടുകൂടി ഇരുന്നു. പടിഞ്ഞാറെ വല പതുക്കെ പതുക്കെ വലിച്ചു കിഴക്കേതിനോടടുപ്പിക്കുവാൻ ശ്രമം തുടങ്ങി. വരട്ടെ; അതാ! കറുത്ത പാറക്കല്ലുപോലെ ഒരുവസ്തു ഞങ്ങളുടെ മുമ്പിൽ ഏകദേശം മുപ്പതുവാര അകലെ വെള്ളത്തിൻമീതെ പൊങ്ങി. ഠെ, ഠെ, ഞങ്ങൾ രണ്ടാളുടെയും തോക്കിന്റെ വലത്തെ കുഴലുകൾ ഒപ്പം ഒഴിഞ്ഞു. മൂക്കിൽ പല്ലന്റെമൂക്കിൽനിന്ന് ഒരു കഷണം മേല്പോട്ടു

തെറിച്ചു വെള്ളത്തിൽ വീണു. സംശയമില്ല. ഒരു മിനിട്ടു കഴിയു
മ്പോഴെക്കു കിഴക്കെ വല പിടിച്ചിട്ടുള്ളവരുടെ കയ്യിൽനിന്നു വല
ക്കയറുകൾ വലിഞ്ഞുതുടങ്ങി. അവർ കയറുകളെ വെട്ടിവെട്ടിപ്പി
ടിച്ചുകൊണ്ട് പടിഞ്ഞാട്ടെക്കു വലിച്ചുതുടങ്ങി. വലയും വഞ്ചിയും
വഞ്ചിക്കാരും എല്ലാം ഒന്നായി കിഴക്കോട്ടെക്കുതന്നെ. പടിഞ്ഞാ
റെ വല കിഴക്കേതിനോടു ക്രമേണ അടുപ്പിച്ചു. രണ്ടു വലകളും
നല്ലവണ്ണം അടുത്തതിന്റെശേഷം അതിനുള്ളിൽ കള്ളനെ കടു
ക്കി നല്ലവണ്ണം 'ഭേദ്യം' ചെയ്യാമെന്നായിരുന്നു ഞങ്ങടെ വിചാരം.
വലകൾ ഏകദേശം പത്തുവാര അടുത്തു. വലിയ പല്ലുകളോടു
കൂടിയ ഒരു ഊക്കൻ അറക്കവാൾ മേല്പോട്ടു പൊങ്ങി ആഞ്ഞു വള
ഞ്ഞു വെള്ളത്തിൽ ഒരു പിടപിടച്ചു. 'വലി വലി' 'പിടിച്ചോ പി
ടിച്ചോ' എന്നും 'അയ്യയ്യോ' എന്നും ഉറക്കെ അഞ്ചാറു ശബ്ദങ്ങൾ
ഒന്നിച്ചു കേട്ടതും കിഴക്കെ വലക്കയറുകൾ അതു പിടിച്ചിരുന്നവരു
ടെ കയ്യിൽനിന്നു വിട്ടുപോയതും, അവരുടെ വഞ്ചി നടത്തുന്ന ര
ണ്ടുപേരുടേയും പങ്കായം തെറിച്ചതും രണ്ടുവഞ്ചികളും വെള്ളത്തിൽ
മറിഞ്ഞതും ഒപ്പം കഴിഞ്ഞു. മറ്റുള്ളവർ വേഗം ചെന്നു വഞ്ചി
കൾ പിടിച്ചു മലർത്തി വെള്ളത്തിൽ വീണവരെ എടുത്തുകേററി.
വലകൾ അടുപ്പിപ്പാൻ തുടങ്ങിയതോടുകൂടി മുൻഭാഗത്തേക്കു കടന്നു
ചെന്ന മൂന്നുനാലു വഞ്ചിയിലുണ്ടായിരുന്നവർ 'അതാ, അതാ കൊട്ട
ക്ക്' എന്നു കള്ളൻ വാലിട്ടടിച്ചു വലയുടെ പുറത്തു ചാടിയപ്പോൾ
നിലവിളിക്കൂടിയ മദ്ധ്യേ 'ഇതാകൊണ്ടുപോ, സമ്മാനം' എന്നുപറ
ഞ്ഞു വഞ്ചിയിൽ നിന്നെടുത്തു നിന്നുകൊണ്ട് ഒരു ചാട്ടം ചാടിയ ക
ണ്ടൻകോരന്റെ കയ്യിലുണ്ടായിരുന്ന ചാട്ടുളി വെള്ളത്തിനുള്ളിലേ
ക്ക് ഊക്കോടുകൂടി പ്രവേശിച്ചു. ഉളിതറച്ചുകൊണ്ട ഉടനെ വെള്ളത്തി
ന്റെ മേലെല്ലാട്ടെക്കൊന്നു പുഴങ്ങിരണ്ടാമതും ഉള്ളിലേക്കുതന്നെ ആ വ
ലിയ ജന്തു താണപ്പോൾ ഉണ്ടായ ആ ചുഴിയിൽപെട്ടു കണ്ടങ്കോര
ന്റെ വഞ്ചി മറിയാഞ്ഞത് ഭാഗ്യം. രണ്ടുവടയും ഒരു ഉളിയും ഭീമ
ച്ചന്റെ സമ്പാദ്യം. ഉളിയിൽ കെട്ടിയ ചരടിന്റെ മറുതല കണ്ടൻ
കോരന്റെ കയ്യിൽ. കണ്ടൻകോരനേയും വഞ്ചിയേയും വലിച്ചും
കൊണ്ടു ഭീമച്ചൻ നേരേ കിഴക്കോട്ടെക്കു തന്നെ. കടിഞ്ഞാൺ വെ

ട്ടിപ്പിടിച്ചുകൊണ്ട് ഒരു കുതിരവണ്ടിയിലിരുന്നുപോകുംപോലെ ചരട്ട് പിടിച്ചു വെട്ടികൊണ്ട് കണ്ടൻകോരൻ വഞ്ചിയിലിരുന്നു സവാരി. 'പിടിച്ചോ' 'പിടിച്ചോ' 'വിടണ്ട വിടണ്ട' എന്നു പറഞ്ഞുകൊണ്ട് രണ്ടു മൂന്നു വഞ്ചികൾ കണ്ടൻകോരൻെറ സഹായത്തിന്നടുത്തു. അഞ്ചെട്ടുപേർ ചരടിൽ പിടികൂടി വലിച്ചുതുടങ്ങി. അവരെയെല്ലാം ഇഴുത്തുകൊണ്ടു മുതല പിന്നേയും കിഴക്കോട്ടുതന്നെ. ഞങ്ങളെല്ലാവരും പിന്നാലെ. മുതല വാലുകൊണ്ട് വെള്ളത്തിൽ ഒരു 'ഌിം' ഉളിയുടെ ചരടു 'റ്റം' കണ്ടൻകോരനും വേറെ രണ്ടു മൂന്നു പേരും വഞ്ചിയിൽ 'സ്റ്റീം'. സാധാരണയായിട്ടു പകൽ തൻെറ കയത്തിൻെറ സമീപസ്ഥലങ്ങൾ വിട്ടു ഭീമച്ചൻ സഞ്ചരിക്കാറില്ലാത്തതുകൊണ്ടും രണ്ടുമൂന്നുമുറികൾ ഏററിട്ടുള്ളതിനാൽ അധികനേരം ഉപ്പുവെള്ളത്തിന്നുള്ളിൽ കിടന്നു പൊറുക്കുവാൻ നിവൃത്തിയില്ലാത്തതുകൊണ്ടും ഞങ്ങൾ നിന്നിരുന്ന ദിക്കിന്നടുത്ത് എവിടെയെങ്കിലും അവൻ ഇനിയും പുറത്തേക്കു തല കാണിക്കാതിരിക്കയില്ലെന്നു ഞങ്ങൾക്കു നല്ല നിശ്ചയമുണ്ടായിരുന്നു. മുതല കിഴക്കോട്ടെക്കു പോയ വഴിയിൽ ഞങ്ങൾനിന്നദിക്കിൽനിന്ന് ഏകദേശം നൂറുവാര അകലെയായി ഒരു കറുത്ത തല പിന്നേയും പൊങ്ങി. മൂന്നുനാലു വഞ്ചിക്കാർ ഒരു വലയുംകൊണ്ട് അതിൻെറ മുമ്പിൽ കടന്നുനിന്നു. വലയിട്ടു. കണ്ടൻകോരനും മററുള്ളവരും വഞ്ചികളിൽ ആയുധപാണികളായി മുതല പൊങ്ങിയ ദിക്കിൽനിന്നു കയത്തിലേക്കുള്ള വഴിയിൽ അവിടവിടെ നിരന്നുനിന്നു. ആ പൊങ്ങിയ തലക്ക് ഒരു ഉണ്ട കൊടുപ്പാൻ തരമുണ്ടോ എന്നു നോക്കുവാൻവേണ്ടി മിസ്റ്റർ മേനോൻ മുമ്പിലേക്കു കടന്നുചെന്നു. ഞാൻ മുൻ പ്രസ്താവിച്ച കണ്ടലിൻെറ മുകളിൽ കേറിയിരുന്നു. ഞാൻ നോക്കിക്കൊണ്ടിരിക്കേ കരക്കു വിളഞ്ഞുനില്ക്കുന്ന നെല്ലിൻെറ ഉള്ളിലിരുന്നുകൊണ്ടു മിസ്റ്റർ മേനോൻ തോക്കുനീട്ടി. പൊങ്ങിയ തല മുങ്ങി. മുമ്പിൽ കൊണ്ടുപോയിട്ടു വല പടിഞ്ഞാട്ടെക്കു വലിച്ചുവലിച്ചു അടുപ്പിച്ചുതുടങ്ങി. എല്ലാവരും തിരച്ചിൽ തകൃതി. ഞാൻ കണ്ടലിൻെറ മുകളിലിരുന്നുകൊണ്ട് നാലുപുറവും നോക്കിക്കൊണ്ടിരുന്നു. സൂര്യൻ ആകാശത്തിൻെറ മദ്ധ്യപ്രദേശ

ത്തേക്കു കേറിത്തുടങ്ങി. കായലിലെ വെള്ളം വെള്ളിത്തകിടു പര ത്തിയപോലെ പ്രകാശിച്ചു. വെയിലിൻെറ ചൂടു് അസഹ്യമായി രുന്നു എങ്കിലും ഭീമച്ചനെ പിടിപ്പാനുള്ള രസംകൊണ്ടു് അതു് ഒരു അസഹ്യതയായിത്തോന്നിയില്ല. നാലുപുറവും മദ്ധ്യാഹ്നസൂൎയ്യപ്ര ഭയിൽ തിളങ്ങിക്കൊണ്ടിരുന്ന കായലും, കണ്ടലും, വയലുകളും, തെങ്ങുകളും എല്ലാംകൂടി കലൎന്ന ആ മനോഹരകാഴ്ച നോക്കിക്കൊ ണ്ടു് കുറച്ചുനേരം ആനന്ദപരവശനായി ആ കണ്ടലിൻെറ മുകളിൽ ഞാൻ നിന്നുപോയി. അപ്പോഴേക്കു് 'അതാ അതാ' 'കണ്ടലി ൻെറ ചോട്ടിൽ' എന്നു് ആരോ പറയുന്നതുകേട്ടു കീഴ്പോട്ടേക്കു നോ ക്കിയപ്പോഠം മൂക്കുമുറിഞ്ഞു ചോര ഒലിക്കുന്ന ഭീമച്ചൻെറ തല. ഒരു ണ്ടകൊടുക്കാൻ ഒന്നാന്തരം ലാക്കു്. ശരി, ഒന്നു കൊടുത്തു. നെറു കയിൽതന്നെ. കഥ കഴിഞ്ഞിരിക്കണം. രണ്ടുമൂന്നു വഞ്ചിക്കാർ കണ്ടലിൻെറ ചോട്ടിൽ എത്തി കഴുക്കോലുകഠംകൊണ്ടു് അടി വാ ങ്ങിനോക്കി. തോല്പിച്ചു. അതാ ഇടയ്ക്കിടയ്ക്കു പൊങ്ങിയും പുഴഞ്ഞി യും മുങ്ങിയും വാലിട്ടുപിടച്ചുംകൊണ്ടു് അതി ശീഘ്രമായി പടിഞ്ഞാട്ടേക്കു നീന്തിപ്പോകുന്നു.

ഭീമച്ചനു് പ്രാണവേദനകൊണ്ടു്. ഞാൻ കണ്ടലിന്മേൽനിന്നു വഞ്ചിയിലേക്കിറങ്ങി. അപ്പോഴേക്കു മിസ്റ്റർ മേനോനും എത്തി. ഞങ്ങഠം എല്ലാരുംകൂടി ഭീമച്ചൻെറ പിന്നാലെ മുറുകിപ്പിടിച്ചു. ഭീമ ച്ചൻെറ പ്രാണപരാക്രമത്തോടുകൂടിയുള്ള പോക്കും അവനെ പട ൎന്നുടരുന്ന കണ്ടൻകോരൻ കൂട്ടരുടെ കൂക്കുവിളിയും ഇടയ്ക്കിടയ്ക്കു കു ള്ളൻ പുറത്തു തലപൊക്കുമ്പോഴൊക്കെ ഞങ്ങഠം രണ്ടു പേരുടേയും തോക്കുകളിൽനിന്നു പുറപ്പെടുന്ന ഠെ! ഠെ! ശബ്ദവും എല്ലാംകൂടി ഒ രു വലിയ കോലാഹലം. മേൽപ്രകാരം തുരുത്തിനെ ഒരു പ്രദക്ഷി ണം. ആ പ്രദക്ഷിണത്തിൽ രണ്ടാമത്തും തെക്കുഭാഗത്തെത്തിയ പ്പോഠം കയത്തിൻെറ കിഴക്കെ പുറത്തു വെച്ചിട്ടുണ്ടായിരുന്ന വല കണ്ടിട്ടാണെന്നുതോന്നും ഭീമച്ചൻ വടക്കോട്ടു തുരുത്തിലേക്കു തിരി ഞ്ഞു. തുരുത്തിൻെറ അരുകിലുള്ള രണ്ടു കണ്ടലിൻെറ ഇടുക്കിൽ തല യുംവെച്ചു കിടപ്പായി. നേരെ തെക്കുഭാഗത്തുനിന്നു തലയ്ക്കു ഉന്നംനോ ക്കി ഞാൻ രണ്ടു കുഴലും ഒപ്പം ഒഴിച്ചു. വെള്ളത്തിൽ വാലിട്ടൊരു പി

ട. ധിമ്മതെ' എന്ന ഒരു കുട്ടിക്കരണം. കണ്ടലിൻെറ ഇടയിൽക്കൂടി മറിഞ്ഞു തുരുത്തിൻെറ ഉള്ളിലേക്കു 'ധീം' എന്നു ഒരു ചാട്ടം, ഞങ്ങളെല്ലാവരും ആയുധപാണികളായി തുരുത്തിന്നുള്ളിൽ പ്രവേശിച്ചു; അവിടെ മുട്ടുവരെ ചേറുള്ള ഒരു സ്ഥലത്തുകൂടെ ഭീമച്ചൻ ഇഴഞ്ഞു പിടഞ്ഞുകൊണ്ട് ഓട്ടം. പിന്നാലെ കൂക്കുവിളിച്ചുകൊണ്ട് ഓടുന്ന സൈന്യങ്ങളിൽ കണ്ടൻകോരൻ ഉളികൊണ്ടൊരേറ്, നീലാണ്ടൻ കുന്തംവെച്ച് ഒരു കുത്ത്, ചങ്കു കോടാലികൊണ്ടൊരു കൊത്ത്, ഭീമച്ചൻെറ ഊക്കു ശമിച്ചു, ചേററിൽ പതിഞ്ഞു കിടപ്പായി. മുക്കാല്യം കഴിഞ്ഞു. കാൽപ്രാണൻ ബാക്കി. മുഴുവനാക്കുവാൻ ചെകിട്ടാണിക്ക് എൻെറ ഒരു ഉണ്ട. അസ്തു. അളന്നുനോക്കിയപ്പോൾ മൂക്കുമുതൽ വാലിൻെറ അററംവരെ നീളം 16 അടി. 4½ ഇഞ്ച്, മദ്ധ്യത്തിലെ വണ്ണം 8 അടി 3½ ഇഞ്ച്. സി. എസ്സ്. ജി. പി. ബി. എ.

# ഗസ്നിമഹമ്മദ്

(൫)

മുഹമ്മദീയപ്രഭുവായഗസ്നീ-
മുഹമ്മദത്യുഗ്രപരാക്രമാഢ്യൻ
അഹംമതിക്കാക്കഖിലംമഹാർഹ-
സ്സുഹന്മഹീശൻമഹികാത്തിരുന്നു.

പ്രജാധിപൻതന്നുടെനാട്ടുകാരിൽ
പ്രജാധികസ്നേഹമിയന്നുവാണ
നിജാധികാരംപിഴയാതെനോക്കി
സ്വജാതിവർദ്ധിച്ചിടുമാറുചെയ്തു.

ഒരിക്കലെന്തോവലുതായകാര്യം
ധരിക്കുവാൻമന്ത്രികളൊത്തുമന്നൻ
ഇരിക്കവേതത്സഭയിൽകടന്നു
തെരിക്കനെത്താപമിയന്നൊരുത്തി.

കുരുത്തകോപത്തൊടുകൺചുവന്നും
പെരുത്തമാലാൽചുടുബാഷ്പമാന്നും
ഒരുത്തിതൻമുന്നിലണഞ്ഞനേരം
കരുത്തനാംഭൂപതിമൌനമാന്നു. [illegible]

ഭയംനിമിത്തംബതനാട്ടിലാരും
സ്വയംനരാധീശനെനോക്കുകില്ല
ഭയംവിനാനാരിയടുക്കവേ,വി-
സ്മയംവളന്നുസചിവക്കശേഷം. [illegible]

പിടിച്ചിതൊഭ്രാന്തിവളെബ്ഭടന്മാർ
പിടിച്ചുതള്ളിടുവിനെന്നിവണ്ണം
തടിച്ചകോപാൽസചിവൻകഥിക്കെ
ച്ചൊടിച്ചുഭൂപാലനവൻറനേരെ. ൩

കുറച്ചുമുള്ളിൽബ്ബഹുമാനമെന്ന്യേ
വിറച്ചിടുംചുണ്ടുകളോടുകൂടി
ഉറച്ചമാലാന്നരചെയ്തു ചിത്തം-
മറച്ചിടാതാനൃപനോടുനാരി. ൧

ധരാധിപൻതൊനിതിഭാവമോടും
നിരാമയംനീമരുവുന്നുവല്ലോ
ദുരാശയാലൂഴികലക്കിവെക്കും
ദുരാശയന്മാർവളരുന്നിതെങ്ങും'. ൨

നൃപാലകൻതന്നുടെനാട്ടുകാക്കു-
ള്ളപായമെല്ലാംകളയുംപ്രകാരം
ഉപായമോരോന്നഴകോടെടുത്തു
കൃപാരസംപൂണ്ടമരേണ്ടതല്ലേ'. ൪

തെടിച്ചുവീഴ്ത്തൊടുശത്രുവർഗ്ഗം
മുടിച്ചുരാജ്യങ്ങൾപിടിച്ചടക്കി
പൊടിച്ചുബിംബങ്ങളെവീരനെന്നു
നടിച്ചുവെന്നാൽമതിയാകയില്ല. ൫൦

കുമാർഗ്ഗികൾക്കാമയമേകുവാനും
സുമാനുഷക്ലേശമൊഴിക്കുവാനും
ക്ഷമാധിപൻജാഗ്രതയോടുകൂടി
ക്രമാൽത്തുടങ്ങേണമതാണുധർമ്മം. ൫൧

പ്രമാണിയാണെന്നുനടിച്ചുനിത്യം
സുമംഗിമാരൊത്തുകളിച്ചുപാരം
അമാത്യരോതുംസ്തുതികേട്ടിരിക്കും
ക്ഷമാധിനാഥൻനരകത്തിലാകും. ൫൨

പിണക്കമോടുംപടവെട്ടിയെങ്ങും
നിണക്കയംതീർത്തഭവൽപ്രതാപം
തൃണപ്രമാണംനൃപ! നാട്ടിലുള്ളോർ
ഗ്ഗണപ്പെടുംമാർഗ്ഗമെടുത്തിടാഞ്ഞാൽ. ൫൩

സ്തുതിക്കുമീക്കള്ളരെട്ടുവിശ്വസിച്ചാൽ
ചതിക്കുമെന്നോർക്കുകസർവ്വദാനീ
ക്ഷിതിക്കകംഹന്ത! വളർന്നിടുന്നോ-
രതിക്രമംനീയ്യറിയുന്നതില്ല. ൫൪

ഭവാൻമഹാത്മാപുരുഷാഗ്രഗണ്യൻ
ഭവാൻമഹാവിക്രമിയെന്നിവണ്ണം
ഭവാനെവാഴ്ത്തീടുമമാത്യരോർത്തും
സ്വവാളിയാൽനിൻതെളിയൊല്ലതെല്ലും. ൫൫

തദാവനിക്കും പ്രജകൾക്കുമുള്ളിൽ
ദവാനലൻപോലെരിയുംവിഷാദം
ദിവാനിശംഹന്തവളൎന്നിടുമ്പോൾ
ഭവാൻസുഖിക്കുന്നതുധൎമ്മമാമോ. ൧൫

നിറഞ്ഞതന്മന്ത്രസദസ്സിലേവം
നിറഞ്ഞകോപത്തോടുമത്തലോടും
പറഞ്ഞപെണ്ണിൻകഥതീൎന്നിതെന്നു
പറഞ്ഞുക്രുദ്ധംനൃപസേവകന്മാർ. ൧൬

എടുത്തുധാൎഷ്ട്യംപലതിപ്രകാരം
കടുത്തുചൊന്നോരവൎക്കളോടുഭൂപൻ
മടുത്തിടാതെട്ടുചിരിച്ചുതുഷ്ടി-
പ്പെടുത്തിടുംമട്ടുരിയാടിമന്ദം. ൧൭

ഇരിക്കഭദ്രേ! ഗുണദോഷമേവം
ശരിക്കുരക്ഷിക്കുന്നജനംചുരുക്കം
ധരിക്കഞാൻനിങ്ങടെദാസനല്ലോ
വരിക്കവേണ്ടുന്നതുതന്നിടാംഞാൻ. ൧൮

ദുരാഗ്രഹംമൂത്തവനാണുനിങ്ങൾ-
ക്കരാതിയായുള്ളവനോതിയാലും
വരാമുടൻഞാനവനെപ്പിടിക്കാൻ
നിരാകുലംമേവുകശങ്കവേണ്ടാ. ൨൦

കുമാൎഗ്ഗിയായാൎത്തിപരത്തിടുന്നോൻ
മമാത്മജൻമൽപ്രിയനെങ്കിലുംഞാൻ
അമായമൊക്കുംപടിശിക്ഷനീതി-
ക്രമാനുകൂലംകളവല്ലചെയ്യും. ൨൧

തൊവാധിയെന്താണരചെയ്യുന്നിതെൻറ
നിവാസമെങ്ങെന്നതുമോതിടേണം
വിവാദമേതുംകലരാതെക്കൂടെ
ജ്ജവാൽപുറപ്പെട്ടുവരാംവരാംഗി!'. ൨൨

വഴിഞ്ഞിടുംനല്ലനിർവ്വാടിവണ്ണം
മൊഴിഞ്ഞിടുംമന്നനൊടോതിനാരി
ചൊഴിഞ്ഞിടുംബാഷ്പജലംതുടച്ചു-
ള്ളഴിഞ്ഞതൻസങ്കടമിപ്രകാരം. ൨൩

ധരിക്കഭൂപാലമണേ!മനക്കാ-
മ്പെരിക്കമെൻസങ്കടവൃത്തമാനം
ഒരിക്കലുംമേസുഖമില്ല,ദൂര-
ത്തിരിക്കുമങ്ങേപ്രജയാണയേഞാൻ. ൨൪

ഭവാനിളംധീശ്വര!സോമനാഥ
ശിവാലയംകൊള്ളയിടുന്നകാലം
ഭവാന്റെവൻകീർത്തിവളർത്തിവെച്ചീ-
ടുവാൻമരിച്ചുമമജീവനാഥൻ. ൨൫

പുമാൻപുമാനെന്നുനടിച്ചനേകം
കുമാനുഷന്മാർഞെളിയുന്നുവല്ലോ
പുമാനുവേണ്ടുംഗുണമെൻപ്രിയന്നു
സമാനമായിട്ടൊരുവനുമില്ല. ൨൬

തദന്തമാമട്ടവിടെബ്ഭവിച്ചാ
രുദന്തമെൻകാതിനുശല്യമായി
മദന്തരംഗാസ്പദമാംചിളർന്നു
ഹൃദന്തകന്നിൻനിലകഷ്ടമായി. ൨൭

കുമാരിഞങ്ങൾക്കുപിറന്നിരുന്നു
സുമാംഗിപൂർണ്ണേന്ദുനിഭാസ്യയായി
ക്രമാലവൾക്കുള്ളഴകോർത്തുകണ്ടു
മമാശയംതെല്ലുതെളിഞ്ഞുവന്നു. ൨൮

സ്തുതിക്കുകല്ലെൻമകളെക്ഷിതീന്ദ്ര!
മതിക്കുവാൻവയ്യതദാഭയോർത്താൽ
ക്ഷിതിക്കുഭൂഷാമണി,തല്ക്കരത്തെ
ക്കൊതിക്കുവോരെത്രമഹീതലത്തിൽ'. ൨൯

വളർന്നതന്വീമണിയൌവനശ്രീ-
വളർന്നുപാരംസഹജംഭക്കൂടി
വളർന്നുമോദംമമമാനസത്തിൽ
തളർന്നുഭർത്തൃവ്യസനോഗ്രപാശം. ൩൦

ഉടല്ക്കഴകുംകാന്തിസുശീലമേതും
മുടക്കമില്ലാത്തൊരുധർമ്മബുദ്ധി
അടക്കമെന്നീഗുണമുള്ളപുത്രി
കിടക്കുമാറാവതുഭാഗ്യമല്ലോ. ൩൧

എനിക്കെനിക്കെന്നുനിനച്ചുകാമ-
പ്പനിക്കുടുക്കിൽപലരുംപതിച്ചു
എനിക്കുമോമൽത്തനയക്കുമിമ്പം
ജനിക്കുമാറായവർവേലചെയ്തു. ൩൨

വിടാതെയാചിച്ചതുകൊണ്ടുമങ്ങേ-
ബ്ഭടാധിപസ്ഥാനമെഴുന്നതോർത്തും
കെടാത്തശീലാദികൾകണ്ടുമാടം-
ല്ലെടാതെഹസ്സന്നവളെക്കൊടുത്തേൻ ൩൩

നിരാമയംനിസ്തുലരാഗമൂഠംകൊ-
ണ്ടൊരാണ്ടുരണ്ടാളുമിണങ്ങിവാണു
ഒരാളൊടുക്കംസുഖഹാനിചെയ്വാൻ
പരാക്രമംപൂണ്ടവിടത്തിലെത്തി. ൩൩

വരുന്നുനിത്യംനിശിമൽഗൃഹത്തി-
ലിരുന്നുകല്യാണിയെനോക്കിടുന്നു
തരുന്നുവോനിന്മകളെസ്സുഖംപൂ-
ണ്ടിരുന്നിടാമെന്നുതിരക്കിടുന്നു. ൩൪

കേട്ടുത്തകോപത്തൊടുഞാനൊരിക്ക-
ലെടുത്തുചൂൽകൊണ്ടടിനല്കിയിട്ടും
അടുത്തുകൂടുന്നിതവൻവിഷാദ-
പ്പെടുത്തിടുന്നുകനിവേതുമെന്ന്യ. ൩൫

വെരംഗിഹസ്സൻമുറപോലെവേട്ടോ-
ദുരാഗ്രഹംപാപമിതെന്നിവണ്ണം
ഒരായിരംതാകുപറഞ്ഞുമേലും
ദുരാശയൻവിട്ടൊഴിയുന്നതില്ല. ൩൬

പെടച്ചുപോയീടിനഹസ്സനെത്തി-
ട്ടടക്കിടുംനിന്നുടെഷ്ട്ടമെല്ലാം
നടക്കനീയെന്നുപറഞ്ഞുമേലും
മടക്കമില്ലാചപലന്നുകഷ്ടം?. ൩൭

തിരിച്ചുവന്നീടിനഹസ്സനെല്ലാം
ധരിച്ചുകോപിച്ചുമൃഗേന്ദ്രതുല്യൻ
സ്ഫുരിച്ചിടുംചുണ്ടുകളോടുലോക-
മെരിച്ചിടുംമട്ടുവസിച്ചുധീരൻ". ൩൮

(തുടരും)

പി. ജി. രാമയ്യർ, ബി. എ. ബി. എൽ.

# ഇതു വിചാരിച്ചില്ല

അഥവാ

(കാമിനിയല്ല കനകവുമല്ല.)



വാപ്പറിമിററത്തു ആഢ്യന്റെ അവിടെ ഒന്നാന്തല്ല്, കഴകഞ്ചേരിയുടെ ഇല്ലത്തു കഥകളി, ചന്ദ്രകുന്നത്ത് ഭഗവതി ക്ഷേത്രത്തിൽ ആണ്ടുവാരം. ഇതു മൂന്നും കൂടിച്ചേൎന്നൊരു ദിവസം ആഢ്യനും ആസ്യനും ഒരേനാട്ടിലെ പ്രമാണികൾ. രണ്ടുപേരും ഒത്തജന്മികൾ. ആഭിജാത്യം കൂടിയ ദിക്കിൽ എമ്പതിനായിരം പാട്ടത്തിനു വസ്തു. കുറഞ്ഞ ദിക്കിൽ അറുപതഞ്ചു പാട്ടവും എമ്പതുറൊക്കവും. ആഢ്യന്റെ കാൎയ്യം മഹാമോശം. ആസ്യന്റെ കാൎയ്യം കട്ടകട്ടി. രണ്ടുപേരും തമ്മിൽ കാഴ്ചയിൽ ഇണക്കം, ഉള്ളുകൊണ്ടു പിണക്കം. കണ്ടാൽകൊണ്ടു ചിരിക്കും, കേട്ടാൽ തുറിച്ചു മിഴിക്കും. ഇരുപക്ഷത്തിലും പററും പാശ്ചവും കൂററുകാരും വേണ്ടുവോളം.

കയ്യാംകളിക്കു കൊററ, കുട്ടായി, അവതള, ഈരടിരാമൻ, ആഢ്യന്റെ ചെട്ടി, ആസ്യന്റെ കട്ടപ്പൊട്ടൻ മുതലായ തലയാളികളൊക്കെ തികഞ്ഞിട്ടുണ്ട്. കളിയോഗത്തിൽ പാട്ടും കൊട്ടും വേഷവും ഇതിലപ്പുറം നന്നായിട്ട് ഒരു കാലത്തും ഉണ്ടായിട്ടില്ല. കോപ്പും പുതിയത്. വാരത്തിന് ഓത്തന്മാരിൽ ഉത്തമന്മാരൊക്കെ വന്നു ചേൎന്നിട്ടുണ്ട്. വന്ന പാലൊക്കെ അളക്കുകയും ചെയ്യും. ഓണസ്സദ്യ, വാരസ്സദ്യ, കളിസ്സദ്യ. നാനാവൎണ്ണങ്ങൾക്കും പഞ്ചേന്ദ്രിയങ്ങൾക്കും ആബാലവൃദ്ധം അനുഭവിപ്പാനുള്ള വട്ടങ്ങളിൽ പലതും ആ ഒരു ദിവസത്തിൽ ഒരുങ്ങീട്ടുണ്ടായിരുന്നതുകൊണ്ട് അഹങ്കാര

ഒക്കൊളിളകി മറിഞ്ഞ ആഢ്യന്റെ ഇല്ലപ്പറമ്പിൽ എത്തിയപ്പോഠം നേരം തിരിഞ്ഞു നാലടിയും നാലു വിരലും കഴിഞ്ഞു.

തല്ലുതുടങ്ങി. ഉച്ചിക്കുടുമ പിന്നിക്കുടുമ പെട്ടത്തല മൊട്ടത്തല മുതലായ ശിരോവിശേഷങ്ങളെല്ലാം കളരിയുടെ മൂന്നുഭാഗവും ചുററികെട്ടിയിരിക്കുന്ന ആലാസ്സുകയറിന്റെ പുറമെ തമ്മിൽ തമ്മിൽ കൂട്ടിമുട്ടിയുരസിത്തുടങ്ങി. ഒഴിഞ്ഞ ഭാഗത്തുള്ള ഒരു വിരിപന്തലിന്റെ ചുവട്ടിൽ ആഢ്യന്മാരും നമ്പൂരിമാരും കസാലകളിലും പനമ്പുകളിലും പുൽപ്പായകളിലും അവസ്ഥാനുസരണം ഇരിക്കുന്നുണ്ട്. ചില സേവകന്മാർ ഗൌരവംകൊണ്ടു സ്വാദ്ധ്യക്ഷതം പ്രകടിപ്പിച്ചും ചിലർ ഭക്തി ബഹുമാനപൂർവം എജമാനന്മാരോടു മന്ത്രിച്ചും അധികാരികളോട് ആംഗ്യം കാണിച്ചും മുണ്ടുമുറിക്കുന്ന പാണ്ടിപട്ടരെ ശാസിച്ചും അടുത്തു പിന്നിൽതന്നെ ആഢ്യവസംനികളായി കൂടീട്ടുണ്ട്.



ആദ്യം വടക്കേച്ചേരിയിലുള്ളവർ കളരിയിൽ ഇറങ്ങി ആർത്തു വിളിച്ചു ചോടുവച്ചു കളിച്ചു കയറി. അതുപോലെതന്നെ തെക്കേച്ചേരിക്കാരും ഇറങ്ങിക്കളിച്ചു പോരിനു വിളിച്ചു പിൻവാങ്ങി. അതിനുശേഷം അവിടവിടെ കൂട്ടംകൂട്ടമായി കുറെ ആലോചന നടന്നതിന്റെ ഫലമായിട്ടു ഇരുപക്ഷത്തിൽനിന്നും ഓരോ ചാതിക്കാരൻ കയറു കവച്ചു കളത്തിലിറങ്ങി അരങ്ങത്തേയ്ക്കു തിരിഞ്ഞു നീട്ടിവലിച്ചു തൊഴുതു. ഉടനെതന്നെ രണ്ടു ചെറുമല്ലന്മാരും ചാടിക്കടന്നു മെയ്യുറപ്പിച്ചു രംഗത്തെ തൊഴുതുവന്ദിച്ചു ഭൂമിതൊട്ടു തലയിൽവച്ചു പോർക്കളി തുടങ്ങി. ചാടിയോടി നടന്നു നാലുചാലു കളിച്ചിട്ടു രണ്ടുപേരും അടുത്തുകൂടി കൈകോർത്തുപിടിച്ചു പിരിഞ്ഞുനിന്നു. ആ സമയം നാലുപുറവും മുഴങ്ങിയിരുന്ന കളകളശബ്ദം കുറഞ്ഞൊന്നു ശമിച്ചു. എന്നാൽ കാണികളുടെ അക്ഷമകൊണ്ടുണ്ടായ ഈ ശാന്തഭാവം വളരെ നേരത്തേയ്ക്കു നിലനിന്നില്ല. ഇടത്തെ കൈപ്പടം മൂക്കിനുനേരെ വിറപ്പിച്ചുകൊണ്ടും വലത്തുകൈ തുടമേലടിച്ചു വീശിക്കൊണ്ടും നിന്നിരുന്ന ബാലവീരന്മാർ അടവും തടവും വിട്ടു പിടിയും വലിയും പൊത്തിപ്പിടുത്തവും തുടങ്ങി. ആ നിമിഷത്തിൽ പട്ടുകൂററന്മാരായ ചാതിക്കാരന്മാർ അവരെ പ്രയാസംകൂടാതെ

വേർപെടുത്തിനിറുത്തീട്ട് ആഢ്യൻെറ നേരെനോക്കി 'പിള്ളരെ ഇനി തല്ലാൻ അനുവദിക്കണോ ആവൊ' എന്നു ചോദിച്ചു. 'കേശ പിശ കലശല് വേണ്ടെ' എന്നു വിരലുകളെകൊണ്ട് ആഢ്യൻ മറുവടി എററീട്ടു തല്ലുകാരെ നാൽക്കോൽ അകലെ നിറുത്തി ഇരുവരെണ്ടു കട്ടിപ്പാവു മുണ്ട് സമ്മാനമായിട്ടു എറിഞ്ഞുകൊടുത്തു. ഗണപതിക്കയ്യിങ്ങിനെ കലാശിച്ചു.

രണ്ടാമത്തു തെക്കേച്ചേരിയിൽനിന്ന് ഒരു ചെറുപ്പക്കാരൻ മാപ്പിള ഇറങ്ങി കളിച്ചുതുടങ്ങിയപ്പോൾ കുടുമ മുമ്പോട്ടു തുത്തുകെട്ടി ചീരപ്പൂവ്വുപോലെ വിടത്തി ഭംഗിയാക്കിക്കൊണ്ടു വടക്കെച്ചേരിയിൽ നിന്ന് അതേപ്രായത്തിലുള്ള ഒരു നായരും ചാടിവിണു. അടിച്ചുകേറി തട്ടുത്തുമാറി കൊട്ടുത്തുവാങ്ങി അവർ ഒരു മുറ നല്ലവണ്ണം തല്ലി. രണ്ടുപേരും ഒരു മാതിരി കിടപിടിച്ചു നിന്നുവെങ്കിലും മാപ്പിളയ്ക്കാണ് കുറച്ചുകോട്ടം പററിയത്. അവരുടെ പക്ഷപാതികൾ തമ്മിൽ അതിനെക്കുറിച്ചു കുറെനേരം വാഗ്വാദം നടന്നതിനൻെറശേഷം ആഢ്യൻെറ സമ്മതപ്രകാരം അവർതന്നെ ഒരു മുറകൂടി അടിക്കട്ടെ എന്നു തീച്ചപ്പെട്ടുത്തി. നായർ ചൊടിച്ചു കയത്തു കേറിത്തുടങ്ങിയതു കണ്ട് മാപ്പിള അടിക്കടി പിൻവാങ്ങി ചേരിമുട്ടാറായപ്പോൾ വലത്തുകൈ വീശി 'മോററൻെറ' ഇടത്തെ കൈപ്പലയ്ക്കൊരു താങ്ങുതാങ്ങി. അതോടുകൂടി വലത്തെ പള്ളയടിച്ചു നായർ നിലത്തുവീണു. തെക്കെച്ചേരി മുഴുവനും സന്തോഷംകൊണ്ട് ആത്തുവിളിച്ചു തുടങ്ങിയപ്പോൾ മറുപക്ഷത്തിൽനിന്നു ദുസ്തക്കം പുറപ്പെട്ടുവിക്കുവാൻ ഇടയാകുന്നതിനുമുമ്പു തല്ലുകാക്കു രണ്ടുപേക്കും ഒരുപോലെ മുമ്മൂന്നു പാവുമുണ്ടു സമ്മാനം കൊടുത്തു് അയച്ചു. ഇതു രണ്ടു കൂറുകാക്കും പിടിച്ചില്ല. ഉടനെ ഇവരുടെ ഗുരുക്കന്മാരായ അവതളയും ഈരടിരാമനും കയ്യാങ്കളിമയ്യാദപ്രകാരമുള്ള രംഗവന്ദനം ഗുരുമോദനം ആടിക്കളി മാടിവിളി മുതലായതൊക്കെക്കഴിച്ചു തല്ലിനൊരുങ്ങി നിന്നുകഴിഞ്ഞു. തഞ്ചംനോക്കിതട്ടുത്തും ആയം കണ്ടുകൊടുത്തും ദൃഷ്ടിപതറാതെ നാലു മുറ ഇവർ അടിച്ചു തീന്നപ്പോഴെക്കും നേരം വൈകിയതുകൊണ്ട് തൽക്കാലം അവസാനിപ്പിച്ചു. ജയത്തിൻെറ കായ്യം തീച്ചു പറയാറായില്ല. കാണികൾക്കു കണ്ടു

മരിയായതുമില്ല. അവൎക്കുള്ള സമ്മാനം സ്വൎണ്ണംകൊണ്ടുള്ള ഓരോ ഒഴുക്കൻ മോതിരവും നന്നാലു പാവുമുണ്ടുമായിരുന്നു. ഇത്രയും ചെന്നപ്പോഴാം ക്ഷുവമത്സരം വൎദ്ധിച്ച ജനങ്ങൾക്ക നില ഉറക്കാതായിത്തുടങ്ങി. വിൻകിടകക്കാരിൽ പിന്നെ ഇറങ്ങിയവർ കൊറവും കട്ടയിയുമായിരുന്നു. അവൎക്കു പ്രായം കുറെ അതിക്രമിച്ചതുകൊണ്ട് പ്രവൃത്തിയിലധികം നാട്യമായിട്ടാണ് കഴിച്ചുകൂട്ടിയത്. പ്രസിദ്ധിക്കുട്ടത്ത സമ്മാനംകൊണ്ട് അവരേയും ബഹുമാനിച്ചു പിരിച്ചു. നേരം പോയി. ഇനി ചെട്ടിവരട്ടെ എന്ന് ആഢ്യൻ കല്പിക്കുന്നതു കേട്ട് ആസ്യൻ കട്ടപ്പൊട്ടന്റെ നേരെ ഒന്നുനോക്കി. കാണികളുടെ നില പെരുവിരലിന്മേലായി. ദൃഷ്ടികളൊക്കെ വിരിപന്തലിന്റെ ഇരുവശത്തും പാഞ്ഞെത്തുത്തു. മാർവിരിഞ്ഞ് അരകുടുകി കൈകാം നീണ്ട് വെളുത്തു പൊക്കത്തിൽ ഒരാൾ പന്തലിന്റെ തെക്കെ അററത്തുള്ള കാലിന്റെ അടുക്കൽനിന്നും കറുത്തുമെലിഞ്ഞ് കള്ളനായ ഒരാൾ വടക്കെ അററത്തുനിന്നും നമ്പൂരിമാർ ഇരിക്കുന്നതിന്റെ ഇരുവശത്തുകൂടി അടങ്ങിയൊതുങ്ങി കളത്തിലിറങ്ങിനിന്നു. ഇതിൽ ആദ്യത്തവനാണ് ചെട്ടി, രണ്ടാമത്തവനാണ് കട്ടപ്പൊട്ടൻ.

കഴകഞ്ചേരി ഇട്ട്യപ്പൻ പായയിൽനിന്നെഴുനേററ് ആസ്യന്റെ കസാലയുടെ ചാരുപടിയിന്മേൽ പിടിച്ചു നിലവായി. ഉണ്ണിനമ്പൂരിമാർ പന്നുകളൊക്കെ മുമ്പാക്കെ വലിച്ചിട്ടു. ആഢ്യന്റെ വസ്ഥിയും ആസ്യന്റെ ആസനവും ഒന്നിളകി. ഈ സമയംകൊണ്ട് ചെട്ടിയും കട്ടപ്പൊട്ടനും കളമദ്ധ്യത്തിൽ എത്തി. മെയ്യിൽ താന്നുനിന്നിട്ടു ബ്രാഹ്മണരേയും വലംതിരിഞ്ഞു ദിക്പാലന്മാരേയും തൊഴുതു വന്ദിച്ചു മുമ്പും പിമ്പും മറിഞ്ഞു കാലും നിലവും തൊട്ടു തലയിൽവെച്ച് അങ്കമാടിക്കേറി കളി കഴിഞ്ഞുതല്ലു തുടങ്ങിയപ്പോഴാം രണ്ടു നാഴികപ്പുകൽ കഴിഞ്ഞു. ഇവൎക്ക് അടിച്ചുകീറി രണ്ടാളെയൊന്നു തീർച്ചപ്പെടുത്തുവാനുള്ള തിടുക്കത്തേക്കാൾ മമ്മം കണ്ടു തീൎത്തുകൊടുക്കുവാനുള്ള മോഹംകൂടിയിരുന്നതിനാൽ തല്ലിലധികം തടവായിട്ടു കുറെനേരം കഴിഞ്ഞു. കട്ടപ്പൊട്ടൻ തക്കത്തിൽ ഓങ്ങിയടുക്കുമ്പോഴാം ചെട്ടി തായത്തിൽ ഇറങ്ങി നീണ്ടകാൽ ഊന്നി മടക്കി ദേഹം പിന്നാക്കം വലിക്കും. ചെട്ടി കയ്യോങ്ങുമ്പോഴാം മററവൻ തഞ്ചത്തിൽ

ന്തുടങ്ങുമാറം. ഒരിക്കൽ തരംനോക്കി കട്ടപ്പൊട്ടൻ ചെട്ടിയുടെ മെ ട്ടിന്മേൽ ചവുട്ടിക്കയറി മൂക്കു നിരക്കുന്നതു കണ്ടുകൊണ്ട് ചാതിക്കാ ർ ബലാൽക്കാരേണ വിലക്കി. പക്ഷെ ഫലമായില്ല. ചെട്ടിയു ടെ മൂക്കിൽനിന്നു ചോര കുടുകുടെ ചാടിത്തുടങ്ങി. ഇരുപക്ഷക്കാ രും തമ്മിൽ കോലാഹലമായി. അതിനിടയ്ക്കു ചെട്ടി മുഖം കഴുകി ഒരു മുറകൂടി തല്ലുവാൻ തയ്യാറായിട്ടു വന്നു. ആസ്യന്റെ കൂറുകാർ തടസ്ഥംചെയ്തു. ഈ കൂട്ടത്തിൽ കഴകഞ്ചേരി ഉപ്പനാണ് ആദ്ദ്യ വസാനി. ഉപ്പൻ ചാടിക്കടന്ന് 'വെയ്യ വയ്യ ഒരുകാലത്തും വയ്യ. ചെട്ടിയുടെ കയ്യുകൊണ്ടുതന്നെ മുറിഞ്ഞതാണ്. അതിനിവനെന്തു പിഴച്ചു. ഇനി തല്ലാൻ അനുവദിച്ചാൽ ചെട്ടി വല്ല അപകടവും പ്രവൎത്തിച്ചാലോ. സംശയമുണ്ട്. സംശയമുണ്ട്. അവനവന്റെ നിലനോക്കി നിക്കാൻ പഠിച്ചിട്ടു യോഗ്യരോടു തല്ലാൻ പുറ പ്പെട്ടാൽമതി' എന്നു മുറവിളി കൂട്ടിത്തുടങ്ങി. മറുപക്ഷത്തിൽനി ന്നും ചിലർ നേരിട്ടു. രണ്ടു ചേരികളിൽനിന്നും ആളുകളൊക്കെ കയറിന്റെ അകത്തായി. ചേരികലങ്ങി കൂട്ടത്തല്ലുണ്ടായേക്കാമെ ന്ന ദിക്കായി. കളി മൂത്തു കളം കലഹത്തിലായപ്പോൾ ആഢ്യനും ആസ്യനുംകൂടി യോജിച്ചു. 'കെയ്യാങ്കളിവേണ്ടെന്നു വച്ചിട്ടില്ല. നേരം വൈകിയതുകൊണ്ട് നീട്ടി വച്ചിരിക്കയാണ്' എന്നു പറഞ്ഞ് ആ ളുകളെ ഒരു വിധം സമാധാനപ്പെടുത്തി. സമ്മാനവും നീട്ടിവെച്ചു. എന്നിട്ടും കോലാഹലം ഒതുങ്ങുവാൻ കുറച്ചുനേരം വേണ്ടിവന്നു. അ രനാഴിക പകലുള്ളപ്പോൾ എല്ലാവരും പിരിഞ്ഞു.

ചമ്പ്രകുന്നത്ത് ഭഗവതിക്ഷേത്രം ആഢ്യന്റെ ഇല്ലത്തുനിന്ന് ഒരു നാഴിക അകലെ ഒരു കുന്നിന്റെ മുകളിൽ ഒരു കാടിന്റെ മ ദ്ധ്യത്തിലാണ്. ആണ്ടുവാരത്തുന്നാൾ മാത്രമേ ഈ ക്ഷേത്രത്തിൽ അത്താഴപ്പൂജപതിവുള്ളു. വാരസ്സദ്യ കഴിഞ്ഞു കുന്നൊറങ്ങുമ്പോൾ തിരിഞ്ഞു നോക്കുകകൂടി വയ്യെന്നാണ് വച്ചിരിക്കുന്നത്. എങ്ങി നെയെങ്കിലും ഈ മഹാക്ഷേത്രത്തിന്റെ മാഹാത്മ്യത്തോടുകൂടി ഭ യാവഹങ്ങളായ സംഭവങ്ങളും കൂട്ടിക്കലൎത്തി പറയുന്നതു സാധാര ണയാണ്. രാത്രികാലങ്ങളിൽ ക്ഷേത്രമിരിക്കുന്ന കുന്നിന്റെ മുക ളിൽ വിജനസ്ഥലത്തുവച്ചു ചെയ്യേണ്ടവല്ല ഗ്രഢകൃത്യങ്ങളും ചെ

സ്സുവാൻവേണ്ടി പോയേക്കാമെന്നല്ലാതെ മറെറാരാവശ്യത്തിന്നായി ആരും കയറി ചെല്ലുക പതിവില്ല.

സന്ധ്യ്മയങ്ങിയപ്പോൾ സന്ധ്യാവന്ദനാദികളെല്ലാം കഴിച്ചു വാരമിരിക്കുവാനുള്ള വട്ടം തുടങ്ങി. വേദജ്ഞന്മാരൊക്കെ മണ്ഡപത്തിന്റെ സമീപത്തിൽ എത്തി. അഷ്ടിപ്രിയന്മാരൊക്കെ എരിശ്ശേരി വറവിന്റെ ഗന്ധം അനുഭവിച്ചുകൊണ്ടും പഞ്ചാരപ്പായസത്തിന്റെ ആവി ഏററുകൊണ്ടും തിടപ്പള്ളിയുടെ ഉള്ളിലും പുറമെയുമായിക്കൂടി. തൃശ്ശിവപേരൂർ യോഗത്തിൽപെട്ട ചേരാമിററത്ത് നമ്പൂരിയും മാപ്രാണത്ത് പട്ടേരിയും തിരുനാവായ യോഗത്തിൽനിന്നു 'മുമ്പിലിരിക്കുവാൻ' (ആദ്യം വാരമിരിക്കുവാൻ) തീച്ചയാക്കിയിരുന്ന വെള്ളിലക്കാട്ടും മണ്ഡപത്തിൽ കയറി വെള്ളിലക്കാട് മുണ്ടു നിലത്തിട്ട് അഭിവാദ്യം ചെയ്തു 'അട്ടം പിടിച്ചു' (കൈപ്പടങ്ങൾ അടച്ചു പിടിച്ച്) ഋക്ക് ജപിക്കുവാൻ തുടങ്ങിയപ്പോൾ പട്ടേരി 'വക്കം' നിശ്ചയിക്കുവാനായി 'പട്ടുക്കുക' എന്ന സമ്പ്രദായപ്രകാരം നാലു ചെറുകല്ലുകൾ നടുക്കും എട്ടു കല്ലുകൾ അതിന്റെ ചുററുമായി പന്ത്രണ്ടു കല്ലുകൾ രണ്ടു വരിയായി നിരത്തിവെച്ചു. അപ്പോഴക്കും വെള്ളിലക്കാട് മുണ്ടെടുത്തു തൊഴുതിരുന്നു. നമ്പൂരി കണ്ണടച്ചു. പട്ടേരി പട്ടുത്തു കഴിഞ്ഞതിന്റെ ശേഷം 'അകത്തു പുറത്ത്' എന്നു പറയുന്നതിനെ അനുസരിച്ച് അതാതു വരികളിലുള്ള ഓരോ കല്ലുകൾ നമ്പൂരി മൂന്നാലു തവണയായി തൊട്ടു. അതു കഴിഞ്ഞപ്പോൾ പട്ടേരി 'രണ്ടാമട്ടത്തിൽ മുതലാമോത്തിൽ പന്ത്രണ്ടാംവക്കം' എന്നു വെള്ളിലക്കാടിനോടായിട്ട് പറഞ്ഞു. അപ്പോൾ അദ്ദേഹം ആ വക്കത്തിന്റെ ആദിയിലുള്ള ഒരു ഋക്ക് കയ്യു കാണിച്ചു. അതിനെ അനുസരിച്ചു പട്ടേരിയും അങ്ങോട്ടു കയ്യു കാണിച്ചു. മണ്ഡപത്തിന്റെ ചുററും നിന്നിരുന്ന ഓത്തന്മാർ മണ്ഡപത്തിൽ കയറി യഥാസ്ഥാനം ഇരുന്നു. വെള്ളിലക്കാട് മുണ്ടോടുകൂടി തൊഴുതു പിടിച്ചിരുന്നു ചെല്ലുവാനുള്ള ഭാഗം മുഴുവനും ഒന്നു വിചാരിച്ചു. അതു കഴിഞ്ഞു വെന്നറിഞ്ഞു പട്ടേരി 'രണ്ടാമട്ടത്തിൽ മുതലാമോത്തിൽ പന്ത്രണ്ടാം വക്കം എന്നു വീണ്ടും പറഞ്ഞു. ഉടനെ വെള്ളിലക്കാട് 'അട്ടം പിടിച്ച്' ആദ്യത്തെ ഋക്കിൽ ഒരു വചനം ജപിച്ചു കഴിഞ്ഞപ്പോൾത്

ന്നെ മുണ്ടുകൊണ്ട് മൂടീട്ടുള്ള വലത്തുകൈ വലത്തെ ചെവിക്കടെയ്ക്കൽ വെച്ച് മാത്ര ചൊല്ലുവാൻ (സ്വരത്തോട്ടുകൂടി ചൊല്ലുവാൻ) തുടങ്ങി. സാധാരണ ഒരു ഋക്ക് ജപിച്ചു കഴിഞ്ഞതിന്റെ ശേഷമെ മാത്ര ചൊല്ലുക പതിവുള്ളവെങ്കിലും വെള്ളിലക്കാട് ഒരു വചനംമാത്രം ജപിച്ചു മാത്രചൊല്ലുവാൻ തുടങ്ങിയപ്പോൾ പുറമിരുന്നിരുന്നവരിൽ ചിലർ അന്യോന്യം ഒന്നു നോക്കി. ആസ്യന്റെ ഇപ്പനും മണ്ഡപത്തിന്റെ വക്കത്തു കൂടിയിരുന്നു. അന്നു പകൽ മുഴുവനും പല വിധത്തിലുള്ള ആദ്യാവസാനംകൊണ്ട് വളരെ ക്ഷീണിച്ചിരുന്നതിനാൽ മാത്രചൊല്ലുവാൻ തുടങ്ങുന്നതിനു മുമ്പുതന്നെ ഇപ്പൻ ഉറക്കം തൂങ്ങിത്തുടങ്ങി. വാരമിരിക്കുന്നതു സൂക്ഷിക്കുന്നവർ ചില പദങ്ങൾ ഒരു പ്രത്യേകമാതിരിയിൽ എടുത്തു ചെല്ലേണമെന്നു (പരിഗ്രഹിക്കണമെന്നു) വാരമിരിക്കുന്ന ആളെ ഓർമ്മപ്പെടുത്തുവാൻവേണ്ടി ഞൊടിച്ചിരുന്നതുകൊണ്ട് മാത്രമായിരുന്നു ഇപ്പൻ വീഴാതെ കഴിച്ചിരുന്നത്. ഞൊടികൊണ്ടും ഉറക്കം പോകുന്നില്ലെന്നു കണ്ടിട്ടു മുമ്പിലിരിക്കുക കഴിഞ്ഞു രണ്ടാംവാരം തുടങ്ങിയപ്പോൾ ഇപ്പൻ ഉപായത്തിൽ കബളിച്ചു ചാടി ബലിക്കൽ പുരയുടെ പടിയിന്മേൽ പോയി കിടന്നു. എലവച്ചു തുടങ്ങുമ്പോൾ എഴുനേൽക്കാമെന്നും വിചാരിച്ചു.

രണ്ടാംവാരത്തോടുകൂടി കേളിവാരവും അതിന്റെ ശേഷം കൂട്ടവാരവും കഴിഞ്ഞു. ഓരോരുത്തരായി ഊണു കഴിച്ചു പോയിത്തുടങ്ങി. ബലിക്കൽ പുരയിൽ എലവെക്കേണ്ട ആവശ്യം വരാഞ്ഞതുകൊണ്ട് ഇപ്പൻ കിടക്കുന്നത് ആരും കണ്ടതേ ഇല്ല. അമ്പലക്കുളം മതിൽക്കകത്തു വടക്കു പുറത്താണ്. എളുപ്പവഴി നോക്കി എല്ലാവരും കൈകഴുകുവാൻ ചിററിലെ വടക്കേ നട കടന്നാണ് പുറത്തേക്കു പോവ്വാറ പതിവ്.* വാരിയർ ആ തരംകണ്ടു ജോലി ഒതുക്കുന്ന കൂട്ടത്തിൽ മുമ്പുതന്നെ ബലിക്കൽ പുരയുടെ പുറത്തേക്കുള്ള വാതൽ അടച്ചുകഴിഞ്ഞിരിക്കുന്നു. അടിച്ചുതളിയൊക്കെ കഴിച്ചു വാരിയരും വടക്കേനട പൂട്ടി പോയി. ഇപ്പൻ ആ സമയത്തും സുഖനിദ്രയിൽതന്നെയായിരുന്നു. പതിമൂന്നുനാഴിക രാച്ചെന്നു. ഇപ്പനുണർന്നിട്ടില്ല. പതിനഞ്ചുനാഴിക കഴിഞ്ഞു. ക്ഷേ

ത്രത്തിൻെറ ചുററുമുള്ള കാട്ടിൽ ഭയങ്കരങ്ങളായ ചില ശബ്ദങ്ങൾ പൊങ്ങി ശാന്തഗംഭീരമായ നിശ്ശബ്ദതയിൽതന്നെ ലയിച്ചു. വളരെ താമസിയാതെ തുപ്പനും ഉണൎന്നു. മൂത്രം മുട്ടീട്ടാണ് ഉണൎന്നത്. കണ്ണുതുറന്നപ്പോൾ കൂരിരുട്ട്. ഒരു മനുഷ്യനെ കാണ്മാനില്ല. അൎദ്ധരാത്രത്തിൽ ഇഴഞ്ഞിട്ടൊരു ശബ്ദം അമ്പലത്തിൻെറ ഒരു ഭാഗത്തായിട്ട കേൾക്കുന്നുണ്ടെന്നുതോന്നി. ഭഗവതീക്ഷേത്രം, അത്താഴപട്ടിണി, അസമയം, മൂത്രം മുട്ടുകൊണ്ട് കിടപ്പ്. അതിനൊക്കെ പുറമെ ഈ ശബ്ദവും. എല്ലാംകൂടി ആലോചിച്ചപ്പോൾ അദ്ദേഹത്തിൻെറ മനസ്സിലുണ്ടായ അസഹ്യത അദ്ദേഹത്തിനുതന്നേ അറിഞ്ഞുകൂടു. ആ ശബ്ദം അമ്പലത്തിനൊരു പ്രദക്ഷിണംവെച്ചു കഴിഞ്ഞപ്പോൾ ഇനി ക്ഷമിച്ചാൽ അദ്ദേഹത്തിൻെറ ദേഹവും ക്ഷേത്രവും ശുദ്ധംമാറുമെന്നു തീൎച്ചയായി. ആ ഒച്ച രണ്ടാമതും ചുററി അമ്പലത്തിൻെറ തെക്കുപുറത്തായി. 'വന്നതൊക്കെ വന്നു രക്ഷിക്കണെ എൻെറ ദേവി' എന്നു പ്രാൎത്ഥിച്ചുകൊണ്ട് ബലിക്കൽ പുരയുടെ വാതൽ തുറന്നു കടവിൽ ചെന്നു മൂത്രംവീത്തി പകുതി ആയപ്പോൾ ഒച്ച തെളിഞ്ഞുകേട്ടുതുടങ്ങി. ശൌചം കഷ്ടിച്ചു കഴിച്ച് ഓടിച്ചെന്ന് അകത്തുകടന്നു വാതൽ കൊട്ടിഅടച്ചു സാക്ഷയിട്ടു പടിയിന്മേൽതന്നെ വന്നു കമഴ്ന്നു കിടന്നു. പണ്ടത്തെ ഒച്ചയ്ക്കു പുറമെ ബലിക്കൽ പുരയുടെ വാതലിന്മേൽ വന്നു മുട്ടുന്ന ശബ്ദവും കേട്ടുതുടങ്ങി. തുപ്പൻ പടി ചേൎത്തു കെട്ടിപ്പിടിച്ചു. ഒച്ച പിന്നേയും ഒരു ചുററംകൂടി ചുററി ബലിക്കൽ പുരയുടെ പുറത്ത് ഇദ്ദേഹം കിടക്കുന്നതിൻെറ സമീപത്തിൽ എത്തി എന്നു തോന്നി. ഉടനെ പാമ്പു ചീററുന്നതുപോലെ ഒരു കാററ് അദ്ദേഹത്തിൻെറ ശരീരത്തിൽ ഏററു എന്നും തോന്നി. തൻേറടവും വിട്ടു.

കളിക്കു വിളക്കു വച്ചപ്പോൾ നേരം പാതിരയോളമായി. കഥ തീൎച്ചയാക്കി മുട്ടിക്കുകിടന്നപ്പോൾതന്നെ ഏകദേശം സന്ധ്യയായി. വാരം കഴിഞ്ഞു കളിക്കെത്തുംപോഴേക്കും ശൃംഗാരപദം കഴിഞ്ഞതായെങ്കിലൊ എന്നു പലൎക്കും ശംകയുണ്ടായിരുന്നു. എങ്കിലും പാട്ടുകാരും കൊട്ടുകാരും ചെട്ടിക്കാരും മുട്ടിക്കാരും മററുംകൂടി അമാന്തിച്ചു മേളപദം കേൾക്കുവാൻ തന്നെ എല്ലാവരേയും സഹായി

ച്ചു. തോടയത്തിന്നുകൂടി ചിലർ എത്തീട്ടുണ്ടായിരുന്നു. പൊറവട്ടത്തിന്റെ ചെണ്ട വിശേഷം. ശീന്ദ്രന്റെ മദ്ദളം അതിൽ കുറച്ചു താഴെ. പരമേശ്വരന്റെ 'പൊന്താനിയും' ശിവരാമന്റെ 'ശംകിടിയും' ബഹു യോജിപ്പായിട്ടുള്ളതു തന്നെ. അവരുടെ കച്ച ഇറന്നിട്ടുള്ള ദിവസം മൂന്നാംനാഴിക അകലെ കേൾക്കുന്ന കാര്യത്തിൽ തർക്കമില്ല. ആഢ്യന്റെ ഇല്ലത്തു കളിയുണ്ടായ അന്ന് ഒരു കാതം വഴി ദൂരെ കേട്ടിട്ടുള്ള ആളുകളും ഉണ്ട്. മേളപദം കേമമായിട്ടു കഴിഞ്ഞു. നളചരിതം രണ്ടാംദിവസത്തെ കഥയായിരുന്നു. കിട്ടുണ്ണിപ്പണിക്കരുടെ കയ്യും മെയ്യും 'അതിശം' തന്നെ. ശൃംഗാരപദത്തിൽ 'കുവലയവിലോചനെ' വല്ലരെ നന്നായി. നാരായണകുറുപ്പിന്റെ 'സന്ത്യമകന്നൊരുദ്യാനവും,' തരക്കേടില്ല. പണിക്കരുടെ 'ദൈതെ കേൾനീ' എന്നു രണ്ടാമത്തെ പദം ഒരുവിധം. കലിയുടെ പുറപ്പാടിനുള്ള രാഗംപാടി തുടങ്ങി. പനംകാട്ടിൽ ഇക്കണ്ടപ്പണിക്കരുടെയാണ് കലി നിശ്ചയിച്ചിരുന്നത്. ശ്ലോകം ചൊല്ലി തുടങ്ങീട്ടും വേഷം വരുന്നവട്ടം കണ്ടില്ല. പാട്ടുകാർ രാഗം പാടി തോററു. ആളുകൾക്കു കാത്തിരുന്നു ക്ഷമവിട്ടു— ചിലർ അണിഅറയിലേക്കു പുറപ്പെട്ടു. അവിടെയും കലിയെ കാണുന്നില്ല. ഉടുത്തു കെട്ടി മുടിവെച്ചു പുറത്തേക്കുപോയിട്ടു കുറച്ചു നേരമായി എന്ന് അവിടെയുള്ളവർ പറഞ്ഞു. ഈ വർത്തമാനം കേട്ട് ആഢ്യന്റെ പരിവാരങ്ങൾ കുട്ടുകുളത്തി കലിയെ തേടുവാൻ തുടങ്ങി. പിന്നാലെ അരങ്ങത്തുണ്ടായിരുന്നവരിൽ പകുതിയിലധികം ആളുകളും പുറപ്പെട്ടു. കളിയുടെ വട്ടം ഒക്കെ പരുങ്ങലിലായി. 'പോയി വരുന്നേനാകലനീ സംപ്രതി പോവരികെന്നും കാലേ' എന്ന പദം അന്വേഷിക്കാൻ പോയിരുന്നവരുടെയായിട്ടു കലാശിച്ചു. അന്നത്തെ കളിയും കളിയായിട്ടുതന്നെ കഴിഞ്ഞു. ഓടി നടന്നു ക്ഷീണിച്ചു കലിതായാട്ടിനു പോയിരുന്നവർ എല്ലാവരും തിരിച്ചുവന്നു. നേരം പ്രകാശമാവേണ്ടടിക്കായി. ആളുകളെല്ലാം അവരവരുടെ പാട്ടുനോക്കി പിരിഞ്ഞു തുടങ്ങി. അപ്പോഴും ആഢ്യന്റെ കൂട്ടുകാരിൽ ഒരാൾ 'കേഴകഞ്ചേരി ഇട്ടപ്പൻ എവിടെപ്പോയി? ഇപ്പോഴും അയാളുടെ മുഖം ഒന്നു കാണാനുണ്ടായിരുന്നു' എന്നായി. ആ

പ്പനെ കളിക്കതന്നെ കണ്ടില്ലല്ലോ' എന്നായി മററൊരാൾ. 'പൊ രസദ്യശ്യം കണ്ടില്ല പക്ഷെ മണ്ഡപത്തിലിരുന്ന് ഒറക്കം തൂങ്ങുന്നതു കണ്ടു' എന്നു വേറെ ചിലരും പറഞ്ഞുതുടങ്ങി. 'ഹെ! എന്നാൽ അമ്പലത്തിൽ വല്ല ദിക്കിലും കിടന്നുറങ്ങിയിരിക്കാം. പോയി നോക്കണം എന്നു പറഞ്ഞു പലരുംകൂടി അരുണോദയത്തോടുകൂടി ഭഗവതിക്ഷേത്രത്തിൽ എത്തി. അവിടെ കണ്ടകാഴ്ച എല്ലാവരിലും ആശ്ചൎയ്യവും ഭയവും വ്യസനവും ഒരേ സമയത്തു ജനിപ്പിച്ചു. തുപ്പൻ ബെലിക്കൽ പുരയിൽ ബോധം കെട്ടു വീണു കിടക്കുന്നു. നേരം പുറത്തായിട്ടു കലിയും ചേഷ്ടയില്ലാതെ ശവംപോലെ കിടക്കുന്നുണ്ട്. ഇക്കണ്ടപ്പണിക്കരുടെ വേഷമൊക്കെ അഴിച്ചു കുളത്തിൽ ഇട്ടു വലിച്ചു കുറെനേരം കഴിഞ്ഞപ്പോൾ ബോധംവന്നു. അതിൻെറ ശേഷം ഈ സംഭവത്തേപ്പററി പണിക്കർ ഇപ്രകാരമാണ് പറഞ്ഞത്.

'ഞാൻ അണിയറയിൽനിന്ന് അരങ്ങത്തേക്കു പോകുംവഴി ആരൊ ചിലരൊക്കെകൂടി എന്നെ ഈക്ഷേത്രത്തിൻെറ മതിൽ കെട്ടിന്നകത്താക്കി വാതിലടച്ചു. ഞാൻ ഭയപ്പെട്ടു നാമം ചൊല്ലിക്കൊണ്ട് പ്രദക്ഷിണം വെക്കുമ്പോൾ ആരൊ ബലിക്കൽ പുരയുടെ വാതിൽ തുറക്കുന്നതു കേട്ടു. അടിച്ചുതളികഴിഞ്ഞു വാരിയർ പോയിട്ടില്ലായിരിക്കാമെന്നു വിചാരിച്ചു വാതിക്കൽ മുട്ടിയപ്പോൾ തുറന്നില്ല. ആരാണെന്ന് അഴിയുടെ ഇടയിൽകൂടി സൂക്ഷിച്ചു നോക്കുന്ന നേരം അതിഭയങ്കരമായിട്ട് ഒരു ശബ്ദം കേട്ടു. ഞാൻ പേടിച്ചു. പിന്നെ യാതൊന്നും എനിക്കു രൂപമില്ല.'

ഇതു കേട്ടപ്പോൾ ആഢ്യൻെറ കൂറുകാരിൽ ഒരാളായ മുരിയങ്ങോട് ആഢ്യൻെറ ചെട്ടിയെ അപമാനിച്ചതിന്നു പകരം ആസ്യനെ ഒന്നു കലശലുകൂട്ടണമെന്നു മാത്രമെ വിചാരിച്ചുള്ളു. ഇതു വിചാരിച്ചില്ല.' എന്നു പറഞ്ഞപ്പോൾ ചൂണ്ടാണി വിരൽ മൂക്കിന്മേൽ വെക്കാത്തവർ ആ കൂട്ടത്തിൽ ഉണ്ടായിരുന്നില്ല. തുപ്പൻ അങ്ങിനെതന്നെ കിടക്കുന്നു. അന്നു മുതൽക്കു ആഢ്യനും ആസ്യനും തമ്മിലുള്ള തിരക്കു ശമിച്ചു.

മഹൻ നാലാമൻ.

# ഒരു എഴുത്ത്

ഇന്നാളല്ലോപിരിഞ്ഞിട്ടുമുതലുളവായോരുവൃത്താന്തമെല്ലാ-
മിന്നാളല്ലോതുവാൻഞാനഴലുകളകതാരിങ്കലുൾപ്പെട്ടമൂലം
എന്നാലുംലൌകികത്തിന്നിഹചിലതെഴുതീടുന്നുകുററംപെരുത്തു-
ണ്ടെന്നാലുംഹാസ്യമാക്കാതിതുതവമതിമച്ചിങ്കൽവെച്ചീടവേണം. ൧

എന്മേനിയിൽച്ചൊറിചിരങ്ങിവപാരമുണ്ടു
ചെമ്മേനിനക്കിലതുസാരമതാകയില്ല
അമ്മെക്കുവന്നുപിടിപെട്ടഗദംശമിക്കാ-
ഞ്ഞുന്മേഷമില്ലപുനരൊന്നിനുമിന്നിനിക്കും. ൨

കിണ്ണത്തിൻവക്കിൽവെച്ചീടിനകടുകുമണിയ്ക്കൊക്കുമെന്നോതിടാമ-
ദ്ദണ്ണത്തിൻവൎത്തമാനംവിവരമൊടെഴുതീടുന്നതിന്നെങ്ങിനേഞാൻ
ഉണ്ണിത്തിങ്കൾക്കലാപൻമൂൎദ്ധന്റെമകളാംകോടിലിംഗാലയക്ഷ്മാ-
ഖണ്ഡത്തിൽചേൎന്നദേവിക്കഖിലവുമറിയാംവന്നുകൂടുന്നതെല്ലാം. ൩

വൃത്തിക്കൊക്കുന്നഭാഷാപദമുടനിടചേൎന്നുള്ളപദ്യങ്ങളുള്ളം
മൎദ്ദിക്കാതേചമപ്പാനയിതവകിടയാമച്ഛൻമെച്ചമോടെ
അദ്ദിക്കിൽതന്നെരാവുംപകലുമിടവിടാതുൽസുഖംതാതസമീപെ
വൎത്തിക്കുന്നോവദിച്ചീടുകവിനയഗുണാംഭോധിസംഭൂതചന്ദ്രൻ ൪

വയ്ക്കിപ്പോളോതുവാനെങ്കിലുമഹമുരചെയ്യുന്നുലോകക്കുമോദം
പെയ്യിപ്പിക്കുന്നതാലപ്പൊലിയതിനവിടന്തന്നിലങ്ങാടിതോറും
നെയ്യപ്പംചുട്ടതേററംവിലപിശകിയുടൻവാങ്ങുവാൻചാടിവന്നോ-
രയ്യപ്പൻനായരിപ്പോൾകവിതയൊടവിടെപ്പാൎത്തിടുന്നോനടന്നോ ൫

പട്ടന്മാരുടെമൂത്രമൌഷധമതിന്നാവിശ്യമെന്നോതുകിൽ
തിട്ടംതുള്ളിയതിന്നുകൂട്ടമവരങ്ങോരായിരംപൊൻപണം
കഷ്ടംതാനുമതുംപ്രകാരമവിടുന്നിങ്ങോട്ടുപോരാൻപ്രിയം-
കൂട്ടീടുന്നതുകൊണ്ടുമോഹമതിനായിട്ടില്ലപിട്ടല്ലമേ. ൬

മമ കരയതിലെങ്ങും പോയിടാതങ്ങുതന്റെ
മറിമൃഗമിഴിയാളാം കാന്തയിൽ പ്രേമമോടെ
മരുവുകമൊരു ഭവാനിപ്പത്രികക്കൊത്തപോലേ
മരുവടിയെഴുമേണം താമസിക്കാതെതന്നെ. ൭

വെണ്മണി മഹൻ നമ്പൂരിപ്പാട്.

---

# പലവക

---

## ഒരു വിരഹം.

വസന്തതിലകവൃത്തത്തിൽ 103 ശ്ലോകങ്ങൾ അടങ്ങിയ ഈ പുസ്തകത്തിന്റെ ചെറുപ്പത്തിനടുത്ത വലുപ്പത്തിലുള്ള ഒരഭിപ്രായം പറവാനല്ല വാസ്തവത്തിൽ ഞങ്ങൾക്കു മനസ്സു വരുന്നത്. വിവിധങ്ങളായ വികാരങ്ങൾ തിങ്ങിവിങ്ങി നിറഞ്ഞിട്ടുള്ള മനസ്സിന്റെ ഗതി വായനക്കാരുടെ മനസ്സിലേക്കു വേണ്ടുംവണ്ണം തിരിച്ച് അതിനോടു കൂട്ടിയിണക്കുവാനുള്ള സൂത്രപ്പണി ഈ കവി നല്ലവണ്ണം ഗ്രഹിച്ചിട്ടുണ്ട്. സ്വഭാവത്തെ അലങ്കരിക്കുന്നതിൽ വിഷയഭേദങ്ങളെ അനുസരിച്ചു പല സമ്പ്രദായ ഭേദങ്ങളുണ്ട്. വിലാപം, വിരഹം മുതലായവയിൽ സുബ്രഹ്മണ്യൻപോററി അവർകൾ സ്വീകരിച്ചിട്ടുള്ള വർണ്ണനാരീതിയാണ് അവസരോചിതമായിട്ടുള്ളത്. ഈ കവിത വായിക്കുമ്പോൾ 'ടെന്നിസൻ' എന്ന ആംഗ്ലേയ മഹാ കവിയുടെ 'ലോക്സ്‌ലി ഹോൾ അറുപതു കൊല്ലം കഴിഞ്ഞിട്ട്' എന്നീ വിരഹ വിഷയമായിട്ടുള്ള കവിതകളെയാണ് ഓൎമ്മവരുന്നത്. തന്മയത്വത്തിന്നു ദോഷംവരാതെ കഥാസാരംകൊണ്ടും സ്വാരസ്യം കൊണ്ടും പോററി അവർകൾ അവയുടെ ഛായ നല്ലവണ്ണം ഒപ്പിച്ചിട്ടുണ്ട്.



## ൩. ലക്ഷ്മീകരകസ്തൂരിഗുളികൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ട വിലയേറിയ സാധനം. ദന്തവേദന, വായ്നാററം, അജീൎണ്ണം പിത്തവായു ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയൊ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തെയും ജീൎണ്ണിപ്പിക്കും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ട്. ചുമ, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നുമുതൽ ൮ വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി. ൧൦൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്ക വില ണ ൮. ൰ മുതൽ ൰൫ വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്ക തപാൽക്കൂലി ൧ ണ.

## ൪. ദന്തചൂൎണ്ണം.

സുഗന്ധമായുമുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിന്ന ൩-ണ. തപാൽ ചിലവു ൨ കുപ്പിവരെ ൧ ണ വേറെ.

## ൫. ജ്വരസംഹാരി.

കുളിപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവയ്ക്കു നന്നു. വില ഡപ്പി ഒന്നിന്ന ൰ ക. തപാൽ ചിലവു ൧ ണ വേറെ.

## ൬. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവ ബഹു പുഷ്ടിയായും ഞെരുക്കമായും കറുപ്പായും വളരും. കണ്ണിന്ന കുളൎമ്മയുണ്ടാകും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിന്ന നല്ല തെളിച്ചമുണ്ടാകും. വില കുപ്പി ഒന്നിന്ന ൬ ണ തപാൽ ചിലവു ൧ ണ വേറെ.

## ൭. രോമസംഹാരി.

രോമം എവിടെ വേണ്ടാതാക്കണമൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ മാററും. വില കുപ്പി ഒന്നിന്ന ൮ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൧ ണ വേറെ.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല.

## ൨൦. അഗ്ന്യമാന്ദ്യസംഹാരി.

ഹേറാമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകലിക്കുക, മലബന്ധം, വയറുനോവു, വായനാറ്റം, അജീൎണ്ണം, വയറുവീൎത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും ഡപ്പി ഒന്നക്കു ൧ണ ൨ പ തപാൽകൂലി ൧ണ ൩ വേറെ

## ൨൧. കൎണ്ണബിന്ദു.

ചീക്കാളു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കൎണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി ൧ക്കു ൨ ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ

## ൨൨. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലം പിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും വില ഡപ്പി ഒന്നിനു ൨ ണ തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്കു ൩ ണ വേറെ

## ൨൩. നേത്രബിന്ദു.

കൺനോവു, കൺകുത്തു, കൃച്ഛ്രം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളകെട്ടു, ദശവളച്ചു, പൂവു, ചെരപ്പു, എരിച്ചിൽ, ഇമ, പുരികം ഇവയുടെ വച്ചിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില ഡപ്പി ഒന്നിനു ൨ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

## ൨൪. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും. വില ഡപ്പി ഒന്നിനു ൨ ണ. തപാൽ ചിലവു ൩ വരെ ഡപ്പികൾക്കു ൩ ണ വേറെ

## ൨൫. മൃഗകസ്തൂരി.

കാഷ്മീരിൽ നിന്നും വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ടു. ത്രപ്പാൽത്തൂക്കത്തിനു ൪ ക വില ഒരു ത്രപ്പാൽമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലോ ആയിരിക്കണം

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട് ജില്ല.

## ൧൩. തേൾവിഷത്തിന്ന സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണാം. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧ ക്ക ൨ ക വ്വ ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ ൧ ക്ക ൨ ക വ്വ ണ. ഉള്ള വിലയിൽ കുറച്ചുമാത്രമെ വില ചുമത്തുന്നുള്ളു. വി പി കമ്മീഷൻ ൩ ണ പുറമെ. ഇന്ത്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൩ ണ. സിലോൺ ടി ൬ ണ

## ൧൪. വ്രണവിരേചന തൈലം.

ഈ കുഴമ്പു പിത്തപ്പുണ്ണു മുതലായ എല്ലാ വിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇതു സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു വില വ്വ ണ മൂന്ന കുപ്പിവരെ വി പി കമ്മീഷൻ ൩ ണ മാത്രം

## ൧൫. കണ്ഠശുദ്ധിഗുളിക.

ഇതു കണ്ഠം തെളിഞ്ഞു ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതാകുന്നു. വില വ്വ ണ വി പി കമ്മീഷൻ ൬ കുപ്പിവരെ ൬ ണ.

## ൧൬. സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചു കുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എപ്പോഴും തോന്നിക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു വില വ്വ ണ വി പി കമ്മീഷൻ ൩ ണ

## ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം അൎശസ്സ, ഉറക്കമില്ലായ്ക ഇവയ്ക്കും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരു പോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧൦ ണ വി പി കമ്മീഷൻ ൬ കുപ്പിവരെ ൩ ണ

---

പി. സുബ്ബറായി പാങ്കിപ്പേട്ട തെക്കെ ആൎക്കാട്ട ജില്ല.

## ൨൭. ഒന്നാംതരം ഗോരോചന ഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി ദ്ദീനം, കരള ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സ, ഉറക്കമില്ലായ്ക, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു. വില ൧ ണ. വി. പി. കമ്മിഷൻ ൩ കുപ്പിവരെ ൧ ണ.

## ൨൨. ത്വഗ്രോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളൻ, ചൂട, പുഴുക്കടി, താരണം, ഒട്ടവട്ട മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏറ്റവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി പി കമ്മിഷൻ ൧ ണ

'മേത്തരം ഗോരോചനം തോല ൧-ക്ക വില ൧ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്ക വില ൧ ക. മേത്തരം പച്ചക്കൎപ്പൂരം, തോല ൧-ക്ക വില ൨ ക മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പു, മരിക്കൊളുന്തു, ജാതിമല്ലി സുഹാഗ, ഹന, മഗിഡാപ്പു, അത്തർ മുതലായവകൾ എപ്പോഴും തയ്യാറുണ്ട. ഇവ ഒരു തോല തൂക്കത്തിന്ന ക ൧- ൻ തപാൽക്കൂലി പുറമെ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം ഗോരോചനം | തൂപ്പാത്തൂക്കം | | ൧-ക്ക | ൧ | ൦ | ൦ |
| ടി | മഞ്ഞൾ | ടി | ൧ ക്ക | ൧ | ൦ | ൦ |
| ടി | പച്ചക്കൎപ്പൂരം | ടി | ൧-ക്ക | ൧ | ൦ | ൦ |

## ൨൪. രക്ഷാമൃതം.

ഇതു ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ടുന്ന ഒരു ഭക്ഷണദ്രവ്യമാണ. ഇതിന്ന കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ദേഹനക്ഷയമുള്ളവൎക്കും പ്രമേഹരോഗക്കാൎക്കും ഇതു ഒരു ദിവ്യ ഔഷധമാണ. ഇതു രക്തശുദ്ധി വരുത്തുകയും, പിത്തം, ദേഹനക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാറുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്തു മൂത്രച്ചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ഭേദപ്പെടുത്തുകയും കായബലം വൎദ്ധിപ്പിക്കുകയും ചെയ്യും. ഇതു രോഗികൾക്കും, ശിശുക്കൾക്കും, വൃദ്ധന്മാൎക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

ത കരം ൧-ക്ക അണ ൩ മാത്രം വി പി ചാൎജ്ജ അണ ൩. പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല.

## പുതിയ പുസ്തകങ്ങൾ.

---

**പ്രിയവിലാപം—**

പള്ളിക്കൂടം മദ്ധ്യരാജ്യ ഇൻസ്പെക്ടർ എം രാജരാജവൎമ്മ എം എ തമ്പുരാൻ തിരുമനസ്സുകൊണ്ടു രചിക്കപ്പെട്ട പുസ്തകം ഒന്നക്കു വില അണ ൪

**കഥാമഞ്ജരി, കണ്ടകന്റെ വിക്രമങ്ങൾ—**

കൊല്ലം ഇംഗ്ലീഷു ഹൈസ്കൂൾ ഹേഡമാസ്റ്റർ കെ പരമുപിള്ള എം എ അവർകളാൽ ഉണ്ടാക്കപ്പെട്ടതും വളരെ രസകരമായതും ആയ പുതിയ പുസ്തകം ൧-ക്കു വില അണ ൧ പൈ ൬

**സാവിത്രി—**

ഹജൂർ ഹേഡട്രാൻസ്ലേട്ടർ കെ. ചിദംബരവാദ്ധ്യാർ ബി. എ. അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു കഥാ പുസ്തകം ൧ ക്കു വില അണ ൩.

**മാധവനിദാനം—**

സൎക്കാർ വൈദ്യൻ പറവൂർ വി. കേശവനാശാനവർകളാൽ എഴുതപ്പെട്ട, 'സാരചന്ദ്രിക' ഭാഷാവ്യാഖ്യാനം. വില രൂപ ൧

**പുതിയ മൂന്നാംപാഠ നോട്ടു മുഴുവൻ—**

വി. എൻ. ഗോവിന്ദപ്പിള്ള അവർകളാൽ എഴുതപ്പെട്ട, (പദാൎത്ഥം, ചോദ്യങ്ങൾ, സാരം ഇവ അടങ്ങിയ) പുസ്തകം ഒന്നിനു വില പണം ൧

**കീൎത്തികേസരി—**

സി കൃഷ്ണപിള്ള അവർകളാൽ എഴുതപ്പെട്ടതും സി എൻ എ രാമയ്യാ ശാസ്ത്രികൾ ബി. എ. അവർകളാൽ ൧-ാംഭാഗം പരിശോധിക്കപ്പെട്ടതുമായ, ൧-ാം ൨-ാം ഭാഗം അടങ്ങിയ പുസ്തകം ഒന്നുക്കു വില അണ ൧൪

**മനോരമ—**

പൈലൊ പാൾ ബി എ അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു പുതിയ കഥ വില അണ ൪

**പഴഞ്ചൊല്ലു—**

ടി- യരാൽ ഉണ്ടാക്കപ്പെട്ടത, പുസ്തകം ഒന്നുക്കു വില അണ ൨

**ഉൎവ്വശീഫൽഗുനം—**

കോതമംഗലം കെ ആർ കൃഷ്ണപിള്ളയാൽ എഴുതപ്പെട്ടത സംഗീതഭാഷാനാടകം വില അണ ൨ പൈ ൬

**സാലരാജൻ കഥ—**

റെവ. കെ. പി അവർകൾ എഴുതിയ പുസ്തകം വില അണ ൨

**സോമസുന്ദരൻ—**

മിസ്സിസ് പത്മരാജൻ എഴുതിയ ഒരു കഥ ഒന്നുക്കു അണ ൨ പൈ ൬

ഭദ്രമുനി—

മിസ്റ്റർ വി മമ്മു എഴുതിയ കഥ ഒന്നക്ക അണ ൫

ലീലാവതി—

മിസ്റ്റർ ലക്ഷ്മണൻപിള്ള എഴുതിയ അതിവിശേഷമായ നോവൽ വില ൫ ണ.

കൈവല്യശതകം—

മിസ്റ്റർ പരമുപിള്ള എഴുതിയത ൧ക്ക അണ ൧.

സന്താനവല്ലി—

മിസ്റ്റർ രാമമേനോൻ എഴുതിയ കഥ ൧ക്ക വില അണ ൧.

ശാംകരകൃതി—

അഡ്മുൻസിപ്പായിരുന്ന മിസ്റ്റർ ശങ്കരപ്പിള്ള അദ്ദേഹം ഓരോ സമയങ്ങളിൽ ഉണ്ടാക്കിയ കവിതകളെല്ലാം ചേൎത്തു സംഗീതമായും തുള്ളക്കഥയായും അച്ചടിച്ചിട്ടുള്ളത പുസ്തകം ൧-ക്ക ൪ അണ.

മിസ്റ്റർ സി. എം. മാധവക്കുറുപ്പ്—

മിസ്റ്റർ കേശവക്കുറുപ്പ് എഴുതിയ ഒരു ഡിടക്കറ്റീവ നോവൽ വില അണ ൨,

അവതാരത്രയചരിതം—

സൌഭാഗ്യവതി ഇത്തിക്കാട്ടു ദേവകി അമ്മയാൽ എഴുതപ്പെട്ട പുതിയ പദ്യപുസ്തകം വില അണ ഒന്നര.

അദ്ധ്യാത്മരാമായണം—

കെ. സാംബശിവശാസ്ത്രി മഹോപാദ്ധ്യായനവർകളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയത. വായനക്കാരുടെ സൌകൎയ്യാൎത്ഥം ഓരോ കാണ്ഡങ്ങൾ പ്രത്യേകമായി അച്ചടിച്ചുവരുന്നു ഇതിൽ പലതുകളുടെ വിവരണമായ അൎത്ഥം ഒരോ ശില്പകളുടേയും ഡംഗം ഇവകൾ അടങ്ങിയിരിക്കും പുസ്തകം എല്ലാം കാണ്ഡങ്ങളും ഒന്നായും ബയൻറു ചെയ്തു വില്ക്കപ്പെടും.

മയൂരസന്ദേശം മണിപ്രവാളം—

കേരളവൎമ്മ സി എസ്സ ഐ എഫ എം യു എം ആർ എ എസ്സ, എഫ ആർ എച്ച. എസ്സ. വലിയ കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ടതു എ ആർ രാജരാജവൎമ്മ എം ഏ എം ആർ എ എസ്സ, കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ട മണിപ്രകാശം എന്ന വ്യാഖ്യാനത്തോടുകൂടി തിരുമനസ്സിലെ അനുവാദം വാങ്ങി അച്ചടിച്ചു കഴിഞ്ഞിരിക്കുന്നു. ഉയൎന്നതരം കടലാസ്സിൽ അച്ചടിച്ചതിന്ന ൧൧ ണ യും താണതരത്തിലുള്ളതിന്ന ൮ ണ യും വിലയാകുന്നു.

ദാക്ഷായിണി—

കോമത്തു കുഞ്ഞപ്പണിക്കർ അവർകളാൽ എഴുതപ്പെട്ടത വിലഅണ ൮

കാൎത്തവീൎയ്യാൎജ്ജുനവിജയം തുള്ളക്കഥ—

മലയാളം ഹൈസ്കൂൾ ഹേഡമാസ്റ്റർ കെ ആർ കൃഷ്ണപിള്ള ബി എ അവൎക

കളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയ പുസ്തകം ഒന്നുക്ക വില അണ ൨

ശാന്തോപദേശം—

വി കെ കേശവനവർകളാൽ എഴുതപ്പെട്ട ഒരു പുതിയ മണിപ്രവാളകൃതി. പുസ്തകം ഒന്നുക്ക വില അണ ഒന്നര.

കാന്തോപദേശം—

രിനവിള വി രാമൻവൈദ്യർ അവർകളാൽ എഴുതപ്പെട്ടത വില ൧ ചൈ

മനുസ്മൃതി—

ജെ. ഗോവിന്ദപ്പിള്ള അവർകളാൽ 'ഭാവപ്രകാശം' എന്ന വ്യാഖ്യാനത്തോടുകൂടി എഴുതപ്പെട്ട പുസ്തകം ഒന്നുക്ക വില രൂപ ൧ അണ ൮

വിക്രമാദിത്യൻകഥ—

ടി യരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ പരിഷ്കരിച്ച വിദ്യാഭിവർദ്ധിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൧൦ അണ

മദനകാമരാജൻകഥ—

ടി യരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ വിദ്യാഭിവർദ്ധിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൭ അണ ടി അരബിയിൻ പുസ്തകം ൧-ക്ക വില ൩ അണ

കഥാസരിത്സാഗരം—

ടി യരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ ൩

സുതാരം—

ടി യരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ ൨ പൈ ൩

അത്ഭുതകവിമങ്ക—

വി. ജി കൃഷ്ണൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൪ അണ

വക്കീലന്മാരുടെ ഗലാധോരത്യ്രാ—

കണ്ണമ്പള്ളിൽ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടത വില ൩ അണ

എനിക്കു പററിയ അപകടങ്ങൾ—

വില അണ ൨ പൈ ൩

ഭൂലോകവിനോദകഥകൾ—

കണ്ടിയൂർ മഹാദേവയ്യരവർകളാൽ എഴുതപ്പെട്ടത. വില അണ ൪ പൈ ൩

ചട്ടമ്പിത്തലവൻ—

കെ ചിദംബരവാധ്യാർ ബി എ അവർകളാൽ എഴുതപ്പെട്ട ഒരു വിനോദകഥ ൧-ക്ക വില അണ ൪

ഷാവുഷാമോണ്ടത്തെ ഡയറി—

ബയൻമൊഴിയുള്ളു. ൧-ക്ക വില അണ ൪

മററും പല പുസ്തകങ്ങളും ഇവിടെ വില്പാൻ തയ്യാറുണ്ട. തപാൽകൂലി പുറമെ, എല്ലാ പുസ്തകങ്ങളുടേയും പേരും വിലയും അറിഞ്ഞു പുസ്തകങ്ങളും വരുത്തേണമെന്നു ആവശ്യപ്പെടുന്നവർ അരണസ്സ സ്റ്റാമ്പു അയക്കണം.

എസ്സ്. ററി. റെഡ്യാർ വിദ്യാഭിവർദ്ധിനി ഉടമസ്ഥൻ, കൊല്ലം തിരുവിതാംകൂർ.

# മഹാഭാരതം

ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥങ്ങളടങ്ങിയതും യഥാൎത്ഥമായ അഞ്ചാംവേദമെന്നു പറഞ്ഞുവരുന്നതുമായ മേൽപറഞ്ഞ വിശിഷ്ടഗ്രന്ഥം മൂന്നുനാലു കൊല്ലത്തിന്നുള്ളിൽ കഴിയുവാൻതക്കവണ്ണം ഞാൻ തനിച്ചു വൃത്തത്തിന്നുവൃത്തമായി മലയാളത്തിലേക്കു തൎജ്ജമചെയ്തു വരുന്നുണ്ട്. ൧൦൮൨ മേടം മുതൽക്കു ഇതു ഒരു മാസികയായി പുറപ്പെടുവിച്ചു തുടങ്ങിയിരിക്കുന്നു. വരിസംഖ്യ കൊല്ലത്തിൽ അഞ്ചുറപ്പിക മാത്രം. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാകുന്നു.

മേൽവിലാസം:

കെ. സി. തിരുവീരരായൻ രാജാ, ബി. ഏ.,

കോട്ടയ്ക്കൽ,

എന്ന് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

# ഭഗവൽഗീത

(ഒരു കൊല്ലംകൊണ്ടവസാനിപ്പിക്കുന്ന മാസിക)
ശാംകരഭാഷ്യത്തിന്റെ മലയാളതൎജ്ജമയോടും
ശങ്കരാനന്ദസരസ്വതി മുതലായവരുടെ
വ്യാഖ്യാനങ്ങളിൽനിന്നുള്ള സാരാംശത്തോടുംകൂടി.

പരിഭാഷകൻ

കെ. എം.

തപാൽ കൂലി ഉൾപ്പെടെ ഒരുകൊല്ലത്തേക്കു വരിസംഖ്യ 3 6 0

ആവശ്യമുള്ളവൎക്ക് വി. പി. ആയും അയച്ചു കൊടുക്കും.

ടി. സി. പരമേശ്വരൻ മൂസ്സത്,
ആനന്ദാശ്രമകാൎയ്യദൎശി,
തൃശ്ശിവപേരൂർ,

വില്പാൻ തയ്യാർ

| | | | | |
|---|---|---|---|---|
| കൎമ്മയോഗം—കെ. എം. | വില | 0 | 12 | 0 |
| ഭക്തിയോഗം— ടി | ടി | 0 | 12 | 0 |
| ഭഗവൽഗീത—ജി. കൃഷ്ണശാസ്ത്രികൾ | ടി | 1 | 4 | 0 |

വി. സുന്ദരയ്യർ ആണ്ട് സൺസ്സ് തൃശ്ശിവപേരൂർ.

രസികരഞ്ജിനി

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽകൂലി ഉൾപ്പെടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽകൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം മറുമാസത്തിലെ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിൻെറ വില ബ്രിട്ടീഷ് സ്ഥാമ്പായിട്ടും, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തൊന്നിച്ച് അടക്കം ചെയ്യയക്കേണ്ടതാകുന്നു.

പരസ്യകൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമൊ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യം പോലെ കൂലി ചുരുക്കുന്നതാകുന്നു.

---

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജൎക്കു അറിവുതരേണ്ടതാകുന്നു. അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെററുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മാററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

എറണാകുളത്ത് കോവിലകം } എന്ന—അമ്പാടി ചെറിയ കൃഷ്ണപുതുവാൾ

ര. ര. മാനേജർ.

# രസികരഞ്ജിനി

൧൦൮൧ മകരം

പുസ്തകം ൪ ലക്കം ൬

പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിനി
രസജ്ഞൎക്കു കൊടുക്കട്ടേ
രസം രസികരഞ്ജിനി



വരിസംഖ്യ മുൻകൂറായി ക. ൩ ൦    കയ്യിലയയ്ക്കൽ ക. ൪ ൪

# രസികരഞ്ജിനി

## പരസ്യം

---

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങളും, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങളും, അതു സംബന്ധിച്ച എഴുത്തുകളും ഇവ രസികരഞ്ജിനി പത്രാധിപക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങളും, കാര്യസംബന്ധമായ എഴുത്തുകളും ഇവ ടി. മാനേജർക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപന്റേയും മാനേജരുടേയും മാസിക സംബന്ധമായ എഴുത്തുകളിലൊ ലക്ഷ്യങ്ങളിലൊ അവരുടെ മുദ്രയൊ ഒപ്പൊ ഉണ്ടായിരുന്നാൽ മതി.

എന്ന്

| | |
|---|---|
| കോവിലകം | രസികരഞ്ജിനി ഉടമസ്ഥൻ, |
| | *RAMA VURMA*, |
| എറണാകുളം | 13th Prince of Cochin. |

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തൊന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാര്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപർക്ക് അയക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്.

ര. ര. പ.

# സംഗതിവിവരം.



വിദ്യാവിനോദിനി അച്ചുക്കൂടം.

# രസികരഞ്ജിനി

൧൦൮൧

പുസ്തകം ൪.　　　　മകരമാസം.　　　　ലക്കം ൬.

## മംഗളം.

സാപ്പാടിന്നായ്ക്ഷണിച്ചീടിനധനദനൊരുക്കിച്ചുവെച്ചുള്ളസദ്യ-
ക്കോപ്പാകെത്തീൎത്തൊരാനാത്തലയനുജഠരത്തിപ്പിശാചൊന്നടങ്ങാൻ
തപ്പാതെന്തൊജ്ജപിച്ചുതിയമലർമണിയാമമ്പുതാങ്ങിക്കൊടുത്താ-
മുപ്പാരിൻമൂപ്പരാകും മലർവിശിഖരിപുസ്വാമിസൗഖ്യംതരട്ടെ.

(ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, ബി. എ.)

---

### രഷ്യാചക്രവൎത്തിയുടെ
## അരിഷ്ടത



'കിരീടം ധരിക്കുന്ന ശിരസ്സിന്ന് ഒരു കാലത്തും സുഖമില്ല' എന്ന ആംഗലകാളിദാസനായ ഷെക്സ്പിയർ മഹാകവി പറഞ്ഞ വാക്കിന്റെ തത്വം നല്ലവണ്ണം ബോദ്ധ്യപ്പെട്ടിട്ടില്ലാത്തവർ വല്ലവരുമുണ്ടെങ്കിൽ അവർ ഇപ്പോഴത്തെ രഷ്യാചക്രവൎത്തിയുടെ അവസ്ഥയെന്നു പൎയ്യാലോചിച്ചുനോക്കേണ്ടതാണ്. ഒരു

ബലവാനായ ശത്രുവിനോടുണ്ടായ യുദ്ധത്തിൽ ആദ്യവസാനം സിദ്ധിച്ച അനവധി പരാജയങ്ങളും, യുദ്ധത്തിൽ ഓരോരോ തോൽമകൾ ഉണ്ടായിക്കൊണ്ടുവന്നതോടുകൂടി തന്റെ പ്രജകളുടെ ഇടയിൽ വൎദ്ധിച്ചുവന്ന പലവിധ കലഹങ്ങളും അതിൽവച്ചു തന്റെ ഇഷ്ടബന്ധുമിത്രജനങ്ങളിൽ പലരും കൊല്ലപ്പെട്ടുപോയതും ദിവസേന കൂടിക്കൂടിവരുന്ന കടങ്ങളും മററും നിമിത്തം ഇപ്പോൾ താൻ അനുഭവിച്ചുവരുന്ന അനവധി കഷ്ടപ്പാടുകൾ ആലോചിച്ചാൽ റഷ്യാചക്രവൎത്തി ഇപ്പോൾ തന്റെ ചെങ്കോൽ ദാനം ചെയ്വാൻ ഒരുങ്ങുന്ന പക്ഷം കൈക്കൊള്ളുവാൻ അധികം ആളുകൾ ഉണ്ടാകുമോ എന്നു സംശയമാണ്. ഇതിനെല്ലാം പുറമെ, ജനസാമാന്യത്തിന്നു യാതൊരധികാരവും കൊടുക്കാതെയും യൂറോപ്പിലുള്ള മററു പരിഷ്കൃതരാജ്യങ്ങളിലെ ജനങ്ങൾ വളരെ കാലമായി അനുഭവിച്ചുവരുന്ന അനവധി സ്വാതന്ത്ര്യങ്ങളിൽ മിക്കവയും തന്റെ പ്രജകളെ അറിയിക്കാതെയും ചക്രവൎത്തി ഏകശാസനമായി നടത്തിവരുന്ന രാജ്യഭരണരീതിയുടെ വേറൊരു ഫലമായി പ്രജകളിൽ ഒരു പ്രധാന ഭാഗക്കാർ രാജവിരോധികളായി തീൎന്നുകൊണ്ട് എങ്ങിനെയെങ്കിലും ചക്രവൎത്തിയെ നാമാവശേഷമാക്കുവാൻ ബദ്ധകങ്കണന്മാരായി തരംനോക്കി നടക്കുന്നവരായ അനവധി ആളുകൾ സാമാന്യം എല്ലാം ഗവൎമ്മേണ്ടാപ്പീസുകളിലും പൊല്ലീസ്സ്, പട്ടാളം കോവിലകം മുതലായ ഡിപ്പാൎട്ടുമെണ്ടുകളിൽ കൂടിയും കടന്നുകൂടി കൂടെക്കൂടെ ഓരോ ശല്യങ്ങൾക്കിടവരുത്തുന്നതിനാൽ തന്റെ പ്രജകളിലും ഉദ്യോഗസ്ഥന്മാരിലും ശേവുകക്കാരിലും ആരെല്ലാം ബന്ധുക്കൾ ആരെല്ലാം ശത്രുക്കൾ എന്നത് അറിവാൻ തരമില്ലാതെ ചക്രവൎത്തിയുടെ മനസ്സിൽ എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്ന ഭയത്തിന്നു യാതൊരളവും ഇല്ല. ഈ ഭയം നിമിത്തം മേല്പറഞ്ഞ രാജവിരോധികളിൽനിന്നു ജനിക്കാവുന്ന ഉപദ്രവങ്ങളെ കഴിയുന്നതും തടുക്കുവാൻവേണ്ടി ചക്രവൎത്തിയുടെ ഇരുപ്പ്, കിടപ്പ്, ഗതാഗതം, ഭക്ഷണം മുതലായ സകല ഏൎപ്പാടുകളെ സംബന്ധിച്ചും അനേകവിധമായ മുൻകരുതലുകൾ വളരെ ജാഗ്രതയോടുകൂടി ചെയ്തുവരുന്നുണ്ട്. ചക്രവൎത്തി വല്ല കസാലയിലും ചെന്നിരിക്കുകയൊ, വല്ല മെത്തയിലും കിടക്കുകയൊ

ചെയ്യുന്നതിന്നു മുമ്പായി വിശ്വസ്തന്മാരായി വിചാരിക്കപ്പെട്ടിട്ടുള്ള വല്ലവരും കസേരയുടെ കീഴിലൊ മെത്തയുടെ അടിയിലൊ ഡൈനമൈററ് മുതലായി അമൎച്ച തട്ടിയാൽ പൊട്ടിത്തെറിക്കുന്ന അപകടസാധനങ്ങൾ വെച്ചിട്ടുണ്ടോ എന്നു പരിശോധിക്കണം. വല്ല ഭക്ഷണം കഴിക്കുന്നതിന്നു മുമ്പായി ആ ഭക്ഷണത്തിൽ വിഷം ചേൎത്തിട്ടുണ്ടോ എന്ന് ഒരാൾ തിന്നുനോക്കണം. ഗതാഗതത്തിന്റെ കാൎയ്യത്തെപ്പററി പറയുന്നതായാൽ സ്വച്ഛന്ദസഞ്ചാരം ചക്രവൎത്തിക്കു നാസ്തിയാണല്ലൊ. ആ കാൎയ്യത്തിലും വല്ലപ്പോഴും പുറത്തുപോകേണ്ടിവന്നാൽ ചെയ്യാറുള്ള മുൻകരുതലുകൾ അനവധിയുണ്ട്. ഇങ്ങിനെയൊക്കെയാണെങ്കിലും, ഈ വക ഏൎപ്പാടുകൾകൊണ്ടുതന്നെ ചക്രവൎത്തിയുടെ മനസ്സിന്ന് അസ്വാസ്ഥ്യം ഒഴിഞ്ഞിട്ടുള്ള സമയം ദുൎല്ലഭമാണെന്നു ആൎക്കും ഊഹിക്കാവുന്നതാണ്. ഇനി പ്രകൃതത്തിൽ കടക്കട്ടെ. ഭക്ഷണകാൎയ്യത്തിൽ ചക്രവൎത്തിക്കുള്ള മുഖ്യഭയം വിഷത്തെ സംബന്ധിച്ചാണെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. അദ്ദേഹത്തിന്റെ അമൃതേത്ത് ഏൎപ്പാടിനെപ്പററി ചക്രവൎത്തിയുടെ മടപ്പള്ളിയിൽ രണ്ടുകൊല്ലക്കാലം ഒരു പാചകനായിരുന്ന വിക്ടർ ഹർസ്ലർ (Victor Hirtzler) എന്ന വിദ്വാൻ എഴുതിട്ടുള്ള ഒരു ലേഖനത്തിൽനിന്നു താഴെ പറയുന്ന ചില വിവരങ്ങൾ എടുക്കുന്നു.

ചക്രവൎത്തിയുടെ അമൃതേത്തുവെപ്പു ഡിപ്പാൎട്ടുമെണ്ടു പലേ വകുപ്പുകളായി ഭാഗിക്കപ്പെട്ടിട്ടുണ്ട്. ഇംഗ്ലീഷു പാചകരീതിയിലുള്ള പലവിധം കറികളും ഭക്ഷ്യപേയങ്ങളും ഉണ്ടാക്കുന്നതിന്നു മിടുക്കന്മാരായ പാചകന്മാരുള്ള ഒരു ഇംഗ്ലീഷു വകുപ്പ്, മേൽപ്രകാരം ഒരു ഫ്രാൻസു വകുപ്പ്, ജൎമ്മൻ വകുപ്പ്, റഷ്യൻ വകുപ്പ് ഇങ്ങിനെ എട്ടുപത്തു വകുപ്പുകളാണ് ആ ഡിപ്പാൎട്ടുമെണ്ടിലുള്ളത്. അതിലെല്ലാം കൂടി നൂറുകുവാനും അരയ്ക്കുവാനും വെയ്ക്കുവാനുമായി മൂന്നൂറു പാചകന്മാരും അവൎക്കെല്ലാവൎക്കും മേലധികാരിയായി ഒരു പ്രധാന പാചകനും ഉണ്ട്. ഈ പ്രധാന വെപ്പുകാരന്റെ ശമ്പളം കൊല്ലത്തിൽ പതിനായിരം (10000) പവൻ (ഏകദേശം ഒന്നരലക്ഷം ഉറുപ്പിക) ആണത്രെ. ഈ പറഞ്ഞതിന്റെ വാസ്തവത്തെപ്പററി ചായ

നക്കാരിൽ ചിലക്കു സംശയം തോന്നിയേക്കാം. എന്നാൽ എൺപ
ത്താറുലക്ഷത്തിനാല്പത്തിനാലായിരം ചതുരശ്രനാഴിക വിസ്താരവും
പന്ത്രണ്ടുകോടി തൊണ്ണൂറുലക്ഷം ജനങ്ങളും കൊല്ലത്തിൽ പതിനാ
ലുകോടി പവൻ മുതലെടുപ്പും ഉള്ള ഒരു മഹത്സാമ്രാജ്യത്തിന്റെ ച
ക്രവൎത്തിയായിരുന്നുകൊണ്ടു രാജാവിന്റെ നിലയിൽ തനിക്കുള്ള അ
വസ്ഥകളും സ്ഥാനമാനാദികളും നിലനിൎത്തിക്കൊണ്ടുപോരുന്നതിന്നും
മററു പല ആവശ്യങ്ങൾക്കുമായി പബ്ലിക് സ്വത്തിൽനിന്നു ഒരു വ
ലിയ അംശം ചിലവാക്കുന്നതിന്നുപുറമെ തന്റെ സ്വകാൎയ്യം ചില
വുകൾ വകക്കായി പബ്ലിക് ഖജാനയിൽനിന്നു എടുക്കുന്ന പതിന്നാ
ലുലക്ഷത്തിപതിനായിരം (14,10,000) പവനും മററു സ്വകാൎയ്യസ്വ
ത്തുക്കളിൽനിന്നു പുറപ്പാടുള്ള ഇരുപത്തഞ്ചുലക്ഷം (25,00,000) പ
വനുംകൂടി 39,10,000 പവൻ, അതായത്, അഞ്ചുകോടി എണ്ണ
ത്താറുലക്ഷത്തി അമ്പതിനായിരം (586,50,000) ഉറപ്പിക കൊല്ല
ത്താൽ സ്വകാൎയ്യം വരവുള്ള ഒരാളുടെ പ്രധാന വെപ്പുകാരനാണ്
ഈ ഉദ്യോഗസ്ഥൻ എന്നു മനസ്സിലാക്കുമ്പോൾ ആ സംശയത്തിന്നു
നിവൃത്തിയുണ്ടാകുന്നതുമാണ്. ഈ പ്രധാന പാചകന്റെ ഉദ്യോ
ഗം റഷ്യയിൽ വളരെ അവസ്ഥയും ബഹുമാനവും ഉള്ളതായിട്ടാണ്
വിചാരിക്കപ്പെടുന്നത്. ഇയ്യാളുടെ പ്രധാന ജോലി അടുക്കളത്തു
കാൎയ്യങ്ങളുടെ മേൽവിചാരമാണ്. എന്നാൽ ചിലപ്പോൾ ചക്ര
വൎത്തി ഇയ്യാളെ വിളിച്ച് അതുവരെ ഉണ്ടാക്കീട്ടില്ലാത്തതായ എന്തെ
ങ്കിലും ഒരു പുതിയ കറിയോ, പലഹാരമോ പായസമോ മററും
ഉണ്ടാക്കുവാൻ കല്പിക്കുമത്രെ. അപ്പോഴാണ് ഇയ്യാൾക്കു പാത്രവും
കയ്യിലും, ഉപ്പും മുളകും, തിയ്യും വിറകും എടുത്തു പ്രയോഗിച്ചു ശ
രിയായ പാചകപ്രവൃത്തി ചെയ്യാനാവശ്യം നേരിടുന്നത്. കല്പന
യുണ്ടായാൽ ഉടനെതന്നെ വേണ്ടുന്ന സാമാനങ്ങളും പാത്രങ്ങളും മ
ററും എടുത്ത് ഇയ്യാൾ തനിക്കു പ്രത്യേകമായിട്ടുള്ള മടപ്പിള്ളിയിലേ
ക്കു കടന്നു വാതലടക്കുന്നു. പിന്നെ കുറെ നേരത്തേക്ക് അതിന്ന
കത്തു കൊത്തലും നുറുക്കലും, അരക്കലും പൊടിക്കലും, വറുക്കലും
പൊരിക്കലും തകൃതിയാണ്. ഒടുക്കം അതുവരേയും യാതൊരു മ
നുഷ്യനും സ്വാദറിഞ്ഞിട്ടില്ലാത്ത എന്തെങ്കിലും അതി വിശേഷമാ

യ ഒരു ഭക്ഷണപദാൎത്ഥവുംകൊണ്ട് ആയാൾ പുറത്തേക്കു വരുന്നു. പിന്നെ ആയാൾതന്നെ അതിൽനിന്നു അല്പം എടുത്തു ഭക്ഷിക്കും. തന്റെ കീഴിലുള്ള ചില പാചകന്മാരും കുറേശ്ശെ ഭക്ഷിക്കും. പിന്നെ പട്ടാളത്തിലെ ഉയൎന്ന ഉദ്യോഗസ്ഥനായ ഒരു മേജർ പ്രവേശിച്ച് ആയാളും അല്പം ഭക്ഷിക്കും. കുറച്ചുനേരം എല്ലാവരും താമസിച്ചതിനുശേഷം ആൎക്കും ആ ഭക്ഷണസാധനത്തിൽനിന്നു യാതൊരു സുഖക്കേടും ഉണ്ടായില്ലെന്നു ബോദ്ധ്യപ്പെട്ടാൽ അതു ചക്രവൎത്തിക്കു ഭക്ഷിപ്പാനുള്ള നിലയിലായി. ഈ പ്രസ്താവിച്ച മേജർ എന്ന പട്ടാളഉദ്യോഗസ്ഥൻ അമൃേതത്തു കാൎയ്യങ്ങളിൽ പാചകന്മാരുടെ പ്രവൃത്തികളെ പരിശോധിപ്പാനും ഉണ്ടാക്കുന്ന സാധനങ്ങളെ മുൻകൂട്ടി ഭക്ഷിച്ചു നോക്കുവാനുംവേണ്ടി ചക്രവൎത്തി അന്നന്നു തിരഞ്ഞു നിശ്ചയിക്കപ്പെടുന്ന ഒരാളാണ്. പാചകന്മാർ പ്രവൃത്തി ചെയ്യുമ്പോൾ എപ്പോഴും ഈ മേജർ മടപ്പിള്ളിയിൽതന്നെ ഉണ്ടായിരിക്കണം. ഒരു ദിവസം ഓരോരോ നേരത്തിനു തയ്യാറാക്കേണ്ടതായ വട്ടങ്ങൾ ഇന്നിന്നവ വേണമെന്നു ചക്രവൎത്തി ഈ മേജരോടു കല്പിക്കുകയാണ്. മേജർ അതെല്ലാം കുറിച്ചെടുത്തു പ്രധാനപാചകന്റെ കയ്യിൽ കൊടുക്കുന്നു. ആയാൾ അതിനെ മടപ്പിള്ളിയിൽ ഒരു പ്രത്യേകഭാഗത്തു ചുമരിൽ പതിക്കുന്നു. ഉടനെ മുൻപ്രസ്താവിച്ച ഇംഗ്ലീഷ്, പരന്ത്രീസ്സു, ജൎമ്മൻ, മുതലായ വകുപ്പുകളിലെ ഹേഡ്പാചകന്മാർ ആ കുറിപ്പു വായിച്ചുനോക്കി അവരവരുടെ വകുപ്പുകളിൽ പെടുന്ന ഭക്ഷണസാധനങ്ങൾ ഉണ്ടാക്കുവാൻ അവരവരുടെ കീഴിലുള്ള പാചകന്മാരോടുകൂടി ഉത്സാഹം തുടങ്ങുന്നു. മുന്നൂറു പാചകന്മാരും അവർ പറയുന്നതും പ്രവൃത്തിക്കുന്നതും എല്ലാം സൂക്ഷിച്ചുനോക്കി അറിഞ്ഞുകൊണ്ട് അങ്ങോട്ടും ഇങ്ങോട്ടും മടപ്പിള്ളിയുടെ ഉള്ളിലും പുറത്തും ആയുധപാണികളായി നടക്കുന്ന അനവധി പട്ടാളക്കാരും അവൎക്കെല്ലാം തലവനായ ഒരു മേജരും എല്ലാംകൂടിയ ആ കാഴ്ച ഓരോരുത്തൎക്കു ഓരോ പ്രകാരമുള്ള വികാരങ്ങളെ ജനിപ്പിക്കുന്നതായിരിക്കും എന്നു മാത്രം പറഞ്ഞാൽ മതിയല്ലൊ. അമൃേതത്തിന്റെ ചട്ടവട്ടങ്ങൾ താഴെ പറയും പ്രകാരമാണ്. കാലത്ത് എട്ടു മണിക്ക് ഒരു പ്രാതൽ. ഇതിന്നു മുട്ട, കാപ്പി, ചായ,

ചാക്കേളെററ (ഇത് ഒരു മധുരപലഹാരമാണ്) പഴങ്ങൾ ഇതുകളും റഷ്യാരാജ്യത്തു ചില നദികളിൽനിന്നു പിടിക്കുന്ന സ്റ്റർജ്യൺ, സ്റ്റർലെററ് ഇങ്ങിനെ രണ്ടുവക മത്സ്യങ്ങളുടെ പനഞ്ഞിൽ (മുട്ടകൾ) കൊണ്ടു പരന്ത്രീസ്സുവകുപ്പിൽ ഉണ്ടാക്കുന്ന 'കെവിയാർ' (Caviare) എന്ന പലഹാരവും താറാവിൻെറ യകൃത്ത് (Liver) കൊണ്ടു മേൽ വകുപ്പിൽതന്നെ ഉണ്ടാക്കുന്ന 'പാറെറഡിഫാപ്രൂ' (Fate De foic gras) എന്ന കറിയുമാണ് വട്ടങ്ങൾ. പിന്നെ പതിനൊന്നു മണിക്ക് ഉടനേരം. ഇതിന്നു പലതരം സസ്യക്കറികൾ മാംസക്കറികൾ രസങ്ങൾ, ഫലങ്ങൾ ഇതുകളാണ് വട്ടങ്ങൾ. പിന്നെ അഞ്ചു മണിക്ക് അത്താഴം. റഷ്യൻ വകുപ്പിലുണ്ടാക്കുന്ന 'ബോർഷ്' എന്നു പേരായ ഒരു 'രസ'മാണത്രെ മുമ്പിൽ ചക്രവർത്തി കഴിക്കുന്നത്. പിന്നെ ക്രമത്തിൽ ഓരോരോ വകുപ്പിലും ഉണ്ടാക്കിയതായ നാലോ അഞ്ചോ കൂട്ടം പദാർത്ഥങ്ങളും ഇടക്കിടക്കു പോർട്ടുവൈനും റഷ്യയിലുണ്ടാക്കുന്ന വൊഡ്കം' എന്ന മദ്യവും ഉപയോഗിക്കും. ഈ ഭക്ഷണസാധനങ്ങളെല്ലാം ഉണ്ടാക്കി കഴിഞ്ഞാൽ മടപ്പിള്ളിയിൽ തയ്യാറായിരിക്കുന്ന ഒരു വലിയ ഇരുമ്പുകൂട്ടിൽ അതെല്ലാം കയററിവെച്ചു വിളമ്പന്മാരും പട്ടാളത്തിലെ മേജരും ആ കൂട്ടിന്നുള്ളിൽ കേറിയിരിക്കും. ഉടനെ ആ കൂട് ഒരു യന്ത്രത്തിൻെറ സഹായത്താൽ മേല്പോട്ടു വലിച്ചുകേററി ചക്രവർത്തിയും ചക്രവർത്തിനിയും കുട്ടികളും ഭക്ഷണത്തിന്നു തയ്യാറായിരിക്കുന്ന മേൽത്തട്ടിലെ ഒരു മുറിയിൽ ചെന്നു പ്രവേശിക്കും. വിളമ്പാനുള്ള സാധനങ്ങളെല്ലാം മേജർ ചക്രവർത്തിയുടെ മുമ്പിൽവെച്ചു കൊറിക്കൽകൂടി ഭക്ഷിക്കണം. അതിന്നു ശേഷമെ ചക്രവർത്തിയും കുഡുംബവും ഭക്ഷിക്കുകയുള്ളു. ക്രമമായ സാപ്പാട്ടു കഴിഞ്ഞാൽ ഒടുവിൽ മധുരപലഹാരങ്ങൾ വല്ലതും ഉണ്ടാകും. പലഹാരങ്ങളിൽ ചിലതു ഓരോ പക്ഷികളുടേയും മൃഗങ്ങളുടേയും പുഷ്പങ്ങളുടേയും ഫലങ്ങളുടേയും ആകൃതിയിൽ ആയിരിക്കുന്നതിന്നു പുറമെ വേറെ ചിലതു ചക്രവർത്തിക്കു പരിചയമുള്ള സ്ത്രീപുരുഷന്മാരിൽ ചിലരുടെ ശരിയായ പ്രതിമകളായിരിക്കുകയും ചെയ്യും. ആസകലാൽകൂടി ആലോചിച്ചാൽ വല്ലാത്ത ഒരു അവസ്ഥതന്നെ. ഓരോരോ ഭക്ഷണപദാർത്ഥങ്ങൾ ഉണ്ടാക്കുന്നതിന്നാവശ്യമായ കസ്തൂരിസാമാനങ്ങ

ളും മത്സ്യമാംസങ്ങളും പുറത്തുനിന്നു ശേഖരിച്ചു കൊണ്ടുവരുവാനും മററും അനവധി ഉദ്യോഗസ്ഥന്മാരും ശേവുകക്കാരും മേലന്വേഷണക്കാരും ഉണ്ടായിരിക്കുന്നതിന്നു പുറമെ ദിവസേന ഭക്ഷണം തയ്യാറാക്കുവാൻവേണ്ടി അടുക്കളയിൽതന്നെ ഒരു പട്ടാളം പാചകന്മാരും മേലന്വേഷണക്കാരും, മേൽപ്രകാരം ഒരു നേരത്തെ ഭക്ഷണം തയ്യാറാക്കുന്നതിന്നു സാധാരണന്മാരായ അസംഖ്യം ജനങ്ങൾക്കു കുഡുംബസമേതം അനവധി ദിവസത്തെ മൃഷ്ടഭോജനത്തിന്നു വക മതിയാവുന്ന ഒരു ചിലവും ഉള്ള ഒരു മനുഷ്യനും ഒരു സ്ത്രീയും രണ്ടു മൂന്നു കുട്ടികളും ഉള്ള ഈ കുഡുംബത്തിന്റെ ശേഷം അവസ്ഥകൾ വായനക്കാർ അവരവരുടെ മനോധർമ്മംപോലെ ഊഹിച്ചുകൊള്ളട്ടെ.

സി. എസ്സ്. ഗോപാലപ്പണിക്കർ, ബി. എ.



---

## നഭോമണ്ഡലത്തിലെ

# ചില വിശേഷങ്ങൾ

## I

### കാററ്.



കാററ്, കൊടുങ്കാററ്, ചുഴലിക്കാററ് മുതലായി വെറും വായുസംബന്ധമായിട്ടും, മഞ്ഞുകട്ട, മഞ്ഞുവെള്ളം, മഞ്ഞ്, മഴ, മേഘം, ആലിപ്പഴം (വർഷോപലം=Hail) എന്നു തൊട്ടു ജലമയങ്ങളായിട്ടും, ഇടി, മിന്നൽ, ആകാശവില്ല്, ധ്രുവദീപ്തി എന്നു തുടങ്ങി പ്രകാശമുള്ളവയായിട്ടും വായുമണ്ഡലത്തിലുണ്ടാവുന്ന വിവിധവിശേഷങ്ങൾ മൂന്നുവിധത്തിൽ വേർതിരിക്കപ്പെടാവുന്നതാണ്. സാധാരണങ്ങളായും അസാധാരണങ്ങളായും വായുമണ്ഡലത്തിലുണ്ടാവുന്ന ഓരോ വിശേഷങ്ങളുടെ അവ

സ്ഥാനാന്തരങ്ങളേയും പ്രകാരഭേദങ്ങളേയും ശാസ്ത്രാനുസരണം വേർതിരിച്ചു സുവ്യക്തമായും പരിച്ഛിന്നമായും കണ്ടറിവാൻ കേവലം നിസ്സഹായങ്ങളായ നമ്മുടെ ദൃഷ്ടികൾക്കു ശക്തിയില്ലാത്തതിനാൽ പ്രകൃതിശാസ്ത്രത്തിൽ വിശ്രുതന്മാരായ പല പണ്ഡിതന്മാരും ഉത്തരോത്തരം പരിഷ്കൃതങ്ങളായ പലതരം യന്ത്രങ്ങളും കണ്ടുപിടിച്ചിട്ടുണ്ട്. ഈ കൂട്ടത്തിൽ സെച്ചി, എന്നാളുടെ കാലാവസ്ഥായന്ത്രമാണ് (Meteorograph) എല്ലാംകൊണ്ടും തികഞ്ഞിട്ടുള്ളത്. ഈ യന്ത്രംകൊണ്ടു കാററിന്റെ ഗതിയുഗതിവേഗവും വായുവിന്റെ ശീതോഷ്ണസ്ഥിതിയും അമൎച്ചയും, മഴയുണ്ടായ കാലവും മഴയുടെ അളവും സ്പഷ്ടമായി അറിയുവാൻ കഴിയും. ഈ അറിവിൽനിന്നു കാലാവസ്ഥയെ നിൎണ്ണയിക്കുകയും ചെയ്യാം. ഈ യന്ത്രത്തിന്റെ അംഗോപാംഗങ്ങളേയും അവയുടെ പ്രവൃത്തികളേയും പൂൎണ്ണമായി വിവരിക്കുന്നതായാൽ സാധാരണന്മാൎക്ക് അതു ഗ്രഹിക്കുവാൻ പ്രയാസമായി തീരുവുന്നതിനാൽ പെട്ടുവിൽ അതു രുചിക്കാതേയും വന്നേക്കാം. ആയതുകൊണ്ട് ആ യന്ത്രത്തിന്റെ സാമാന്യജ്ഞാനത്തിനുവേണ്ടി അതിന്റെ ഒരു പുറം തട്ടിയ വിവരണംമാത്രമേ ഇവിടെ ചേൎക്കുന്നുള്ളു.

ഏകദേശം രണ്ടടി ഉയരത്തിൽ കല്ലുകൊണ്ടു പടുത്തുകെട്ടിയ ഒരു തറയുടെ നാലു മൂലകളിലും ഏകദേശം രണ്ടരവാര ഉയരത്തിൽ സ്തംഭങ്ങളും അതുകളിന്മേൽ ഒരു മേശത്തട്ടും അതിന്മേൽ നാഴികമണിയുടെ പണിപ്പാട്ടുപോലെ ഒരു പണിപ്പാട്ടും ഉണ്ട്. ഈ പണിപ്പാടാണ് ആ യന്ത്രത്തിന്റെ ജീവൻ. ഇതിലുള്ള മണിവില്ലിന്റെ ശക്തികൊണ്ടാണ് യന്ത്രോപാംഗങ്ങളുടെ ചലനങ്ങൾ ക്രമപ്പെടുത്തുന്നത്. മേശയുടെ ഇരുവശങ്ങളിലായി തൂണുകളിന്മേൽ കൂടി ക്രമേണ കീഴ്പോട്ട് ഇറങ്ങിക്കൊണ്ടിരിക്കുന്നവയായ രണ്ടു പലകകളുണ്ട്. ഈ പലകകൾ ചോട്ടിലേക്ക് ഇറങ്ങുന്നവഴി അതുകളിൽ പതിയുന്ന വരകളും കുറികളുമാണ് കാലാവസ്ഥാന്തരങ്ങളെ നിൎണ്ണയിക്കുവാനുള്ള സങ്കേതങ്ങൾ. ഇതിൽ ഒരു പലക പത്തുദിവസംകൊണ്ടേ ചോട്ടിലെത്തുള്ളൂ. മറേറതു രണ്ടുദിവസംകൊണ്ടും ആദ്യത്തേതിൽനിന്നു കാററിന്റെ ഗതിവേഗം, ശീതോഷ്ണസ്ഥിതി, വായുവിന്റെ

അമച്ച്, മഴയുടെ കാലം, അളവ് ഇത്രയും അറിയാം. രണ്ടാമത്ത തിൽനിന്നു വായുവിൻെറ അമച്ചയും മഴയുടെ സ്ഥിതിയും ആവ ത്തിച്ചു വിസ്താരമായി അറിയുന്നതിനു പുറമെ വായുവിൻെറ നന വും കൂടി അറിവാൻ കഴിയും.

ഓരോരൊ സംഗതികൾ അറിവാൻ ഓരോരൊ പ്രകാരത്തിൽ ആണ് വരകളും കുറികളും ഉണ്ടാവുന്നത്. കാററിൻെറ ഗതി വി ദ്യുൽക്കാന്തശക്തികൊണ്ടു ക്രമപ്പെടുത്തി നടത്തുന്ന നാലു പെൻസി ലുകൾ കുറിക്കുന്ന രേഖകളെക്കൊണ്ടും ഗതിവേഗം കാററാടിയന്ത്ര ത്തിരിപ്പുകൊണ്ടും ശീതോഷ്ണസ്ഥിതി ഒരു ചെമ്പുകമ്പിയുടെ നീള ത്തിലുണ്ടാവുന്ന ഏററക്കുറച്ചിൽകൊണ്ടും വായുവിൻെറ അമച്ച ഒ രു തുശിയുടെ ആട്ടത്തിൽനിന്നും അറിയുന്നു. മഴയുടെ വിവരം അറിയുന്നതു വിദ്യുൽക്കാന്തത്തോടുകൂടി ഘടിപ്പിച്ചിട്ടുള്ള ഒരു ഇലക സ്സിൻെറ തട്ടുകളുടെ സ്ഥാനത്തുള്ള രണ്ടു കിണ്ണങ്ങളിൽ വെള്ളം നി റയുമ്പോൾ അതിൻെറ ഘനത്തിൽനിന്നും കിണ്ണങ്ങളോടു സംബ ന്ധിച്ചിട്ടുള്ള ഒരു തുശിയുടെ ചലനത്തിൽനിന്നും ആകുന്നു.

ഗതിയും വേഗവും കൂടക്കൂടെ മാറിക്കൊണ്ടു വായുമണ്ഡല ത്തിൽ പ്രവഹിക്കുന്ന ഒരു മാതിരി ഒഴുക്കാണ് കാററ്. ഇതിൻെറ വേഗം ഒരു സെക്കൺഡിൽ പതിനെട്ടിഞ്ച് അകലം പോകത്തക്ക വണ്ണമുള്ളതല്ലെങ്കിൽ ആ കാററു പ്രത്യക്ഷമല്ല. ഒന്നര അടിമുതൽ രണ്ടടിവരെ വേഗമുള്ള കാററു ചെറുകൊടികൾ ഇളക്കുവാൻ മ തിയാകും. പതിമ്മൂന്ന് അടിമുതൽ ഇരുപത്തിരണ്ട് അടിവരെ വേഗമുള്ളതാകുന്നു 'സാമാന്യകാററ്'. ഇരുപത്തിമൂന്നു മുതൽ മുപ്പ ത്താറുവരെ വേഗമുള്ളത് ഇലകളെ സുഷ്ഠുവാകുംവണ്ണം എളക്കുന്ന 'മന്ദമാരുത'നാകുന്നു. മുപ്പത്താറുമുതൽ അൻപത്താറുവരേയുള്ളതു വൃക്ഷങ്ങളുടെ ചില്ലകളും കൊമ്പുകളും ഉലയ്ക്കത്തക്കവണ്ണം ശക്തിയു ള്ളതായിരിക്കും. അൻപത്താറുമുതൽ തൊണ്ണൂറുവരെ വൃക്ഷങ്ങളുടെ കട പൊഴുക്കുന്ന 'കൊടുങ്കാററാ'കുന്നു. തൊണ്ണൂറുമുതൽ ഒരുനൂററി ഇരുപതുവരെയുള്ളതാണ് വേരു പറിക്കുന്ന 'വൻകൊടുങ്കാററ്'.

അയൽനാട്ടുകളിൽ ഉഷ്ണാവസ്ഥയുടെ ഭേദഗതിഹേതുവായി ട്ടു വായുമണ്ഡലത്തിൽ ഉണ്ടാവുന്ന ക്ഷോഭമാകുന്നു കാററിനുള്ള

കാരണം. എന്തെന്നാൽ ഒരു പ്രദേശത്തിന്ന് അധികം ചൂടുതട്ടുമ്പോൾ അവിടെയുള്ള വായു ചൂടു തട്ടി ഘനക്കുറവുള്ളതായിത്തീന്നു മേല്പോട്ടുയരുകയും അവിടെനിന്നു ചൂടുകുറഞ്ഞ പുറം ദിക്കുകളിലെ ഉപരിഭാഗങ്ങളിലേക്കു വീശുകയും ചൂടുതട്ടി ഉയരുന്ന കാറ്റിന്റെ സ്ഥാനം പിടിക്കുവാൻ തണുപ്പുള്ള പ്രദേശത്തിൽനിന്നു ചോട്ടിൽക്കൂടി കാറ്റു വീശുകയും ചെയ്യുന്നു. ഇങ്ങിനെ ചൂടുതട്ടിയ കാറ്റു മേൽഭാഗത്തുകൂടി പുറത്തേക്കും അതിനെതിരായി ചൂടുകുറഞ്ഞ കാറ്റു കീഴ്ഭാഗത്തുകൂടി അകത്തേക്കും വീശുന്നു. സാധാരണ കാറ്റുതന്നെ കാലത്തെ സംബന്ധിച്ചേടത്തോളം സ്ഥിരം, ക്രമം, അസ്ഥിരം എന്നും മൂന്നായിട്ട് തരംതിരിക്കാവുന്നതാണ്.

സ്ഥിരമായ കാറ്റു കൊല്ലാവസാനംവരെ ഒരേവഴിക്കു വീശിക്കൊണ്ടിരിക്കും. 'വാണിജ്യവാതങ്ങൾ' എന്നുകൂടി വിളിച്ചുവരുന്ന ഈ കാറ്റു നിരക്ഷദേശങ്ങളിൽ *ഉള്ള കരകളിൽനിന്നു അകലെയായിട്ടാണ് കലച്ചുകൂടാതെ കണ്ടുവരുന്നത്. ഉത്തരഗോളാർദ്ധത്തിൽ അതിന്റെ ഗതി വടക്കുകിഴക്കുനിന്നു തെക്കുപടിഞ്ഞാട്ടും ദക്ഷിണഗോളാർദ്ധത്തിൽ തെക്കുകിഴക്കുനിന്നു വടക്കുപടിഞ്ഞാട്ടും ആകുന്നു. സൂര്യന്റെ കിഴക്കുനിന്നു പടിഞ്ഞാട്ടുള്ള ഗതിയിൽ അയനമാർഗ്ഗങ്ങളിലുള്ള കാറ്റു ചൂടുപിടിച്ച് ഉയരുമ്പോൾ തെക്കുനിന്നോ വടക്കുനിന്നോ ആ സ്ഥാനത്തേക്കു വീശുന്ന കാറ്റാകുന്നു മേൽപറഞ്ഞത്. 'ക്രമക്കാറ്റ്' എന്നു പറയുന്നത് അതതു കാലങ്ങളിലൊ ദിവസത്തിൽ അതാതു മണിക്കൂറുകളിലൊ ഒരേവഴിക്കു വീശുന്ന ഒരുമാതിരി കാറ്റാകുന്നു. കാലവർഷകാലത്തും തുലാവർഷകാലത്തും വീശുന്ന കാറ്റുകൾ 'മൺസൂൺ', കടൽക്കാറ്റ്, കരക്കാറ്റ് ഇവയെല്ലാം ഇതിന്ന് ഉദാഹരണങ്ങളാകുന്നു. 'സൈമൂം' എന്നു പറയുന്നത് ഏഷ്യയിലും ആഫ്രിക്കയിലും ഉള്ള മരുഭൂമികളിൽ വീശുന്ന ഒരുതരം ചുട്ടുപഴുത്ത കാറ്റാകുന്നു. അതു പോകും വഴി പരന്നുകിടക്കുന്ന മണലുകൾ വായുമണ്ഡലത്തിൽ എത്രയൊ ഉയരത്തിൽ അടിച്ചുപറപ്പിച്ചു ആ പ്രദേശങ്ങൾ മുഴുവനും ഇരുട്ടടച്ച കൂട്ടത്തിൽ ആക്കിത്തീർക്കും. ആ കാറ്റേറ്റാൽ തൊലി മുഴുവനും വരണ്ടുപോകും. കി

* Equatorial regions

തപ്പു വർദ്ധിക്കും. ചുട്ടെരിഞ്ഞിട്ടുള്ള ദാഹവും ഉണ്ടാവും. ഇററലിയിലും, ആൾജിയർസിലും സഹാറമരുഭൂമിയിൽനിന്നു വരുന്ന ഇന്ത്യ തിരിക്കാററിന്നു 'സിറൊകക്കാ' എന്നാണ് പേർ പറയുന്നത്. 'ഈജിപ്ത്' രാജ്യത്ത്, മേടം, എടവം, മിഥുനം, കാലങ്ങളിലാണ് ഇത്തരം കാററ വീശുന്നത്. അവിടെ ഇതിന്നുള്ള പേർ 'കോസിൽ' എന്നും ആകുന്നു. അസ്ഥിരമായ കാററ് അതിൻെറ നാമധേയം കൊണ്ടു കുറിക്കുന്നപോലെതന്നെ യാതൊരു സ്ഥിരതയും കൂടാതെ വീശുന്നതാകുന്നു.

ആർ. വി.

---

# ഗസ്സിമഹമ്മദ്

(൨)

തലമുടിയടിയോളംവീണുമാഹന്തതാപ-
ജ്വലനനെരികമൂലംപല്ലവാംഗംചടച്ചും
ചലമിഴികൾനനഞ്ഞുംവീങ്ങിയുംമങ്ങുമാമീ-
ഞ്ചലമിഴിയുടെനേരേമന്നവന്നുള്ളലിഞ്ഞു. ൭൭

പതിയുടെവിരഹത്താൽഗണ്ഡയുഗ്മംവെളുത്തും
മതിമുഖിനെടുവീർപ്പാൽചുണ്ടുരണ്ടാവരണ്ടും
സതിബതകുചയുഗ്മംവാടിയുംവാടിട്ടുമ്പോൾ
ക്ഷിതിപതിയുടെനേത്രംകണ്ണുനീർകൊണ്ടുമങ്ങി. ൭൮

ഉടുപുടവമുഷിഞ്ഞുംനെററിയിൽപൊട്ടുമാഞ്ഞും
ചടുലമിഴിചുവന്നുംചാരുദേഹംതളൎന്നും
ചുടുവിരഹമെരിഞ്ഞുംകേഴുമാസ്സാദ്ധ്വിമൂലം
തൊടുനൃപതിപരിച്ചുഭൂപധൈര്യദ്രുമത്തെ. ൭൯

ഇവളുടെഹൃദയത്തിൽതാപമിയന്നുമേകാ
നൊവനഹഹ! കഠോരൻചെയ്യുവ പാപമേവം
അവനിനിയുയിരോടുംവാഴ്കയില്ലൂഴിമേലെ-
ന്നവനിപതിയുരച്ചാൻതാപകോപാകുലാത്മാ. ൱൨

തനയയുടെവിഷാദംകണ്ടുകണ്ണീർതൂകും
ജനനിയൊടുരചെയ്യാൻമന്നവൻപിന്നെയേവം
അനഘഗുണധാമഴാനീദുഃഖിയാസ്സാധിചേക്കും
ജനമിവിടെവരട്ടേതൽക്ഷണംശിക്ഷചെയ്യാം. ൱൩

അവനിവിടെവരുമ്പോൾദുർമ്മുഖംകാട്ടിടേണ്ടാ
ജവമൊടുമതിരേറക്കൊണ്ടുവന്നീടണംനീ
ഇവനെയറയിലാക്കിപ്പുത്രിയുണ്ടെന്നുചൊല്ലി-
ട്ടവനെയവിടെയാരുംകണ്ടിടാതാക്കുകമ്മേ. ൱൪

സ്മിതമൊടുശശിവാനിൽപൊങ്ങിയാമംകഴിഞ്ഞു
ചിതമൊടുപുരമെല്ലാംനിദ്രയിൽപെട്ടഗാഢം
സുതനുവിലളവില്ലാതുള്ളമോഹക്കൊഴുപ്പാ-
ന്നതനുപരവശൻതൻക്രൂരനന്നേരമെത്തി. ൱൫

അതിമിനുസമിണങ്ങാനല്ലവില്ലീസ്സുടുപ്പി-
ട്ടതിലതുലസുഗന്ധദ്രവ്യമൻപോടുപൂശി
മതിമുഖിയുടെസംഗംതേടുവാൻമൂഢനാമാ-
ക്കൊതിയനവിടെവന്നാൻനൂനമാസന്നകാലൻ. ൱൬

അവധിയതുകഴിഞ്ഞുവന്നു'ഞാനെന്നുചേതോ-
ഭവശരപരിപീഡാബാധിതൻചൊന്നനേരം
അവനിപതിപറഞ്ഞോരാവിധംചെയ്യുകത്തേ-
ക്കവനെയവളയച്ചാൾപുത്രികാണാതതന്നെ. ൱൭

ഇരുളിതുമഷിപോലെഹന്തപൂശുന്നുധന്യേ!
തിരുമുഖരുചികാണ്മാനില്ലമേഭാഗ്യമെന്നോ
സുരുചിരതനുബാലേ! തങ്കമേ! തങ്കമാക്കും-
ള്ളൊരുമുടിമണിയാംനീയെങ്ങുനില്ക്കുന്നുകാന്തേ. ൨൮

അളിമുടി! തവദാസൻചാരിരക്കുന്നുവല്ലോ
കിളിമൊഴി! കളിയാക്കൊല്ലെന്നെനീയന്നയാതോ
ഒളിവിലെവിടെനിന്നെൻവാക്കുകേൾക്കുന്നുവേഗം
തെളിവൊടുകുചകുംഭംനല്ലടോചൊല്ലടോമാം. ൨൯

ചപലനവനിവണ്ണംചൊല്ലിടുംവാക്കുകേട്ടാ
നൃപതിയുടെമനസ്സിൽദുഃഖകോപങ്ങൾകൂടി
സപദിയരികിലെത്തിക്രൂരനെദ്ധീരധീരൻ
ശപഥമൊടൊരുവെട്ടാൽരണ്ടുകഷ്ണങ്ങളാക്കി. ൩൦

ഉടനരചനൊലിക്കുംചോരചോരുന്നവാളും
തടവിവെളിയിലെത്തിസ്സുസ്മിതംചൊല്ലിയേവം
നടവടിതകരാറാംദുഷ്ടരെക്കൊന്നൊടുക്കാൻ
തടവിതിനൊരുനാളുംവന്നുചേരുന്നതല്ല. ൩൧

കുടിലമതിനശിച്ചുഭീതിവേണ്ടിന്നുമിഷ്ട-
പ്പടിമരുവുകഭദ്രേ! ഭദ്രമുണ്ടായ്വരട്ടേ
കൊടിയഖലരെയെല്ലാംകൊന്നൊടുക്കാനെനിക്കി-
പ്പടിസാരുപമധൈര്യംദൈവമെന്നുംതരട്ടെ. ൩൨

വെറികവരികപോകാം'മന്ത്രിനാമെന്നുചൊല്ലി
ത്വരിതമഥനടന്നുമന്നവൻമാന്യശീലൻ
പെരിയൊരുപരിതാപംഹൃത്തിലുണ്ടെന്നുകണ്ടി-
ട്ടുരിയവിനയമോടുംമന്ത്രിചോദിച്ചുമന്ദം. ൩൩

തിരുമുഖമിതുകണ്ടാലുഗ്രമാംദുഃഖമെന്തോ
തിരുമനസിമുഴക്കുംമട്ടുതോന്നുന്നുരാജൻ!
അരുളുകസചിവന്മാരെന്തുചെയ്യാൽവിനാശം
വരുമഴലിനുധീമൻ! മൂലമീമാലിനെന്തോ. ൧൮

ഉരിയാടിമഹീശ്വരൻതദാനീം
ശരിയാണഹമിനിക്കുചിത്തമെല്ലാം
കരിയാമഴലുണ്ടുഞാൻവധിച്ചോ-
രരിയാരെന്നുമനസ്സിലാക്കിയേനി. ൧൯

മമനന്ദനനാണവൻമദാന്ധൻ
കുമതിക്കുമ്പുപിഴച്ചുപാകമൂലം
വിമതൻമൃതനായിപക്ഷപാതം
ക്രമമല്ലാധരണീശ്വരർക്കുതെല്ലും. ൨൦

വിളക്കില്ലാതുള്ളോരറയിലതുകൊണ്ടാണസിയെഞാൻ
ഇളക്കിദ്ദുഷ്ടൻതൻഗളതലമറുത്തിട്ടതു സഖേ!
മുളക്കുമ്പോൾനുള്ളിക്കളയണമെടോശത്രുവെമന-
സ്സിളക്കുംവാത്സല്യംതടയരുതുനീതിക്രമപഥം ൨൧

അനീതിചെയ്യോരുകുമാരനേയും
സുനീതിമാൻകൊന്നതുകൊണ്ടുപാരം
മനീഷിയുംമൂഢനുമൊന്നുപോലേ
വിനീതരായ്ത്തന്നെവാഴ്ത്തിവന്നു. ൨൨

പി. ജി. രാമയ്യർ, ബി. എ. ബി. എൽ.

## ബ്രിട്ടീഷ് കൊച്ചിയുടെ
# പൂർവ്വചരിത്രം.



ഒരുകാലം കൊച്ചി കച്ചവടത്തിൽ പരിപുഷ്ടിയെ പ്രാപിച്ചിരുന്ന കാലമായിരുന്നു. ഒന്നരനാഴിക നീളവും ഒരു മയിൽ വീതിയും മാത്രമുള്ള ഈ ചെറിയ പട്ടണം അക്കാലങ്ങളിൽ പോർട്ടുഗീസ്സുകാൎക്ക് ഇന്ത്യയിലുണ്ടായിരുന്ന പട്ടണങ്ങളിൽ 'ഗോവ' കഴിഞ്ഞാൽ പിന്നത്തതിൽ പ്രധാനപ്പെട്ടതായിരുന്നു. സമുദ്രത്തിൽനിന്നു നോക്കിയാൽ അതിവിശേഷങ്ങളായ കെട്ടിടങ്ങളെക്കൊണ്ടും മററും കൊച്ചിയുടെ കാഴ്ച ഏററവും രമണീയമായിരുന്നതിന്നു പുറമെ കടൽവക്കിനുള്ള കോട്ടകളും വാടകളും ശത്രുക്കൾക്ക് അലംഘനീയങ്ങളായ ദുൎഗ്ഗങ്ങളും ആയിരുന്നു.

കൊടുങ്ങല്ലൂർ 'വ്യാൻഗോൺസ്സ്' എന്ന കമാന്റെ കീഴിലുള്ള ലന്തക്കാൎക്ക് അധീനപ്പെട്ടതിന്റെശേഷം അവർ വൈപ്പുവഴി കൊച്ചിക്കോട്ടയ്ക്കു എതിരായിട്ടുവന്നു, റോമൻകത്തോലിക്കാ ബിഷപ്പിന്റെ ഒരു വീടു കമാന്റെ തലസ്ഥാനമായിട്ടു നിശ്ചയിക്കപ്പെട്ടു. അവിടത്ത

* റവണ്ട് ടി വൈറ്റ്ഹൌസ്സ്. ബി. എ. മുതലായ ചില മഹാന്മാർ വളരെക്കാലം മുമ്പ് എഴുതി അച്ചടിപ്പിച്ചിട്ടുള്ളതും ഇപ്പോൾ ഏററവും അപൂർവ്വവുമായ ചില പുസ്തകങ്ങളിൽനിന്നു പ്രധാനസംഗതികൾ സംഗ്രഹിച്ചിട്ടാണ് ഞങ്ങൾ ഈ ലേഖനം എഴുതുന്നത്. ഇതിൽ മതസംബന്ധമായോ ജാതിസംബന്ധമായോ വല്ല അഭിപ്രായഭേദങ്ങളും ഉണ്ടെങ്കിൽ ആയതിന്നു ഞങ്ങൾനിക്കു പ്രത്യേകബാദ്ധ്യതയൊന്നും ഇല്ലെന്നും പക്ഷപാതബുദ്ധിയോടുകൂടി ഞങ്ങൾ ജാതിമതവിഷയങ്ങളിൽ പ്രവേശിക്കുന്നതല്ലെന്നും ഇനി സംഗതികൾതന്നെ ഈ ലേഖനത്തിന്റെ പരമാവസാനത്തിൽ പറയേണമെന്നു വിചാരിച്ചിരുന്നതു സംഗതിവശാൽ കാലെക്കൂട്ടി പറയേണ്ടിവന്നതാണെന്നും ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

ന്നെ പുറമെ ഒരു കോട്ടകെട്ടി അതിന്നു 'മധുരനാരങ്ങക്കോട്ട' (Fort Orange) എന്നു പേരുകൊടുത്ത് അവിടെ എണ്ണൂറു പട്ടാളക്കാരെ പാൎപ്പിച്ചു. എന്നിട്ടു 'വ്യാൻഗോൺസ്സ്' തെക്കെ വഴിക്കു കൊച്ചിയെ ആക്രമിക്കുവാനായി പുറപ്പെടുകയും ചെയ്തു.

ഈ അവസരത്തിൽ ലന്തകൾക്കു സഹായംനില്ക്കുവാനും അവരായിട്ടു സഖ്യം സംസാരിക്കുവാനും ഉറച്ചു കൊച്ചിരാജാവു കമാന്റെ കപ്പലിൽ കയറിച്ചെന്നു. ലന്തകളുടെ പക്ഷത്തിലേക്കു ചാഞ്ഞുനില്ക്കുവാനാണ് രാജാവിന്നു വാസനയെന്നു പറങ്കികൾക്ക് ഊടുകിട്ടിയ മുതല്ക്ക് അദ്ദേഹത്തിന്നുണ്ടായിരുന്ന അധികാരങ്ങൾ സകലവും അന്യാധീനപ്പെടുത്തുവാൻ തുടങ്ങുകയും ലന്തകൾ കൊച്ചിയിൽ കാലുവെക്കുന്നതിന്നു മുമ്പുതന്നെ രാജാവിന്റെ സകല അധികാരങ്ങളും അദ്ദേഹത്തിന്റെ മേലധികാരവും തങ്ങളുടെ ചൊല്പടിക്കു നിന്നിരുന്ന ചിററമ്മതമ്പുരാട്ടിയിൽ സമൎപ്പിക്കയും ചെയ്തു. അന്നത്തെ രാജാവു പറങ്കിഭാഷയിൽ ഒരുവിധം വിദ്വാനും യുദ്ധകാൎയ്യങ്ങളിൽ അതിവിദഗ്ദ്ധനും ആയിരുന്നു. അദ്ദേഹം അയൽദേശങ്ങളിൽനിന്നു ലന്തകൾക്കു 'കൊറവാ കോപ്പും' (ഭക്ഷണസാധനങ്ങൾ) ശേഖരിച്ചുകൊടുത്തും മറവിധത്തിൽ സഹായിച്ചുകൊടുത്തും വന്നിരുന്നതുകൊണ്ടു 'വ്യാൻഗോൺസ്സ്' വളരെ ബുദ്ധിമുട്ടോ നഷ്ടംകൂടാതെ കൊച്ചിയുടെ തെക്കെഭാഗത്തു കപ്പൽ ഇറങ്ങി തലേദിവസം പറങ്കികൾ നശിപ്പിക്കുവാൻ ഉത്സാഹിച്ച ഒരു പള്ളിയുടെ മതിൽക്കെട്ടിനകത്തു പാളയമടിച്ചു. ആയാളുടെ പിന്നത്തെ പുറപ്പാടു ചിററമ്മതമ്പുരാട്ടി താമസിച്ചിരുന്ന കോവിലകത്തേക്കായിരുന്നു. അവിടെ ഒരു വലിയ നായൎപ്പട പറങ്കികളെ സഹായിക്കുവാൻ സന്നദ്ധമായി നില്പുണ്ടായിരുന്നു. പറങ്കികൾ കൊച്ചിയിൽ വന്നിട്ട് അമ്പതുകൊല്ലം കഴിഞ്ഞതിന്റെ ശേഷം കൊച്ചിരാജാക്കന്മാൎക്കുവേണ്ടി പണിതീൎപ്പിച്ചിട്ടുള്ളതാണ് ഈ കോവിലകമെന്നു പറഞ്ഞുവരുന്നു. ഇത് ഇപ്പോഴുള്ള മട്ടാഞ്ചേരി കോവിലകം ഇരിക്കുന്ന സ്ഥാനത്തുതന്നെയായിരിക്കണം സ്ഥിതിചെയ്തിരുന്നത്.

ലന്തക്കാർ കോവിലകത്തു എറ്റം ചെയ്തപ്പോൾ സുരാമത്തന്മാരായ നായർ പട്ടാളക്കാർ ഇരുകൈകൊണ്ടും പിടിക്കുന്നതായ

ഒരുമാതിരി നീണ്ട വാളുകളോടുകൂടി അവരുടെ നേരിട്ടു മേൽകീഴുനോക്കാതെ തള്ളിക്കയറി. ഈ ആരംഭപരാക്രമത്തിന്റെ തീക്ഷ്ണതകൊണ്ട് ആദ്യം ലന്തകരം ഒന്നു പിന്നോക്കം ഇരുത്തിപ്പോയി. ഉടനേതന്നെ നിജബലത്തെ വീണ്ടും കൂട്ടിപ്പിടിച്ചു നായർ പടയെ കോവിലകപ്പറമ്പിലേക്കു മടക്കി അയച്ചു. അവിടെവെച്ചു നായർ പടയിൽ നാന്നൂറുപേർ മാത്രം ശേഷിക്കുന്നതുവരെ അതി ഭയങ്കരമായ യുദ്ധമുണ്ടായി. ഒടുവിൽ ലന്ത'പ്പട്ടാളത്തിൽനിന്നു 'ഹെൻറി എഡ്രിയൻവ്യാൻറീഡ്' എന്ന അത്യുത്സാഹിയും ചെറുപ്പക്കാരനുമായ ഒരു വെറും കൊടിക്കാരൻ കോവിലകത്തിനുള്ളിൽ കടന്നു ചിററമ്മത്തമ്പുരാട്ടിയെ ബന്ധനത്തിൽപ്പെടുത്തി. എങ്കിലും രാജാവിന്റെ അപേക്ഷപ്രകാരം തമ്പുരാട്ടി പിന്നീടു ലന്തകളുടെ ദയക്കു പാത്രമായി ഭവിച്ചു. രൂപലാവണ്യം വളരെ കുറഞ്ഞും ആഭരണങ്ങൾ ധാരാളം അണിഞ്ഞും ഉള്ള ഒരു വയോധികയായിട്ടാണ് തമ്പുരാട്ടിയെ വൎണ്ണിച്ചുകാണുന്നത്.

1662-ൽ ആകുന്നു ഈ ലന്തപ്പട നടന്നിട്ടുള്ളത്. ഈ യുദ്ധം കഴിഞ്ഞു പിറേറദിവസം 'വാസ്' എന്ന ഒരു നായകന്റെ കീഴിൽ 'ലന്തകൾ' കോട്ട പിടിക്കുവാനുത്സാഹിച്ചപ്പോൾ നായകൻ വീണുപോയതിനാൽ അവൎക്കു വളരെ തോൽമയും അപായവും സംഭവിച്ചു. 'ലന്തകൾ' ഇതുകൊണ്ടു ക്ലേശാതെ കോട്ടയുടെ ചുററും വളഞ്ഞു കുററിയും വാടയും തീൎത്തു കൊററവും കോളും കടത്താതെ കാത്തു നിലവായി. കോട്ടയുടെ ഉള്ളിലുള്ളവർ സംഖ്യയിൽ ലന്തകളേക്കാൾ അധികരിച്ചിരുന്നതുകൊണ്ട് കീഴടങ്ങാതെ പൊരുതിക്കൊണ്ടുതന്നെനിന്നു. പകൽസമയത്തു പീരങ്കികൊണ്ടു പററീട്ടുള്ള കേടുപാടുകൾ സകലതും രാത്രികാലങ്ങളിൽ തീൎത്തും പകൽ മുഴുവനും യുദ്ധംചെയ്തും കുറേ പക്ഷങ്ങൾ ചെന്നപ്പോൾ പോർക്കാട്ടു രാജാവ് അറുന്നൂറു ആൾക്കാരോടുകൂടി പറങ്കികളെ സഹായിക്കുവാൻ വരുന്നുണ്ടെന്നും വൎഷക്കാലം അടുത്തുവെന്നും അറിഞ്ഞ് തൽക്കാലം യുദ്ധം നിറുത്തി. പറങ്കികൾ അറിയാതെ ഉപായത്തിൽ കൊച്ചിവിട്ടു പിൻവാങ്ങി. പിറേറദിവസം ഉച്ചതിരിഞ്ഞപ്പോഴേ ലന്തകൾ പോയിയെന്നു പറങ്കികൾക്കു അറിയുവാൻ സാധിച്ചു

ള്ള. 'ബോവർഡാപ്പ്' എന്ന ഒരു ലന്തകാൺസ്റ്റേബ്ബ്ളും 'നില്ല്, വരട്ടെ' എന്നും മററും വിളിച്ചു നിലവിളിച്ചുകൊണ്ടു രാത്രിമുഴുവനും ഓടിനടക്കുകയും ഒററകാരനായ ഒരു ജൂതൻ ക്രമത്തിനു മണി അടിച്ചുകൊണ്ടിരിക്കുകയും ചെയ്തിരുന്നു. ഇതിന്റെ ഇടക്ക് 'ലന്തകൾ' ഒന്നൊന്നായി എല്ലാവരും പിൻമാറി രക്ഷപ്പെട്ടു. 'വ്യാൻഗോൺസ്സ്' കൊച്ചിവിടുന്നതിനുമുമ്പായി 'മധുരനാരങ്ങക്കോട്ടയിൽ' ഏഴുനൂറു പട്ടാളക്കാരേയും കൊടുങ്ങല്ലൂർകോട്ടയിൽ അഞ്ഞൂറ് ആളുകളേയും പാർപ്പിച്ചു. കാലവർഷം കഴിഞ്ഞു തുലാവർഷം തുടങ്ങിയപ്പോൾ (അക്ടോബർ 25-ാം നു-) 'ഹെസ്ടാട്ട്' എന്ന ജനറാൽ ലന്തപ്പടക്കോപ്പുകളോടുകൂടി രണ്ടാമതും കൊച്ചിയിൽ വന്നു. ശത്രുക്കളെ തടുത്തുനിറുത്തുവാൻ സാധിക്കയില്ലെന്നു കണ്ടിട്ടു പറങ്കികൾ പല നല്ല നല്ല കെട്ടിടങ്ങൾക്കും കൊള്ളിവെച്ചു. ആ കൂട്ടത്തിൽ 'സെൻറ് ജോൺ' കന്യകാമഠംമാത്രം രക്ഷപ്പെടുത്തി ലന്തജനറാൽ അവിടെ തന്റെ ആപ്പീസ്സു സ്ഥാപിക്കപ്പെട്ടു. ഒരുമാസം കഴിഞ്ഞപ്പോൾ വിരോധിയായ 'പോക്കാട്ടു' രാജാവിനോടു പകരം ചോദിക്കുവാനായി 'വ്യാൻഗോൺസ്സ്' തന്നെ അനവധി പടസൈന്യത്തോടുകൂടി കൊച്ചിയിൽവന്നു താമസിയാതെ എറണാകുളത്തേക്കു കടന്നു. അവിടെവെച്ച് ഒരു പെരുമ്പടയുണ്ടായി. ലന്തകൾ വഞ്ചികളിൽ നിന്നുകൊണ്ടുതന്നെ അടുത്തുവരുന്ന നായന്മാരെ കുടുമക്കു പിടിച്ചു വലിച്ചിഴച്ചു കുത്തിപ്പിളർന്നുതുടങ്ങി. നായന്മാരും കലികൊണ്ടു കൂട്ടത്തിൽ പടവെട്ടിക്കേറി ശത്രുക്കളെ സംഹരിച്ചുതുടങ്ങി. ഈ യുദ്ധത്തിലുണ്ടായ ചോരപ്രളയംകൊണ്ടു കൊച്ചിക്കായൽകൂടി നിറം പകർന്നുവെന്നാണ് പറയുന്നത്. 'റീ'ക്കപ്പിത്താൻ സഹായസൈന്യത്തോടുകൂടി വരുന്നതുവരെ രാജസൈന്യം ഒരുവിധം കിടപിടിച്ചുനിന്നു. അയാൾ വന്നതോടുകൂടി രാജാവും പരിവാരവും പിന്തിരിഞ്ഞോടുകയും ആ യുദ്ധം അവിടെ കലാശിക്കുകയും ചെയ്തു.

1663 ധനു 24-ാംനു- കൊച്ചിക്കോട്ടയും ലന്തകൾ കൈവശപ്പെടുത്തി പറങ്കികളെ അവിടെനിന്നും ഇറക്കി അയച്ചു. എന്നിട്ടു രണ്ടു ദിവസം മുഴുവനും കൊച്ചിപ്പട്ടണം ലന്തപ്പടക്കു കൊള്ളയിടുവാനാ

യി ഉഴിഞ്ഞിട്ടുകയും ചെയ്തു. എന്നാൽ പറങ്കികൾ ഒട്ടു മുക്കാലും സാമാനങ്ങൾ ഒളിപ്പിക്കുകയും സ്ഥലം മാററുകയും ചെയ്തിരുന്നതിനാൽ ലന്തപ്പടക്കു വിചാരിച്ചിരുന്നപോലെ ഇഷ്ടം സാധിക്കുവാൻ കഴിഞ്ഞില്ല.

കോട്ട പിടിച്ചതായി അറിഞ്ഞ് പോക്കാട് രാജാവും ലന്തക്കാരുമായിട്ടു സഖ്യം പ്രാപിച്ചു. ഈ യുദ്ധം തുടങ്ങുന്നതിനു മുമ്പുതന്നെ ലന്തരാജ്യമായ 'ഹോളണ്ടും' പറങ്കിരാജ്യമായ 'പോർട്ടുഗലും' തമ്മിൽ സഖ്യം കഴിഞ്ഞിരുന്നു. ഈ വിവരം 'വ്യാൻഗോൺസ്സിന്' ആദ്യമേ രൂപമുണ്ടായിരുന്നുവെങ്കിലും അതിനെ മറച്ചുവെച്ചു പറങ്കികളുമായിട്ടു പടപൊരുതിയതു കുറേക്കൊല്ലം മുമ്പ് ബ്രസീൽ രാജ്യത്തിൽ ചേർന്ന 'പെർനാമ്പുക്കോ' പിടിച്ചപ്പോൾ പറങ്കികൾ ലന്തക്കളെ ചതിച്ചതിന്നുപകരമായി കൊച്ചി പിടിച്ചടക്കി പറങ്കികളുടെ ചതിപ്രയോഗം അവരുടെ നേരെതന്നെ തിരിച്ചടിച്ചതായിട്ടാണ് പറഞ്ഞുവരുന്നത്. കൊച്ചി ലന്തക്കാർക്ക് അധീനപ്പെട്ടതിന്റെ ശേഷം ആദ്യം വന്നിട്ടുള്ള ഗവർണ്ണദോരന്മാർ' പീററർ ഡി ബിററർ' 'ചാറൾസ്സ്, വാൽക്കെൻബെർഗ്ഗ്' എന്ന രണ്ടു ലന്തക്കാരാണെന്നാണ് 'പേയോളി' മുതലായവർ പറഞ്ഞു കാണുന്നത്. 1663-ൽ കമ്പനിയുടെ പ്രതിനിധിയായി 'ല്വഡോൾഫ് കോൾസ്റ്റർ' എന്നൊരാളാണ് കൊച്ചി വാണിരുന്നത്.

ലന്തകൾ കൊച്ചി വാണിരുന്ന കാലത്ത് പറങ്കികളുടെ കൊച്ചി ഒരു വിധം ഒടച്ചുവാർത്തു എന്നുതന്നെ പറയാം. കോട്ടയുടെ വിസ്താരം വളരെ ചുരുക്കി. സമാധാനകാലത്തു നാലായിരം പട്ടാളക്കാർ അവിടെ സ്ഥിരതാമസമുണ്ടായിരുന്നു. ആവശ്യമുണ്ടെങ്കിൽ പതിനയ്യായിരം ആളുകൾ അതിന്റെ ഉള്ളിൽ ഒതുങ്ങുകയും ചെയ്യും. യൂറോപ്യന്മാരായ റോമാപാതിരിമാരോടൊക്കെ കൊച്ചി വിട്ടുപോകുവാൻ കല്പനകൊടുത്തു. അനവധി കന്ന്യകാമഠങ്ങളും പള്ളികളും ശൂദ്ധശൂന്യം വരുത്തി പല പ്രതിമകളും തട്ടിത്തകർത്തു. 'സാൻറ് ക്രൂസ്സ്' പള്ളി, കുരുമുളക, അരി, മുതലായ കച്ചവടച്ചരക്കുകൾ സൂക്ഷിപ്പാനുള്ള കലവറയാക്കി തീർത്തു. തെരുവുകളുടെ പേരുകൾ മാറിയതല്ലാതെ മററു വ്യത്യാസങ്ങൾ വളരെയൊന്നും

വരുത്തിയില്ലെന്നാണ് തോന്നുന്നത്. കോട്ടയുടെ വടക്കുപടിഞ്ഞാറ കോണിലായിട്ട് കമാൻെറ വീട്ടുപണി തീർപ്പിച്ചു. അക്കാലത്ത് ഇപ്പോഴത്തെ കൊച്ചിക്കായൽ(അന്നുപുഴ)കാൽമയിൽ മാത്രം വിസ്തരമുള്ളതും വളരെ ആഴമുള്ളതും ആയിരുന്നുവത്രെ. ഇപ്പോൾ റോമൻ കത്തോലിക്കാപ്പള്ളി ഇരിക്കുന്നസ്ഥാനത്ത് അന്നു പല മാതിരി വൃക്ഷലതാദികളെക്കൊണ്ടു നിറയപ്പെട്ട ഒരു തോട്ടമായിരുന്നു.

വഴിയിൽ തുരുത്തു അന്നു ലന്തക്കാരുടെ കീഴിലായിരുന്നു. കൊടുങ്ങല്ലൂരും കൊച്ചിയിലും അവരുടെ അനുവാദം കൂടാതെ കപ്പലുകൾ അടുത്തുകൂട. അവക്കു കൊടുങ്ങല്ലൂർ അഴിമുഖത്തിന്നു ദർശനമായിട്ടു വടക്കെ അററംകൊണ്ട് ഒരു ചെറിയ കാവൽക്കോട്ടയും ഉണ്ടായിരുന്നു.

---

## അജാമിളമോക്ഷം

വഞ്ചിപ്പാട്ട്.

---

73. പുഷ്ടരാഗത്തോടുമേവമൊട്ടുകാലം കഴിഞ്ഞപ്പോൾ
കുട്ടികളുമുണ്ടായ്വന്നിതെട്ടുപത്തെണ്ണം.

74. കൊററിനേകിയവററിനെപ്പോററുവാൻകഴിവില്ലാതെ
കുററകാരൻകുറഞ്ഞൊന്നുചുററലിലായി.

75. ബുദ്ധികൊണ്ടുനിരൂപിച്ചുസൂത്രമൊന്നുകണ്ടെത്തിനാൻ
ബുദ്ധിമാന്മാർവിചാരിച്ചാൽബുദ്ധിമുട്ടുണ്ടോ?

76. തട്ടിപ്പറിച്ചടക്കാനുംകട്ടുനേടുവാനുമയ്യോ
ദുഷ്ടമതിനിശ്ചയിച്ചുകഷ്ടമെകഷ്ടം!

77. വീടുതോറുംതരംനോക്കിച്ചാടിവീഴുംവല്ലതുംക
ണ്ടീടുമെങ്കിലെടുത്താശുകുതിച്ചുമണ്ടും.

78. കൂട്ടുകൂടാതൊരാൾതന്നെകാട്ടുമാർഗ്ഗേ വരുന്നാകിൽ
തട്ടിക്കൈക്കലൊടിച്ചിട്ടുതട്ടുമെപ്പേരും.

79. കൊന്നല്ലാതെമുതൽകിട്ടില്ലെന്നനിലവന്നുപെട്ടാൽ
കൊന്നീടാനുംമടിക്കില്ലാദുർന്നയശീലൻ.

80. കുക്ഷിപൂരണത്തിന്നായിട്ടക്ഷിതിസുരൻതാൻകൊന്ന
പക്ഷിമൃഗങ്ങൾതൻസംഖ്യപെരുപ്പംതന്നെ.

81. പുഞ്ചിരിപ്പൂവിതറുന്നപിഞ്ചുകുഞ്ഞുങ്ങളെക്കണ്ടാൽ
കൊഞ്ചിക്കൊഞ്ചിക്കൈക്കലാക്കിക്കൊടുങ്കാട്ടേവം

82. മോതിരവുംതളവളകാതിലയുംകൈക്കലാക്കും
പൈതലിനെശ്ശിവ! ശിവ! പറവാൻവയ്യ.

83. കള്ളസ്സാക്ഷികഥിച്ചീടുംകള്ളാധാരംചമച്ചീടും
കള്ളന്യായംകൊടുത്തീടുംകള്ളനാമവൻ

84. രണ്ടുജന്മമുണ്ടാവുകകൊണ്ടുദ്വിജ’നായിട്ടുന്നു
രണ്ടുജന്മമിതിൽപരംവേണ്ടതുണ്ടെന്തോ?

85. ഹീനകർമ്മനിധിമന്നിൽവാനവനന്നൊരുകാലം
ദീനമൊന്നുപിടിപെട്ടുകിടപ്പിലായി.

86. ഏതുതരംചികിത്സകൾചെയ്തുനോക്കിയിട്ടുംഭേദ-
മേതുമില്ലാധരാസുരൻമരിക്കാറായി.

87. നാഡിയെല്ലാംതളർന്നുപോയ്ധാടിയെല്ലാമകന്നുപോയ്
താടിയെല്ലുംപല്ലുംനീണ്ടുപേടിയാംകണ്ടാൽ.

88. യാത്രാകാലമടുത്തടുത്തെത്തിയപ്പോൾകാലഭൃത്യർ
തത്രവന്നുതിക്കുകൂട്ടിപത്തുനൂറെണ്ണം.

89. വട്ടക്കണ്ണുരുട്ടിത്തീക്കട്ടച്ചൂറവുംപറപ്പിച്ചു
കുട്ടിത്തിങ്കൾവടിവാന്ദംഷ്ട്രകൾകാട്ടി.

90. ഊക്കനായകുഴൽപോലെമൂക്കിനോട്ടവലുതാക്കി
നാക്കുനീട്ടിപ്പലകപ്പല്ലിളിച്ചുകാട്ടി.

91. അസ്ഥിമാലകുടൽമാലമസ്തകങ്ങൾകോർത്തമാല
യിത്തരങ്ങൾചാർത്തീട്ടുള്ളകഴുത്തിട്ടാട്ടി.

92. പാറയേക്കാൾകട്ടികൂടിക്കാറിനേക്കാൾകറപ്പുള്ള
ഘോരമെയ്യിൽചോരവസ്ത്രംചേരവേചുററി.

93. ദണ്ഡമോങ്ങിശ്ശൂലംനീട്ടിവണ്ണമേറുംപാശംവീശി
ചണ്ഡമാമിരിമ്പുലക്കചുഴററിക്കൊട്ടി.

94. ദന്തിസിംഹവ്യാഘ്രാദിയാംജന്തുക്കളെക്കുത്തിക്കൊത്തി
കുന്തമാകാശത്തിൽമുട്ടുംപന്തിയായ്പൊക്കി.

95. തീമയമായ്വായിൽനിന്നുധൂമമേററംവമിച്ചുള്ളോം
ധൂമകേതുക്കളേപ്പോലെഭീമമൂർത്തികൾ.

96. പൊട്ടിച്ചിരിച്ചായുധങ്ങൾതട്ടിമുട്ടിശ്ശബ്ദംകൂട്ടി
ക്കെട്ടിക്കൊണ്ടുപോവാനവർവട്ടവുംകൂട്ടി.

97. ക്രോധമൂർത്തികളാംകാലദൂതരെക്കണ്ടതിഭീത്യാ
സാധുവിപ്രൻകണ്ണുരണ്ടുമിറുക്കെച്ചിമ്മി.

98. ചാകട്ടുത്തുഭാര്യയേയുംമക്കളേയുംവിട്ടുപോവാ-
നുൾക്കളത്തിലുള്ളവായദുഃഖമെന്തോതാം.

99. പത്തുമക്കളുള്ളതിൽവെച്ചേത്രയുംവാത്സല്യമാണ
പത്താമത്തെക്കുമാരനിൽധാത്രീദേവന്.

100. കണ്ണുമറിഞ്ഞീടുംമുമ്പായുണ്ണിയാംമവൻറപുത്ര
വെണ്ണയൊത്തമൃദുമേനിപൂണനുകൊൾവാൻ.

101. നാരായണനെന്നുതന്നേപേരായുള്ളകുമാരനെ
'നാരായണാ'യെന്നുമെല്ലെവിളിച്ചുവിപ്രൻ.

102. അന്നേരത്താവീട്ടിലുണ്ടായുന്നകോലാഹലംചൊൽവാ-
നെന്നാലാവില്ലനന്തൻതാൻവന്നാലുമാകാ.

103. കൌതുകമാംശംഖനാദംകാതുകളിൽകേട്ടനേരം
ഭൂതധാത്രീദേവൻമിഴിയുടൻതുറന്നു.

104. കണ്ണനുള്ളകോമളാംഗംപൂർണ്ണമായിട്ടപ്പോൾകണ്ട-
കണ്ണിനുള്ളപുണ്യപൂരംഗണ്യമോതെല്ലും?

105. കാർമുകിലിൻനിറമൊത്തപൂമേനിതൻകാന്തിവായ്പും
വാർമുടിയിൽതിരുകീടുംമയിൽപീലിയും.

106. ലോകമെല്ലാംതീർത്തുരക്ഷിച്ചാകമാനംമുടിക്കുവാൻ
പാകംപോലൊന്നിലുക്കുന്നപുരികങ്ങളും

107. സൽകൃപയാംസുധാസത്തിന്നുത്ഭവസ്ഥാനമാംനേത്രക്കൺ
പാൽക്കടലിൽകടാക്ഷമാംതിരമാലയും.

108. ചക്രംശംഖംഗദാപത്മമിക്കണ്ടവധരിച്ചല-
ങ്കൊൾകേരക്ഷിക്കുന്നനാലുതൃക്കരങ്ങളും.

109. നെഞ്ഞടച്ചുചാർത്തീട്ടുള്ളമഞ്ജുളമാംമാലകളും
മഞ്ഞപ്പട്ടാൽമറച്ചുള്ളമദ്ധ്യഭാഗവും.

110. ഭക്തിയോടുഭജിച്ചെന്നാൽസക്തിപോലെയെല്ലാംനൽകാൻ
ശക്തികൂടുംമൃദുലമാംതൃക്കഴൽത്താരും.

111. ഏവമൊന്നല്ലിരുന്നൂറുദേവദേവന്മാരെബ്ഭൂമി
ദേവനന്നുകണ്ടുകണ്ണുതെളിഞ്ഞുപാരം.

112. നാരായണചാരുരൂപധാരികളാമവരെല്ലാം
സാരൂപ്യംലഭിച്ചപുണ്യസാരന്മാരല്ലോ.

113. വിഷ്ണുദൂതരവർചൊന്നാർദണ്ഡപാണിദൂതരോടു
വിഷ്ണുഭക്തന്നെത്തൊടൊല്ലേവികൃതങ്ങളെ!

114. ഭീഷണിക്കുംഭീഷണമാംവേഷമേവംകെട്ടിക്കൃത്യ-
ദൂഷണത്തിന്നൊരുമ്പെട്ടദുരാത്മാക്കളെ!

115. ശുദ്ധവായുദുഷിപ്പിക്കുംതിദ്ധാരയെവിട്ടുകൊൾവിൻ
ക്രുദ്ധരായാൽചീത്തയാണിക്കൂട്ടരോടേൽക്കണം.

116. ക്രൂരവർഗ്ഗങ്ങളേ! നിങ്ങൾദൂരേപ്പോവിനല്ലെന്നാകിൽ
ഘോരവിഷ്ണുതേജസ്സിനാൽനീറാകുംനിങ്ങൾ.

117. കാലദൂതരവർചൊന്നാർ:കാലഭേദാതന്നേദുഷ്ട-
ശീലനാരാണവനായീവിഷ്ണുവിന്നിഷ്ടൻ.

118. തട്ടിപ്പറികുത്തിക്കുലകുട്ടിദ്രോഹംകളവെന്നി-
ദുഷ്ടവൃത്തിവിഷ്ണുഭക്തിച്ചടങ്ങായ്ത്തീർന്നു.

119. വേട്ടപത്നിതന്നെവിട്ടുചേട്ടയാകുംവേശ്യയൊത്തു
കൂട്ടുകെട്ടുമോക്ഷത്തിനുള്ളുത്തമമാർഗ്ഗം.

120. കള്ളുമോന്തിത്തീണ്ടിത്തിന്നുകള്ളന്ത്രാണമെല്ലാംചെയ്തു
കൊള്ളയിട്ടാൽവൈകുണ്ഠത്തിൽകടന്നുകൂടാം.

121. ചക്രപാണിസ്തുതിവേണ്ടാനാക്കുകൊണ്ടുദാസിയോടു
ചക്കരവാക്കുരച്ചെന്നാൽമുക്തിസിദ്ധിയ്ക്കും.

122. നന്മതിന്മയൊന്നായ്തീൎന്നുധൎമ്മാധൎമ്മഭേദംനിന്നു
നമ്മൾക്കെല്ലാംരാജിവെച്ചുനടക്കാംവേഗം.

123. നാരായണദൂതർചൊന്നാർ'നാരായണാ'എന്നനാമ-
മാരണൻറനാവുകൊണ്ടൊന്നുച്ചരിച്ചില്ലേ?

124. എന്തുദോഷംചെയ്താലുംശ്രീകാന്തനാമംജപിച്ചെന്നാ-
ലെന്തുവാദംവിഷ്ണുലോകമവനാണല്ലോ'.

125. അന്തകഭടന്മാർചൊന്നാർ'അന്തമെത്തുംനേരംലക്ഷ്മീ-
കാന്തനാമംചൊന്നാൽമോക്ഷംകരസ്ഥമെങ്കിൽ.

126. ശിക്ഷയായീകാൎയ്യമെല്ലാമിക്ഷിതിയിലുള്ളധൎമ്മ-
വൃക്ഷമുടൻമുറിച്ചിട്ടുവിറകുകൂട്ടാം.

127. എന്നുഭൂവിൽജനിയ്ക്കുന്നിതന്നുതൊട്ടുചാകുവോളം
തോന്നുംമട്ടുചെയ്തുകൂട്ടാംദുൎന്നയക്കൂട്ടം.

128. ചാകട്ടെത്താൽ'നാരായണ'വാക്കെട്ടത്തുപ്രയോഗിയ്ക്കാം
തക്കിടിക്കാർനിങ്ങളെത്തുംമുഷ്ക്കടിക്കാനും.

129. നിങ്ങൾചൊല്ലുംപോലെകേൾപ്പാൻനിങ്ങളുടെദൂതർവേണം
ഞങ്ങൾകാൎയ്യംസാധിയ്ക്കാതെമടങ്ങുമെന്നോ'?

130. എന്നുരച്ചുകൂട്ടർമുന്നോട്ടൊന്നുരണ്ടുചോടുവെച്ചു
നിന്നുപോയീചൂട്ടുകൊണ്ടങ്ങടുക്കാൻവയ്യാ.

131. ജാതമായജാള്യത്തോടുദൂതരപ്പോൾകുതിച്ചോടി
പ്രേതനാഥനോടിവാൎത്തപറഞ്ഞിതെല്ലാം.

132. ധൎമ്മരാജാവതുകേട്ടുഘൎമ്മനീററിൽകുളിച്ചുടൻ
കൎമ്മദോഷമെന്നുരച്ചുകരംകടിച്ചു.

133. മാപ്പപേക്ഷിച്ചിപ്പോൾതന്നെറിപ്പോർട്ടൊന്ന-
ങ്ങയക്കേണംകോപ്പരാട്ടിക്കഴുതകൾകളഞ്ഞുകാൎയ്യം.

134. വിഷ്ണുശബ്ദംകേട്ടെന്നാകിലക്ഷണംതാൻതിരിക്കേണം,
വിഷ്ണുദൂതരതുൾചെയ്യാൽപറവാനുണ്ടോ,

135. എന്നിരിക്കേസാരൂപ്യത്താൽധന്യരാകുമവരോടു
ചെന്നുകേറിപ്പിടിച്ചല്ലോചണ്ഡാളന്മാരെ!

136. കാശ്മലമൊക്കതഞ്ഞുവിണ്ണുകേറിച്ചെന്നുകലമ്പുന്ന
കാശ്മലന്മാർവഴിയ്ക്കാണുകുഴക്കമെല്ലാം.

138. ഈശ്വരൻെറനാമംചൊല്ലാതീശ്വരനെസ്മരിക്കാതെ
വിശ്വത്തിങ്കൽ ദ്രോഹിച്ചീത്തവാക്കുകളാലെ,

138. ഘോരകൃത്യംചെയ്യാനാണീനരകത്തിന്നവകാശി
വേറെയുള്ളവർകളെവെറുപ്പിക്കാരാമം? [ണം

139. ദൂതർചൊന്നോർസ്വാമിൻ ഞങ്ങൾചെയ്യതെറെപ്പെറേക്ക
പാതകങ്ങൾനോക്കിച്ചെന്നുപററിപ്പോയേവാ

140. എത്രമാത്രംചെയ്യുഘോരകൃത്യമിവനിതിൻഫലം
മിത്രവംശംഭ്രായ്പോമെന്നോർത്തില്ലല്ലോട്ടം'.

141. അന്തകനുംചൊന്നാൻശ്രേഷ്ഠമന്ത്രന്മാരാംപിള്ളർനിങ്ങ-
ളെന്തറിഞ്ഞുമായമയൻതൻതിരിപ്പകം.

152. വേട്ടറച്ചകരിങ്കാതൽകൂട്ടംവൃക്ഷനിറഞ്ഞുള്ള
കാടൊരൊററത്തിപ്പൊരിയാൽകരിയുന്നില്ലേ?

143. ഒററത്തുള്ളിവിഷമുള്ളിൽപററിയെങ്കിൽശക്തിമാനും
ചെറുനേരംകൊണ്ടുചുററിച്ചത്തീടുന്നില്ലേ?

144. കട്ടുറമ്പുംതുമ്പിക്കയ്യിൽപെട്ടുകടിച്ചെന്നാൽമദം
പൊട്ടുംഗജരാജാവുംതീപ്പെട്ടുപോവില്ലേ?

145. കട്ടിയായരോഗംവന്നുപെട്ടുചക്രംതിരിയുമ്പോ-
ളൊട്ടുമരുന്നാലസൌഖ്യപ്പെട്ടീടുന്നില്ലേ?.

146. അപ്രകാരംനൂറുകോടിദുഷ്പ്രവൃത്തിയുള്ളദോഷം
ക്ഷിപ്രംനീങ്ങുംഭഗവാൻെറസൽപ്രസാദത്താൽ.

147. ശ്രീമണാളൻതൻെറതിരുനാമജപംപോലെയൊന്നും-
മാമയംതീരുവാനുള്ളമരുന്നില്ലല്ലോ'.

148. ശ്രാദ്ധദേവൻതൻെറവാക്യംശ്രദ്ധപൂണ്ടുകേട്ടുദൂതർ
ബദ്ധമോദംനാരായണാപാഹി'യെന്നോതി.

14 . അനുതൊട്ടുകൂട്ടർവിഷ്ണുവിന്നെഴുംസഹസ്രാംശപരി-
ലൊന്നുകേട്ടാലവിടംവിട്ടൊളിച്ചുമണ്ടും.

150. ബ്രാഹ്മണനെവിഷ്ണുദൂതർപൊന്മയമാംതേരിലേററി
ചെമ്മെവൈകുണ്ഠമാംപരബ്രഹ്മത്തിൽച്ചേർത്തു.

151. നാരായണശബ്ദം കൊണ്ടീയാരണന്നുമോക്ഷംകിട്ടി
നാരായണനാമംനിത്യംജപിച്ചുകൊൾവിൻ.

152. നാരായണാനാരായണാനാരായണാനാരായണാ
നാരായണാനരകാരേത്തുന്നസ്സനമ്മെ.

ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ, ബി. എ.

# ശില്പശാസ്ത്രം





ശില്പിശാസ്ത്രം വളരെ പഴമയേറിയതും അനേകം ശതവർഷങ്ങൾക്കു മുമ്പിൽ പരിപൂർണ്ണസ്ഥിതിയെ പ്രാപിച്ചിട്ടുള്ളതുമായ ഒരു ശാസ്ത്രമാകുന്നു. പശ്ചിമരാജ്യക്കാരായ യൂറോപ്യന്മാരെപ്പോലെ ശാസ്ത്രങ്ങളിലും തന്ത്രങ്ങളിലും അസമാന്യനൈപുണ്യം സിദ്ധിച്ചിട്ടുള്ളവർ മററാരും ഇക്കാലങ്ങളിൽ ഇല്ലെന്നുള്ളതു സർവ്വസമ്മതമാണെങ്കിലും സകല ശാസ്ത്രങ്ങളും ആദ്യം ഉത്ഭവിച്ചിട്ടുള്ളതു നാഗരികത്വത്തിന്റെ മൂലസ്ഥാനമായ നമ്മുടെ ഏഷ്യാഖണ്ഡത്തിലായിരുന്നുവെന്നുള്ളതിലേക്കു യാതൊരു സംശയവും ഇല്ല. എന്തെന്നാൽ ശില്പിശാസ്ത്രത്തെ സംബന്ധിച്ചേടത്തോളം മാത്രം പറയുന്നതായാൽ ഗ്രീക്കുകാരും റോമൻകാരും യൂറോപ്പുരാജ്യത്തിൽ പ്രസിദ്ധശില്പികളെന്നു പേർകേൾക്കുന്നതിന്നു വളരെ മുമ്പുതന്നെ ഈജിപ്ത്, സിറിയ, പേർഷ്യ, ഇന്ത്യാ, ചീനം മുതലായ പൂർവ്വദേശങ്ങളിൽ അത്യുന്നതങ്ങളും ആശ്ചര്യകരങ്ങളും ആയ പല സ്തംഭങ്ങളും പ്രേതക

ല്ലറകളും, ക്ഷേത്രങ്ങളും മററു പലതരം കെട്ടിടങ്ങളും ഉണ്ടായിരുന്നതായി നാം ചരിത്രങ്ങളിൽ വൎണ്ണിച്ചു കാണുന്നുണ്ട്.

ശില്പിശാസ്ത്രത്തിന്റെ ജനനം നമ്മുടെ സ്വരാജ്യത്താണെങ്കിലും അതിനെ വേണ്ടതുപോലെ പോഷിപ്പിച്ച് അഭിവൃദ്ധി വരുത്തിയത് ഗ്രീക്കുകാരും റോമൻകാരും ആകുന്നു. അവരുടെ കരകൌശലത്തേയും ബുദ്ധിചാതുൎയ്യത്തേയും പ്രദൎശിപ്പിക്കുന്നതും കാണുന്നവൎക്ക് അപരിമിതമായ ആഹ്ലാദത്തെ ജനിപ്പിക്കുന്നതും ആയ ഓരോ രമണീയമായ എടുപ്പുകളെപ്പററി വിവരിച്ചു പറയുന്നതായാൽ എത്രയും സമയവും വാക്സാമൎത്ഥ്യവും പോരാതെ വരും.

അപാരമായ മാനുഷബുദ്ധിയുടെ അപൂൎവ്വഫലങ്ങളെന്നു തികച്ചു പറയേണ്ടതായ ഇങ്ങിനെയുള്ള കെട്ടിടങ്ങൾ കാലപ്പഴക്കത്താൽ മിക്കവാറും നശിച്ചുപോയിരിക്കുന്നതിനാൽ അവ ഇപ്പോൾ നേത്രാനന്ദപ്രദങ്ങളല്ലെങ്കിലും അവയുടെ ശിഷ്ടങ്ങളെ കാണുവാനിടവരുന്നവൎക്ക് അവയുടെ പൂൎവ്വമഹിമയെപ്പററി ആലോചിച്ച് ആശ്ചൎയ്യപ്പെടാതിരിക്കുവാൻ യാതൊരു നിവൃത്തിയും ഇല്ല.

ഒരു കാലത്തു ഗ്രീക്കുകാരും റോമൻകാരും ലോകത്തിൽ നിസ്തുല്യന്മാരായിരുന്നുവെന്നു നമുക്കെല്ലാവൎക്കും അറിവുണ്ടല്ലോ. അവരുടെ ഇടയിൽ വ്യാകരണം, തൎക്കം, വേദാന്തം, ശില്പം തുടങ്ങിയുള്ള മുഖ്യവിഷയങ്ങളിലെല്ലാം ഒരുപോലെ പാണ്ഡിത്യം സിദ്ധിച്ചു ലോകത്തിൽ അനശ്വരമായ കീൎത്തി സമ്പാദിച്ചിട്ടുള്ള മഹാന്മാരുടെ സംഖ്യക്കു അതിരില്ലായിരുന്നു. ഗ്രീസ്സുരാജ്യത്തിലും റോംരാജ്യത്തിലും അക്കാലങ്ങളിൽ നിൎമ്മിച്ചിട്ടുള്ള ചില വിശേഷതരം എടുപ്പുകളെപ്പററി കുറഞ്ഞൊന്നു പ്രസ്താവിക്കാം.

ഗ്രീസ്സുരാജ്യത്തിന്റെ തലസ്ഥാനവും മേല്പറഞ്ഞ മഹാത്മാക്കളുടെ ജന്മഭൂമിയും ആയ ഏതെൻസ് നഗരം അക്കാലത്തു പലവിധത്തിലും മനോഹരമായിരുന്നു. മിനുസംകൊണ്ടു തൊട്ടാൽ കൈ വഴുതിപ്പോകുന്നതും വിചിത്രപ്പണികൾക്കുതകുന്നതും ആയ വെണ്ണക്കല്ലിൽ അതിസൂക്ഷ്മതയോടും സാമൎത്ഥ്യത്തോടും പണിചെയ്തിട്ടുള്ള ദേവാലയങ്ങൾ, നാടകശാലകൾ, ജയസൂചകങ്ങളായ സ്തംഭങ്ങൾ തുടങ്ങിയുള്ള ഓരോ എടുപ്പു കാണുമ്പോഴും മനസ്സിനുണ്ടാകു

ന്ന സന്തോഷാത്ഭുതജനകങ്ങളായ വികാരങ്ങളെ എങ്ങിനെ വൎണ്ണിക്കും. ഏതെൻസ് നഗരത്തിലെ പ്രധാനമായ കെട്ടിടം 'പാർതിനാൻ' എന്നു പേരായ ദൈവാലയമായിരുന്നു. ആകെ 65 അടി ഉയരവും 233 അടി നീളവും 102 അടി വിസ്താരവും ഉണ്ടായിരുന്ന ആ കെട്ടിടത്തിന്നു മുൻഭാഗത്ത് തൂണുകളിൽ ഇരുത്തിട്ടുള്ള ഒരു പൂമുഖവും ഇരുഭാഗത്തുംകൂടി 19 തൂണുകളും ഉണ്ട്. അതിന്റെ കിഴക്കഭാഗത്തുള്ള ഗോപുരദ്വാരത്തിൽ കൊത്തിയിരുന്ന രൂപങ്ങൾ അതിൽ പ്രതിഷ്ഠിച്ചിട്ടുള്ള ദേവിയുടെ ഓരോ ജയചിഹ്നങ്ങളായിരുന്നു. ഇതുകൂടാതെ അതിൽ മറേറാരോ ദിക്കിൽ കൊത്തിട്ടുള്ളതായ വിചിത്രപ്പണികളെ ഓരോന്നോരോന്നായി എടുത്തുപറയുന്നതായാൽ ഒരിക്കലും അവസാനിക്കുന്നതല്ല.

ഗ്രീസ്സുരാജ്യത്തിൽ വിചിത്രമായ അനേകം കൊത്തുപണികൾ ഉണ്ടായിരുന്നവയിൽ ശില്പിവേലകൾക്കു ശ്രുതിപ്പെട്ടിട്ടുള്ളതായിട്ടു 'ജൂപ്പിററർ' എന്നു പേരായ ഗ്രീക്കുകാരുടെ പ്രധാന ദൈവത്തിന്റെ ഒരു പ്രതിമയായിരുന്നു. അതു ദന്തം സ്വൎണ്ണം രത്നം തുടങ്ങിയുള്ള വിലയേറിയ സാധനങ്ങൾകൊണ്ടു 80 അടി ഉയരത്തിൽ ഉണ്ടാക്കിട്ടുള്ള വിശേഷമായ ഒരു പണിത്തരമായിരുന്നു. അതിനെ ലോകത്തിലെ 'ഏഴ്-ആശ്ചൎയ്യസാധനങ്ങളിൽ' ഒന്നായിട്ടാണ് ഗണിച്ചുവന്നിട്ടുള്ളത്.

റോം രാജ്യത്തിൽ എടുപ്പുകൾ അത്രതന്നെ ശില്പികളുടെ വാസനാബലത്തെയും ബുദ്ധിസാമൎത്ഥ്യത്തെയും പ്രദൎശിപ്പിക്കുന്നവയല്ല. എങ്കിലും അവ ഗാംഭീൎയ്യത്തിലും വലിപ്പത്തിലും ഗ്രീക്കുകാരുടെ എടുപ്പുകളേക്കാൾ അശേഷം താഴുകയില്ല. അങ്ങിനെയുള്ളവയിൽ പ്രധാനമായിട്ടുള്ളത് 'കൊളോസ്യം' എന്ന നാമധേയത്തോടുകൂടിയ അതിവിശാലമായ ഒരു രംഗശാലയായിരുന്നു. അതു അണ്ഡാകാരത്തിൽ അതിമനോഹരമാകുംവണ്ണം തീൎത്തിട്ടുള്ള ഒരു കെട്ടിടം ആയിരുന്നു. അതിന്റെ അടിഭാഗം അഞ്ചേകാൽ ഏക്കർ വിസ്താരത്തിൽ കെട്ടിട്ടുള്ളതുകൊണ്ടു ഒരു ലക്ഷത്തിൽ പുറം ജനങ്ങൾക്കു അതിൽ പെരുമാറുവാൻ യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല.

റോം രാജ്യത്തിൽ ഇതു കൂടാതെ ഓരോ ചക്രവൎത്തികളുടെ ജയ

സൂചകങ്ങളായ അസംഖ്യം സ്തംഭങ്ങളും ഉണ്ടായിരുന്നു. അവയിൽ മുഖ്യമായിട്ടുള്ളതു "ട്രാജൻ" എന്ന റോം ചക്രവൎത്തിയുടെ സ്മാരകത്തിന്നായി 130. അടിയിൽ അധികം ഉയരത്തിൽ ഉള്ള ഒരു സ്മാരകസ്തംഭമായിരുന്നു. അതു അനേകം കല്ലുകൾ ചേൎത്തു പണിചെയ്തിട്ടുള്ളതായിരുന്നാലും കാഴ്ചയിൽ ഒററക്കല്ലാൽ നിൎമ്മിച്ച അതി ഗാംഭീൎയ്യമായ ഒരു കെട്ടിടമാണെന്നു തോന്നും.

ഇതുപോലെതന്നെ നമ്മുടെ രാജ്യത്തും പല ദിക്കുകളിലുമായി പണ്ടെക്കുപണ്ടെ തീൎത്തിട്ടുള്ള ഓരോ അസംഖ്യം കെട്ടിടങ്ങളെപ്പററി വിസ്തരിക്കുന്നതു മറെറാരിക്കലാവാമെന്നു വെച്ച് ഇപ്പോൾ വിരമിക്കുന്നു.

വി. കെ. അച്യുതമേനോൻ ബി. എ.

---

## ഉണ്ണുനീലി
# സന്ദേശം



പിറെറന്നാളെന്റെതിരെമറിമാൻകണ്ണിമാർമാരനേ! നീ
മററംപിന്നിട്ടിനിയപുഴയുംകണ്ടിയൂരവരേണ്ടും
കററക്കാർമൽകുഴലികൾചുഴൻവല്ലസിക്കുംപ്രദേശം
മുറെറച്ചെന്നിത്തലമറകളത്തമ്പിലാലോകയേഥാഃ.    ൧൧൧

ചോമൻകണ്ടംചിടയിലണിയുംതമ്പിരാനോടുവേറെ
കാമംതന്നോടിനിമതിവഴക്കെൻറിരന്നുംവലിഞ്ഞും
ക്ഷമമ്പാൎച്ചമ്മധുരവചസാപോൎപൊരുതീടുമേടം
നാമംചൊൽവാനരുതവിടവുംകണ്ടുകമ്പിട്ടുപോക.    ൧൧൨

തൃക്കാംപൂന്തേൻപരിമളഭരംനമ്പുതാലംനടപ്പാൻ
മേവുംകാവുംപഥിഷുഴറിനീതിക്കുറണ്ടിക്കുചെൻറ്
ദേവംതസ്മിൻതൊഴുതുവഴിമേൽനിൻറുനേരെനടന്നാൽ
ച്ചുവീടപ്പാൽപ്പൃഥിപനയനാർകാവുമംഗല്യകീൎത്തേ.    ൧൧൩

കച്ചക്കൊക്കെത്തിനംനെമുറിച്ചപ്പൈക്കെട്ടിഗ്ഗജേന്ദ്രാ-
നച്ചച്ചേച്ചാശിവശിവമഹാഘോരമോരോയുഗാന്തെ
പച്ചച്ചോരക്കളിവെള്ളവെന്തകേരളിയാരക്കടിച്ചോ-
രെച്ചിൽകിണ്ണംതവവിയലിതംദേവിതുഭ്യംനമോസ്തു. ൧൧൩

ഇത്ഥംവാഴ്ത്തിയസഗുണതരികനൽക്കണ്ണർകണ്ണിൽതന്നുജാം
മത്തേഭേന്ദ്രാൻതലചൊരതുടൻകാതിലിട്ടമ്മതന്നെ
ഉൾക്കുന്നൊന്നങ്ങോമകരവിവാഹംതേഴനിൽക്കിൻറതും ക-
ണ്ടത്യാമോദാൽപുനരയിസഖൈപാലവുംപിന്നിടേണം. ൧൧൪

മുൽപ്പാടസ്സിൻമരുവുമചലപ്പെണ്ണിന്നെകൈവണങ്ങി
തൃപ്പാപ്പൂർമ്മപ്പടയമടവാർമാരനെ! നീവിരഞ്ഞ്
ഏപ്പോഴുംനിന്നുടമകരത്തുംരായിരക്ഷോണിപാലം
കെൽപ്പാന്റിട്ടുംമഹിതചിറവാവീരനെക്കണ്ടുപോക. ൧൧൫

കൈകൊതകട്ടെക്കവലയദൃശാംപാട്ടുകേട്ടങ്ങിരുന്നാൽ
കാലംവൈകുംപെരികനിരണത്തിന്നുപോകാൻവഴങ്ങേൽ
എൻറാൽപ്പാരിൽപ്രഥിതചിറവാസ്സ്വില്ലമാണെന്നുരത്തി-
ക്കൂടക്കൂടക്കഴികപഴവാറെൻറചൊല്ലുംചടങ്ങും. ൧൧൬

വീടുണ്ടെല്ലാതഭവതോമുമ്പിലായാണിപാർമേൽ
മാടമ്പിനാമവിടെവസതാംധന്യമാകുംനിവാസം
മാടംചൊൻറങ്ങധുപതികലാചൂടിമാതേവരാവാൻ
തേടിടേൻറടംപുനരവിടെയ്യുംചൊൽകപോരുംഗ്രശായാം. ൧൧൭

മെഞ്ഞുംമത്തഭ്രമരമുഖരാമത്തമാർപോർമ്മുലത്തോ-
ത്തൊത്തിനേറാമൽക്കളഭകേളിയിൽപ്പെട്ടങ്ങുമാഭോരുഹാഢ്യം
തത്തിത്തത്തിച്ചരതിരകളിൽച്ചേർന്നമുക്താകലാപാൻ
കൊത്തിക്കൊത്തിക്കരികിൽപരക്കച്ചേന്നതീരാഭിരാമം. ൧൧൮

പിന്നെപ്പിന്നിട്ടമലസലിലാംതാംനദീംപാടമേപോം-
ഷ്ഷുന്നാൽക്കണ്ണാർകുസുമശരനീവല്ലവാഴ് കഞ്ഞുചെൻറ്
ഉന്നിദ്രാണപ്രസവവിസരൽക്കേസരോദ്യാനവാതൈ
രുന്നിക്കാമംമതിലകമകംപൂകഭൂപാലമൌലെ. ൭൦

പോൽപൂമാതിൻകുളിരിളമുലത്തൊത്തിലെത്തിൻറകോലം
കപ്പൂരാപ്പൂരിതമലയജംചാത്തുമാനന്ദമൂത്തിം
തൃപ്പാപ്പൂർവഴ്ന്നമൃതകരനേ! വല്ലവാസ്ക്കോയിൽകൊള്ളി
ൻറപ്പൻതന്നോതൊഴുകമഴകോലിൻറനീലാംബുദാഭം. ൭൧

അപ്പോററംനിന്നെത്തെളിവിലിളമങ്ങിക്കരെച്ചേരിമററം
തസ്മിൻമേവുംപെരിയമടവാർവന്നുതാന്താൻമുതിന്നു
ഉദ്യൽക്കോലാഹലമുപചരിക്കിൻറസത്രുംപെത്രുപ്പാ-
നച്ചച്ചോംകാണരുതുവഴുതിക്കൊററംകന്നീകൌശലേന. ൭൨

കുമ്പിട്ടമ്പിൽത്തദനുചിന്താനന്ദനംതണ്ടിലേറി-
ച്ചെമ്പോക്കാളംതെളുതെളെമുതിന്നംബരന്മേൽമുഴങ്ങേ-
വമ്പുറാട്ടംകുടതഴചുഴൻറങ്ങുനേരേനടന്നാൽ
മുമ്പിൽക്കാണാംപഥികരിയനാടെന്നുപേരായകാവ്. ൭൩

ചൂഴംവസ്തുംപെരിയവിഭവംനോക്കിയാലുച്ചയോളം
കോഴിക്കോട്ടുംപുനരതിനോടോംകൊല്ലവുംതുല്യമല്ലാ
ആഴിപ്പെട്ടുണ്ണംനിഖിലജനവുംവൈകിനാൽവാങ്ങുമസ്മിൻ
കോഴിക്കൂട്ടംചെറിയകുറമാർപോലുമില്ലങ്ങുപിന്നെ. ൭൪

മുൽത്തുറററംചേന്നണിമുലവിരിഞ്ഞുള്ളമാരാതിരേകം
മുൽത്തുററിൻറുമമപുനരതങ്ങുണ്ണുനീലിക്കുചൊൽവാൻ
മുത്തുററിച്ചേന്നിനിയപുഴയുംപിന്നിലിട്ടേച്ചുഗംഗാ
മുത്തിസ്മിതാംവിരവൊടുസഖേ! നാലുകോടിക്കുചേൽക. ൭൫

മൃക്കാല്യാ ചെൻറിമയവർതൊഴുംതിർക്കൊടിത്തന്നുമമ്പി-
ൻറക്കാർവർണ്ണൻചരണയുഗളം കൂപ്പിടാതെനടന്നാൽ
തെക്കിൻകൂറഞ്ചുകഴിവോളം കാടിടത്തും വലത്തും
മിക്കതെത്തും പുനരവിടമോക്കാനാണത്തിൻവതില്ലാം. ൬൰൩

അഗ്രേകാണാംതദനുമണികണ്ഠാഖ്യപൂർവ്വം പുരാതേ
തെക്കിൻകൂററിന്നൊരുമണിവരം തത്രമേവും പുരാരിം
ഭക്ത്യാനീ ചെൻറഴകൊട്ടുതൊഴുന്നേരമിശാന്തകോണേ
തിക്കിക്കാട്ടിക്കാം പടികന്നിവഹം നിൻറഴക്കിൻറവാറ്. ൬൰൪

ചച്ചിച്ചാല്യം ചരണമതിന്നിക്കണ്ടതില്ലെൻറമസ്മി-
ന്നിട്ടേടം ചൊല്ലവിടമരുതങ്ങമ്മയേക്കേട്ടുകൊൾക
തൊട്ടുണ്മാൻഞാൻതുള്ളുവനുറവാമ്മവക്ഷോടമെഞ്ഞു
സദ്യക്കാരാപറയനവിധാകോലട്ടുക്കേട്ടപാഴം. ൬൰൫

എന്റെല്ലാം കേട്ടവിടെയുളനാമാകിൽനിബിംബലീശം
വെൻറിക്കുൻറിന്നൊരുതിലകമാം രാമവർമ്മാഭിധാനം
കണ്ടിട്ടേററം വിരവിൽമരുവാർകാലനെവസ്ലിയാതെ
ചെഞ്ചെമ്മേപോയ്മഹിതധിതവാഞ്ചെപ്പുഴക്കഞ്ചുചെൽക. ൬൰൬

വിപ്രേന്ദ്രാണാമഭിജനപതാം വാസസങ്കേതസീമം-
മേനാംജാനുദപയസമധുരസ്വച്ഛനീരാഭിരാമാം
ഛത്രശ്രേണിവിരചിതനടപ്പന്തലൂടേനടന്നേൻ
തത്ര്യാനാം വിവിധമധിധാനാദവും കേട്ടുകൊൾക. ൬൰൭

ചോരിച്ചോവാമലരിൽമധുരം ചോലിയിൽച്ചേന്നപൂന്തേൻ
കോരിത്തൂവും വചസിലളിതാം കോമളാംമംഗലാംഗീം
പാരിക്കാണ്ടാം കുളമിതമമന്നോമലേക്കണ്ടുപോവാൻ
ചാരത്തല്ലാഞ്ഞയിചരതമായ്ഞാനുണർത്താഞ്ഞതത്രേ. ൬൰൮

കല്യാണാഘോഷരംഗേ ചതിരിഞ്ഞെത്മ്മടിക്കറെറമന്ത്രർ
ചെല്ലാം ചെന്റാലവിടെമരുവും ചന്ദ്രമൌലിം വണങ്ങി
ഊണും തേവാരവുമവിടെനിന്റാട്ടുവേഗേന കൃത്വാ
ബാണം പോലേ വടിയിൽ നടകൊൾകങ്ങു വേണാടർകോനേ ൧൩൨

കാതം പോരും വഴി കുറകയില്ലേതുമാക്കേതനല്ലൂർ
ച്ചൂതം തോരം തണലിൽ വിളനെൽ കാക്കുമക്കന്ന്യകാനാം
കാതോളം നീണ്ടസിതനയനം കണ്ടുമാനന്റുമത്വാ
പോതപ്പെണ്ണാൻനികരമരികേ ചെന്റുമേവിട്ടുമേടം.　　൧൩൩

---

# കശ്മളശ്ശന്റെ കല്യാണം



ഉരൽ വന്നുവീഴുന്ന ശക്തിയോടുകൂടി തുലാവർഷം തകർത്തു പെയ്തുകൊണ്ടിരുന്ന ഒരു രാത്രിയിൽ പുഷ്പഗിരിഗ്രാമത്തിന്നു പടിഞ്ഞാറുവശത്തുള്ള വിശാലവയലിന്റെ നടുവിൽ കിഴുമേലായി നെടുനീളത്തിൽ കിടക്കുന്ന നാട്ടുപാതയിൽകൂടി കാക്കപ്പൊന്നത്തു 'ചെപ്പുപ്പാണ്ടൻ' എന്നു സ്ഥാനപ്പേരുള്ള 'ഇട്ടിരിക്കുമ്മൻ' കശ്മളശ്ശൻ സവാരി നീങ്ങുകയായിരുന്നു. 'തൊക്കും തൊണ്ടും' എക്കി വലിഞ്ഞു്, അടികൊണ്ടു തുടതടിച്ചു്, എല്ലുപൊന്തി, കാൽമുടന്തി, പട്ടിണി പരിചയിച്ചിട്ടുള്ള എജമാനന്റെ ശ്രുതിപ്പെട്ട 'പോണി' ഗാനാഞ്ഞൊലിച്ചു് ആളെ ഭേസിപ്പോകുന്നതു കണ്ടാൽ ഓജസ്സും പ്രതാപവും ക്ഷയിച്ചു പ്രഭുത്വം തടിച്ചുനിൽക്കുന്ന എടപ്രഭുക്കന്മാരിൽ ചിലരുടെ പോക്കുവരവിന്നുള്ള 'നീങ്ങുക' എന്ന ആചാരവാക്കിനെ അർത്ഥവത്താക്കിത്തീർക്കുകയാണെന്നു തോന്നും. കിഴ

ക്കൻകാററിന്റെ ശക്തികൊണ്ടു പടിഞ്ഞാട്ടു നീങ്ങിനീങ്ങിപ്പോയി രുന്ന ആ ജന്തു അറാട്ടുപുഴപ്പാലത്തിന്നടുത്തെത്തിയപ്പോൾ പാത യിൽ വിലങ്ങടിച്ചു നിലവായി. കയ്യുകളുടെ മഴക്കോട്ടിന്നു കാററു പിടിച്ചു തുടങ്ങിയപ്പോൾ പോണി കയ്യും കാലും ഇടക്കിട പൊക്കി പടിഞ്ഞാട്ടു ചായുന്നുണ്ട്. വാറുവലിച്ചും കാലിട്ടടിച്ചും കയ്യാൾ ക തിരയെ പടിഞ്ഞാട്ടു തിരിക്കുവാൻ പാടുപെടുന്നതിന്നിടക്ക് അതി ന്റെ പള്ളക്കലെടോവന്നു മുട്ടി. ഹൈ! ഹൈ! ഹൈയ്യ! എന്നുള്ള സവാരിക്കാരുടെ വായ്ത്താരി കയ്യാൾ അടിക്കടി പുറപ്പെടുവിച്ചു. കൊടയും ചരിച്ചുപിടിച്ചു കമ്പിട്ടു ബദ്ധപ്പെട്ടുവന്നു മുട്ടിയ പാന്ഥൻ പരിഭ്രമിച്ചു പിന്നാക്കം മാറി.

കയ്യാൾ—ആരത്? തിന്നുപൊളച്ചു ലകാനൊതുങ്ങാതെ വില്ലങ്കിച്ചു നില്ക്കുന്ന പോണിയുടെ മെക്കട്ടുവന്നു കേറി ചാകാഞ്ഞതു ഭാഗ്യം.

പാന്ഥൻ—അല്ലാ എജമാനനോ? എന്നെ അന്വേഷിച്ചു നിങ്ങക യാണെന്നുണ്ടോ? തിടുക്കം നേരിട്ടതുകൊണ്ടു വന്ന തറമസം ക്ഷ മിക്കണം.

കയ്യാൾ—ആര്, ശിവരാമനോ? നന്നായി! തന്റെ വരവു കാണാ ഞ്ഞിട്ട് അന്വേഷിച്ചു പുറപ്പെട്ടതാണ്.

ശിവരാമൻ— വലിയ മഴ, എന്റെ വീടു സമീപമാണ്.

കയ്യാൾ—രാത്രിയല്ലേ, നമ്മെ ആരും കാണില്ല, ശിവരാമന്റെ വീ ട്ടിലേക്കുതന്നെ പോകാം. പോണിയെ ഒന്നു തള്ളിത്തിരിക്കൂ.

ശിവരാമമേനോൻ കുതിരയെ തള്ളിത്തിരിക്കുവാൻ ഭാവിച്ച പ്പോൾ അത് അവിടെ കിടന്നു. പലതും പയററിനോക്കി. അ ത് എണീററില്ല. അവസാനം ജീനി ശിവരാമമേനോൻ ചുമ ക്കേണ്ടതായി വന്നു.

കഴുതാൾ തീൻപണ്ടം വീണിട്ടുണ്ടെന്നറിയുന്നതു മൂക്കു വിശ ത്തിട്ടാണെന്നു ചിലർ പറയാറുണ്ട്. ഉള്ളുകൊണ്ടു സ്വരച്ചേർച്ചയി ല്ലാതാകുമ്പോഴെക്കും അവിടെ നാട്ടുകാര്യസ്ഥന്മാരെത്തുന്നതെങ്ങി നെയാണെന്നാരും പറയുന്നില്ല. തമ്മിൽ രാജിയാക്കുകയാണെന്നു പുറമെ ഭാവിച്ചു കടിപിടികൂട്ടി വൈരം വൎദ്ധിപ്പിച്ച് എടുത്തുകൊ ണ്ടു കാലക്ഷേപം ചെയ്യുന്ന നാട്ടുകാര്യസ്ഥന്മാരിൽ ഒട്ടും അപ്രധാ

നിയല്ലാത്ത ഒരാളാണ് വ്യവഹാരി ശിവരാമമേനോൻ. തക്കും തരവും അറിഞ്ഞു പ്രയോഗിച്ചു സ്വാൎത്ഥം നേടാനതിസമൎത്ഥനായ ആ വിദ്വാൻ വീട്ടിൽ ചെന്നു കയ്മ്മൾക്കു കുത്തുകട്ടിലും തിണ്ടുതലയിണയും കൊടുത്തു സൽക്കരിച്ച് അനുവാദപ്പടി താനും ഇരുന്നു. മേശപ്പുറത്തു കിടന്നിരുന്ന 'രസവിലാസിനി' എന്ന മാസികയുടെ കടലാസ്സുകൾ അശ്രദ്ധയായി മറിച്ചിട്ടുകൊണ്ട് 'നീങ്ങിയത് എന്തിനാണെന്നു മനസ്സിലായില്ല' എന്നു പറഞ്ഞു.

കയ്മ്മൾ— സവാരിചെയ്തു ക്ഷീണം മാറീട്ടാവാമെന്നു വിചാരിച്ചു. വേണ്ടാ, നമ്മേക്കാളധികം ശുഷ്കാന്തി ശിവരാമനുണ്ടെന്നു നമുക്കു ബോദ്ധ്യമായി, അതുകൊണ്ടു നാം ക്ഷീണം വക വെക്കുന്നില്ല.

ശിവ— ക്ഷീണം മാറീട്ടു മതി, ഇനിക്കു ബദ്ധപ്പാടില്ല.

കയ്മ്മൾ— പോര പോര! ആ ചേട്ടകളെ നിമിഷത്തിന്നു മുമ്പിൽ കുട്ടുക്കണം. കുളൻ, നമ്മെ അവമാനിപ്പാൻ പുറപ്പെട്ട പെരിങ്ങുളൻ, പെങ്കൊതിയൻ, അവനൊ—അവനെ നാം—ശിവരാമൻ ആ പുസ്തകം വായിച്ചില്ലേ?

ശിവ— ഉവ്വ്. കേയ്മ്മളശ്ശന്റെ ശൃംഗാരക്കത്ത് നല്ല നേരംപോക്കു തന്നെ.

കയ്മ്മൾ— നേരംപോക്കല്ല കാൎയ്യമാണത്.

ശിവ—എന്നാൽ അയാൾ വലിയ ഏഭ്യൻതന്നെ, ഇത്ര ചാപല്യം മനുഷ്യൎക്കു വരാമോ?

ശിവരാമമേനോന്റെ അഭിപ്രായം കേട്ടപ്പോൾ കയ്മ്മളുടെ മുഖം വാടി. 'സ്വകാൎയ്യമായിട്ട് ഇന്നതെ എഴുതാവൂ എന്നുണ്ടോ? അതു പരസ്യമാക്കിയതുകൊണ്ടു വല്ല കേസ്സിന്നും വഴിയുണ്ടോ എന്നാണ് ആലോചിക്കേണ്ടത്. എന്നു കയ്മ്മൾ പറഞ്ഞു.

ശിവ— 'രസവിലാസിനി'യുടെ മേൽ കേസ്സോ ഒരിക്കലും ഉണ്ടാവില്ല, കത്തു സ്വകാൎയ്യമാണോ എന്ന് അതു കിട്ടിയ ആളല്ലെ വിചാരിക്കേണ്ടത്. എജമാനൻ ഇതിനെപ്പററി ആലോചിക്കുന്നതെന്തിനാണ്?

കയ്മ്മൾ—നമ്മുടെ പുതിയ എപ്പ്ലാട്ടു ശിവരാമൻ കേട്ടിട്ടില്ലെന്നുണ്ടോ?

ശിവ— താട്ടിക്കുട്ടിയായിട്ടുള്ള കൂട്ടുകെട്ടു വിട്ടുവെന്നും അവളെ കിഴക്കൻ ഒരു നായർ കൊണ്ടുപോയിയെന്നും കേട്ടു.

കസ്തൂ— കൂട്ടുകെട്ടിന്ന് ഇപ്പോഴും കുറവില്ല. അവളുമായിട്ടുള്ള പരസ്യമായ ചേഷ്ട ഇനി നമ്മുടെ സ്വാതന്ത്ര്യപത്തിങ്കലേക്ക് അപമാനമാണെന്നു നാം അവളെപ്പറഞ്ഞു വിശ്വസിപ്പിച്ച് ഉപേക്ഷിക്കുകയാണ് ചെയ്തത്. കാരണം അവൾക്കും നമുക്കും മാത്രമേ അറിഞ്ഞുകൂടു.

ശിവ— സ്വകാര്യം പുറത്താക്കരുതല്ലോ. താട്ടിക്കു നാശംതെറിയതുകൊണ്ട് എജമാനൻ ഉപേക്ഷിച്ചതാണെന്നുള്ള ആക്ഷേപവും പോയല്ലൊ.

കസ്തൂ— താട്ടിയുടെ നായർ നമുക്കു തിരുമുൽക്കാഴ്ച കഴിപ്പാൻ വരവുണ്ടെന്നും അയാളോട് അവൾക്കു ഗർഭമാണെന്നുള്ള സംഗതി മാത്രം പറയരുതെന്നും താട്ടി നമ്മുടെ കാലുപിടിച്ചപേക്ഷിച്ചു. നാം അതിനെ സമ്മതിച്ചു പൊളിപറയാനൊരുങ്ങി ഇരിപ്പായിരുന്നു; പക്ഷെ പൊടമുറി നായരുടെ വീട്ടിൽ വെച്ചായിരുന്നതുകൊണ്ടു നമുക്കതുകൂടാതെ കഴിഞ്ഞു.

ശിവ— ആ മാറാപ്പ് ഒഴിഞ്ഞതു നന്നായി. അവസ്ഥക്കു പോരാത്തവളെ വെച്ചുകൊണ്ടിരിക്കുന്നത് എജമാനനെപ്പോലെയുള്ളവൎക്ക് ഒരിക്കലും ഭംഗിയല്ല.

കസ്തൂ— അതവൾക്കും ബോദ്ധ്യമാണ്. താട്ടി വളരെ നന്ദിയുള്ള കൂട്ടത്തിലാണ്. അവൾ കിഴക്കോട്ടു പോകുന്നദിവസം ഒരു കന്യകയുടെ പടം നമുക്കു കാഴ്ചവെച്ചു. അത് അവളുടെ ഭർത്താവിന്റെ മരുമകളുടെ ഛായയാണ്. വളരെ ഭേഷ് എന്നല്ലെ പറയേണ്ടു.

ശിവ— സൌന്ദൎയ്യം, കുലമഹിമ, സൌശീല്യം മുതലായ ഗുണങ്ങളെല്ലാം തികഞ്ഞിട്ട് ഇച്ഛിക്കു എന്നൊരു പെൺകുട്ടിയുണ്ട്. ആ കുട്ടിയുടെ പടമായിരിക്കുമോ?

കസ്തൂ— അതുതന്നെ. ശിവരാമൻ ഇച്ഛിക്കയെ കേട്ടിട്ടുണ്ട് അല്ലേ? താട്ടിയും അവളും തമ്മിൽ പ്രാണസ്നേഹമാണ്. ഇച്ഛിക്കു കുട്ടിയാണെങ്കിലും രാജസ്സു കലശലാണ്. അവളുടെ അമ്മാമന്മാ

കൊണ്ടു താട്ടിക്കു പൊടമുറി കൊടുപ്പിച്ചു. ഇഷ്ണിക്കയെ നമുക്കു ബോദ്ധ്യമായാൽ നാം താട്ടിക്കു ഒരു വലിയ പ്രത്യുപകാരം ചെയ്യു കൂട്ടത്തിലായി എന്ന് അവരും നമുക്കു എഴുതീട്ടുണ്ട്. നാം സമ്മതിച്ചു മറവടി കൊടുത്തു.

ശിവ— ഇഷ്ണിക്ക ഇവിടുത്തെ ധമ്മദാരങ്ങളായിരിപ്പാനെല്ലാംകൊണ്ടും യോഗ്യതയുള്ള സ്ത്രീതന്നെ.

കയ്മ— അതെ. പിന്നീടു ഞങ്ങൾ തമ്മിൽ നടത്തിയ എഴുത്തുകളെകൊണ്ടു നമുക്കതു ബോദ്ധ്യമായി. പക്ഷെ കുറച്ചൊരു ദുഘടം. ഇഷ്ണിക്കയുടെ തള്ള— അസത്ത് പേരു കേട്ടാൽക്കളിക്കണം, മൊളപൊളിക്കുന്ന ശബ്ദമാണെന്നു തോന്നും, ഇട്ടണ എന്നാണ് പേര്— ഈ ഏപ്പാടിനു വിപരീതമായിട്ടു എടങ്കോലിടുന്നുണ്ട്. കാരണം, ഒരു കുള്ളൻ കോമൻ— കുള്ളനെന്നു പറഞ്ഞാൽ പോരാ ചെറുകുള്ളൻ— ഇഷ്ണിക്കയെ ഭ്രമിച്ചു കൂടീട്ടുണ്ട്. നമ്മുടെ പ്രവേശം തീച്ചപ്പെട്ടപ്പോൾ ഇഷ്ണിക്ക അവനെ പുല്ലുപോലെ ഉപേക്ഷിച്ചു. ഇപ്പോൾ അവൻ തള്ളയെ പാട്ടിൽ പിടിച്ച് അവളുടെ ശാസ്യം വഴിക്ക് ഇഷ്ണിക്കയെ സ്വാധീനമാക്കാൻ നോക്കുകയാണ്. ഈ വൎത്തമാനം നാം ധരിച്ചപ്പോൾ ഇഷ്ണിക്കയുടെ മനസ്സു പതറാതിരിക്കാനായി അവൾക്കയച്ച നമ്മുടെ സ്വകാൎയ്യക്കത്താണ് ആ പുസ്തകത്തിൽ കാണുന്നത്.

ശിവ— എന്നാൽ ഇഷ്ണിക്ക എഴുത്തു പരസ്യമാക്കിയതു നന്നായില്ല.

കയ്മ— ശിവശിവ! അവൾ ഇതു ചെയ്യുമെന്നു ശിവരാമൻ സ്വപ്നത്തിൽക്കൂടി വിചാരിക്കേണ്ട. എന്റെ സ്വകാൎയ്യക്കത്ത് അവൾ ദിവസം പ്രതി പാരായണം ചെയ്യുന്നുണ്ടെന്നു താട്ടി നമുക്കു എഴുതീട്ടുണ്ട്. ആ കുള്ളനൊ ഇട്ടണയൊ എഴുത്തു കട്ടെടുത്ത് ഈ വഷളത്തം കാട്ടിയതായിരിക്കണം. ഈ ദുഷ്ടക്കൂട്ടത്തെ ഒന്നമൎത്താനായി വല്ല കേസ്സിന്നും വഴിയുണ്ടോയെന്നാണ് ആലോചിക്കേണ്ടത്.

കയ്മളുടെ വാക്കു കേട്ടപ്പോൾ ശിവരാമമേനോൻ കത്ത് ഒരു പരിവൎത്തികൂടി വായിച്ചു. ആലോചിച്ചുകൊണ്ടു പിന്നാക്കം ചാഞ്ഞിരിപ്പായി. കയ്മളുടെ സ്വകാൎയ്യക്കത്തു രസവിലാസിനിയിൽ'

പരസ്യം ചെയ്യുതുകൊണ്ട് ഇവിടെ ചേൎക്കാതിരുന്നിട്ടുള്ളതല്ല. ആ ശൃംഗാരക്കത്തു വായിക്കുമ്പോഴും കിളപ്പും പുളിപ്പും, അവസാനം കയ്പും ചവൎപ്പുംകൂടി കലൎന്നിട്ടുള്ള ഒരു രസമാണുണ്ടാകുന്നത് എന്നു ഞാനനുഭവിച്ചറിഞ്ഞിട്ടുള്ളതുകൊണ്ട് കത്തു കാണാത്തവൎക്കെങ്കിലും ഈ ദുസ്സ്വാദ് അനുഭവിക്കാതെ കഴിയുമല്ലോ, എന്നു വിചാരിച്ച് കയ്മളശ്ശന്റെ ശൃംഗാരക്കത്ത് ഇവിടെ ചേൎക്കാതിരിക്കുന്നതാകുന്നു.

കയ്മൾ— ശിവരാമൻ നന്നെ മനസ്സിരുത്തിട്ടുതന്നെയാണ് ഭാവം. അതുവേണം താനും.

ശിവ— വഴി ഒരു കേസ്സില്ലന്നോ, പോര പോര. കല്പിച്ചുകൂട്ടി അവമാനിപ്പാൻ ശ്രമിച്ചതിന്നു മാനനഷ്ടക്കേസ്സ് ഒന്നു. സ്വകാൎയ്യം പരസ്യമാക്കിയ കുററം ഒരു പെരുങ്കുററമാണ്. കേസ്സ് രണ്ട്. കത്തുകട്ട കുററം ചില്ലറയല്ല; കേസ്സ മൂന്നു. അവഹിതമായ മുതലടക്കക്കേസ്സു മുളച്ചു പൊന്തിനില്ക്കുന്നു. നാലായില്ലേ? അന്യന്റെ മുതൽ സ്വന്തമാക്കിപ്പെരുമാറാൻ ശ്രമിച്ചതിന്നു വേറെ കേസ്സുണ്ട്. അഞ്ചു. (ശിവരാമമേനോൻ കേസ്സുകളെ ഓരോന്നായി പെറുക്കി പുറത്തേക്കു തള്ളിവിട്ടു തുടങ്ങിയപ്പോൾ കയ്മൾ തല ഒരു പുറത്തേക്ക ചരിച്ചു പിടിച്ചു ഒററപ്പുരികം മേല്പോട്ടു കയററി വായും പൊളിച്ചു ശിവരാമമേനവന്റെ മുഖത്തു നോക്കി തുറിച്ചു മിഴിച്ചിരിക്കുന്നതു കണ്ടാൽ വ്യവഹാരിയുടെ ഉള്ളിൽനിന്നു പുറത്തു ചാടുന്ന കേസ്സുകളെ കയ്മൾ വായിൽകൂടി അകത്തു കടത്തി മനസ്സിൽ കേറവാൻ ശ്രമിക്കയാണെന്നു തോന്നും). ഉള്ളതില്ലാത്തതു ചെയ്യാൻ ശ്രമിച്ചതു വഞ്ചന, ആറാമത്തെ കേസ്സ്. ഇല്ലാത്തതുണ്ടാക്കിപ്പറഞ്ഞതാ് അപകീൎത്തി; കേസ്സേഴായി. (കാൎയ്യസ്ഥൻ കേസ്സുകളെക്കൂട്ടിപ്പിടുത്താൻ തുടങ്ങിയപ്പോൾ 'അങ്ങിനെ പുറപ്പെട്ടോട്ടെ, ശിവരാമൻ മനസ്സുവെച്ചാൽ കേസ്സുണ്ടാകാതിരിക്കയില്ല' എന്നു കയ്മൾ ഇടയിലിടകടന്നു പറഞ്ഞു.) കളവു പറഞ്ഞു മനസ്സിന്നു സുഖക്കേടുണ്ടാക്കിത്തീൎത്തതു മനസ്സമാധാനലംഘനക്കുററം. ഇവ എട്ടും പ്രഥമദൃഷ്ടിയിൽപ്പെട്ട കേസ്സുകളാണ്.

കയ്യാം—സന്തോഷമായി! ഒരു കാര്യംകൂടി വേണം; ആ കോമന്റെയോ മറ്റൊ കൈവശം വേറേയും കത്തുകളുണ്ടെങ്കിൽ അവയെ പുറത്തു വരുത്താതെ കഴിപ്പാനുള്ള കൌശലംകൂടി നോക്കണം.

ശിവ—അതിന്നു ഞെരുക്കമില്ല. ഒരു ഇഞ്ചെങ്ക്ഷൻ ഷ്നോം അയച്ചാൽ തീൎന്നു.

കയ്യാം— ഇതു നമുക്കത്ര ബോധിച്ചില്ല; തറികുത്തി പാട്ടത്തിന്നല്ലിക്കലും പാറകൊടുത്തു തീരുവിക്കലും പണ്ടത്തെ നടവടിയാണ്. ആധാരം എഴുതി റജിസ്ത്രാക്കിയാൽകൂടി വഴക്കിന്നു വഴിയുണ്ടാക്കിക്കൊണ്ടുവരുന്ന ഈ കാലത്ത് ഒരു 'ഇഞ്ചെക്ക്ഷണം' അയച്ചാൽ അവർ ഭയപ്പെടുമെന്നു ശിവരാമൻ വിചാരിച്ചതു പരമവിഡ്ഢിത്തമായിപ്പോയി.

ശിവ—(ചിരിച്ചുകൊണ്ട്) എന്നാൽ അതുവേണ്ട. ഒരു രജിസ്ത്രുകത്തയച്ച് അവരെ വരച്ചവരയിൽ നിൎത്തി കാൎയ്യം പറയിപ്പിക്കാം.

രജിസ്ത്രുകത്തിന്നുമാത്രമല്ല നാട്ടുകാൎയ്യസ്ഥന്മാരുടെ എല്ലാ എഴുത്തുകുത്തുകൾക്കും ഓരോ മാതൃക അവർ പഠിച്ച് ഉരുക്കഴിച്ചുറപ്പിച്ചുവെച്ചിട്ടുണ്ടായിരിക്കും. പ്രകൃതത്തോടു യോജിപ്പിക്കുവാൻ അവയിൽ ഒന്നുരണ്ടു വാക്കുകളൊ ചില അക്ഷരങ്ങളൊ മാത്രമേ ഭേദപ്പെടുത്തേണ്ടതായിരിക്കയുള്ളു. ശിവരാമമേനോൻ തയ്യാറാക്കിയ രജിസ്ത്രുകത്താണ് താഴെ കാണുന്നത്.

നോക്കുക! കല്പിച്ചുകൂട്ടി എന്റെ സ്വകാൎയ്യക്കത്തു കട്ടു നിങ്ങൾ കൈവശപ്പെടുത്തി അതു പരസ്യപ്പെടുത്തേണമെന്നു നിങ്ങൾ വിചാരിച്ചു 'രോയവിലാസിനി' മാസികക്കു നിങ്ങൾ അയച്ചുകൊടുത്ത് അച്ചടിപ്പിച്ചതുകൊണ്ടു മാനഹാനി മുതൽ മനസ്സമാധാനലംഘനംവരെ എട്ടു കേസ്സുകൾ നിങ്ങളുടെമേൽ കൊടുക്കുവാനായി ഞാൻ തയ്യാറാക്കി കഴിഞ്ഞിട്ടുണ്ട്. നിങ്ങളുടെ ദുഷ്പ്രവൃത്തിയുടെ ഫലത്തിൽ നിന്നുത്ഭവിച്ച മേൽപറഞ്ഞ എട്ടു കേസ്സുകളുടെ വിത്തുകളും അദാലം പൊല്ലീസ്സുകോടതികളിൽ കുത്തി നിങ്ങളുടെമേൽ പടൎത്തി വിസ്തരിച്ചു വളംചേൎത്തു രേഖാമൂലം വികസിപ്പിച്ചു വിധിച്ചഫലം രണ്ടുപേരും അനുഭവിക്കുന്നതിന്നു വേണ്ടിവരുന്നകാലം ഇപ്പോൾതന്നെ നീണ്ടുകിടക്കുന്നു. കളവുമുതലായ സ്വകാൎയ്യക്കത്തുകൾ ഇനി

യും നിങ്ങൾ കൈവശം വെച്ചുകൊണ്ടിരിക്കുന്നുണ്ടെങ്കിൽ അതു വി
ണ്ടും പ്രസിദ്ധപ്പെടുത്തി വിണ്ടുവിചാരംകൂടാതെ കേസ്സുകളുടെ സം
ഖ്യ ഇനിയും മേൽക്കുമേൽ വൎദ്ധിപ്പിക്കുവാനിടയാകാതിരിക്കുവാൻ
നോക്കുന്നതായിരിക്കും ഇനിക്കും പ്രത്യേകം നിങ്ങൾക്കും ഗുണകര
മായി പരിണമിക്കുന്നതിന്നെളുപ്പമായ മാൎഗ്ഗമെന്നാണ് വലിയവ
ലിയ ഭേദപ്പെട്ട യോഗ്യന്മാരായ വക്കീലന്മാർ ഒത്തൊരുമിച്ചാ
ലോചിച്ച് ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു തീൎച്ചപ്പെടുത്തി
പറഞ്ഞിട്ടുള്ളത്. നിങ്ങൾ കട്ടെടുത്ത കത്തിൻെറ പ്രകാശംകൊണ്ടും
പുറമെയുള്ള മററു സംഗതികളെക്കൊണ്ടും കാലതാമസംകൂടാതെ
ഇഷ്ണിക്കു എൻെറ പ്രിയപ്രേയസിയായിത്തീരുമെന്നു നിങ്ങൾ അ
റിയുവാനിടയുണ്ടായിരിക്കെ ഞങ്ങൾ തമ്മിലുള്ള സ്നേഹബന്ധക്കെ
ട്ടു നിങ്ങളുടെ ചിത്തകുടിലതകൊണ്ടു കല്പിച്ചുകൂട്ടി പൊട്ടിച്ചു ക
ളുവാൻ നിങ്ങൾ ശ്രമിച്ചു് അനിതരസാധാരണമായ ബുദ്ധിശക്തി
യുള്ള ഇഷ്ണിക്കക്കു് എൻെറമേൽ അനുരാഗമില്ലെന്നു സൂചിപ്പിക്കു
വാനായി പ്രയോഗിച്ച നിങ്ങളുടെ കൃത്രിമസൂത്രംകൊണ്ടുതന്നെ നി
ങ്ങളുടെ ദുഷ്ടവിചാരത്തെ സൎവ്വഥാ വെളിപ്പെടുത്തുന്നുണ്ട്. എ
ന്നാൽ ഇഷ്ണിക്കക്കു് എന്നോടു വൈമനസ്യം ജനിച്ചിട്ടുണ്ടെന്നുള്ള പ്ര
ത്യേകസംഗതി അനൃതവും പൊളിയും അസത്യവും നേരുകേടുമാ
ണെന്നുമാത്രമല്ല വാസ്തവത്തിന്നു പ്രതിഷേധവും വിരുദ്ധവും ശു
ദ്ധമേ ഇല്ലാത്തതുമാകകൊണ്ടു് ഇനിക്കു നേരിട്ടിട്ടുള്ള മനസ്സമാധാന
ലംഘനം നിങ്ങളുടെ മേൽ ഒന്നാമത്തെ കേസ്സായി ആരോപിച്ചു്
അതിനെ ഞാൻ ബലവത്താക്കിപ്പിടിച്ചു് ആദ്യത്തെ കേസ്സായി ഇ
താ ഞാൻ കൊടുക്കുവാൻ പോകുന്നു. ഈ കേസ്സും ഇനി ഞാൻ കൊ
ടുക്കുവാൻ വിചാരിക്കുന്ന മററു കേസ്സുകളും സംബന്ധിച്ചു് ഇനിക്കു
നേരിടാവുന്ന സകലവിധ നഷ്ടകഷ്ടാരിഷ്ടശിഷ്ടങ്ങൾക്കും മററും നി
ങ്ങളും നിങ്ങളുടെ ദേഹവും നിങ്ങളുടെ സ്ഥാവരജംഗമസ്വത്തുക്കളും
എളുകുന്നതും എളുകാത്തതുമായ വസ്തുക്കളും ഇപ്പോഴുള്ളതും മേലാ
ലുണ്ടാകുന്നതുമായ സകലവിധമുതലുകളും അതിന്മേൽ നിങ്ങൾ
ക്കുള്ള എല്ലാമാതിരി അവകാശങ്ങളും ഒററയായും കൂട്ടായും രണ്ടും
കൂടിയും ഉത്തരവാദപ്പെടുന്നതിന്നു ബാദ്ധ്യതപ്പെട്ടിരിക്കുമെന്നു കേ

സ്സുകളെ സംബന്ധിച്ചേടത്തോളം അന്യായക്കാരനും നിരോധഹര
ജിയിലെ ഹരജിക്കാരനുമായ കാക്കപ്പൊന്നത്തു 'ചപ്രപ്പാണ്ടൻ' എ
ന്ന സ്ഥാനപ്പേരുള്ള ഇട്ടിറിക്കുമ്മൻ കയ്മൾ നിങ്ങളെ രേഖാമൂലം
എഴുതി അറിവിച്ചിരിക്കുന്നു.

കയ്മൾ— ശിവരാമൻ പഴുതടച്ചു പ്രയോഗിച്ചതു നമുക്കു ബോധിച്ചു.
പക്ഷെ ഈ കടലാസ്സു നാം സമ്മതിച്ചയക്കുന്നതാകകൊണ്ടു
'ഞാൻ' എന്നതു 'നാം' എന്നാക്കണം. നമുക്കു മൂന്നു രാജ്യത്തും
മൂന്നു സ്ഥാനപ്പേരുള്ള കഥ ശിവരാമൻ അറിഞ്ഞിട്ടില്ലായിരിക്കും.
കൊച്ചിശ്ശീമയിൽ 'കാക്കപ്പൊന്നത്തു ചപ്രപ്പാണ്ടൻ' എന്നും
തിരുവാങ്കൂറിൽ 'നേഷ്ടിക്കുന്നത്തു കിണററിൽകണ്ണൻ' എന്നും
ബ്രിട്ടീഷിൽ 'ചെററമാടത്തിൽ തലയാടി' എന്നുമാണ്. അതു
കൂടി തിരുത്തി ചേർത്താൽ വളരെ വകതിരിവും ഭംഗിയുമായി.

ശിവരാമമേനോൻ കത്ത് അസ്സൽപ്പെടുത്തി കയ്മൾക്കു കൊ
ടുത്തു. ഏരട്ടക്കൂട്ടക്ഷരങ്ങളിൽ വള്ളിപുള്ളികളെക്കൊണ്ടലങ്കരിച്ചു
തരവാട്ടിട്ടാപ്പു എജമാനൻ കടലാസ്സിൽ പെടുത്തിത്തുടങ്ങിയ
പ്പോൾ ശിവരാമമേനോൻ പോയി ഒരു മഞ്ചക്കാരെക്കൊണ്ടുവന്നു.
ശിവരാമമേനോന് പീസ്സു വകക്കു കയ്മൾ തല്ക്കാലം കൊടുത്തത് ഒരു
കടലാസ്സു തുണ്ടാണ. അത് എത്രത്തോളം വിലപിടിച്ചതാണെ
ന്നു കോടതിയിൽനിന്നു സംഖ്യവാങ്ങുമ്പോഴെ അറിവാൻ തരമുള്ളു.
കയ്മൾ മഞ്ചലിൽ കയറിയപ്പോൾ 'നീങ്ങുന്നതു കേളപ്പണിക്കരുടെ
പടിക്കൽകൂടി വേണ്ട. മഞ്ചൽ ഇവിടെക്കാണെന്നറിഞ്ഞാൽ അ
യററാക്ക് എന്റെ നേരെ മുഷിച്ചിലാകും. അതുമാത്രമല്ല, പണി
ക്കരുടെ വീട്ടിൽ ഇന്ന ആളുകൾ അധികമുണ്ട്. വ്യവഹാരവസ്തു
കൊള്ളുവാൻ ചിലർ വന്നിട്ടുണ്ട്. അസമയത്തു ശത്രുവിന്റെ നേ
ക്കു ചെല്ലേണമെന്നില്ലല്ലൊ എന്നു ശിവരാമമേനോൻ പറഞ്ഞു.

കയ്മൾ— അതുവ്വോ? ശിവരാമൻ വർത്തമാനമെല്ലാം മനസ്സിലാക്കി
നാളെ നമ്മെ വന്നു കാണണം. നാം അതിലെ പോകുന്നില്ല.

കയ്മളുടെ കാര്യത്തിൽ ഇടങ്ങ ചെയ്യുവാനും ഏർപ്പാടു വഴി
ക്കാക്കുന്നുണ്ടെന്നു കണ്ടപ്പോൾ കേളപ്പണിക്കരുടെമേൽ കയ്മൾ
കൊടുത്തിട്ടുള്ള കേസ്സും ഈതോട്ടുകൂടി ഒതുക്കേണമെന്നു നിശ്ചയിച്ചു

ശിവരാമമേനോൻ പിറെറദിവസം ഇട്ണയുടെ വീട്ടിലേക്കുപോയി. അവിടെച്ചെന്നു രണ്ടുദിവസത്തെ ആലോചന കഴിഞ്ഞു വരുംവഴി ശിവരാമമേനോൻ കയ്മളെ ചെന്നുകണ്ടു. കയ്മൾ മുഖംവീർപ്പിച്ചുകൊണ്ട് 'ശിവരാമൻ രണ്ടുവഞ്ചിയിലും കാൽവെക്കുന്ന കൂട്ടത്തിലാണെന്നു നാം ധരിച്ചില്ല. കേളപ്പണിക്കരുടെ കളം ഇട്ണക്കു കൊടുപ്പിക്കാൻ താൻ ശ്രമിക്കുന്നതും രജിസ്ത്രകത്തിൻെറ കാൎയ്യത്തിൽ അവളെ സഹായിക്കാമെന്നു താൻ വാക്കുകൊടുത്തതും നാം അറിഞ്ഞു എന്നു പറഞ്ഞു. 'എജമാനനെ വിട്ടു നടക്കേണമെന്ന് അന്നും ഇന്നും ഞാൻ വിചാരിച്ചിട്ടില്ല ഈ ദുശ്ശങ്കയുണ്ടാവാനുള്ള സംഗതി പറഞ്ഞാൽ കൊള്ളാം' എന്നു ശിവരാമമേനോൻ പറയുന്നതു കേട്ടപ്പോൾ കയ്മൾ തട്ടിക്കൂട്ടി അയച്ചതായ താഴെ കാണുന്ന എഴുത്തു ശിവരാമമേനോനു കൊടുത്തു.

'സ്വകാൎയ്യം സൂക്ഷിക്കുവാൻ വശതയില്ലാത്തവളാണെന്നു വന്നതുകൊണ്ട് ഇണ്ണിക്കെക്കു കുണ്ഠിതമില്ല. വിശ്വാസവഞ്ചന ചെയ്യുന്നവളാണെന്നു വിചാരിച്ചെങ്കിലൊ എന്നുള്ള വ്യസനംകൊണ്ട് അവളുടെ ദേഹം പാതിയായി. കത്തു കളവുപോയ വിവരം ലജ്ജകൊണ്ടു പറവാൻ മടിച്ചിരിക്കുമ്പോഴാണ് എജമാനൻെറ രജസ്ത്രകത്തു വന്നത്. കത്തു വായിച്ച സമയം ഇട്ണ കിടുകിടെ വിറച്ചു. ആലോചനക്കാരൻ അടുത്തുണ്ടായിരുന്നില്ല. ഇണ്ണിക്കയുടെ ഹിതംപോലെ ചെയ്യാമെന്നു സമ്മതിച്ചു പുടമുറിക്കു ദിവസവും നിശ്ചയിച്ചു. പിറെറന്നാൾ കോമൻനായരെത്തി. ഇട്ണയുടെ പ്രകൃതം മാറി. ശിവരാമമേനോൻ സഹായമുണ്ടെന്നു പറഞ്ഞ് കോമൻ കത്തുവാങ്ങി വലിച്ചെറിഞ്ഞു. ഇണ്ണിക്കയുടെ അമ്മാമൻ ഇട്ണയോടു മുഷിഞ്ഞു. കോമനെ ആട്ടിപ്പുറത്താക്കി. അത് ഇട്ണക്കു സഹിച്ചില്ല. നിശ്ചയിച്ച മുഹൂൎത്തത്തിൽ എജമാനൻെറ മണ്ണിൽവെച്ചു കോമനെക്കൊണ്ടു ഇണ്ണിക്കെക്കു മുറി കൊടുപ്പിച്ചില്ലെങ്കിൽ ഇട്ണ പെണ്ണല്ലെന്നു പറഞ്ഞു കോമനൊന്നിച്ചിറങ്ങിപ്പോയി. അവിടത്തെ കുടിയാൻ കാളിപ്പാട്ടു കേളപ്പണിക്കരുടെ കളവും നിലവും ഇട്ണയുടെ പേൎക്കു തീറുവാങ്ങിക്കുന്നതിന്നും ഇട്ണ മകളോടുകൂടി ഗുരുവായൂൎക്കു തിങ്ങൾ ഭജനത്തിന്നു വരാമെന്നും മററ

ന്നാം കളത്തിൽവന്നു കാൎയ്യം നടത്തിക്കാമെന്നുമാണ് ഇട്ട്ണ നിശ്ചയിച്ചിട്ടുള്ളത്. അവർ ഗുരുവായൂൎക്കു പോയതിനുശേഷമാണ് ഈ ആലോചന നടന്ന വിവരം ഇനിക്കറിവായത്. അതുകൊണ്ട് ഏജമാനന്റെ ദയയുണ്ടായി ഇട്ട്ണ്ണിക്കയെ മറെറാരാൾക്കു കൊടുക്കാതെ എന്റെ മാനം കാത്തുരക്ഷിക്കുവാനപേക്ഷിക്കുന്നു.

എന്നു പൂൎവ്വസ്ഥാനയുള്ള താട്ടികുട്ടി.

കത്തു വായിച്ചുകഴിഞ്ഞതിനുശേഷം ശിവരാമമേനോൻ ഭമനറിയാത്ത മരണമാണിത്. കോമൻനായർ പണിക്കരുടെ വസ്തുക്കാരചെയ്തു നാലര ഉറുപ്പിക അഡ്വാൻസ്സ് വെച്ചിട്ടുള്ളതു വാസ്തവമാണ്. തിററ് ആരുടെ പേരാണെന്നു പറഞ്ഞിട്ടില്ല. പൊടമുറിയെപ്പററി ഇനിക്ക് ഒരറിവുമില്ല. വസ്തുവിപ കുറച്ചുതരാമെന്നു പറഞ്ഞിട്ടും സമ്മതിക്കാതെ ഏജമാനൻ പണിക്കരുടെമേൽ കേസ്സു കൊടുക്കുകയല്ലേ ചെയ്തിട്ടുള്ളത്. കളം അന്യാധീനത്തിലായാൽ പിന്നെ അവിടെവെച്ചു പൊടമുറി നടത്തരുതെന്നു പറഞ്ഞാലാരു കൂട്ടാക്കും? പണം വാങ്ങിട്ടുണ്ടെങ്കിലും വസ്തു കൈവിട്ടു കഴിഞ്ഞിട്ടില്ല. ഇനി കല്പിക്കുന്നതുപോലെ കേൾക്കാം എന്നു പറഞ്ഞു. രാമമേനോന്റെ പണം ഗോപിതൊടിക്കണം. കേസ്സായാൽ തരാനുള്ള സംഖ്യയ്ക്കു വസ്തു നാം സ്വീകരിച്ചു. ആധാരം നാളത്തന്നെ കഴിഞ്ഞോട്ടെ, രാജി ഹരജി ഇപ്പോൾതന്നെ ഒപ്പിട്ടുതന്നേക്കാം. ഇട്ട്ണ നിശ്ചയിച്ച മുഹൂൎത്തത്തിൽ നമ്മെക്കൊണ്ട് ആ പെണ്ണിനു പൊടകൊടുപ്പിച്ചാൽ ഞോഞ്ഞിപ്പാടം നിലത്തിന്റെ മേച്ചാൻത്തു ശിവരാമമേനോന്റെ കയ്യിൽ അവിടെവെച്ചുതന്നെ തന്നേക്കാം എന്നു കയ്മൾ പറഞ്ഞു. പണം വാങ്ങിട്ടുണ്ടെങ്കിലും കോമന്റെ കയ്യിൽ ചതിയുള്ളതുകൊണ്ടു ഈ ഏൎപ്പാടിൽനിന്നു പണിക്കരെ പിൻവലിപ്പിക്കാം.

ശീറാധാരം രജിസ്ത്രാക്കി പൊടമുറിക്കുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തു നാളെ ഉച്ചയ്ക്ക് ഏജമാനന്റെ മുമ്പിൽ ശിവരാമനുണ്ട്. പണിക്കർ കാലത്തുതന്നെ വരും എന്നു പറഞ്ഞു രാജി ഹരജിയും വാങ്ങി ശിവരാമമേനോൻ പോയി.



താട്ടിക്കുട്ടിയുടെ എഴുത്തിൽ പറഞ്ഞിട്ടുള്ള പൊടമുറിദിവസം പകൽ മൂന്നുമണിക്ക് കാളിപ്പാട്ടു കേളുപ്പണിക്കരുടെ കളത്തിൽ പത്തുപതിനഞ്ചു ജോനകപ്പിള്ളർ നില്ക്കുന്നുണ്ട്. ലക്ഷം കൊളത്തുരിപ്പട്ടർ കൊണ്ടുവന്നിട്ടുള്ള ചരക്കുകളുടെ ദിനസ്സും മിനുസവും നോക്കിക്കൊണ്ടു കല്യാണി മാളികയുടെ മോളിലിരിക്കുന്നുണ്ട്. എടക്കരത്തുടക്കര തുടങ്ങി പല കരകളുടെയും പേരുപറഞ്ഞ് പട്ടർ ആവശ്യത്തിലധികം ചരക്കു കല്യാണിയെക്കൊണ്ടെടുപ്പിച്ചതിന്നുശേഷം 'ഒരു പുതിയ ദിനസ്സ്, വേണമെന്നാൽ പാരുകെം, സഹസ്ര നാമക്കരെപ്പാവു' എന്നു പറഞ്ഞ് ആ തരത്തിൽ രണ്ടു കുത്തുകൂടി കല്യാണിയുടെ തലക്കൽ വെച്ചുകെട്ടി. കണക്കു തീർത്ത് കല്യാണി പട്ടർക്കു ശീട്ട് എഴുതിക്കൊടുത്തു കഴിഞ്ഞപ്പോഴെക്കും തീറാധാരം റജിസ്ത്രാക്കി വാങ്ങിക്കൊണ്ടു പണിക്കരും ശിവരാമമേനവനും എത്തി.

പണിക്കർ — ഇനി വേഗം ജോനകപ്പിള്ളരെ ഏർപ്പാടു ചെയ്യുക, കോമനെ പത്തുദിവസത്തേക്കു പുറത്തുകാണിക്കരുത്.

ശിവ — ഏർപ്പാടെല്ലാം ഇന്നലെ കഴിഞ്ഞിട്ടുണ്ടല്ലൊ? കോയക്കുട്ടി പോയില്ലെടം,

കോയക്കുട്ടി — കഥകഴിച്ചാലെന്താ എന്നുകൂടി ചോദിച്ചിട്ടാകാമെന്നുവെച്ചു താമസിച്ചതാണ്.

ശിവ — തരംപോലെ ഒക്ക നോക്കിക്കൊ. ഇതു ചെവി അറിയരുത്. സന്ധ്യ കഴിഞ്ഞാൽ ഞങ്ങളും വരാം.

ജോനകർക്കു കല്യാണിയെക്കൊണ്ട് സമ്മാനം കൊടുപ്പിച്ചയച്ചതിന്നുശേഷം മേൽ നടക്കേണ്ടും കാര്യങ്ങളെപ്പറ്റി അവർ മൂന്നുപേരും കൂടി പലതും ആലോചിച്ചുകൂട്ടത്തിൽ രാത്രി കല്യാണിയെ ശിവരാമമേനോൻ വിളിക്കുമ്പോഴല്ലാതെ പുറത്തു കാണരുതെന്നും പറഞ്ഞേല്പിച്ചു. അത്താഴം കഴിഞ്ഞതിന്നുശേഷം കല്യാണി അകത്തു കടന്നു വാതിലടച്ചിരിപ്പായി. പണിക്കരും ശിവരാമമേനോനും പുറത്തേക്കു പോയി.

നേരം രാത്രി പത്തുമണി കഴിഞ്ഞു. ഒച്ചയും അനക്കവും ഇല്ലാതായപ്പോൾ കല്യാണി പുറത്തേക്കുവന്ന് കൂട്ടിലിട്ട മെരുവിനെപ്പോലെ ഭ്രാന്തയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുതുടങ്ങി. വനിതാരത്നങ്ങ

ളൂടെ വരവിനു വെള്ളയും കരിമ്പടവും വിരിപ്പാൻ കാറക്കാരനെ
പ്പോലെ അമൃതകരൻ തന്റെ ധവളകിരണങ്ങളെക്കൊണ്ടും വൃക്ഷ
ഛായകളെക്കൊണ്ടും ദിക്കെല്ലാം ശോഭായമാനമാക്കിത്തുടങ്ങി. വണ്ടി
യുടെയോ മഞ്ചലിന്റെയോ ശബ്ദം കേൾക്കുന്നുണ്ടെന്നു തോന്നി
യാൽ കയ്മൾ മച്ചിലേക്കോടിപ്പോയി വാതലടക്കും. വാഹനങ്ങളുടെ
വരവു കളത്തിലേക്കല്ലെന്നു മനസ്സിലായാൽ പുറത്തേക്കു പുറപ്പെ
ടും. ശിഷ്യരെ നടക്കാവിലേക്കോടിക്കും. അവർ തിരിയെ വരുന്നതു
കണ്ടാൽ അകത്തേക്കോടും. ഇങ്ങിനെ കുറെനേരം പിന്നേയും കഴി
ഞ്ഞു. താട്ടിക്കുട്ടിയുടെ കാഴ്ചദ്രവ്യമായ ഇഷ്ണിക്കയുടെ ഛായയിൽ ക
യ്മൾ മനസ്സുറപ്പിച്ചുകൊണ്ടു നിൽക്കുമ്പോൾ മഞ്ചക്കാരുടെ മൂളക്കം
പടിക്കലേ കേട്ടു. കയ്മൾ മുറിയിൽകടന്നു വാതലും അടച്ചു.

ശിവരാമമേനോൻ മുമ്പിട്ടുവന്നു മാളികയിൽ കയറിനോക്കി. കയ്മൾ പുറത്തില്ലെന്നറിഞ്ഞപ്പോൾ ധൃതിപ്പെട്ടു താഴത്തേക്കിറങ്ങി ച്ചെന്നു. രണ്ടുസ്ത്രീകൾ മഞ്ചലിൽനിന്നിറങ്ങി. പണിക്കരും ശിവരാമമേനോനും ഒന്നിച്ചു മാളികയിൽവന്നുകേറി. സ്ത്രീകളിൽ ഏളയവൾ അടുത്തുള്ള മുറിയിൽകടന്നു വാതൽചാരി.

ഇട്ട്ണ— പണിക്കരെ! കോമൻനായർ വന്നില്ലേ?

പണിക്കർ— നിങ്ങൾ ഒന്നിച്ചുവരാമെന്നാണ് അവനു പറഞ്ഞുപി രിഞ്ഞത്.

ശിവ— നിങ്ങൾ വല്ലാതെ ഭയപ്പെട്ടതുപോലെ തോന്നുന്നു. എ ന്താ സംഗതി.

ഇട്ട്ണ— ആ കഥ പറവാൻ വയ്യ! ഞങ്ങളെ കേച്ചേരിയിൽവെ ച്ച് എതിരേല്ക്കാമെന്നാണ് കോമന്റെ നിശ്ചയം. അങ്ങാടി യിൽ വന്നിട്ടും ആരേയും കണ്ടില്ല. അവിടെ കുറേനേരംനിന്നു. അടുത്ത പാടത്തു ചില ചൂട്ടും പന്തവും കണ്ടുതുടങ്ങി. ഒരു മ ഞ്ചലിന്റെ മൂളക്കം കേട്ടു. ആ വെളിച്ചവും ആൾക്കാരും മൂള ക്കം കേട്ട മഞ്ചലിന്റെ നേക്കു പാഞ്ഞ് എത്തുന്നതു കണ്ടു. കൊള്ളക്കാരാണെന്നു പറഞ്ഞ് ആളുകൾ ഓടിത്തുടങ്ങി. ഉട നെ ഞങ്ങൾ പ്രാണനുംകൊണ്ടുപോന്നു. വെലങ്ങന്റെ ചെ

ട്ടിൽവെച്ചു നിങ്ങളെ കണ്ടപ്പോഴാണ് ഇനിക്കു തന്റേടമുണ്ടായ
ത്. ഇപ്പോഴേ ഒച്ച പൊന്തിത്തുടങ്ങിയുള്ളു.

ശിവ—കൊള്ളക്കാര് എന്തൃത്വരഞ്ചൽ കോമൻ നായരുടെയാണെ
ന്നാണോ?

ഇട്ട്ണ—താട്ടിക്കുട്ടിയുടെ എന്ത്രത്തംകൊണ്ട് അങ്ങിനെ വരാൻ വ
യ്യാത്തതല്ല. കുഞ്ഞാളെക്കൊണ്ടു മുറി കെട്ടിപ്പിക്കാമെന്നു താട്ടി ഇ
ട്ടിക്കയോട് ഏറ്റു പറഞ്ഞിട്ടുണ്ട്. കോമനുവേണ്ടി ഞാൻ
കളവുപറഞ്ഞ് അവളെ കൊണ്ടു പോന്നിട്ടുള്ളതാണ്.

ശിവ—കോമനെ വിചാരിച്ച് ഇനി നിങ്ങൾ വാശിപിടിക്കരുത്.
മറ്റെല്ലാവർക്കും ഹിതമായ കാര്യത്തിൽ നിങ്ങളും അനുകൂലിക്ക
ണം. മക്കളുടെ ഇഷ്ടം കുറെച്ചെങ്കിലും നോക്കാത്ത അമ്മയുണ്ടോ?

ഇട്ട്ണ—എന്നാൽ ആ ബാധ തീരട്ടെ. കോമൻ വരും മുമ്പിൽ
കാര്യം നടത്താൻ നിങ്ങൾക്കു സാമർത്ഥ്യമുണ്ടെങ്കിൽ ഇനിക്കു
സമ്മതം തന്നെ.

വർത്തമാനം ചെവിയോർത്തു കേട്ടുകൊണ്ടിരിക്കുന്ന കല്യാണി ഈ
വാക്കുകേട്ടപ്പോൾ ശിവരാമമേനോന്റെ അനുവാദം കൂടാതെതന്നെ
വാതിൽ തുറന്നു പുറത്തു ചാടിനോക്കിയത് ഇട്ട്ണയുടെ മുഖത്ത്. ഇ
ട്ട്ണ ചെട്ടെന്നെണീറ്റു. 'ഭഗവതി! അയ്യയ്യത്!' എന്നു കല്യാണി
ഒന്നിച്ചു നാലുവട്ടം ഒരുമിച്ചുചിരിച്ചു.

ഇട്ട്ണ—ഇതു ഞാൻ വിചാരിക്കാത്തതാണ്.

ശിവ—എജമാനൻ നിങ്ങിട്ടുള്ളത് ഇട്ടിക്കയെ ഒരു കണ്ണുകാണാൻ
എങ്കിലും ചെയ്യാനുള്ള മോഹം കൊണ്ടാണെന്ന് ഇനി ഞാൻ
പച്ചയായി പറഞ്ഞേക്കാം.

കല്യാ—ശിവരാമ! കോമന്റെ വരവ്.

പണിക്കർ—ഇനി അവൻ വന്നാലെന്താ, വന്നില്ലെങ്കിലെന്താ;

ശിവ—അത്ര വളരെ താമസിക്കേണ്ട. അതല്ലേ ഭംഗി.

'അതൊക്കെ നിങ്ങളുടെ ഇഷ്ടംപോലെ' എന്നു ഇട്ട്ണ പറ
ഞ്ഞുകഴിയുംമുമ്പ് കല്യാണി ചരക്കുകൾ വാരി കയ്യിലെടുത്തുകഴിഞ്ഞു.
ഇതു കണ്ടപ്പോൾ ഇട്ട്ണ മറ്റെ സ്ത്രീ ഇരിക്കുന്ന മച്ചിന്റെ ഉമ്മാ
ത്തു ചെന്നുനിന്നു. 'ഇനിക്കു ഒന്നുകൂടി പറവാനുണ്ട്.' ഞങ്ങളു

ടെ സമ്പ്രദായപ്രകാരം മുഹൂൎത്ത ദിവസം പെടകൊട്ടത്തല്ലാതെ പുരുഷൻ സ്ത്രീയെ കാണരുത്. ഇരുവൎക്കും ബോദ്ധ്യമുള്ള നാലുപേർ സ്ത്രീ തെററുകാരത്തിയാണെന്നു പറഞ്ഞാലല്ലാതെ അവളെ ഉപേക്ഷിക്കുന്നതല്ലെന്നു രേഖപ്പെടുത്തി സാക്ഷിവെച്ച് അതോടുകൂടി വേണം മുറികൊടുക്കുവാൻ. ഇതുപോലെ ഒരു രേഖ സ്ത്രീ പുരുഷനും കൊടുക്കണം. അതു ഞാൻ കൊണ്ടുവന്നിട്ടുണ്ട്" എന്നു ഇട്ടീണ പറഞ്ഞു.

കയ്യമ്മ— ഇട്ടീക്കയെ ഇനിക്കു ഇപ്പോൾ കാണേണമെന്നില്ല. പടംകണ്ടു തൃപ്തിപ്പെട്ടിട്ടുണ്ട്. പോരെങ്കിൽ അമ്മയെ കണ്ടപ്പോൾ മുഴുവനുമായി. ഇങ്ങിനെ അമ്മമാരായാൽ മക്കൾക്കു വരാമൊ. ഇട്ടീണ പറഞ്ഞതുപോലെ സത്യം ചെയ്താൽ പോരെ. എഴുതി ഉണ്ടാക്കാൻ താമസമാകും.

ഇട്ടീണ— അങ്ങിനെ നടപ്പില്ല. മറെറാരാളെഴുതിയാൽ ഭൎത്താവ് അക്ഷരജ്ഞാനമില്ലാത്തവനാണെന്നു പരിഹസിക്കാൻ ഇടയാകും.

കയ്യമ്മ മുണ്ടുകെട്ടു താഴെ വെച്ചു. കടലാസ്സു കയ്യിലെടുത്തു. പൂച്ചമാന്തുന്നതുപോലെ ചിലതു വരച്ചും കറിച്ചും ഇടക്കിടെ കോമൻ വരുന്നുണ്ടോ എന്നു നോക്കിയും ഒരുവിധത്തിലൊപ്പിച്ചൊപ്പിട്ടു. ശിവരാമമേനോനും പണിക്കരും സാക്ഷിവെച്ചു. കയ്യമ്മ മുറിയും കരാറും എടുത്തുകൊണ്ടു വാതുക്കൽക്കു രണ്ടാമതും ചെന്നു. മംഗല്യക്രിയ അഗ്നിസാക്ഷിയായിട്ടു ചെയ്യേണ്ടതല്ലെ. എജമാനൻ വിളക്കത്തിരുന്നാൽമതി എന്നു ഇട്ടീണ പറയുന്നതു കേട്ട് കയ്യമ്മ മുണ്ടും മുറിയും താഴത്തിട്ടിരിപ്പായി. അടിയമരം മൂടിപ്പൊതച്ചിട്ടുള്ള ഒരു സ്വരൂപം ഇട്ടീണയുടെ കൈപിടിച്ചു പുറത്തേക്കു വന്നു കയ്യമ്മുടെ മുമ്പിൽ വന്നുനിന്നു. നിന്റെ ഇഷ്ടപ്രകാരം എജമാനനെത്തന്നെ ഭൎത്താവാക്കി വരിക്കാൻ ഈശ്വരൻ സംഗതിവരുത്തി. കൈനീട്ടി മുറി വാങ്ങിക്കു എന്നു ഇട്ടീണ പറഞ്ഞപ്പോൾ മൂടുപടത്തിന്റെ ഉള്ളിൽക്കൂടി പുറത്തേക്കു നീണ്ട കൈകളിൽ കയ്യമ്മ മുണ്ടും മുറിയും സമൎപ്പിച്ചു. ഇട്ടീണയുടെ കൈവശമുണ്ടായിരുന്ന ഒരു ലെക്കേററ് ആ സ്വരൂപത്തെക്കൊണ്ടു കയ്യമ്മുടെ കയ്യിൽ കൊടുപ്പി

ച്ചു. അത് ഇട്ട്ണകു കയ്യും അയച്ച രജിസ്റ്റർക്കത്തുതന്നെയായിരുന്നു. എന്നാലിനി ഇതുകൂടി തുല്യംചാർത്തി തരാമെന്നു പറഞ്ഞു ശിവരാമമേനോൻ തോണിപ്പാടം നിലത്തിന്റെ മേച്ചാർത്ത് കയ്യുടെ മുമ്പിൽവെച്ചു. കയ്യും അതൊപ്പിട്ടുകൊടുത്തതിന്റെ ശേഷം.

പണിക്കർ— വ്യവഹാരംകൂടാതെ കാര്യം കലാശിച്ചതുകൊണ്ടു ഞാൻ കൃതാർത്ഥനായി.

ശിവ— ഒരുത്തിയെക്കൊണ്ടു രണ്ടു മൂന്നു കാര്യങ്ങളിൽ വിചാരിച്ചതിലധികം ലാഭമുണ്ടായതുകൊണ്ടു ഞാനും.

ഇട്ട്ണ— ‘എജമാനനെക്കൊണ്ട് എന്റെ പ്രാണപ്രിയയായ ഇവൾക്കു പരസ്യമായി കുറി കൊടുപ്പിപ്പാൻ സംഗതി വന്നതുകൊണ്ട് എന്നെപ്പോലെ ചാരിതാർത്ഥ്യം നിങ്ങൾക്കുണ്ടായിട്ടില്ല’ എന്നു പറഞ്ഞ വധുവിന്റെ മൂടുപടം എടുത്തു മററിയപ്പോൾ ഗർഭിണിയായ താട്ടിക്കുട്ടിയുടെ സ്വരൂപം കയ്യുളുടെ സന്നിധാനത്തിങ്കൽ പ്രത്യക്ഷമായി.

താട്ടിക്കുട്ടി കയ്യൾക്ക കാഴ്ചവെച്ച പടം ഇട്ട്ണയുടെ യൌവ്വനകാലത്ത് എഴുതിച്ചതാണെങ്കിലും കയ്യുടെ ‘ഇണ്ണിക്കെ’യും ‘ക്ലേളൻ കോമനും’ ആരോ എന്തോ?

എ. എൻ. പുതുവാൾ.

# പറയന്മാർ

൨.



പറയരുടെ ഇടയിൽ സഗോത്രക്കാർ തമ്മിൽ കല്യാണം കഴിച്ചുകൂടാ എന്നു നിർബ്ബന്ധമുണ്ട്. മാതാപിതാക്കന്മാരുടെ ചോരച്ചാർച്ചയിൽ നാലും ആറും പടലകൾക്കുള്ളിലുള്ളവരുടെ സന്താനങ്ങൾ തമ്മിലും കല്യാണം പാടില്ല. എങ്കിലും അമ്മവഴിക്കുള്ള അമ്മാമന്റെ മകളെ കല്യാണം

ചെയ്യും. അമ്മയുടെ സഹോദരിമാരുടെ മക്കളെ പാടില്ല താനും.

പെൺകുട്ടികളുടെ കല്യാണം അവർ ഋതുവായാലും ഇല്ലെങ്കിലും സാധാരണയായി പന്ത്രണ്ടുമുതൽ പതിനാറു വയസ്സിന്നുള്ളിൽ കഴിയും. കല്യാണകളിലിദിവസം പെണ്ണിന്നും അവളുടെ ഏഴു തോഴിമാൎക്കും എണ്ണ തേച്ചുകുളി. ചില ദിക്കിൽ കെട്ടു കഴിഞ്ഞിട്ടു മൂന്നു ദിവസത്തിന്നകം തന്നെ പെൺകുട്ടിയെ വരന്റെ ഗൃഹത്തിലേക്ക് അയക്കാറുണ്ട്. ഞായർ, ചൊവ്വ, വെള്ളി എന്നാഴ്ചകളിൽ ഒരു ദിവസമായിരിക്കും കല്യാണശേഷം നടത്തുന്നത്. പണ്ടുപണ്ടെ ഇവരുടെ ഇടയിൽ ശൈശവവിവാഹം നടപ്പുണ്ട്. വിവാഹകാൎയ്യത്തിൽ വധൂവരന്മാരുടെ സമ്മതം ലേശം നോക്കുന്നതല്ല. അതിന്നുള്ള ബാദ്ധ്യസ്ഥന്മാർ മാതാപിതാക്കന്മാരാകുന്നു.

പറയന്മാരുടെ ഇടയിൽ പത്തോ പന്ത്രണ്ടോ വയസ്സായാൽ പെൺകുട്ടിക്കു താലികെട്ടു കല്യാണം കഴിയും. കെട്ടുന്നവൻ കന്യകയുടെ അപ്പന്റെ മരുമകനൊ അടുത്ത ചാൎച്ചക്കാരനൊ മറ്റൊ ആയിരിക്കും. കല്യാണം നാലുദിവസം കഴിഞ്ഞാൽ പിന്നെ രണ്ടു മുണ്ടും നാലണയും കൊടുത്തു കെട്ടിയ ചെക്കനെ പിരിച്ചയക്കും. പിന്നെ അവർ തമ്മിൽ യാതൊരു ബന്ധവുമില്ല. ചാൎച്ചക്കാൎക്കും മററും സദ്യയും പതിവുണ്ട്.

വിവാഹത്തിന്നു പെണ്കൊട എന്നു പറഞ്ഞുവരാറുണ്ട്. പെണ്ണിനെ ചോദിക്കുന്നതു പുരുഷന്റെ കുഡുംബക്കാരാണ്. കല്യാണത്തിന്നു മുമ്പുള്ള ഏൎപ്പാടുകൾ പുലയന്മാരുടേയും മററു താണ ജാതിക്കാരുടേയും സമ്പ്രദായത്തെ അനുസരിച്ചുതന്നെയാണ്. കല്യാണം തീൎച്ചയാക്കുന്ന ദിവസം കന്യകയുടെ മാതാപിതാക്കന്മാൎക്ക് ഒരു ഉറുപ്പികയും രണ്ടുമുണ്ടും കൊടുക്കണം. കല്യാണത്തിന്നു നല്ല ദിവസം തിങ്കളാഴ്ചയും ഞായറാഴ്ച ദിവസവുമാണെന്നാണ് അവരുടെ വിശ്വാസം. കല്യാണത്തിന്റെ തലേന്നാൾ മണവാളനും കൂട്ടരും കന്യകയുടെ ഗൃഹത്തിൽ വന്നുചേരും. അവരെ കള്ളും കഞ്ഞിയും മററും കൊടുത്തു സല്ക്കരിക്കണം. പിറെറ ദിവസം കുളി കഴിഞ്ഞു വെളുത്ത വസ്ത്രവും ആഭരണങ്ങളും ധരിച്ചു വന്നിരിക്കുന്ന പെൺകുട്ടിയുടെ കഴുത്തിൽ നല്ലനേരം നോക്കി താലികെട്ടും. ചെ

ന്നു മോതിരമാണ് താലിക്കുപകരം ഉപയോഗിച്ചു വരുന്നത്. കെട്ടു കഴിഞ്ഞാൽ പിന്നെ സദ്യ തുടങ്ങുകയായി. കള്ളു് ഒഴിച്ചു കൂടാത്ത ഒന്നാണെങ്കിലും സദ്യക്കു മാംസം ഉപയോഗിക്കാറില്ല. അതുകഴിഞ്ഞാൽ അവരുടെ വാദ്യം ഒന്നു രണ്ടു മണിക്കൂറു നേരമുണ്ട്. രാത്രി പ്രത്യേകിച്ചും ഈ വക ഘോഷങ്ങൾ ഉണ്ടായിരിക്കും. കെട്ടും രണ്ടു ദിവസത്തെ സദ്യയും കന്യകയുടെ വീട്ടിൽ വെച്ചാണ് നടത്തുന്നത്. മൂന്നാംദിവസം വരനും കൂട്ടരും വധുവിനോടുകൂടെ ആയാളുടെ വീട്ടിലേക്കു മടങ്ങും. ഇവിടെവെച്ചു വധുവിൻെറ കൂട്ടരേയും നല്ലവണ്ണം സൽക്കരിക്കണം. ചില ദിക്കിൽ കല്യാണച്ചിലവിൽ പകുതി വരൻെറ മാതാപിതാക്കന്മാർ കൊടുക്കാറുണ്ട്.

കുടിഞ്ഞൂൽ ഗർഭമുണ്ടായി ഏഴോ എട്ടോ മാസമായാൽ അവളെ മാതാപിതാക്കന്മാരുടെ ഗൃഹത്തിലേക്ക് അയക്കും. അവരുടെ മാടത്തിൻെറ അരികത്തുണ്ടാക്കിയിരിക്കുന്ന ചെറിയ കുടിലിലാണ് പ്രസവിച്ചാൽ അവളെ രണ്ടാഴ്ചയോളം കിടത്തുന്നത്. മാടത്തിൽ കിടക്കുമ്പോൾ അവൾക്കു യാതൊരു പാത്രമൊ സാമാനമൊ തോടുവാൻ പാടില്ല. ഭക്ഷണം കൊടുക്കുന്നതുതന്നെ വേറെ ഒരു സ്ത്രീയായിരിക്കും. കാലത്തു കഞ്ഞിയും വൈകുന്നേരം ചോറുമാണ് അവളുടെ ഭക്ഷണം. ഉലുവയും കൊത്തമ്പാലരിയും വേവിച്ചു കഞ്ഞിയിൽ ചേർത്തു കൊടുക്കുമെന്നുമാത്രമാണ് പ്രസവത്തിനുള്ള ചികിത്സ.

പത്താംദിവസം ആ കുഡുംബത്തിലെ പുരുഷന്മാരാരെങ്കിലും തങ്ങളുടെ മുതലാളയോട് കുറച്ചു വെള്ളവും പാലും മേടിച്ച് ആ സ്ത്രീയുടെയും കുട്ടിയുടെയുംമേൽ തളിക്കും. അതു കഴിഞ്ഞാൽ അവൾക്കു പ്രധാന മാടത്തിൻെറ ഉമ്മറത്തുവരെ ചെല്ലാം. പിന്നെ അഞ്ചുദിവസംകൂടി കഴിഞ്ഞാൽ കുളിച്ചു മാടത്തിനുള്ളിൽ കടന്നു എല്ലാം തൊടാം. പ്രസവിച്ചു കിടന്നിരുന്ന കുടിൽ ഉടനെതന്നെ ചുട്ടുകളയും. പ്രസവച്ചിലവ് ആദ്യം പതിനഞ്ചുദിവസം ഭർത്താവും പിന്നെ ഇരുപത്തെട്ടാം ദിവസംവരെ മാതാപിതാക്കന്മാരും കൊടുക്കണം. അവൾ പിന്നെ ഭർത്താവിൻെറ ഗൃഹത്തിലേക്കുതന്നെ പോകുന്നു. ചാർച്ചക്കാർക്കും മററും അവിടെവെച്ച് ഒരു സദ്യ കഴിക്കണം.

അന്നുതന്നെയാണ് കുട്ടിക്കു പേരിടുന്നത്. പിന്നത്തെ പ്രസവമൊക്കെ ഭർത്തൃഗൃഹത്തിൽ വെച്ചുതന്നെയാകുന്നു.

ഒരുവന്ന് എത്ര സ്ത്രീകളെ എങ്കിലും കല്യാണം കഴിക്കാം. ഭാൎയ്യമാൎക്കു സ്വന്തമായി യാതൊരു സ്വത്തും ഇല്ല. അവർ കേവലം ഭർത്താക്കന്മാരുടെ അടിമകളെപ്പോലെയാണെങ്കിലും അവൎക്ക് ഉപജീവനത്തിന്നു എല്ലായ്പോഴും ഭർത്താവിന്റെ ആശ്രയംവേണ്ട. തന്നെത്താൻ കൂലിപ്പണിചെയ്തു സമ്പാദിച്ചുകൊള്ളും. അരവയർ നിറയാത്ത ഈവകക്കാർ അധികം ഏകപത്നിവ്രതം ശീലിക്കുന്നവരാണ്. മക്കളെപ്പോററുന്നത് അവരുടെ തൃപ്തിയും സ്വത്തും അനുസരിച്ചിരിക്കും. ഒരു സ്ത്രീക്കു ഒന്നിലധികം ഭർത്താക്കന്മാർ പാടില്ലെന്നു നിർബ്ബന്ധമുണ്ട്.

വ്യഭിചാരം അവരുടെ ഇടയിൽ നന്ന അപൂൎവമാണ്. സ്ത്രീകൾ പുരുഷന്മാരെപ്പോലെതന്നെ പാടുപെടുന്നതുകൊണ്ടും ഭക്ഷണത്തിന്നുള്ള അരിഷ്ടതകൊണ്ടും അവൎക്ക് ആവക ദുഷ്പ്രവൃത്തികളിൽ മനസ്സു ചെല്ലാറില്ല.

ഒരു പറയന്നു തന്റെ ഭാൎയ്യയെ തെളിഞ്ഞില്ലെങ്കിൽ തള്ളിക്കളയാം. അയാൾക്കു ഭാൎയ്യയുടെ പണവും കല്യാണദിവസം ധരിച്ച ഉടുപ്പും തിരിച്ചുകിട്ടും. ഭാൎയ്യയുടെ മാതാപിതാക്കന്മാൎക്കു മകളുടെ ഭൎത്താവു ക്രൂരനെന്നോ ദിനക്കാരനെന്നോ തോന്നിയാൽ അയാളെ പിരിച്ചയച്ച് അവളെ വേറെ ഒരാൾക്കു കെട്ടിക്കൊടുക്കാം. കല്യാണത്തിന്നു കൊടുത്ത പണം ഭൎത്താവ് മടക്കിക്കൊടുക്കുന്നതല്ലെന്നു മാത്രമല്ല ഭാൎയ്യയുടെ സ്വത്തിന്റെ പകുതിക്കു അയാൾ അവകാശിയുമാണ്.

വിധവകളെ വീണ്ടും കല്യാണം കഴിപ്പിക്കുന്ന സമ്പ്രദായം പറയരുടെ ഇടയിൽ ധാരാളം നടപ്പുണ്ട്. അച്ഛനമ്മമാരുടെ സമ്മതമുണ്ടെങ്കിൽ ഒരു വിധവയ്ക്കു ആരെയെങ്കിലും കല്യാണം ചെയ്യാം. പക്ഷെ ഒരുകൊല്ലം വിധവയായിട്ടിരിന്നിട്ടു മാത്രമേ അപ്രകാരം ചെയ്യുവാൻ പാടുള്ളു. അവൾക്കു മക്കളുള്ളതുകൊണ്ട് കല്യാണം ചെയ്യുന്നതിന്നു മനസ്സില്ലെങ്കിൽ ഭൎത്തൃഗൃഹത്തിൽതന്നെ താമസിക്കാം. അമ്മയെയും മക്കളേയും മററുള്ളവർ നല്ലവണ്ണം നോക്കി

രക്ഷിക്കണം. യുവതിയായ ഒരു വിധവയെ കല്യാണം ചെയ്യുന്നവൻ അവളുടെ മക്കൾക്കു ചിലവിന്നു കൊടുക്കണം. അവൾക്കു ഭർത്താവിന്റെ സോദരന്മാരെ കല്യാണം ചെയ്യുകൂടാ. എങ്കിലും ഭാര്യയുടെ സോദരിയെ കല്യാണം ചെയ്യാം. ഭാര്യക്കു അവളുടെ പൂർവഭർത്താവിങ്കൽനിന്നും ലഭിച്ചതായ സ്വത്തിന്നു പുതിയ ഭർത്താവ് അവകാശിയല്ല.

സ്വത്തിന്നു അവകാശം മരുമക്കത്തായം വഴിക്കാണ്. വയസ്സുമൂത്ത പുരുഷനാണ് കുഡുംബത്തിലെ രക്ഷാധികാരി. അവരുടെ ഇടയിൽ ജാതിക്കൂട്ടം പതിവുണ്ട്. വ്യഭിചരിക്കുക, കന്യകക്കു ഗർഭമുണ്ടാക്കുക, സ്വജാതിക്കാൎക്കു വിരോധിക്കപ്പെട്ടിട്ടുള്ള വേറെ വല്ല അനീതി പ്രവൃത്തിക്കുക മുതലായ പ്രധാനകാൎയ്യങ്ങളിൽ കുഡുംബത്തിലെ കാരണവന്മാർ ഒരുമിച്ചുകൂടി ആലോചന നടത്തും. അവർ സാവധാനത്തിലേ കാൎയ്യം തീൎച്ചപ്പെടുത്തുകയുള്ളൂ. തീൎച്ചപ്പെടുത്തിയാൽപിന്നെ യാതൊരാവലാധിയും കേൾക്കുന്നതല്ല. ഈ പ്രദേശത്തെ മിക്ക പറയന്മാരും അത്യുഗ്രമൂൎത്തിയായ കാളിഭക്തന്മാരാണ്. കുററക്കാരെത്തിയെക്കൊണ്ടു കാളിയുടെ മുമ്പിൽ സത്യം ചെയ്യിക്കും.

അവൎക്കു ശകുനങ്ങളിലും വെളിച്ചപ്പാട് അധിവാസമുണ്ടായിരുള്ളി കല്പിക്കുന്നതിലും ബഹു വിശ്വാസമാണ്, വല്ല അപകടവും പിണഞ്ഞുപോയാൽ അവരെ ചെന്നു കാണുകയായി. മലയാളത്തിലുള്ള പറയന്മാർ ക്ഷുദ്രപ്രവൃത്തിക്കു കേളികേട്ടവരാണ്. പ്രാണഭയം നേരിടുന്നതായാൽക്കൂടി ഈ ഗൂഢസംഗതികളെ അവർ പുറത്താക്കുകയില്ല. നാട്ടുപുറങ്ങളിൽ കളവുപോയാലും ദേവതോപദ്രവമുണ്ടായാലും ശത്രുനിഗ്രഹത്തിലും ഇവരുടെ സഹായത്തിന്നപേക്ഷിക്കാറുണ്ട്. ഈ വക സംഗതികളിൽ അവൎക്കു നല്ല അനുഭവവും കിട്ടും. ഒരു വീട്ടിൽനിന്നും വല്ലതും കളവുപോയാൽ ഉടനെതന്നെ പറയമന്ത്രവാദിയെ വിവരം അറിയിക്കും. കളവു കണ്ടുപിടിക്കണമെന്നുപറഞ്ഞാൽ ആ സൂത്രക്കാരനായ മന്ത്രവാദിക്കു ഒരു പറ നെല്ലും നാലഞ്ചു പണവും കൊടുക്കുന്നു. അതുകൊണ്ടു പറയൻ കുറെ പഴവും ഒന്നുരണ്ടു നാളികേരവും കുറെ കള്ളും കൎപ്പൂര

വും അരിപ്പൊടിയും വാങ്ങി കുളിച്ച് ഉമ്മറത്തു പ്രതിഷ്ഠിച്ചിരിക്കുന്ന ആയാളുടെ ഇഷ്ടദേവതയായ കുട്ടിച്ചാത്തന്നു നിവേദിക്കുന്നു. അതു കഴിഞ്ഞാൽ പിടിയിന്മേൽ മണികോർത്തിട്ടുള്ള വാളും ഇരിമ്പു ചിലമ്പും എടുത്തു സേവാമൂർത്തി അനുകൂലിക്കുന്നതിന്നുവേണ്ടി ഒച്ച പൊങ്ങാതാവുന്നതുവരെ സ്തോത്രം ചെയ്യും.

കട്ട ആളെ ഭയപ്പെടുത്തിയിട്ടോ ഉപദ്രവിച്ചിട്ടോ കളവു മുതൽ മടക്കി കിട്ടുന്നതിന്നു കുട്ടിച്ചാത്തൻ ആയാളെ സഹായിക്കുമെന്നു പൂർണ്ണമായി വിശ്വസിക്കുന്നു. ആയാളുടെ ദേവത പ്രസാദിച്ചതുകൊണ്ടു കളവുമുതൽ കണ്ടെത്തുകയോ അല്ലെങ്കിൽ സൂത്രത്തിൽ ഉടമസ്ഥന്റെ വീട്ടിൽതന്നെ തിരിയെകൊണ്ടുവന്നു വെപ്പിക്കുകയോ ചെയ്യുമെന്നാണ് പറയന്റെ വിചാരം. ഉടമസ്ഥനു പിന്നെയും മുതൽ മടക്കി കിട്ടിയില്ലെങ്കിൽ രണ്ടാമതും മന്ത്രവാദിയെ അറിവിക്കുന്നു. മന്ത്രവാദി ശൂണ്ടിയെടുത്തു തന്റെ ദേവതയെ ശകാരിക്കുയാണ് ആയാളുടെ പിന്നത്തെ പ്രാർത്ഥന. ആ തവണ ഉദ്ദേശിച്ച കാര്യം നിശ്ചയമായി സാധിക്കുമെന്നു മാന്ത്രികൻ വിശ്വസിക്കുന്നു.

കളവുമുതൽ മാത്രമേ കിട്ടേണ്ടു എങ്കിൽ ആയാൾ സൌമ്യമായിട്ടാണ് പ്രാർത്ഥിക്കുക. കള്ളനെ ശിക്ഷിപ്പിക്കേണമെങ്കിൽ പ്രാർത്ഥന ഇരട്ടിപ്പിച്ചതുകൊണ്ടു മതിയാകുന്നതാണത്രെ. കളവുചെയ്ത ആൾക്കു ഭ്രാന്തുപിടിക്കുകയും മൂക്കിൽക്കൂടെ ചോരവരികയും ചെയ്യുന്നു. പ്രാർത്ഥനാമൂർത്തിയുടെ ഉപദ്രവത്തിന്നു പ്രതിവിധി ചെയ്യുവാൻ വളരെ പ്രയാസമുണ്ട്. ആയാളെ ഒരിക്കൽ ഉപദ്രവിച്ചുപോയാൽ പിന്നെ അതു മാറുന്നതിന്ന് ആ ദേവത മന്ത്രവാദിയെ സഹായിച്ചു എന്നും ഇല്ലെന്നും വരാം. സ്വതേ ഉപദ്രവിക്കുവാൻ വാസനയുള്ള അവരുടെ മന്ത്രമൂർത്തിയുടെ കോപത്തെ ശമിപ്പിക്കുന്നതിന്നു പിന്നീട് അനവധി ബലികളും ആരാധനകളും ചെയ്യേണ്ടിവരുമെന്നാണ് പാമരപുഞ്ജങ്ങളായ പറയന്മാരുടെ അന്ധവിശ്വാസം.

പതിവായി കഴിച്ചുവരുന്നതോ പ്രാർത്ഥിക്കപ്പെട്ടതോ ആയ വഴിപാടുകഴിക്കായ്കയാൽ ഉണ്ടാകുന്ന ദേവതകളുടെ കടുംകോപം നി

മിത്തമാണ് സകല രോഗങ്ങളും ഉണ്ടാകുന്നത് എന്നാണ് ഈ ശൂദ്രന്മാരുടേയും അയൽവാസികളുടേയും വിശ്വാസം. ആക്കെങ്കിലും രോഗമോ ദേവതാബാധയോ പിടിപെട്ടാൽ ഒരു ഗണികനെ കൊണ്ട് പ്രശ്നംവെപ്പിക്കുന്നു. പിന്നീട് ആ പ്രശ്നത്തിൽ കണ്ട മന്ത്രവാദിയെ വരുത്തുന്നു. മന്ത്രവാദി ഒരു ഓലയോ, ചെമ്പോ, വെള്ളിയോ കൊണ്ടുള്ള ഒരു തകിടൊ എടുത്തു യന്ത്രം എഴുതി മന്ത്രം ജപിച്ച് അതിനെ ഒരു ചുരുളാക്കി ഒരു ചരടിന്മേൽ ബന്ധിച്ച് സ്ത്രീയാണെങ്കിൽ കണ്ഠത്തിലും പുരുഷനാണെങ്കിൽ അരയിലും ധരിപ്പിക്കുന്നു. ഈ അത്ഭുതക്രിയകൊണ്ടു ദീനമൊ ദേവതാബാധയൊ നീങ്ങിപ്പോവുകയും ചെയ്യുന്നു. ഇങ്ങിനെയാണ് അവരുടെ വിശ്വാസം. മേൽപറഞ്ഞാവശ്യത്തിന്ന് ഉപയോഗിക്കുന്ന മന്ത്രമാവിത്.

'ഓം നമോ ഭഗവതേ ആരായിരം ഭുജടയും ആരായിരം ബാഹുക്കളുമായി ത്രൈലോക്യം കവിഞ്ഞുനിറഞ്ഞ മഹാദേവി അമ്മാ പരമാത്മാവിൽ നിറഞ്ഞു ഉടകീടവേണം സുന്ദരിയക്ഷിയെ സ്വാഹാ.

ആരെങ്കിലും രോഗത്തിൽപ്പെട്ടാൽ ആയത്തു മാറും എന്ന പൂർണ്ണവിശ്വാസത്തോടുകൂടി താഴെ പറയുന്ന മന്ത്രം ജപിച്ചു രോഗിയുടെ ദേഹത്തിന്മേൽ ഭസ്മം എറിയുകയും ആ ഭസ്മത്തിൽ കുറെ നെററിയിന്മേലും മാറത്തും രോഗി പൂശുകയും ചെയ്യുന്നു. ദേവതാബാധയാണെങ്കിലും ഈ മന്ത്രത്തെതന്നെ ജപിച്ചു ഭസ്മം എറിയുന്നതു വളരെ ഫലവത്തായിട്ടുള്ളതാണെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു.

'ഭസ്മസ്ഥാനത്തു നിത്യം ശശിധരമുതുസിന്ധു മോക്ഷം ഗംഗാത്ഥേനതുല്യാം സകല ജന്മസുഖം പാർവ്വതീശം നമാമി. (അപൂർണ്ണമെന്നു തോന്നുന്നു).

ചരട് ജപിച്ചു ബാധകളെ അടക്കംചെയ്യുന്നതിന്ന് ഉപയോഗിക്കുന്ന മന്ത്രമാണ് താഴെ പറയുന്നത്.

ഓം നമോ ഭഗവതെ അടിയൻ അനന്തൻ മുടിയൻ സിംഹം മൂലാധരത്തു ശ്രീഗരുഡൻ എടത്തു ലക്ഷ്മണൻ വലത്തു ശ്രീരാമൻ

മുൻ പിന്നെ ഹനുമാൻ പിറകെ രാവണൻ പുറവും മുറവും മേലും കീഴും ശ്രീനാരായണൻ കാവലായിരിക്ക സ്വാഹാ.

ഇവർ പലവിധ മാരണക്രിയകൾ ചെയ്യുന്നതിൽ കീൎത്തിപ്പെട്ടവരാണ് ചിലതു പറയാം.

മെഴുകൊണ്ടു ശത്രുവിൻെറ ഒരു മനുഷ്യബിംബത്തെ ഉണ്ടാക്കി അതിനെ വലങ്കയ്യിലും ജപമാല എടങ്കയ്യിലും പിടിച്ചു തക്ക ക്രിയാദികളോടുകൂടി ആ ബിംബത്തെ തിയ്യിൽ എരിച്ചാൽ ഒരു പക്ഷത്തിന്നുള്ളിൽ ശത്രു മരിക്കും.

2. വല്ല ശ്മശാനക്കുഴിയിൽനിന്നും ഒരു മനുഷ്യാസ്ഥി എടുത്തു അതിന്മേൽ താഴെ പറയുന്ന ശക്തിപ്രദമായ മന്ത്രം ആയിരം ഉരു ജപിക്കുക. ഓം! വാരാഹരൂപിണി! അവനെ പിടിപെടുക; അവനെ മൃത്യുവിന്ന് ഇരയാക്കുക. ഓം! മൃത്യുസ്വരൂപിണി! മലയാംള ഭഗവതി! ഈ അസ്ഥം ശത്രുഗൃഹത്തിനു നേരെ എറിഞ്ഞാൽ ശത്രു നശിച്ചുപോകും.

3. ഓം! നീലി! അനേക ജീവാത്മാക്കളെ ഭരിച്ചു കല്ലടിക്കോട്ടു വസിക്കുന്നവളെ! പാൎവ്വതിപരമേശ്വരന്മാരെ പിന്തുടൎന്നവളെ! എൻെറ സകല പ്രവൃത്തികളിലും ശത്രുമാരണങ്ങളിലും എന്നെ സഹായിക്കുക.

---

# പലവക

---

### പുസ്തകപരിശോധന.

സുധൎമ്മ— മഹാകവി ഷേക്സ്പീയരുടെ സുപ്രസിദ്ധകൃതികളിൽ ഒന്നായ 'Mid-Summer Night's Dream' 'വാസന്തിക സ്വപ്നം' എന്ന നാടകത്തെ നാട്ടുരീതിക്കടുത്ത ഭേദഗതികളോടുകൂടി മലയാളത്തിലേക്കു എടുത്തെഴുതീട്ടുണ്ടെന്നും ഗ്രന്ഥകൎത്താവ് ബി. എ.

രിക്ഷജയിച്ച ഒരു കവിയാണെന്നും കേൾക്കുമ്പോൾ രണ്ടു ഭാഷകളിലു മുള്ള കൃതികളുടെ സ്വാരസ്യാദിഗുണങ്ങളെ ഒന്നിച്ചനുഭവിപ്പാനുതകു ന്ന ഒരു ഉത്തമഗ്രന്ഥം പുറത്തു വന്നിട്ടുണ്ടെന്നു വിചാരിക്കാത്ത സാ ഹിത്യപ്രിയന്മാർ അധികമുണ്ടാകുമെന്നു തോന്നുന്നില്ല. എന്നാൽ ഈ വിചാരത്തോടുകൂടി വി. വി. നാണുപ്പിള്ള ബി. എ. യാൽ എടു ത്തെഴുതപ്പെട്ട' മേൽപറഞ്ഞ നാടകം ആരെങ്കിലും വായിക്കുന്നതാ യാൽ മൂലഗ്രന്ഥത്തെയോ കവിയെയോ സംബന്ധിച്ച അവക്കു തോന്നുന്ന അഭിപ്രായം പുറത്താക്കുന്നതിനു മുമ്പിൽ ആ കവികു ലശ്രേഷ്ഠന്റെ കൃതിയുടെ ഗുണദോഷത്തെ മറവപ്രകാരത്തിൽ മന സ്സിലാക്കേണ്ടതാണെന്നു സുധമ്മ വായിച്ചപ്പോൾ ഞങ്ങൾക്കു തോ ന്നിയ അഭിപ്രായം വായനക്കാക്കു ഒരു ഉപദേശമായി തീരട്ടെ. മ ലയാളവണ്ണങ്ങളും ഗദ്യപദ്യങ്ങളും അങ്കവും രംഗവും ഉള്ളതുകൊ ണ്ടു 'സുധമ്മ' ഒരു മലയാള നാടകമാണെന്നു പറയുന്നത്

'കണ്ണുണ്ടുരണ്ടുചെവിയുണ്ടൊരുമൂക്കുമുണ്ടു
വായുണ്ടുവായിനകമേഒരുനാക്കുമുണ്ടു
കാലുണ്ടുരണ്ടുകരമുണ്ടൊരു....'

എന്ന് ഒരു സരസകവി പുരുഷലക്ഷണം വണ്ണിച്ച കൂട്ടത്തിലാണ്.

---

വിചാരിക്കാതെ വന്നുകൂടിയ അസൌകയ്യങ്ങളെക്കൊണ്ടു ര ഞ്ജിനി ഇക്കുറി വളരെ വൈകിപ്പോയതിനെപ്പററി ഞങ്ങൾക്കു സാ മാന്യത്തിലധികം മനഃക്ലേശമുണ്ട്. അടുത്ത ലക്കം മുതൽ ഈവിധ മുള്ള താമസം നേരിടാതിരിപ്പാൻ വേണ്ടുന്ന ഏപ്പാടുകൾ ചെയ്തിട്ടു ള്ളതുകൊണ്ട് ഇതുവരെ വന്നുപോയ കാലതാമസത്തെ വായനക്കാ ർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

ര. ര. പ.

### ൩. ലക്ഷ്മീകരകസ്തൂരിഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സർവ്വദാ ഉപയോഗിക്കേണ്ടുന്ന വിശേഷമായ സാധനം. ദന്തവേദന, വായ്നാററം, അജീർണ്ണം, പിത്തവായു ഉണ്ടാക്കുന്ന രോഗം ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ എത്ര ഗുരുദ്രവ്യത്തെയും ജീർണ്ണിപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേർത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. ചുമ, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നുമുതൽ ൪ വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി. ൧൦൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്ക വില ണ ൪. ൨ മുതൽ ൨൫ വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്ക തപാൽകൂലി ൩ ണ.

### ൪. ദന്തചൂർണ്ണം.

സുഗന്ധമായുമുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു ൩-ണ. തപാൽ ചിലവു ൨ കുപ്പിവരെ ൩ ണ വേറെ.

### ൫. ജ്വരസംഹാരി.

കുളിർപ്പനി, ജ്വരപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവക്കു നന്നു. വില കുപ്പി ഒന്നിനു ൧ ക. തപാൽ ചിലവു ൬ ണ വേറെ

### ൬. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മിശ ഇമ ഇവ ബഹു പുഷ്ടിയായും നീണ്ടും കറുപ്പായും വളരും. കണ്ണിനു കുളുർമ്മയുണ്ടാക്കും. സകല കൺരോഗങ്ങളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാകും. വില കുപ്പി ഒന്നിനു ൮ ണ തപാൽ ചിലവു ൩ ണ വേറെ.

### ൭. രോമസംഹാരി.

രോമം എവിടെ വേണ്ടാതാക്കേണമോ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ മാററും. വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കെ ആർക്കോട്ട് ജില്ല.

## ൨൧. അഗ്നിമാന്ദ്യസംഹാരി.

ദഹനമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകരിക്കുക, മലബന്ധം, വയറുനോവു, വായനാറ്റം അജീർണ്ണം വയറുവീർത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും ഡപ്പി ഒന്നുക്കു അണ ൨ തപാൽകൂലി അണ ൧ വേറെ

## ൨൨. കർണ്ണബിന്ദു.

ചീക്കൊല്ലു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കർണ്ണരോഗങ്ങളെ ഭേദപ്പെടുത്തും ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി ഒന്നിന്നു ൨ ണ തപ്പാൽ ചിലവു മൂന്നു കുപ്പികൾവരെ ൧ ണ വേറെ

## ൨൩. സുഖഭേദിഗുളികകൾ.

ശോധനപ്പെടുത്തുക അജീർണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലം പിടിത്തം അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും. വില ഡപ്പി ഒന്നിന്നു ൨ ണ തപാൽ ചിലവു ൨ മുതൽ ൪ വരെ ഡപ്പികൾക്കു ൧ ണ വേറെ

## ൨൪. നേത്രബിന്ദു.

കണ്ണൊലിപ്പ്, കൺകുത്തു, കുരുടു, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളകെട്ടു, ദശവളച്ചു, പൂവു, ചൊരപ്പു, എരിച്ചിൽ ഇമ, പുരികം ഇവയുടെ വലിവു വുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും വില ഡപ്പി ഒന്നിന്നു ൨ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൧ ണ വേറെ.

## ൨൫. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലനത്തെ നീക്കും വില ഡപ്പി ഒന്നിന്നു ൨ ണ. തപാൽ ചിലവു ൩ വരെ ഡപ്പികൾക്കു ൧ ണ വേറെ

## ൨൬. മൃഗകസ്തൂരി.

കാശ്മീരിൽ നിന്നും വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ട്. ഉറുപ്പികത്തൂക്കത്തിന്നു ൨൫ ക വില ഒരു ഉറുപ്പികമുതൽക്കുള്ള ഏതു സംഖ്യക്കും വീപ്പീയായിട്ടും കൊടുക്കപ്പെടും തപാൽചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇങ്കിരീസിലൊ തമിഴിലോ ആയിരിക്കണം

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ടു ജില്ല.

## ൧൬. തേൾവിഷത്തിനു സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്നു ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧ ക്കു ൨ ക വ്യ ണ. ൧൨. കുപ്പിയിൽ കുറയാതെ ഒന്നിച്ചു വാങ്ങുന്നവൎക്കു ഡസൻ ൧ ക്കു ൨ ക വ്യ ണ ളുള്ള വിലയിൽ കുറച്ചുമാത്രമെ വില ചുമത്തുന്നുള്ളു. വി പി കമ്മീഷൻ ൩ ണ പുറമെ. ഇന്ത്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൩ ണ. സിലോൺ ടി ൬ ണ

## ൧൭. വ്രണവിരോപണ തൈലം.

ഈ കുഴമ്പു പിത്താപ്പുണ്ണു മുതലായ എല്ലാ വിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇതു സകല കൃമികളേയും നശിപ്പിച്ചു എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ചു വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു വില വ്യ ണ മൂന്നു കുപ്പിവരെ വി പി കമ്മീഷൻ ൩ ണ മാത്രം.



## ൧൮. കണ്ഠശുദ്ധിഗുളിക.

ഇതു കണ്ഠം തെളിഞ്ഞു ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ചു സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതാകുന്നു. വില വ്യ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൩ ണ.

## ൧൯. സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചുകുളിക്കുന്നതിനു വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇതു ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞു, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നു പുറമെ ദേഹത്തിനു ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇതു ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു വില വ്യ ണ വി പി കമ്മീഷൻ ൨ ണ

## ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം അൎശസ്സ, ഉറക്കമില്ലായ്ക, ഇവയ്ക്കും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരു പോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧൦ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൩ ണ

---

പി. സുബ്ബറായി പറങ്കിപ്പേട്ട തെക്കെ ആർക്കാട്ട് ജില്ല.

## ൨൧. ഒന്നാംതരം ഗോരോചനഗുളിക.

എല്ലാംവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അഗ്രസ്സ, ഉറക്കമില്ലായ്ക, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു വില ൪ ണ. വി. പി. കമ്മിഷൻ ൬ കുപ്പിവരെ ൪ ണ.

## ൨൨. ത്വഗ്രോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളൻ, പുഴുക്കടി, താര നം, ഒട്ടുവട്ട മുതലായ കടിയും ചൊറിച്ചിലും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി പി കമ്മീഷൻ ൪ ണ

മേത്തരം ഗോരോചനം തോല ൧-ക്ക വില ൪ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്ക വില ൧ ക. മേത്തരം പച്ചക്കർപ്പൂരം, തോല ൧-ക്ക വില ൨ ക മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പൂ, മരിക്കൊളുന്തു, ജാതിമല്ലി, സുഗന്ധം, ഹിന, മശിഡമ്പ്യ, അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട്. ലുപ ഒരു തോല തൂക്കത്തിന്നു ക ൧- വ്ര തപാൽക്കൂലി പുറമെ.

| | | | | ക. | ണ. | പ. |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനം | തൂപാത്തുക്കം | ൧-ക്ക | ൪ | ൦ | ൦ |
| ടി | മഞ്ഞൾ | ടി | ൧-ക്ക | ൧ | ൦ | ൦ |
| ടി | പച്ചക്കർപ്പൂരം | ടി | ൧-ക്ക | ൧ | ൮ | ൦ |

## ൨൩. രക്ഷാമൃതം.

ഇത ഈ നാട്ടിലെ സസ്യങ്ങളിൽനിന്നു ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ട ഒരു ഭക്ഷണദ്രവ്യമാണ. ഇതിന്നു കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ദഹനക്കുറവുള്ളവക്കും പ്രമേഹരോഗക്കാക്കും ഇത ഒരു ദിവ്യ ഔഷധമാണ. ഇത രക്തശുദ്ധി വരുത്തുകയും, പിത്തം, ദഹനക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാറുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്യു മൂത്രച്ചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ഭേദപ്പെടുത്തുകയും കാമബലം വദ്ധിപ്പിക്കകയും ചെയ്യും. ഇത രോഗികൾക്കും, ശിശുക്കൾക്കും, ഗർഭിണികൾക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

തൂക്കരം ൧-ക്ക അണ ൬ മാത്രം വി പി ചാർജ്ജ അണ ൩. പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

# പുതിയ പുസ്തകങ്ങൾ.

**പ്രിയവിലാപം—**

പള്ളിക്കൂടം മജിസ്ട്രേറ്റ് ഇൻസ്പെക്ടർ എം. രാജരാജവർമ്മ എം. എ. അവർകൾ തിരുമനസ്സുകൊണ്ട രചിക്കപ്പെട്ട പുസ്തകം ഒന്നക്ക വില അണ ൪

**കഥാമഞ്ജരി, കരടകന്റെ വിക്രമങ്ങൾ—**

കൊല്ലം ഇംഗ്ലീഷു ഹൈസ്കൂൾ ഹേഡ്മാസ്റ്റർ കെ. പദ്മനാഭപിള്ള എം. എ. അവർകളാൽ ഉണ്ടാക്കപ്പെട്ടതും വളരെ രസകരമായതും ആയ പുതിയ പുസ്തകം ൧-ക്ക വില അണ ൧ പൈ ൬

**സാവിത്രി—**

ഹജൂർ ഹേഡ്ട്രാൻസ്ലേറ്റർ കെ. ചിദംബരവാദ്ധ്യാർ ബി. എ. അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു കഥാ പുസ്തകം ൧ ക്ക വില അണ ൩

**മാധവനിദാനം—**

സർക്കാർ വൈദ്യൻ പരവൂർ വി. കേശവനാശാനവർകളാൽ എഴുതപ്പെട്ട, 'സംരചന്ദ്രിക' ഭാഷാവ്യാഖ്യാനം. വില രൂപ ൧

**പുതിയ മൂന്നാംപാഠനോട്ട മുഴുവൻ—**

വി. എൻ. ഗോവിന്ദപ്പിള്ള അവർകളാൽ എഴുതപ്പെട്ട, (പദാർത്ഥം, ചോദ്യങ്ങൾ, സാരം ഇവ അടങ്ങിയ) പുസ്തകം ഒന്നിന വില പണം ൧

**കീർത്തികേസരി—**

സി. കൃഷ്ണപിള്ള അവർകളാൽ എഴുതപ്പെട്ടതും സി. എൻ. എ. രാമയ്യാ ശാസ്ത്രികൾ ബി. എ. അവർകളാൽ ൧-ാം ഭാഗം പരിശോധിക്കപ്പെട്ടതുമായ ൧-ം ൨-ം ഭാഗം അടങ്ങിയ പുസ്തകം ഒന്നക്ക വില അണ ൧൪

**മനോരമ—**

പൈലൊ പാൾ ബി. എ. അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു പുതിയ കഥ വില അണ ൪

**പഴഞ്ചൊല്ല—**

ടി. യാരാൽ ഉണ്ടാക്കപ്പെട്ടത, പുസ്തകം ഒന്നക്ക വില അണ ൫

**ഉർവ്വശീഫൽഗുനം—**

കോതമംഗലം കെ. ആർ. കൃഷ്ണപിള്ളയാൽ എഴുതപ്പെട്ടത. സംഗീതനാടകം ഒന്നക്ക വില അണ ൨ പൈ ൬

**രസാലരാജൻ കഥ—**

റി. കെ. പി. അവർകൾ എഴുതിയ പുസ്തകം വില അണ ൨

**സോമസുന്ദരൻ—**

മിസ്റ്റർ പത്മനാഭൻ എഴുതിയ ഒരു കഥ ഒന്നക്ക അണ ൨ പൈ ൬

കളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയ പുസ്തകം ഒന്നക്ക വില അണ ൨.

താരതാപദേശം—

വി കെ കേശവനവർകളാൽ എഴുതപ്പെട്ട ഒരു പുതിയ മണിപ്രവാളകൃതി. പുസ്തകം ഒന്നക്ക വില അണ ഒന്നര.

കാന്തോപദേശം—

തിനവിള വി രാമൻവൈദ്യം അവർകളാൽ എഴുതപ്പെട്ടത വില ൧ പൈ ൬

മനുസ്മൃതി—

കെ ഗോവിന്ദപ്പിള്ള അവർകളാൽ 'ഭാവപ്രകാശം' എന്ന വ്യാഖ്യാനത്തോടുകൂടി എഴുതപ്പെട്ട പുസ്തകം ഒന്നക്ക വില രൂപ ൧ അണ ൮

വിക്രമാദിത്യൻകഥ—

ടി യരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ പരിഷ്കരിച്ച വിദ്യാഭിവൎദ്ധിനി അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൧൦ അണ

മദനകാമരാജൻകഥ—

ടി യരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ വിദ്യാഭിവൎദ്ധിനി അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൧ ണ ടി അരബിയിൻ പുസ്തകം ൧-ക്ക വില ൮ ണ

കഥാസരിത്സാഗരം—

ടി യരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ ൩

സന്താരം—

ടി യരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ ൨ പൈ ൩

അത്ഭുതകവിമങ്ക—

വി. ജി ലക്ഷ്മണൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൪ ണ

വൈക്കസ്ഥലമാഹാത്മ്യം—

കഞ്ഞമ്പള്ളിൽ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടത വില ൮ ണ

ഏനിക്കു പററിയ അപകടങ്ങൾ—

വില അണ ൨ പൈ ൩

ഭൂലോകവിനോദകഥകൾ—

കണ്ടിയൂർ മഹാദേവയ്യരവർകളാൽ എഴുതപ്പെട്ടത. വില അണ ൪ പൈ ൩

ചട്ടമ്പിത്തലവൻ—

കെ ചിദംബരവാദ്ധ്യാർ ബി എ അവർകളാൽ എഴുതപ്പെട്ട ഒരു വിനോദകഥ ൧-ക്ക വില അണ ൪

ചാവുകാ-ാമാണ്ടത്തെ ഡയറി—

ബയൻറുചെയ്യുള്ള ൧-ക്ക വില അണ ൪

മററും പല പുസ്തകങ്ങളും ഇവിടെ വില്പാൻ തയ്യാറുണ്ട. തപാൽക്കൂലി പുറമെ. എല്ലാ പുസ്തകങ്ങളുടേയും പേരും വിലയും അറിഞ്ഞു പുസ്തകങ്ങൾ വരുത്തേണ്ടതാണ്. ആവശ്യപ്പെടുന്നവർ അരണയ്ക്കു സ്റ്റാമ്പ അയക്കണം,

എസ്സ . റി. ഷഡ്യാർ വിദ്യാഭിവൎദ്ധിനി ഉടമസ്ഥൻ, കൊല്ലം തിരുവിതാംകൂർ.

രസികരഞ്ജിനി

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽക്കൂലി ഉൾപ്പടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽക്കൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറമാസത്തേക്ക് | 1 | 12 | 0 |
| ആറമാസത്തിന്നു താഴെയായായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം മറുമാസത്തിലെ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിൻെറ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടും, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തൊന്നിച്ച് അടക്കം ചെയ്യുയക്കേണ്ടതാകുന്നു.

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമൊ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യം പോലെ കൂലി ചുരുക്കുന്നതാകുന്നു.

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജൎക്കു അറിവുതരേണ്ടതാകുന്നു. അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെററുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

എറണാകുളത്ത് കോവിലകം } എന്ന—അമ്പാടി ചെറിയ കൃഷ്ണപുതുവാൾ

ര. ര. മാനേജർ.

## സംഗതിവിവരം.



പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാവും
ശിഷ്യൻ ടി. സി പരമേശ്വരൻ മൂസ്സും.




പുസ്തകം ൪. കുംഭമാസം ലക്കം ൬.

## മംഗളം.

ഓരോജാതിയിലുള്ളലോകരിവിടെച്ചേറം വെറുംമൂഢരായ്-
ത്തീരൊല്ലെന്നറിവിന്നുതക്കവിധമാംനാനാഗമോപക്രമൽ
സംരോഭഗ്രവിവേകമേകിയവരെസ്ഥാനത്തിരുത്തുംമഹാ-
വീരോഗ്രാപ്രതിമാനവിക്രമനിഹശ്രീശൻതുണച്ചീടണം.

# സാമൂതിരിപ്പാടും

### പതിനെട്ടരക്കവികളും.



ഒരു വണ്ടിയ്ക്കു പൂട്ടിയ കുതിരകൾ ഓടുന്നതും പലമാതിരി ഭംഗിയിൽ നടക്കുന്നതും ചാടുന്നതും നില്ക്കുന്നതും മററും കടിഞ്ഞാൺ പിടിയ്ക്കുന്ന സൂതന്റെ സാമർത്ഥ്യത്തേയും പ്രയോഗങ്ങളേയും അനുസരിച്ചാണെന്നുള്ളത് എല്ലാവക്കും അറിയാമല്ലോ. അതുപോലെ ഒരു രാജ്യത്തുള്ള പ്രജകളുടെ ഇടയിൽ പഠിപ്പ വദ്ധിയ്ക്കുന്നതും, അതിനെ അനുസരിച്ച് അവർ

ലോകോപകാരകങ്ങളായും, തങ്ങളുടെ പേരിനെ നിലനിറുത്തുന്നവ യായും ഉള്ള പ്രവൃത്തികൾ ചെയ്യുന്നതും മററും ആ രാജ്യത്തെ ഭരി ക്കുന്ന രാജ്യതന്ത്രധുർവഹന്മാരായ രാജപ്രതിനിധികളുടെയോ, രാജാ വിൻെറയോ, നീതിസാമർത്ഥ്യത്തെയും, ബുദ്ധിശക്തിയെയും, അനു സരിച്ചിരിക്കുന്നതാണെന്നുള്ളതു ലോകചരിത്രപണ്ഡിതന്മാരാൽ ഉൽഘോഷിക്കപ്പെട്ടിട്ടുള്ളതാകുന്നു. എന്നാൽ ഏതുകാലത്തും ഏതു രാജ്യത്തും രാജാക്കന്മാൎക്കു രാജ്യഭരണവിഷയമായിട്ടുണ്ടാകാവുന്ന സകല പ്രയാസങ്ങളേയും ജയിക്കേണ്ടതിനും തൻെറ പ്രജകൾക്കു ക്ഷേമാഭിവൃദ്ധിയെ പോഷിപ്പിക്കേണ്ടതിനും വേണ്ടതായ പലേ നീ തികൌശലങ്ങളിലും വെച്ച് ഒന്നാമതായും ഉത്തമമായും ഉള്ള കൌ ശലം ആ രാജ്യത്തേ പ്രജകൾക്കു പലമാതിരിയിലുള്ള വിദ്യാഭ്യാസം ഉണ്ടാകുന്നതാണെന്നു പറയുന്നതായാൽ വളരെ അഭിപ്രായവ്യത്യാ സമുണ്ടാകുമെന്നു തോന്നുന്നില്ല. ഈ ഉത്തമമാൎഗ്ഗത്തെ അറിഞ്ഞു പ്രവൃത്തിച്ചിട്ടുള്ള രാജാക്കന്മാർ ഏതു രാജ്യത്തെങ്കിലും ഏതുകാല ത്തെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ അവരുടെയും അവരുടെ പ്രജകളു ടെയും പേരുമാത്രമാണ് ലോകത്തിൽ അനശ്വരമായി നിലനിന്നു പോരുന്നതു; സംശയമില്ല. പക്ഷേ വിദ്യാഭ്യാസസമ്പ്രദായം കാല ദേശാദിഭേദത്തെ അനുസരിച്ചു മാറിമാറി വന്നേക്കാമെന്നല്ലാതെ വിദ്യയുടെ പ്രധാനപ്രയോജനമായ അറിവിനെയും, ജനങ്ങളുടെ യോഗക്ഷേമാഭിവൃദ്ധിയെയും സംബന്ധിച്ചേടത്തോളം യാതൊരു കാ ലത്തും യാതൊരു ദേശത്തും വളരെ ഭേദഗതിയുണ്ടാവാൻ സംഗതി യില്ല.

പണ്ടു കേരളചക്രവൎത്തികളായിരുന്ന പെരുമാക്കന്മാരുടെ വം ശക്ഷയശേഷം ഒരു സഹസ്രാബ്ദത്തിലധികം കാലം സ്വാതന്ത്ര്യത്തോ ടുകൂടി മദ്ധ്യകേരളം ഭരിച്ചിരുന്ന പ്രധാനപ്പെട്ട കോഴിക്കോട്ടു രാജാ ക്കന്മാരിൽ രാജ്യഭരണത്തിൻെറ അഭ്യുദയം മൂൎച്ഛിച്ചിരുന്നതു കൊല്ല വൎഷം നാന്നൂററിനും എണ്ണൂററിനും മദ്ധ്യത്തിലായിരുന്നു എന്നൂഹി പ്പാൻ പല ലക്ഷ്യങ്ങളുമുണ്ട്.

അക്കാലങ്ങളിലുള്ള സാമൂതിരിപ്പാടന്മാരിൽ ശസ്ത്രംകൊണ്ടും ശാസ്ത്രംകൊണ്ടും പരരാഷ്ട്രഭഞ്ജനവും സ്വരാഷ്ട്രരഞ്ജനവും ഒരുപോ

ലെ ചെയ്തിരുന്ന ചില പടുവീരന്മാരും, ശസ്ത്രപ്രാധാന്യം കൂടുന്ന ചില ബഹുശ്രുതന്മാരും, ശാസ്ത്രപ്രാധാന്യമേറുന്ന ചില മഹാധീരന്മാരും ഇങ്ങിനെ പലതരക്കാരുണ്ടായിരുന്നു. കൊല്ലവർഷം ൬൦൦-ന്നു മേൽ നാടുവാണിരുന്ന മാനവിക്രമനെന്ന സാമൂതിരിപ്പാട് ഇതിൽ ഒന്നാമത്തെ വർഗ്ഗത്തിൽപ്പെട്ട ഒരാളായിരുന്നു. അദ്ദേഹത്തിന്റെ രാജ്യഭാരരീതിയെപ്പററി പൊതുവിൽ ഒരു ശരിയായ ചരിത്രം എഴുതുവാൻ വിശ്വാസയോഗ്യങ്ങളായ റിക്കാർട്ടുകൾ (ലക്ഷ്യങ്ങൾ) മതിയായിട്ടില്ലാത്തതിനാൽ അതിലേക്കിറങ്ങുവാൻ ധൈര്യമില്ലെന്നുള്ള ന്യൂനത മലയാളചരിത്രത്തെപ്പററി വല്ലതും പറവാൻ തുനിയുന്നവരെല്ലാം പറയുന്നപോലെ ഞങ്ങൾക്കും പറയാതിരിപ്പാൻ നിവൃത്തിയില്ല. എന്നാൽ ഇദ്ദേഹത്തിന്റെ ശാസ്ത്രപാണ്ഡിത്യവിലാസത്തെ പ്രകടിപ്പിക്കുന്നതായ ചില പണ്ഡിതഗോഷ്ഠികളെക്കുറിച്ച പഴമക്കാർ പറഞ്ഞുകേട്ടിട്ടുള്ള ഓരോ ഐതിഹ്യങ്ങളെ അടിസ്ഥാനപ്പെടുത്തിയും, ആവക ഐതിഹ്യങ്ങളെങ്കിലും നിശ്ശേഷം നശിക്കാതിരിക്കട്ടെ എന്നു വിചാരിച്ചും കുറച്ചു ചിലതിവിടെ പറവാൻ വിചാരിക്കുന്നതാണ്.

ആ സാമൂതിരിപ്പാട്ടിലെ പൂർവ്വന്മാർതന്നെ വിദ്യാഭിവൃദ്ധിക്കുവേണ്ടി വിദ്വാന്മാരെ പ്രോത്സാഹിപ്പിപ്പാനായി പലേ ഏർപ്പാടുകളും ചെയ്തു വെച്ചിട്ടുള്ള കൂട്ടത്തിൽ ഒന്നാണ്, ഇന്നും നടന്നുവരുന്നതായ തളിയിലെ താനം. (താനം എന്നാൽ അഭ്യർഹന്മാരായ ബ്രാഹ്മണർക്കുള്ള ദാനമാണ്). വേദശാസ്ത്രങ്ങളിൽ യോഗ്യതയും, ആഭിജാത്യവും ഉള്ള ബ്രാഹ്മണരെ മാത്രമേ അഭ്യർഹന്മാരായി ഗണിക്കയുള്ളൂ. ഇങ്ങിനെയുള്ള ദാനം പ്രായേണ പൂർവ്വന്മാരുടെ ശ്രാദ്ധാദിവസങ്ങളിലാണ് ചെയ്തുവരാറുള്ളത്. തളിയിൽ താനവും ആ കൂട്ടത്തിലൊന്നാണ്. പക്ഷെ അവിടെ വ്യാകരണം, മീമാംസ, വേദാന്തം, ഈ ശാസ്ത്രങ്ങളിൽ ഏതിലെങ്കിലും പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ളവരെ മാത്രമേ അഭ്യർഹന്മാരായി സ്വീകരിച്ചു ചാർത്തുകയുള്ളൂ. ഈവിധമുള്ള ചാർത്തലും ഓരോ പന്തിരണ്ടു കൂട്ടരേവൾ മാത്രമേയുള്ളൂ. ഇപ്പോൾ പാർല്ലിമേണ്ടുമുതലായ സഭകളിൽ പുതിയ സാമാജികന്മാരെ തെരഞ്ഞെടുക്കുന്നതു അയ്യഞ്ചുകൊല്ലം കൂടുമ്പോഴാ

ണെങ്കിലും നമ്മുടെ മലയാളത്തിൽ പണ്ടുണ്ടായിരുന്ന പലേ കാൎയ്യങ്ങളുടെയും നടവടികളെ നവീകരിക്കുന്നത് ഓരോ പന്തീരാണ്ടു കൂടുമ്പോഴായിരുന്നു എന്നറിയാത്തവരില്ലല്ലോ. അങ്ങിനെ അതാതു കാലത്തു മലയാളത്തിൽ യോഗ്യരായ ബ്രാഹ്മണർ താനത്തിന്നു ഏഴു ദിവസം മുമ്പേ അവിടെച്ചെന്നു ചേൎന്നു ശാസ്ത്രങ്ങളിൽ വാദപ്രതിവാദങ്ങൾ നടത്തി അതിൽവെച്ച് അവരവരുടെ യോഗ്യതാക്രമം സാധിക്കുന്നതിനെ അനുസരിച്ച് അവസാനദിവസം അവരവൎക്കുള്ള താനക്കിഴി വാങ്ങേണമെന്നാണ് നിയമം. ഇങ്ങിനെയുള്ള നിയമം നിമിത്തം അന്നു മലയാളബ്രാഹ്മണരുടെ ഇടയിൽ ഇനിയത്തെത്തളിയിൽ താനത്തിന്ന് ഒന്നാമത്തെക്കിഴി ഇനിക്കു വാങ്ങേണം, ഇനിക്കു വാങ്ങേണമെന്നുള്ള അത്യുത്സാഹം നിമിത്തം കൊണ്ടുപിടിച്ചു പഠിച്ചു പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ള യോഗ്യന്മാർ കുറച്ചൊന്നുമല്ലായിരുന്നു. ഇങ്ങിനെ പ്രശസ്തനിലയിൽ പ്രസിദ്ധമായി നടത്തിവരുന്ന തളിയിൽ താനത്തിൽ കിഴി വാങ്ങിയിരുന്ന അഭ്യൎഹ്യപണ്ഡിതന്മാരും മുൻപറഞ്ഞ സാമൂതിരിപ്പാട്ടിലെ സദസ്യന്മാരുമായ താഴെ പറയുന്നവരെ 'പതിനെട്ടരക്കവികൾ' എന്നാണ് പഴമക്കാർ പറഞ്ഞുവരാറുള്ളത്.

1. പയ്യൂർപ്പട്ടേരിമാർ—ജ്യേഷ്ഠാനുജന്മാരായ എട്ടുപേരും, ഒരു മഹനും
2. തിരുവേഗപ്പുറ(തിരുവേഗപ്പുഴ)ക്കാർ അഞ്ചു നമ്പൂരിമാർ
3. മുല്ലപ്പിള്ളിപ്പട്ടേരി
4. ചേന്നാസ്സ് നാരായണൻനമ്പൂരിപ്പാട്
5. കാക്കശ്ശേരിപ്പട്ടേരി
6. ഉദ്ദണ്ഡശാസ്ത്രികൾ
7. പൂനത്തുനമ്പൂരി (അരക്കവി)

ഈ പയ്യൂർപ്പട്ടേരിമാരിൽ ജ്യേഷ്ഠനായ അച്ഛൻ ഭട്ടതിരിപ്പാട്ടിലെ ആണ് ഉദ്ദണ്ഡശാസ്ത്രികൾ കോകിലസന്ദേശത്തിൽ 'തന്ത്രീമാംസാദ്വയകുലഗുരോസ്സൂത്ത്രപുണ്യം മഹൎഷേഃ' എന്നു തുടങ്ങി വൎണ്ണിച്ചിട്ടുള്ളത്. ഈ മഹൎഷിക്കു ഉദ്ദണ്ഡശാസ്ത്രികളോടുള്ള വാദപ്രതിവാദത്തിൽ വിവചനധാരയിൽ ഒരു സ്ഖലനം പററിപ്പോയപ്പോൾ പ്ര

തിവാദിയായ ശാസ്ത്രികൾതന്നെ രണ്ടാമതൊന്നുകൂടി നിർബ്ബന്ധിച്ചിട്ടും ഞാൻ ഒരു സദസ്സിൽ രണ്ടാമതു മറെറാരുവിധം പറകയുണ്ടായിട്ടില്ലെ'ന്നു മാത്രം ഉത്തരം പറഞ്ഞ് അദ്ദേഹം തോററ നിലയിൽ പിൻവലിച്ചു എന്നാണ് പ്രസിദ്ധി. ഈ ജ്യേഷ്ഠനും അനുജന്മാരും ഒന്നിച്ച് അച്ഛൻെറ ശ്രാദ്ധമൂട്ടേണമെങ്കിൽ അതാതു കൊല്ലത്തിൽ ഓരോ പുതിയ മീമാംസാഗ്രന്ഥങ്ങൾ എല്ലാസോദരന്മാരും ഉണ്ടാക്കിക്കൊണ്ടുവന്നു പരസ്പരം കാണിച്ചുകൊടുക്കേണമെന്നാണത്രേ ഇവരുടെ നിശ്ചയം. ഇവരിൽ അഞ്ചാമൻ നാരായണൻ പട്ടേരി ഒരു മടിയനായിരുന്നു. മറെറല്ലാസ്സഹോദരന്മാരുടേയും ഗ്രന്ഥങ്ങൾ വായിച്ചു കേട്ടതിന്നുശേഷം ശ്രാദ്ധത്തിന്നു രണ്ടു നാലു ദിവസം മുമ്പിലേ ഗ്രന്ഥനിർമ്മാണത്തിന്നുദ്യമിക്കുയുള്ളു. എന്നാൽ ഗ്രന്ഥം കഴിയുമ്പോൾ മററുള്ളവയിലൊക്കെയും മെച്ചത്തരമായിത്തീരും. മടിയന്മാരായ യോഗ്യരെക്കൊണ്ടു പണിയെടുപ്പിച്ചാൽ കിട്ടുന്ന ലാഭം വളരെ വിലപിടിച്ചതായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഇവരിൽ മഹനും അച്ഛനെപ്പോലെതന്നെ സർവസമ്മതനായ പണ്ഡിതശ്രോത്രിയനായിരുന്നു എന്നു, സാമാന്യക്കാരെ അത്ര വകവെയ്ക്കാത്ത, ഉദ്ദണ്ഡശാസ്ത്രികളുടെ 'മല്ലികാമാരുത'മെന്ന പ്രകരണത്തിൽ 'ഉക്തഞ്ച മഹർഷിപുത്രേണ പരമേശ്വരേണ' എന്ന പീഠികയോടുകൂടി ഒരു പ്രശംസാശ്ലോകം ചേർത്തിട്ടുള്ളതുകൊണ്ടു വ്യക്തമാകുന്നുണ്ട്. ഇവരുടെ ചില മീമാംസാഗ്രന്ഥങ്ങൾ മലയാളികളിൽ പലരുടെ കൈവശത്തിലും ഉണ്ടെന്നല്ലാതെ കാവ്യഗ്രന്ഥങ്ങളൊന്നും ഇതേവരെ കണ്ടുകിട്ടീട്ടില്ല.

2. തിരുവേഗപ്പുഴ (തിരുപ്പുറ)ക്കാരായ അഞ്ചു നമ്പൂരിമാരിൽ ഒരാളുടെ 'ലക്ഷ്മീമാനവേദ'മെന്ന നാടകവും ബ്രഹ്മദത്തപുത്രനായ നാരായണൻ എന്ന മറെറാരാളുടെ 'സുഭദ്രാഹരണ'കാവ്യവും കണ്ടിട്ടുണ്ട്. ശേഷം മൂന്നു പേരുടേയും കൃതികളായി വല്ലതും ഉണ്ടോ എന്ന് ഇതുവരേ അറിഞ്ഞിട്ടില്ല.

3. മുല്ലപ്പിള്ളിപ്പട്ടേരിയുടെ കൃതികളും ഇതുവരെ യാതൊന്നും വെളിപ്പെട്ടിട്ടില്ല. എന്നാൽ അദ്ദേഹത്തിനേയും ചേന്നാസ്സ് നമ്പൂരിപ്പാടിനേയും രാജദൂഷണങ്ങളായ ചില ശ്ലോകങ്ങൾ ഉണ്ടാക്കി

യ കുററത്തിന്നു ഉചിതശിക്ഷാദക്ഷനായ നമ്മുടെ സാമൂതിരിപ്പാട് അത്ഭുതപൂവ്വമായ വിധം ഒരിക്കൽ ശിക്ഷിച്ചിട്ടുണ്ട്. ഇതിൽ മുല്ലപ്പിള്ളിപ്പട്ടേരിക്കു തളിയിൽ താനത്തിന്നു മുമ്പിൽക്കടന്നു കിഴിയെട്ടുക്കണമെന്നുള്ളതാണ് ശിക്ഷ. തന്നേക്കാളധികം യോഗ്യന്മാരുള്ളപ്പോൾ താൻ മുമ്പിൽക്കടന്നു കിഴിയെടുക്കുക എന്നതു വിവേകികളായ പണ്ഡിതന്മാക്ക്, വിശേഷിച്ച് അക്കാലത്തെ നമ്പൂരിമാക്കു, സങ്കോചകരമായ ഒരു ധമ്മസങ്കടമായിരുന്നു. പട്ടേരിക്ക് ഈ ശിക്ഷതന്നെ മേലാൽ തറവാട്ടധികാരമായിത്തീരത്തക്കവണ്ണം യോഗ്യത സമ്പാദിപ്പാൻ കാരണമായിക്കലാശിച്ചു.

4. ചെന്നാസ്സ് നമ്പൂരിപ്പാട്ടിലേക്കുള്ള ശിക്ഷ, 'തന്ത്രവിഷയത്തിൽ ഒരുത്തമ ഗ്രന്ഥമുണ്ടാക്കിക്കൊണ്ടുവന്നേ എന്നെക്കാണേണ്ടൂ' എന്നായിരുന്നു വിധിക്കപ്പെട്ടത്. ഈ ഒരു ശിക്ഷയുടെ ഫലമാണ് കേരളത്തിലിപ്പോഴുള്ള തന്ത്രികൾക്കെന്നുവേണ്ട തച്ചുശാസ്ത്രക്കാക്കുംകൂടി സവ്വാവലംബനമായ 'തന്ത്രസമുച്ചയം' എന്ന ഉത്തമഗ്രന്ഥം. ഈ തന്ത്രശാസ്ത്രഗ്രന്ഥത്തിൽ നമ്പൂരിപ്പാട്ടിലേക്കുള്ള കവിതാവൈദഗ്ദ്ധ്യവും ചുരുക്കിപ്പറവാനുള്ള സാമത്ഥ്യവും നല്ലവണ്ണം പ്രകാശിച്ചിട്ടുണ്ട്. ചുരുക്കിപ്പറക എന്ന വിഷയത്തിൽ സാക്ഷാൽ ഉദ്ദണ്ഡശാസ്ത്രികൾക്കുപോലും അദ്ദേഹത്തിനോടു മടക്കമായിരുന്നു. നമ്പൂരിപ്പാട് ഈ ഗ്രന്ഥമുണ്ടാക്കിക്കൊണ്ടിരിക്കുന്നതിനിടയ്ക്കൊരിക്കൽ യദൃച്ഛയായി ഉദ്ദണ്ഡശാസ്ത്രികൾ അവിടെച്ചെന്നപ്പോൾ താനും രണ്ടു ശ്ലോകം ഉണ്ടാക്കാമെന്നും അതിൽ അടങ്ങേണ്ടതായ കായ്യങ്ങൾ ഇന്നിന്നവയാണെന്നു പറയേണമെന്നും നമ്പൂരിപ്പാട്ടിലോട് ആവശ്യപ്പെട്ടപ്രകാരം നമ്പൂരിപ്പാട് സമ്മതിച്ചു വിഷയം പറഞ്ഞുകൊടുക്കുകയും ശാസ്ത്രികൾ തൻെറ വാഗ്വിലാസത്തെ പ്രകടിപ്പിച്ചുകൊണ്ടു ശ്ലോകമുണ്ടാക്കാനാരംഭിക്കുകയും ചെയ്തു. ഒന്നരശ്ലോകം കഴിഞ്ഞിട്ടും പറവാനുള്ള കായ്യങ്ങൾ വളരെ ശേഷിച്ചിരുന്നതിനാൽ പിന്നെ അരശ്ലോകംകൊണ്ട് അതുമുഴുവനും പറഞ്ഞുതീക്കാൻ തന്നാലസാദ്ധ്യമാണെന്നുകണ്ട് നമ്പൂരിപ്പാട്ടിലേക്കുതന്നെ ഒഴിഞ്ഞുകൊടുക്കുകയും നമ്പൂരിപ്പാട് ബാക്കിയുള്ള അരശ്ലോകംകൊണ്ടുത

ന്നെ പറയേണ്ടകാൎയ്യങ്ങളെ മുഴുവൻ നിഷ്പ്രയാസമായിപ്പറഞ്ഞ് അവസാനിപ്പിക്കുകയുംചെയ്തു എന്നു പ്രസിദ്ധമാണ്.

5. കാക്കശ്ശേരിപ്പട്ടേരി ഉദ്ദണ്ഡശാസ്ത്രികളെജ്ജയിപ്പാൻവേണ്ടി നമ്പൂരിമാരുടെ തപസ്സുകൊണ്ടുണ്ടായ ഒരു മൂൎത്തിയായിരുന്നു എന്നാണ് മലയാളികൾ വിശ്വസിച്ചുപോരുന്നത്. തന്നെജ്ജയിപ്പാനായി ജനിച്ചിട്ടുള്ള ഈ കുട്ടിയെ ദ്രോണാചാൎയ്യരെപ്പോലെ പഠിപ്പിച്ചതും ഉദ്ദണ്ഡശാസ്ത്രികൾതന്നെയാണത്രേ. പട്ടേരി തന്റെ പന്ത്രണ്ടാമത്തെ വയസ്സിലാണ് ഉദ്ദണ്ഡശാസ്ത്രികളെജ്ജയിച്ചിട്ടുള്ളത്.

ഈ ബാലപണ്ഡിതൻ സഭയിൽക്കയറിയ ദിവസം സാഹങ്കാരമായി പ്രയോഗിച്ച ശ്ലോകമാണിത്,

'നേച്ഛത്രംനതുരംഗമംനവദതാംവൃന്ദംനിനോവന്ദിനാം
നശ്മശ്രൂണിനപട്ടബന്ധവസനംനഹ്യംബരാഡംബരം
അസ്ത്യസ്മാകമമന്ദമന്ദരഗിരിപ്രോദ്ധൂതദുഗ്ദ്ധോദധി-
പ്രേംഖദ്വീചിപരമ്പരാപരിണതാവാണീതുനാണീയസീ'

ഈ മഹാകവിയുടെ കൃതികളിൽ 'വസുമതിമാനവിക്രമം' എന്ന നാടകം മാത്രമേ ഇപ്പോൾ കണ്ടുകിട്ടീട്ടുള്ളു. ഇദ്ദേഹത്തിനെ ഒടുവിൽ വിഷയവിരക്തിനിമിത്തം ആചാരനിരാസനാകയാൽ നമ്പൂരിമാർ വൎജ്ജിച്ചുകളഞ്ഞു. ഒരുദിവസം പട്ടേരി സന്ധ്യാസമയത്തിൽ ചെയ്യേണ്ടതായ കൃത്യങ്ങളൊന്നുംകൂടാതെ തന്റെ പതിവിൻപ്രകാരം അലസനായി ബ്രാഹ്മണരുടെ സദസ്സിൽക്കയറിച്ചെന്നപ്പോൾ നമ്പൂരിമാരിൽ ചിലർ, 'പട്ടേരി എന്താണിങ്ങിനെ സന്ധ്യാവന്ദനാദികൾ ഒന്നും ചെയ്യാതെ കേവലം മൂഢന്മാരെപ്പോലെ നടക്കുന്നത്' എന്നു ചോദിച്ചതിന്നു മറുപടിയായി പട്ടേരി അപ്പോൾ ചൊല്ലിയ ശ്ലോകമാണിത്.

'ഹൃദാകാശേചിദാദിത്യസ്സദാഭാതിനിരന്തരം
ഉദയാസ്തമയൌനസ്തഃകഥംസന്ധ്യാമുപാസ്മഹേ'

ഇങ്ങിനെ കാലക്രമേണ പട്ടേരിയുടെ ആചാരനടവടികളിൽ നമ്പൂരിമാൎക്ക് ഒട്ടും തൃപ്തിയില്ലാതെയായിത്തീരുകയും പട്ടേരിയുടെ യോഗ്യതയോൎത്ത് അദ്ദേഹത്തിനോടു യാതൊന്നും പറവാൻ ശക്തിയില്ലാതെ വരികയും ചെയ്യുതിനാൽ ഒടുവിൽ ഈ സങ്കടനിവൃത്തിക്കായി എല്ലാവരുംകൂടി ചോററാനികളെ വെച്ചു പട്ടേരിയോടുത

ന്നെ സംശയം ചോദിക്കുന്നതാണ് നല്ലതെന്നുറച്ച് അപ്രകാരം അവർ തമ്മിൽ നടന്ന സംഭാഷണശ്ലോകമാണിത്.

നമ്പൂരിമാർ—'അപാദികിംകരണീയം?

പട്ടേരി—സ്മരണീയം ചരണയുഗളമംബായാഃ!

നമ്പൂരിമാർ—തസ്മരണംകിംകുരുതെ?

പട്ടേരി—ബ്രഹ്മാദീനപിചകിങ്കരീകുരുതെ',

മലയാളത്തിൽ നമ്പൂരിമാരുടെ ഇടയിൽ പണ്ട് എന്നു മാത്രമല്ലാ കുറച്ചൊക്കെ ഇപ്പോഴും പരദേശികളോടുകൂടി പെരുമാറുകയും വിശേഷിച്ച് അവരുടെ ക്രിയാംഗങ്ങളായ വിഷയങ്ങളിൽ യാതൊരു പ്രകാരത്തിലും പരദേശിസംബന്ധമുണ്ടായിരിക്കയും പാടില്ലെന്നു കലശലായ നിർബ്ബന്ധം കാണുന്ന സ്ഥിതിക്ക് മലയാളികളുടെ സ്വദേശാഭിമാനം മൂർഛിച്ചിരുന്ന അക്കാലത്തു തളിയിലേത്താനത്തിൽ കിഴക്കെ കാഞ്ചീപുരത്തുകാരനായ ഉദ്ദണ്ഡശാസ്ത്രികൾക്കു അവകാശം സിദ്ധിപ്പാൻ ഇടവരത്തക്കവണ്ണം അദ്ദേഹത്തിനെ സദസ്യനായി സ്വീകരിച്ചത് സ്വദേശഗുണസംരക്ഷണദീക്ഷിതനായിരുന്ന സാമൂതിരിപ്പാട്ടിലേക്കു ഒരു ന്യൂനതയായില്ലെ? എന്ന വല്ലവരും ശങ്കിക്കുന്നുണ്ടെങ്കിൽ അവർ, അതുനിമിത്തം മലയാളികളുടെ ഇടയിൽ പിന്നീടുണ്ടാവുന്ന ഐകമത്യത്തിൻേറയും പരിശ്രമത്തിൻേറയും അപ്രതിഹതമായും അസാധാരണമായുമുള്ള ഫലങ്ങളെ ആലോചിക്കുമ്പോൾ ആ മഹാൻെറ ഈ പ്രവൃത്തി സ്വദേശപണ്ഡിതന്മാരെ വർദ്ധിപ്പിക്കുന്നതിന്നും പ്രോത്സാഹിപ്പിക്കുന്നതിന്നുംവേണ്ടിത്തന്നെയുള്ള ഒരു പൊടിക്കയ്യായിരുന്നു എന്നോർത്ത് സമാധാനപ്പെട്ടുകൊള്ളുമല്ലൊ.

ഉദ്ദണ്ഡൻെറ പ്രഥമസഭാപ്രവേശത്തിൽ അദ്ദേഹത്തെ സാമൂതിരിപ്പാട്ടിലേക്കു പരിചയപ്പെടുത്തുവാനായി ചേന്നാസ്സ് നമ്പൂരിപ്പാട് ചൊല്ലിയ ശ്ലോകമാണിത്.

'പ്രക്രീഡൽകാർത്തവീര്യാർജ്ജുനഭുജവിധുതോന്മുക്തസോമോത്ഭവാംഭ-
സ്സംഭാരാഭോഗധാംഭപ്രശമനപടുവാഗ്ഗുംഭഗംഭീരിമശ്രീഃ
ഉണ്ഡീരക്ഷോണിദേശാത്തവഖലുവിഷയേഹിണ്ഡതോദ്ദണ്ഡസൂരി-
സ്സോയംതേവിക്രമക്ഷ്മാവര!നകിമുഗതശ്ശ്രോത്രിയശ്ശ്രോത്രദേശം',

അതിനുശേഷം അപ്പോൾത്തന്നെ ഉദ്ദണ്ഡൻ സാമൂതിരിപ്പാട്ടിലേക്ക് അടിയറവെച്ച ശ്ലോകമിതാണ്.

"ഉദ്ദണ്ഡഃപാദസേവൈരവ! ഭവദ്ഭ്രൂത്രസ്സ്വജൈത്രശ്രിയോം-
ഹേതുഃകേതുരതിത്രസ്തസ്മരസീമന്തിനീസ്രഗ്നിവാര്യസ്ഥായം
രോഃചഞ്ചല്പടസമ്പുടോദരലസത്ഫുല്ലമുദ്രാദ്രവ-
സാരംഗംശശിബിംബഃശ്യതിഭൂലാന്തൽപ്രേയസീനാംമുഖൈഃ"

ഒരിക്കൽ ഉദ്ദണ്ഡശാസ്ത്രികൾ പ്രസിദ്ധമായ 'മൂക്കോല'ക്ഷേത്രത്തിൽ ദേവീദർശനത്തിനായിച്ചെന്നപ്പോൾ നടയിൽവെച്ച് ഒരു ശ്ലോകം ഉണ്ടാക്കിച്ചൊല്ലിത്തുടങ്ങുകയും പൂർവാർദ്ധം കഴിഞ്ഞിട്ട് ഉത്തരാർദ്ധം തുടങ്ങുവാൻ ഇടയ്ക്കല്പം ആലോചിക്കേണ്ടതായി വരികയും ചെയ്തതിനാൽ ആ സമയം സോപാനത്തു കൊട്ടിക്കൊണ്ടുനിന്നിരുന്ന ഒരു മാരാർ ഉടനെ അതിന്റെ ശേഷം ഭാഗം പൂർവാർദ്ധത്തെക്കാൾ കുറേക്കൂടി നന്നായി ചൊല്ലുകയും ചെയ്തു. ഇതുകേട്ടു ശാസ്ത്രികൾ തിരിഞ്ഞുനിന്നു 'കോയം കവിമല്ലഃ?' എന്നു ചോദിച്ചതിനു മാരാർ 'ദേവ്യാഃ കരുണാകരഃ' എന്നുത്തരം പറഞ്ഞതായി കേട്ടിട്ടുണ്ട്. ആ മാരാരുടെ പേരും കരുണാകരൻ എന്നായിരുന്നു. മേല്പറഞ്ഞ ശ്ലോകം ഇതാണ്.

ശാസ്ത്രികൾ— "സംഭരിതഭൂരികൃപമംബ! ശുഭമംഗം
ശുംഭതു ചിരന്തനമിദന്തവ മദന്തഃ"
മാരാർ— "ജൃംഭരിപുകുംഭിവരകുംഭയുഗഡംഭ-
സ്തംഭികുചകുംഭപരിരംഭപരശംഭു"

പിന്നെ ഒരിക്കൽ വെട്ടത്തുനാട്ടിൽവെച്ച് ഒരു വൃദ്ധപണ്ഡിതനായ തൃക്കണ്ടിയൂർ നാണപ്പപിഷാരോടിയും ശാസ്ത്രികളും തമ്മിൽ ഒമ്പതു ദിവസത്തെ വാദം നടന്നിട്ടുണ്ട്. വിഷയം വ്യാകരണമായിരുന്നു. തൃക്കണ്ടിയൂർ പിഷാരോടിമാർ പണ്ടേതന്നെ വംശപരമ്പരയാ പണ്ഡിതന്മാരായിരുന്നു എന്നു പ്രസിദ്ധമാണല്ലോ. ശാസ്ത്രികൾ പിഷാരോടിയോടുള്ള വാദാരംഭത്തിൽ ചൊല്ലിയ ശ്ലോകമാണിത്.

"ധ്വാന്തദ്ധ്വാന്തദ്ധ്വനീനാഃ ഫണിവരഭണിതാം-
ഭോധികുംഭീകുമാരാ

ധന്യാഃകേചിൽപ്രഥന്തേപരഗുണകണികാ-
ശ്ലാഘിനസ്സൻനനാമ
പ്രത്യാഹാരഗ്രഹേപിഭ്രമിതമതിരസൌ
കോപിസാഹിത്യവിദ്യാം-
കാണോനാണപ്പനാമാവ്യവഹരതുജര-
ത്തായതാമേനഹാനിഃ'

ഉദ്ദണ്ഡശാസ്ത്രികൾ ആദ്യം മലയാളത്തിലേക്ക വന്നതു, തന്റെ പാണ്ഡിത്യപ്രകടനംകൊണ്ടു എളുപ്പത്തിൽ മലയാളികളെ വിസ്മയിപ്പിച്ചുകൊള്ളാമെന്നും മലയാളപണ്ഡിതന്മാരെയെല്ലാം താൻ വാദത്തിൽ ജയിച്ചു കീഴടക്കിക്കളയാമെന്നും ഉള്ള വിചാരത്തോടുകൂടിയായിരിക്കാമെങ്കിലും ഇവിടെവന്നു കുറെ പെരുമാറിയതോടുകൂടി തന്റെ മുമ്പേത്തെ വിചാരം കേവലം അബദ്ധമായിപ്പോയി എന്നും മലയാളഭൂമിയും ഏററവും വിലയുള്ള പണ്ഡിതരത്നങ്ങൾ ധാരാളം വിളയുന്ന ഒരു പ്രദേശമാണെന്നും ആ ബുദ്ധിമാനായ ശാസ്ത്രിയ്ക്കു നല്ലവണ്ണം അനുഭവം വന്നതിനാൽ കാലക്രമേണ അദ്ദേഹത്തിനു മലയാളത്തെക്കുറിച്ച് വളരെ പ്രതിപത്തി വദ്ധിയ്ക്കുകയും പിന്നെ തന്റെ ആയുഷ്കാലത്തിൽ മിക്കഭാഗവും മലയാളത്തിൽത്തന്നെ കഴിച്ചുകൂട്ടുകയും ചെയ്തു എന്നൂഹിപ്പാൻ അദ്ദേഹത്തിന്റെ 'കോകിലസന്ദേശം'തന്നെ ധാരാളം മതിയായ തെളിവാകുന്നു.

പൂനത്തുനമ്പൂരിക്ക് പാണ്ഡിത്യവും ആഭിജാത്യവും മററുള്ളവരേക്കാൾ അല്പം കുറവായിരുന്നതിനാൽ അദ്ദേഹത്തെ ആ സദസ്സിൽ 'അരക്കവി'യായിട്ടേ ഗണിച്ചിട്ടുള്ളു. എന്നാൽ ആ അരക്കവിയുടെ കൃതിയാണ് പ്രസിദ്ധപ്പെട്ട കൃഷ്ണഗാഥ (കൃഷ്ണപ്പാട്ട്). ഈ ഗ്രന്ഥത്തെ ഒരിക്കലെങ്കിലും വായിച്ചിട്ടുള്ള യാതൊരു സഹൃദയനും അദ്ദേഹത്തെ അരക്കവി എന്നു പറഞ്ഞുകേട്ടാൽ സഹിക്കയില്ലെന്നു മാത്രമല്ല, 'ഒന്നരക്കവി'യെന്നു പറയേണ്ടതാണെന്നു വാദിക്കയുംകൂടിച്ചെയ്യേക്കാം. പക്ഷേ അദ്ദേഹത്തിന്റെ കൂട്ടുകാരായിരുന്ന മററുള്ളവരെല്ലാം സംസ്കൃതകവികളും അദ്ദേഹം മാത്രമൊരു ഭാഷാകവിയുമാണെന്നും, അക്കാലത്ത് എന്നല്ല ഇന്നും സംസ്കൃതവും ഭാ

ഷയും തമ്മിൽ താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഒന്നുകൊണ്ടെയാവാൻ പോലും ഭാഷയ്ക്കു യോഗ്യതയില്ലെന്നും ഉള്ള തത്വം വിചാരിച്ചാൽ അദ്ദേഹത്തിന്ന് അവർ അരക്കവിയെന്നു പേർ കൊടുത്തതിന്ന് ഒന്നരക്കവിയെന്ന പേരിനേക്കാൾ അധികം വിലയുണ്ടെന്നാണ് വിചാരിക്കേണ്ടത്. അക്കാലത്തു മലയാളികളായ പണ്ഡിതന്മാക്കുതന്നെ ഭാഷാകവിതയിൽ ഇങ്ങിനെ വിപ്രതിപത്തിയുണ്ടായിരുന്നതോർക്കുമ്പോൾ കേവലം ഒരു പരദേശിയായ ഉദ്ദണ്ഡശാസ്ത്രികൾക്കു ഭാഷാകവികളെപ്പററി അനാദരം തോന്നിയതിൽ അത്ഭുതം ഉണ്ടോ? ഒരിക്കൽ സാമൂതിരിപ്പാട്ടിലെ മുമ്പിൽവെച്ച് ഒരു ഭാഷാകവിതാപ്രസംഗത്തിൽ ഭാഷാകവികളെക്കുറിച്ചു പരിഹാസമായി ശാസ്ത്രികൾ

'ഭാഷാകവിനിവഹോയം
ദോഷാകരവദ്വിഭാതിഭുവനതലേ
പ്രായേണവൃത്തഹീനഃ
സൂര്യാലോകേനിരസ്തഗോപ്രസരഃ'

എന്ന് ഒരു ശ്ലോകം ചൊല്ലിക്കലാശിക്കുമ്പോഴേക്കു നമ്മുടെ പുനത്തിൽ നമ്പൂരി രാജാവിനെ കാണ്മാനായി അവിടെ കയറിച്ചെന്ന്

'താരിത്തന്വീകടാക്ഷാഞ്ചലമധുപകലാരാമ! രമോജനാനാം
നീരത്താർബാണ! വൈരാകരനികരതമോമണ്ഡലീചണ്ഡഭാനോ!
നേരെത്താതാരുനിസ്സുംതൊട്ടുകുറികളയാമെന്നുമേഷാകുളിക്കും-
നേരത്തിന്നിപ്പുറംവിക്രമനൃവര! ധരാഹന്ത! കല്പാന്തതോയേ'

എന്ന ശ്ലോകം ചൊല്ലുകയും അതുകേട്ടപ്പോൾ ശാസ്ത്രികളുടെ അഭിപ്രായം തിരെ മറിഞ്ഞ് 'അന്തഹന്തസ്ക്കിന്തപ്പട്ട്' എന്നു പറഞ്ഞു തന്റെ ഉത്തരീയപ്പട്ട് നമ്പൂരിക്കു സമ്മാനം കൊടുത്തതിന്നു പുറമേ

'അധികേരളമഗ്ര്യഗിരഃകവയഃ
കവയന്തുവയന്തുനതാൻവിനുമഃ
പുളകോൽഗമകാരിവചഃപ്രസരം
പുനമേവപുനഃപുനരാസ്തുമഹേ'

എന്ന ശ്ലോകത്തെ സട്ടിഫിക്കററായും കൊടുത്തു എന്നുള്ള കഥ മലയാളത്തിൽ മുഴുവനും പ്രസിദ്ധമാണല്ലോ. ഈ മഹാസഹൃദയ

നായ ഉദ്ദണ്ഡശാസ്ത്രികൾക്കും മററുള്ള സദസ്യന്മാക്കും സാമൂതിരിപ്പാട്ടിലേയ്ക്കും കൃഷ്ണഗാഥ വായിച്ചുകേട്ടപ്പോൾ ഉണ്ടായ രസം അപരിമിതമായിരിയ്ക്കും നിശ്ചയം തന്നെ. എന്നിട്ടും ആ പതിനെട്ടു കവികളിൽ ചിലക്കെങ്കിലും നമ്മുടെ അരക്കവിയെ പിന്തുടൎന്നു മലയാളഭാഷയെ ഒന്നനുഗ്രഹിപ്പാൻ തോന്നാഞ്ഞതു കേവലം ഭാഷയുടെ കാലദോഷമെന്നല്ലാതെ മറെറാന്നും പറവാൻ കാണുന്നില്ല.

---

# കാകൻ

## 1
### പ്രശംസാപത്രം





ഒരു രാജ്യത്തും ഒരാളും ഒരിക്കലും കാണാത്ത അരയന്നത്തെപ്പററി ഒരു വാക്കെങ്കിലും ഇല്ലാത്ത കവിത മലയാളഭാഷയിൽ ഉണ്ടെന്നു തോന്നുന്നില്ല. ഇന്ത്യയിൽ വല്ല ഭാഷയിലും ഉണ്ടോ എന്നു എനിക്കു സംശയമുണ്ട്. പക്ഷെ ആ കാൎയ്യം ഖണ്ഡിച്ചുപറവാൻ എനിക്കു നിവൃത്തിയില്ലാത്തതിൽ ഞാൻ വ്യസനിക്കുന്നു. സംസ്കൃതകവികൾക്കു അരയന്നം വലിയ കാൎയ്യമാണെന്നു പറയേണ്ടതില്ലല്ലൊ. ഇങ്ങിനെ നാമമാത്രമായി ജീവിക്കുന്നതൊ, അഥവാ ജീവിക്കുന്നുണ്ടെങ്കിൽതന്നെ ബ്രഹ്മാവിനേയും വഹിച്ചുകൊണ്ട് മനുഷ്യനു കാണ്മാൻ സാധിക്കാത്ത വല്ലദിക്കിലും ജീവിക്കുന്ന, ഹംസങ്ങളെപ്പററി ഇത്രയൊക്കെ ഘോഷിക്കുകയും, അവയെ സംബന്ധിച്ച കാൎയ്യങ്ങൾ ഉപമേയങ്ങളാക്കി വൎണ്ണിക്കുകയും ചെയ്കയും സൎവ്വസാധാരണയായി സൎവ്വദിക്കിലും കാണുന്ന കാകനെപ്പററി അധികം പറയാതിരിക്കയും ചെയ്യുന്നത് നമ്മുടെ കവികുഞ്ജരന്മാക്കു സ്വാഭാവികമായ വിചാരങ്ങളെക്കൊണ്ടും ഉദാഹരണങ്ങളെക്കൊണ്ടും കാവ്യത്തിനു തന്മയ

രൂപവും ജീവനും നല്ലാൻ അറിഞ്ഞുകൂടെന്നു ദൃഷ്ടാന്തീകരിക്കുന്നതല്ലാ തെ, അത്ര നമ്മുടെ വായസശ്രേഷ്ഠന്ന് ഒരു വിധത്തിലും അവമാ നകരമായി തീരുന്നതല്ല. കാക്കയെപ്പററി കവികളാരും ഒന്നും പ റഞ്ഞിട്ടില്ലെന്നില്ല.

> കാകഃ കൃഷ്ണഃ പികഃ കൃഷ്ണഃ
> കോഭേദഃ പികകാകയോഃ
> വസന്തകാലേ സംപ്രാപ്തേ
> കാകഃ കാകഃ പികഃ പികഃ.

എന്നുള്ളത് കാകനെ അവമാനിക്കാൻവേണ്ടി ഉണ്ടാക്കിയതാണെ ന്നു പറയുന്നതിൽ ന്യായമില്ല. ഈ ശ്ലോകാൎത്ഥം ശരിയായി ധരി ച്ചവർ കാകനെയോ, കുയിലിനെയോ, ആരെയാണ് കവി ചീത്ത യാക്കി പറഞ്ഞതെന്നു പറവാൻ ശക്തരാകുമൊഃ ഒരിക്കലുമില്ല. പക്ഷെ,

> മോകന്ദാഗ്രേചെന്നുവസിച്ചാൽ
> കാകൻ, നിയൊരുകോകിലമാകും.
> കാണികൾനിന്നെക്കുയിൽകുയിലെന്നൊരു
> നാണയമങ്ങുനടത്തിക്കൊള്ളും'

എന്നു പറഞ്ഞ കവി, കാക്കയെ നിശ്ചയമായും പരിഹസിച്ച താണ്. ഇങ്ങിനെ പറവാൻ ആ കവി ധൈൎയ്യപ്പെട്ടതു, കാകശി ക്ഷാനിയമത്തിൽനിന്നു ഒഴിവാക്കപ്പെട്ടതാണെന്നു നല്ലവണ്ണം മന സ്സിലാക്കീട്ടു തന്നെയാണ്. കാക്ക എന്തുതന്നെ കട്ടാലും, പിടിച്ചു പറിച്ചാലും ആരും അന്യായപ്പെടാത്തതും, ആരും ഭയം കൂടാതെ കാക്കയെ ശകാരിക്കുന്നതും, പരസ്യമായി അതിനെ കുല ചെയ്യാ നും അതിൻെറ ശവം പോലീസ്സുകാർ കാണ്കെ കെട്ടിത്തൂക്കാനും മ ടിക്കാത്തതും ഇതുകൊണ്ടു തന്നെയാണ്. എന്തായാലും, മററു ക വികളും വിദ്വാന്മാരും തത്വജ്ഞാനികളും എന്തുതന്നെ പറഞ്ഞാ ലും മനു കാക്കയെപ്പററി ഗുണമായിട്ടേ പറഞ്ഞിട്ടുള്ളു. ഒരു ഗൃഹ സ്ഥൻ കാക്കപ്പെണ്ണിനെപ്പോലെ ഇരിക്കണം എന്നുള്ളത് മനുസം ഹിതയിൽ ഉള്ളതാണത്രെ. ഇതു നമ്മുടെ വായസിയമ്മക്ക് അന ശ്വരമായ ഒരു കീൎത്തിയാണ്. സംശയമില്ല.

'സ്ത്രീകൾക്കശിക്ഷിതപടുത്വമമാനുഷീഷു
പ്രാകല്പ്യതേപറവതെന്തിഹമാനുഷീഷു?
ആകാശദേശഗമനത്തിന്നുമുമ്പപത്യം
കാകാലയെ,പികവധൂവിവളർത്തിടുന്നു'

എന്നിങ്ങിനെ കാളിദാസൻ പികത്തിൻെറ പടുത്വത്തെ കുറിച്ചു പറഞ്ഞതിൽ, കാക്കയുടെ വിഡ്ഢിത്വം ധ്വനിപ്പിച്ചിട്ടുണ്ട്. എന്നാൽ കാളിദാസൻ ഇക്കാൎയ്യത്തിൽ രണ്ടു വലിയ തെററുചെയ്തിട്ടുണ്ട്. അതു മനഃപൂൎവ്വം ചെയ്തതാണെന്നതിന്നു തെളിവും ഉണ്ട്. ഈ ഉപമ കാളിദാസൻ ദുഷ്യന്തനെക്കൊണ്ടാണ് പറയിച്ചത്. ഭാരതത്തിൽ ശകുന്തളയാണ് പറയുന്നത്: സ്ത്രീകളുടെ ദുസ്സാമൎത്ഥ്യത്തെയാണ് കാളിദാസൻ ഇതുകൊണ്ട് ഉദാഹരിക്കുന്നത്. മററുള്ളവരുടെ കുട്ടികളോടുകൂടി വാത്സല്യം കാണിക്കത്തക്കവണ്ണം കാക്കയുടെ കാരുണ്യബുദ്ധിയെയാണ് ഭാരതത്തിൽ പ്രതിപാദിക്കുന്നത്. മൂലഗ്രന്ഥത്തിൽ ഉള്ളതിനെ ഭേദപ്പെടുത്തി, അതുതന്നെ വായസിയമ്മയെ പ്രത്യക്ഷത്തിൽ അവമാനിക്കണം എന്നുള്ള അസൂയാബുദ്ധിയോടുകൂടി ഭേദപ്പെടുത്തി പറഞ്ഞതു കവിശ്രേഷ്ഠനായ കാളിദാസനു അശേഷം പററിയതല്ല. കാളിദാസൻ മാത്രമല്ല ഇക്കാൎയ്യത്തിൽ തെററുകാരൻ. ഇംഗ്ലീഷുകവികളും കാക്കയെ അധിക്ഷേപിച്ചു പ്രസ്താവിച്ചിട്ടുണ്ട്. പാശ്ചാത്യകവികൾ കാക്കയെ കള്ളനെന്നും, ചതിയനെന്നും, വൃത്തിഹീനനെന്നും, മററും പല വിധത്തിലും അപഹസിച്ചിട്ടുണ്ട്. 'ഇതൊക്കെ നിന്നെപ്പററി പറഞ്ഞതല്ലേ?' എന്നു നമ്മുടെ കാക്കയോടു ചോദിച്ചാൽ താൻ തല ഒരു ഭാഗത്തേക്കു ചരിച്ചു കണ്ണൊന്നു ചിമ്മി, 'അതൊന്നും എന്നെപ്പററിയല്ല എൻെറ ആംഗ്ലേയസഹോദരിമാരെ കുറിച്ചാണ്' എന്നു പറയും. 'പിശാചുക്കളെ അന്യോന്യം ചേൎക്കുന്ന ഒരു കണ്ണിയാണ് കാക്ക'യെന്നു റോബിൻസൻ എന്ന വിദ്വാൻ പറയുന്നു. മനുഷ്യൎക്കും പ്രേതങ്ങൾക്കും ഒരു മദ്ധ്യസ്ഥനായിട്ടാണ് കാക്കയുടെ സ്ഥിതിയെന്നു ഹിന്തുക്കളും വിശ്വസിക്കുന്നുണ്ടല്ലോ. 'ഇൗഹ' എന്ന പേരിൽ പ്രകൃതിശാസ്ത്രതത്വങ്ങളെ അതിരസകരമാംവണ്ണം പ്രതിപാദിക്കുന്ന വിദ്വാൻ കാക്കയെപ്പററി എന്താണ് പറയുന്നതെന്നു കേൾക്കേണ്ട

താണ്:— ‘ഇന്ത്യയിലെ കാക്കകളിൽ ഒരു വിധത്തിലും സന്തോഷജനകമായ ഒരു അവസ്ഥ ഞാൻ കണ്ടിട്ടില്ല. പുറമെയുള്ള നാട്യം നേരേ മറിച്ചാണുതാനും. വലിയ മനുഷ്യനാണ്, ലോകപ്പുശ്രുക്കളുടെ അഭിപ്രായം പുല്ലുവിലയാക്കീട്ടാണ്, എന്നൊക്കെ നടിച്ച്, വലിയ കുലീനൻെറ വസ്ത്രം ധരിച്ച ഡാംഭികളുള്ള ആ നടത്തവും സർവ്വസാധനങ്ങളേയും ഒററക്കണ്ണുകൊണ്ടു അഗണ്യമായി പരിശോധിക്കുന്ന ആ ശീലവും കണ്ടാൽപ്പോൾ ആർക്കും തനിയേ ദേഷ്യംപിടിക്കും. മനുഷ്യർ സാധാരണയായി അധികമായി ഉപയോഗിക്കുന്ന അവയവത്തിന്നു വേഗത്തിൽ പുഷ്ടിയും ബലവും ഉണ്ടാകുമെന്നുള്ള തത്വം നേരാണെങ്കിൽ കാക്കയുടെ മററകണ്ണിന്നു തമസിയാതെ കണ്ണട വെക്കേണ്ടിവരും.’ ഒരു കാക്കയെ കൊല്ലുന്നതിന്നു ഈയാൾക്ക് അല്പമെങ്കിലും മടിയോ ശങ്കയോ ഉണ്ടാകാറില്ലത്രെ. ‘അവററയുടെ കള്ളത്തരമോ, അവററയുടെ മര്യാദകേടോ, അവററയുടെ കണ്ണുകഠോരമായ കരച്ചിലോ, ഇവയൊന്നുമല്ല. അതൊക്കെ എനിക്കു സഹിക്കാം. കാക്കകൾ നിസ്സഹായികളായ ജീവികളെ നിഷ്ഠൂരമായും കൊന്നു ഭക്ഷിക്കുന്നതാണ് എനിക്കു സഹിച്ചുകൂടാത്തത്. ചെറിയ പക്ഷികളെ കാക്ക വളരെ സൂക്ഷിച്ചുനോക്കും. എവിടെയാണ് അതിൻെറ കൂടെന്നു മനസ്സിലാക്കും. കുട്ടി വിരിഞ്ഞു പറക്കാനാകുന്ന കാലം എണ്ണിക്കഴിക്കും. തരംനോക്കി ആ കുഞ്ഞുങ്ങളെ ഓരോന്നോരോന്നായി കൊത്തിക്കൊണ്ടുപോയി വല്ല മരത്തിൻെറ കൊമ്പിന്മേലും വെച്ചു കാലുകൾകൊണ്ടു ചവിട്ടിപ്പിടിച്ചു കൊത്തിപ്പറിച്ചു ഭക്ഷിക്കും. തള്ളപ്പക്ഷികളുടെ പരിഭ്രമവും സങ്കടവും നിലവിളിയും അശേഷം ഗണ്യമാക്കുകയില്ല. അതിനാണ് ഞാൻ കാക്കയെ ദയയില്ലാതെ വെടിവെച്ചു കൊല്ലുന്നത്’

ലോക്ക്‌വുഡ് കിപ്ലിങ്ങ് എന്ന ആംഗ്ലേയ പണ്ഡിതൻ കാക്കയെപ്പററി, ഭ്രഷ്ടനായ തോട്ടിയെന്നും, കള്ളനെന്നും, ചതിയനെന്നും, സാധനങ്ങൾ ഒളിച്ചുവെക്കുന്നതിൽ ചതുരനെന്നും പറഞ്ഞിരിക്കുന്നു.

കാക്കയുടെ പേർതന്നെ കള്ളനെന്നോ മറോറാ മററണം എന്നാണ ജെർഡനെൻറ അഭിപ്രായം.

ഇങ്ങിനെ വേറെയും വളരെ ആംഗ്ലേയപണ്ഡിതന്മാർ കാക്കയെപ്പററി നിന്ദിച്ചു പറഞ്ഞിട്ടുണ്ട്. എന്നാൽ മിസ്റ്റർ ഫിൻ എന്നാൾ വെറും ദോഷൈകദൃക്കിൻെറ നിലയിലല്ല കാക്കയെ വിവരിക്കുന്നത്. കാക്കക്ക് അനേകം ഗുണങ്ങളുണ്ടെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. 'സ്നേഹിതന്മാരെ സങ്കടത്തിൽനിന്നു രക്ഷിക്കാൻ കാക്ക എപ്പോഴും ശ്രമിക്കുന്നതാണ്. ഒരു കാക്കയെ മനുഷ്യൻ പിടിക്കുകയോ, അതിൻെറ ശവം കയ്യിൽ വെക്കുകയോ ചെയ്താൽ, ആ പ്രദേശത്തുള്ള കാക്കകളെല്ലാംകൂടി കൂട്ടമിട്ടു കരയുന്നതു കണ്ടാൽ, മനുഷ്യനല്ല ശക്തി കുറഞ്ഞ വല്ല ശത്രുവുമായിരുന്നെങ്കിൽ നിശ്ചയമായും എല്ലാരുംകൂടി അവനെ എതിൎക്കുന്നതായിരുന്നുവെന്നു ഊഹിക്കാം. കാക്ക വളരെ ദയയുള്ള ഭൎത്താവാണ്. തൻെറ ഭാൎയ്യക്കു തിന്നാൻ ധാരാളം സമ്പാദിച്ചുകൊടുക്കും. തീൻപണ്ടങ്ങളും തൻെറ പക്കൽനിന്നു പിടിച്ചു പററിക്കൊണ്ടുപോകാൻ അനുവദിക്കുകയും അങ്ങിനെ പിടിച്ചു പററിക്കൊണ്ടുപോയി തിന്നുന്നതു കണ്ടു സന്തോഷിക്കുകയും ചെയ്യും. 'കാക്കക്കു തൻപിള്ള പൊൻപിള്ള'യാണെന്ന് അതിൻെറ ശത്രുക്കൾപോലും സമ്മതിക്കുന്ന കാൎയ്യമാണ്. തൻെറ കുഞ്ഞുങ്ങളോടു അത്ര വാത്സല്യമുണ്ട്. കുഞ്ഞുങ്ങളെ രക്ഷിക്കാൻ മനുഷ്യരോടുകൂടി പോരാടാൻ കാക്ക മടിക്കാറില്ല.' മിസ്റ്റർ ഫിൻ ആൾ യോഗ്യനാണ്. ഞാൻ അദ്ദേഹത്തോടു പൂൎണ്ണമായി യോജിക്കുന്നു. ഞാൻ മാത്രമല്ല, കാക്കയെപ്പററിയുള്ള ഈ പ്രബന്ധങ്ങളെക്കു ഞാൻ അധികമായി കടപ്പെട്ടിട്ടുള്ള ഡഗ്ലസ്സ് ഡീവാർ (Douglas Dewar B, A. F. Z. S.) എന്ന ഉത്തമനായ പ്രകൃതിശാസ്ത്രജ്ഞനും അദ്ദേഹത്തോടു യോജിക്കുന്നുണ്ട്. ഇദ്ദേഹം കാക്കയുടെ ഗുണങ്ങളെ അധികമായി വൎണ്ണിക്കാൻ, അഥവാ അദ്ദേഹത്തിൻെറ സ്വന്തഭാഷയിൽ പറയുന്നതായാൽ 'കാക്കയെ കഴിയുന്നത്ര ധവളീകരിക്കാൻ' ഒരു വൎത്തമാനപത്രത്തിൻെറ വിലയേറിയ ഒരു കോളം മുഴുവൻ ചെലവഴിച്ചിട്ടുണ്ടത്രെ. എന്നുമാത്രമല്ല ഒരു പുസ്തകംതന്നെ കാക്കയുടെ തൃപ്പാദങ്ങളിൽ സമൎപ്പിച്ചിട്ടുണ്ട്. അതുനിമിത്തം അദ്ദേഹത്തിനു നല്ല ശകാരവും കിട്ടീട്ടുണ്ട്.

ഏതായാലും കാക്കയുടെ സമ്പ്രദായങ്ങളും പ്രവൃത്തികളും സൂക്ഷിച്ചുനോക്കാൻ വളരെ രസമുണ്ട്. ഇത്ര രസം മററു യാതൊരു പക്ഷികളെ സൂക്ഷിക്കുന്നതിലും ഉണ്ടാകുന്നതല്ല. 'അര മണിക്കൂർ നേരം ഒരു കാക്കയുടെ പ്രവൃത്തി നോക്കിക്കൊണ്ടിരിക്കെ തനിയെ പുഞ്ചിരി തൂകാത്ത വല്ല ആളും ഉണ്ടെങ്കിൽ അദ്ദേഹം ഉടനെ ഡോക്ടരോടു സട്ടിഫിക്കേററവാങ്ങി ആറുമാസത്തെ കല്പനക്കു അപേക്ഷിക്കണം' എന്നാണ് മിസ്റ്റർ ഡീവാറിന്റെ അഭിപ്രായം. അതു നേരാണ് താനും. കാക്ക വലിയ വികൃതിയാണെങ്കിലും കണ്ടുരസിക്കത്തക്ക വികൃതിയാണതിന്റേത്.

വികൃതികളെപ്പററി വായിക്കാൻ ഇഷ്ടമില്ലാത്തവൻ എന്റെ ഈ ഉപന്യാസങ്ങൾ വായിക്കാതിരിക്കണം. അങ്ങിനെയുള്ളവക്ക് തിരുവിതാംകൂർ ബുക്കുകമ്മററിവക പാഠപുസ്തകങ്ങൾ ഞാൻ ശിപാർശി ചെയ്യുന്നു.

മൂർക്കോത്തു കുമാരൻ.

---

# ദേവീസ്തവം
(൧)

1. വിഷമിപ്പിപ്പൊരീ മോഹവിഷയഭ്രമമോചനം
വിഷമാണതൊഴിക്കേണം വിഷമാക്ഷന്റെ വല്ലഭേ!

2. ആരണിത്തമ്പുരാൻ വേട്ട കാറണിക്കുഴലാളമണേ!
തീരണം ദുരിതം നന്മ ചേരണം നീ തുണെക്കണം.

3. ഭുവനം മുഴുവൻ നന്നായവനം ചെയ്തിടും ശിവേ
ഭവനും കൈതൊഴും തൃക്കണ്ണിവനും തുണയംബികേ!

4. ദേവദാനവഗന്ധർവ്വ ദേവർഷി മനു പൂജിതേ!
ദേവി! നിൻ തൃപ്പദം ഭൂമീദേവനാമിവനാശ്രയം.

5. തങ്കടാക്ഷജിതാശേഷസങ്കടേ! ശങ്കരപ്രിയേ!
വങ്കടൽക്കൊത്തസംസാരസങ്കടം തീൎക്കണം മമ.

6. അക്ഷിയിൽക്കാമനെച്ചുട്ടാ ത്ര്യക്ഷനെത്താർശരത്തിനാൽ
ശിക്ഷിച്ച നിൻ മിഴിക്കോണിൻ ദക്ഷതസ്ക്കഗജേ തൊഴാം.

7. സ്മരനെച്ചുട്ടോരാസ്വാമി ഹരനെപ്പാട്ടിൽ വച്ച നീ-
തരണേ കൃപ സംസാര തരണേ തുണയാകണേ.

8. അരുതേ ഭവ സംസാര വിരുതേ! ഭവ സങ്കടം
കുരുതേ പൂൎണ്ണ കാരുണ്യം ചൊരുതെന്നിലഗാത്മജേ!

9. ജാതകൎമ്മം മുതല്ക്കെന്നിൽ ജാതകൎമ്മങ്ങളൊക്കയും
പാതകക്കണ്ടിലേക്കുള്ളാപ്പാതകാണാതെയാക്കണം.

10. പിരിയാതുള്ള സംസാരപ്പെരിയാററിൽക്കിടന്നു ഞാൻ
തിരിയാപ്പാൻ ശിവേ! തൃക്കൺതരിയാക്കിത്തരേണമേ.

11. മായേ കാശ്മീരസങ്കാശകായേ! കലേത്തു നിത്യവും
തായേ കാ[illegible]മേ ശ[illegible]ജായെ! കാമ്യകളേബരം.

12. തുലയേലാത്ത തൃക്കണ്ണിൻ നിലയെത്തന്നെ നിത്യവും
കലയേ കുരു കാരുണ്യം മലയേററലയും കുചേ!

നടുവത്തു മഹൻനമ്പൂരി.

---

കില്ലെന്യേബഹുനാളംഭജ്ജിസ്സിലുമിവന്നായെന്നുമേനൽകിയി-
ട്ടില്ലെന്നുള്ളതുകൊണ്ടെനിക്കുരുകടക്കാരെത്തിയായ്ത്തിന്നറി
വില്ലെന്നാലുമകംകനിഞ്ഞൊരുവരംതന്നീടപ്പാട്ടുതീ-
ൎക്കില്ലെന്നാകിലപൂൎണ്ണയെന്നതവപേരീശാനി! മോശപ്പെട്ടും.

വള്ളത്തോൾ കെ. നാരായണമേനോൻ

# കുടുമ്മ*



കുടുമ്മ എന്ന പദം വിസ്താരം കുറഞ്ഞതു് എന്നൎത്ഥമുള്ള 'കുടു' എന്ന ഒരു ദ്രാവിഡ ധാതുവിൽ നിന്നു് ഉത്ഭവിച്ചിട്ടുള്ളതാകുന്നു. പക്ഷികളുടെ മൂക്കു മുതലായി ഇതിന്നു നിഘണ്ഡുവിൽ വിവക്ഷിക്കപ്പെട്ടിട്ടുള്ള മററു അൎത്ഥങ്ങളും പിന്നീടു കിട്ടീട്ടുള്ളവയായാണെന്നു ഭാഷാപണ്ഡിതന്മാരാൽ വിശ്വസിക്കപ്പെടുന്നു.

ഏതു രാജ്യത്തിലും കാലങ്ങളിലും തലമുടി മനുഷ്യന്റെ കായികമായ ധനത്തിന്റെ ഒരു മുഖ്യാംശമെന്നനിലയായിട്ട് വിചാരിക്കപ്പെടുന്നതു്. ഇംഗ്ലണ്ടിൽ സാക്സന്മാരുടെ കാലത്തിലെ പുരുഷന്മാർ തലമുടി നീട്ടി വന്നിരുന്നു. നാൎമന്മാർ രാജ്യത്തെ ജയിച്ചപ്പോൾ അവരെ അനുകരിച്ചു വെട്ടിത്തുടങ്ങി. കുറെ നാൾ കഴിഞ്ഞപ്പോൾ ചുരുട്ടുന്നതാണ് ഭംഗി എന്നായിത്തീൎന്നു. രാജാവും പ്രജകളും തമ്മിൽ 17-ാം നൂററാണ്ടിലുണ്ടായ ഭയങ്കരമായ യുദ്ധത്തിൽ രാജപക്ഷത്തെ ആശ്രയിച്ചവർ തലമുടി നീട്ടി വളൎത്തുകയും പ്രജാപക്ഷാവലംബികൾ അതു വെട്ടിക്കളകയും ചെയ്തു. ഇക്കാലത്തെ സാമ്യമക്കു തലമുടി വെട്ടുന്നതിലാണ് ഭ്രമം. ഗ്രീസ്സ് രാജ്യത്തിൽ പുരാതനകാലങ്ങളിൽ തേൎമ്മോപ്പിളെ എന്ന നഗരത്തിൽ വെച്ചു നടന്ന പ്രസിദ്ധമായ യുദ്ധത്തിൽ ശത്രുക്കളായ സെൎക്ക്സിസിന്റെ പെൎഷ്യൻ ഭടന്മാർ അടുത്തുവന്നപ്പോൾ ധൈൎയ്യശാലികളായ ഗ്രീക്ക് യോദ്ധാക്കൾ തങ്ങളുടെ നീണ്ട തലമുടി ചീകികെട്ടികൊണ്ടിരിക്കയായിരു

* 'കുടുമ്മ' എന്നും 'കുടുമ' എന്നും എഴുതിയും പറഞ്ഞും വരുന്നുണ്ടു്. ഇതു രണ്ടും സുബദ്ധമോ എന്നും അല്ലെങ്കിൽ ഏതാണ് അബദ്ധമെന്നും തീൎച്ചയായിട്ടില്ല.

[illegible]

നുവത്രെ. നാവേ് രാജ്യത്തിൽ പണ്ടുണ്ടായിരുന്ന രാജാക്കന്മാർ ശത്രുക്കൾക്കു കീഴടങ്ങിയപ്പോൾ തങ്ങളുടെ തലമുടിക്കു ദോഷം ചെയ്യരുതെന്നാണ് മുമ്പിൽ പ്രാൎത്ഥിച്ചത്. ഓരോ രാജ്യത്തിലേയും ആദിമകാലം മുതൽക്കുള്ള കേശചരിത്രം എഴുതുകയാണെങ്കിൽ അതൎന്നുരൂപമലെ ദീൎഘവും രസകരവുമായിരിക്കുമെന്നുള്ളത് ഈ ഉദാഹരണങ്ങളിൽനിന്നു സ്പഷ്ടമാണല്ലൊ. നമുക്കു തല്ക്കാലം ഭാരതഖണ്ഡത്തിലെ കുടുമയുടെ കഥയെപ്പററി സ്വല്പം ചിന്തിക്കതന്നെ.

ഇൻഡ്യയിൽ ആദ്യമായി കുടിയേറിപ്പാൎത്ത ആൎയ്യന്മാർ കുടുമ എവിടെ ധരിച്ചിരുന്നു എന്നു നിശ്ചയിക്കുന്നതിന്നു തക്ക പ്രമാണങ്ങളില്ല. എന്നാൽ ഋഗ്വേദത്തിലെ ഒന്നാമത്തെ മണ്ഡലത്തിൽ ശിഖയെപ്പററി പറഞ്ഞു കാണുന്നുണ്ട്. 'ശി' എന്ന ധാതുവിനു 'കിടക്കുക' എന്നു അൎത്ഥമുള്ളതിനാൽ ആൎയ്യന്മാരുടെ കുടുമ നീണ്ടു കിടന്നിരുന്നു എന്നു നമുക്കു ഇതിൽനിന്നു ഏകദേശം അനുമാനിക്കാവുന്നതാണ്. അമരസിംഹൻ 'ചൂഡാ' എന്നും 'കേശപാശം' എന്നും രണ്ടു പദങ്ങളെക്കൂടി അമരകോശത്തിൽ പൎയ്യായമായി ഉപയോഗിക്കുന്നുണ്ട്. 'ചൂഡാ' എന്ന പദം പൊതിയുക അല്ലെങ്കിൽ ആവരണം ചെയ്ക എന്നൎത്ഥമുള്ള ഒരു ധാതുവിൽനിന്നുത്ഭവിക്കുന്നു. കേശപാശം എന്നതിന്നു കേശങ്ങളുടെ കൂട്ടം എന്നേ അൎത്ഥമുള്ളു. തലയിൽ ഒരു ഭാഗത്തുമാത്രം മുടിവളൎത്തുകയും ശേഷം ക്ഷൌരം കഴിക്കുകയും ചെയ്യുന്നത് ആൎയ്യന്മാരുടെ ധൎമ്മമായിരുന്നു എന്നുള്ളത് എസ്കിലസ്സ് മുതലായ ഗ്രീക്കുനാടകനിൎമ്മാതാക്കന്മാരുടെയും ലിപി മുതലായ റോമൻചരിത്രകാരന്മാരുടെയും ഗ്രന്ഥങ്ങളിൽനിന്നു വ്യക്തമാകുന്നു.

ക്ഷൌരത്തെപ്പററി വേദങ്ങളിൽ അവിടവിടെ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. എല്ലാ യാഗകൎമ്മങ്ങൾക്കും മുമ്പു ക്ഷൌരക്രിയ കഴിച്ചുകൂടാത്തതാണെന്നു കാണുന്നു. തൈത്തരീയസംഹിതയിൽ രോമം (കുടുമ ഒഴിച്ചുള്ള) മൃതമാകയാൽ അശുദ്ധമാണെന്നും അതിനാൽ ആ അശുദ്ധിയെ ക്ഷുരക്രിയകൊണ്ടു നീക്കി കൎമ്മമാരംഭിക്കേണ്ടതാണെന്നും പറയുന്നു. രോമവും നഖങ്ങളും മൃതങ്ങളാണെന്നു പ്രാചീനഹിന്തുക്കൾ ഇദാനീന്തനകാലങ്ങളിലെ ശരീരശാസ്ത്രജ്ഞന്മാരെപ്പോ

ലെതന്നെ വിശ്വസിച്ചിരുന്നു എന്നുള്ളതിന്നു സംശയമില്ല. അതേ
സംഹിതയിൽതന്നെ മറെറാരു ഭാഗത്തിൽ ക്ഷൌരംചെയ്യാൽ തല
ക്കു കനക്കുറവോടുകൂടി സ്വൎഗ്ഗത്തിൽ പോകാമെന്നു പറഞ്ഞുകാണു
ന്നു. തൈത്തരീയബ്രാഹ്മണത്തിൽ ദേവന്മാർ അഥവാ ആൎയ്യന്മാർ
കാൽതൊട്ടു തലയോളവും അസുരന്മാർ അതായത് അനാൎയ്യന്മാർ
തലതൊട്ടു കാലോളവും ക്ഷൌരം ചെയ്യുന്നതായും അതിനാൽ മുൻ
പറഞ്ഞവർ മുകളിലേക്കും രണ്ടാമതു പറഞ്ഞവർ താഴത്തേക്കും
പോകുന്നതായും വൎണ്ണിക്കപ്പെട്ടിരിക്കുന്നു. ഇപ്പോഴും ചില വയോവൃ
ദ്ധന്മാർ തല ആദ്യമായി ക്ഷൌരം ചെയ്യിക്കുന്നതു പാപമാണെന്നു
പറയുന്നതു ഞാൻ പറഞ്ഞുകേട്ടിട്ടുണ്ട്.

ധൎമ്മസൂത്രങ്ങളിലും ധൎമ്മശാസ്ത്രങ്ങളിലും ചൌളകൎമ്മത്തിന്നു
ക്രമാധികമായ പ്രാധാന്യം നല്കപ്പെട്ടു കാണുന്നു. ധൎമ്മസൂത്രകാ
രന്മാരിൽ ഉലോം പുരാതനനെന്നുതന്നെ പറയാവുന്ന ഗൌതമൻ
കൂടി അതിനെ ഒരു സംസ്കാരത്തിന്റെ സ്ഥാനത്തിലാണ് ഗണിച്ചി
ട്ടുള്ളത്. ആപസ്തംബൻ ബ്രാഹ്മണൎക്ക് അവരവരുടെ ഋഷികളുടെ മ
തമനുസരിച്ചു മൂന്നു വയസ്സിലോ മറേറാ ചൌളകൎമ്മം നടത്താവു
ന്നതാണെന്നു പറയുന്നു. വിഷ്ണുവും ഈ കൎമ്മവിധാനത്തിന്നു മൂ
ന്നാമത്തെ വയസ്സ് ഉത്തമമെന്നു പറയുന്നു. ഒരു പണ്ഡിതൻ ഇ
തിനെ വ്യാഖ്യാനിക്കുമ്പോൾ ഗൎഭം മുതൽ കണക്കാക്കി മൂന്നു വയ
സ്സു കൊള്ളിക്കുന്നതിൽ വിരോധമില്ലെന്നഭിപ്രായപ്പെടുന്നു. സാം
ഖ്യായനൻ പ്രഥമവയസ്സും കൊള്ളാമെന്നു വാദിക്കുന്നു. അഞ്ചാമ
ത്തെ വയസ്സിൽ ഇവരാരും ഈ കൎമ്മത്തെ വിധിക്കുന്നില്ല. മനു
ചൌളംകൊണ്ടുള്ള ഉപയോഗത്തെ വളരെ ശ്ലാഘിക്കുന്നു. ഗൎഭകാ
ലത്തിൽ ചെയ്യപ്പെടുന്ന പുണ്യകൎമ്മങ്ങൾകൊണ്ടും ശിശു ജാതമാ
കുമ്പോൾ നടത്തപ്പെടുന്ന കൎമ്മങ്ങൾകൊണ്ടും ചൌളോപനയന
ങ്ങൾകൊണ്ടും ജന്മപാപത്തെ ദൂരീകരിക്കാവുന്നതാണെന്നാണ് അ
ദ്ദേഹത്തിന്റെ മതം. ആശ്വലായനനും ആപസ്തംബനും ചൌള
കൎമ്മത്തെപ്പററി വളരെ വിസ്തരിക്കുന്നുണ്ട്. അവയെ ഇവിടെ എ
ടുത്തു പറയുന്നതു വായനക്കാൎക്കു രുചിക്കുമോ എന്നു സംശയിക്കുന്നു.
ഓരോ ഋഷിയുടേയും നിയമനം ഈ വിഷയത്തിൽ ഭിന്നമായിരു

ന്നു എന്നു ധാരാളം പ്രത്യക്ഷമാകുന്നുണ്ട്. ചൌളംകൂടാതെ 'കേശാന്ത'മെന്നൊരു കമ്മത്തെപ്പററിയും സൂത്രകാരന്മാർ പ്രതിപാദിക്കുന്നു. കേശാന്തം വേദാദ്ധ്യയനാനന്തരം ചെയ്യപ്പെടേണ്ടതാണെന്നാണ് വ്യാസന്റെ മതം.

വിവാഹഘട്ടത്തിൽ 'ഭൂമികേ! ശിരോരോഹ ഭൂഷയന്തി മുഖം മമ' ഇത്യാദിയായ ഒരു ശ്ലോകം ചൊല്ലിക്കാണുന്നുണ്ട്. ഇതു പൂമരത്തോടുള്ള സംബോധനമാണ്. പൂവ് മുഖത്തെ ഭൂഷണം ചെയ്യേണമെങ്കിൽ കുടുമ്മ മുൻവശത്തുതന്നെ ആയിരിക്കേണമെന്നും അതിനാൽ പുരാതനാര്യന്മാർ മുൻകുടുമ്മക്കാരായിരുന്നു എന്നും ചില പണ്ഡിതന്മാർ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. ഇതിൽ സ്വല്പം സത്യമില്ലെന്നും പറവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ ബ്രാഹ്മണരിൽ ഇദംപ്രഥമമായി ദ്രാവിഡരാജ്യത്തിലേക്കു കടന്ന നമ്പൂരിമാർ, മുക്കാണിയന്മാർ, ചോഴിയന്മാർ മുതലായവർ ഇന്നും കുടുമ്മ മുമ്പിൽതന്നെ വെച്ചുകൊണ്ടിരിക്കുന്നു. കേരളോല്പത്തിയിലും മററും കേരളബ്രാഹ്മണർ ആദ്യം പുറകിൽ കുടുമ്മക്കാരായിരുന്നു എന്നും മുൻകുടുമ്മ പരശുരാമന്റെ പരിഷ്കാരമാണെന്നും കാണുന്നത് അത്ഥശൂന്യമായ ഒരു ഐതിഹ്യമാണെന്നു സ്ററ്യൂവട്ട് മുതലായ ഇദാനീന്തനപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതു കേവലം ധിക്കരിക്കത്തക്കതാണെന്നു തോന്നുന്നില്ല. വിഷ്ണുപുരാണത്തിൽ കുടുമ്മയെപ്പററി രസകരമായ ഒരു കഥ പറഞ്ഞു കാണുന്നുണ്ട്.

സൂര്യവംശത്തിലെ പരമപ്രസിദ്ധനായ സഗരചക്രവത്തിയെപ്പററി കേട്ടിട്ടില്ലാത്തവർ വളരെപ്പേർ ഉണ്ടായിരിക്കയില്ലല്ലോ. അദ്ദേഹമാണ് വസിഷ്ഠന്റെ ഉപദേശപ്രകാരം ഓരോരോ രാജ്യക്കാക്ക് ഓരോവിധം കുടുമ്മ വയ്പിച്ചതെന്നു ആ ഗ്രന്ഥത്തിൽ വിവരിച്ചിരിക്കുന്നു. യവനന്മാർ തല മുഴുവനും ക്ഷൌരം ചെയ്യുന്നതിന്നും ശകന്മാർ തലയുടെ മുൻഭാഗം മാത്രം ക്ഷൌരംചെയ്യുന്നതിന്നും പാരദന്മാർ തല ആകപ്പാടെ വളത്തി കുടുമ്മ നീട്ടുന്നതിന്നും പാഹ്ലവന്മാർ താടി വളത്തുന്നതിന്നും അദ്ദേഹം ആജ്ഞാപിച്ചു എന്നും ആര്യന്മാരെപ്പോലെ കുടുമ്മ വച്ചുകൊള്ളുവാൻ ഇവക്കു നിവൃത്തിയില്ലാതെ തീന്നതു ഈ നിബന്ധനങ്ങളാലാണെന്നും വിഷ്ണുപുരാ

ണത്തിൽ പ്രകടമായി ഘോഷിക്കപ്പെട്ടിരിക്കുന്നു. ഇതിൽനിന്നു ഊഹിക്കേണ്ടത് ആൎയ്യന്മാർ കുടുമ്മ മുൻവശം തന്നേ വച്ചിരുന്നു എന്നാണ്. വിഷ്ണുപുരാണകൎത്താവിന്റെ കാലത്തു മുൻപറഞ്ഞ ജാതിക്കാർ തലമുടി വളൎത്തി വന്നത് അതിൽ പ്രസ്താവിച്ചിട്ടുള്ളതു പോലെയാണെന്നുള്ളതു നിസ്സംശയമാകുന്നു. ദക്ഷിണദിക്കിലേക്കു ആദ്യമായി കടന്ന നമ്പൂരിമാരും മററും ഈ വിഷയത്തിൽ പ്രാചീനാൎയ്യസമ്പ്രദായത്തെതന്നെ അനുകരിക്കയും ഉത്തരഇൻഡ്യയിലെ ബ്രാഹ്മണർ ബുദ്ധഗൌതമന്റെ മതത്തിനു പ്രാബല്യം വന്നപ്പോൾ കുടുമ്മ പുറകിലേക്കു മാററുകയും ചെയ്തു എന്നു് അനുമാനിക്കുവാൻ ധാരാളം ലക്ഷ്യങ്ങൾ ഉണ്ട്. ബുദ്ധന്റെ പിതാവായ ശുദ്ധോദനൻ ഒരു ശകകുലപ്രമാണിയായിരുന്നു എന്നുള്ളതു ചരിത്രപ്രസിദ്ധമാണല്ലോ. ഇപ്പോഴും ശകസംഭൂതന്മാരായ ചൈനാക്കാരും മററും പുറകിൽ കുടുമ്മ ഒരു ചെറിയ വാലുപോലെയാണല്ലോ വച്ചുകൊണ്ടിരിക്കുന്നത്. കാംഡ്വൽസായ്പ് ഒരു അവസരത്തിൽ ഹിന്തുക്കളും ശകന്മാരും ആദിമകാലങ്ങളിൽ ഒന്നുപോലെ കുടുമ്മ വച്ചുകൊണ്ടിരിക്കണമെന്നു് അഭിപ്രായപ്പെട്ടിട്ടുള്ളതായി ഞാനോൎക്കുന്നുണ്ട്. ഇതിന്റെ സാധുതയെപ്പററി ഇനിക്കു സംശയമുണ്ട്.

മനുവിന്റെ ചൂഡായെപ്പററിയുള്ള നിയമങ്ങൾ ആബ്രഹ്മവൈശ്യപൎയ്യന്തമേ സംബന്ധിച്ചിരുന്നുള്ളു. ശൂദ്രർ അനേകശതവൎഷങ്ങൾ കുടുമ്മകൂടാതെ തന്നെയാണ് കഴിച്ചുകൂട്ടിയത്. പോൎട്ടുഗീസ്സുകാർ മലയാളത്തിൽ വന്നപ്പോൾ ഇവിടത്തെ ശൂദ്രർ തലമുടി ധാരാളമായി വളൎത്തുകയും അവയെ മുൻവശത്തു കെട്ടിവയ്ക്കുകയും ചെയ്തുവന്നതായി കാണുന്നു. ഇതുപോലെ തന്നെ വളരെ നാളത്തേക്കു മറവന്മാരും വെള്ളാളന്മാരും കുടുമ്മ വളൎത്തിവന്നു. ഈ രണ്ടു ജാതിക്കാരുടേയും ഇടയിൽ പ്രാചീനാചാരചരിത്രത്തെ നിലനിൎത്തുന്നതിനോ എന്നു തോന്നുമാറ് ഇന്നും കോഞ്ഞുകെട്ടി എന്നൊരു വകഭേദം കാണപ്പെടുന്നു. ഡാക്ടർ കാപ്പെട്ട് എന്ന പൌരസ്ത്യഭാഷാപണ്ഡിതൻ പത്തുമുന്നൂറു വൎഷങ്ങൾക്കു മുമ്പ് അനാൎയ്യന്മാൎക്കു ക്ഷൌരമില്ലായിരുന്നു എന്നും അവർ തല ആകപ്പാടെ വളൎത്തി മുൻവശത്തു ഒരു കെട്ടുമാത്രം കെട്ടിക്കൊണ്ടിരുന്നു എന്നും അ

ഭിപ്രായപ്പെടുന്നു. ഇന്നും തമിഴ്ഭാഷ സംസാരിക്കുന്ന സ്ഥലങ്ങളിൽ ശൂദ്രവർഗ്ഗത്തിൽ ഉൾപ്പെട്ട പലജാതിക്കാർക്കും കുടുമ്മ വച്ചുകൊള്ളുന്നതിൽ നിർബ്ബന്ധമുള്ളതായി കാണുന്നില്ലെന്നു കാൾഡ്വൽസായ്പ് പ്രസ്താവിക്കുന്നു. ദ്രാവിഡയോദ്ധാക്കൾ ക്ഷൌരംചെയ്യിരുന്നില്ലെന്നും ദക്ഷിണഇന്ത്യയിലെ ശിലാപ്രതിമകളിൽനിന്ന് അനുമാനിക്കാവുന്നതാകുന്നു. മലയാളത്തിലെ ക്രിസ്ത്യാനികളുടെ സമ്പ്രദായം ഇതുതന്നെയായിരുന്നു. തലമുടി കളയുന്നതു സ്വാഭിമാനത്തിന്നും ധീരതക്കും ഹാനികരമെന്നായിരുന്നു അക്കാലങ്ങളിലെ വിചാരം. ക്രിസ്ത്യാനികളുടെ ചരിത്രകൎത്താക്കന്മാരിൽ മുഖ്യനായ ഹഫ്സായ്പ് പറയുന്നതാവിത്:—൧൬-ാം ശതവൎഷത്തിലും മററും ക്രിസ്ത്യാനികൾ സ്ത്രീകളെപ്പോലെതന്നേ തല വളൎത്തിവന്നു. വയോവൃദ്ധന്മാരും, പുണ്യസ്ഥലങ്ങളിലേക്കു പോകുന്നവരും, ദാമ്പത്യം പാടില്ലെന്നു നിഷ്ഠയുള്ളവരുമേ മുടിയറുത്തിരുന്നുള്ളൂ. മററുള്ളവർ നീണ്ടു വളൎന്നു കിടക്കുന്ന തങ്ങളുടെ മുടിയെ ഭംഗിയായി മുൻവശം കെട്ടിവെച്ച് അതിൽ ഒരു മൊട്ടുസൂചിയോ പൊന്നോ വെള്ളിയോകൊണ്ടുള്ള കുരിശോ ആഭരണമായി ധരിച്ചുവന്നു'. നാട്ടുക്രിസ്ത്യാനികൾ തലമുടി മുഴുവൻ വെട്ടി ധാരമാരെപ്പോലെയായത് അടുത്ത കാലങ്ങളിൽ മാത്രമാണ്. പുത്തനായി ക്രിസ്തുമാൎഗ്ഗത്തിൽ ചേൎക്കപ്പെടുന്നവൎക്കു കുടുമ്മ വേണമോ വേണ്ടയോ എന്നുള്ള വിഷയത്തെപ്പററി പാതിരിമാരുടെ ഇടയിലുള്ള വാദം ഇനിയും അവസാനിച്ചിട്ടില്ല. കാൾഡ്വൽ സായ്പ് അതുവേണ്ടെന്നും മേഹിയർ സായ്പ് വേണമെന്നുമുള്ള അഭിപ്രായക്കാരായിരുന്നു. കുടുമ്മകൂടി വച്ചുകൊള്ളുവാൻ അനുവദിക്കുന്നതായാൽ ഹിന്തുക്കൾ വേഗത്തിൽ ക്രിസ്ത്യാനിമതത്തെ സ്വീകരിക്കുമെന്നാണ് മേഹിയർ സായ്പിന്റെ ഭാഗക്കാരുടെ യുക്തി.

ആകപ്പാടെ ആൎയ്യമതത്തിന്നു ഷെൻഡിധൎമ്മം (കുടുമ്മ മതം) എന്ന് ഉത്തരദേശങ്ങളിൽ പേർ വന്നിട്ടുള്ളത് ആശ്ചൎയ്യമല്ലെന്നുതന്നേ പറയേണ്ടിയിരിക്കുന്നു. കുടുമ്മ അനാൎയ്യന്മാൎക്കു പതിവില്ലായിരുന്നു എന്നു മുമ്പു പ്രസ്താവിച്ചുവല്ലോ. ഇതിന്നു ഒരു പ്രമാണംകൂടി വേണമെങ്കിൽ സിദ്ധന്മാർ എന്നു തമിഴിൽ പറയാറുള്ള ഒരു കൂട്ടം ക

വികളിൽ അഗ്രേസരനും ആൎയ്യന്മാരുടെ പദവിയിൽ അസൂയാലുവു മായിരുന്ന ശിവവാക്യർ എന്ന ഗ്രന്ഥകൎത്താവു പറയുന്നതു നോക്കാം. അദ്ദേഹം ബ്രാഹ്മണരെ നോക്കി 'നാലുവേദങ്ങളും, ദൎഭപ്പുല്ലും, ദണ്ഡും, കുടുമ്മയും, പൂണൂലും നിങ്ങൾ ജനിക്കുമ്പോൾ കൊണ്ടുവന്നതാണോ' എന്നു് ഒരു കൃതിയിൽ ചോദിക്കുന്നു.

പുരാതനാചാരങ്ങളൊക്കെ പമ്പകടത്തി സരസനായ നാരായണൻനമ്പ്യാരുടെ 'പുതിയപരിഷ്കാരചിഹ്നങ്ങ'ളെ ഉണ്ണിനമ്പൂരിമാർകൂടി പതുക്കെ കൈക്കൊള്ളുവാൻ ആരംഭിച്ചിരിക്കുന്ന ഈ കാലത്തിൽ ഹിന്ദുക്കളാസകലം ധരിക്കുന്ന കുടുമ്മയുടെ ഉത്ഭവമെങ്ങിനെയെന്നു് അറിയേണമെന്നു താല്പൎയ്യമുള്ളവൎക്കു് ഈ ഉപന്യാസം ഉപകാരപ്രദമായി ഭവിക്കുമെങ്കിൽ അതുകൊണ്ടു ഞാൻ കൃതാൎത്ഥനായി. ഈ വിഷയത്തെ ഇതിലധികം വിസ്തരിക്കുന്നതു വിഹിതമല്ലെന്നു എനിക്കുതന്നെ അറിയാവുന്നതാകയാൽ തല്ക്കാലം വിരമിച്ചുകൊള്ളുന്നു.

ഉള്ളൂർ എസ്സ് പരമേശ്വരയ്യർ, എം. എ. ബി. എൽ.

---

# കൃഷ്ണസ്തുതി

1. കമലലോചനഗോപവധൂപതേ
ശമലമോചനകൃഷ്ണഭവല്പദേ
വിമലഭക്തിവിളഞ്ഞുവിളങ്ങണം
മമതുലോമതുലോരുകൃപാനിധേ.

2. ഭവമൃതിശ്രമഭാരമൊഴിച്ചിടും
ഭവദനുസ്മൃതിലേശമുദിക്കുകിൽ
ഭവമുഖസ്തുതാവസ്തുതയാസമം
ഭവനമാവനമായ്വരുമാശ്രമേ.

3. മുദിരവർണ്ണമുകുന്ദഭവൽപദ
സ്മൃതിരസംമമതന്നരുളേണമേ
മൃതിരുജാനിഹതിഷ്ഠതമേമനം
മുതിരുമേതിരുമേനിയിലെത്തുമേ

4. ശമരസത്തൊടുമെന്നുടെയീമന-
സ്സമരസംസ്തുതനിസ്തുലശോഭയാ
ഭ്രമരസമ്മിതമാംതിരുമേനിയോ-
ത്തമരണംമരണംവരുവോളവും.

5. ഭ്രമതകൊണ്ടിഹകൃഷ്ണ! ഗൃഹം, പണം,
പ്രമദനന്ദിനിയെന്നനിരൂപണം
മമതപൂണ്ടതൊഴിച്ചുതരേണമേ
മമഹിതംമഹിതംതവസേവനം.

6. വിതതസംസൃതിസങ്കടവങ്കടൽ
പ്രതരണേതുണനിന്തിരുമേനിമേ
സതതമാക്കൊരുശക്തിവിമുക്തിതൻ
വിതരണേതരണേവിജയംഹരേ!

7. വരവധൂധനസാധനകൌതുകം
പരമകൃത്യമസത്യമസൽഭ്രമം
ദുരിതമീവകതീർത്തുതരേണമേ
വരദനീരദനീലരുചേസുഖം.

8. മരണജന്മഹരംതവചേവടി
സ്മരണവുംതിരുനാമവുമെപ്പൊഴും
ശരണമെന്നുഹരേ! മമമാനസേ
വരണമാറണമാമയമാകവേ.

9. വനജനേത്ര ഭവൽപദതാരിലു-
ള്ളനഘഭക്തിഭവിഷ്ണുണമാശ്രമേ
വിനയമൊന്നതിശ്രദ്ധതതേടുമേ
പുനരകംനരകംവരികില്ലമേ.

10. ഭവലയപ്രഭോ! കൃഷ്ണ! മദാശയം
തവവശസ്ഥിതമായിവരാസ്സിടലാ
കുവലയാക്ഷികളായതിനെബ്ബലാൽ
കവരുമേവരുമേററവുമാത്തിമേ.

11. ചതുരചിഹ്നചതുർഭുജമേസദാ
പുതുമപൂണ്ടൊരുനിന്നുടെമേനിയിൽ
കുതുകചിന്തയുറയ്ക്കുകിലത്തലെ-
ന്നതുവരാതുവരാസുഖബാഷ്പവും.

12. വിഷയനാശനകേശവദൈവമേ
വിഷമമെന്തിഹനിന്തിരുമേനിമേ
ധിഷണയിൽകുടികൊള്ളുകിലററിടും
കഷണമേഷണമേളജമക്ഷണം.

13. മമഗൃഹാദിനശിക്കുകിലെത്തുമേ
ശമമതിന്നുതുണച്ചരുളേണമേ
കമലനേത്രമലത്തിനുമൂലമി-
ക്കമലമേമലമേകിടുമേട്ടശം.

14. സവിനയംഭവദീയകഥാസുധാ
വിവിധസാരമറിഞ്ഞുപുകഴ്ത്തുവാൻ
കവിമുഖസ്തുതകൃഷ്ണ! തരേണമേ
കവിപദംവിപദംകളയേണമേ.

15. വിവിധഭൂവിഷയങ്ങളിൽവീണുതാ
ണവശമായലയുംഹൃദയംഹരേ!
ഭവദനുഗ്രഹമേററിനിയെങ്കിലും
നിവരണംവരണംമമമംഗലം

16. സകരുണാശയകൃഷ്ണസഭാവധൂ-
നികരമെയ്യിലെഴുംമമമാനസം
പകവെടിഞ്ഞിനിനിന്തിരുമേനിയിൽ
പകരണംകരണങ്ങളടങ്ങണം.

കാത്തൊള്ളി അച്യുതമേനോൻ.

# ജീവന്റെ ഉത്ഭവം



ഏതൊരു കാലത്തും ജീവാത്മാവിന്റെ തത്വത്തെ ജനങ്ങൾ മനസ്സിലാക്കീട്ടുള്ളതായി കാണുന്നില്ല. മനുഷ്യനു സ്വപ്നേപി സൃഷ്ടിക്കാൻ പാടില്ലാത്തതും മനസ്സുകൊണ്ടു ബാഹ്യമാനിക്കത്തക്കതുമായ ഒരു വസ്തുവാണ് ജീവാത്മാവെന്നു പ്രായേണ നാം വിചാരിച്ചുപോന്നിരുന്നു. പ്രാണൻ പൊയ്പോയാൽ തിരിച്ചുകിട്ടുകയില്ലെന്നുള്ള വിചാരംകൊണ്ടാണ് അല്പപ്രാണികളെ കൊല്ലുന്നതിൽകൂടി എല്ലാവൎക്കും ഭയം തോന്നിപ്പോകുന്നത്.

ജീവനുള്ളതും ഇല്ലാത്തതുമായ വസ്തുക്കളെ വേർതിരിച്ച് ആ വസ്തുക്കൾതമ്മിലുള്ള അതിരിനെ ക്ലിപ്തപ്പെടുത്തുകമാത്രമല്ല നാം ചെയ്യിട്ടുള്ളത്. ജീവനുള്ള വസ്തുക്കളിൽനിന്നും ഉണ്ടായിരിക്കുന്ന പഞ്ചസാര, അരിപ്പശ മുതലായ സാധനങ്ങൾക്കൂടിയും പ്രാണശക്തിയുടെ സഹായംകൂടാതെ നമുക്കുണ്ടാക്കാൻ പാടില്ലെന്നുകൂടി വി

ചാരിച്ചിരുന്നു. അതിനാൽ ഇങ്ങനെയുള്ള വസ്തുക്കളെ ജീവധാര
ണവസ്തുക്കളെന്നു വിളിച്ചുവരുന്നു. എന്നാൽ 1828-ൽ ജർമ്മനിക്കാ
രനായ വാളർ എന്ന രസതന്ത്രജ്ഞൻ ജീവനുള്ളതും ഇല്ലാത്തതുമാ
യ വസ്തുക്കൾ തമ്മിലുള്ള ഭേദഗതി അടിസ്ഥാനമില്ലാത്തതാണെന്നു
ദൃഷ്ടാന്തപ്പെടുത്തി. അമ്മോണിയം സയാനയിഡ് (Ammonium
Cyanide) എന്ന വസ്തു ഉണ്ടാക്കുന്നമദ്ധ്യേ അതുതന്നെ യൂറിയാ എ
ന്ന വസ്തുവിന്റെ അവസ്ഥാന്തരത്തെ പ്രാപിച്ചു. യൂറിയാ എ
ന്ന വസ്തു മൂത്രദോരത്തിൽമാത്രം ഉണ്ടാകുന്നതാണെന്ന് അതുവരെ
യും വിശ്വസിച്ചിരുന്നു. അന്നുമുതൽ അനേകം ജീവധാരണവ
സ്തുക്കളെ കൃത്രിമമായി ഉണ്ടാക്കുകയും അതിൽനിന്നും കച്ചവടത്തി
നു പ്രത്യേകമായ ഗുണം സിദ്ധിക്കയും ചെയ്തു.

രസവാദസംബന്ധമായോ പ്രകൃതിരൂപമായോ ഉള്ള മാററ
ങ്ങൾകൊണ്ടു പ്രായേണ ജീവാത്മാവിന്റെ പ്രവേശനം ഉണ്ടാകു
ന്നതാണെന്നു ശരീരശാസ്ത്രജ്ഞന്മാരുടെ പ്രയത്നത്താൽ തെളിഞ്ഞി
ട്ടുണ്ട്. എന്നാൽ നിർജ്ജീവവസ്തുക്കളിൽനിന്നും ജീവധാരണവ
സ്തുക്കളെ ഉണ്ടാക്കാൻ പാടുള്ളതാണോ അല്ലയോ എന്നുള്ള ചോദ്യ
ത്തിനു ഉത്തരം ഇല്ലായിരുന്നു. അപ്രകാരം സാധിച്ചിട്ടുണ്ടെന്നോ
അതു സാധിക്കാൻ പാടില്ലെന്നോ ക്ലിപ്തപ്പെടുത്താവുന്ന ലക്ഷ്യങ്ങൾ
ശാസ്ത്രജ്ഞന്മാരുടെ അറിവിൽ എത്തിയിട്ടില്ല. ഈ വിഷയത്തെ
കുറിച്ചു പ്രതിപാദിച്ചിട്ടുള്ളവരിൽ അദ്വിതീയനായ ഹക്സിലി എ
ന്ന മഹാൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

ഇപ്പോൾ ശൈശവാവസ്ഥയിൽ മാത്രം ഇരിക്കുന്ന ശരീരശാ
സ്ത്രവും അണുപ്രകരണശാസ്ത്രവും ജീവപ്രകരണശാസ്ത്രവും പ്രതിദി
നം അതിശയനീയമായ അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടിരിക്കു
മ്പോൾ നിർജ്ജീവവസ്തുക്കളെ ജീവധാരണവസ്തുക്കളാക്കാൻ പാടി
ല്ലെന്നു ഖണ്ഡിച്ചു പറയുന്നത് അവിവേകത്തിന്റെ തികവുതന്നെ
യാകുന്നു. ഈ ജാലവിദ്യ ഇതുവരെയും സാധിച്ചിട്ടില്ലെന്നുമാത്രം
ഉറപ്പായി പറയാമെന്നേ എനിക്കു തോന്നുന്നുള്ളു. പിൻകാലമാ
കുന്ന പെരുവഴിയിൽകൂടി പുറകോട്ടുനോക്കുന്നതായാൽ ജീവൻ എ
വിടെനിന്നു പുറപ്പെടുന്നു എന്നുള്ളതിനു രേഖാമൂലമായ തെളിവു

ഞാൻ കാണുന്നില്ല. ഏതെല്ലാം സ്ഥിതിഭേദങ്ങളാൽ ജീവൻ ആ വിർഭവിക്കുമെന്നുള്ളതിന്നു ഉറപ്പായ തീരുമാനം ഉണ്ടാക്കാൻ പ്രയാസം തന്നെ. വിശ്വാസമെന്നുള്ളതു ശാസ്ത്രരൂപമായി വരുമ്പോൾ കുറെ വൈഷമ്യമുള്ളതും ഉറപ്പായ അടിസ്ഥാനമുണ്ടായിരിക്കേണ്ടതും ആകുന്നു. ഇപ്പോൾ കാണുന്നമാതിരിയിൽ ജീവൻ ഉത്ഭവിച്ചതു എങ്ങിനെയെന്ന് എനിക്ക് ഉത്തമവിശ്വാസമുണ്ടെന്നു തെളിവുകൂടാതെ പറയുന്നതു വാക്കുകളെ തെററിച്ചുപയോഗിക്കയാകുന്നു. എന്നാൽ വിശ്വാസമില്ലാതിരിക്കുമ്പോഴും ഉദ്ദിഷ്ടഫലം ലഭിച്ചുഎന്നു വരാം. ഭൂപ്രകൃതിഭേദത്തെ രേഖാമൂലമായി കാണിക്കുന്ന അത്യഗാധമായ കാലത്തിൽക്കൂടി അതിന്നു മുമ്പുള്ളതും, തിരിച്ചു കിട്ടുന്നതിന്നു നിവൃത്തിയില്ലാത്ത ഒരു ശൈശവകാലം മനുഷ്യനുള്ളതുപോലെതന്നെ സ്ഥിതിഭേദങ്ങളും പ്രകൃതിഭേദങ്ങളും ഭൂമിക്കും സംഭവിച്ചുകൊണ്ടിരുന്നതും ആയ അതിദൂരമായ ഒരു കാലത്തെ നോക്കുന്നതിന്നു എനിക്കനുവാദമുള്ളപക്ഷം നിർജ്ജീവവസ്തുവിൽനിന്നും ആദ്യമായി പുറപ്പെട്ട പ്രോട്ടപ്ലാസമെന്ന ആദി ജീവരൂപത്തിനെ സംക്ഷിപ്പെടുത്താമെന്നു എനിക്കുദ്ദേശമുണ്ട്. സാമ്യവാദങ്ങളെക്കൊണ്ടുദ്ദേശിക്കേണ്ടതും ഇതാകുന്നു. എന്നാൽ എൻെറ ഈ അഭിപ്രായം തത്വജ്ഞാനരൂപമായ ദൃഢവിശ്വാസത്തിൻെറ ഒരു പ്രസരിപ്പെന്നല്ലാതെ കൂടുതലായി ഒന്നും ഇല്ലെന്നു ഞാൻ നിങ്ങളോടു വീണ്ടും അപേക്ഷിക്കുന്നു.

റാൺചൻ റേസ്സ് (Rongen rays) കണ്ടുപിടിച്ചതിനോടുകൂടി പ്രകൃതിയെക്കുറിച്ചുള്ള അറിവു വിസ്മയിക്കത്തക്കവിധത്തിൽ വദ്ധിക്കയും അതിൽപിന്നെ റേഡിയത്തിൻെറ അത്ഭുതകരമായ ഗുണങ്ങൾ കണ്ടുപിടിച്ചതിനോടുകൂടി അതിൽ കൂടുതലായിട്ടുള്ള ജ്ഞാനം നമുക്കുണ്ടാകയും ചെയ്യുതുകൊണ്ട് കേംബ്രിഡ്ജിലെ കാവൻഡിഷ് ലാബൊറട്ടറിയിൽ ജോലിചെയ്യുന്ന ജെ. ബി. ബെക്ക് എന്ന മഹാൻ റേഡിയത്തിൻെറ ശക്തിയും പ്രാണശക്തിയും തമ്മിൽ യോജിപ്പിക്കാവുന്നതാണോ എന്നു തിട്ടപ്പെടുത്തുന്നതിന്നു തുടരെത്തുടരെ പ്രയോഗപരീക്ഷകൾ നടത്തിക്കൊണ്ടിരുന്നു.

മൈക്കേലിൻെറയോ ഗോമാംസതേയിലയുടെയോ തിളച്ച

ചാറെടുത്ത് ഒരു പാത്രത്തിൽ കുറച്ചുനേരം വെച്ചിരുന്നാൽ അതിന്നു ഗത്യന്തരം സംഭവിക്കയും അതിന്നുമുമ്പിൽ കാണാത്ത പ്രാണിബീജങ്ങൾ അതിൽ കാണുകയും ചെയ്യുന്നതു സുപ്രസിദ്ധമാകുന്നു. ഈ സംഗതികൊണ്ടു സ്വയജന്യശക്തി ഉണ്ടെന്നും അതു നിമിത്തമാണ് ഈ ബീജങ്ങൾ ഉത്ഭവിച്ചതെന്നും വിശ്വസിച്ചുപോന്നു. പ്രൊഫസർ ടിൻഡൽ ഈ സംഗതിയെപ്പററി സൂക്ഷ്മമായി പരിശോധിച്ചിട്ടുണ്ട്. മേൽപ്പറഞ്ഞ ചാറെടുത്തു ഒരു ടെസ്റ്റ് ട്യൂബിനകത്തൊഴിച്ചു ചൂടുള്ളപ്പോൾതന്നെ കുറെ പഞ്ഞിയെടുത്തടച്ചു വച്ചിരുന്നാൽ അതു വളരെ നേരം ഇരിക്കുമെന്നും യാതൊരു പ്രാണിബീജങ്ങളും ഉണ്ടാകയില്ലെന്നും അദ്ദേഹം കാണിച്ചു. അതുകൊണ്ടു ഈ പ്രാണിബീജങ്ങൾ വായുവിലുള്ള പൊടിയിൽനിന്നും ഉണ്ടായി എന്നും ഈ ധൂളിശകലങ്ങൾ ഉണങ്ങി വായുവിൽ തങ്ങിക്കിടക്കുന്നു എന്നും പഞ്ഞികൊണ്ടുള്ള അടപ്പിൽകൂടി ഈ ബീജങ്ങൾ ടെസ്റ്റ് ട്യൂബിന്റെ അകത്തുള്ള ചാറിൽ പ്രവേശിക്കയില്ലെന്നും അദ്ദേഹം തീരുമാനിച്ചു. ഈ പ്രവൃത്തിയെ ബീജധ്വംസനം (Sterilisation) എന്നു വിളിച്ചുവരുന്നു. ഈ പ്രവൃത്തികൊണ്ട് ഏതെങ്കിലും ഒരു പ്രത്യേകതരം പ്രാണിബീജങ്ങളെ ഒരു കഴിഞ്ഞ സ്ഥലത്തു പ്രവേശിപ്പിച്ചു വളർത്താം.

ബീജധ്വംസനം ചെയ്ത ഒരു സ്ഥലത്തു റേഡിയം എന്ന വസ്തുവിന്റെ ശക്തിയെ വ്യാപരിപ്പിച്ചപ്പോൾ അവിടെ അതിന്നു മുമ്പില്ലാത്തതും ഭൂതക്കണ്ണാടിയിൽ മാത്രം നമുക്കു കാണാവുന്നതുമായ ഒരു മാതിരി ബീജങ്ങളെ ലഭിക്കുന്നതിന്നു ബക്ക്ധ്വരക്കു സാധിച്ചു. ഈ ബീജങ്ങൾക്കു റേഡിയോബ്സ് എന്നു അദ്ദേഹം നാമകരണം ചെയ്തു.

ഈ കുറിപ്പുകളുടെ വാസ്തവമായ പ്രാധാന്യത്തെ വിലമതിക്കുന്നതിന്നു സൂക്ഷ്മമായും യുക്തിയുക്തമായും ഉള്ള പരിശോധന അവശ്യം വേണ്ടതാകുന്നു. ഇതുണ്ടായ സ്ഥലത്തു ബീജധ്വംസനം ശരിയായി ചെയ്തിട്ടില്ലായിരുന്നു എന്നു വരാം. അപ്രകാരമാണെങ്കിൽ അവിടെ കണ്ട ബീജങ്ങൾ സാധാരണ കണ്ടുവരുന്നവയുടെ വർഗ്ഗത്തിലുള്ളവയായിരുന്നേനേ. അല്ലെങ്കിൽ ആകൃതിസാമ്യംകൊണ്ട് അവകൾ കാൽസ്യം കാർബ്ബണൈറ്റ് എന്ന വസ്തുവിന്റെ സ്ഫടി

കങ്ങളാണെന്നും ഊഹിക്കപ്പെട്ടിരിക്കുന്നു. കാല്ക്കുസ്പാർ, ഐസ്സ്ലൻഡസ്പാർ മുതലായ വസ്തുക്കളെപ്പോലെ കാൽഷ്യം കാർബണെററ് എന്ന വസ്തുവും വെള്ളത്തിൽനിന്നും സ്ഫടികരൂപമായി വരുമ്പോൾ റാംബൊസ്സിന്റെ ആകൃതിയിലാണ് വരുന്നത്. പശ മുതലായ വഴുവഴുപ്പുള്ള വസ്തുക്കളിൽനിന്നും കാൽഷ്യം കാർബണെററ് എന്ന വസ്തു ഉറഞ്ഞു വീഴുമ്പോൾ ഗോളരൂപമായി വരുമെന്നു റെയിനി എന്നാൾ കാണിച്ചിരിക്കുന്നു. ഈ വസ്തുക്കളിൽ ചിലതിനു വരയുള്ളതായി കാണപ്പെടുന്നു എങ്കിലും ഈ വരകൾ ഉണ്ടാകുന്നതു രണ്ടു കഷണങ്ങൾ തമ്മിൽ പററിപ്പിടിക്കുമ്പോൾ ഉണ്ടാകുന്ന പാടെന്നല്ലാതെ ഒരു പൂർണ്ണവളർച്ച വന്നിട്ടുള്ള വസ്തുവിൽ കാണുന്ന വരയാണെന്നു പറയാൻ പാടില്ല. ഇവയിൽ ചിലതു ഒരു സംഘടനവിന്ദുവിന്റെ (Nucleus) അടയാളങ്ങളെല്ലാം കാണിക്കുന്നുണ്ട്. ഈ മാതിരി മാററങ്ങൾകൊണ്ടു ജീവന്റെ ആദിമരൂപങ്ങളാകുന്ന ബാക്ടീറിയാ എന്ന പ്രാണിബീജങ്ങളും ഈ വസ്തുക്കളും തമ്മിലുള്ള സംബന്ധത്തെ ഉദ്ദേശിക്കാം. എന്തെന്നാൽ ഇവകൾ സംഘടനവിന്ദുക്കളെക്കൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ളവയാകുന്നു. അതായതു അവ വൎദ്ധിക്കുന്നതു പരിഹരണത്താലാകുന്നു. കാൽഷ്യം കാർബണെററ് കൊണ്ടുണ്ടാകുന്ന ഈ ബീജങ്ങൾ വെള്ളത്തിൽ അലിയുന്നില്ല. റേഡിയത്തിന്റെ ശക്തികൊണ്ടുണ്ടാകുന്ന ബീജങ്ങൾ വെള്ളത്തിൽ അലിയുന്നവയാണ്. അതുകൊണ്ടുമാത്രമല്ല കാൽഷ്യം കാർബണെററുകൊണ്ടുള്ള ബീജങ്ങളിൽനിന്നും ഇവക്കു വ്യത്യാസമുള്ളത്. എന്നാൽ പൂർണ്ണവളർച്ച വന്നിട്ടുള്ള നമുക്കറിയാവുന്ന മറെറല്ലാ ജീവനുള്ള വസ്തുക്കളിൽനിന്നും ഈ ബീജങ്ങൾ വ്യത്യാസപ്പെട്ടിരിക്കുന്നു. എന്നാൽ ഈ സംഗതി വളരെ കുഴപ്പമുള്ളതാകുന്നു. എന്തെന്നാൽ വെള്ളത്തിൽ അലിയുന്ന പ്രാണികളെപ്പററി നമുക്കു യാതൊരറിവും ഇല്ലെങ്കിലും ജീവന്റെ ആദിമരൂപങ്ങളിൽ ചിലതു വെള്ളത്തിൽ അലിയുമായിരിക്കണമെന്നുള്ള വാദത്തെ സകാരണം നിഷേധിക്കുന്നതിനു നമുക്കു തരമില്ല. ധ്രുവകരണം ചെയ്തിട്ടുള്ള (Polarised) വെളിച്ചത്തിൽകൂടി റേഡിയോബ്സ് എന്ന ബീജങ്ങളെ പരിശോധനചെയ്യുമ്പോൾ അവക്കു ആ വെളിച്ചംകൊണ്ടു ആ

തൊരു ഭേദഗതിയും കാണുന്നില്ല. എന്നാൽ കാൽഷ്യംകാർബ
ണൈററിന്റെ സ്ഫടികങ്ങൾ ധ്രുവകരണവീഥിയിൽ ചുററികറങ്ങു
ന്നു. റേഡിയോബ്സ് എന്ന ബീജങ്ങളും നമുക്കറിയാവുന്ന സ്ഫ
ടികരൂപമായുള്ള ബീജങ്ങളും തമ്മിൽ വേറെ ഒരു മുഖ്യമായ വ്യത്യാ
സം ഇതാകുന്നു. ബെക്കുസായിന്റെ റേഡിയോബ്സ് ബീജങ്ങൾ
എങ്ങിനെ ഉണ്ടായി എന്നുള്ളതിനു വേറെ ഒരു സമാധാനം പറ
യാം. ബീജധാനസനത്തിനു മുമ്പായി ആ ഇറച്ചിക്കുഴമ്പിൽ ഉണ്ടാ
യിരുന്ന ബീജങ്ങൾ അതിൽ ഉണ്ടായിരുന്നു എന്നുവരാം. മററു
ള്ള ബീജങ്ങൾ നശിച്ചുപോകുന്ന ഉഷ്ണാവസ്ഥയെ നിരോധിച്ചു ജീവി
ക്കുന്നതിനു ഇവയ്ക്കു ശക്തിയുണ്ടെന്നുവരാം. നമുക്കു ബോദ്ധ്യം വ
ന്നിട്ടുള്ള ബാക്ടീറിയം എന്ന ബീജങ്ങളുള്ളേടത്തു ഇവയെ കണ്ടിട്ടി
ല്ലാത്തതുകൊണ്ടു അവകൾ അതിൽ ഉണ്ടെന്നുള്ളതിനു യാതൊരു ല
ക്ഷ്യവും ഇല്ല.



തന്റെ നിശ്ചയത്തെപ്പററി ശാഠ്യമായ അഭിപ്രായം പുറപ്പെ
ടുവിക്കരുതെന്നു ബക്കുധാരക്കു കരുതലുണ്ട്. എന്നാൽ സ്ഫടികരൂ
പങ്ങളായ അണുക്കളുടേയും പ്രാണിബീജങ്ങളുടേയും മദ്ധ്യത്തിലുള്ള
വയാണ് റേഡിയോബ്സ് ബീജങ്ങളെന്നും ദ്രവദ്രവ്യങ്ങളും വാതദ്ര
വ്യങ്ങളും തമ്മിലുള്ള വ്യത്യാസം ഉഷ്ണാവസ്ഥകൊണ്ടും വായുവിന്റെ
ഘനഃഭേദംകൊണ്ടും ഇല്ലാതെയാകുന്നു എന്നു ആൻഡ്രൂസ് ധാരയു
ടെ പ്രയോഗപരീക്ഷകളിൽ കണ്ടതുപോലെ പ്രാണികളും നിൎജ്ജീ
വവസ്തുക്കളും തമ്മിലുള്ള വ്യത്യാസം ഇല്ലാതെയാകുന്ന ഒരു സന്നിഘ്ന
സ്ഥിതിയെ ഈ ബീജങ്ങൾ കാണിക്കുന്നു എന്നും ബക്കധാരക്കു
വിചാരമുള്ളതായി തോന്നുന്നു. ഈ ബീജങ്ങൾ കണ്ടുപിടിച്ചതോ
ടുകൂടി പ്രകൃതിശാസ്ത്രജ്ഞന്മാരുടെ ഇടയിൽ പരക്കെ ഒരു ഔത്സുക്യം
ജനിച്ചിട്ടുണ്ട്. ഒരു നിശ്ചയമായ തീരുമാനം ചെയ്യുന്നതിനു മുമ്പാ
യി ഇതിനെപ്പററി കൂടുതലായ പരിശോധന നടത്തേണ്ടതാണെന്നു
അനേകം പേർ ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടിട്ടുണ്ട്.

സി. ആണ്ടിപ്പിള്ള, ബി. എ.

ഉണ്ണുനീലി

# സന്ദേശം

---

ക്കൂവീടിന്മേലെളുത്തുവഴിയിൻറങ്ങുപണ്ടേതരിന്നേക്കാറാം
ക്കൂവീടിൻറചിലതരുകലോല്ലാസിപാശ്ചാത്ഭിരാമാ
തെർച്ചോലവാളംവാടിവിലിടമിട്ടുണ്ടിടഞ്ഞന്യദാരം
ലാപിതീരംപ്രതിവിരചിതംബിംബലീപാലകേന. ൧൩൮

ചിന്തിപ്പോമ്മാററികുലബലംബിംബലീപാലകാനാ-
മന്തിക്കുള്ളൂംവിരുത്തുവിരുതംനിന്നൊടാവേദയേയുഃ
സിന്ധുദ്വീപേജനിതകുതിരക്കഞ്ഞിയിൽക്കിഞ്ചലീലാം
സിന്ധുദ്വീപംദ്വിപമദപരിസ്യന്ദിനോമന്ദവാതഃ. ൧൩൯

ലിസ്സാരാഢ്യേവനവിദിതേമത്തമാതംഗഭീമേ
താരാർമാതിൻകുലനിലയനേദിവ്യരത്നാഭിരാമേ
അംഭോരാശൌതദനുപകലോന്നെൻറപോലേസഖേനീ
മംഗല്യംസ്ത്രീപടമതിരയിൽചെൻറകംപൂകപിന്നെ. ൧൪൦

പൂർവ്വസന്ദേശം കഴിഞ്ഞു.

---

ആററിൻനേരാസ്ക്കരിവരമദംനീടൊഴുക്കുംവെടക്കിൻ
ക്കൂററിന്നിൻറഞ്ഞുഴകുപൊഴിയിക്കിൻറപൂർണ്യാംബുരാശേ-
മററാർക്കുപ്പംമഹിതമണികണ്ഠന്നയോദ്ധ്യാവരാമ-
ന്നേററംവശ്യാജയതിനഗരീസാകടന്തേരിനാസ്സാ. ൧൪൧

മാരോപ്പെൺമാൻമിഴികളാംഭവനന്തോറമുൽപ്പെട്ടുചെൻറ
ഞാരാഞ്ഞെല്ലാപ്പൊഴുത്തുമിട്ടുമാടംപുവാരാതവണ്ണം
വീരന്മാർമേൽപ്പുലരമലരമ്പെയ്യുതാൻവീരനാവാൻ
മാരന്നുണ്ണംകുളിയുമവിടെച്ചാലവെകിൻറതല്ലോ. ൧൪൨

ചേടീവക്ത്രാംപുനരൊരുകരംകൊണ്ടുതാൻപൊത്തയിത്താം-
മാടേംപാടേന്തവളർമതിയുടെമാർവിൽമാൻപേടകണ്ട്
ഊടേകാട്ടിച്ചിലർമരതകക്കല്ലുവൻപുല്ലുപാടേ
ചാടംയെൻറായ്മുലയിണചതിച്ചങ്ങണച്ചീടുമേടം ൩൯

മത്തേഭാനാംവളർചെവികളുംവാലവട്ടങ്ങളുംകൊണ്ടും
നെച്ചന്തീടുംമൃദുകുതിരവാലായവെഞ്ചാമരൈശ്ച
കെല്പാർന്നീടുംപടയിൽനടുവേസാദരംവീജ്യമാനാ-
നിത്യംവീരത്തിരുവനിതയുംതത്രമേവീടുമേടം ൪൦

വിൽപ്പാൻചെൽകിൽത്രിഭുവനമിദംകൊള്ളുമാറാർജ്ജിതാർത്ഥൈ
രശ്ശ്വപ്രായൈരിനിയവചസാംമാശ്ശ്വവംശപ്രധാനൈഃ
നാനാരത്നദ്രവിണമണിയിൽരാവണശ്രേണിതോറും
നാണിപ്പോയാറളകനളിനപ്പെൺകളിച്ചീടുമേടം. ൪൧

ബാലസ്ത്രീണാംമുലയിൽമലിയുംകുങ്കുമച്ചാറുചേറായ്
ച്ചാലപ്പെണ്ണുംകമലകലികംശ്രീമതിശൈലകന്യാം-
മാലക്കാലത്തളികൾതെളിവായ്ചുംബിനോരമ്പൽവൻപൂ
റേറാലുക്കോലുപ്പാവനനൊടുകൻചേന്നുമേവീടുമേടം ൪൨

ദീപാൽദീപാൽക്കടലരികെഴുംചോങ്കിൽവന്നത്ഥജാലം
കൂടക്കൂടക്രമുകമരിചംകൊണ്ടുചെൻറങ്ങുനൽകി
തോണിക്കൂട്ടംമുഴകമുഴകക്കൊണ്ടുചെൻറാൻറിനോടേ
ൻറത്തിത്തിങ്ങത്തണലിലണയത്താഴമേവീടുമേടം ൪൩

ഈടിക്കൂടിക്കനമളികുലംചേന്നുപൂങ്കാവുതോറും
കൂടക്കൂടത്തുടുതുടമലർത്തേനാൽപെയ്യൊന്നനേരം
ആടിക്കൊണ്ടൽപ്പെരുമഴയിതെൻറിങ്ങിനേകല്പയിത്താം-
വേടക്കാലത്തഴകോടുമയിൽക്കൂട്ടമാടീടുമേടം ൪൪

പൊന്മാടത്തിൽനിഴലെവെയിലെന്റൊത്തുപെയ്യിന്റവെള്ളം
തേന്മാവിന്റെമധുരസമിതന്റമ്പിലൊത്താസ്വദിച്ച്
മെന്മേലോരോപരിചിൽമടവാർപാടിടുംപഞ്ചമത്തിൽ
ത്താന്മേലാവാൻതെളിവൊടുകുയിൽപ്പേടപാടീടുമേടം ൧൮൫

# ശ്രീമഹാഭാരതം



ഈ ഗ്രന്ഥത്തിന്ന് അന്യാദൃശമായ പ്രാമാണ്യമുണ്ടെന്നുള്ളത് സൎവ്വജനസമ്മതമാകുന്നു. ഹിന്തുക്കൾ ഇതിനെ അഞ്ചാമത്തെ വേദമെന്നു സങ്കല്പിച്ചു ബഹുമാനിച്ചുവരുന്നു. വേദത്തെ യഥാവൽ പഠിപ്പാനും പരിചയിപ്പാനും അൎഹതയില്ലെന്നു വെച്ചിട്ടുള്ളവൎക്ക് വേദാൎത്ഥത്തെ അറിവാൻ എത്രയോ സുഗമമായ ഒരു മാൎഗ്ഗമായിട്ടാണല്ലൊ പരമകാരുണികനായ ഭഗവാൻ വ്യാസമഹൎഷി ഇതിനെ നിൎമ്മിച്ചിട്ടുള്ളത്. സമുദ്രംപോലെ അഗാധമായും വിശാലമായും കിടക്കുന്ന ഈ ഗ്രന്ഥത്തിൽനിന്നു സംഗ്രഹിക്കപ്പെട്ടിട്ടുള്ള 1. ഭഗവൽഗീത 2. സഹസ്രനാമം 3. സ്തവരാജം 4. അനുസ്മൃതി 5. ഗജേന്ദ്രമോക്ഷം ഈ വക മഹാരത്നങ്ങളെ ഭക്തിപുരസ്സരം ധരിക്കാത്തവരായി മാന്യന്മാരായ ഹിന്തുക്കളിൽ വല്ലവരുമുണ്ടോ എന്നുതന്നെ സംശയമാണ്.

അന്യമതസ്ഥന്മാരായ ബുദ്ധിമാന്മാരും ഇതിനെ കൂലംകഷമായി പരിശോധനചെയ്തു വളരെ ബഹുമാനിച്ചിട്ടുണ്ടെന്നുള്ളതിലേക്ക് അതിൽ ഒരു മഹാന്റെ ശ്രീമഹാഭാരതം ഒരു പുസ്തകമല്ല, വിശിഷ്ടങ്ങളായ സകല ഗ്രന്ഥങ്ങളേയും സൂക്ഷിച്ചുവെച്ചിരിക്കുന്ന ഒരു ലൈബ്രറിയാണ് എന്നുള്ള അഭിപ്രായത്തെ മതിയായ ലക്ഷ്യമായി സ്വീകരിക്കാവുന്നതാണ്.

ഇതിനെ ചില അംശങ്ങളിൽ പ്രഭുസമ്മിതത്വേനയും മററു ചില അംശങ്ങളിൽ സുഹൃത്സമ്മിതത്വേനയും വേറെ ചില ഭാഗങ്ങളിൽ കാന്താസമ്മിതത്വേനയും കരുതാമെന്നുള്ളത് അതിനെപ്പററി വിചാരിച്ചിട്ടുള്ളഎല്ലാവക്കും അനുഭവസിദ്ധമായിരിക്കാവുന്നതാണ്.

ഈ മഹാഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടില്ലാത്ത അംശങ്ങൾ കണ്ടുപിടിക്കുവാൻ ആരെക്കൊണ്ടും സാധിക്കുന്നതല്ലെന്നു പറയുന്നതിൽ അതിശയോക്തിയുടെ സംബന്ധം അശേഷം ഉണ്ടാവുന്നതല്ല. ഏതൊരു ജനങ്ങൾക്കും ഏതൊരു വിധത്തിലുള്ള ആപത്തുവരുമ്പോഴും യുക്തിപൂർവമായും ഉദാഹരണപൂർവമായും മനസ്സിനെ സ്സമാധാനിപ്പാൻ വേണ്ടെടത്തോളം വിഷയങ്ങളെല്ലാം ഒരു ഗ്രന്ഥത്തിൽ ഉള്ളതായിപ്പറയേണമെങ്കിൽ ഈ മഹാഭാരതത്തെത്തന്നെ അവലംബിക്കേണ്ടിവരും.

വർണ്ണനകളുടെ ചമൽക്കാരകാരിതയെ ആലോചിക്കുന്നതായാൽ ഇതിലെ ഓരോ ഘട്ടങ്ങളിൽ ഓരോ വസ്തുക്കളെപ്പററി ചെയ്തിരിക്കുന്ന വർണ്ണനകൾ സർവാതിശായികളായിരിക്കുന്നുവെന്ന് എല്ലാവരും സമ്മതിക്കേണ്ടിവരും.

രാജധർമ്മം, സ്ത്രീധർമ്മം, മോക്ഷധർമ്മം, ദാനധർമ്മം, വർണ്ണധർമ്മം, ആശ്രമധർമ്മം, എന്നുവേണ്ട എല്ലാവിധ ധർമ്മങ്ങളും നീതികളും ഉപായങ്ങളും വിദ്യകളും സന്ധ്യാദിഗുണസാമഗ്രികളും അറിയേണ്ടവയായ എല്ലാ വിഷയങ്ങളും ഇതിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.

അതിനാൽത്തന്നെയാണ് ജാതി മതവ്യത്യാസംകൂടാതെ എല്ലാ ജനങ്ങളും ഇതിൽ ആദരത്തെക്കാണിക്കുന്നത്. സപാദലക്ഷം (ലക്ഷത്തിരുപത്തയ്യായിരം) ശ്ലോകങ്ങൾ ഇതിലടങ്ങീട്ടുണ്ട് എന്നുള്ളതുകൊണ്ട് ഇതിന്റെ ഗ്രന്ഥവിസ്തരം എവക്കും അറിവാൻ കഴിയുന്നതാണല്ലോ. ഇത്രയും വലിപ്പമുള്ളതായി വേറെ വല്ല സംസ്കൃതഗ്രന്ഥങ്ങളും എവിടേയും കാണപ്പെടുന്നതല്ലെന്ന് സധൈര്യം പറയാവുന്നതാണ്.

ഇനിയും വിശിഷ്ടമായിരിക്കുന്ന ഈ ഗ്രന്ഥത്തിന്ന് ഇതുവരെ നമ്മുടെ മലയാളഭാഷയിൽ ശരിയായ യാതൊരു തർജ്ജമയും ഉണ്ടാ

യിട്ടില്ലെന്നുള്ള ന്യൂനതയെ പരിഹരിക്കേണമെന്നുള്ള ആശ പലരിലും ജനിച്ചിട്ടുണ്ടായിരിക്കാമെങ്കിലും അതിന്നനുരൂപമായി പ്രവൎത്തിപ്പാൻ ധൈൎയ്യമുണ്ടായി ഒരാളെ മാത്രമെ ഇതുവരെ കാണ്മാൻ സാധിച്ചിട്ടുള്ളു. അടുത്തകാലങ്ങളിൽ മലയാളഭാഷയിൽ സ്വതന്ത്രങ്ങളായും തൎജ്ജമകളായും അനേകഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അതുകളൊന്നും ഈ ഗ്രന്ഥത്തോടു കിടപിടിക്കത്തക്ക യോഗ്യതയുള്ളതായിരിക്കയില്ലെന്ന് എല്ലാവരും സമ്മതിക്കുന്നതാണ്.

സംസ്കൃതത്തിലുള്ള ഒരു കൃതിയെ മലയാളഭാഷയിലേക്കു തൎജ്ജമചെയ്യുന്നതിന്നുള്ള വലിയ പ്രയാസത്തെ സഹൃദയാഗ്രേസരനും സംഗ്രഹിയും പ്രസിദ്ധകവിയുമായ ചാത്തുക്കുട്ടിമന്നാടിയാരവർകൾ സ്വന്തം കൃതിയിൽ തുറന്നു പറഞ്ഞിട്ടുള്ളത് ഈ അവസരത്തിൽ ഓൎക്കേണ്ടതായിരിക്കുന്നു.

അത്രയുമല്ല, സംസ്കൃതശ്ലോകങ്ങളെ വൃത്തഭേദംകൂടാതെ മലയാളത്തിൽ തൎജ്ജമ ചെയ്യുക എന്നുള്ളത് ഒരു അതികഠിനക്രിയയാണെന്നുതന്നെ പറയണം. ഈ വിധത്തിൽ മൂലാൎത്ഥത്തെ പാട്ടുള്ളേടത്തോളം വിട്ടുകളയാതെ ഈ വലിയ ഗ്രന്ഥത്തെ വൃത്തഭേദവുംകൂടി കൂടാതെ മലയാളഭാഷയിൽ തൎജ്ജമചെയ്തു പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയപ്പോൾതന്നെ 'വാഗ്ജന്മവൈഫല്യമസഹ്യശല്യം ഗുണാത്ഭുതേ വസ്തുനി മൌനിതാ ചേൽ' എന്ന ന്യായത്തെ അനുസരിച്ച് വല്ലതും പറയേണമെന്നു വിചാരമുണ്ടായിരുന്നുവെങ്കിലും ഈ വലിയ പുറപ്പാടിനെ എത്രത്തോളം നിവൎത്തിക്കൊണ്ടുവരുമെന്ന് ഒന്നു കണ്ടതിനുമേലായിക്കൊള്ളാമെന്നുവെച്ച് ഇതുവരെ ഞാൻ മൌനത്തെതന്നെ അവലംബിച്ചു.

ഇപ്പോൾ 'നനിശ്ചിതാൎത്ഥാദ്വിരമന്തി ധീരാഃ' എന്ന ന്യായേന ഇക്കാൎയ്യത്തെ മുഴുമിക്കാതെ വിട്ടുകളയുന്നതല്ലെന്നു തിട്ടപ്പെടുത്തുവാനുള്ള ലക്ഷണങ്ങൾ പ്രായേണ കാണുകയാൽ വല്ലതുമൊന്നു പറയുകതന്നെ എന്നുറച്ച് ഇതിന്നു തുനിഞ്ഞതാകുന്നു.

ചില ഭാഗങ്ങളിൽ അൎത്ഥത്തിന്നു കുറച്ച് സ്ഫുടത പോരാതെ വരുന്നുണ്ടെങ്കിൽ ആയത് വൃത്തഭേദം വരുത്താതിരിക്കേണമെന്നുള്ള നിൎബ്ബന്ധത്തിന്റെ ഫലവും 'ഏകോ ഹി ദോഷോ ഗുണസന്നി

പാതേ നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ’ ഇതിന്യായേന സുസഹവുമായിരിക്കും.

ഗ്രന്ഥങ്ങളിൽ വായിക്കേണ്ടതും വായിക്കുന്നതും എന്നു രണ്ടു വിഭാഗങ്ങളുണ്ടെന്നും ആ രണ്ടിലുംകൂടി ഉൾപ്പെട്ടവ ചുരുക്കമാണെന്നും പ്രസിദ്ധമായ ഒരു വാസ്തവമാണല്ലോ. ഈ ഗ്രന്ഥത്തെ ആ വക ചുരുക്കം ഗ്രന്ഥങ്ങളിൽ ഒന്നായി എണ്ണുന്നതിനു ആർക്കും യാതൊരു സംശയവുമുണ്ടാകുന്നതല്ല.

ഈ വിശിഷ്ടഗ്രന്ഥത്തെപ്പററി മഹാന്മാരായ പലരും പല പ്രകാരങ്ങളിലും അഭിനന്ദനങ്ങളെ ചെയ്തിട്ടുള്ള സ്ഥിതിക്ക് ഞാനിപ്പോൾ വല്ലതും പറയുന്നത് അനാവശ്യമാണെന്നിരിക്കിലും ‘കോകിലാഃ കില സന്തി കാകോ മൂകോ ന ജായതേ’ എന്ന് ഒരു സരസൻ പറഞ്ഞിട്ടുള്ളതു തന്നെയാണ് എനിക്കുള്ള സമാധാനം.

മലയാളഭാഷക്ക് ഇത്രയും വലിയ ഉപകാരത്തെച്ചെയ്തിരിക്കുന്ന മഹാഭാരതതർജ്ജമക്കാരന്ന് മലയാളികളെല്ലാം ആധമർണ്ണ്യാന്ധകൂപത്തിൽനിന്ന് കയറാൻ വയ്യാത്തവിധം കടപ്പെട്ടുപോയിരിക്കുന്നുവെങ്കിലും അവരെല്ലാവരുംകൂടി ഒരുമിച്ച് ഈ മഹാന്ന് ‘കേരളവ്യാസൻ’ എന്നൊരു ബിരുദത്തെ കൊടുക്കുന്നതുചിതമായിരിക്കുമെന്നുള്ള അഭിപ്രായത്തെ ഞാനും പിൻതാങ്ങിക്കൊണ്ട് തൽക്കാലം വിരമിക്കുന്നു.

പു. നീലകണ്ഠശർമ്മ.

---

# വിമല*

പിച്ചകപ്പൂക്കൾവിടരുന്നതുമേററ
മൂച്ചമായ്മേഘലങ്ങൾനില്പതുമായിട്ടും

---

* ഈ കവിത ആംഗ്ലേയ മഹാകവികളിൽ ഒരാളായ ടെനിസന്റെ ലേഡിക്ലേയർ (Lady Clare) എന്ന ചെറിയ കൃതിയുടെ ഒരു ഭാഷാന്തരമാണ്. മലയാളഭാഷയ്ക്ക്, ഏററവും നല്ലവണ്ണം ചേരുന്നതും സ്വാഭാവികവുമായ കവിതാ

കാലത്തൊരുദിനംരോണദനാംപ്രഭു
മോദാൽവിമലയാംതന്വിക്കുനൽകുവാൻ.
കൊണ്ടന്നിതുസിതപത്മനിറംപൂണ്ടോ-
രന്യൂനശോഭകലർന്നമാമ്പേടയെ
നിന്ദയോടല്ലാംപിരിഞ്ഞതവരെന്നു
നല്ലവിശ്വാസമെനിക്കുണ്ടുലോകരേ.
അന്യോന്യമാംപ്രേമമുള്ളോരവർക്കേറെ
മുമ്പുതന്നെനിശ്ചപ്പെട്ടിതുവേളിയും.
നാളെപ്രഭാതത്തിൽവേളികഴിക്കുന്നു,
ദേവേശ്വരാനുഗ്രഹംഭവിക്കേണമേ.
'എൻറകുഡുംബത്തെയോ,വിശാലങ്ങളാം-
മെൻറനിലങ്ങളേയോനിനച്ചല്ലമൽ
പ്രാണപ്രിയനെന്നെയിഷ്ടപ്പെടുന്നതു
മോമോട്ടമെന്നോനിനച്ചതന്നെദൃഢം.
മോദിച്ചിട്ടുന്നേനഹമതുമൂലമായ്',
ഞാനേപറഞ്ഞാളിദമത്തരുണിയാൾ.
അപ്പോളകത്തേക്കുവന്നവളുത്തമ്മ
വൃദ്ധയായുള്ളവിനീതചോദിച്ചിതു:—
'നിന്നുടേചാരത്തുനിന്നാരുതാനെടോ
മന്ദംഗമിച്ചതുസുന്ദരിരത്നമേ.'
'എന്നുടെബന്ധുവാംരോണദനാണെകേ-
ളെന്നെവേൾക്കുന്നുനാളെദ്ദിനമായവൻ.'
'ദൈവത്തിനെസ്തുതിക്കുന്നുഞാൻ,സർവ്വം
ഭംഗിയായ് ന്യായമായ്തന്നേഭവിച്ചിതു-
രോണദനാണവകാശിയീവീട്ടിലേ
ക്കേതുമേചാർച്ചയില്ലാവിമലേതവ.'

---

[illegible] കിളിപ്പാട്ടുകളാണെന്നുള്ള എൻറ അഭിപ്രായത്തെ അടിസ്ഥാനമാക്കീട്ടാണ് ഇതെഴുതിയത്. ഇംഗ്ലീഷോ, സംസ്കൃതമോ, അധികം പഠിച്ചിട്ടില്ലാത്ത മലയാളികളുടെ ഇടയിൽ രസവിവേചനത്തിനു വിശുദ്ധിയുണ്ടാക്കുന്നതിന് ഇമ്മാതിരിയുള്ള ഗ്രന്ഥങ്ങൾ ഉപയോഗപ്പെടുമെന്നാണ് എൻറ വിശ്വാസം.

ചൊല്ലിനാളപ്പോൾവിമലയുമിങ്ങിനെ:—
'എന്നിതോബുദ്ധിക്കിളക്കംനിനക്കെടോ?
എന്തസംബന്ധംപറയുന്നതീവിധ
മമ്മെക്കുതുല്യയാകുംവിനീതേശുഭേ.'
'ദൈവമാണ്,കഥിക്കുന്നതുസത്യമാ-
മെന്നുടേപുത്രിയത്രേനീയറികെടോ
വൃദ്ധനാമീയരുപ്രഭുവിൻതനുജയാൾ
കഷ്ടാമരിച്ചുവെൻമാറിൽകിടക്കവേ
ചൊന്നതുസത്യമത്രേഞാൻഭുജിപ്പതാ-
മന്നത്തിനാണ്,പിഴച്ചതില്ലേതുമേ.
അക്കുഞ്ഞിനെമറച്ചെയ്യാനെനിക്കുള്ള
ഹൃദ്യയാകുംശിശുവെന്നുചൊല്ലീട്ടുഞാൻ.
പിന്നെയെൻകുഞ്ഞിനെമററതിൻസ്ഥാനത്തു
നന്നായിവച്ചുനിതിന്നെന്തുപാതകം?'
'അമ്മേ,ഭവതിപിഴച്ചിതുപാരമായ് —
ചൊന്നതുസത്യമാണെന്നുവരികിലോ,
ലോകത്തിലേററവുമുത്തമനായൊരു
പൂരുഷനുള്ളധനമടക്കാവതോ!'
'അങ്ങിനെയല്ലെൻറകുഞ്ഞേ,രഹസ്യത്തെ
നന്നായിരക്ഷിക്കണംമരണംവരേ
നിന്നേവിവാഹംകഴിച്ചാലിതൊക്കെയും
ചൊല്ലാനിരുന്നെന്നുള്ളതാകുംസുതേ.'
ജന്മത്തിനാൽഞാൻദരിദ്രയെന്നാകിലോ
ചൊല്ലുവനെല്ലാംതുറന്നുവ്യാജംവിനാ-
വയ്യാകപടംകഥിപ്പാനെനിക്കെൻറ
യമ്മേ,പാതകമൊഴിച്ചാലുമിപ്പൊഴേ.
രത്നങ്ങൾവിളങ്ങുന്നമാലേയ-
മൊക്കെയുംദൂരെവെടിക്കേണ്ടതത്രേബുധം.'
വേണ്ടാവിവേകംകുറഞ്ഞപ്രവൃത്തികൾ
കാര്യംമറക്കണമാകുന്നപോലെനീ'

‘അങ്ങിനെയല്ലാ,കുറച്ചെങ്കിലുംസത്യം
മൂണ്ടാംപുമാനെന്നറിയണമിന്നുമേ.’
‘എന്താണുസത്യം?മൂഢർകെട്ടിപ്പിടിച്ചിട്ടും
ഉന്നവകാശത്തെഗ്ഗെരാണ്ടൻനിർണ്ണയം.’
‘നൽകുവനായവന്നായതുനിശ്ചയ-
മിന്നല്ലിൽ ഞാൻമരിക്കേണമെന്നാകിലും’
‘എങ്കിലും,നിന്റെമാതാവിന്നുനൽകുനീ
ചുംബനമൊന്നെന്റെകുഞ്ഞേ,പിഴച്ചുഞാൻ
നിന്റെഗുണത്തിനായ്തന്നെയതെന്നറി.’—
മകനുപറഞ്ഞാൾവിനീതദുഃഖത്തോടും.
‘ഹാഹാ!മദീയമാതാവേ,യിതൊക്കെയു-
മേറെപ്പുതിയതായ്ത്തോന്നുന്നിതിന്നുമേ.
എങ്കിലുമെന്റെപ്രിയപ്പെട്ടൊരമ്മക്കു
ചുംബനംനൽകുന്നുഭക്തികൈക്കൊണ്ടുഞാൻ.
അമ്മേ,ഭവതിയെൻമൗലിയിൽകൈവച്ചു
ഞാൻപോയിട്ടുമൻപനുഗ്രഹിക്കേണമേ.’
ആഡംബരങ്ങളെല്ലാംവെടിഞ്ഞെത്രയും
ജീർണതരംവസ്ത്രവുംധരിച്ചായവൾ
കേശത്തിലൊറ്റരോസപ്പൂവണിഞ്ഞിട്ടു
പോയാൾകടന്നുകുന്നുംതാഴ്വരകളും.
ഗെരാണ്ടൻനൽകിയമാൻപേടയുമുടൻ
ചാടിയെഴുന്നേറ്റുകന്യകതന്നുടെ
കയ്യിൽശിരസ്സിനെയർപ്പിച്ചുപിന്നെയ-
ങ്ങവൾതൻപിമ്പേനടന്നുപ്രമോദത്തോടും.
തന്നുടെസ്രാമ്പിയിൽനിന്നിറങ്ങിക്ഷണം
ചെന്നിട്ടുഗെരാണ്ടൻചൊല്ലിനാനിങ്ങിനേ:—
‘അല്ലേ!വിമലേ,മഹതേമേന്നനീ
യെന്തിനീവണ്ണംകുറയ്ക്കുന്നുമാന്യത?
ഭൂമിതൻശ്രേഷ്ഠമാംപുഷ്പമായോരുനീ
മോശമാംവസ്ത്രംധരിക്കുന്നതെന്തഹോ!’

‘എന്റെസ്ഥിതിക്കൊത്തവസ്ത്രമത്രേയിതു,
ജന്മത്തിനാൽഞാൻദരിദ്രയാണേപ്രഭോ
മാടമ്പനിക്കില്ല,സമ്പത്തുമില്ല’യെ
ന്നായവൾചൊന്നാളുറപ്പോടുമെത്രയും.
‘കർമ്മണാവാചാനിനക്കധീനൻധരി-
ക്കെന്നോടുസൂത്രങ്ങൾവേണ്ടതെല്ലുംപ്രിയേ
നിന്നുടെവാക്കുഗ്രഹിക്കുന്നതില്ലഞാൻ’
എന്നുപറഞ്ഞിതുരോണദനാംപ്രഭു.
പാരമഭിമാനമോടവൾനിന്നിതു
ചേതസ്സിനൊട്ടുംകുറഞ്ഞില്ലധൈര്യവും.
രോണദൻതങ്കണ്ണിൽനോക്കിനിന്നായവ-
ളാകവേചൊല്ലീവളത്തമ്മചൊന്നവ.
ആയവനുത്സാഹമോടുംചിരിച്ചുക-
ല്യാണീകരംചുംബനംചെയ്തുചൊല്ലിനാൻ:—
‘ജന്മാവകാശംനിനക്കില്ലയെങ്കിലോ,
പിന്നെയവകാശിഞാനാണടുത്തവൻ;
നാളെപ്രഭാതത്തിൽവേൾക്കുവൻനിന്നെഞാൻ
മാടമ്പാടൊത്തുതന്നേവസിക്കാംപ്രിയേ.

ജി. രാമമേനോൻ, എം. എ.

# നാരായണിക്കുട്ടി



ഭയങ്കരമായ ഒരു രാത്രി. കൂരിരുട്ട്, അതിതണുപ്പ്. ജീവലോകത്തെ പീഡിപ്പിക്കുന്നതിൽ ആർക്കാണ് അധികം ശക്തിയെന്ന് ഇരുട്ടും തണുപ്പുംകൂടി മത്സരിക്കുകയൊ എന്നുതോന്നും. ആകാശത്തിൽ ചന്ദ്രനാകട്ടെ ഒരു നക്ഷത്രമാകട്ടെ ഇല്ല. ചന്ദ്രനും നക്ഷത്രങ്ങളുമുള്ള ആകാശം നമ്മുടെ നാട്ടിലേ ഉള്ളു

എന്നും ആ പ്രദേശത്തു തമോഗുണപ്രധാനമായ ഭാഗമാകാശമാണ് ഉള്ളതെന്നും തോന്നിപ്പോകും. അദ്ധരാത്രി കഴിഞ്ഞു. ഒരു പ്രാണിയുടെ ശബ്ദവുമില്ല. മൃത്യുവാകുന്ന ദേവത ഇര കിട്ടാഞ്ഞിട്ട് പല്ലിളിച്ചുകാട്ടുകയും ഇരമ്പുകയും ചെയ്യുന്നുണ്ടൊ എന്നു തോന്നുമാറ് ഇടക്കിടക്ക് ഇടിമിന്നലും മുഴക്കവുമുണ്ട്. കേമമായ ഒരു സദ്യയുടെ വന്മുറി'എന്നപോലെ ഈ ഇടിയും മിന്നലും അതികഠിനമായി പെയ്തു തോന്ന ഒരു മഴയുടെ അവശേഷമാണ്. ഇടിയിലുള്ള ഭയം നിമിത്തവും തണുപ്പിന്റെ ശക്തിയാലും മലിരാശിയിരുന്നു ബോംബെക്കു പോകുന്ന മെയിൽവണ്ടിയുടെ ജനലകളെല്ലാം അടച്ചിരിക്കുന്നു. എന്നാൽ രണ്ടാം ക്ലാസ്സിൽ രണ്ടു മുറികളുടെ വാതിലുകൾ മാത്രം തുറന്നു കിടപ്പുണ്ട്. അവ രണ്ടും അടുത്തടുത്തല്ലാതാനും. ഇതിലൊന്നിൽ ചെറുപ്പക്കാരനായ ഒരാൾ മാത്രമേ ഉള്ളു. അയാൾ ബൂട്ട്സും, കാൽസ്രായും, കോട്ടു, വെട്ടി ഭംഗിയാക്കിയ തലയിൽ ഒരു തൊപ്പിയും, വാച്ചും, ചങ്ങലയും, ധരിച്ച ഒരു ജോറുകാരനാണ്. തടിച്ച പ്ളാനൽകൊണ്ടുള്ള ഉടുപ്പു ധരിച്ചിരുന്നതിനാൽ പുറത്തുള്ള തണുപ്പിന്റെ വട്ടവും മനസ്സ് ഏകാഗ്രമായി ഒരു പുസ്തകത്തിൽ പതിച്ചുകൊണ്ടിരുന്നതിനാൽ ഇടിയുടേയും മിന്നലിന്റേയും കോലാഹലവും താനൊന്നുമറിയുന്നില്ല. മറേറ രണ്ടാംക്ലാസ്സ് വണ്ടിയിൽ അയ്മ്പത്തഞ്ചു വയസ്സ് പ്രായമുള്ള ഒരു യോഗ്യപുരുഷനും നാല്പതു വയസ്സായ ഒരു സ്ത്രീയും അവരുടെ ഏകപുത്രിയായി പതിനാറു വയസ്സ് പ്രായമുള്ള ഒരു യുവതിയും മാത്രമേ ഉള്ളു. വിലയേറിയതും വളരെ ചൂടുള്ളതുമായ ഒരുതരം ശീലകൊണ്ടു വെള്ളക്കാരത്തികളുടെ ഉടുപ്പിന്റെ സമ്പ്രദായത്തിൽ തുന്നിച്ചിട്ടുള്ള ഉടുപ്പാണ് മകൾ ധരിച്ചിരിക്കുന്നത്. അച്ഛനും അമ്മയും കട്ടിയുള്ള കംബളംകൊണ്ട് ആപാദചൂഡം മൂടിപ്പുതച്ചു കിടക്കുന്നു. അച്ഛന്റെ കാൽ രണ്ടും എടുത്ത് മടിയിൽ വെച്ച് തലോടിക്കൊണ്ട് മകൾ ഇരിക്കുകയാണ്.

അച്ഛൻ:— മകളെ! നീ ഇങ്ങിനെ ഇരുന്നു കുഴങ്ങേണ്ട, മേലേത്തട്ടിൽ കയറി കിടന്നുകൊള്ളു.

മകൾ:— വേണ്ട അച്ഛാ, എനിക്കു അച്ഛൻെറ കാൽക്കൽ ഇരിക്കുന്നതാണ് അധികം സുഖം.

അച്ഛൻ:— എന്നാൽ ഞാൻ മുകളിലേക്കു പോയെങ്കിലൊ?

മകൾ:— എന്നാൽ ഞാനും വരും.

അച്ഛൻ:— ഹ! ഹ! അതുണ്ടാവുമൊ കുട്ടി? എനിക്കു പ്രായമായില്ലെ, മുകളിലേക്കു പോകേണ്ട കാലമായില്ലെ?

മകൾ:— ഇങ്ങിനെ ഒന്നും പറഞ്ഞ് എന്നെ വ്യസനിപ്പിക്കരുത്. ഞാൻ കരയും.

അമ്മ:— കരഞ്ഞാലെന്താ? ഞങ്ങൾക്കു പോകേണ്ട കാലം വന്നാൽ പോകാതെ കഴിയുമൊ? ഓമനേ! ഇന്നല്ലെങ്കിൽ നാളെ ഞങ്ങൾ പോയിട്ട് ഇരിക്കേണ്ടവളല്ലെ നീ?

കുട്ടി മറുപടി പറയുന്നതിന്നുമുമ്പ് വണ്ടി ഒരാപ്പീസിൽ എത്തി. അതിനാൽ ഈ സംഭാഷണവും നിന്നു. വണ്ടി നീങ്ങിത്തുടങ്ങിയതിന്നുശേഷം.

മകൾ:— അച്ഛാ തണുപ്പ് വല്ലാതെ ഉണ്ട്. ഒരു ബ്ലാങ്കററ്കൂടി വേണൊ?

അച്ഛൻ:—വേണ്ട വേണ്ട. ഒന്നുകൊണ്ടുതന്നെ വളരെ ഉഷ്ണിക്കുന്നു. കുറേശ്ശെ ദാഹവും ഉണ്ട്. ഗോപാലൻ പിടിമൊന്തയിൽ ചുക്കുവെള്ളം കൊണ്ടുവന്നു വെച്ചിട്ടില്ലെ?

മകൾ:— ഉണ്ട്. പക്ഷെ അതു വല്ലാതെ തണുത്തുപോയി. ഞാൻ ഒരു സോഡക്കുപ്പി പൊട്ടിക്കാം.

അച്ഛൻ— എന്തായാലും വേണ്ടില്ല, എനിക്കു കുറച്ചുവേണം.

അമ്മ— കുറച്ചെനിക്കും.

മകൾ ഉടനെ കുപ്പി തുറന്ന് രണ്ടു ഗ്ലാസ്സിലാക്കി അച്ഛനും അമ്മക്കും കൊടുത്തു. 'ആവൂ' എന്നു പറഞ്ഞ് അവർ യഥാപൂർവ്വം മൂടിപ്പുതച്ചു കിടപ്പായി. മകൾ അച്ഛൻെറ കാലുംതലോടിക്കൊണ്ടു പണ്ടത്തെപ്പോലെതന്നെ ഇരുന്നു. അഞ്ചുമിനിട്ടിനുള്ളിൽ അച്ഛൻ ഉറങ്ങി എന്ന് മകൾക്കു മനസ്സിലായി. മകൾ ഓരോ മനോരാജ്യം വിചാരിച്ചുതുടങ്ങി. 'അത്ര വാത്സല്യമുള്ള ഗുരുജനങ്ങളെ ശുശ്രൂഷിക്കുന്നതിനേക്കാൾ സന്തോഷമായി മറെറന്താണ് ഉള്ളത്. എ

ന്റെ അച്ഛന്റെ ഗുണങ്ങൾക്കതിരില്ല. ഇതുവരെയും എന്നോട് ഒരു കറുത്ത വാക്കു പറഞ്ഞിട്ടില്ല. ബാങ്കിൽ പണം ഉറപ്പിച്ചതിലും കൃഷി വാങ്ങിച്ചതിലും ബെംഗളാവു പണിയിച്ചു തന്നതിലും ഒന്നുമല്ല അധികം കാൎയ്യം. 'അച്ഛാ എനിക്ക് ഇംഗ്ലീഷു പഠിക്കാൻ മോഹമുണ്ട്' എന്നു ഞാൻ പകുതി പറഞ്ഞപ്പോഴെക്കും 'അങ്ങിനെതന്നെ' എന്നു പറഞ്ഞ് അമ്മയോടൊരുമിച്ച് ഒരുകൊല്ലം എന്റെ പഠിപ്പിന്നുവേണ്ടി മദിരാശിയിൽ താമസിച്ചില്ലെ? പണം എത്ര ചിലവായി? കഷ്ടം എത്ര പെട്ടു? എന്റച്ഛാ' ഇത്രയും പറഞ്ഞപ്പോഴെക്കും അച്ഛനെക്കുറിച്ചുള്ള പ്രതിപത്തിയുടെ ആധിക്യത്താൽ അച്ഛന്റെ കാലല്പം ഉയൎത്തി, തന്റെ തലയല്പം താഴ്ത്തി കാലിന്മേൽ ഒന്നു ഉമ്മവെച്ചു. പിന്നെയും വിചാരം തുടങ്ങി. 'കാശിക്കു പോരുമ്പോൾ എന്നെ കൊണ്ടുപോരാതെ കഴിക്കാൻ നോക്കിയല്ലൊ. അമ്മയാണ് അധികം വാശി പിടിച്ചത്. അയ്യൊ! തന്റെ മകൾ വഴിയാത്രകൊണ്ട് കഷ്ടപ്പെട്ടു പോകരുതെന്നു വിചാരിച്ചാണെ എന്റെ അമ്മ പറഞ്ഞത്. എന്റെ കണ്ണീരു കണ്ടപ്പോൾ പ്രകൃതം മറി. എന്നെ കൊണ്ടുപോരണമെന്നു സിദ്ധാന്തിച്ചതും അമ്മതന്നെയാണെ. എന്റെ അമ്മെ.' ഇത്രയും പറഞ്ഞ് അച്ഛന്റെ കാൽ താഴത്തുവെച്ച് അമ്മ കിടക്കുന്നതിന്നടുത്തുപോയി അമ്മയുടെ കാലിന്മേലും ഒന്നു ഉമ്മവെച്ചു. 'നിണക്കെന്താ തലക്കു നല്ല സുഖമില്ലെ അമ്മു' എന്ന് അമ്മ ചിരിച്ചുംകൊണ്ടു ചോദിച്ചപ്പോഴാണ് അമ്മ ഉറങ്ങിട്ടില്ലെന്നു മകൾക്കു മനസ്സിലായത്. 'ഒന്നുമില്ല' എന്നു പറഞ്ഞു പൂൎവ്വസ്ഥാനത്തുതന്നെ വന്നിരുന്നു. ഒരു ഇംഗ്ലീഷു ബുക്കെടുത്തു വായിപ്പാൻ തുടങ്ങി. ഈ സമയത്തെല്ലാം തീവണ്ടിയാകട്ടെ, മരിപ്പാൻ കിടക്കുന്ന ഒരാൾക്കു കഫത്താൽ 'കണ്ഠാവരോധനം' നിമിത്തമുണ്ടാകുന്ന 'ഖരഖര' ശബ്ദംപോലെയുള്ള ശബ്ദത്തോടുംകൂടി ഓടിയും ക്ഷുദ്രൻ, തമുകൻ, ചരിന്നൻ ഇത്യാദികളായ ഓരോ വായുവും വലിച്ചതിന്നു മറ്റൊന്നിലേക്കു കടക്കുമ്പോഴുണ്ടാകുന്ന പ്രാണദണ്ഡവും പ്രവേശിച്ചു കഴിഞ്ഞാൽ സ്വല്പനേരത്തേക്കുണ്ടാവുന്ന ഒരു ശാന്തതയും വീണ്ടും പൂൎവ്വപ്രകാരേണയുള്ള വലിയും പോലെ ഓരോ ആപ്പീസ്സും അടുക്കുമ്പോൾ ഉച്ചത്തിൽ ഒന്നു നില

വിളച്ചും പിന്നെ സ്വല്പനേരം അനക്കംക്കൂടാതെ നിന്നും പിന്നേയും പണ്ടത്തെ മാതിരിതന്നെ ഓടിയും തന്റെ ജോലി ക്രമമായി നട ത്തിക്കൊണ്ടിരിക്കുന്നു. നോവൽ വായിക്കുന്ന നമ്മുടെ യുവതി വാ യിച്ച് ഒരു വ്യസനഘട്ടത്തിൽ എത്തിയിരിക്കുന്നു. കഥയിൽ ഏ കാകിനിയായി അപകടസ്ഥിതിയിൽപ്പെട്ട ഒരു സ്ത്രീ 'ദൈവമേ എ ന്നെ രക്ഷിക്കണെ' എന്നു വ്യസനാക്രാന്തയായി നിലവിളിക്കുകയാ യിരുന്നു. സന്ദർഭത്തിന്റെ ഗൌരവംകൊണ്ട് ഈ ഘട്ടത്തിൽ നമ്മുടെ യുവതിക്കു സഹതാപംനിമിത്തം കണ്ണിൽ വെള്ളം നിറയുകയും മന സ്സിനു തട്ടിയ ക്ഷോഭത്തിന്റെ ശമനത്തിന്നായി തീവണ്ടിയുടെ ജ നേലയിൽക്കൂടി തല പുറത്തേക്കിട്ടുകൊണ്ടിരിക്കുകയും ചെയ്തു. ഒരു കായലിന്റെ നടുക്കുകൂടി തീവണ്ടിപ്പാതയിട്ട് അതിന്മേൽക്കൂടിയാ ണ് വണ്ടി പോകുന്നത് എന്നു തോന്നത്തക്കവണ്ണം ആ പ്രദേശം മുഴുവനും ജലപ്രളയമായിക്കിടക്കുന്നു. എന്നല്ല ചില ദിക്കുകളിൽ വണ്ടിവഴിയിലേക്കുകൂടി വെള്ളം കയറീട്ടുണ്ട്. പെട്ടന്നു വണ്ടിക്കു വല്ലാതെ ഒരു ചലനവും കുട്ടിയിരിക്കുന്ന ഭാഗത്തേക്ക് ഒരു ചരി വും പററിയതോടുകൂടി ആ യുവതി പുറത്തേക്കു വെള്ളത്തിൽ വീഴു കയും വലുതായ ഒരു പാലം അപ്പോ തകന്നു വണ്ടി പുഴയിൽ വീണു താണുപോകുകയും ചെയ്തു. (ഇങ്ങിനെയൊരു അപകടം ഉണ്ടായ തായി കേട്ടിട്ടില്ലല്ലൊ എന്നു വായനക്കാരാരും ശങ്കിപ്പാനാവശ്യമി ല്ല. പ്രസിദ്ധപ്പെട്ട 'മംഗാപട്ടണം' അപകടംതന്നെയാണിത്) 'ദൈവമെ എന്നെ രക്ഷിക്കണെ' എന്ന് കഥയിലെ സ്ത്രീ നിലവി ളിച്ച വാക്കുകൾതന്നെ ഓർത്തുകൊണ്ടിരുന്ന നമ്മുടെ സ്ത്രീ ആ വാ ക്കുകൾതന്നെ വിചാരിയാതെ ഇംഗ്ലീഷിൽ ഉറക്കെ വിളിച്ചുപറ ഞ്ഞു. 'നിങ്ങളെ ഞാൻ രക്ഷിക്കും'. എന്ന് ഇംഗ്ലീഷിൽ പറഞ്ഞു കൊണ്ടു നമ്മുടെ പരിഷ്കാരിയായ യുവാവ് അടുത്തുവന്നു. അദ്ദേ ഹം പാലം മുറിഞ്ഞ് വണ്ടി പുഴയിൽ വീഴുന്നതായി അറിഞ്ഞു ര ക്ഷപ്പെടുവാനായി പുറത്തേക്കു ചാടിയതാണ്. ദൈവഗത്യാ അദ്ദേ ഹം ചാടിയ ദിക്കിൽ നിലയുണ്ടായിരുന്നു. സമയത്തിന്റേയും സ്ഥ ലത്തിന്റേയും അപകടത്തിന്റേയും ഭയങ്കരതയാൽ പെട്ടന്നു സ്ത സ്ഥനായി നില്ക്കുമ്പോഴാണ് തന്നേക്കാൾ അപകടസ്ഥിതിയിൽ

പ്പെട്ടതും തങ്ങൾക്കൊരു മനോധൈര്യവും ദേഹശക്തിയും ഉണ്ടാവി ല്ലെന്നു ഊഹിക്കാവുന്നതുമായ ഒരാളുടെ മേൽപറഞ്ഞ നിലവിളി കേട്ടത്. സാമാന്യമുള്ള ആളുകളെല്ലാം, അതായതു മരണത്തിൽ ഭ യമുള്ള 'മദ്ധ്യമ' വർഗ്ഗത്തിൽപ്പെട്ടവരെല്ലാം താന്താങ്ങളുടെ പ്രാണ ങ്ങളുംകൊണ്ടു കരപിടിക്കുവാൻ നോക്കുകയാണ് അപ്പോൾ ഉണ്ടാ വുക. എന്നാൽ 'പരോപകാരാർത്ഥമിദംശരീരം' എന്നുള്ള ആപ്ത വാക്യത്തിൻെറ സാരാംശം വേണ്ടുംവണ്ണം ഗ്രഹിച്ചു അതിന്നനുസ രണമായി പ്രവൃത്തിക്കുവാൻ ശീലിച്ചു തുടങ്ങീട്ടുള്ള ഗംഭീരചിത്തനാ യ നമ്മുടെ യുവാവാകട്ടെ ദീനസ്വരത്തിലുള്ള ഒരു സ്ത്രീശബ്ദം കേട്ട പ്പോൾ അവളെ രക്ഷിക്കുവാൻ നോക്കേണ്ടതു തൻെറ പൌരുഷ ത്തിൻെറ കടമയാണെന്നോർത്ത് ആ ശബ്ദം കേട്ട ദിക്കിലേക്കു നീ ന്തിച്ചെന്നതാണ്.

ഹാ കഷ്ടം! മനുഷ്യൻെറ സ്ഥിതികളെല്ലാം എത്ര നിസ്സാരങ്ങ ളാണ്. ഒരു മണിക്കൂറുമുമ്പെ വാത്സല്യമുള്ള ഗുരുജനങ്ങളുടെ ശു ശ്രൂഷാസുഖം അനുഭവിച്ചുകൊണ്ടിരുന്ന ആ കുട്ടിയുടെ മാതാപിതാ ക്കന്മാരെവിടെ? ശുശ്രൂഷാസുഖമെവിടെ? 'മാളിലേക്കു' പോകു ന്നതിനെപ്പററി നേരംപോക്കായി പറഞ്ഞ ആ അച്ഛനമ്മമാരുടെ കളിവാക്കിൻെറ ഫലമെന്തായി? മകളുടെ കൈകൊണ്ടു രണ്ടുപേ രും വെള്ളം വാങ്ങി കുടിച്ചപ്പോൾ അതു് അവസാനത്തെ വെള്ള മാണെന്ന് ആർ വിചാരിച്ചു? ഈ വക ചിന്തകളെല്ലാം നിൎത്തി വെക്കാം. പ്രകൃതം നടക്കട്ടെ.

യുവതി— അങ്ങയുടെ ദയക്കു വളരെ വന്ദനം. എന്നാൽ ഞാൻ ജീവിച്ചിരിപ്പാൻ ആശിക്കുന്നില്ല. എൻെറ ആശാദീപങ്ങൾ രണ്ടും ഈ വെള്ളത്തിൽ കെട്ടുപോയി. എൻെറ അച്ഛാ! എൻെറ അമ്മെ! നിങ്ങൾ എന്നെ തന്നെയിട്ടുംകൊണ്ട് എങ്ങിയെപോ യി. നിങ്ങൾക്കു ഒരു മകളല്ലെ ഉള്ളു.

യുവാവ്— ഞാൻ ഹൃദയപൂൎവ്വമായി സഹതപിക്കുന്നു. എങ്കിലും അവനവൻ രക്ഷപ്പെടാൻ മാൎഗ്ഗം നോക്കേണ്ടതാണ്.

യുവതി— പക്ഷെ എനിക്ക് അതിന്നു മനസ്സു വരുന്നില്ല. ഞാൻ മാത്രം ജീവിച്ചിരുന്നിട്ടു എന്താണ് കാൎയ്യം? അച്ഛനും എൻെറ അ

ച്ഛനേയും അമ്മയേയും ഒരുമാസം പിരിഞ്ഞിരിപ്പാൻ വയ്യാഞ്ഞി
ട്ടാണല്ലൊ ഞാൻ ഈ കാശിയാത്രയിൽകൂടെ പോന്നത്. ഇനി
അവരെ എന്നെന്നേക്കും പിരിഞ്ഞു ഞാൻ ജീവിച്ചിരിക്കുന്നതെ
ങ്ങിനെ? അവരുടെ മുറിയിൽ ചെന്നുകിടന്നു ചാവട്ടെ എന്നും
പറഞ്ഞു വെള്ളത്തിൽ ഒരു മുങ്ങ്. യുവാവ് കൂപ്പും മുങ്ങി ഒരു നിമി
ഷത്തിനുള്ളിൽ കയ്യുപിടിച്ചുയൎത്തിക്കൊണ്ടുവന്നു.

യുവാവ്— അരുതെ ഈ സാഹസം ചെയ്യരുത്. ആത്മഹത്യ
ചെയ്താൽ പരത്തിൽ ഗതിയില്ല. എന്നു മാത്രവുമല്ല കുട്ടി ഉദക
ക്രിയ ചെയ്തിട്ടുവേണം മാതാപിതാക്കന്മാൎക്കു ഗതി കിട്ടുവാൻ. അ
തുകൊണ്ട് രക്ഷപ്പെടുവാൻ നോക്കാം. ഇപ്പോഴുംതന്നെ ഒഴു
ക്കിന്റെ ശക്തിയാൽ കാൽ നാഴികദൂരം പോന്നുകഴിഞ്ഞു. ഇനി
യും സമയം കളഞ്ഞാൽ രക്ഷ ഇച്ഛിച്ചാലും സാധിക്കില്ലെന്നുള്ള
ഘട്ടമാകും.

യുവതി— എനിക്ക് ആ ഘട്ടം വരേണമെന്നാണ് മോഹം. എ
ന്നാൽ നിങ്ങൾ പറയുന്ന ആത്മഹത്യാദോഷം ഇല്ലല്ലോ. നി
ങ്ങൾ രക്ഷാമാൎഗ്ഗം നോക്കിക്കൊൾവിൻ.

ഇതുകേട്ടു യുവാവ് ബുദ്ധിക്ഷയിച്ചു പ്രാൎത്ഥനാരൂപമായി താഴെ
പറയുംപ്രകാരം മലയാളത്തിൽ പറഞ്ഞു. 'അല്ലയോ പരമേശ്വരി!
സ്വവൎഗ്ഗ്യയായ ഈ സാധുവിൽ അവിടേക്ക് അലിവില്ലാതായ്പോയ
ത് എന്താണ്? ഞാൻ എത്രതന്നെ ന്യായം പറഞ്ഞിട്ടും കുട്ടിയു
ടെ മനോഗതി ഭേദപ്പെടുന്നില്ലല്ലോ. ഏത് ദേശക്കാരിയാണ്,
ഏത് ജാതിക്കാരിയാണ് എന്നു നിശ്ചയമില്ലെങ്കിലും അനന്യശ
രണയായി അത്യാപത്തിൽപെട്ട ഈ സാധുവിനെ മൃത്യുവിന്റെ
വായിൽആക്കിക്കൊണ്ടു പോവാൻ എനിക്കു ധൈൎയ്യവും വരുന്നി
ല്ല. ഒന്നുകിൽ നൈരാശ്യംവിട്ടു രക്ഷാമാൎഗ്ഗം നേടുവാനുള്ള ബുദ്ധി
ഈ കുട്ടിക്ക് ഉണ്ടാക്കണം. അല്ലെങ്കിൽ സ്വല്പനേരത്തേക്ക് എ
ന്റെ മനസ്സിനെ കരിങ്കല്ലുപോലെ ആക്കിത്തരണം. രണ്ടിലൊന്നു
ചെയ്യാതെ എന്നെ വലക്കരുതെ തമ്പുരാട്ടി.

യുവതി— (മലയാളത്തിൽതന്നെ) നിങ്ങൾ മലയാളം സംസാരി
ക്കുന്നുണ്ടല്ലോ. മലയാളത്തുകാരനാണോ?

യുവാവ്— അതെ. കുട്ടിയും മലയാളത്തുകാരിയാണൊ?
യുവതി—അതെ. ഇത്ര ഗുണവാനായ ഒരാൾ മലയാളത്തിൽ ഉള്ള തു ഒരു അഭിമാനഹേതുതന്നെ. നിങ്ങളുടെ ഔദാൎയ്യത്തിന്നു ഞാൻ കീഴടങ്ങുന്നു. എന്നാൽ കര കാണ്മാൻ പാടില്ലാത്ത വിധത്തിൽ നാലുപുറവും ജലപ്രവാഹമായിരിക്കുമ്പോൾ രക്ഷപ്പെടുവാനുള്ള മാൎഗ്ഗമെന്ത്?
യുവാവ്—ഈ പുഴക്ക് അധികം വിസ്താരമുള്ളതല്ല. നിലയില്ലാത്ത വെള്ളം പുഴയിലെ ഉണ്ടായിരിക്കയുള്ളു. കരയിലും വെള്ളമുണ്ടെങ്കിലും നമുക്കു നിലകിട്ടും. ഈശ്വരിയും സഹായിക്കട്ടെ.
യുവതി—'പോതെമഹാൎണ്ണവത്തിനായിടിലും' രക്ഷിപ്പാൻ കഴിവുള്ള മൂൎത്തിയാണല്ലൊ ഭഗവതി.

ഇത്രയും പറഞ്ഞു രണ്ടുപേരും പുഴയുടെ കരപിടിക്കുവാൻ നീന്തിത്തുടങ്ങി. നല്ലകാലത്തു ബന്ധുക്കളായിട്ടുള്ളവർകൂടി ദുഷ്കാലങ്ങളിൽ ശത്രുക്കളായിത്തീരുമെന്നുള്ളതിന്നു ദൃഷ്ടാന്തമായി വണ്ടിയിൽ ഇരിക്കുമ്പോൾ രണ്ടുപേരേയും കഠിനമായ ശീതത്തിൻെറ ബാധയിൽനിന്നു രക്ഷിച്ച പ്ലാനൽ ഉടുപ്പുകൾ ഇപ്പോൾ വെള്ളത്തേക്കാൾ അധികം തണുപ്പുള്ളതായും നീന്തുന്നതിൽ വലിയ പ്രതിബന്ധമായും തീൎന്നിരിക്കുന്നു. പ്രാണരക്ഷക്കുള്ള പരിശ്രമമാകയാൽ ഇതൊന്നും സാരമാക്കാതെ ഒരു ഇരുപതുവാര നീന്തി. അപ്പോഴെക്കും യുവാവിൻെറ കാൽ നിലത്തുമുട്ടി 'ഇനി നീന്തണ്ട. ഇവിടെ നിലയുണ്ട്'. എന്നു യുവാവു പറയുന്നതുകേട്ട് 'ഇനി നീന്തെണമെന്നു പറഞ്ഞാലുംകൂടി വയ്യാത്തനിലയായി' എന്നു യുവതി മറുവടി പറഞ്ഞു.

രണ്ടു പേരും അല്പം വിശ്രമിച്ചതിന്നു ശേഷം വെള്ളത്തിൽകൂടി നടന്നു തുടങ്ങി. നടക്കുന്തോറും വെള്ളം കുറഞ്ഞു കുറഞ്ഞുവരുന്നതായി കണ്ട് രണ്ടു പേൎക്കും അല്പം ആശ്വാസം തോന്നി. എന്നാൽ മാനസികമായും കായികമായും ഉള്ള അവസ്ഥാഭേദത്താൽ രണ്ടു പേരും മൌനവ്രതംതന്നെ ആചരിച്ചു. ഏകദേശം ഒരു മണിക്കൂറകൊണ്ട് അവർ വെള്ളമില്ലാത്ത കര ചവിട്ടി. അവിടെ വീടും കുടിയും ഒന്നും അടുത്തില്ല. ഉണ്ടെങ്കിലും തമസ്സമുദ്രത്തിൽ മുങ്ങിക്കിടക്കയാൽ വേൎതിരിച്ചറിവാനും പാടില്ല. കഷ്ടം! മനുഷ്യ

ക്ക് ഇത്ര കഷ്ടസ്ഥിതി വരാമല്ലൊ. രണ്ടു നേരം സുഖമായി ഭക്ഷണവും മൂന്നു നേരം കാപ്പിയും പലഹാരവും കഴിച്ച് പട്ടമെത്തപ്പുറത്ത് മിനുസമേറിയ സാധനങ്ങളെക്കൊണ്ട് പുതച്ചു ശീലിച്ചിട്ടുള്ള രണ്ടു കുട്ടികൾ—തീവണ്ടിയിൽ മൂന്നാം ക്ലാസ്സിൽ സുഖം മതിയാകയില്ലെന്നു വെച്ച് രണ്ടാം ക്ലാസ്സിൽ കയറി പോന്നിരുന്ന നമ്മുടെ തരുണീതരുണന്മാർ—തണുത്തു വിറച്ചും ഇരുട്ടുകൊണ്ടു വഴികാണാതേയും തീരെ അപരിചിതമായ ഒരു ദിക്കിൽ പെട്ടു വലയുന്നു. തങ്ങളുടെ നിത്യസുഖങ്ങളിൽ യാതൊന്നും വേണമെന്നു രണ്ടുപേൎക്കും ആശയില്ല. നനഞ്ഞൊലിക്കുന്ന ഈ ഉടുപ്പുകൾ മാററിയിട്ട് നഗ്നതയെ മറപ്പാൻ മാത്രം ഓരോ വസ്ത്രം—'അമ്മാ ഒരു വസ്ത്രം കൊടു അമ്മാ' എന്ന ദയനീയമായ സ്വരത്തിൽ പറഞ്ഞു യാചിക്കുന്ന ദീനജനങ്ങളിൽ ഉള്ള അനുകമ്പകൊണ്ട് തങ്ങൾ രണ്ടു പേരും പല സാധുജനങ്ങൾക്കും പല അവസരങ്ങളിലും കൊടുത്തിട്ടുള്ള അനവധി പഴയ വസ്ത്രങ്ങളിൽ ഓരോന്ന—കിട്ടി, വെറും യാചകന്മാരെപ്പോലെ അതുടുത്ത് ധാരാളം കത്തികൊണ്ടിരിക്കുന്ന ഒരു തീയിന്നരികത്തിരുന്നാൽ പരമസുഖമായി എന്നു രണ്ടു പേൎക്കും തോന്നി.

ആകപ്പാടെ മനസ്സിന്നുണ്ടായ അസഹ്യമായ സങ്കടം രണ്ടു പേരുടേയും മനോബലത്തെ ഭേദിച്ച് ബാഷ്പരൂപമായി പുറത്തേക്ക് പ്രവഹിച്ചു. കരഞ്ഞിട്ടെന്താണ് കാൎയ്യം? അടുത്തടുത്തുനില്ക്കുന്ന രണ്ടുപേർതമ്മിൽതന്നെ കാണുന്നില്ല. പിന്നെയാണൊ മറെറാരുത്തൻകണ്ട് ഇതിന്നൊരു ഉപശാന്തിയുണ്ടാക്കുക? എല്ലാ സ്ഥലത്തും എല്ലാ സമയത്തും പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഒരു തേജസ്സുണ്ടല്ലൊ. ആ തേജസ്സുതന്നെ അവരുടെ അകത്തും പുറത്തുമുള്ള അന്ധകാരത്തെ അകററട്ടെ.

യുവാവ്—ഇങ്ങിനെ നിന്നാൽ തണുപ്പിന്റെ ആധിക്യത്താൽ നമ്മുടെ ദേഹമെല്ലാം തരിച്ച് നടപ്പാൻ പാടില്ലാതെയായിപ്പോകും. അതുകൊണ്ട് കാണുന്ന വഴിയിൽക്കൂടെ നടക്കാം. വല്ല വീട്ടും കണ്ടാൽ കയറിച്ചെല്ലാം.

യുവതി— എന്റെ കരചരണങ്ങൾ ഇപ്പോൾതന്നെ സേചിച്ചപോലെ പെരുമാറുവാൻ സാധിക്കാതായി. ഒരു ഫർലാങ്ങ് തികച്ചു

നടപ്പാൻ എനിക്കു കഴിവില്ല. അതിനാൽ മഹാപാപിയായ എന്നെ വിട്ട് എവിടെയെങ്കിലും പോയി രക്ഷപ്പെടുകയാണ് നല്ലത്. ഇങ്ങിനെയുള്ള ഒരു മകൻ മരിച്ചാൽ മാതാപിതാക്കന്മാർ സഹിക്കയില്ല. എന്നെപ്പററി അനുശോചിപ്പാൻ ആരുമില്ലല്ലൊ".

നാലുപുറവും കാട്ടുതീ പടൎന്നുകത്തി വരുമ്പോൾ അതിനുള്ളിൽ പെട്ടിട്ടുള്ള കൊച്ചുമൃഗങ്ങൾ പ്രാണരക്ഷയ്ക്കുവേണ്ടി അഗ്നിജ്വാലയിൽക്കൂടിത്തന്നെ പുറത്തേക്കു ചാടുന്നതുപോലെയായിരുന്നു മേൽ പറഞ്ഞ അവസാനവാചകത്തിലെ ഓരോ വാക്കും സൌഭാഗ്യവതിയായ ആ യുവതിയുടെ കണ്ഠത്തിൽനിന്നു പുറപ്പെട്ടത്. കഠിനഹൃദയനായ ഒരു രാക്ഷസനിൽപോലും അലിവുവളൎത്തുവാൻ മതിയായിരുന്ന ആ വാക്കുകളാൽ പ്രകൃത്യാ ദയാലുവായ ആ യുവാവ് സ്തബ്ധനായതിൽ അത്ഭുതപ്പെടാനില്ല. എങ്കിലും ആ സമയം വ്യസനിപ്പാനുള്ള ഒന്നല്ലാതിരുന്നതിനാൽ പൌരുഷം മുഴുവനും വിളിച്ചുകൂട്ടേണ്ടി വന്നു.

യുവാവ്— വാശി പിടിച്ചിട്ട് ഫലമില്ലെന്നു കുട്ടിക്കുതന്നെ നല്ല ബോദ്ധ്യമുണ്ട്. ധൎമ്മത്തെ ധ്വംസിച്ച് തുച്ഛമായ ഈ ശരീരത്തെ രക്ഷിപ്പാൻ ആഗ്രഹിക്കുന്നവനല്ല ഞാൻ. കുട്ടി മരിക്കയാണെങ്കിൽ ഞാനും മരിച്ചുവെങ്കിൽ ഈ നിശ്ചയത്തിന്ന് യാതൊരു ഭേദവുമില്ല.

യുവതി— അങ്ങയുടെ ഈ ധൎമ്മബുദ്ധിക്ക് ദൈവംതന്നെ പ്രതിഫലം തരും. വിടാതെ വാശിപിടിക്കുന്ന അങ്ങക്കുവേണ്ടി ഞാൻ ജീവിച്ചിരിക്കാമെന്നുണ്ട്. അതുകൊണ്ട് കഴിവുള്ളേടത്തോളം നടക്കാം.

ഇത്രയും പറഞ്ഞ് രണ്ടുപേരുംകൂടി തപ്പിത്തടഞ്ഞു പതുക്കെപ്പതുക്കെ നടന്നു തുടങ്ങി. പുഴയുടെ കരയും പാടങ്ങളും വിട്ടുമരക്കുടില്ലുകൾ നിറഞ്ഞിട്ടുള്ള വഴികളിലെത്തിയപ്പോൾ നേത്രേന്ദ്രിയം കൊണ്ടു യാതൊരു പ്രയോജനവുമില്ലാത്ത വിധം ഇരുട്ടായി. വല്ല വീടും കണ്ടുപിടിക്കാമെന്നുണ്ടായിരുന്ന മോഹം രണ്ടുപേൎക്കും തീരെ ഇല്ലാതായി. ബുദ്ധിക്ഷയിച്ചു വീണ്ടും നിൽപ്പായി. അപ്പോഴക്കും

കുറെ അകലെയായി റാന്തൽ വിളക്കുംകൊണ്ട് ഒരാൾ കടന്നുപോകുന്നതു കണ്ടു. യുവാവു കഴിവുള്ള വിധം ഉച്ചത്തിൽ ഒരു ശബ്ദം പുറപ്പെടുവിച്ചപ്പോൾ വിളക്കുകാരൻ ഈ വഴിക്കു തിരിച്ചു. 'ചരാചരാത്മകമായ പ്രപഞ്ചത്തെ ഭരിക്കുന്ന പരബ്രഹ്മതേജസ്സാണ് ഈ കാണുന്നത്' എന്നു യുവാവ് ഗൽഗദാക്ഷരത്തിൽ പറഞ്ഞതിനെ കേട്ടു യുവതിയ്ക്കും നിഷ്കളങ്കമായ ഭക്തിവിശ്വാസങ്ങളാൽ കണ്ണിൽ വെള്ളം നിറഞ്ഞു.

വിളക്കുംകൊണ്ട് ആയാൾ അടുത്തുവന്നു രണ്ടുപേരുടേയും മുഖത്തു പ്രത്യേകം സൂക്ഷിച്ചുനോക്കിയപ്പോൾ കോമളമായ ആ സ്ത്രീമുഖത്തു മുത്തുകൾപോലെ വിളങ്ങുന്ന കണ്ണീർ തുള്ളികൾ ആയാളുടെ മനസ്സിനെ പാടല്ലാതെ പീഡിപ്പിച്ചു. തവിട്ടുനിറത്തിൽ ഒരു കുപ്പായവും കാവിവസ്ത്രംപോലെ ഒരു സോമനും ചെവിമൂടുന്ന ഒരു തൊപ്പിയും ധരിച്ചിട്ടുള്ള നമ്മുടെ വിളക്കുകാരൻ തനിക്കുള്ള മുറിഞ്ഞ ഇംഗ്ലീഷുകൊണ്ട് അവരുടെ സ്ഥിതികൾ മിക്കവാറും ചോദിച്ചറിയുകയും വളരെ സമീപത്തുള്ള തന്റെ ഗൃഹവും അതിലുള്ള സകലസാധനങ്ങളും സന്തോഷപൂർവം അവരുടെ അധീനത്തിൽ വെപ്പാൻ സന്നദ്ധനാണെന്നും സുഖപ്പെടുന്നതുവരെ ഹൃദയപൂർവമായ തന്റെ ആതിഥ്യം സ്വീകരിച്ചു താമസിച്ചാൽ കൊള്ളാമെന്ന് അപേക്ഷയുണ്ടെന്നും ആദരവോടുകൂടി പറകയും ചെയ്തു. മനുഷ്യഹിംസാതല്പരനായ ഒരു പരമദുഷ്ടൻ വന്നു ക്ഷണിക്കുന്നതാണെങ്കിലും തൽക്കാലത്തെ കഷ്ടാവസ്ഥയിൽനിന്നു കരകയറുവാൻവേണ്ടി അവന്റെകൂടെ പോകുമായിരുന്ന നമ്മുടെ തരുണീതരുണന്മാർ ധർമ്മിഷ്ഠനായ ആയാളുടെ അനുകമ്പാപരിപൂർണ്ണങ്ങളായ വാക്കുകൾ കേട്ടപ്പോൾ ആയാൾ സർവേശ്വരനാൽ പ്രേരിതനായ ഒരു ദേവദൂതനാണെന്നു ദൃഢമായി വിശ്വസിച്ച് ആയാൾ പോയ വഴിക്കു ക്ലേശംകൂടാതെ നടക്കുകയും മനസ്സുകൊണ്ട് ഈശ്വരനെ വഴിപോലെ സ്മരിക്കയും ചെയ്തു. ഏകദേശം അമ്പതുവാര നടന്നപ്പോഴേക്കും ആയാളുടെ വീടായി. വാലിയക്കാരെ വിളിക്കയും വിളക്കു കത്തിക്കയും അതിഥികളെ മുകളിലേക്കു കൊണ്ടുപോവുകയും [illegible]

സ്ത്രീക്കു് ഒരു മഞ്ഞച്ചേലയും ഒരു റൌക്കയും ഒരു സാലുവയും പുരുഷന്ന ഒരു സോമനും ഒരു ഷട്ടും പച്ചച്ചകലാസ്സും തയ്യാറാക്കിക്കൊടുക്കലും ക്ഷണനേരംകൊണ്ടു കഴിഞ്ഞു.

നമ്മുടെ യുവതിയും യുവാവും ധർമ്മിഷ്ഠനായ ആ മഹാന്റെ ഔദാര്യവിശേഷത്താൽ വശീകൃതന്മാരായി സന്തോഷപാരവശ്യത്താൽ ഒഴുകുന്ന ബാഷ്പധാരയോടുകൂടി തളത്തിന്റെ ഇരുവശത്തുമുള്ള ഓരോ മുറിയിൽ പ്രവേശിച്ച് നനഞ്ഞ ഉടുപ്പ് മാററിയിട്ട് പുതിയ വസ്ത്രങ്ങൾ ധരിച്ച് അണിയറയിൽനിന്നു വേഷംകെട്ടി അരങ്ങത്തു പ്രവേശിക്കുന്ന രണ്ടു പ്രധാനവേഷങ്ങളെപ്പോലെ ദീപപ്രകാശത്താൽ പരിശോഭിതമായ തളത്തിലേക്കു വീണ്ടും പ്രവേശിച്ചു. മുഖത്തോടുമുഖം നോക്കിയപ്പോൾ രണ്ടുപേക്കും പെട്ടന്നു രോമാഞ്ചമുണ്ടായി. എന്നാൽ ഈ സമയത്ത് നമ്മുടെ ധർമ്മബുദ്ധിയായ ഗൃഹസ്ഥൻ രണ്ടു കയ്യിലും ഓരോ കോപ്പ ചൂടുള്ള കാപ്പിയുമായി അകത്തു പ്രവേശിച്ചതിനാൽ രണ്ടുപേരുടെയും ശ്രദ്ധ ആ ഭാഗത്തേക്കായി. 'അസമയമാകകൊണ്ട് ഒന്നും നേരേയാവുന്നില്ല. എങ്കിലും ഉള്ളതുകൊണ്ട് പ്രസാദിച്ചുകൊള്ളണം' എന്നു പറഞ്ഞ് മറുപടിക്കു കാത്തുനില്ക്കാതെ ഗൃഹസ്ഥൻ താഴത്തേക്കിറങ്ങിപ്പോകയും ചെയ്തു. ഭൂലോകത്തിലുള്ളവക്ക് അമൃതാസ്വാദനം സാദ്ധ്യമല്ലല്ലൊ. എന്നാൽ അവർ അപ്പോൾ കുടിച്ച കാപ്പി അമൃതുതന്നെയായിരുന്നു. കാപ്പി കുടിച്ചുകഴിഞ്ഞപ്പോഴെക്കും വലുതായ ഒരു പരവധാനിയും ഒരു തലേണയുംകൊണ്ട് ഗൃഹസ്ഥൻ പ്രവേശിച്ചു. ദാമ്പത്യം ഭർത്താക്കന്മാരാണെന്നു തിച്ചപ്പെടുത്തിയതിനാലാണ് വെവ്വേറെ കിടപ്പാനുള്ള ഉപകരണങ്ങൾ ഒരുക്കാഞ്ഞത് എന്നുള്ളതിന്നു സംശയമില്ലല്ലൊ.

ഇതിന്നെല്ലാം മതിയാംവണ്ണം നന്ദിപറവാൻ വാക്കുകളില്ല. ഉണ്ടെങ്കിലും ക്ഷീണിച്ചിരിക്കുന്ന ഈ സമയത്തു പറവാനും സാധിക്കയില്ല' എന്നു യുവാവ് പറഞ്ഞപ്പോൾ 'പറയത്തക്കവണ്ണം ഒന്നു ചെയ്തതായി എനിക്കഭിമാനമില്ല. ഉള്ളനേരം കിടന്നു സുഖമായി

ഉറങ്ങുവിൻ' എന്നു മറുപടി പറഞ്ഞു് തളത്തിന്റെ വാതിൽ അ ന്നേ ചാരി ഗൃഹസ്ഥൻ ഇറങ്ങിപ്പോകയും ചെയ്തു.

ഒട്ടുവിൽ കുഞ്ഞികൃഷ്ണമേനോൻ, ബി. എ.

---

# പലവക

---

തച്ചോള്ളിക്കഥ.

വടക്കൻ പാട്ടുകൾ വളരെ നിസ്സാരങ്ങളായിട്ടാണ് പലരും ഗണിച്ചു വരുന്നതു്. ഇവക്കു് ശബ്ദത്തിലായാലട്ടെ അൎത്ഥത്തിലായാ ലട്ടെ യാതൊരു വിശേഷമില്ലാത്തതുകൊണ്ടും പാടിക്കേൾപ്പാൻ അശേ ഷം കൌതുകമില്ലാത്തതുകൊണ്ടുമായിരിക്കണം ജനസാമാന്യ ത്തിന്റെ ഇടയിൽ അത്ര പ്രചാരമില്ലാത്തതു്. ഇപ്പോൾ അപൂ ൎവ്വമായി നാട്ടുപുറങ്ങളിൽ ചിലർ മാത്രമേ ഇതുകൾ പാടിക്കേൾപ്പാ നുള്ളൂ. എന്നാൽ ഈ പാട്ടുകളിൽനിന്നു ചരിത്രസംബന്ധമായ പല അറിവുകളും ഗ്രഹിപ്പാനുണ്ടെന്നുള്ള തത്വം പലരും അറി ഞ്ഞിരുന്നെങ്കിൽ ഇവയെ ത്യാജ്യകോടിയിൽ പെടുത്തേണ്ടതാണെ ന്നുവെച്ചു ഒരുത്തരും അനാദരിക്കുകയില്ലായിരുന്നു. ഇംഗ്ലീഷിൽ 'റോബിൻഹുഡ്' മുതലായ വീരന്മാരെ കുറിച്ചു് അനേകം ഗാന കൃതികൾ ഓരോരുത്തർ ഉണ്ടാക്കീട്ടുണ്ടു്. അതുപോലെ ഈ പാട്ടു കളിൽ വിവരിക്കുന്ന ഓരോ ശൂരന്മാരെപ്പററിയും ഉണ്ടാക്കപ്പെടുന്ന കൃതികൾ ജനസാമാന്യത്തിന്നു രസിക്കാതെയിരിക്കയില്ലാ. കുണ്ടൂ ർ നാരായണമേനോൻ അവർകളുടെ 'കോമപ്പൻ' എന്ന കൃതിയു ടെ ജനയിതാവു് ഈ വടക്കൻ പാട്ടുകളിൽ ഒന്നാണെന്നുള്ളതു് ഇ വിടെ സ്മരണീയമാണു്. ഈ പാട്ടുകൾ കിട്ടുന്നേടത്തോളം ശേഖ രിച്ചു് അച്ചടിപ്പിക്കുന്നതു് ജനോപകാരപ്രദമാകാതെയിരിക്കയില്ല.

ഈ വിഷയത്തിൽ ജി. രാമൻമേനോൻ എം. എ. അവർകളുടെ ശ്രമം സർവഥാ ശ്ലാഘനീയംതന്നെ. അദ്ദേഹത്തിൻെറ തച്ചോളിക്കഥകൾ ബാലന്മാൎക്കും പ്രായംചെന്നവൎക്കും ഒരുപോലെ രസജനകമായിരിക്കുമെന്നതിലേക്കു സംശയമില്ല.

---

'നമ്മുടെ പൊന്നുതമ്പുരാൻ'

തിരുവിതാംകൂർ ഇപ്പോൾ രാജ്യഭാരം ചെയ്തുവരുന്ന ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ ജീവചരിത്രമാണ് ഇതിലെ വിഷയം. ഇതിൽ അവിടുത്തെ ജനനം മുതൽ (1033-ാമാണ്ടു) ആയിരത്തി എമ്പതാമാണ്ടുവരെ തിരുവിതാംകൂർ രാജ്യത്തു നടന്നിട്ടുള്ള പ്രധാന സംഭവങ്ങളെ ഒരു വിധം ഭംഗിയായി വിവരിച്ചിട്ടുണ്ട്. ആറ അണ മാത്രം വിലയുള്ള ഈ പുസ്തകത്തെ സകലരും വാങ്ങി വായിക്കേണ്ടതാണെന്നു ഞങ്ങൾ ശിപാൎശിചെയ്തുകൊള്ളുന്നു.

---

'ഭഗവൽഗീതാ പാക്കെററ് എഡിഷൻ'

ഹിന്തുക്കൾ നിത്യപാരായണത്തിന്നു ഉപയോഗിച്ചുവരുന്ന ഗീതാപുസ്തകത്തെ വായനക്കാരുടെ സൌകൎയ്യം അനുസരിച്ചു വളരെ വൃത്തിയായും ഭംഗിയായും എപ്പോഴും കൊണ്ടുനടക്കുവാൻ പാകത്തിലുള്ള വലിപ്പത്തിലും അച്ചടിച്ചു പ്രസിദ്ധം ചെയ്തിരിക്കുന്ന ടി. സി. പരമേശ്വരൻ മൂസ്സത് അവർകളുടെ പ്രയത്നം അഭിനന്ദനീയമാണെന്നു മാത്രമല്ലാതെ ഇതിനെക്കുറിച്ചു വിശേഷിച്ചൊന്നും പറയേണ്ടതായിട്ടില്ല.

---

### ൧. ലക്ഷ്മീകരകസ്തൂരിഗുളികൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ടുന്ന വിലയേറിയ സാധനം. ദന്തവേദന, വായ്നാററം, അജീർണ്ണം പിത്തവായു മുതലായ ശമിപ്പിക്കും.



തനിച്ചും താംബൂലത്തോടുകൂടിയും ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തേയും ജീർണ്ണപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേർത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങളും ഇതിൽ ചേർത്തിട്ടുണ്ട്. ചുമ, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങളും വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നുമുതൽ ൪ വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി. ൧൦൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്ക വില ണ ൪. ൧ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്ക തപാൽക്കൂലി ൩ ണ.

### ൨. ദന്തചൂർണ്ണം.

സുഗന്ധമായുമുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു ൩-ണ. തപാൽ ചിലവു ൨ കുപ്പിവരെ ൩ ണ വേറെ.

### ൩. ജ്വരസംഹാരി.

കുളിർപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവയ്ക്കു നന്നു. വില ഡപ്പി ഒന്നിനു ൧ ക. തപാൽ ചിലവു ൩ ണ വേറെ

### ൪. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവ ബഹു വൃദ്ധിയായും ഞെരുക്കമായും കറുപ്പായും വളരും. കണ്ണിനു കുളുർമ്മയുണ്ടാക്കും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാക്കും. വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു ൩ ണ വേറെ.

### ൫. രോമസംഹാരി.

രോമം എവിടെ വേണ്ടാതാക്കണമൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാററും. വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

---

പീ. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

## ൧൦. അഗ്നിമാന്ദ്യസംഹാരി.

ദാഹനമില്ലായ്ക, പുളിച്ചുതികട്ടുക, നെഞ്ചുകലിക്കുക, മൂലബന്ധം, വയറുനോവു, വായനാറ്റം അജീർണ്ണം വയറുവീർത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും ഡപ്പി ഒന്നുക്ക അണ വ്യ തപാൽക്കൂലി അണ ൧ വേറെ

## ൧൧. കർണ്ണബിന്ദു.

ചീക്കളു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കർണ്ണരോഗങ്ങളെ ഭേദപ്പെടുത്തും ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി ൧ക്ക വ്യ ണ തപ്പാൽ ചലവു മൂന്നു കുപ്പികൾവരെ ൧ ണ വേറെ

## ൧൨. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീർണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലംപിടിത്തം അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും വില ഡപ്പി ഒന്നിനു വ്യ ണ തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്ക ൧ ണ വേറെ

## ൧൩. നേത്രബിന്ദു.

കൺനോവു, കൺകുത്തു, കൂച്ചം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളക്കെട്ടു, ശേവളച്ചു, പൂവു, ചെരപ്പു, എരിച്ചിൽ ഇമ, പുരികം ഇവയുടെ വലിവു വുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും വില ഡപ്പി ഒന്നിനു വ്യ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൧ ണ വേറെ.

## ൧൪. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലനത്തെ നീക്കും വില ഡപ്പി ഒന്നിനു വ്യ ണ. തപാൽ ചിലവു ൧ വരെ ഡപ്പികൾക്ക ൧ ണ വേറെ

## ൧൫. മൃഗകസ്തൂരി.

കാഷ്മീരിൽ നിന്നും വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ട. ത്രുപാത്തുക്കത്തിന്നു ൪വ്യ ക വില ഒരു ത്രുപാമുതൽക്കുള്ള ഏതു സംഖ്യക്കും. വീല്ല്യറയായിട്ടും കൊടുക്കപ്പെടും തപാൽചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലോ ആയിരിക്കണം

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

## ൨൧. ഒന്നാംതരം ഗോരോചന ഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള ഇതുകളിൽ ഉണ്ടാവുന്ന ഉപദ്രവങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സ, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു വില ൫ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൫ ണ.

## ൨൨. ചൎമ്മരോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളൻ, ചൂട, പുഴക്കടി, താണം, ഒട്ടവട്ട മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ചൎമ്മരോഗങ്ങൾക്കും ഏറ്റവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി പി കമ്മീഷൻ ൫ ണ

മേത്തരം ഗോരോചനം തോല ൧-ക്ക വില ൫ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്ക വില ൧ ക. മേത്തരം പച്ചക്കൎപ്പൂരം, തോല ൧-ക്ക വില ൨ ക മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പൂ, മരിക്കൊളുന്ത, ജാതിമല്ലി, സുഗന്ധ, ഹിന, മരിക്കൊഴുന്ത, അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട. ഇവ ഒരു തോല തൂക്കത്തിന്ന ക ൧- ൮ തപാൽകൂലി പുറമെ

| | | | | ക. | ണ. | പ. |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനവും | ത്രപാത്തൂക്കം | ൧-ക്ക | ൫ | ൦ | ൦ |
| ടി | മഞ്ഞൾ | ടി | ൧ ക്ക | ൧ | ൦ | ൦ |
| ടി | പച്ചക്കൎപ്പൂരം | ടി | ൧-ക്ക | ൧ | ൨ | ൦ |

## ൨൩. രക്ഷാമൃതം.

ഇത ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ട ഒരു ഭക്ഷണദ്രവ്യമാണ. ഇതിന്ന കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ദേഹനക്കുറവുള്ളവൎക്കും പ്രമേഹരോഗക്കാൎക്കും ഇത ഒരു ദിവ്യ ഔഷധമാണ. ഇത രക്തശുദ്ധി വരുത്തുകയും, പിത്തം, ദേഹനക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാററുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്തു മൂത്രച്ചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ഭേദപ്പെടുത്തുകയും കായബലം വൎദ്ധിപ്പിക്കുകയും ചെയ്യും. ഇത രോഗികൾക്കും, ശിശുക്കൾക്കും, ദൃഢഗാത്രന്മാൎക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

തകരം ൧-ക്ക അണ ൩ മാത്രം വി പി ചാൎജ്ജ അണ ൩ പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട ജില്ല.

## പുതിയ പുസ്തകങ്ങൾ.

---

**പ്രിയവിലാപം—**

പള്ളിക്കൂടം മലയാളം ഇൻസ്പെക്ടർ എം രാജരാജവൎമ്മ എം എ രാജരാജൻ തിരുമനസ്സുകൊണ്ടു രചിക്കപ്പെട്ട പുസ്തകം ഒന്നുക്കു വില അണ ൪

**കഥാമഞ്ജരി, കരടകന്റെ വിക്രമങ്ങൾ—**

കൊല്ലം ഇംഗ്ലീഷു ഹൈസ്കൂൾ ഹേഡമാസ്റ്റർ കെ പരമുപിള്ള എം എ അവൎകളാൽ ഉണ്ടാക്കപ്പെട്ടതും വളരെ രസകരമായതും ആയ പുതിയ പുസ്തകം ൧-ക്കു വില അണ ൧ പൈ ൬

**സാവിത്രി—**

ഹജൂർ ഹേഡട്രാൻസ്ലേട്ടർ കെ. ചിദംബരവാദ്ധ്യാർ ബി എ അവൎകളാൽ എഴുതപ്പെട്ട രസകരമായ ഒരു കഥാ പുസ്തകം ൧ ക്കു വില അണ ൩

**മാധവനിദാനം—**

സൎക്കാർ വൈദ്യൻ പരവൂർ വി. കേശവനാശാനവൎകളാൽ എഴുതപ്പെട്ട, 'സരചന്ദ്രിക' ഭാഷാവ്യാഖ്യാനം. വില രൂപ ൧

**പുതിയ മൂന്നാംപാഠനോട്ടു മുഴുവൻ—**

വി എൻ ഗോവിന്ദപ്പിള്ള അവൎകളാൽ എഴുതപ്പെട്ട, (പദാൎത്ഥം, ചോദ്യങ്ങൾ, സാരം ഇവ അടങ്ങിയ) പുസ്തകം ഒന്നിൻ വില പണം ൧

**കീൎത്തികേസരി—**

സി കൃഷ്ണപിള്ള അവൎകളാൽ എഴുതപ്പെട്ടതും സി എൻ എ രാമയ്യാ ശാസ്ത്രികൾ ബി. എ. അവൎകളാൽ ൧-ാംഭാഗം പരിശോധിക്കപ്പെട്ടതുമായ ൧-ം ൨-ം ഭാഗം അടങ്ങിയ പുസ്തകം ഒന്നുക്കു വില അണ ൪

**മനോരമ—**

മെപ്പള്ളെം പാൾ ബി എ അവൎകളാൽ എഴുതപ്പെട്ട രസകരമായ ഒരു പുതിയ കഥ വില അണ ൪

**പഴഞ്ചൊല്ല്—**

ടി- യാരാൽ ഉണ്ടാക്കപ്പെട്ടത, പുസ്തകം ഒന്നുക്ക വില അണ ൨

**ഉൎവ്വശീഫൽഗുനം—**

കോതമംഗലം കെ ആർ കൃഷ്ണപിള്ളയാൽ എഴുതപ്പെട്ടത സംഗീതനാടകം വില അണ ൨. പൈ ൬

**രസാലരാജൻ കഥ—**

റി കെ. പി. അവൎകൾ എഴുതിയ പുസ്തകം വില അണ ൨

**സോമസുന്ദരൻ—**

മിസ്റ്റർ പത്മനാഭൻ എഴുതിയ ഒരു കഥ ഒന്നുക്കു അണ ൨ പൈ ൬

ഇന്ദുമതി—

മിസ്റ്റർ വി മമ്മു എഴുതിയ കഥ ഒന്നക്ക അണ ൯

ലീലാവതി—

മിസ്റ്റർ ലക്ഷ്മണൻപിള്ള എഴുതിയ അതിവിശേഷമായ നോവൽ വില ൧. ൮

കൈവല്യശതകം—

മിസ്റ്റർ പരമുപിള്ള എഴുതിയത ൧ക്ക അണ ൧

സന്താനവല്ലി—

മിസ്റ്റർ രാമമേനോൻ എഴുതിയ കഥ ൧ക്ക വില അണ ൧.

ശങ്കരകൃതി—

ആ മുൻസിപ്പായിരുന്ന മിസ്റ്റർ ശങ്കരപ്പിള്ള അദ്ദേഹം ഓരോ സമയങ്ങളിൽ ഉണ്ടാക്കിയ കവിതകളെല്ലാം ചേൎത്തു സംഗീതമായും തുള്ളക്കഥയായും അച്ചടിച്ചിട്ടുള്ളത പുസ്തകം ൧-ക്ക ൪ അണ

മിസ്റ്റർ സി. എം. മാധവക്കുറുപ്പ്—

മിസ്റ്റർ കേശവക്കുറുപ്പ എഴുതിയ ഒരു ഡിടക്ടീവ നോവൽ വില അണ ൨,

അവതാരത്രയചരിതം—

സൌഭാഗ്യവതി ഇത്തിക്കാട്ടു ദേവകി അമ്മയാൽ എഴുതപ്പെട്ട പുതിയ പുസ്തകം വില അണ ഒന്നര.

അദ്ധ്യാത്മരാമായണം—

കെ. സാംബശിവശാസ്ത്രി മഹോപാദ്ധ്യായനവർകളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയത. വായനക്കാരുടെ സൌകൎയ്യാൎത്ഥം ഓരോ കാണ്ഡങ്ങൾ പ്രത്യേകമായി അച്ചടിച്ചുവരുന്നു ഇതിൽ പദങ്ങളുടെ വിവരണമായ അൎത്ഥം കൂടാതെ ചില ഭാഗങ്ങളുടേയും സാരം ഇവകൾ അടങ്ങിയിരിക്കും പുസ്തകം എല്ലാം കാണ്ഡങ്ങളും ഒന്നായും ബയന്റു ചെയ്തുവില്ക്കപ്പെടും.

മയൂരസന്ദേശം മണിപ്രവാളം—

കേരളവൎമ്മ സി. എസ്സ്. ഐ. എഫ. എം. യു. എം. ആർ. എ. എസ്സ്, എഫ. ആർ. എച്ച. എസ്സ്. വലിയ കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ടതു എ. ആർ. രാജരാജവൎമ്മ എം. ഏ. എം. ആർ. എ. എസ്സ്, കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ട മൎമ്മപ്രകാശം എന്ന വ്യാഖ്യാനത്തോടുകൂടി തിരുമനസ്സിലെ അനുവാദം വാങ്ങി അച്ചടിച്ചു കഴിഞ്ഞിരിക്കുന്നു. ഉയൎന്നതരം കടലാസ്സിൽ അച്ചടിച്ചതിന്ന ൧൧ ണ യും താണതരത്തിലുള്ളതിന്ന ൮ ണയും വിലയാകുന്നു

ദാക്ഷായിണി—

കോമത്തു കുഞ്ഞപ്പണിക്കർ അവർകളാൽ എഴുതപ്പെട്ടത വില അണ ൨

കാൎത്തവീൎയ്യാൎജ്ജുനവിജയം തുള്ളക്കഥ—

മലയാളം ഹൈസ്കൂൾ ഹേഡമാസ്റ്റർ കെ ആർ കുഞ്ഞുപിള്ള ബി എ അവർകൾ

കളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയ പുസ്തകം ഒന്നുക്കു വില അണ ൨.

താന്തോപദേശം—

വി. കെ. കേശവനവർകളാൽ എഴുതപ്പെട്ട ഒരു പുതിയ മണിപ്രവാളകൃതി, പുസ്തകം ഒന്നുക്കു വില അണ ഒന്നര.

കാന്തോപദേശം—

തിരുവിഴ വി. രാമൻവൈദ്യർ അവർകളാൽ എഴുതപ്പെട്ടതു വില ൨ പൈ

മനുസ്മൃതി—

കെ. ഗോവിന്ദപ്പിള്ള അവർകളാൽ 'ഭാവപ്രകാശം' എന്ന വ്യാഖ്യാനത്തോടു കൂടി എഴുതപ്പെട്ട പുസ്തകം ഒന്നുക്കു വില രൂപ ൧ അണ ൪

വിക്രമാദിത്യൻകഥ—

ടി. യാരാൽ എഴുതപ്പെട്ടു മൂന്നാം പതിപ്പു പരിഷ്കരിച്ചു വിദ്യാഭിവൎദ്ധിനി അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടതു വില ൧൦ അണ

മദനകാമരാജൻകഥ—

ടി. യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പു വിദ്യാഭിവൎദ്ധിനി അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടതു വില ൭ അണ ടി. അരബിയിൻറ പുസ്തകം ൧-ക്കു വില ൪ അണ

കഥാസരിത്സാഗരം—

ടി. യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്കു വില അണ ൩

ശതാരം—

ടി. യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്കു വില അണ ൨ പൈ ൩

അത്ഭുതകവിമങ്ക—

വി. ജി. ലക്ഷ്മണൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൪ അണ

വൈക്കലസ്ഥലമാഹാത്മ്യം—

കണ്ടമ്പള്ളിൽ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടതു വില ൪ അണ

ഹ്യ്യൂമിക്കു പററിയ അപകടങ്ങൾ—

വില അണ ൨ പൈ ൩

ഭൂലോകവിനോദകഥകൾ—

കണ്ടിയൂർ മഹാദേവശാസ്ത്രിഅവർകളാൽ എഴുതപ്പെട്ടതു വില അണ ൪ പൈ ൩

ചട്ടമ്പിത്തലവൻ—

കെ. ചിദംബരവാദ്ധ്യാർ ബി. എ. അവർകളാൽ എഴുതപ്പെട്ട ഒരു വിനോദകഥ ൧-ക്കു വില അണ ൪

പഠച്ചൻ–ാമാണ്ടത്തെ പഞ്ചാംഗം—

ബയന്റചെയ്തതു ൧-ക്കു വില അണ ൪

മററും പല പുസ്തകങ്ങൾ ഇവിടെ വില്പാൻ തയ്യാറുണ്ടു തപാൽകൂലി പുറമെ. എല്ലാ പുസ്തകങ്ങളുടെയും പേരും വിലയും അറിഞ്ഞു പുസ്തകങ്ങൾ വരുത്തേണ്ടതാണ്. ആവിശ്യപ്പെടുന്നവർ അരണസ്ററാമ്പു അയക്കണം,

എസ്സ്. റ്റി. റെഡ്യാർ വിദ്യാഭിവൎദ്ധിനി ഉടമസ്ഥൻ, കൊല്ലം തിരുവിതാംകൂർ.




## പരസ്യം.

---

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപൎക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാൎയ്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജൎക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസികാസംബന്ധമായ എഴുത്തുകളിലൊ ലക്കങ്ങളിലൊ അവരുടെ മുദ്രയോ ഒപ്പോ ഉണ്ടായിരുന്നാൽ മതി.

എന്ന്

| | | |
|---|---|---|
| കോവിലകം | } | രസികരഞ്ജിനി ഉടമസ്ഥൻ, |
| | | *RAMA VURMA*, |
| എറണാകുളം | | 12th Prince of Cochin. |

---

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തോന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാൎയ്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപൎക്ക് അയക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്'

ര. ര. പ.




രസികരഞ്ജിനി

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽകൂലി ഉൾപ്പടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽകൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം മറുമാസത്തിലെ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിന്റെ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടും, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തൊന്നിച്ച് അടക്കം ചെയ്യുകയേണ്ടതാകുന്നു.

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമൊ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യം പോലെ കൂലി ചുരുക്കുന്നതാകുന്നു.

---

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി. കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജക്കു അറിവുതരേണ്ടതാകുന്നു. അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെററുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

എറണാകുളത്ത് കോവിലകം } എന്ന—അമ്പാടി ചെറിയ കൃഷ്ണപുതുവാൾ

ര. മാനേജർ.




## സംഗതിവിവരം.




വിദ്യാവിനോദിനി അച്ചുക്കൂടം

# രസികരഞ്ജിനി

൧൦൮൧

പുസ്തകം ൪ | മീനമാസം | ലക്കം ൮


## മംഗളം

മുൻഭാഗംമുലയേററതാഴ്ന്നുമിഴിചാഞ്ചാട്ടുന്നിടംനോക്കുകിൽ
പിൻഭാഗംമുടിയാടിവൻകടിതടിച്ചുള്ളപ്പുറംകണ്ടിടാം
അൻപാലേവമുമാംഗഭംഗിമുഴുവൻകാണ്മാനിരട്ടത്തരം
വൻപാർന്നോററരിരട്ടയപ്പനെയുടൻമുക്തിക്കുസേവിക്കുവിൻ.

ഉദ്ദണ്ഡശാസ്ത്രികൾ (തർജ്ജമ)

# പെരുമനം ഗ്രാമം



മലയാളികളെ മുഴുവൻ പന്നിയൂർ കൂററുകാരെന്നും ശുകപുരം കൂററുകാരെന്നും രണ്ടു തരമായി വിഭജിച്ചിട്ടുണ്ടെങ്കിലും ഈ രണ്ടു തരക്കാർക്കും പരസ്പരമത്സരം വിട്ട് ഐകമത്യം ഉണ്ടാക്കിതീർക്കുന്നതായ സ്ഥാനം പെരുമനം ഗ്രാമമാകുന്നു. മലയാളികളുടെ പൊതുവിൽ സഭയായിരുന്ന തൃക്കണാമതിലകം യോഗവും മററും ഈ പെരുമനം ഗ്രാമത്തിന്റെ സങ്കേതത്തിലാണ് നിന്നിരുന്നത്. എന്നു മാത്രമല്ല പെരുമനം ഗ്രാമക്കാരുടെ മേൽവിചാരത്തിലായിരുന്നു നടന്നിരുന്നത് എന്നു പറഞ്ഞാൽ

ഈ ഗ്രാമത്തിന്റെ മാഹാത്മ്യം ഏകദേശം ഊഹിക്കാവുന്നതാണ ല്ലൊ. ഇപ്പോഴത്തെ കാലത്തു പെരുമനംഗ്രാമം എന്നു പറയു മ്പോൾ പ്രസിദ്ധപ്പെട്ട തൃശ്ശിവപേരുർ പട്ടണത്തിന്റെ ഏകദേശം ആറു നാഴിക തെക്കുവശത്തായി ഒരു ക്ഷേത്രവും ആ ക്ഷേത്രത്തിലെ ദേവനെ പരദേവതയായി ഉപാസിക്കുന്ന പത്തോ മുപ്പതോ ഇല്ല ക്കാർ നമ്പൂരിമാരും മാത്രമേ ഇതിൽ ഉൾപ്പെട്ടുകയുള്ളു എന്നു ചിലർ വിചാരിക്കുമായിരിക്കാം. പക്ഷെ ഇതിന്റെ വാസ്തവം അങ്ങിനെ യല്ല. കൊടുങ്ങല്ലൂർ ഊഴത്തെ ശാസ്ഥാവിന്റെ ക്ഷേത്രം മുതൽ വട ക്കോട്ടും വടക്കാഞ്ചേരി അകമല ശാസ്ഥാവിന്റെ സ്ഥാനം മുതൽ തെക്കോട്ടും തൃപ്പറയാററ അടുത്ത് എടത്തുരുത്തി അയ്യപ്പൻ കാ വിന്നു കിഴക്കോട്ടും കിഴക്കെ മലയിൽ കുതിരാൻമുടി അയ്യപ്പക്ഷേത്ര ത്തിന്നു പടിഞ്ഞാട്ടും ഉള്ള സ്ഥലം മുഴുവൻ പെരുമനം ഗ്രാമത്തി ന്റെ സങ്കേതമാണ്. ഈ സങ്കേതസ്ഥലത്തിനുള്ളിൽ അധിവ സിച്ചുവരുന്നവരായ ബ്രാഹ്മണർ മുതൽ ചണ്ഡാളൻവരെയുള്ള സ കല ജാതിക്കാരും പെരുമനം ഗ്രാമക്കാരും അതിന്റെ കീഴിലുള്ള ഉ പഗ്രാമക്കാരുമാകുന്നു. ഇരിഞ്ഞാലക്കുടഗ്രാമം, ആവിട്ടത്തൂർ ഗ്രാ മം, തൃശ്ശിവപേരുർ ഗ്രാമം ഈ മൂന്നു ഗ്രാമങ്ങളും പെരുമനം ഗ്രാ മത്തിന്റെ സങ്കേതത്തിൽ ഉൾപ്പെട്ട ഉപഗ്രാമങ്ങളാണ്. ഈ ഗ്രാമവും ഗ്രാമക്ഷേത്രവും സ്ഥാപിച്ച കാലത്തു സങ്കേതത്തിൽപ്പെട്ട മിക്കഭാഗവും പെരിയ വനമായിരുന്നതുകൊണ്ടാണ് 'പെരുവനം' എന്ന ഇതിന്നു പേരു കൊടുത്തിട്ടുള്ളത്. ഈ ഗ്രാമത്തിൽപ്പെട്ട ബ്ര ഹ്മാലയങ്ങളുടേയും ഉൾദ്ദേശങ്ങളുടേയും അവസാനത്തിൽ 'കോട്' എന്നുള്ള ശബ്ദം ഉപയോഗിച്ചു കാണുന്നതും ഇതിന്നു മതിയായ ല ക്ഷ്യമാകുന്നു. കിരാങ്ങാട്, തയ്യാട്, അന്തിക്കാട്, ആലക്കാട്, പറ നക്കാട് മൂക്കാട്, പട്ടിക്കാട് എന്നുള്ള പേരുകൾ ഇതിന്നു ദൃഷ്ടാന്ത ങ്ങളാണല്ലൊ. നാലു അതൃത്തിയിലും ശാസ്ഥാവിന്റെ ക്ഷേത്രങ്ങ ളുള്ളതിന്നു പുറമെ, നടുവിൽ പ്രധാനപ്പെട്ട തിരുവെള്ളക്കാവിൽ ശാസ്ഥാവിന്റെ ക്ഷേത്രവും ഉൾദേശങ്ങളിൽ കോടന്നൂര്, ചാത്ത ക്കുടം, കണിമംഗലം, ആറാട്ടുപുഴെ, മുതലായി അനേക അയ്യപ്പ ക്ഷേത്രങ്ങളും കാണുന്നതുകൊണ്ട് ഈ ഗ്രാമക്കാർ വനദേവതയായ

ശാസ്താവിനെ ഉപാസിപ്പാനുള്ള കാരണവും അവരുടെ സങ്കേതസ്ഥലം വനപ്രദേശമായിരുന്നതുകൊണ്ടുതന്നെയായിരിക്കണമെന്ന ഊഹിക്കാവുന്നതാകുന്നു. ഈ ഗ്രാമക്കാരുടെ പൊതുവിലുള്ള ക്ഷേത്രമായ പെരുമനത്തമ്പലം വളരെ സ്വത്തുള്ള ഒരു ക്ഷേത്രമാണ്. സങ്കേതത്തിന്റെ കിഴക്കുഭാഗമുള്ള മലനിരപ്പുകൾ മുഴുവൻ ഈ ദേവസ്വം വകയായിരുന്നു എന്നതിന്നു പുറമെ പതിനെട്ടു ചേരിക്കൽ വസ്തു മുതലും ക്ഷേത്രംവകയായി ഉള്ളതാകുന്നു. ഈ ക്ഷേത്രംവക സ്വത്തിന്റെ ആദായത്തിൽ ദേവന്റെ നിത്യനൈമിത്യകങ്ങളായ അടിയന്തരങ്ങൾക്ക് ആവശ്യമുള്ളത് കഴിച്ചു ബാക്കി മുഴുവനും ഗ്രാമജനങ്ങളുടെ യോഗക്ഷേമത്തിന്നുപയോഗിക്കേണമെന്നായിരുന്നു ഗ്രാമനിശ്ചയം. കിഴക്കെ മലയിലെ തേക്ക്, വീട്ടി, മുതലായ ഉത്തമവൃക്ഷങ്ങൾ സങ്കേതത്തിനകത്തുള്ള ക്ഷേത്രം പണിക്കു ആവശ്യമുള്ളത് കഴിച്ചു ബ്രഹ്മാലയങ്ങൾ പണിയിക്കുന്നതിന്നും പാഴ്മരങ്ങൾ താണജാതിക്കാരുടെ ഉപയോഗത്തിന്നും വില കൂടാതെ കൊടുക്കണമെന്നായിരുന്നു നിശ്ചയം. മല സക്കാരധീനത്തിലായതിന്നുശേഷം കൂടി തേക്കും വീട്ടിയും ദേവാലയങ്ങളും ബ്രഹ്മാലയങ്ങളും പണി ചെയ്യുന്നതിന്നു കുററിക്കാണവുംകൂടി വാങ്ങാതെ അടുത്ത കാലംവരെ കൊടുത്തുവന്നിരുന്നത് പണ്ടത്തെ ഗ്രാമനിശ്ചയത്തിന്റെ അവശേഷമായിരിക്കണം. ഈ നിയമത്തിൽപ്പെട്ട സകല വർഗ്ഗക്കാരുടെ ഇടയിലും വർണ്ണാശ്രമധർമ്മങ്ങൾക്ക് ലോപംവരാതെ രക്ഷിപ്പാനും ആക്കെങ്കിലും വിഹിതാനുഷ്ഠാനം തെററുന്നുണ്ടോ എന്നും അവിഹിതാനുഷ്ഠാനം പററുന്നുണ്ടോ എന്നും പരിശോധിച്ചറിഞ്ഞ് ഉണ്ടെങ്കിൽ അവരെ അതാതു വർഗ്ഗക്കാരെക്കൊണ്ട് വേണ്ടതുപോലെ രക്ഷാശിക്ഷകൾ ചെയ്യിക്കുവാനും ഈ വക വിഷയങ്ങളിൽ ദ്രവ്യവ്യയംവേണ്ടിവന്നാൽ അതു ദേവസ്വത്തിൽനിന്നു ചെയ്യുവാനും ഉള്ള ചുമതല ഗ്രാമക്ഷേത്രാധികാരികൾക്കാണ്. സങ്കേതത്തിൽപെട്ട ജനങ്ങളെ ഒരാവലാതിയും കൂടാതെ ഐഹികപാരത്രികവിഷയങ്ങളിൽ യഥാവിധി പ്രവൃത്തിപ്പിച്ചു ഭരിക്കുന്ന ഭരണാധികാരം ഗ്രാമപരദേവതയായ എരുട്ടയപ്പനിലാണ് സമർപ്പിച്ചിരുന്നതു്. ഈ വക വിഷയങ്ങളിൽവേണ്ടിവരുന്ന ചിലവിലേക്കാണ് ദേവസ്വ

ത്തിൽ ഇത്ര വളരെ സ്വത്ത് ഉണ്ടാക്കി വെച്ചിട്ടുള്ളത്. പതിനെട്ടു ചേരിക്കലെങ്ങളിലെ സ്വത്തും ഈ വകചിലവുകൾക്കു തരംതിരിച്ചു വേണ്ടതുപോലെ ഉപയോഗപ്പെടുത്തുവാനുള്ള അധികാരം ക്ഷേത്രത്തിലെ ഊരാളന്മാരാക്കിവെച്ചിട്ടുള്ള അവിണിശ്ശേരി അവണാവ്, ചിറമ്മൽ അവണാവ്, കുറുട്ട് അവണാവ്, എന്നീ അവണാവു നമ്പൂരിപ്പാടന്മാർക്കായിരുന്നു. എല്ലാംകൂടി നോക്കുമ്പോൾ ഈ സങ്കേതത്തിലെ രാജാധികാരം വഹിച്ചിരുന്നത് ഇവർ തന്നെയാണെന്നു നിസ്സംശയം പറയാവുന്നതാണ്. ഈ ക്ഷേത്രത്തിൽ കൊല്ലന്തോറും കുംഭമാസത്തിൽ ഉത്രത്തുന്നാൾ കൊടികയറി മീനമാസത്തിലെ ഉത്രത്തുന്നാൾ ആറാട്ടു കഴിക്കുന്നതായ ഒരു മഹോത്സവമുണ്ടായിരുന്നു. ഉത്സവത്തിന്നു കൊടികേറണമെങ്കിൽ സങ്കേതത്തിൽ പെട്ടിട്ടുള്ള ആർക്കെങ്കിലും എന്തെങ്കിലും ന്യൂനതയോ സങ്കടമോ ഉണ്ടെങ്കിൽ അതു പരിഹരിച്ചതിന്നുശേഷം മാത്രമേ പാടുള്ളു.

കൊടിയേററദിവസം എരട്ടയപ്പന്റെ നടക്കൽനിന്ന് ആവലാതിക്കാരാരെങ്കിലുമുണ്ടോ എന്നു ഊരാളന്മാരിൽ ആരെങ്കിലും മൂന്നു പ്രാവശ്യം വിളിച്ചു ചോദിച്ചു സങ്കടക്കാരില്ലെന്നു കണ്ടാൽ മാത്രമേ കൂറ നാട്ടിക്കൂടു എന്നാണ് നിശ്ചയം. 500-മാണ്ടിലൊ അതിനടുത്ത കാലത്തോ ക്ഷേത്രത്തിൽ ഉത്സവത്തിന്റെ മദ്ധ്യത്തിൽ ഏതോ ഒരു ഇല്ലത്ത് ഒരു കന്യക വിവാഹത്തിന്നു മുമ്പിൽ ഋതുവായിപ്പോയി എന്നു മാതൃക്കളുടെ ബലികല്ലിന്മേൽ തൂകുന്നതിന്നിടക്കു തന്ത്രി കേട്ടുഉടനെ ബലി തൂകുന്നതു നിർത്തി ഗ്രാമനിശ്ചയപ്രകാരം ഉത്സവം കലാശിപ്പിച്ചു എന്നാണ് പ്രസിദ്ധി. ഈ ക്ഷേത്രത്തിൽ ഉത്സവംകൊടിയേററമില്ലാതായിട്ടുവളരെകാലമായി. എരട്ടയപ്പന്റെ ഉത്സവത്തിന്റെ വലിയ വിളക്കാണ് പെരുമനത്തു പൂരം. സങ്കേതത്തിൽപെട്ട സകലശാസ്താക്കന്മാരുടേയും ഭഗവാൻമാരുടേയും ക്ഷേത്രങ്ങളിലെ ഉത്സവങ്ങളും ഈ കാലത്തുതന്നെ നടത്തികൊള്ളണമെന്നാണ് ഗ്രാമക്കാര് ഐകമത്യത്തോടുകൂടി നിശ്ചയിച്ചു നടത്തിപോന്നിരുന്നത്. പെരുമനത്തു പൂരം എന്നു പിൻകാലങ്ങളിൽ പ്രസിദ്ധിച്ചിട്ടുള്ള വലിയ വിളക്കിന്നും ആറാട്ടിന്നും സങ്കേതത്തിൽ പെട്ടതും പെടാത്തതുംകൂടി 108 ദേവന്മാരേയും എഴുന്നെള്ളിച്ചു പൂരം

കഴിച്ചു വന്നിരുന്നു. ഈ കൂട്ടത്തിൽ വെള്ളാരപ്പിള്ളിയിൽനിന്നും അവണങ്ങോട, മാണിക്യമംഗലം, മുതലായ ക്ഷേത്രങ്ങളിൽനിന്നും തൃശ്ശിവപേരൂര പാറമെക്കാവു തിരുവമ്പാടി മുതലായ ക്ഷേത്രങ്ങളിൽനിന്നും ആറാട്ടിന്നു ആറാട്ടുപുഴക്കു പൂരം പുറപ്പെട്ടുപൊയിരുന്നു. മേൽപറഞ്ഞ അനവധി ദൈവപരിവാരങ്ങളെ മുമ്പിൽ നടത്തികൊണ്ടു ഊരകം ചേർപ്പു എന്നീ ഭഗവതിമാരുടെ നടുവിൽ തൃപ്രാററപ്പൻ അകമ്പടിയായിട്ടാണു പെരുമനത്തു എിരട്ടയപ്പന്റെ ആറാട്ടു കഴിച്ചു വന്നിരുന്നത്. എഴുന്നള്ളത്ത് ആറാട്ടിന്നു പുറപ്പെടുന്ന പെരുമനത്തു ക്ഷേത്രത്തിന്റെ നടമുതല്ക്കു ആറാട്ടുപുഴ എത്തുന്നതുവരെയുള്ള ഭൂമി മുഴുവനും ചേർപ്പുകാരുടെ വകയാണ്. ആ ഭൂമിയിൽ എിരട്ടയപ്പന്റെ വാഹനം സഞ്ചരിക്കുന്ന ഭിക്കിലെല്ലാം വെള്ളയും കരിമ്പടവും വിരിച്ചു അലങ്കരിക്കുന്ന ചുമതല ചേർപ്പുകാർ നിർവ്വഹിച്ചു വന്നിരുന്നു. ടിപ്പുവിന്റെ പടവെട്ടു കാലത്തു വെട്ടിക്കൊട്ടയിലുള്ള തിരുവിതാംകൂറുകാരുവക കാവൽക്കാരുടെ ശല്യംകൊണ്ടു അവണങ്ങോട്ടു മുതലായ പൂരങ്ങൾക്കു ആറാട്ടുപുഴക്കു കടന്നുപോകുവാൻ തടസ്ഥം നേരിട്ടതു മുതല്ക്കാണു ആ വക പൂരങ്ങൾ ആറാട്ടിന്നു ആറാട്ടുപുഴക്കു പൊകുക നിർത്തിയത്. ഇതുപോലെതന്നെ വേറെ ചില പ്രതിബന്ധങ്ങൾ നിമിത്തം മററ ചെറു പൂരങ്ങളും ആറാട്ടുപുഴക്കു ആറാട്ടിന്നു പോകാതെയായി പൂരം മുടക്കംവരികയും ചെയ്തു. പിന്നീടു ൯൮൧-ൽ തീപ്പെട്ട ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടാണു തൃശ്ശിവപേരൂരുള്ള പാറമേക്കാവു തിരുവമ്പാടി മുതലായ പൂരങ്ങൾക്കു പുനരുദ്ധാരണം ചെയ്തത്. പെരുമനത്തു ഉത്സവം നിന്നതോടുകൂടി സകല പൂരംപുറപ്പാടുകാൎക്കും കുറച്ചുകാലം നടവടിക്കു ഒരിളക്കംതട്ടി. ഊരാളന്മാരുടെ പരസ്പരഛിദ്രങ്ങളും ദുസ്വാതന്ത്ര്യങ്ങളും പലേ ക്ഷോഭങ്ങൾക്കും ഇടയാക്കി തീൎത്തിട്ടുണ്ട്. ആ കൂട്ടത്തിൽ പ്രബലന്മാരായ ചിററൂർ അവണാവു നമ്പൂരിപ്പാടു മുതലായ ചേർപ്പുകാർ ഊരകത്തുകാരെ ആക്രമിക്കുകയും അവണിശ്ശേരി അവണാവു നമ്പൂരിപ്പാടിന്റെ രക്ഷയിലുള്ള ചാത്തക്കുടത്തുകാർ ഊരകത്തുകാരെ രക്ഷിക്കുകയും ചെയ്തിട്ടുണ്ട്. ഇതിന്റെ സ്മാരകമായിട്ടാണു ഇന്നും ചാത്തക്കുടത്തു ശാസ്താവിനെ ഊരകത്ത

അമ്മതിരുവടിയുടെകൂടെ എഴുന്നള്ളിച്ചുവരുന്നത്. ഇങ്ങിനെ ഓരോ രോ കഥകൾ പറഞ്ഞാൽ അവസാനിക്കുന്നതല്ല. ഗ്രാമത്തിൽപ്പെട്ട സകലപുരുഷന്മാരും ദേവൻെറ ഉത്സവകാലത്ത്, ഇല്ലെങ്കിൽ ആറാട്ടിനെങ്കിലും ആറാട്ടുപുഴെ എത്തിക്കൊള്ളണമെന്നും അങ്ങിനെ എത്താത്തവൻെറ ഭയാദികൾ പുലകൊണ്ട് അയാളുടെ പിണ്ഡം വെക്കണമെന്നും ഗ്രാമക്കാർ കഠിനമായി നിഷ്കർഷിച്ചിരുന്നു. ഇതുപോലെ ഗ്രാമജനങ്ങളുടെ ഐകമത്യത്തിന്നും യോഗക്ഷേമത്തിന്നും രക്ഷയായി പല വ്യവസ്ഥകളും ചെയ്തിട്ടുണ്ടായിരുന്നു. ഈ ഗ്രാമത്തിൽപെട്ട ബ്രാഹ്മണരിൽ വേദം പഠിക്കാതെയോ യാഗാദികർമ്മങ്ങൾ ശരിയായി അനുഷ്ഠിക്കാതെയോ വല്ല ന്യൂനതകളും കാണിച്ചിരുന്നവരെ യോഗക്കാർ യോഗംകൂടി തരംതാഴ്ത്തുകയും യഥാവിധി ശിക്ഷിക്കുകയും സ്വാദ്ധ്യായം, തപസ്സ്, യജ്ഞം മുതലായ കർമ്മങ്ങളിൽ നിഷ്കർഷയും നിഷ്ഠയുമുള്ളവരെ തരംകയററുകയും ബഹുമാനിക്കുകയും ചെയ്തുവന്നിരുന്നു. പ്രബലന്മാരായ തൃശ്ശിവപേരൂർ ഗ്രാമക്കാരെയും ആവിട്ടത്തൂർഗ്രാമക്കാരെയും ചില അനുഷ്ഠാനന്യൂനതാനിമിത്തം യജ്ഞാദിവൈദികക്രിയകളിൽ ചേരുവാൻ പാടില്ലാത്തവിധം കീഴ്പോട്ടു ഇടിച്ചുവെക്കുന്നതിന്നു ഇവർക്ക് ഒട്ടും ദാക്ഷിണ്യമുണ്ടായിട്ടില്ല; മറിച്ചു തപസ്സും നിഷ്ഠയും ഭക്തിവിശ്വാസങ്ങളും യോഗബലവും ഉള്ള ഇരിഞ്ഞാലക്കുട ഗ്രാമക്കാരെ ഇവർ ഉയർത്തുകയും ചെയ്തിട്ടുണ്ട്.

മലയാളത്തിൽ പ്രധാനപ്പെട്ട മൂന്നു ഗ്രാമങ്ങളിൽ പന്നിയൂർ ഗ്രാമത്തിന്ന് അധഃപതനം വന്നപ്പോൾ ആ സ്ഥാനത്തേക്കു ഇരിഞ്ഞാലക്കുടക്കാരെ കയററി വെക്കുകയാണ് ചെയ്തിട്ടുള്ളത്. ഇതിന്നു വിരോധമായി ശുകപുരത്തുകാർ തങ്ങളുടെ കീഴിലുള്ള ആലത്തൂർ ഗ്രാമക്കാരെയാണ് ആ സ്ഥാനത്ത് വെക്കേണ്ടത് എന്നു ശാഠ്യം പിടിച്ചു എങ്കിലും ഇവർ തങ്ങളുടെ കീഴിലുള്ള തൃക്കഴിക്കാട്ടു ദേശക്കാരുടെ ഒരു മാതിരി മേലധികാരം ശുകപുരത്തുകാൎക്കു വിട്ടുകൊടുത്ത് അവരെ സന്തോഷിപ്പിച്ചു ഇരിഞ്ഞാലക്കുടക്കാരെ ഉയർത്തുവാൻ സമ്മതിപ്പിക്കുകയുംകൂടി ചെയ്തിട്ടുണ്ട്. ഈ എടക്കാലങ്ങളിൽ പന്നിയൂർ ഗ്രാമത്തിൽ അക്രമം തുടങ്ങുന്നതറിഞ്ഞ് ആ ഗ്രാമം ഉപേക്ഷി

ച്ചുപോന്ന ഇരിഞ്ഞാലക്കുടെ ഗ്രാമത്തിൽ ചേൎന്ന മൂക്കാട്ടുകാർ മുത ലായവരെക്കൊണ്ടും അധൎമ്മം തുടങ്ങി എന്നു കണ്ടു് പട്ടിക്കാട്ടു് സ്ഥലം ഉപേക്ഷിച്ചു ഇരിഞ്ഞാലക്കുടെ വന്നു ചേൎന്ന 'വെന്തല' ന മ്പൂരി മുതലായ മററു പല ഉത്തമബ്രാഹ്മണരെക്കൊണ്ടും ഐരാ ണിക്കുളം ഗ്രാമത്തിൽ നടന്നുവന്നിരുന്ന അന്തഃഛിദ്രം നിമിത്തം ഇങ്ങോട്ടു വന്നുകൂടിയ പാമ്പുമേക്കാട് നമ്പൂരി ഭസ്മത്തിൽമേക്കാട് നമ്പൂരി മുതലായ യോഗ്യരെക്കൊണ്ടും പറവൂർ ഗ്രാമത്തിൽ ഇരി ക്കപ്പൊറുതിമുട്ടി അവിടംവിട്ടുപോന്നവരായ വിലചമംഗലത്തു ന മ്പൂരി മുതലായ വെള്ളാങ്ങല്ലൂര് ഗൃഹക്കാരെക്കൊണ്ടും മററും ഇരി ഞ്ഞാലക്കുടെ ഗ്രാമം പരിപുഷ്ടിയാവുകയും ചെയ്തിട്ടുണ്ടു്. അവരെ പെരുമനത്തുകാർ ഈ വിധം ഉയൎത്തിയതോടുകൂടി ഇരിഞ്ഞാലക്കുട ക്കാൎക്കു വേണ്ടതൊക്കെ തികഞ്ഞു.

ഇങ്ങിനെ ഇരിഞ്ഞാലക്കുടക്കാരെ വളരെ വലുതാക്കിവെക്കു വാൻ കാരണഭൂതന്മാരായ പെരുമനം ഗ്രാമക്കാരെ വളരെ നന്ദിയോ ടെ ബഹുമാനിക്കേണ്ടതിന്നുപകരം തൃക്കണാമതിലകം ക്ഷേത്രത്തി ന്നുശേഷം ഇരിഞ്ഞാലക്കുടക്കാർ ഒരു മാതിരി വഞ്ചികളക്കുയാണ് ഉ ണ്ടായതു്. തമ്മിൽ കൊള്ളക്കൊടുക്കലൊവട്ടെ മറെറാരു വിധം നി വൃത്തിയുണ്ടെങ്കിൽ തങ്ങളുടെ ക്രിയകൾക്കു ക്ഷണിക്കുകയാവട്ടെ യോഗംകൂടി പെരുമനം ഗ്രാമം ക്ഷേത്രത്തിൽ ചെല്ലുകയാവട്ടെ മേ ലാൽ യാതൊന്നും ചെയ്യുപോകരുതെന്നും മററും അവർ ഒരു വ്യ വസ്ഥ ചെയ്തു. ഇരിഞ്ഞാലക്കുടെ ഗ്രാമസങ്കേതത്തിനെ അക്രമി ച്ചിരിക്കുന്ന മതിലകത്തുകാരെ വേണ്ടവിധം അമച്ചു ചെയ്യാതെ ഇ രിഞ്ഞാലക്കുടയും മതിലകവും ഒരുപോലെ പെരുമനംഗ്രാമസങ്കേതം മാത്രമാണെന്നു ഭാവിച്ചു തങ്ങളെ സഹായിക്കാതിരുന്ന കുററംകൊ ണ്ടാണ് ഇരിഞ്ഞാലക്കുടക്കാൎക്കു പെരുമനത്തുകാരുടെ മേൽ ഇത്ര വെ റുപ്പുണ്ടായതു്. ഈ കാൎയ്യത്തിൽ ഇരിഞ്ഞാലക്കുടക്കാരെ കുററപ്പെടു ത്തിക്കൂടാ. അവരുടെ ഐകമത്യത്തേയും ഗ്രാമപ്രതിപത്തിയേയും അവർ വേണ്ടവണ്ണം വെളിപ്പെടുത്തി എന്നു മാത്രമെയുള്ളു. പെ രുമനത്തുകാർ തങ്ങൾതന്നെ ഉയൎത്തി ഒരു വിധം സ്വതന്ത്രനിലയി ലാക്കിയ ഇരിഞ്ഞാലക്കുടെ ഗ്രാമക്കാരെ വെറും കീഴിൽനില്ക്കുന്ന മ തിലകത്തുകാരെപ്പോലെ മാത്രം വിചാരിച്ചു് ഉദാസീനത കാണി ച്ചതോ അല്ലെങ്കിൽ മതിലകത്തുകാൎക്കു് ഉള്ളുകൊണ്ടു് അനുകൂലിച്ചു തോ അവരുടെ പണ്ടത്തെപ്പോലെയുള്ള നിഷ്പക്ഷപാതമായ യോഗ ക്ഷേമരക്ഷണത്തിന്നു ചേൎന്നതായില്ലെന്നു പറയേണ്ടതില്ലല്ലൊ. ദേ

ശകാലങ്ങളെ അനുസരിച്ച് വേണ്ടതൊക്കെ വേണ്ടതുപോലെ നട ത്തുക എന്നത് എല്ലാകാലത്തും എല്ലാവരും ചെയ്യുന്നതാണെങ്കിൽ ആക്കും ഒരിക്കലും ഇടർച്ചയില്ലാതുവാൻ സംഗതിയില്ലല്ലൊ.

പണ്ടത്തെ കാലത്തു വളരെ പ്രശസ്തന്മാരും വേദജ്ഞന്മാരും പണ്ഡിതന്മാരും ഷൾകർമ്മാനുഷ്ഠാനനിഷ്ഠയുള്ളവരും തപസ്വികളു മായ മഹാബ്രാഹ്മണരാലും ധർമ്മവ്യവസ്ഥാപകന്മാരായ രാജാക്കന്മാ രാലും സ്വജാതിധർമ്മതല്പരന്മാരായ മററു ജാതിക്കാരാലും ഏററവും ശോഭിക്കപ്പെട്ടിരുന്ന ഈ ഗ്രാമത്തിന്ന് ഇപ്പോൾ പലവിധമായ ന്യൂനതകളും വന്നുകൂടീട്ടുണ്ടെന്നു സമ്മതിക്കാതിരിപ്പാൻ നിവൃത്തി യില്ല. എങ്കിലും ഇപ്പോഴത്തെ കാലാവസ്ഥകൾ മലയാളത്തിലു ള്ള മററു ഗ്രാമക്കാൎക്കു തട്ടിക്കുന്നോന്നതിലധികം കോട്ടം പെരുമ നംഗ്രാമക്കാൎക്കു പററീട്ടുണ്ടെന്നു തോന്നുന്നില്ല. വർണ്ണാശ്രമധർമ്മ ങ്ങളിലും ശ്രൌതസ്മാൎത്താദിക്രിയകളിലും വിചക്ഷണന്മാരായ അസംഖ്യം ഉത്തമബ്രാഹ്മണർ ഈ ഗ്രാമത്തിൽ ഇന്നുമുണ്ട്. മ ഴമംഗലത്തു നമ്പൂരിരിമാരെപ്പോലെ ശ്രൌതഗ്രന്ഥകാരന്മാരാ യ യോഗ്യർ ഇന്നില്ലെങ്കിലും ആ വക ഗ്രന്ഥങ്ങളെ വേണ്ടവിധം ഉപയോഗിക്കുവാൻ അറിയുന്നവരും ഉപയോഗിക്കുന്നവരും ഇ പ്പോഴും ഒട്ടും ദുൎല്ലഭമല്ല. ബ്രാഹ്മണരുടെ ഇടയിൽ വൈദിക ന്മാർ, സ്മാൎത്തന്മാർ, കർമ്മികൾ, ആഢ്യന്മാർ മുതലായവരെ ക്കൊണ്ട് വേണ്ടുന്ന കൃത്യങ്ങൾക്കൊന്നും പരാപേക്ഷകൂടാതെ ക ഴിച്ചുകൂട്ടുവാൻ പെരുമനംഗ്രാമക്കാൎക്ക് ഇപ്പോഴും ധാരാളം പ്രാപ്തി യുണ്ട്. ധനികന്മാരും ദരിദ്ര്യന്മാരെ പോററുവാൻ മനസ്സുള്ളവരും പോററുന്നവരും ആയ മഹാമനസ്കന്മാർ ഈ ഗ്രാമത്തിലുള്ളതില ധികമായി വേറെ ഏതെങ്കിലും ഗ്രാമത്തിലുണ്ടെന്നു തോന്നുന്നില്ല. ലൌകികവിഷയത്തിൽ പ്രവേശിച്ച പുതിയ വിദ്യാഭ്യാസവും പരി ഷ്കാരവും സിദ്ധിച്ച നാട്ടുകാൎക്ക് ഗുണം ചെയ്യുവാൻ ഒരുങ്ങിനില്ക്കു ന്ന അന്യജാതിക്കാരും ഈ ഗ്രാമത്തിൽ കുറവില്ല. കൊച്ചിസ്സീമ യിൽ സ്വദേശികളായ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാർ മിക്കതും പെരുമനംഗ്രാമക്കാരാണല്ലൊ. നാട്ടുകാരിൽ അധികം ധനികന്മാ രും പെരുമനംഗ്രാമക്കാരാണ്. കൊച്ചിരാജ്യത്ത അധികം മുതലെടു പ്പുള്ള ഭാഗവും പെരുമനംഗ്രാമംതന്നെ. മലയാളത്തിൽവെച്ച് ഏറ്റ വും പ്രധാനപ്പെട്ട ഗ്രാമം പെരുമനം ഗ്രാമം.

# കാകൻ

## II.

### ആഹാരസമ്പാദ്യം.



'ഞാൻ ശുദ്ധസസ്യഭുക്കാണ്. എനിക്കു ഗോമാംസം വജ്ജ്യമാണ്. ഞാൻ മത്സ്യം തിന്നുകയില്ല. മത്സ്യത്തിൽ വളരെ നല്ലചിലവയേ ഞാൻ ഭക്ഷിക്കയുള്ളൂ' എന്നിങ്ങിനെയുള്ള ദുരഭിമാനങ്ങളൊന്നും കാകന്നില്ല. തനിക്കു സവ്വം സ്വാഹാ. അനേകവിഭവങ്ങളോടുകൂടി ആകണ്ഠം ചോറുതിന്നതിന്നുശേഷം പ്രഥമനെന്നും പായസമെന്നും മററും പറഞ്ഞു വേറെയും കുറെക്കൂടി ശാപ്പിട്ടു ഒടുവിൽ നില്ക്കാനും നിവരാനും, എന്നല്ല നേരാംവണ്ണം ശ്വാസം കഴിക്കാൻപോലും കഴിയാതെ വലഞ്ഞു ബുദ്ധിമുട്ടീട്ടു 'എന്താണിനി ഉപായം?' എന്നു ഒരു സ്നേഹിതനോടു ചോദിച്ചപ്പോൾ 'രണ്ടു വിരൽ അണ്ണാക്കിലേക്കു കടത്തി ഛർദ്ദിച്ചുകളയൂ' എന്ന ഉപദേശം കേട്ടു ഉടനെ ചിരിച്ചുകൊണ്ടു 'ശിവ! ശിവ!! രണ്ടു വിരൽ ചെല്ലുമെങ്കിൽ രണ്ടു പഴംകൂടി ചെലത്തില്ലേ?' എന്നു മറുപടി പറഞ്ഞ ഉദരപിശാചുകൂടി വണങ്ങിവന്ദിക്കുന്ന ബുഭുക്ഷയാണ് കാകന്റേത്.

ആരാനും ബലിയിട്ടു കൈകൊട്ടു കേൾക്കുന്നേരം
പാരാതെ പറന്നുടൻ ചെന്നാശു പിണ്ഡം കൊത്തി-
ത്തിന്നുകൊണ്ടിരിക്കുന്ന കാകനും ജീവിക്കുന്നു

എന്നു പറഞ്ഞ കവി, കാകന്റെ ഭക്ഷണം വെറും പിണ്ഡം മാത്രമാണെന്നു വിചാരിച്ചിട്ടുണ്ടെങ്കിൽ അതു വലിയൊരബദ്ധമാണ്. അങ്ങിനെ വിചാരിക്കാൻ സംഗതിയില്ല. ആ വിധമാണെങ്കിൽ ബലിയും തർപ്പണവും ഉള്ള സമുദായത്തിന്റെ ഇടയിൽ മിക്കപ്ര

തി ഒരു വീട്ടിൽനിന്നു ഒരാൾ വീതമെങ്കിലും പിതൃഗണത്തിൽ ചേ ന്നില്ലെങ്കിൽ കാകജാതിയുടെ ഇടയിൽ ഉടനെ ഒരു ക്ഷാമനിവാരണധനശേഖരം ഏൎപ്പെടുത്തേണ്ടിവരും. കേവലം അന്യന്മാരെ ആശ്രയിച്ചു ജീവിക്കുന്നവരെ കാകനോടു ഉപമിക്കയൊണ് മേല്പറഞ്ഞ പാദങ്ങളെക്കൊണ്ടു കവി ഉദ്ദേശിച്ചതെങ്കിൽ അതും വലിയൊരു തെററാണ്. സ്വയംസഹായം പ്രമാണമാക്കി കാലം കഴിക്കുന്ന ജീവിലോകത്തിൽ കാക്കയെപ്പോലെ മറെറാന്നില്ല. നമ്മുടെ പിതൃക്കളുടെ തൃപ്തിക്കു നാം ചെയ്യുന്ന കൎമ്മത്തിൽ നമുക്കു അവശ്യമായ സഹായം ചെയ്യുന്ന ആ വിഹംഗാധിപനെ, ബലിഭുക്കെന്നും, പിണ്ഡഭോജിയെന്നും വിളിച്ചു പരിഹസിക്കുന്നത് കേവലം കൃതഘ്നതയാണ്. എന്നല്ല, അത് കേവലം 'പെപ്പിടംതീനി, പഴംതീനി' എന്നു പറയുന്ന രീതിയിലുള്ളതായിട്ടേ മാന്യന്മാർ വിചാരിക്കുകയുള്ളു. കാക്കക്കു സൎവ്വഭോജിയെന്നു ഒരു പേർകൂടി വൈയാകരണന്മാർ കല്പിച്ചു കൊടുക്കേണ്ടതാണ്. പുഷ്പങ്ങളിലെ മധുമാത്രം ഉണ്ടു ജീവിക്കുന്ന ചില പക്ഷികളുണ്ട്. അല്ലികൾ മാത്രം തിന്നുന്നവയുണ്ട്. ധാന്യങ്ങളല്ലാതെ മറെറാന്നും ഭക്ഷിക്കാത്ത ചിലതുണ്ട്. പഴങ്ങളെക്കൊണ്ട് ഉപജീവിക്കുന്നവയുണ്ട്. മാംസം തിന്നുന്നവയും ഉണ്ട്. കാകനാകട്ടെ ഈ പറഞ്ഞവയൊക്കെ പക്ഷഭേദം കൂടാതെ ഭക്ഷിക്കും. മുരിക്കിൻ പുഷ്പങ്ങളിലുള്ള തേൻ ചിലപ്പോൾ കാക്കകൾ ചെന്നു കുടിച്ചു സുഖിക്കുന്നതു കാണാറുണ്ട്. എനിക്കു കഠിനമായ ദ്വേഷ്യം പിടിക്കാറുണ്ട്. ചീഞ്ഞടിഞ്ഞു നാറുന്ന ശവങ്ങൾ തിന്നുന്ന കഴുകന്മാരെ, അവയുടെ ആ ഭക്ഷണം ശരിയായി തിന്നാൻ അനുവദിക്കാതെ അവിടെയും പോയി ആഹരിക്കുന്ന ചേതന്ന ഈ ഏരപ്പൻ പുഷ്പങ്ങളിലെ മധുവുണ്ണാൻ യോഗ്യനാണെന്നു ഞെളിഞ്ഞു പ്രവൃത്തിക്കുന്നതു കാണുമ്പോൾ ആൎക്കാണ് ദ്വേഷ്യം പിടിക്കാത്തത്! തന്റെ വലിയ സ്നേഹിതൻപോലും അതു സഹിക്കയില്ല. അങ്ങിനെയാണെങ്കിലും കാകൻ ലോകത്തിനു ചെയ്യുന്ന അത്യന്തോപകാരത്തെ ആലോചിക്കുമ്പോൾ ഈ വക ദോഷങ്ങളൊക്കെ വിസ്മരിക്കേണ്ടിവരുന്നു. പ്രജകളിൽനിന്നു പിരിച്ചെടുക്കുന്ന നികുതിയിൽനിന്നു ശമ്പളം കൊടുത്തു നിശ്ചയിക്കപ്പെടുന്ന ശു

ചീകരണഉദ്യോഗസ്ഥന്മാരേക്കാൾ ഉപകാരപ്രദമായ പ്രവൃത്തി
ചെയ്യുന്നതു കാകനാണു്. ചീഞ്ഞടിഞ്ഞു വായുമണ്ഡലത്തെ മലി
നപ്പെടുത്താവുന്ന സർവ്വസാധനങ്ങളും കാകൻ വിഴുങ്ങിക്കളയും.
ചിലപ്പോൾ മുനിസിപ്പാൽ കൂലിക്കാരുടെ മേലന്വേഷണകർത്താക്ക
ളുടെ നിലയിൽ പ്രവൃത്തിക്കുന്നതു കാണാം; രാജവീഥികൾ അടിച്ചു
കൂലിക്കാർ കാട്ടങ്ങൾ വാരി, അതിന്നായി വെച്ചിരിക്കുന്ന വലിയ
പാത്രങ്ങളിൽ കൊണ്ടിടുന്നതു വളരെ ശുഷ്കാന്തിയോടുകൂടി നോക്കി
ക്കൊണ്ടു സമീപത്തു നില്ക്കുകയും, കൂലിക്കാർ തെറ്റിയ ഉടനെ അ
തിലിറങ്ങി കാലുകൊണ്ടും കൊക്കുകൊണ്ടും ചിള്ളിച്ചീന്തി പരിശോ
ധിക്കുകയും, തങ്ങളുടെ വയററിന്നു തക്ക സാധനങ്ങൾ ലഭിക്കത്ത
ക്ക പ്രവൃത്തി കൂലിക്കാർ ചെയ്തിട്ടുണ്ടെന്നു കണ്ടാൽ സന്തോഷിക്കു
കയും ചെയ്യും. ഈ ഒടുവിൽ പറഞ്ഞ സംഗതിയിലാണു് കാ
കൻ മുനിസിപ്പാൽ മേലന്വേഷണകർത്താക്കളോടും അധികം താ
രതമ്യപ്പെടുന്നതു്.

സർവ്വവീടുകളിലേയും ഭക്ഷണകാലം കാകൻ അറിയുംപോലെ
മററാരും അറികയില്ല. ഇന്നിന്ന വീട്ടിലേക്കു ഇന്നിന്ന കാക്കകൾ
പൊയ്ക്കൊള്ളണം എന്നും അവയൊക്കെക്കൂടി മുൻകൂട്ടി നിശ്ചയിച്ചി
ട്ടുണ്ടെന്നു തോന്നുന്നു. ഈ നിശ്ചയത്തെ ഭേദപ്പെടുത്തിയാൽ ഒരു
ശണ്ഠക്കുകൂടി സംഗതിവരുമെന്നു എനിക്കു ശങ്കയുണ്ടു്. പക്ഷെ വി
ശേഷവിധിയായി വല്ല സദ്യയും ഉണ്ടായാൽ സമീപസ്ഥന്മാരെ ഒ
ക്കെ ക്ഷണിക്കാതിരിക്കയില്ല. ഭക്ഷണം കഴിഞ്ഞശേഷമുള്ള ബാ
ക്കിയാണു് കാകന്നു ന്യായേണ അവകാശപ്പെട്ടിട്ടുള്ളതെങ്കിലും മിക്ക
സമയത്തും അതുവരെ താമസിക്കാൻ തനിക്കു ക്ഷമയുണ്ടാകയില്ല.
കുട്ടികളുടെ കയ്യിൽനിന്നു പലഹാരം തട്ടിപ്പറിക്കാൻ കാകനുള്ള
സാമർത്ഥ്യം പ്രസിദ്ധമാണല്ലൊ. വല്ല സാധനവും വല്ലവരും തല
യിൽ പേറിക്കൊണ്ടുപോകുമ്പോൾ സാവധാനത്തിൽ അതിന്മേ
ലെ പറന്നുകൊണ്ടു് ആവശ്യമുള്ളത്ര കൊത്തിഭക്ഷിക്കും. അതി
ന്മേൽ നിന്നാൽ, തന്റെ സന്നിധാനം വെളിവിലായിപ്പോകുമെ
ന്നു മനസ്സിലാക്കീട്ടു തന്നെയാണു് നില്ക്കാതെ സാവധാനത്തിൽ പ
റന്നു ഭക്ഷിക്കുന്നതു്.

ചിലപ്പോൾ തെററിധരിച്ചിട്ടൊ, വെറും വികൃതിക്കുവേണ്ടിയൊ, എന്താണെന്നറിഞ്ഞില്ല, ചെറിയ കരണ്ടികളും, കണ്ണാടകളും, തപ്പാൽകത്തുകളും മററും കാക്ക കൊത്തിക്കൊണ്ടു പറന്നുകളയാറുണ്ട്.

മദിരാശി ജനറൽ ആസ്പത്രിയിൽ കാക്കയെക്കൊണ്ടുള്ള ബുദ്ധിമുട്ടിനെപ്പററി കാപ്റ്റൻ. ഡി. സി. കെമ്പ് (Captain D. C. Kemp) ഇങ്ങിനെ വിവരിച്ചിരിക്കുന്നു:—

'ഇവിടെ കാക്കകളെക്കൊണ്ടുള്ള ബുദ്ധിമുട്ട സഹിക്കവയ്യാതെ, രോഗികളുടെ സമീപത്ത് അവരുടെ ഭക്ഷണം വെയ്ക്കുന്ന ചെറിയ മേശകൾ കമ്പിവലകൾകൊണ്ടു രക്ഷിക്കേണ്ടി വന്നിരിക്കുന്നു.'

'ഈ മേശകളിന്മേൽ ഓരോ രോഗിയുടെ സൌകര്യംപോലെ അവരവരുടെ അതാതു ദിവസത്തെ ഭക്ഷണം വെച്ചിരിക്കും. കിഴവന്മാരായി നടകാൻ പാടില്ലാത്തവരും, കാലോ കയ്യോ ചികിത്സാൎത്ഥം ബന്ധിക്കപ്പെട്ടവരും, മററുവല്ല സംഗതിവശാലും അനങ്ങാൻ പാടില്ലാത്തവരും ആയ രോഗികളെ കാക്കകൾ സൂക്ഷിച്ചു നോക്കി മനസ്സിലാക്കും. ഒന്നോ അധികമോ കാക്കകൾ അത്യന്തം സാമൎത്ഥ്യത്തോടുകൂടി നിൎഭാഗ്യവാന്മാരായ ആ രോഗികളെ കൊള്ളയിടും; മേശകൾ മററില്ലെന്നു വരികിൽ നിശ്ചയമായും അവരുടെ ഭക്ഷണസാധനങ്ങൾ അവ കൊക്കിലാക്കും.'

'വയസ്സായി ക്ഷീണിച്ച, പച്ചക്കണ്ണട ധരിച്ച ഒരു സാധുസ്ത്രീ ആസ്പത്രിയിലു ഉണ്ടായിരുന്നു. ഈ സ്ത്രീ അവളുടെ നിത്യഭക്ഷണത്തിനു ശരിയായി ഒരു പോരാട്ടം തന്നെ നടത്തേണ്ടിവന്നു. രണ്ടു കാക്കകൾ ഓരോന്നു അവളുടെ ഓരോ ഭാഗത്തു പോയി നില്ക്കും. ഒന്നിനെ ആട്ടുമ്പോൾ മറെറതു എതിൎക്കും. ഇങ്ങിനെ അവൾ തൻെറ ഭക്ഷണം ഉദരഗഹ്വരത്തിൽ അടച്ചു സൂക്ഷിക്കുന്നതുവരെ അവ ബുദ്ധിമുട്ടിക്കും.'

പലപ്പോഴും ഈ കാക്കകൾ കത്തുകളും കടലാസ്സുകളും കൊത്തിപ്പറന്നുകളയാറുണ്ട്. ഒരിക്കൽ ഒരു യൂറേഷ്യൻരോഗി, തൻെറ പ്രിയമുള്ള ഒരാളിൽനിന്നു കിട്ടിയ കത്തു വായിച്ചു താഴെ വെച്ച ഉടനെ ഒരു കാക്ക അതു കൊത്തിപ്പറന്നു. അയാൾ കോപിച്ചു ശ

പിച്ച ചിത്തപറഞ്ഞുകൊണ്ടിരിക്കുന്നതിനനുസരിച്ച വളരെ 'അവസ്ഥ'യിൽ കൊന്തികിറിത്തുടങ്ങി. നഷ്‌സവന്നു തുണിക്കഷണങ്ങളും മററം എടുത്തെറിഞ്ഞുവെങ്കിലും വായസൻ സവ്വം തുണസമ മാക്കിക്കളഞ്ഞു.'

'കോക്കകളെ ആട്ടിക്കളവാൻമാത്രം 8 മുതൽ 14 വയസ്സുവരെ പ്രായമുള്ള കുറെ കുട്ടികളെ ശമ്പളം കൊടുത്തുനിൎത്തിട്ടുണ്ട്.'

'ഈ ഉദ്യോഗസ്ഥന്മാർ ആവശ്യനിവൃത്തിക്കു മതിയാകുന്നില്ലെന്നു പറയേണ്ടതില്ല. ഹരിയോടു യുദ്ധംചെയ്യാൻ കല്ലും വില്ലുമാണ് കുട്ടികളുടെ ആയുധം. നല്ല ചില്ലും മരുന്നുമല്ലാതെ ഇവയോടു വല്ലതും പററുമെന്നു എനിക്കു തോന്നുന്നില്ല'.

കാക്കകൾക്ക് ആസ്പത്രികളോടു വലിയ പ്രതിപത്തിയുണ്ടെന്നു തോന്നുന്നു. ഒരു യൂറോപ്യൻവിദ്വാൻ താഴെ പറയുന്ന കഥ പറഞ്ഞിരിക്കുന്നു.

'ഒരിക്കൽ ഡക്കായിലെ മുഖ്യപോലീസ്സ്റ്റേഷ്യന്റെ സമീപത്തുകൂടി ഞാൻ പോകുമ്പോൾ അവിടെ കുറെ ജനസംഘം കൂടിയതു കണ്ടു. എന്താണ് സംഗതിയെന്നു കാണ്മാൻ ഞാൻ അടുത്തു ചെന്നു. അവിടെ അതിസുന്ദരിയായ ഒരു കാശ്മീരയുവതി വസ്ത്രം മിക്കതും അഴിഞ്ഞു രക്തം അണിഞ്ഞ് നിലത്തുകിടക്കുന്നതു ഞാൻ കണ്ടു. ഭത്താവു അവളുടെ മൂക്കു കണ്ടിച്ചിരിക്കയാണ്. ഇന്ത്യയിലെ ഭത്താക്കന്മാർ അപ്പപ്പോൾ ചെയ്യാറുള്ള ഒരു ചെറിയ നേരംപോക്കാണല്ലൊ അത്. എതായാലും മൂക്കിന്റെ കഷണം തിരഞ്ഞു കൊണ്ടുവന്നു അതിന്റെ സ്ഥാനത്തു തുന്നിപ്പിടിപ്പിക്കേണ്ടതാണെന്നു ഞാൻ പറഞ്ഞു. മൂക്കിന്റെ കഷണം കൊണ്ടുവരികയും ചെയ്തു. പക്ഷെ എനിക്കു വേറെ പ്രവൃത്തിയുണ്ടായിരുന്നതിനാൽ ഞാൻ അവിടെ അധികം നില്ക്കാതെ എന്റെ പാട്ടിനുപോയി. വൈകുന്നേരം വിവരമന്വേഷിക്കാൻ ഞാൻ ആസ്പത്രിയിൽ ചെന്നു. അപ്പോൾ അവിടത്തെ ഒരു വൈദ്യൻ ഇങ്ങിനെ പറഞ്ഞു. ഒരു അത്യാപത്തു നേരിട്ടു. മേട്ടിയോടു നാസികാഖണ്ഡം കഴുകികൊണ്ടുവരാൻ പറഞ്ഞിരുന്നു. അവൻ അതു പാത്രത്തിൽ ഇട്ടു എവിടെക്കൊ അ

ല്ലം തെററിയ തരത്തിനു ഒരു കാക്കവെന്നു അതു കൊത്തിക്കൊണ്ടു പോയി'.

വെറും കളവുമാത്രമല്ല, കാക്ക ധാരാളം പിടിച്ചുപറിയും ശീലിക്കുന്നുണ്ട്. നായ്ക്കൾ കടിച്ചുകാന്തുകൊണ്ടിരിക്കുന്ന കൊട്ടുകൾ കാക്കകൾ പാറിക്കൊണ്ടു പോകാറുള്ള സമ്പ്രദായം എല്ലാവരും കേട്ടിരിക്കാൻ സംഗതിയുണ്ട്.

കാക്ക വളരെ കാലം ജീവിക്കുമെന്നു പറയുന്നു. ജീവിക്കേണ്ടേയാം ഇങ്ങിനെ തിന്നാൽ? അതിവേഗത്തിൽ ഭക്ഷിക്കാൻ അത്യന്തൌത്സുക്യമുള്ളവയാണെന്നുള്ള വിശേഷണത്താൽ മനുഷ്യരുടെ ഇടയിൽപോലും ധാരാളം അറിയപ്പെടുന്ന കോഴിക്കുഞ്ഞുകളെ കാകന്നു ഏററവും പഥ്യമാണ്. കോഴികൾ പുറത്തായി വിരിച്ചിറങ്ങിയ ഉടനെ വിവരം കാക്ക അറിയും. മുട്ടത്തോടുകൾ വെളിയിലിടാതെ മനുഷ്യൻ സൂക്ഷിക്കുന്നതു കോഴിക്കുഞ്ഞുവിരിഞ്ഞ കഥ കാക്കകൾ അറിയാതിരിക്കാനാണ്. കോഴിക്കുഞ്ഞുകൾ മാത്രമല്ല, ഏതു പക്ഷികളുടെ കുഞ്ഞുങ്ങളും കാക്കയുടെ ഭക്ഷണമാണ്. ഉദിക്കാൻ നാലു നാഴികയുള്ളപ്പോൾ തുടങ്ങി അസ്തമിച്ചു കുറെ കഴിയുന്നതുവരെ അനധ്യായമില്ലാതെ, കാ, കാ, എന്നു നിലവിളിച്ചു കരഞ്ഞിട്ടും കാക്കയുടെ ശ്വാസക്കുഴലിനു രോഗം പിടിക്കാത്തതു പക്ഷികളുടെ മുട്ട ധാരാളം ഭക്ഷിച്ചിട്ടാണെന്നു തോന്നുന്നു. പക്ഷികൾ കുഞ്ഞുവിരിക്കുന്നതിനു താമസിക്കാതെ പലപ്പോഴും അവയുടെ മുട്ട തന്നെയാണ് കാക്ക ശാപ്പിടാറ്. അങ്ങിനെ തള്ളപ്പക്ഷികൾ പൊരുന്നു കിടന്നു ബുദ്ധിമുട്ടാൻ സംഗതിവരുത്തിയില്ലല്ലൊ, എന്ന കൃതാർത്ഥതയാണ് തനിക്ക്.

കായ്കൾ പഴുക്കുന്ന കാലം കാക്കകൾ നല്ലവണ്ണം അറിയാം. പഴുത്തു ഭക്ഷണയോഗ്യമായ ഉടനെ അവിടെ എത്തും. ഇക്കാര്യത്തിൽ സമർത്ഥന്മാരായ കൃഷിക്കാർകൂടി കാക്കയോടു തോററിട്ടുണ്ട്. മാങ്ങയും ചക്കയും പഴുക്കുന്നതിനു മുമ്പു പറിച്ചില്ലെങ്കിൽ കാക്കയുടെ ഉച്ഛിഷ്ടമേ മനുഷ്യനു ഭക്ഷിക്കാൻ കിട്ടുകയുള്ളു. എന്നാൽ ഒരു കാര്യത്തിൽ ഞാൻ പലപ്പോഴും ആശ്ചര്യപ്പെടാറുള്ളത്, കാക്ക പുന്നെല്ല് തിന്നാത്തതിലാണ്. കാക്കകളെ ഞാൻ നെല്ലു വിളയു

മ്പോൾ തിന്നാൻ തുടങ്ങിയെങ്കിൽ പിന്നെ നെല്ലുണ്ടോ ഉടമസ്ഥ ക്കു ബാക്കിയാകുന്നു? ഇതു ദൈവവിലാസമെന്നേ ഞാൻ വിചാരി ക്കുന്നുള്ളു.

എലി, തവള, എന്നിവയൊക്കെ കാക്കകളുടെ രുചികരമാ യ ഭക്ഷണങ്ങളാണ്. അവെക്ക് അതറിയാം. അതുകൊണ്ടാണ ല്ലോ അവ കാക്കയോടു സഖ്യത്തിനു പോകാത്തത്.

ഭോക്താക്കൾ നിങ്ങളും ഭോജനം ഞങ്ങളും
ഓർത്താൽ സഖിത്വമുണ്ടാകുമോ വായസ!

എന്നു പറഞ്ഞതും ഒരു എലി ആയിരുന്നുവല്ലോ? ചിതൽ, പുഴു ക്കൾ എന്നിവയേയും കാക്ക വെറുതെ വിടാറില്ല. ചുകന്നും മ ഞ്ഞയും ആയ വരകളോടുകൂടി അതിഭംഗിയുള്ള ചില പുഴുക്കൾ ചിലപ്പോൾ ധൈര്യത്തോടുകൂടി ഇലകളിന്മേൽകൂടി ഇഴഞ്ഞുപോ കുന്നതു കാണാം. പട്ടിണികിടന്നു മരിച്ചാലും കാക്കകൾ അവ യെ തൊടുകയില്ല. അസഹ്യമായ ഒരുവക നീർ ആ തരം പുഴുക്ക ളിൽനിന്നു പുറപ്പെടുമെന്നു പക്ഷികൾക്കൊക്കെ അറിയാം. കാ ക്കക്കും അറിയാം. വസ്ത്രാഡംബരം ഉള്ളിലെ വിഷത്തിൻെറ ഒരു പരസ്യമാണ്. അതും അത്ഭുതകരമായ ദൈവവിലാസം തന്നെ. കാള, പോത്തുമുതലായ മൃഗങ്ങളുടെ ശരീരത്തിന്മേൽനിന്നു ചെറി യ പ്രാണികളെ കാക്കകൾ കൊത്തിപ്പെറുക്കി തിന്നാറുള്ളത് എ ല്ലാരും കണ്ടിരിക്കാൻ സംഗതിയുണ്ട്. ആവക മൃഗങ്ങളെ അല്പ മെങ്കിലും വേദനപ്പെടുത്താതെയാണ് കാക്ക അങ്ങിനെ ചെയ്യുന്ന ത്. കന്നുപൂട്ടുന്നവൻെറ പിന്നാലെ എപ്പോഴും ഒരു കാക്കയുണ്ടാ യിരിക്കും. നിലം ഉഴുതിട്ടുകൊണ്ടിരിക്കുമ്പോൾ വല്ല പുഴുക്കളും പു റത്തു ചാടാതിരിക്കയില്ലെന്നു കാക്കക്കറിയാം.

കപ്പൽമാർഗ്ഗമായും തീവണ്ടിമാർഗ്ഗമായും സാമാനങ്ങൾ ഇറക്കു ന്ന ദിക്കിൽ ഒരുകൂട്ടം കാക്കകൾ എപ്പോഴും സന്നദ്ധരായിട്ടുണ്ടാകും. ധാന്യങ്ങൾ നിറച്ച ചാക്കുകൾ, ശക്തിയുള്ള തങ്ങളുടെ കൊക്കുകൊ ണ്ടു കാക്കകൾ കൊത്തിത്തുളക്കും. ഈ തുള ചില കൂലിക്കാൎക്ക് ഉപകാരപ്രദമായി തീരാറും ഉണ്ട്.

ഇങ്ങിനെ ആഹാരശേഖരത്തിനു കാക്കകൾ ചെയ്യാറുള്ള പ്ര

വൃത്തികൾ അനേകമുണ്ട്. എന്തും തിന്നാമെന്നുള്ളതിനാലും അതിനായി എന്തും പ്രവൃത്തിക്കാമെന്നുള്ളതിനാലും കാക്കെക്ക് ഒരുകാലത്തും ക്ഷാമബാധയില്ല. കുടലിന്നുവേണ്ടി അങ്ങിനെ അദ്ധ്വാനിക്കുന്നവൎക്കും ദാരിദ്ര്യഭയം വേണ്ട.

മൂക്കോത്തുകുമാരൻ.

# ശില്പിശാസ്ത്രം

(തുടൎച്ച)



പൂൎവ്വകാലങ്ങളിൽ ദ്രാവിഡന്മാർ, ആൎയ്യന്മാർ, മേഛ്ശന്മാർ, തുടങ്ങിയുള്ള ഓരോ ജാതിക്കാർ നമ്മുടെ ഇന്ത്യാരാജ്യത്തെ ആക്രമിച്ച് കൈവശപ്പെടുത്തി ചിരകാലം രാജ്യപരിപാലനം ചെയ്തതായി നാം അറിയുന്നുണ്ട്. അവർ തമിഴ്, കന്നട, സംസ്കൃതം, മുതലായ ഭാഷകളിൽ പണ്ഡിതന്മാരും വ്യാകരണം, തൎക്കം, പുരാണം മുതലായ ഗ്രന്ഥങ്ങളുടെ കൎത്താക്കന്മാരും ആയിരുന്നതു കൂടാതെ സാമാന്യം എല്ലാ കലാവിദ്യകളിലും സമൎത്ഥന്മാരായിരുന്നതായും നാം അറിയുന്നുണ്ട്. എന്നാൽ അവൎക്ക് അക്കാലങ്ങളിൽ ശില്പിശാസ്ത്രത്തെപ്പററി വല്ല അറിവും ഉണ്ടായിരുന്നതായി യാതൊരു ലക്ഷ്യവും ഇല്ല.

ബുദ്ധമതത്തിൻെറ പ്രചാരത്തോടുകൂടിയാണ് ഇന്ത്യയിൽ ശില്പവേലകളെപ്പററി നാം ആദ്യം കേൾപ്പാൻ തുടങ്ങുന്നത്. ബുദ്ധമതം ക്രിസ്ത്വാബ്ദത്തിന്നു ഏകദേശം 477 സംവത്സരം മുമ്പിൽ ഉത്ഭവിച്ചതായി നമുക്കു അറിവുണ്ടെങ്കിലും ബ്രാഹ്മണരുടെ ശക്തിക്കു അക്കാലത്തു വലിയ ന്യൂനതയൊന്നും സംഭവിച്ചിട്ടില്ലാതിരുന്ന നിമിത്തം ബുദ്ധന്മാരെ വഴിപോലെ കൊണ്ടാടുവാൻ അത്ര അനവധി ആളുകൾ ഉണ്ടായിരുന്നില്ല. പിന്നീട് അശോകനെന്നു പ്രസിദ്ധനായ മാഗധരാജാവിൻെറ കാലത്താണ് ബുദ്ധന്മാർ അതി

പ്രബലന്മാരായി തീൎന്നിട്ടുള്ളത്. അശോകൻ ബുദ്ധമതപ്രചാരത്തെ ഉദ്ദേശിച്ച് രാജ്യത്തു പല ദിക്കുകളിലും സന്യാസിമഠങ്ങൾ, കല്ലറകൾ, സ്തംഭങ്ങൾ, എന്നിങ്ങിനെ അനവധി എടുപ്പുകൾ കെട്ടിക്കയുണ്ടായി, ഇതാണ് ഇന്ത്യയിൽ ശില്പവേലകളുടെ ഉത്ഭവം.

അശോകൻ തീൎപ്പിച്ച കെട്ടിടങ്ങളിൽ പ്രസിദ്ധമായിട്ടുള്ളത് എല്ലോറ നഗരത്തിലെ കൈലാസം എന്നു പേരായ ഒരു ക്ഷേത്രമാകുന്നു. ഈ ക്ഷേത്രം ഇക്കാലങ്ങളിൽ കേവലം നാമശേഷംതന്നെ. എങ്കിലും അതിന്റെ ശിഷ്ടങ്ങളെ സന്ദൎശിക്കുന്നവൎക്കു ഇപ്പോഴും അതിന്റെ പൂൎവ്വമാഹാത്മ്യത്തെ ആലോചിച്ച് അതിശയിക്കാതിരിപ്പാൻ പ്രയാസം. അതിതീക്ഷ്ണങ്ങളായ ശിലകൾ കുഴിച്ചു നിൎമ്മിച്ചിട്ടുള്ള ഈ ക്ഷേത്രത്തിൽ ഗുഹാരൂപത്തിൽ അസംഖ്യം മുറികളും മദ്ധ്യത്തിൽ 270 അടി ആഴവും 150 അടി വിസ്താരവും ഉള്ള ഒരു തളവും ആ തളത്തിലേക്കു ഗതാഗതം ചെയ്യുവാൻ ഇരുഭാഗത്തും ഓരോ ഗോപുരദ്വാരവും ചുറ്റും മൈതാനംപോലെ വിശാലമായ കുറെ സ്ഥലവും ഉണ്ട്. ഈ കെട്ടിടം ക്രിസ്ത്വബ്ദം 1,000-ൽ ആണു തീൎത്തിട്ടുള്ളത്.

ബുദ്ധന്മാരും ബ്രാഹ്മണരും തമ്മിൽ ബഹുകാലം ഉണ്ടായ മതമത്സരത്തിന്റെ ഫലങ്ങളായി ഉത്ഭവിച്ച ജേയിൻ എന്ന ജാതിക്കാരും ശില്പവേലകളിൽ അസാമാന്യനിപുണന്മാരായിരുന്നു. അണ്ഡാകാരമണ്ഡപം ആദ്യം ഇന്ത്യയിൽ നിൎമ്മിച്ചിട്ടുള്ളത് അവരാണ്. ക്രിസ്ത്വബ്ദം 1024-ൽ മഹമ്മദീയരാൽ കൊള്ളചെയ്യപ്പെട്ടതും ശില്പവേലകൾക്കു സൎവ്വത്ര പ്രസിദ്ധപ്പെട്ടതും ആയിരുന്ന സോമനാഥപുരം ക്ഷേത്രം അവരുടെ സൃഷ്ടിയാകുന്നു.

അവർ ഗോപുരമേടകൾ പണിചെയ്യുന്നതിൽ അതിവാസനക്കാരായിരുന്നു. അവരുടെ വിശ്രുതനായ ഒരു രാജാവും മഹമ്മദീയരും തമ്മിൽ 1439-ൽ ഉണ്ടായ ഭയങ്കരയുദ്ധത്തിൽ തങ്ങൾക്കു സിദ്ധിച്ചിട്ടുള്ള വിജയത്തിന്റെ സ്മാരകമായി 9 നിലയിൽ ജയസ്തംഭം എന്ന പേരോടുകൂടി വളരെ വിശേഷമായ ഒരു ഗോപുരമേട അവർ തീൎത്തിട്ടുണ്ട്. അതിൽ അടിമുതൽ മുടിവരെ പലതരത്തിലു

ള്ള വിചിത്രപ്പണികൾക്കു സംഖ്യയില്ല. കെട്ടിടത്തിന്റെ വടിവു സാമാന്യം ഹിന്തുക്കളുടെ കെട്ടിടത്തെ അനുസരിച്ചാണ്.

ഹിന്തുക്കളുടെ ഇടയിൽ മൂന്നു തരം ശില്പവേലകളുള്ളതായി കാണ്മാനുണ്ട്. ഹിന്തുസ്ഥാനി രാജ്യങ്ങളായ പഞ്ചാബ്, കാശ്മീരം മുതലായ പ്രദേശങ്ങളിലും സംസ്കൃതദേശങ്ങളായ ഉത്തരയിന്ത്യാപ്രദേശങ്ങളിലും ഉള്ള കെട്ടിടങ്ങൾക്കു തമിഴരാജ്യമായ ദക്ഷിണ ഇന്ത്യയിലെ ഒരു കെട്ടിടത്തിനോടെങ്കിലും സാമ്യതയുള്ളതായി കാണ്മാനില്ല. മേല്പറഞ്ഞ ആദ്യത്തെ രണ്ടു തരം കെട്ടിടങ്ങളും അനേകം സംവത്സരങ്ങൾ മുമ്പുതന്നെ മിക്കവാറും നശിച്ചുപോയിരിക്കുന്നതുകൊണ്ട് അവയെപ്പററി ദൃഢമായ യാതൊരറിവും നമുക്കുണ്ടാവാൻ നിവൃത്തിയില്ല.

ദക്ഷിണഇന്ത്യയിൽ ഇങ്ങിനെയുള്ള ശില്പവേലകൾ ഇപ്പോഴും സുലഭങ്ങളാണ്. പേരൂർ, ശ്രീരംഗം, മധുര, ചിതംബരം, തിരുപ്പതി മുതലായ പുണ്യസ്ഥലങ്ങളിൽ ഉള്ള ഓരോ ക്ഷേത്രങ്ങളിൽ അനായാസേന ചെലുത്തീട്ടുള്ള വിചിത്രപ്പണികളുടെ യോഗ്യതാംശങ്ങളെ വർണ്ണിച്ചെഴുതുന്നതിനേക്കാൾ നോക്കി മനസ്സിലാക്കുന്നതായിരിക്കും അധികം എളുപ്പം. അവയെ സൂക്ഷിച്ചു നോക്കുന്നതായാൽ അവ മാനുഷസൃഷ്ടിതന്നെയോ എന്ന് ഏവനും അന്യഥാ ശങ്കിച്ചു പോകുന്നതിൽ യാതൊരു ആശ്ചര്യവും ഇല്ല. ശില്പിശാസ്ത്രത്തിന്റെ പ്രധാന അംഗങ്ങളായ (ഭാഗങ്ങളുടെ) സമത, പരസ്പരയോജിപ്പ്, കൌതുകം എന്നീ മൂന്നു ഗുണങ്ങളും അവയിൽ പരിപൂർണ്ണമായിരിക്കുന്നു. വലിപ്പത്തിലും ആകൃതിയിലും അവ കേവലം നിസ്തുല്യങ്ങളാണ്. തച്ചുശാസ്ത്രത്തിന്റെ സകല ന്യൂനതകളേയും വഴിപോലെ ഗ്രഹിച്ച് ലോകപ്രസിദ്ധന്മാരായ ഈ ഇരുപതാം നൂററാണ്ടിലെ ശില്പികൾക്കുപോലും അവ അതിശയത്തെ നൽകുന്നു. ഈ ക്ഷേത്രങ്ങൾ പണി ചെയ്യിട്ടുള്ളതിൽ കരിങ്കൽ ഒരു സാധനം മാത്രമേ സമൃദ്ധിയായി ഉപയോഗിച്ചു കാണ്മാനുള്ളു. എന്നാൽ പണിയുടെ വൃത്തിയും മിനുസവും ഇത്രയെന്നു കണക്കില്ല. ഓരോ പണിത്തരം പ്രത്യേകം സൂക്ഷിച്ചു നോക്കുമ്പോൾ അവ ഓരോന്ന് കരിങ്കൽ ഉരുക്കി വാർത്തിട്ടുള്ളതോ എന്നു തോന്നും.

ഇന്ത്യയിൽ ഇതു കൂടാതെ കാശി, രാമേശ്വരം, ജഗന്നാഥം, കാഞ്ചീപുരം മുതലായ പുണ്യസ്ഥലങ്ങളിലും ഹിന്തുക്കളുടെ വകയായി അസംഖ്യം ക്ഷേത്രങ്ങളും മററ എടുപ്പുകളും ഉണ്ട്. എന്നാൽ അവയെല്ലാം ആകൃതിയിലും വടിവിലും സാമാന്യം മററ ഹിന്തുകെട്ടിടങ്ങളെ അനുസരിച്ചിരിക്കുന്നതു നിമിത്തം അവയെ ഈ അവസരത്തിൽ പ്രത്യേകം വർണ്ണിക്കുന്നത് അനാവശ്യമായിരിക്കും.

ഇനി മഹമ്മദീയരുടെ ശില്പവേലസാമൎത്ഥ്യത്തേയുംപററി കുറഞ്ഞൊന്നു പ്രസ്താവിച്ച് ഈ ലേഖനം അവസാനിപ്പിച്ചുകളയാം. മഹമ്മദീയരും ശില്പിശാസ്ത്രത്തിൽ വിദഗ്ദ്ധന്മാരായിരുന്നു എന്നുള്ളതിലേക്കു അവർ തീൎത്തിട്ടുള്ള കെട്ടിടങ്ങൾ ലക്ഷ്യങ്ങൾ ആകുന്നു. അവരുടെ പ്രധാന കെട്ടിടങ്ങൾ പള്ളികൾ, ശവക്കല്ലറകൾ, സ്തംഭങ്ങൾ എന്നിവയാകുന്നു. വടിവിലും ഗാംഭീൎയ്യത്തിലും അവ ഹിന്തുക്കളുടേതുകളിൽനിന്നു വളരെവ്യത്യാസപ്പെട്ടിരിക്കുമെങ്കിലും മററ വിഷയങ്ങളിൽ സാമാന്യം സാദൃശ്യമുള്ളവയാകുന്നു.

ഇന്ത്യയിൽ മഹമ്മദീയശില്പിവേലകളിൽ പ്രസിദ്ധമായിട്ടുള്ളത് ടാജ് എന്നു പേരായ ഒരു കെട്ടിടമാകുന്നു. അഞ്ചാമത്തെ മുഗൾചക്രവൎത്തിയായ ഷാജഹാൻ തന്റെ പ്രേമഭാജനമായ രാജ്ഞി അന്തരിച്ചുപോയപ്പോൾ അവളുടെ സ്മരണക്കുവേണ്ടി തീൎപ്പിച്ച ഒരു ശവക്കല്ലറയാണ് ഈ കെട്ടിടം. മുഴുവനും വെണ്ണക്കല്ലാൽ നിൎമ്മിച്ചിട്ടുള്ളതും വിശേഷതരം ചിത്രപ്പണികൾകൊണ്ടു മനോഹരമായിട്ടുള്ളതും ആയ ഈ കെട്ടിടത്തെ ലോകത്തിലെ ഏഴാശ്ചൎയ്യസാധനങ്ങളിൽ ഒന്നായിട്ടാണ് ഗണിച്ചുവരുന്നത്.

സ്വൎണ്ണവും വിലയേറിയ രത്നങ്ങളുംകൊണ്ടു മയിലാകൃതിയിൽ ഒരു സിംഹാസനവും ഷാജഹാൻ തീൎപ്പിച്ചിട്ടുണ്ടായിരുന്നു. പണിയുടെ വിശേഷംകൊണ്ടു അതും ലോകത്തിൽ നിസ്തുല്യമായിരുന്നു. എന്നുതന്നെയല്ല അതിനേയും മറെറാരു അത്ഭുതസാധനമായിട്ടാണ് വിചാരിച്ചുവരുന്നത്.

ഇനിയും മററ ഓരോ ജാതിക്കാരുടെ ശില്പവേലകളെപ്പററി

പറയുന്നതായാൽ ഈ പ്രബന്ധം വളരെ ദീർഘിക്കുന്നതാകകൊണ്ട് ഇപ്പോൾ വിരമിക്കുന്നു.

വി. കെ. അച്യുതമേനോൻ, ബി. എ.

# ഒരു എഴുത്ത

ചൊൽക്കൊള്ളും കവിരാജരാജിതമണേ ചന്തങ്ങൾ ചിന്തും വചോ-
ബൃന്ദം മുന്നമെഴുത്തുമിങ്ങയി ഭവാനെത്തിച്ചതത്യാദരാൽ
മൽക്കൈകൊണ്ടഥ വാങ്ങി ഞാനുടനെഴുത്തയ്യോ പൊട്ടി വായിച്ചു ക-
ണ്ടക്കാലത്തുളവായ മോദജലധൌ മുങ്ങാതെ മുങ്ങീടിനാൻ. ൧

മുന്നം ഭവാനവിടെനിന്നു കൊടുത്തയച്ച
സന്നം കലന്നു കുറി കണ്ടുടനുത്തരം ഞാൻ
ഒന്നും തനിച്ചെഴുതിയില്ലതിനാൽ സുഖക്കേ-
ടിന്നെന്നൊടേതുമരുതേ വരുതുന്നതല്ലേ! ൨

അഴിമതിയിനിമേലാലീവിധം വന്നുപോകി-
ല്ലഴകിനൊടറിയേണം സാധു ചായ്സാദരം തേ
കഴലിണ പണിയുന്നേൻ കൈതവം കൈവെടിഞ്ഞീ
പ്പിഴയതിനധുനാ ഞാൻ മാപ്പിനർത്ഥിച്ചിടുന്നു. ൩

ഭജിതസുജനപാലൻ തമ്പുരാന്തന്റെ* പള്ളി-
ബ് ഭജനമതൊരു നാളും താഴ്ച കൂടാതെ തന്നെ
ദ്വിജരഥകൃപകൊണ്ടിന്നൊക്കയും നല്ലവണ്ണം
ദ്വിജഗണമണിമൌലേ നിർവ്വഹിച്ചെന്നു കേട്ടു. ൪

* ഇപ്പഴത്തെ കൊച്ചിവലിയതമ്പുരാൻ, ഇവിടത്തെ പള്ളിപ്പൂജനം കാലംകൂടിയത് ൧൦൪൭-ാമാണ്ടിനടുത്തായതുകൊണ്ട് ഈ എഴുത്തു മഹൻ നമ്പൂരിപ്പാട്ടിലെ ആദ്യത്തെ കവിതകളിൽ പെട്ടതായിരിക്കണം.

അന്നുണ്ടായവിശേഷഘോഷമറിവാനെന്നുള്ളിലത്യാഗ്രഹം
വന്നിന്നല്ലയരുന്നനന്ദിയൊടത്തുംമന്ദിച്ചിടാതെഭവാൻ
നന്നെസ്നേഹിതനാമിനിക്കറിയുവാനദ്യൈവപദ്യങ്ങളും-
യൊന്നിച്ചിങ്ങെഴുതേണമുന്നതഗുണംതേടുംദ്വിജേന്ദ്രംസമേ. ൬

ധന്യശ്രീകലരുംമഹാകവികുലംമാനിച്ചുചുറ്റുംഭവാൻ
മുന്നംകേളിഹവന്നനാളിലുരുവാംനിറ്റ്പോളനല്ലേതാം
അന്നാൾതൊട്ടിവിടത്തിലായതുമുറക്കേറെറംനടക്കുന്നതു-
ണ്ടിന്നുംകൂടിയമാന്തമില്ലലവലേശംപോലുമസ്സൽസഖേ! ൭

തത്രനിന്നഥകൊടുത്തയച്ചപുള്ളുപുസ്തകത്തിലൊരുവസ്തുതാം
നിത്രനാളുമെഴുതിത്തുടങ്ങിയതുമത്രമില്ലപരമാൎത്ഥമാം
ചിത്രമാകിയൊരുചിത്രെഴുത്തതിനടുത്തകോപ്പുകളുമത്രയി-
ല്ലത്രയല്ലമഷിയിത്തിരിക്കുമിഹനാസ്തിനിസ്തുലഗുണാംബുധെ! ൮

കള്ളംവിനാമഷിയുമിന്നഥചിത്രെഴുത്തി-
നുള്ളോരുകോപ്പുകളതുംകനിവോടിതെല്ലാം
ഉള്ളംതെളിഞ്ഞവിടനിന്നുകൊടുത്തയച്ചാൽ-
ക്കൊള്ളാമതുംതിരുമനസ്സറിവിച്ചിടേണം. ൯

കുട്ടമശ്ശേരിവാണീടുംകുട്ടനാമവനീസുരൻ
ശിഷ്ടാവൃത്താന്തമൊക്കെയും സ്പഷ്ടമായുറയുംസഖേ. ൰

ഇക്കാവുതമ്പുരാൻതൻെറ‡
തൃക്കയ്യിലുടനേകുവാൻ
ചൊൽക്കൊള്ളുമെഴുമാവിന്നാ§
യിക്കാലമെഴുതുന്നത്. ൰൧

വെണ്മണിമഹൻ നമ്പൂരിപ്പാട്.

---

‡ വലിയ തമ്പുരാൻെറ ൧൦൫൮-ൽ തീപ്പെട്ട മൂത്തസഹോദരി.

§ അവിടുത്തെ ഈശ്വരസേവക്കാരനും ഒരു കവിയും ആയിരുന്ന എഴുമാവിൽ കു ഞ്ഞൻ നമ്പൂരി.

ആനന്ദാശ്രമ

# ഭഗവൽഗീത



പരമഹംസാശ്രമത്തിൽ ഗുരൂപദേശക്രമത്താൽ സിദ്ധിക്കേണ്ടതായ ഈ ഗീതാശാസ്ത്രം ഇങ്ങിനെ മുമ്പു നടപ്പില്ലാത്ത രീതിയിൽ ശാങ്കരഭാഷ്യത്തിന്റെ പരിഭാഷയോടുകൂടി ഭാഷാന്തരപ്പെടുത്തി കിട്ടിയതുകൊണ്ട് കേരളഭാഷക്ക് ഒരു വലിയ ഭാഗ്യോദയംതന്നെ. ഉപനിഷൽഭാഷ്യം, ബ്രഹ്മസൂത്രഭാഷ്യം, ഭഗവൽഗീതാഭാഷ്യം ഈ മൂന്നും ഒരേ അധികാരത്തിൽപ്പെട്ടവയാകുന്നു. ഇത്ര മഹത്വമുള്ള ഈ ശാസ്ത്രം ഭഗവാൻ വ്യാസമഹർഷി ജീവകാരുണ്യത്താൽ സർവ്വവേദാർത്ഥങ്ങളേയും പ്രകാശിപ്പിക്കുവാനായി നിർമ്മിച്ച ശ്രീമഹാഭാരതത്തിന്റെ കാതലാകുന്നു. ഇതിൽ ഈശ്വരനേയും ജീവനേയും ഗുരുശിഷ്യന്മാരാക്കി വർണ്ണിച്ചതിന്റെ ഉദ്ദേശം ജീവാത്മാക്കൾക്ക് ഇഹത്തിലും പരത്തിലും യാതൊരു കേടും നേരിടാത്ത പരമാത്മാവ് ആശ്രയമായിരിക്കുന്നു എന്നുള്ള ദൃഢജ്ഞാനം ഉണ്ടാക്കിക്കൊടുക്കണമെന്നും, അതു നിമിത്തം ജന്മനാശങ്ങളിൽ ഭയവും വ്യസനവും കൂടാതെ എല്ലാവരും സന്തുഷ്ടന്മാരായി സ്വധർമ്മത്തിൽതന്നെ സ്ഥിരചിത്തന്മാരായിരിക്കേണമെന്നുമാകുന്നു. ഇത് വിദ്വാന്മാരെല്ലാവരും സമ്മതിച്ചിട്ടുള്ളതാണ്. എങ്ങിനെയെന്നാൽ, പരമാത്മാവായ ഈശ്വരൻ എല്ലാവർക്കും ജീവസാക്ഷിയായിരിക്കുന്നുവെന്നും സർവ്വാശ്രയനായിരിക്കുന്ന അദ്ദേഹത്തിനെ സ്വാത്മാവായും, ഗുരുവായും, പരമസുഹൃത്തായും ഇഷ്ടദേവതയായും അറിഞ്ഞു സർവ്വാത്മനാ ശരണം പ്രാപിക്കേണ്ടതാണെന്നും ജീവാത്മാവായ അർജ്ജുനനോട് പരമാത്മാവായ ശ്രീകൃഷ്ണൻ ഉപദേശിക്കുന്നതായിട്ട് ഈ ഗീതയിൽ വർണ്ണിച്ചിരിക്കുന്നു. എന്നാൽ പ്രാരബ്ധശരീരത്തിന്റെ അവസാനംവരെ ജീവധാരണത്തിനുവേണ്ടിയെങ്കിലും കർമ്മങ്ങൾ ചെയ്യാതെ കഴിയുന്നതല്ലാത്തതുകൊണ്ട് കർമ്മം ത്യാജ്യമല്ലെന്നും പറയുന്നുണ്ട്.

കർമ്മം ചെയ്യുക എന്നുവരുമ്പോൾ അവരവൎക്കു വിധിച്ചിട്ടുള്ള കൎമ്മങ്ങളെ ചെയ്യുന്നതുകൊണ്ടാകുന്നുഎല്ലാവൎക്കും ക്ഷേമംസിദ്ധിക്കുന്നത്. വിധിച്ചിട്ടുള്ള കൎമ്മമാണെങ്കിലും ആ കൎമ്മത്തിന്റെ ഫലത്തെ കാംക്ഷിക്കുന്നതിനാൽ ബന്ധം സംഭവിക്കുന്നു. അതിനാൽ യാതൊരു ഫലവും കാംക്ഷിക്കാതെ സ്വകൎമ്മങ്ങൾ വഴിപോലെ ചെയ്യേണ്ടതാണെന്നും വിധിച്ചിട്ടുണ്ട്. ഇങ്ങിനെ കൎമ്മികൾക്കു കൎമ്മം ബന്ധഹേതുവാകാതിരിപ്പാൻ ഉപായഭൂതമായ സമത്വം എന്ന കൎമ്മയോഗവും ഉപദേശിക്കുന്നു. ഈ നിലയിൽ എത്തിയവൎന്ന സൎവ്വകൎമ്മസന്യാസപൂൎവ്വകമായ സമ്യഗ്ദൎശനനിഷ്ഠ എന്ന മോക്ഷസന്യാസയോഗത്തേയും ഉപദേശിക്കുന്നു. ഇവയുടെ പരമപ്രയോജകമായ ഭക്തിയോഗത്തേയും ഉപദേശിക്കുന്നു. കൎമ്മജ്ഞാനഭക്തിയോഗങ്ങളെ സുഖമായി ബോധിപ്പിക്കുന്നതു ഭഗവൽഗീതയെപ്പോലെ മറ്റൊന്നും ഇല്ല. എങ്കിലും പരമഗുരുവായിരിക്കുന്ന ശ്രീകൃഷ്ണൻ ഉപദേശിക്കുന്ന വാക്യങ്ങളുടെ അൎത്ഥം ഗ്രഹിപ്പാൻ അൎജ്ജുനൻതന്നെയോ അൎജ്ജുനനെപ്പോലെയുള്ളവരോ വേണം. സാധാരണന്മാൎക്കു കഴിയുന്നതല്ല. അതിന്നും പുറമെ ഭിന്നാഭിപ്രായങ്ങളായ പല വ്യാഖ്യാനങ്ങൾകൊണ്ടും വിഭാഗിച്ചറിവാനും പ്രയാസമായിരിക്കുന്നു. ഈ വൈഷമ്യത്തെത്തീൎക്കുവാനായിക്കൊണ്ടാണ് സൎവ്വജ്ഞനായ ശങ്കരാചാൎയ്യർസ്വാമികൾ ഭാഷ്യം നിൎമ്മിച്ചിട്ടുള്ളത്. ശ്രീകൃഷ്ണന്റെ അഭിപ്രായങ്ങൾക്കു വിരോധം കൂടാതെ ശരിയായി വ്യാഖ്യാനിച്ചിരിക്കുന്നത് ആചാൎയ്യസ്വാമികളും പിന്നെ ശങ്കരാനന്ദസരസ്വതിയും ശ്രീധരാചാൎയ്യരും അവരുടെ ശിഷ്യന്മാരുമാകുന്നു.

ശ്രീശങ്കരാചാൎയ്യർസ്വാമികളുടെനിരൎഗ്ഗളഗളൽഗംഗാപ്രവാഹംപോലെയുള്ള ഗീൎവ്വാണവാക്യങ്ങളെ യഥോചിതം വിഭാഗിച്ചു ചെറിയ പാത്രങ്ങളിൽ പാകംപോലെ നിറച്ചുകൊടുപ്പാൻ കേരളഭാഷയിൽ കൊണ്ടുവന്നതും സുഖബോധത്തിന്നായി ശങ്കരാനന്ദസരസ്വതി, ആനന്ദഗിരി, ശ്രീധരസ്വാമികൾ മുതലായവരുടെ വാക്യങ്ങളെ കൂട്ടിച്ചേൎത്തിട്ടുള്ളതും വളരെ നന്നായിരിക്കുന്നു. പക്ഷെ ശാങ്കരഭാഷ്യത്തെപ്പോലെ മററുള്ള വ്യാഖ്യാനങ്ങളേയും എല്ലാ ഘട്ട

ങ്ങളിലും ഉപയോഗപ്പെടുത്താതെ ചില ഖണ്ഡങ്ങളെമാത്രം വാവിടവിടെ ചേൎക്കുകനിമിത്തം വന്നുപോയിട്ടുള്ള ശബ്ദഭേദങ്ങളെക്കൊണ്ടു വ്യുൽപത്തി കുറഞ്ഞവൎക്കു വിരുദ്ധാൎത്ഥം തോന്നുവാനിടയുണ്ടാക്കാം. പിന്നെ സംസ്കൃതപദങ്ങൾക്കുള്ള പ്രകൃതിപ്രത്യയങ്ങളുടെ ബോധകശക്തിയെ മുഴുവനും പ്രാകൃതഭാഷയിൽ വരുത്തുവാൻ പ്രയാസമാണ്. അങ്ങിനെ ദുരവഗാഹമായ ഘട്ടങ്ങളിൽ നോട്ടുകൊടുത്തു പ്രത്യേകം വിവരിച്ചിട്ടുണ്ട്. കേവലം ഭാഷയിൽ പറവാൻ സാധിക്കാത്ത സ്ഥലത്തിൽ സംസ്കൃതപദങ്ങൾതന്നെയാണ് ഉപയോഗിച്ചിട്ടുള്ളത്. ഇങ്ങിനെയൊക്കെയാണെങ്കിലും മലയാളഭാഷയിൽ പരിചയിച്ചിട്ടുള്ളവൎക്കെല്ലാം ഗീതയുടെ അൎത്ഥം ഒരുവിധം ഗ്രഹിപ്പാൻ ഈ പരിഭാഷ ധാരാളം മതിയാകുന്നതാണ്.

ഇനി ദോഷത്തെ മാത്രം നോക്കുന്നതായാൽ ലിംഗം, വചനം, വിശേഷണവിശേഷ്യങ്ങൾ ഇവയുടെ ചില പ്രയോഗം വ്യാകരണരീതിക്കു വിരുദ്ധമായി തോന്നുന്നുണ്ട്. ദൃഷ്ടാന്തത്തിനുവേണ്ടി ചിലതു പറയാം. 15-ാം അദ്ധ്യായം 16-ാം ശ്ലോകത്തിന്റെ ഭാഷ്യത്തിൽ 'ദ്വൌ ഇമൌ പുരുഷൌ' എന്നതിനു 'രണ്ടുജാതി വസ്തുക്കളുണ്ട്' എന്നൎത്ഥം പറഞ്ഞിരിക്കുന്നു. 'പുരുഷന്റെ രൂപം രണ്ടാകുന്നു' എന്നാണല്ലൊ അൎത്ഥം. 18-ാം അദ്ധ്യായം 5-ാം ശ്ലോകം, 'യജ്ഞദാനതപസ്സുകളായ കൎമ്മം' എന്നു പറഞ്ഞേടത്തു 'യജ്ഞം ദാനം തപസ്സ് ഇവയിനായുള്ള കൎമ്മം' എന്നായാൽ നന്നായിരുന്നു. 18-ാം അദ്ധ്യായം 9-ാം ശ്ലോകത്തിന്റെ ഭാഷ്യത്തിൽ 'ത്രിപ്രകാരമുള്ള കൎമ്മപരിത്യാഗം' എന്നതിനെ 'ത്രിപ്രകാരമുള്ള കൎമ്മത്തിന്റെ പരിത്യാഗം' എന്നു വിഗ്രഹിക്കേണ്ടതാണ്. അതിൽതന്നെ 'രാജസതാമസങ്ങളായ കൎമ്മത്തിന്റെ പരിത്യാഗം' എന്നതിന്നു കൎമ്മങ്ങളുടെ പരിത്യാഗം എന്നാണ് നല്ലത്. ആ അദ്ധ്യായത്തിൽ 14-ാം ശ്ലോകത്തിന്റെ അന്വയാൎത്ഥത്തിൽ 'ചക്ഷുരാദി ഇന്ദ്രിയങ്ങൾക്ക് അനുഗ്രാഹകമായ ദേവതകളും' എന്നതിന്ന് 'അനുഗ്രാഹകന്മാരായ ദേവന്മാർ' എന്നായാൽ നന്നായിരുന്നു. 17-ാം ശ്ലോകത്തിന്റെ ഭാഷ്യത്തിൽ 'അവിദ്യാകൃതമായ കൎമ്മങ്ങളുടെ' എന്നതിന്ന് 'അവിദ്യാകൃതങ്ങളായ കൎമ്മങ്ങളുടെ' എ

ന്നായാൽ കൊള്ളാം. ഇങ്ങിനെ ചില ദിക്കിലൊക്കെയും ശിഥില ങ്ങളായ ദോഷങ്ങൾ ഉണ്ടെങ്കിലും അവ പ്രാകൃതഭാഷയ്ക്ക് ഒരു തെററാണെന്നു പറഞ്ഞുകൂട. എന്തുകൊണ്ടെന്നാൽ നിയാമികമായ ശബ്ദശാസ്ത്രം പ്രാകൃതഭാഷയ്ക്ക് ഇതുവരെ ഉണ്ടായിട്ടില്ല.

പ്രാകൃതഭാഷയുടെ യോഗ്യത ശ്രോതാവിനു മനസ്സിലാവാൻ തക്കവണ്ണം വകതിരിവോടുകൂടി പ്രയോഗിക്കുക എന്നു മാത്രമാകുന്നു. 'പൂശകനെ കണ്ട എലിയെപ്പോലെ' എന്നു കുഞ്ചൻനമ്പ്യാർ പ്രയോഗിച്ചതെങ്ങിനെ എന്നുവെച്ചു 'ഷഷ്ഠിപൂൎത്തികൾ' 'ഷഷ്ഠിമൂൎത്തി' എന്നു പ്രയോഗിച്ചാൽ ഭംഗിയായിരിക്കയില്ല.

ഒരു ഗ്രന്ഥം ഭാഷാന്തരപ്പെടുത്തിയാൽ ആ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്ന വിഷയം മുഴുവനും ഭാഷയിൽ പ്രതിഫലിച്ചിട്ടുണ്ടോ എന്നാകുന്നു മുഖ്യമായി നോക്കേണ്ടത്. അതു പ്രതിഫലിച്ചിട്ടുണ്ട്. രണ്ടാമത്തെ സംഗതി പൂൎവ്വാപരസംബന്ധം ശരിയോ അല്ലയോ എന്നാകുന്നു. അതും ശരിയായിട്ടുണ്ട്. മൂന്നാമത് മൂലഗ്രന്ഥത്തിന്നു വിപരീതമായ അൎത്ഥം ധ്വനിക്കുന്നുണ്ടോ എന്നാകുന്നു. അതില്ലതാനും. നാലാമത് സ്വാഭിപ്രായം ചേൎത്തിട്ടുണ്ടോ എന്നാകുന്നു. അതും ചെയ്തിട്ടില്ല. അതുകൊണ്ട് മലയാളഭാഷയിൽ പരിചയിച്ചിട്ടുള്ള എല്ലാവൎക്കും ഇത്രയും വിശിഷ്ടമായ ശാസ്ത്രം അനായാസേന ഗ്രഹിപ്പാൻ ഇടവന്നതുകൊണ്ടും മേലിൽ കേരളഭാഷയിൽ പരിചയിക്കുന്നവൎക്ക് ഈ ശാസ്ത്രജ്ഞാനം സിദ്ധിപ്പാൻ കാരണമാകുന്നതുകൊണ്ടും ഈ ഗ്രന്ഥത്തിന്റെ ആവിൎഭാവം കേരളഭാഷയുടെ ഭാഗ്യോദയംതന്നെ എന്നു പറയാം.

ര. ര. പ.

---

മഹിഷമൎദ്ദനം

# വഞ്ചിപ്പാട്ട

---

1. വാണിമാതെ! ഇന്നശ്ശേഷം കാണിനേരമെനിയ്ക്കിപ്പോൾ
തോണിപ്പാട്ടൊന്നുണ്ടാക്കാതെനിവൃത്തിയില്ല

താണന്നിന്നീസ്സഹിതന്മാരാണെയിട്ടിട്ടലട്ടുമ്പോൾ
ത്രാണിയില്ലെന്നുരച്ചാലുംകട്ടപ്പമാകും

2. ഗണനാഥനെന്റെവിഘ്നഗണമെല്ലാമൊഴിച്ചെന്നും
തുണച്ചുംകൊണ്ടിരുന്നാലേകണക്കിലാവൂ
മനശ്ശുദ്ധിയുള്ളോരച്ഛൻമനസ്സുവച്ചിവനെയൊ-
ന്നനുഗ്രഹിച്ചാലേനല്ലകവിതതോന്നൂ

3. നരമ്പാലുംതേനുമേലുംകരടില്ലാതുള്ളപദ്യം
ഉരുതുരെപ്പുലമ്പിടുംജനകനെന്റെ
തരക്കേടുവരാതിന്നീപ്പരിശ്രമംഫലിച്ചീടാ-
നരക്കണ്ണന്മിഴിച്ചെന്നെക്കടാക്ഷിക്കേണം

4. അയ്മ്പുകൊണ്ടാക്കൊട്ടുങ്ങല്ലൂർതമ്പുരാക്കന്മാരിൽവച്ചു
വയ്മ്പൻകുഞ്ഞിരാമവർമ്മൻതമ്പുരാനേയും
കുമ്പിടുന്നേൻനടുവത്തുസംഭവിച്ചമഹനെന്ന
നമ്പൂതിരിയായഞാനവിടുത്തെശ്ശിഷ്യൻ

5. തുഞ്ചത്തെഴുത്തച്ഛനമാംകുഞ്ചൻനമ്പിയാരുംസാക്ഷാൽ
അച്ഛൻവെണ്മണിയുംമഹൻനമ്പൂരിപ്പാടും
നെഞ്ചകത്തിരുന്നുംകൊണ്ടീവഞ്ചിപ്പാട്ടൊന്നെഴുതുമ്പോൾ
തഞ്ചാട്ടുംപദംവാരിവാരിത്തന്നീടേണം

6. പരമെന്റെതറവാട്ടിൽപാരിജാതവൃക്ഷമെന്നു
കരുത്താംപിതാമഹിയ്ക്ക്ലരുളാംതായേ!
പുഷ്കൃപവുലമ്പോന്നാംതിരുവടിതന്റെചിത്ര
ചരിത്രമാംകഥയൊന്നുകഥിച്ചീടട്ടെ

7. സൃഷ്ടിസ്ഥിതിലയമെന്നചട്ടമിട്ടചിദാനന്ദ-
കട്ടിയായമഹാമായേ! മഹേന്ദ്രവന്ദ്യേ!
കുട്ടിയാമിയോരെന്റെമോഹംപുഷ്ടിയാക്കികൃതിഗുണം-
പ്പെട്ടതെന്നുമഹാലോകംസമ്മതിക്കേണം

8. മറന്നാലൊപ്പുകുത്തോനുംമറക്കാതെതവകഥ
പറഞ്ഞൊരുഭംഗിയിലവസാനിപ്പിപ്പാൻ
കുറയൊന്നുകുഴഞ്ഞിട്ടുംദുരയാണീയെന്റെമോഹം
തിരുവടികനിഞ്ഞെങ്കിൽകടന്നുപോകും

9. മഹിയതിൽപുകഴ്ന്നോററംമഹാജനപ്രിയമായ
മഹിഷമൎദ്ദനംകഥനടന്നവണ്ണം
അഹിതങ്ങളൊഴിഞ്ഞീടാനഹമെന്നുപാടിടട്ടെ
മഹിഷമൎദ്ദിനിയമ്മേ! മനസ്സുവെക്കു

10. ഭോഷനായഞാനിതിന്നുശേഷിയാമോവിചാരിച്ചാൽ
ശേഷശായിഭഗവാനുംശേഷനുമുള്ളോനും
തോഷമോടെത്തുണച്ചെങ്കിൽഭാഷയായിട്ടൊരുവിധ-
മീഷലില്ലപറഞ്ഞൊക്കെഫലിപ്പിച്ചേക്കാം

11. പണ്ടുപണ്ടാദ്ദേവകൾക്കണ്ടർകോനു,മസുരൎക്കു
തണ്ടുതപ്പിമഹിഷനുംനാഥനാംകാലം
ശണ്ഠമൂത്തുതമ്മിൽത്തല്ലീട്ടുണ്ടായിപോലൊരുയുദ്ധം
കണ്ടുവെന്നാൽഭയങ്കരംനൂറാണ്ടുകാലം

12. രണ്ടുപേരുംമല്ലടിച്ചുംകൊണ്ടുനിന്നിട്ടൊടുവില-
ന്നണ്ടർകോനുംകൂററകാരുംതോററതേററമ്പി
ഇണ്ടലെന്ന്യെയിന്ദ്രനായിക്കൊണ്ടിരുന്നാനവൻ,പിച്ചു-
തെണ്ടിമണ്ടിമഹേന്ദ്രനുംമററവാനോരും

13. വിണ്ണോർകനാവിഷ്ണുവിന്നങ്ങുണ്ണനാണാറണിവോനു
കണ്ണിലുണ്ണിയിന്ദ്രനേവമായിരുന്നിട്ടും
ബന്ധമേവംപിണഞ്ഞല്ലോകണ്ണനീരിൽക്കളിച്ചല്ലോ
കണ്ണനുംതടുത്തുകൂടാകാലവൈഭവം

14. നട്ടംതിരിഞ്ഞയ്യോ!ഗതികെട്ടുഴന്നമഹേന്ദ്രനും
കൂട്ടകാരുംബ്രഹ്മനെമുൻനടത്തിക്കൊണ്ട്
വിഷ്ടരശ്രവസ്സുംസാക്ഷാലഷ്ടമൂൎത്തിഭഗവാനു-
മിഷ്ടമായരുളുന്നേടത്തെയ്ക്കെത്തിമെല്ലെ

15. കൊണ്ടൽവൎണ്ണനെതിരേററംകൊണ്ടുചെന്നാവിരിഞ്ചനെ-
ക്കൊണ്ടുപോന്നുകുശലങ്ങളരുളിച്ചെയ്തു
അണ്ടർകോനെസ്മിതംപൂണ്ടുകൊണ്ടുകണ്ടുതലയാട്ടി-
ക്കൊണ്ടുചുററംനോക്കിമററവാനവരേയും

16. ഒന്നുപോലാത്രിമൂൎത്തികൾമൂന്നുപേരുമിരുന്നല്പം
ചെന്നശേഷംവിരിഞ്ചനന്നിന്ദ്രനോടോതി

വന്നകാൎയ്യംപറഞ്ഞാലുംനിന്നുകഷ്ടപ്പെട്ടിടേണ്ട
വന്നുകൂട്ടംശ്രുതംനിങ്ങൾക്കെന്നറിഞ്ഞാലും

17. പറഞ്ഞാലുംപറഞ്ഞാലുംപരിതാപമെന്നുഹരി-
ഹരന്മാരുംകരുണയോടരുളിച്ചെയ്തു
കരാളകത്തികരെംകൂപ്പികരഞ്ഞിടനെഞ്ഞുപൊട്ടി-
പ്പുരന്ദരൻനെടുവീൎപ്പിട്ടുരച്ചാനേവം

18. അടിമലരവലംബിച്ചടിയങ്ങളമരുമ്പോൾ
പടവെട്ടിവന്നുദുഷ്ടൻമഹിഷാസുരൻ
അടരാടിത്തോററുന്നംപാടിഞ്ഞങ്ങളവനുടെ
യടികൊണ്ടുകൊണ്ടുകഷ്ടംനാണംകെട്ടോടി

19. പുഷ്ടഗൎവ്വവനിന്ദ്രപട്ടമാന്നുസുധൎമ്മയിൽ
ചട്ടമോരോന്നിട്ടുംകൊണ്ടുവസിച്ചീടുന്നു
നിഷ്ഠുരനാമസുരൻെറചട്ടവട്ടംപറയുമ്പോൾ
ശിഷ്ടരായഭൂവാന്മാരുംകഷ്ടാവെച്ചീടും

20. രംഭതൊട്ടിട്ടുള്ളസുരശംഭളിമാരസുരനു
തമ്പുരാനേ!വിടുവേലയെടുക്കാറായി
അമ്പരന്നുഞങ്ങളവൻമുമ്പിൽവാലിയക്കാരായി
മുമ്പെടുത്തിട്ടില്ലിപ്പണിനിങ്ങൾക്കുംകൂടി

21. അഷ്ടദിക്പാലകന്മാരുംതട്ടുകൊണ്ടുതരംകെട്ടി-
ട്ടിട്ടൊഴിഞ്ഞുപദമെല്ലാംകഷ്ടമേകഷ്ടം
നിഷ്ഠുരനാമവൻതന്നെവിഷ്ടപത്തെബ്ഭരിക്കുന്നു
മട്ടമററിത്തീൎന്നുകാൎയ്യംതകരാറായി

22. അൎക്കചന്ദ്രന്മാരുംപാകംനോക്കിടാതെനടന്നെങ്കിൽ
ചക്രശ്വാസംവലിപ്പിക്കുംചക്കിലിട്ടാട്ടും
മുഷ്കനാമീയസുരൻെറവിക്രമംതെല്ലടക്കീടാൻ
ശക്തനാവില്ലിവിടുന്നുംകുഴങ്ങിപ്പോകും.

23. സുരയുവതിമാരെണ്ണപുരട്ടേണമിഞ്ചകിറി-
ച്ചുരുട്ടേണംകാഞ്ഞവെള്ളംമേലൊഴിക്കേണം
തരംനോക്കിക്കൊണ്ടുതാളിപറിച്ചരച്ചൊഴുക്കേണം
പരുങ്ങലിക്കാൎയ്യമൊന്നുംപറവാൻവയ്യ

24. മഹിഷനുമവനുടെമഹിഷിയ്ക്കുമിപ്രകാരം-
മഹിതങ്ങളാംവരാതേവംമനസ്സിരുത്തി
അത്രേറംവൃത്തികഴിക്കുന്നുദഹിക്കുന്നുമനസ്സാകു-
സഹിക്കുമിസ്ഥിതിവിധിവിഹിതമാവാം

25. ക്ഷിതിയതിലിതുകാലംജാതിഭേദമാണാറെന്നും
മതമെല്ലാമൊന്നെന്നായിമനസ്സുമുട്ടി
ക്ഷിതിസുരന്മാരുംശൂദ്രരുംപറയരുംസമംതന്നെ
മതമിതാട്ടിതിജനുതെളിഞ്ഞതത്രേ

26. കഷ്ടമേൻത്താലഗ്നിമൂന്നുംകെട്ടുപോയിപാരിലെങ്ങും
വൃഷ്ടിയില്ലവിളവില്ലാനഷ്ടദാരിദ്ര്യം
കഷ്ടകാലമിതുപോലേകേട്ടുകേളിയില്ലലോകം
ഒഷ്ടുനിട്ടുതിരിക്കുന്നുപമ്പരംപോലെ

27. കടുപ്പമായ്വിപ്രരുടെമടവാരെക്കൊണ്ടുതന്റെ
യുടുപുടതിരുമ്പിക്കുംകഠിനക്കാരൻ
കടംവീത്തഗജംപോലേകിടന്നവൻതിളയ്ക്കുന്നു
ചടപിടയാക്കിലോകംകാരണാത്മാവേ!

28. ശിഷ്ടരായവിപ്രന്മാരെപ്പട്ടിമാംസംഭുജിപ്പിക്കും
മട്ടിയെന്നാൽതലത്തൊപ്പിതട്ടിത്തെറിക്കും
തൊട്ടുതീറവമന്തിയൂത്താൽവെട്ടുമപ്പോളാംകയ്യുരണ്ടും
ചട്ടമേവംജഗത്തിട്ടുകുട്ടിച്ചോറാക്കി

29. നിങ്ങളാംമൂന്നുപേരുംകൂടിഞങ്ങളെക്കാത്തരുളേണം-
മിങ്ങിനെയാണവസ്ഥകളാംപൊറുതിമുട്ടി
ഭംഗിയായിട്ടോരുമാർഗ്ഗമെങ്ങിനെയെന്നാലുംവേഗം
മംഗളകർത്താക്കന്മാരെ!നിങ്ങളോൎക്കണം.

(തുടരും)

നടുവത്ത് മഹൻ നമ്പൂരി.

# യോഗഭ്രാന്ത്.



ആനഭ്രാന്ത് കളിഭ്രാന്ത് മുതലായവയിൽ ഒന്നാകുന്നു യോഗഭ്രാന്തും എന്നു പറയാമെങ്കിലും ഇതു ഗൌരവം തുലോം അധികമുള്ളതാകകൊണ്ട് ഈ ഭ്രാന്തിന്റെ ഫലത്തിന്നും ഗൌരവം അധികമുണ്ടായിരിക്കുമെന്നു പറയേണ്ടതില്ലല്ലൊ. ആൎഷഗ്രന്ഥങ്ങളെ പഠിച്ചവൎക്കുകൂടി ഈ ഭ്രാന്തുപിടിക്കാറില്ലെന്നില്ല. ചില ആത്മവഞ്ചകന്മാരായ യോഗീശ്വരന്മാർ തങ്ങൾക്ക് അഷ്ടാംഗയോഗം സിദ്ധിച്ചിട്ടുണ്ടെന്നും അഭ്യാസക്രമത്താൽ അന്യന്മാൎക്ക് അനുഭവം വരുത്തിക്കൊടുക്കാമെന്നും പറയുന്നതു കേട്ടു വിശ്വസിച്ചു യോഗ്യന്മാർകൂടി അപകടത്തിൽ ചാടുന്നതായിക്കണ്ടുവരുന്നുണ്ട്.

‘വൈദ്യക്രൂരോയമക്രൂരോ
ക്രൂരാൽക്രൂരതരോഭിഷക്
യമസ്തുഹരതിപ്രാണാൻ
വൈദ്യസ്സുസവസൂനസൂൻ’

എന്നു മുറിവൈദ്യന്മാരെ ഉദ്ദേശിച്ചു പറഞ്ഞിട്ടുള്ളത് എല്ലാപ്രകാരത്തിലും ഈ യോഗീശ്വരന്മാൎക്കും പററുന്നതാണ്. എന്തെന്നാൽ, പണത്തോടുകൂടി പ്രാണനെ ഹരിക്കുവാനുള്ള സാമൎത്ഥ്യം ഈ വകക്കാൎക്കു ധാരാളം കാണുന്നുണ്ട്. അവർ സാമാന്യം പഠിപ്പുള്ളവരുമായിരിക്കും. വിശേഷിച്ചു ചിലർ ശാസ്ത്രീയവാക്യങ്ങൾക്കു സലക്ഷണം അൎത്ഥം പറയത്തക്ക ഉരുസാദ്ധ്യം വരുത്തിയവരുമായിരിക്കും. അങ്ങിനെയുള്ളവരോട് ‘എന്താ പേര്’ എന്നു ചോദിച്ചാൽ നിത്യാനന്ദയോഗീശ്വരൻ, സദാനന്ദയോഗീശ്വരൻ, എന്നോ വെങ്കിടഗിരി, സങ്കടഗിരി, എന്നോ വല്ല പേരും അവർ പറയാതിരിക്കയില്ല. യോഗശാസ്ത്രത്തിലും മററും നല്ല നൈപുണ്യമുണ്ടെന്നു തോന്നിക്കത്തക്ക വിധത്തിലായിരിക്കും അവരുടെ സംസാരം. ആ

സനപ്രാണായാമാദികളെ അഭിനയിക്കുന്നവരുമായിരിക്കും. ജിജ്ഞാസുക്കളായവർ ഇതെല്ലാം കണ്ടും കേട്ടും പരിപ്പുള്ളവരാണെങ്കിൽ കൂടിയും 'ഇദ്ദേഹം വിശിഷ്ടൻതന്നെ' എന്നു വിശ്വസിച്ചു യോഗിയെ സഹവസിപ്പിച്ചു ചില ചോദ്യങ്ങൾ ചോദിച്ചു തുടങ്ങും. 'സ്വാമിൻ!

'സർവ്വധർമ്മാൻ പരിത്യജ്യമാമേകംശരണംവ്രജ-
അഹംത്വാസർവ്വപാപേഭ്യോമോക്ഷയിഷ്യാമിമാശുചഃ'

എന്ന ശ്ലോകത്തിൽ എന്നെത്തന്നെ ശരണം പ്രാപിച്ചാലും, ഞാൻ നിൻെറ സർവ്വരക്ഷകളേയും ചെയ്തുകൊള്ളാം, എന്നല്ലെ ഭഗവാൻ പറഞ്ഞിട്ടുള്ളത്'.

'സംശയിപ്പാനുണ്ടോ?
'യൽകരോഷിയദശ്നാസിയജ്ജുഹോഷിദദാസിയൽ
യത്തപസ്യസികൌന്തേയതൽക്കുരുഷ്വമദർപ്പണം'

എന്നല്ലെ? ശ്രീകൃഷ്ണമൂർത്തിയെത്തന്നെയാണ് ശരണം പ്രാപിക്കേണ്ടത്'.

യോഗിയുടെ മറുവടി കേൾക്കുമ്പോൾ അദ്ദേഹം വലിയ ഭഗവത്ഭക്തനാണെന്നും അദ്ദേഹത്തിൻെറ അഭീഷ്ടം കഴിയുന്നതും സാധിപ്പിച്ചു കൊടുക്കേണമെന്നും ജിജ്ഞാസു നിശ്ചയിച്ചു യോഗിയോടു താൻ എന്തൊക്കെയാണ് സഹായം ചെയ്യേണ്ടത് എന്നു ചോദിക്കുകയായി. ഈ ഘട്ടത്തിൽ പണം ആവശ്യപ്പെട്ടാൽ വിചാരിച്ചേടത്തോളം ലഭ്യം ഉണ്ടാകുന്നതല്ലെന്നു യോഗിക്കു നല്ലവണ്ണം അറിയാം. അയാൾ തൽക്കാലം ആവശ്യപ്പെടുന്നത് സമാധിക്കായി ഒരു സ്ഥലം ഒഴിവാക്കി കിട്ടിയാൽ മതി എന്നായിരിക്കും. ജിജ്ഞാസു ഏർപ്പെടുത്തിക്കൊടുത്തിട്ടുള്ള സ്ഥലത്തിരുന്നു ത്രികാലം സമാധിനടിച്ചുകൊണ്ട് യോഗിയും കൂടുന്നു. യോഗിയുടെ ചില മുറകളും നിഷ്ഠയും കണ്ട് ജിജ്ഞാസുവിന്നു ഭക്തിയും ബഹുമാനവും വർദ്ധിച്ചു തുടങ്ങും. 'എന്നെ അനുഗ്രഹിക്കണെ; ആയുസ്സു വെറുതെ പോകുന്നു; ഇജ്ജന്മത്തിൽതന്നെ ഒരു സമാധാനം കിട്ടാഞ്ഞാൽ സങ്കടമാണെ; എന്നു ജിജ്ഞാസുവിൻെറ അപേക്ഷവരുന്നതുവരെ യോഗിയുടെ സമാധിക്ക് ഒരു കുറവും ഉണ്ടായിരിക്കയില്ല. ജിജ്ഞാസു ആവർത്തിച്ച് ആവലാധി പറഞ്ഞു തുടങ്ങിയാൽ 'ആ, അങ്ങി

നെ തോന്നട്ടെ; ഈ മനുഷ്യശരീരം കിട്ടീട്ട് ആത്മജ്ഞാനം കിട്ടാതെ കളയുന്നതു വലിയ കഷ്ടംതന്നെ. ആത്മജ്ഞാനംകൊണ്ടല്ലാതെ സമാധാനം സിദ്ധിക്കുന്നതുമല്ല. അതു യോഗാനുഷ്ഠാനംകൊണ്ടല്ലാതെ സിദ്ധിക്കയുമില്ല.

> തപസ്വിഭ്യോധികോ യോഗീ
> ജ്ഞാനിഭ്യോപിമതോധികഃ
> കർമ്മിഭ്യശ്ചാധികോ യോഗീ
> തസ്മാദ്യോഗീഭവാർജ്ജുന'

യോഗി തപസ്വികളേക്കാളും ജ്ഞാനികളേക്കാളും കർമ്മികളേക്കാളും അധികം ശ്രേഷ്ഠനാണ്. അതുകൊണ്ട് അർജ്ജുനൻ യോഗിയായി ഭവിക്ക എന്നല്ലെ ഭഗവാൻ അരുളിച്ചെയ്തിട്ടുള്ളത്. ഇപ്പോഴും സമ്മതമായില്ലേ?' 'എനിക്കു നല്ല സമ്മതംവന്നു. എനിക്ക് യോഗം അറിഞ്ഞുകൂടല്ലോ. ഞാനിനി എന്തു ചെയ്യണമെന്നു അവിടുന്നുതന്നെ ഉപദേശിക്കണം'.

ജിജ്ഞാസു യോഗവലയിൽപ്പെട്ടു എന്നു യോഗിക്കു ബോദ്ധ്യമായാൽ ശിഷ്യനാക്കി സ്വീകരിച്ച് അയാൾക്കു പ്രാണായാമക്രമവും ഒരു ധ്യാനലക്ഷ്യവും ഉപദേശിച്ചു കൊടുക്കും. ഇത് ആറുമാസം ശീലിച്ചതിന്റെശേഷം പിന്നെ ഒരുപദേശവുംകൂടി ചെയ്യുന്നുണ്ട്. അന്നു മുഴുവനും അനുഭവം വരുമെന്നും പറഞ്ഞു ജിജ്ഞാസുവിനെ വിശ്വസിപ്പിക്കും. പിന്നെ ഉദ്ദിഷ്ടസിദ്ധിക്കായി ഇങ്ങിനെ ഉപദേശം വാങ്ങീട്ടുള്ള ശിഷ്യന്മാർ വളരെയുണ്ടെന്നും അവരെല്ലാം യോഗിയുടെ ഗുരുസ്വാമികൾക്കു സമാധിമഠം സ്ഥാപിക്കുവാനായി യഥാശക്തി ധനം കാണിക്കയായി കൊടുത്തിട്ടുണ്ടെന്നും പറഞ്ഞ് അവരുടെ പേരുകളുടെ പേരുവിവരപട്ടിക ശിഷ്യന്റെ പക്കൽ കൊടുക്കും. 'അമ്പ! ഇദ്ദേഹത്തിന്റെ ഗുരുഭക്തി ആശ്ചര്യംതന്നെ' എന്നു വിശ്വസിച്ചു കഴിയുന്നവിധം താനും സഹായിച്ചുവെന്ന് ആ ഇല്ലംപ്പുരുഷ'ന്റെ ഉള്ളിൽ തോന്നുവാനായിട്ട് അതിൽ ഒപ്പിട്ടു സംഖ്യ യോഗിയുടെ കയ്യിൽ സമർപ്പിക്കും. ഇത്രയും കഴിഞ്ഞാൽ യോഗി ഭാണ്ഡം കെട്ടുവാനുള്ള ഒരുക്കമായി. യോഗി പോകുന്നതിനുമുമ്പു തന്റെ സംശയങ്ങളെല്ലാം തീർക്കേണമെന്നു

കരുതി ശിഷ്യൻ ശാങ്കരഭാഷ്യത്തിൽ ഒരു ഭാഗം നോക്കിയാൽ കൊ ള്ളാമെന്നു പറഞ്ഞു. യോഗി 'നോക്കാം നോക്കാം'.

നാനുദ്ധ്യായേബഹൂൻശബ്ദാൻ
വാചോവിഗ്ലാപനംഹിതത്.

എന്നല്ലെ? വളരെ ശബ്ദങ്ങളെ കേട്ടിട്ടും പറഞ്ഞിട്ടും കാൎയ്യമെന്താ ണ്? അതൊക്കയും 'ഏട്ടിൽ ചൊറക്ക'യാണ്.

സമ്പ്രേക്ഷ്യനാസികാഗ്രംസ്വം
ദിശശ്ചാനവലോകയൻ

ഇതുമാത്രം മതി. താൻ ഇതു ശീലിക്കു. ഞാൻ പോയി ഗുരുവി നെക്കണ്ടു വരാം'.

ശിഷ്യൻ പൂരകാദി പ്രാണായാമം ചെയ്കയായി; നാസാഗ്ര ത്തിൽതന്നെ നോക്കിശ്ശീലിച്ചു തുടങ്ങും. തന്നിമിത്തം വായുപിഡ യും നേത്രരോഗവും വന്നുകൂടും. അപ്പാനൻ കോപിച്ച കഷ്ടങ്ങളം അനുഭവിച്ച് അവസാനം കൃഷ്ണ! കൃഷ്ണ!

ഈ വിധത്തിൽ തനിക്കു യാതൊരു അനുഭവവും സിദ്ധിക്കാ തെയിരിക്കെ സിദ്ധന്മാരാണെന്നു നടിച്ചു നടക്കുന്ന യോഗീശ്വര ന്മാരുടെ വലയിൽപ്പെട്ടു ശാസ്ത്രങ്ങൾ പഠിച്ചിരുന്നാലും സംശയഭാ വന, വിപരീതഭാവന മുതലായ ദോഷങ്ങളാൽ കലുഷചിത്തന്മാ രായിട്ടു സൎവ്വസംശയച്ഛേദകങ്ങളായ ആൎഷഗ്രന്ഥങ്ങളെക്കൂടി വി ശ്വസിക്കാതെ ഗുരൂപദേശത്തെ കാംക്ഷിക്കുന്നതുകൊണ്ടു പിണയു ന്ന ചെണ്ടയാണിത്. എന്തുചെയ്യാം? ഈശ്വരാ! നല്ലബുദ്ധി തോന്നിക്കണെ'.

ഇജ്യാദ്ധ്യയനദാനാനിതപസ്സത്യംധൃതിക്ഷമാ
അലോഭയതിമാൎഗ്ഗോയംധൎമ്മസ്യാഷ്ടവിധസ്മൃതഃ
തത്രപൂൎവ്വശ്ചതുൎവ്വൎഗ്ഗഃദംഭാൎത്ഥമിതിസേവ്യതെ
ഉത്തരസ്തുചതുൎവ്വൎഗ്ഗോമഹാത്മസ്യേവതിഷ്ഠതി.

യജ്ഞം, അദ്ധ്യയനം, ദാനം, തപസ്സ്, സത്യം, ധൈൎയ്യം, ക്ഷമ, അലോഭം ഇങ്ങിനെ എട്ടു വിധമാകുന്നു ധൎമ്മത്തിന്റെ മാൎഗ്ഗം. അ വയിൽ ആദ്യം പറഞ്ഞ നാലുകൂട്ടവും ഡംഭത്തിന്നുവേണ്ടിയും അ നുഷ്ഠിക്കുന്നുണ്ട്. പിന്നത്തെ നാലുകൂട്ടവും മഹാത്മാവിൽതന്നേ

ഇരിക്കുകയുള്ളൂ. അങ്ങിനെയുള്ളവരെ കണ്ടുകിട്ടുവാനും പ്രയാസം.

ദേഹേന്ദ്രിയാദിഷ്വഭിമാനവൃത്തേർ
പാദാംബുജോപാസനമത്ര നിത്യം
ഉദ്വിഗ്നബുദ്ധേരസദാത്മഭാവാൽ
വിശ്വാത്മനാ യത്ര നിവർത്തതേ ഭീഃ.

ദേഹാദികളിൽ അഭിമാനമുള്ള നമുക്കു തന്നിമിത്തമുണ്ടാകുന്ന ഭയത്തെ നിവർത്തിപ്പാൻ, ഒരിക്കലും ഒന്നുകൊണ്ടും ഭയം നേരിടാത്ത ഭഗവൽപാദാരവിന്ദഭജനം തന്നെയാണ് നല്ലത്. അതുകൊണ്ടു സകല ഭയവും നിവൃത്തിക്കുന്നതാകുന്നു.

എ. കൃഷ്ണൻ എമ്പ്രാന്തിരി.

---

ഉണ്ണുനീലി

# സന്ദേശം

---

വീഴുംവണ്ണം കുമുദഹസിതം വെള്ളിമാടങ്ങൾതോറും
മൂഴും കാണാം നിഴൽമുഴുനിലാവാർന്നമാവാസിനാളും
വീഴപ്പാർത്തിട്ടമൃതസലിലം വക്ത്രചന്ദ്രം പിളർത്തി-
ത്താഴത്തെങ്ങും പരിചൊടു ചകോരങ്ങൾ മേവീടുമേടം. ൱൰൩

മാടിൽച്ചാടിത്തളരുമിളമാൻകണ്ണിമാർകൈതൊഴുമ്പോ-
ഴ്പ്പേടിച്ചുച്ചൈരചലതനയാം നോക്കി നോക്കാതപോലെ
ഓടിപ്പോമ്മാറഖിലദുരിതം ബിംബലീപാലകനാം
കേടറ്റീടും തളിയിലുടനേ തമ്പുരാനമ്പുമേടം. ൱൰൪

ഷൾക്കർമ്മത്തിന്നൊളുതുമമൃതസഞ്ജീവനം പല്ലവോക്ത്യം
ദിക്കില്ലല്ലോ മദനഗുണികായന്ത്രമെന്നോളമിൻറ്
മൈക്കണ്ണാരേത്തരുണരണവാൾമൈതരാം തൻറതെന്തേ
ൻറക്കംപേച്ചുക്ഷപണകജനം വീടരായ്മേവുമേടം. ൱൰൫

ആഞ്ഞാവേക്കാറന്നപരമയിത്രർന്നൻറന്നമ്മോടുകേട്ടി-
ട്ടാലത്തുക്കു ചിലമുറിമരുന്നുണ്ടുകൈപ്പുണ്യമില്ല
മാരചരത്രംമനസിജമലർക്കറെനീങ്ങിടുമ്മൂന്ന്
ന്നിദ്ധംതസ്യാഃചെറുതടവഴക്കിൻറളുവൈദ്യവൃന്ദം. ൧൨൯

കെട്ടീലെല്ലീകിരണമലമേൽപഞ്ചകഞ്ഞാൻചമച്ചോ-
ൻറാട്ടംചൊൻറാൽപുടവതരുവുണ്ടമ്മന്ത്രത്തേചിയമ്മൻ
പാട്ടംപദ്യർക്കവിതചുവയില്ലെൻറാരോമാതർവീട്ടിൽ
പ്പാട്ടുംചൊല്ലിക്കളഹചനകവിക്കാരർമേവിടുമേടം. ൧൩൦

ചിററപ്പൻേറപകുധിയകുതിക്കാക്കുവാൻനോക്കിദാനീം
മറേറക്കുറേറാമുഴുവനവർവേരാക്കിനീർവീഴ്ത്തിനേൻഞാൻ
കുററംനമ്മേച്ചെറുതുപറയുംപെററമുത്തമ്മയാരെ
ൻറെറിച്ചെയ്യുംചിലജളരൊരോപാടുഴെച്ചിടുമേടം ൧൩൧

മുണ്ടെക്കൽച്ചെൻറഖിലനയനാനന്ദമാമുണ്ണുനീലീ
പീയൂഷത്തോടിനിയമണികണ്ടാഖ്യകല്പദ്രുമേണ
ധന്യൈരന്യൈരവിസമമിമംദേവലോകൈകദേശം
മന്യേനിർമ്മിച്ചതുമദനനാംശാഥിസൂനമ്മുനീന്ദ്രഃ. ൧൩൨

മുന്നിൽക്കാണാംതദനുയമുനാഖണ്ഡമെന്നുംകണക്കെ
സ്സീരംകൃഷ്ണംവടമതിരയിൽപണ്ടുസീരദ്ധ്വജന്ന
നീലസ്വച്ഛംമലിചിറനിറന്നുല്ലസദ്വാരിപൂരം
പാരാവാരംപരിഹസമിവപ്രൗഢകല്ലോലജാലൈഃ. ൧൩൩

നീരാടിൻേററർചിലചലദൃശാംപൂർണ്ണചന്ദ്രാഭിരാമം
വക്ത്രാമുക്കുംപൊഴുതുമുഴുവൻകുമ്പുമാമ്പൽപ്രസൂനം
ക്കൂടിപ്പിന്നെത്തെളിവിനൊടെലാക്കണ്ടുവിണ്ണിച്ചിരിച്ചി-
ട്ടുംഭോജാനാംപകലപിനിറക്കേടിണങ്ങീടുവോൻറ ൧൩൪

കണ്ടിക്കാർമൽകുഴൽനിഴലിടകണ്ടുമൈക്കണ്ണിരണ്ടും
കണ്ടിപ്പാകികിടയിൽവിലസുംകണ്ടിമീനെൻററിണ്ടു
തണ്ടിച്ചൊല്ലാർകുളിർമവളരുംപോർമുലക്കൻറിരണ്ടും
മണ്ടൊട്ടാട്ടാണ്ടുഴിനിലമറന്നമ്പരെപ്പൽകുവൊൻറ്. ൧൩

നേരേകാണാംവഴിയിലരികേകോതപൂർവ്വംപുരംതേ
പാരേതസ്മിൻഭുവനജയിനാംവിഭൂപാലമൌലേ
ദേവാധീശന്നിളയപരനേത്തത്രകൌമന്തയമിത്രം
ദേവംഗോപീജനകുചതടീലമ്പടംകുമ്പിടമ്പിൽ. ൧൪

മാർവിൽപ്പിന്നെപ്പരിചിനൊടണിഞ്ഞുമ്മിണിനേത്രമെന്നും
നീലക്കോലകുവളമലർകൊണ്ടുള്ളമാലാഞ്ചലേന
നീപോന്നേരംനിരുപമഗുണോംവന്നുകാണുംതദാനിം
പോരാവീരാൻപൊരുതചിരികണ്ടാഖ്യവിഖ്യാതകീർത്തിഃ. ൧൫

തീരേതസ്യത്രിഭുവനഗതിശ്രാന്തകീർത്തേഃപ്രതീപ
പ്രാകാരകൊണ്ടുഴകെഴമിടംവിമ്മലീപാലമൌലേഃ
ശൃംഗാഗ്രകൊണ്ടണിമതിതൊടുംഗോപുരത്തിന്നുപാന്തേ
ഭൂപാലാനാംമഹിതകനകത്തണ്ടുതിണ്ടിട്ടമേടം ൧൬

മാറാടിക്കീഴ്മരുവലർപിണകൊണ്ടുനാസ്ലുംനരിക്കും
ചോറാടിക്കുംമനുജവരനേകാണ്കെനീചെൻറപിന്നേ
കൂറാടിൻേറക്കുയിരുമുടലുന്നീടൊട്ടുകൂംവടക്കിൻ
കൂറാളിൻേറാരിനിയമണികണ്ടാഖ്യസാമന്തമൌലിം ൧൭

നിന്നെക്കാണുമ്പൊഴുതുനിഴലില്ലാതലോകപ്രദീപം
കന്നെക്കണ്ണാർകുസുമശരനാംരായിരക്ഷോണിപാലം
എന്നച്ചാപോയ്മുകംമുടിയുമപ്പക്ഷപാതാതിരേകാൽ
തന്നെപ്പോലുംകുറവറമറന്നെന്തുചെയ്യുമതാൻറ് ൧൮

മുണ്ടേക്കൽച്ചെൻറിനിയവിരഹവ്യാകുലാമുണ്ണുനീലീം
കണ്ടിട്ടേൻറദയിതഗദിതംഞാനുണർത്തണ്ടുവോൻറ
മണ്ടിക്കൂട്ടുംകുസുമശരനോടൊട്ടിണങ്ങിത്തടുപ്പാ
ൻറണ്ടെൻകയ്യിൽക്കിമപിമൃതസഞ്ജീവനമ്മന്ത്രബീജം　　൧൱൪

ഏൻറിവണ്ണംമമമനസിനവ്യനീചൊല്ലിനാൽമിക്കവാറും
കൻറാകുൻറാകലയുമകലുംപേടമാൻകണ്ണിതന്നോ
ചെൻറാംകാണ്കെന്നവനായിസഖേ! ചൊല്ലമെപ്പാഴ്ത്തദാനീ
മെൻറുള്ളേടന്നപരമറിവാൻജ്യോതിഷംപല്ലവൻഞാൻ　　൧൱൫

ഉദ്യാനംചെൻറലരിവനിതെക്കമ്പിലെൻറാകള്ളിപ്പാൻ
ഖേദ്രാതാനാംദിനമണിരിവപ്രേക്ഷണീയോരിപൂണാം
സദ്യ്രാനിന്നേകനിവൊടുസഖേ! കാണാമക്കേരളവർമ്മൻ
വിദ്യാനദ്യാന്നിയതിമുഴുകുംബിംബലീപാലചന്ദ്രഃ　　൧൱൬

കന്നെക്കൊണ്ണൊരുമനസിജൻപോക്കുട്ടേപ്പോക്കുകാലൻ
തന്നെത്തന്നേപറെകിലലർമാതിന്നൊരാവാസഭൂമി
നിന്നെക്കാണ്മാൻപെരിയകൊതികോലംകൊണ്ടുടൻവൻറതപ്പോൾ
മുന്നിൽക്കാണാമിരവിമണികണ്ഠാഖ്യഭൂപാരിജാതം　　൧൱൭

പൊൽപ്പൂമാതിന്നൊരുനിലയനംകേവലംവീരമൗലേ!
കെല്പുന്നീടുംമരുവലർകുലത്തിന്നുകല്പാന്തവഹ്നിഃ
അപ്പോഴാംകാണ്മാൻവരുമയിസഖേ! രാമവർമ്മൻവിശേഷി
ച്ചിപ്പാരിൽച്ചേർന്നരുളുമളകാധീശനാംബിംബലീശഃ　　൧൱൮

നേരേകാണാംനൃപവര! കിഴക്കിൻചിറക്കണ്ടുപശ്ചാൽ
ത്താരാർമാതോടുടമപിചകുംമന്ദിരംമൽപ്രിയായാഃ
മാരന്നുണ്ടാംജനനഭവനംവീരമാണിക്കമെൻറാ
ലാരേപാർത്താലവിടമറിയായിൻറതിപ്പാരിലിൻറ്.　　൧൱൯

ഇമ്പത്തിന്നായ്ത്തദനുതളിയിൽച്ചെൻറമെൻതമ്പിരാനെ
ക്ഷമ്പിട്ടസ്സിന്നുഴറിവഴിമേൽവിൻറവേണോടർമൌലെ!
സമ്പൽപ്രംപ്പൈത്ത്യസ്യപവര! പദംനീവലത്തെത്തൂന്നരെ
മുമ്പിട്ടേററംപ്രവിശദയിതാമന്ദിരംമംഗളായ — എന്നു

ഗണ്ഡാദൎശംമുറവലരിയുംകൊങ്കയാംചെപ്പുമൊപ്പം
കൈക്കൊണ്ടക്കുങ്കുമതിലകമാംനൽവിളക്കുംധാനം
അപ്പോൾമുൽപ്പാടഫപടിയൊളംവന്നുമുങ്ങൊടെക്കിൽമേവും
പൊൽപ്പൂമാതാംചെറിയതെതിരേററിട്ടുമമ്പൊട്ടുനിന്നേ — എന്നുവ്വ

മൽപ്രേയസ്യാലളിതഗതയേകൈവിരൽക്കൈവിരച്ചെ
ളുത്തേധകൊണ്ടുപരിരചിതംനീലരത്നങ്ങൾകൊണ്ടു്
ചാണോൽമച്ചാണിടപടിയകംപൂമടുത്തഗ്രഭാഗേ
കാണാംചെല്ലുമ്പൊഴുതുടനിടത്തുണ്ടുസോപാനമാൎഗ്ഗം. — എന്നൻ

# വെയിത്സരാജകുമാരൻ



വൈനരാണിക്കാലംമുതൽ ഇന്ത്യാരാജ്യം ബ്രിട്ടീഷ്സാമ്രാജ്യത്തിൽ മുങ്ങിപ്പോകുന്നതുവരെ പരാക്രമികളും പ്രജാവത്സലന്മാരുമായ മഹാരാജാക്കന്മാരുടെ നിത്യസന്നിധാനത്താൽ നദീതീരങ്ങളിലുള്ള വൃക്ഷലതാദികൾ സൂൎയ്യകിരണസമ്പൎക്കത്താലെന്നപോലെ സകലസമൃദ്ധിയോടുകൂടി വളൎന്നുവന്നിരുന്ന ഭാരതീയൎക്കു നിഷ്കളങ്കമായ രാജഭക്തിസഹജമായ ജാതിഗ്ഗുണമായിത്തീൎന്നിട്ടുള്ളതുകൊണ്ടാണ്, 'രാജാവ്, വിദേശീയനും ദൂരസ്ഥനും ആയി

ത്തിന്നിരിക്കുന്ന ഇക്കാലത്തും ഈ ഗുണം വാസനാത്രപേണ നിലനി
ന്നു പോരുന്നത്. രാജാവ് ഏററവും സമീപസ്ഥനായിരിക്കുന്നത്
ഈ ത്രിദോഷങ്ങളിൽ ഒന്നായിട്ടാണ് വ്യവഹരിച്ചുപോരുന്നത് എങ്കി
ലും അദ്ദേഹം അതിദൂരസ്ഥനാകുന്ന ഇ പ്രജകൾക്ക് ഒരിക്കലും ഗുണ
കരമായിട്ടുള്ളതല്ല. സൌകര്യത്തിന്നുവേണ്ടി 'രാജഭക്തി' എന്നു ചു
രുക്കിപ്പറയുന്നുവെങ്കിലും വാസ്തവത്തിൽ സ്നേഹം, ബഹുമാനം, ഭ
യം, ഭക്തി, വിശ്വാസം ഇവ തരാതരംപോലെ കൂടിക്കലൎന്ന രാജ
വിഷയമായിട്ട് പ്രജകളുടെ മനസ്സിൽ ഉദിക്കുന്ന ഒരു വികാരവി
ശേഷത്തെയാണ് ഈ പദംകൊണ്ടു കുറിക്കുന്നത്. പ്രജാവാത്സ
ല്യം, ഔദാൎയ്യം, ശൌൎയ്യം, പരാക്രമം മുതലായ രാജഗുണങ്ങളുടെ
അനുഭവമാണ് ഇതിൻെറ ബീജം. ആയതുകൊണ്ടു രാജാവും പ്ര
ജകളും തമ്മിലുള്ള പ്രത്യേകബന്ധത്തിന്നു ദൃഢതവരണമെങ്കിൽ
അന്യോന്യം അടുത്തുപെരുമാററമുണ്ടാവുന്നതാണ് ഉത്തമമായിട്ടു
ള്ളത്. പക്ഷെ നമ്മുടെ ഇന്ത്യാചക്രവൎത്തിയും പ്രജകളും തമ്മിൽ
ഈയൊരവസ്ഥ ഉണ്ടാകുവാൻ നിൎഭാഗ്യവശാൽ നിവൃത്തിയില്ലാ
ത്തതിനാൽ യുവരാജാവായിരിക്കുന്ന കാലത്തെങ്കിലും ബ്രിട്ടീഷ് സാ
മ്രാജ്യത്തിൻെറ ഉത്തമാംഗമായിട്ട് ഗണിക്കപ്പെടേണ്ടുന്ന ഇന്ത്യാരാ
ജ്യത്തെ വന്നു സന്ദൎശിച്ച് നാട്ടുകാരുടെ പ്രീതിയെ സമ്പാദിക്കേണ്ട
ത് അത്യാവശ്യമായിട്ടുള്ളതാകുന്നു. ഇന്ത്യാരാജ്യനിവാസികളുടെ
ഹൃദയത്തിൽ എരിഞ്ഞുകിടന്നിരുന്ന രാജഭക്തി ഇപ്പോഴത്തെ വെയി
ത്സ് രാജകുമാരൻെറ ആഗമനത്തോടുകൂടി എത്രമാത്രം ഉജ്ജ്വലിച്ചു
വശായിട്ടുണ്ടെന്നു പ്രത്യേകിച്ചു പറഞ്ഞറിയിക്കേണ്ടതായ ആവ
ശ്യമുണ്ടെന്നു തോന്നുന്നില്ല. ഇദ്ദേഹത്തെപ്പററിയും ഇദ്ദേഹത്തി
ൻെറ ആഗമനാഘോഷത്തെപ്പററിയും വിസ്താരമായ ഒരു വിവരണ
വും ഇവിടെ അനാവശ്യമാകുന്നു. എന്നാൽ രഞ്ജിനിവായനക്കാ
ൎക്ക് ഇഷ്ടമായിരിക്കുമെന്നു കരുതി മുഖചിത്രമായി ചേൎത്തിരിക്കുന്ന
പടം അപ്രകൃതമാകാതിരിക്കുവാൻ വേണ്ടി അതിൻെറ ജീവൽപ്ര
തിനിധിയെപ്പററി രണ്ടുവാക്ക് ഇവിടെ പറയുന്നതാകുന്നു.

സാധാരണയായിട്ട് ഇംഗ്ലണ്ടിലെ രാജാവിൻെറ അപ്പോൾ
ജീവിച്ചിരിക്കുന്ന മൂത്ത പുത്രനെയാകുന്നു വെയിത്സ് രാജകുമാരൻ

(യുവരാജാവ്) ആയിട്ടു നിയമിക്കപ്പെട്ടുന്നത്. അതുകൊണ്ടു നമ്മുടെ രാജകുമാരൻ വെയിത്സുരാജകുമാരനായതു ജ്യേഷ്ഠന്റെ മരണശേഷം മാത്രമാകുന്നു. അദ്ദേഹം ഇപ്പോഴത്തെ ചക്രവർത്തിയുടെ ദ്വിതീയപുത്രനായതുകൊണ്ടു ജനനാൽ 'കോറൺവാൾ', 'യോൎക്ക്', (Cornwall York) എന്ന സ്ഥലങ്ങളിലെ ഡ്യൂക് (Duke) എന്ന സ്ഥാനത്തിന്നു അൎഹനാകുന്നു. ഇംഗ്ലാണ്ടിലെ നിയമപ്രകാരം 'കോറൺവാൾ' രാജ്യത്തിലെ നികുതി അദ്ദേഹത്തിന്റെ സ്വകാൎയ്യചിലവിന്നായി തിരിച്ചുവെയ്ക്കുകയും ചെയ്യിരിക്കുന്നു. അദ്ദേഹം ബ്രിട്ടിഷ് സാമ്രാജ്യം ഒട്ടുമുക്കാലും സഞ്ചരിച്ചിട്ടുണ്ട്. 'കാനഡ' (Canada) 'ആസ്ത്രേലിയാ' (Australia) തെക്കെ ആഫ്രിക്കാ (South Africa) എന്നീ രാജ്യങ്ങളെ സന്ദൎശിച്ചു ഒടുവിലാണ് ഇന്ത്യയിൽ വന്നിട്ടുള്ളത്. 1901 മെയ് ൨൦ാംനത്തിൽ അദ്ദേഹം ആസ്ത്രേലിയാവിൽ ആയിരുന്നപ്പോൾ (അതേ കൊല്ലത്തിൽ തന്നെ ജനവരിമാസത്തിൽ വിക്ടോറിയാ രാജ്ഞി മരിച്ചതിന്റെ ശേഷം) ആസ്ത്രേലിയാ നാട്ടുകാരുടെ 'ഫെഡറൽ പാൎല്ലിമെണ്ട്' (Federal Parliament) എന്ന പ്രജാസഭ ആദ്യം ആരംഭിക്കുകയും ചെയ്തു.

അദ്ദേഹം ഒരു ശാന്തനും, ദൃഢസ്വഭാവനും, ധീരനും, ജനരഞ്ജനയുള്ളവനും ആകുന്നു. അദ്ദേഹത്തിന്റെ സ്വഭാവത്തിനുള്ള ഒരു പ്രത്യേകഗുണം സകല സംഗതിയിലുമുള്ള സാവധാനവും, ജാഗരൂകതയും, ആകുന്നു. സകലതും അന്വേഷിച്ചു സൂക്ഷ്മം അറിവാനുള്ള ഒരു വാസന അദ്ദേഹത്തിന്നു സ്വഭാവസിദ്ധമായകുന്നു. അതിബുദ്ധിമാനല്ലെങ്കിലും ഉള്ള ബുദ്ധിക്ക് നല്ല പാകതയുണ്ട്. അദ്ദേഹത്തിന്നു ശാസ്ത്രസംബന്ധമായിട്ടുള്ള വിഷയങ്ങൾ വായിക്കുന്നതിലാണ് പ്രതിപത്തി. വായിക്കുന്ന കാൎയ്യത്തിൽ അദ്ദേഹം കുറെ സാവധാനിയാണെങ്കിലും ചൊല്ലി കേട്ട വേഗത്തിൽ മനസ്സിലാക്കുന്നതിൽ വളരെ പാടവമുള്ള ഒരാളാകുന്നു. അതാതുകാലത്ത് ഏററവും യോഗ്യരായിട്ടുള്ള ആളുകളോടു സംസാരിച്ചിട്ടാണ് അദ്ദേഹം സാധാരണയായി പല വിഷയങ്ങളേയുംപററി അറിവു സമ്പാദിക്കുന്നത് എല്ലാററിലുംവെച്ച് സയൻസ്സിലാണ് (Science)

അദ്ദേഹത്തിന്ന് അധികം വിശ്വാസമുള്ളത്. അതിൽ രണ്ടും വണ്ണമുള്ള പരിശ്രമമില്ലാത്ത ഒരു ജാതിക്കാരും ജീവനമത്സരത്തിൽ ജയം പ്രാപിക്കയില്ലെന്നാണ് അദ്ദേഹം വിചാരിക്കുന്നത്. ഇക്കാലത്തെ ജനസമുദായത്തിൽ ധനം സമ്പാദിക്കുവാനുള്ള [illegible] ട്ടു വിചാരിച്ചു പോരുന്നതിനെക്കുറിച്ച് അദ്ദേഹത്തിനുള്ള [illegible] പലപ്പോഴും അദ്ദേഹം വാക്കുമൂലം വെളിപ്പെടുത്തീട്ടുണ്ട്. ആദ്യകാലങ്ങളിൽ കപ്പൽക്കാരുടെ ഇടയിൽ കിടന്നു പരിചയിച്ചിട്ടുള്ളതുകൊണ്ട് കേവലങ്ങളായ അഹങ്കാരങ്ങൾക്കും വ്യായാമങ്ങൾക്കും അദ്ദേഹത്തിനുള്ള മോഹം സാധാരണ കപ്പൽക്കാർക്കു ഉള്ളതുപോലെയാകുന്നു. കുതിരപ്പന്തയവും ശിട്ടുകളിയും അദ്ദേഹം ലേശംപോലും ഇഷ്ടപ്പെടുന്നില്ല. യൂറോപ്പിൽ വെടിവെക്കുവാൻ ശീലമുള്ളവരിൽ അദ്ദേഹം ഒരു പ്രധാനിയാകുന്നു. എല്ലാ കളികളിലുംവെച്ചു നായാട്ടിലാണ് അദ്ദേഹത്തിന്നു അധികം പ്രതിപത്തി.

അദ്ദേഹം ദീപനക്ഷയത്തിന്ന് അടിമപ്പെട്ടിട്ടുള്ള ഒരു രോഗിയാകുന്നു. അദ്ദേഹം ശുദ്ധനും, ധീരനും, ശൂരനും, സാത്മരഹിതനും കൃത്യനിരതനുമായ ഒരു ഇംഗ്ലീഷുകാരനാണെന്നു ചുരുക്കത്തിൽ പറഞ്ഞ് കലാശിക്കാവുന്നതാണ്.

അദ്ദേഹത്തിന്നു നാല് ആൺകുട്ടികളും ഒരു പെൺകുട്ടിയും ഉണ്ട്.

1. പ്രിൻസ്സ് എഡ്വേഡ്—1894 ജൂൺ 23-ാം നു- ജനിച്ചു.
2. പ്രിൻസ്സ് ആൽബെട്ട്—1895 ഡിസമ്പർ 14-ാം നു- ജനിച്ചു.
3. പ്രിൻസ്സസ്സ് വിക്ടോറിയാ—1897 ഏപ്രിൽ 25-ാം നു- ജനിച്ചു.
4. പ്രിൻസ്സ് ഹെൻറി—1900 മാൎച്ച് 31-ാം നു- ജനിച്ചു.
5. പ്രിൻസ്സ് ജോൎജ്ജ്—1902 ഡിസമ്പർ 20-ാം നു- ജനിച്ചു.

ഒരു ജേഷ്ഠൻ ഉണ്ടായിരുന്നു. അദ്ദേഹം 1864 ജനുവരി 8-ാനു- ജനിക്കയും 1892 ജനുവരി 14-ാനു- ചരമഗതിയെ പ്രാപിക്കയും ചെയ്തു.

അദ്ദേഹത്തിൻെറ അനുജൻ.

പ്രിൻസ്സ് അലക്സാണ്ടർ ജോൺ ചാറത്സ്സ് ആൽബെട്ട്. ഇദ്ദേഹം 1876 ഏപ്രിൽ 7-ാനു- ജനിച്ചു.

സഹോദരിമാർ.

1. പ്രിൻസ്സസ്സ് ലൂയിവിക്ടോറിയ അലക്സാണ്ടർഡഗ്മർ 1867 ഫിബ്രവരി 20-ാനു- ജനിച്ചു.

2. പ്രിൻസ്സസ്സ് വിക്ടോറിയാ അലക്സാണ്ടർ ഓൾഗ മെറി 1868 ജൂലായി 6-ാം നു- ജനിച്ചു.

3. പ്രിൻസസ്സ് മാഡ് ചാർലട്ട് മേറി വിക്ടോറിയ 1869 നവമ്പ്ര 26-ാം നു- ജനിച്ചു. ഈ രാജകുമാരിയെ നമ്മുടെ രാജകുമാരന്റെ മാതുലനും ഡെൻമാർക്ക് രാജാവിന്റെ ദ്വിതീയ പുത്രനും ആയ ക്രിസ്ത്യൻ ഫ്രെഡറിക്ക്,(Christian Frederic)എന്നാൾക്കു വിവാഹം ചെയ്തു കൊടുക്കയാൽ ഇപ്പോൾ ഈ രാജകുമാരിക്ക് 'നോർവെ' രാജ്യത്ത് പട്ടമഹിഷിസ്ഥാനം വഹിക്കുവാൻ ഇടവന്നു. അതെങ്ങിനെയെന്നാൽ കഴിഞ്ഞ നവമ്പർ മാസത്തിൽ 'നോർവെ' രാജ്യനിവാസികൾ ഈ രാജ്ഞിയുടെ ഭർത്താവും ഡെൻമാർക്കിലെ രാജാവും ആയ ക്രിസ്ത്യൻ ഫ്രെഡറിക്ക് എന്നാളെ ദത്തെടുത്ത് ഹാക്കൺ VII (Hakkon VII) എന്ന സ്ഥാനപ്പേരോടുകൂടി അവരുടെ രാജാവാവാഴിക്കയാൽ ആകുന്നു.

വിവാഹം

ടെക്ക് എന്ന രാജ്യത്തെ രാജകുമാരിയായ 'വിക്ടോറിയാമേറി' എന്ന കന്യകയെയാണ് ഇദ്ദേഹം വിവാഹം ചെയ്തത്. ഈ രാജകുമാരി 1867 മെ മാസം 26-ാം നു- ജനിച്ചു. 1893-ൽ വിവാഹം കഴിഞ്ഞു. വെയിൽസ്സ് രാജകുമാരന്റെ ഇന്ത്യാരാജ്യസന്ദർശനവും ഓരോരോ ദിക്കിൽ ഉണ്ടായ സല്ക്കാരങ്ങളും പലവിധമംഗളപത്രസമർപ്പണങ്ങളും ആയതിന്നൊക്കെ അവിടുത്തെ കരുണാമസൃണങ്ങളായ മറുവടികളും മററും അതാതു സമയത്ത് വർത്തമാനപത്രങ്ങളിൽ വിസ്തരിച്ചിരുന്നതിനെ ഇവിടെ ചർവ്വിതചർവ്വണം ചെയ്യുന്നില്ല. അദ്ദേഹത്തിന്റെ ഇന്ത്യാരാജ്യസന്ദർശനത്തിൽനിന്ന് ഇന്ത്യാനിവാസികൾക്ക് ഉണ്ടായിട്ടുള്ള സന്തോഷവു, അവക്കുണ്ടാകാവുന്ന ഗുണങ്ങളും രാജകുമാരനു പ്രജകളെക്കുറിച്ചുണ്ടായിട്ടുള്ള സംതൃപ്തിയും എല്ലാംകൂടി ആലോചിച്ചു നോക്കുമ്പോൾ രാജാവും പ്രജകളും തമ്മിൽ

എന്നുവേണ്ട ഇംഗ്ലണ്ടും ഇന്ത്യായും തമ്മിലുള്ള ബന്ധം പൂർവ്വാധികം ദൃഢമാകുവാൻ വഴിയായിട്ടുള്ളതിന്നു യാതൊരു സംശയവുമില്ല.

# നാരായണിക്കുട്ടി

രണ്ടാംഭാഗം.



വൃന്ദയൌവനം പ്രാപിച്ച ഒരു സ്ത്രീയേയും പുരുഷനേയും തനിച്ച രാത്രിസമയത്ത് ഒരു മുറിയ്ക്കകത്താക്കി വാതിലടച്ചതു ഭംഗിയായില്ലാ എന്നൊരു വകക്കാരും 'ഏയ് അതുകൊണ്ടൊന്നുമില്ല' എന്നു മറെറാരു വകക്കാരും വിചാരിപ്പാൻ വഴിയുണ്ട്. ഈ ഒടുവിൽ പറഞ്ഞ കൂട്ടരുടെ വിചാരത്തിന്നടിസ്ഥാനമായ ആ തരുണീതരുണന്മാരുടെ പഠിപ്പിനേയും അതിൽനിന്നുത്ഭവിച്ചിട്ടുള്ള അറിവിനേയും, മാനമര്യാദയേയും, മനഃപരിപാകത്തേയും ആ രാത്രിയിലെ അവസ്ഥാഭേദത്തേയും ആസ്പദമാക്കിട്ടാണ് അവരെ തനിച്ചിരുത്തിയത്. പിന്നീടുണ്ടായ അവരുടെ സംഭാഷണവും അനുവർത്തനവുംകൊണ്ട്, നാമവരിൽ പ്രതിഷ്ഠിച്ച വിശ്വാസത്തിന്നു രണ്ടുപേരും സർവ്വപ്രകാരേണയും അർഹന്മാരാണെന്നു വേണ്ടുംവണ്ണം ബോദ്ധ്യപ്പെടുന്നതാണ്.

വാതിലടച്ച ഗൃഹസ്ഥൻ ഇറങ്ങിപ്പോയതിന്നുശേഷം നമ്മുടെ യുവതി തുടയിന്മേൽ ഇടത്തേക്കയ്യിന്റെ മുട്ടുകുത്തി കോമളമായ മുഖത്തെ ആ കയ്യിൽ വെച്ചു മനോരാജ്യത്തോടുകൂടി സ്ഥിതി ചെയ്തു. 'രംഭായാമുഷിതം സനാളകമലം തസ്മിൻ കലാനാം പതിശ്ശ്രേതേ' എന്നു ഈ സന്ദർഭത്തിലാണ് പറയേണ്ടിയിരുന്നത്. തന്റെ സമീപത്തിൽ ഇരിക്കുന്ന ആ യുവാവ് ഇങ്ങോട്ടു നോക്കുമ്പോൾ ശ്ലോകത്തിന്റെ ഇത്രയും ഭാഗം ശരിയായിട്ടുണ്ടെന്നും എന്നാൽ 'തത്രാധികം

സികോകനദതോജന്തോകളിദാത്മജം' എന്നു ഉള്ള ഭാഗം ശരിയാ യിട്ടില്ലെന്നും വിചാരിച്ചുപോയെങ്കിലോ എന്നുള്ള ആ ശങ്കകൊ ണ്ടെന്ന തോന്നുംവണ്ണം ആ യുവതി ദീർഘങ്ങളായ തന്റെ കണ്ണുക ളിൽനിന്ന് അശ്രുധാരയെ പ്രവഹിപ്പിച്ചു തുടങ്ങി. ഈ സമയ ത്തു യുവാവാകട്ടെ ഇങ്ങോട്ടു നോക്കാതെ എന്തോ മനോരാജ്യം വി ചാരിച്ചുകൊണ്ടിരിയ്ക്കയായിരുന്നു. സൂക്ഷ്മത്തിൽ, ആയാളുടെ മ നോരാജ്യം, സന്ദർഭോചിതമായി എങ്ങിനെയാണ് സംഭാഷണം തു ടങ്ങേണ്ടത് എന്നായിരുന്നു. പലവിധങ്ങളായ മനോവേദനകൾ ക്ക് അധീനയായ ആ യുവതിയെ സ്വല്പംനേരമെങ്കിലും സ്വസ്ഥ യായി ഇരുത്തുന്നതു കഷ്ടമാണെന്നുള്ള ഓർമ്മ തനിയ്ക്കുണ്ടായതോടുകൂ ടി യുവാവു പെട്ടന്ന് ഒന്നിളകി യുവതിയെ നോക്കിക്കൊണ്ടു താഴെ പറയുംപ്രകാരം പറഞ്ഞു.

'ഈ ഭയങ്കരരാത്രിയിലെ സംഭവങ്ങളാൽ നാം അന്യോന്യം കുറെക്കൂടി വിവരമായി അറിയുവാൻ കടപ്പെട്ടിരിക്കുന്നു.'

യുവതി — ലൌകികസമ്പ്രദായപ്രകാരം ഇങ്ങിനെ ഒരു ചോദ്യത്തി ന്നാണ് ഇനി അവകാശമെന്നും അപ്പോൾ രണ്ടുമൂന്നു മണിക്കൂറു മുമ്പുവരെ എന്നെ വാത്സല്യാമൃതത്തിൽ ആറാടിച്ചു വന്നവരും ഒററമാത്രത്തിൽ കുരങ്ങു പോലെ തൂക്കിക്കൊണ്ടുപോയവരുമായ മാ താപിതാക്കന്മാരുടെ നാമോച്ചാരണം എന്റെ നാക്കുകൊണ്ടു വേണ്ടിവരുമല്ലോ എന്നും തന്നെയാണ് ഞാൻ വിചാരിച്ചുകൊ ണ്ടിരുന്നത്.

യുവാവ് — ബഹിരന്തരംഗങ്ങൾക്ക് ഒപ്പം അസ്വാസ്ഥ്യം സംഭവി ച്ചിരിക്കുന്ന സമയത്ത് ഇങ്ങിനെയൊന്നു പുറപ്പെടുവിക്കുന്നത് സാഹസമാണെന്നല്ലോ എന്നു വിചാരിച്ച് ഇതുവരേയും അടങ്ങിയ താണ്, ഉൽകണ്ഠയില്ലാഞ്ഞിട്ടല്ല.

യുവതി — അതു ഞാനറിഞ്ഞു. അവിടുത്തെ ആ ദാക്ഷിണ്യം വന്ദ നം പറയുന്നു. എന്നാൽ മേൽപറഞ്ഞ ഉൽകണ്ഠയുടെ സാധാ രണിയാണെന്നറിയാമല്ലോ.

യുവാവ് — ആദ്യം ഞാൻതന്നെ പറയാം. എന്റെ പേരു 'കേട്ടി കൃഷ്ണപ്പണിക്കർ' എന്നാണ്.

യുവതി —(ആശ്ചൎയ്യത്തോടുകൂടി) പി. വി. യാണോ?

പണിക്കർ— അതെ. എന്താണതിലിത്ര അത്ഭുതം?

യുവതി— ബി. എൽ. പരീക്ഷയ്ക്ക് ഈയാണ്ടിൽ ഒന്നാംക്ലാസിൽ ജയിച്ചത് നിങ്ങളല്ലെ?

പണിക്കർ— ബി. എൽ. പരീക്ഷാഫലം പുറത്തായോ?

യുവതി— ഞങ്ങൾ മദിരാശിയിൽനിന്നു പുറപ്പെടുന്നതിന്നു രണ്ടു മണിക്കൂറുമുമ്പെ പ്രസിദ്ധപ്പെടുത്തി. നിങ്ങൾ കമ്പിക്ക് ഏൎപ്പാടു ചെയ്തിട്ടില്ലെ?

യുവാവ്— ഉവ്വ്. എന്നാൽ വിവരം അറിയുവാൻ ഒരാഴ്ച താമസമാണെന്നു ഒരു ഊഹംകേട്ടു. അതുവരെ നാട്ടിൽ താമസിപ്പാൻ കഴികയില്ലെന്നുവെച്ചു കമ്പി പ്രയാഗയിലെയ്ക്കടിപ്പാൻ എഴുതി അയച്ച് മുൻ നിശ്ചയിച്ചിരുന്ന ഈ സഞ്ചാരത്തിന്നു പുറപ്പെട്ടു. തൃപ്പതിക്കു പോയി ആ വഴിക്കാണ് ഇപ്പോൾ വരുന്നത്. ആട്ടെ ഒന്നാംക്ലാസ്സിൽ എത്ര ആൾ ജയിച്ചിട്ടുണ്ടെന്നു നിശ്ചയമുണ്ടൊ?

യുവതി— നിങ്ങൾ മാത്രമെ ഉള്ളു. നിങ്ങളുടെ ഈ മഹത്തായ വിജയത്തിൽ ഞാൻ മനഃപൂൎവ്വം അനുമോദിക്കുന്നു.

പണിക്കർ— വളരെ വളരെ വന്ദനം. ഈ സന്തോഷവൎത്തമാനം ഭവതിയുടെ മുഖത്തിൽനിന്ന് ഗ്രഹിപ്പാനിടയായതിനാൽ അതിന്നു ഒരു പ്രത്യേകആസ്വാദ്യതയുള്ളതായി തോന്നുന്നു.

യുവതി— ഞങ്ങൾ ബീച്ചിൽകൂടി വണ്ടിയോടിച്ചുകൊണ്ടു പോരുമ്പോൾ ഒരാൾക്കൂട്ടം കാണുകയാൽ അതിന്റെ കാരണം ചോദിച്ചതിൽ മലയാളിയായ ഒരാൾ ഇത്രയും വിവരം അറിവുതന്നു. നിങ്ങളുടെ പേരു കേട്ടയുടനെ ഞങ്ങൾ അച്ഛന്റെ പ്രാണസ്നേഹിതനായ കുട്ടിരാമമേനോന്റെ മകനാണെന്നും നിങ്ങളെ പലതവണയും കാണുകയും നിങ്ങളുടെ പലവിധ ഗുണങ്ങളെപ്പററി അറിയുകയും ചെയ്തിട്ടുണ്ടെന്നും മററും അച്ഛൻ വളരെ താല്പൎയ്യമായി സംസാരിച്ചു. ഗുണങ്ങൾക്കനുസരിച്ചതന്നെ നിങ്ങൾ പ്രവൃത്തിക്കയും അദ്ദേഹവുമായിട്ടുള്ള സ്നേഹത്തെ യഥായോഗ്യം

സഫലീകരിക്കയും ചെയ്യും. ഈ സൽപ്രവൃത്തികളുടെ വിവരം കേട്ടു കൃതാർത്ഥയാവാനുള്ള ഭാഗ്യങ്ങൾ പൊയ്പോയല്ലൊ.

പണിക്കർ— മനസ്സിനെ ആയാസപ്പെടുത്തരുതേ. പ്രത്യേക പ്രശംസയ്ക്ക് അർഹനാകത്തക്കവണ്ണം ഞാൻ ഒന്നുംതന്നെ ചെയ്തിട്ടില്ല. വല്ലതും ചെയ്തിട്ടുണ്ടെങ്കിൽതന്നെ സവിശേഷം അഭിനന്ദിപ്പാൻ ഭവതിയെ ഈശ്വരൻ രക്ഷിച്ചുകൊണ്ടു വന്നിട്ടുണ്ട്. അതുതന്നെ എനിക്കു മതിയായ ചാരിതാർത്ഥ്യമാണ്. എന്നാൽ ഇനിയും ഭവതിയെ സംബന്ധിച്ചുള്ള വിവരങ്ങൾ ധരിപ്പിക്കുവാൻ താമസിക്കുന്നതായാൽ അത് നാം തമ്മിലുള്ള സ്നേഹത്തിന്റെ ധർമ്മത്തിന്ന് വലുതായ ദോഷമായി തീരുന്നതാണ്.

യുവതി— എന്റെ പേര് 'നാരായണിക്കുട്ടി' എന്നാണ്. അച്ഛൻ—നാരായണിക്കുട്ടിക്ക് ആ അവസരത്തിൽ ക്ഷണിച്ചുകൊണ്ടുവരുവാൻ സാധിച്ച ധൈര്യമെല്ലാംകൊണ്ടും അച്ഛന്റെ നാമോച്ചാരണത്തിന്ന് ശക്തിയുണ്ടായില്ല. അച്ഛൻ—എന്നു പറഞ്ഞപ്പോഴേക്കും ആ മഹാത്മാവിന്റെ രൂപം മനോമുകുരത്തിൽ പ്രതിബിംബിച്ചു കാണുകയാൽ അസഹനീയമായ വ്യസനത്തിന്റെ ശക്തിയാൽ മലവെള്ളത്തിന്റെ ഒഴുക്കത്തിൽ മൺചിറ ഉടയുന്നപോലെ നാരായണിക്കുട്ടിയുടെ ധൈര്യമെല്ലാം കലങ്ങിപ്പോകയും രക്തവർണ്ണമായ മുഖദേശത്തൂടെ ധാരധാരയായി ചുടുചുടെ വീഴുന്ന കണ്ണീരോടുകൂടി തേങ്ങിക്കരഞ്ഞു തുടങ്ങുകയും ചെയ്തു.

'കരകൾ കവിയുമാറായ് വെള്ളമേന്തും കുളത്തിനൊരു വഴി പരിരക്ഷയ്ക്കാവു ചെയ്യുന്നതല്ലോ. തെരുതെരെ അഴൽ തിങ്ങുംമാനസത്തിന്നുറക്കെക്കരയുകിലതുതന്നേ തെല്ലൊരാശ്വാസഹേതു' എന്നുള്ള കവിവാക്കിലെ സ്വാഭാവികതത്വം ശരിയായ വിധത്തിൽ ധരിച്ചിട്ടുള്ള പണിക്കർ നാരായണിക്കുട്ടിയെ കുറച്ചു നേരം നിർബാധമായി കരയുവാൻ അനുവദിച്ചു. രണ്ടു മൂന്നു മിനിററ് കരഞ്ഞു കഴിഞ്ഞപ്പോൾ നാരായണിക്കുട്ടിക്ക് ഒരു ഭാരം ഇറക്കിയതുപോലുള്ള ആശ്വാസം തോന്നി മുഖം തുടച്ച് തന്റെ ചാപല്യത്തിന്ന് മാപ്പുതരണേ എന്നുള്ള അർത്ഥം ധ്വനിക്കുമാറ് പണിക്കരുടെ മുഖത്തൊന്നു നോക്കി.

പണിക്കർ— ഇതെല്ലാം സ്വാഭാവികമാണ്. എന്നാൽ 'അതീതകാര്യാനുശയേനകിംസ്യാൽ' എന്നും മററുമുള്ള ആപ്തവാക്യങ്ങളാൽ ധൈര്യമവലംബിക്കുന്നതും സ്വാഭാവികമാണ്.

നാരായണി— അതെ, പക്ഷെ കഠിനമായ വ്യസനത്തിൻെറ പൂർണ്ണതയിൽ പ്രമാണങ്ങളും ആശ്വാസവാക്യങ്ങളും ഒന്നും ഫലിയ്ക്കാതിരിക്കുന്നതും അങ്ങിനെയല്ലേ?

പണിക്കർ—അതും ശരിയാണ്. അതിനാൽ അച്ഛനും അമ്മയും ആരാണെന്ന് ഇപ്പോഴും പറയുവാൻ വയ്യെങ്കിൽ പിന്നെ മതി.

നാരായണി—അത്രവാത്സല്യമുള്ള അച്ഛനും അമ്മയും പോയിട്ടു കൂസൽകൂടാതെ ജീവിച്ചിരിയ്ക്കത്തക്കവണ്ണം മനസ്സിനു കാഠിന്യമുള്ള എനിയ്ക്ക് അവരുടെ പേരു പറവാൻ സാധിക്കില്ലെന്നു വരുമൊ? എയ് ഒരിക്കലുമില്ല. എൻെറ അമ്മയുടെ പേർ മാ—.

അച്ഛൻെറ പേർ പറവാൻ ഭാവിച്ച സമയത്തുണ്ടായ മനോവികാരങ്ങളും ചേഷ്ടകളും ഒന്നുകൂടി ആവൎത്തിച്ചു. വീണ്ടും അതിൽനിന്നു നിവൎത്തിച്ചു കണ്ണീർ തുടച്ചു നാരായണിക്കുട്ടി പണിക്കരുടെ മുഖത്തൊന്നു നോക്കി. സഹതാപത്താൽ തൻെറ ഹൃദയം ഭേദിയ്ക്കുന്നുണ്ടെന്നും ഈശ്വരനെ ഓൎത്തിട്ടോ താൻ സ്വല്പമായി ചെയ്തു സഹായത്തെ ഓൎത്തിട്ടോ ഇനിയെങ്കിലും ഇങ്ങിനെ വ്യസനചാപല്യം കാണിക്കാതിരുന്നാൽ കൊള്ളാമെന്ന് അപേക്ഷയുണ്ടെന്നും പണിക്കരുടെ മുഖത്തു വ്യക്തമായി എഴുതിയിരിക്കുന്നതായി നാരായണിക്കുട്ടിയ്ക്കു തോന്നി. വ്യസനത്തിന്ന് എത്രതന്നെ ശക്തിയുണ്ടെങ്കിലും താൻ അതിരില്ലാതെ കടപ്പെട്ടിരിയ്ക്കുന്ന ആ ഉദാരചിത്തനു മനശ്ശല്യത്തെ ഉണ്ടാക്കുന്നതു കഷ്ടമാകയാൽ ഇനി അങ്ങിനെ വരാതെ സൂക്ഷിക്കേണമെന്നു നാരായണിക്കുട്ടി തീർച്ചയാക്കി. ആ തീർച്ചയോടുകൂടി നാരായണിക്കുട്ടിയുടെ മുഖത്ത് ഒരു പ്രത്യേക പ്രസന്നത ഉണ്ടായി. അതിൻെറ പ്രതിബിംബമോ എന്നു തോന്നുമാറു പണിക്കരുടെ മുഖവും തെളിഞ്ഞു.

പണിക്കർ—അമ്മയുടെ പേരു മാധവിയമ്മ എന്നാണെന്നു ഞാൻ ധരിച്ചു. കുട്ടിയുടെ വീട്ടിൻപേരെന്താണ്.

നാരായണി—ഞാൻ മംഗലത്തു കിഴക്കേതിലേയാണ്.

പണിക്കർ—എന്ത്? മഹാത്മാവായ ഗോപാലക്കുറുപ്പിന്റെ വിയോഗത്തെക്കുറിച്ചാണൊ ഈ വ്യസനിക്കുന്നതെല്ലാം? അദ്ദേഹം ഇത്ര പെട്ടന്നു ലോകാന്തരത്തെ പ്രാപിയ്ക്കയോ? എന്നാലിനി ആക്കുതന്നെ മരിച്ചുകൂടെ? 'കുട്ടി നന്നായ്‌വരട്ടെ' എന്നുള്ള ആശീർവ്വചനങ്ങളെ സഗൽഗദം ഉച്ചരിച്ച് അകൃത്രിമവാത്സല്യത്തോടുകൂടി എന്റെ ശിരസ്സിൽ അർപ്പിക്കാറുള്ള ആ കൈകൾ ഇല്ലാതായെന്നോ? അദ്ദേഹത്തിന് ആൺകുട്ടിയില്ലാത്തതിനാലുള്ള ദോഷം എന്നെക്കൊണ്ടും എന്റെ അച്ഛനു പെൺകുട്ടിയില്ലാത്തതിനാലുള്ള ദോഷം അദ്ദേഹത്തിന്റെ മകളെക്കൊണ്ടും പരിഹരിക്കാമെന്നു രണ്ടുപേരും പലപ്പോഴും പറയാറുണ്ട്. കഷ്ടമെ! അപ്രകാരമുള്ള അദ്ദേഹത്തിന്നുവേണ്ടി യാതൊന്നും ചെയ്യാൻ കഴിയാത്ത എന്റെ ദുർഭാഗ്യത്തെ ഞാൻ എങ്ങിനെയൊക്കെയാണ് ശപിയ്ക്കേണ്ടത്?

നാരായണിക്കുട്ടി—അദ്ദേഹത്തിന്റെ വാത്സല്യഭാജനവും പരലോകത്തിൽ ഗതികിട്ടുവാൻ കർമ്മം ചെയ്യുന്നതിന്ന് അർഹയുമായ ഏകപുത്രിയെ അത്യാപത്തിൽനിന്നു രക്ഷിച്ചില്ലെ? ഒരു പുത്രൻ തന്നെയായാലും ഇതിലുമധികമായി ചെയ്യേണ്ടതുണ്ടോ?

പണിക്കർ— അദ്ദേഹത്തിന്ന് എന്നിലുണ്ടായിരുന്ന വാത്സല്യത്തിന്റെ ശതാംശത്തിന്ന് ശരിയായി ഞാനൊന്നും ചെയ്തിട്ടില്ല. ആകട്ടെ ഇനി അതിനെപ്പററി വിചാരിച്ച് മനസ്സു പുണ്ണാക്കീട്ടാവശ്യമില്ല. കുട്ടിയുടെ ക്ഷേമത്തിൽ എനിയ്ക്കുള്ള ശ്രദ്ധയ്ക്ക് ഒരു പ്രത്യേക പ്രാബല്യം സിദ്ധിച്ചിട്ടുണ്ട്. ദൈവം പ്രതികൂലമായി നിൽക്കാതിരുന്നാൽ നമുക്ക് ശൂന്യം കഴിഞ്ഞ ഉടനെ ഗംഗാസ്നാനം, ഗയാശ്രാദ്ധം മുതലായതു കഴിച്ച് കൽക്കത്താവഴിക്ക് മദിരാശിയിൽപോയി ഒരു മാസത്തിലകം നമ്മുടെ നാട്ടിൽ ചെന്നു ചേരാം. മടിശ്ശീലയും അതിലുണ്ടായിരുന്ന പതിനഞ്ചു പവനും പെട്ടിയിൽ വെക്കാതെ പോക്കററിൽതന്നെ ഇടുവാൻ തോന്നിയതു ഭാഗ്യം. നമുക്ക് വഴിച്ചിലവിന്നും ബുദ്ധിമുട്ടാതെ കഴിഞ്ഞു. അല്ലെങ്കിലും കമ്പിയാപ്പീസ്സുള്ള വല്ല ദിക്കിലുമെത്തിയാൽ കമ്പിയടിച്ച് പണം വരുത്താമെന്നുവെക്കു. എങ്കിലും

അത്രം കൂടാതെ കഴിഞ്ഞു. നമുക്കു സന്ദർശിക്കേണ്ട ദിക്കുകളേതെല്ലാമാണെന്നും എപ്പോഴാണ് യാത്ര ആരംഭിക്കേണ്ടതെന്നും മററം നേരം പുലന്ന് ആലോചിച്ചു തീർച്ചയാക്കാം. ഇപ്പോൾ വല്ലാതെ ക്ഷീണിച്ചിരിക്കുന്നുവല്ലോ. കുട്ടി ആ പള്ളിമെത്തയിൽ കിടന്ന് ഉറങ്ങു. ഞാൻ ഈ ചാരുകസേരയിൽ കിടന്നു കൊള്ളാം.

നാരായണി—ഉറക്കം വരുന്നില്ലെങ്കിലും അവിടുത്തെ ആജ്ഞാനുസരണം പ്രവൎത്തിച്ചുനോക്കാം.

എന്നു പറഞ്ഞ് ഉടനെ പോയികിടന്നു. പണിക്കർ എഴുന്നേററു വാതിൽ ബന്ധിച്ചു ചാരുകസേരയിലും കിടന്നു. പത്തുമിനിററിന്നു മുമ്പായി രണ്ടുപേരും ഗാഢനിദ്രയെ പ്രാപിക്കുകയും ചെയ്തു.

കാലത്ത് ഒമ്പതുമണിവരെ പണിക്കരുറങ്ങി. ഉണൎന്നുനോക്കുമ്പോൾ നാരായണിക്കുട്ടി കസേരയിൽ ഇരുന്നു കരയുകയായിരുന്നു. കഠിനമായ വ്യസനത്താൽ മനസ്സിന്നു വല്ലാതെ ക്ഷീണം ബാധിച്ചാൽ ചിലക്കു പെട്ടന്ന് ഉറക്കം വരുന്നതും മനസ്സിന്ന് ഒരു പുതിയ ശക്തിയോടുകൂടി ഉണരുന്ന സമയം അതുവരെ നിദ്രയാകുന്ന തിരശ്ശീലയാൽ മറയ്ക്കപ്പെട്ട വ്യസനം പൂൎവ്വാധികമായ ശക്തിയോടുകൂടി മനോരംഗത്തിൽ പ്രവേശിക്കുന്നതും സ്വാഭാവികമാണ്. പണിക്കർ വല്ലാതെ മനസ്സുരുകി അടുത്തുചെന്ന് ഒരു കസേരയിൽ ഇരുന്ന് ഇങ്ങിനെ ചോദിച്ചു:—കുട്ടി ഉറങ്ങാതെ ഇതുവരെ ഇരുന്നു കരയുകയായിരുന്നുവോ?

നാരായണി—അല്ലാ. ഞാൻ പത്തുമിനിററു മുമ്പെ ഉണൎന്നതേ ഉള്ളു. എത്രതന്നെ ഒതുക്കിയാലും പിന്നെയും തള്ളിക്കേറിവരുന്ന ഈ വ്യസനത്തിൻെറ ശക്തിയെ സഹിപ്പാൻ നിവൃത്തിയില്ലാഞ്ഞിട്ടാണേ. അവിടുത്തെ മുമ്പിൽ ഇടക്കിടെ ഈ വ്യസനക്കോളു കാട്ടുവാൻ എനിക്കു മടിയുണ്ട്.

പണിക്കർ— ആ കാഴ്ച കാണ്മാനുള്ളതിനേക്കാൾ അധികം വ്യസനം, ഇങ്ങിനെ മനസ്സു പുണ്ണാക്കിയാൽ ഭവതിക്കു വല്ല സുഖക്കേടും ഉണ്ടായേക്കുമോ എന്നാണ്,

നാരായണി—ഈ അത്യംപത്തിൽ ഇങ്ങിനെ ഒരു ബന്ധുവിനെ ലഭിച്ചതുകൊണ്ട്—

ഇത്രയും പറഞ്ഞപ്പോഴയ്ക്കും പുറത്തുനിന്ന് ആരോ വാതിൽക്കൽമുട്ടി. പണിക്കർ ഉടനെ എഴുനീററു വാതിൽ തുറന്നപ്പോൾ രണ്ടുകൈകൊണ്ടും താങ്ങിപ്പിടിച്ചിട്ടുള്ളതും കാപ്പിയും പലതരം പലഹാരങ്ങളും നിറച്ചുവെച്ചിട്ടുള്ളതുമായ ഒരു വലിയ വെള്ളിത്തട്ടത്തോടുകൂടി നമ്മുടെ മഹാമനസ്കനായ ഗൃഹസ്ഥൻ പ്രവേശിച്ചു. രണ്ടുപേരും കാപ്പിയും പലഹാരവും ധാരാളം കഴിച്ചു. വീണ്ടും ഓരോ വർത്തമാനങ്ങൾ പറവാൻ തുടങ്ങി. അവർ നടത്തിയ സംഭാഷണം മുഴുവനും ഹൃദയംഗമമായിത്തന്നെയിരുന്നു എങ്കിലും അതെല്ലാം എഴുതുന്നതായാൽ നമ്മുടെ കഥ വല്ലാതെ ദീർഘിച്ചുപോകുമെന്നു കരുതി ഉപേക്ഷിക്കയേ നിവൃത്തിയുള്ളു. തങ്ങളുടെ പഠിപ്പിന്നും അന്തസ്സിന്നും തൽക്കാലത്തെ അവസ്ഥാഭേദത്തിന്നും അനുസരിച്ചുതന്നെയായിരുന്നു അവരുടെ സംഭാഷണമെന്നും അന്യോന്യമുള്ള സ്നേഹം പ്രതിനിമിഷം വർദ്ധിച്ചുവർദ്ധിച്ചു വന്നു നേത്രാമൃതമായ ദേഹസന്ദർശനവും കർണ്ണാമൃതമായ സംഭാഷണശ്രവണവും കൂടാതെ ജീവിച്ചിരിപ്പാൻ രണ്ടുപേക്കും അസാദ്ധ്യമാണെന്നുള്ള നിലയായി എന്നും ചുരുക്കമായി പറഞ്ഞുകൊള്ളട്ടെ. ഗൃഹസ്ഥൻെറ ഔദാര്യവും ശ്രദ്ധയും ക്രമേണ വർദ്ധിച്ചു വന്നതിനാൽ അവക്ക് അവിടെയുള്ള വാസം വളരെ സുഖമായിത്തന്നെ കഴിഞ്ഞു. രണ്ടുദിവസം മുഴുവൻ ഇങ്ങിനെ താമസിച്ചപ്പോഴയ്ക്കും ദേഹത്തിന്നുണ്ടായിരുന്ന ക്ഷീണം തീരെ പൊയ്പ്പോയതിനാൽ ദിക്സന്ദർശനം ചെയ്തു മനസ്സിനെ ആഹ്ലാദിപ്പിക്കുവാനും ഗംഗാസ്നാനാദിസുകൃതങ്ങൾ നേടുവാനും ഉള്ള മോഹംകൊണ്ടു തങ്ങൾക്ക് അന്നു പോകുവാൻ അനുവാദം തരേണമെന്നു മൂന്നാംദിവസം രാവിലെ പണിക്കർ ഗൃഹസ്ഥനോടപേക്ഷിച്ചു. എല്ലാംകൊണ്ടും ഇങ്ങിനെ യോഗ്യത തികഞ്ഞിട്ടുള്ള രണ്ടാളുകൾ തൻെറ ഗൃഹത്തെ അലങ്കരിച്ചിട്ടില്ലെന്നു മാത്രമല്ലാ നേത്രത്തിന്നു വിഷയീഭവിയ്ക്കക്കൂടി ചെയ്തിട്ടില്ലായ്കയാൽ മുമ്പൊരിക്കൽ സാധിച്ചിട്ടില്ലാത്തതും ഇനി സാധിക്കുമെന്നു വിചാരിപ്പാൻ തരമില്ലാത്തതുമായ അവരുടെ സഹവാസസുഖത്തിന്നു തന്നെ, രണ്ടുദിവ

സംകൂടി ഭാഗ്യവാനാക്കിത്തീൎക്കണമെന്ന ഗൽഗദാക്ഷരങ്ങളോടും അശ്രുപൂൎണ്ണങ്ങളായ കണ്ണുകളോടുംകൂടി ഗൃഹസ്ഥൻ ചെയ്ത അപേക്ഷയെ നിരാകരിക്കുവാൻ രണ്ടുപേൎക്കും സാധിച്ചില്ല. അപേക്ഷാനുസരണം ഇന്നത്തെ യാത്ര മററന്നാളെക്കു നീട്ടുകയും ചെയ്തു.

അന്നുച്ചതിരിഞ്ഞ് കാപ്പിയുംകൊണ്ടു ചെന്നപ്പോൾ ഗൃഹസ്ഥനും പണിക്കരും താഴെ പറയുന്ന അൎത്ഥത്തിൽ ചുരുക്കമായ ഒരു സംഭാഷണം നടന്നു.

ഗൃഹസ്ഥൻ— ഇങ്ങനിരുന്ന് മുഷിഞ്ഞിരിക്കും. സുഖംതോന്നുന്നപക്ഷം പുറത്തിറങ്ങി ഞങ്ങളുടെ ഈ കുഗ്രാമം ഒന്നു കാണാം.

പണിക്കർ—നടക്കാൻ രസം തോന്നുന്നുണ്ട്. ഈ ദിക്കും ഒന്നുകാണാമല്ലൊ.

ഗൃഹസ്ഥൻ— അമ്മയും ഇല്ലേ?

പണിക്കർ— വേണ്ട. ആകാശം മേഘച്ഛന്നമായിരിക്കുന്നു. ഇപ്പോൾതന്നെ തെല്ലു ജലദോഷമുണ്ട്.

ഗൃഹസ്ഥൻ—അയ്യോ! അതെന്തേ എന്നോടു പറയാഞ്ഞത്? യോഗ്യനായ ഒരു ഡാക്ടർ എന്റെ സ്വാധീനത്തിൽ ഉണ്ടല്ലൊ.

പണിക്കർ— അത്രയൊന്നുമില്ല വളരെ ലഘുവാണ്. പുറത്തിറങ്ങി സഞ്ചരിക്കേണ്ട എന്നു മാത്രം.

ഗൃഹസ്ഥൻ— എന്നാൽ നമുക്കു പുറപ്പെടാം. എന്നാം പറഞ്ഞു ആയാൾ താഴത്തെയ്ക്കിറങ്ങിപ്പോയി.

പണിക്കർ— ഞാനൊന്നിറങ്ങിവരട്ടെ.

നാരായണിക്കുട്ടി— ഓ വേഗം വരുമല്ലൊ.

പണിക്കർ—ജീവനുണ്ടെങ്കിൽ ഞാൻ അര മണിക്കൂറിലിടക്കു വരാം.

നാരായണിക്കുട്ടി— ഈവക കഠിനവാക്കുകൾ അച്ഛനോടു കൂട്ടിച്ചേൎക്കരുതേ.

പണിക്കർ— എന്നാൽ ഞാൻ വേഗം വരാം.

എന്നു പറഞ്ഞ് കോണിപ്പടി ഇറങ്ങി താഴത്തു ചെന്ന് വീണ്ടും പെട്ടന്നു മുകളിലേക്കുതന്നെ കയറിവന്നപ്പോൾ നാരായണിക്കുട്ടി കണ്ണിൽ വെള്ളം നിറച്ചുകൊണ്ടു നിൽക്കുന്നതായി കണ്ടു.

പണിക്കർ— എന്തു, കരയുവാൻ വട്ടംകൂട്ടുന്നുവോ?

നാരായണിക്കുട്ടി— ഇല്ല 'ജീവിച്ചിരിപ്പുണ്ടെങ്കിൽ' എന്നു പറഞ്ഞതിനെപ്പററി പശ്ചാലോചിച്ചപ്പോൾ കണ്ണിൽ വെള്ളം വന്നു.

പണിക്കർ— ഏയ് സാരമില്ല. ഇതു കയ്യിൽ വെച്ചുകൊള്ളു.

'എന്നു പറഞ്ഞ് തൻെറ മടിശ്ശീല നാരായണിക്കുട്ടിയുടെ കയ്യിൽ കൊടുത്ത് 'വ്യസനിയ്ക്കരുതേ. ഞാൻ ഇപ്പോൾ വരാം' എന്നു പറഞ്ഞ് ആശ്വസിപ്പിച്ചു താഴത്തിറങ്ങി ഗൃഹസ്ഥനോടുകൂടി നടക്കാൻ പോകയും ചെയ്തു.

വട്ടമേശപ്പുറത്തുവെച്ചിരുന്ന തൻെറ വാച്ചിൻെറ സൂചിയിന്മേൽതന്നെ ദൃഷ്ടിപതിച്ചുകൊണ്ട് നാരായണിക്കുട്ടി ഒരു കസേരയിന്മേൽ ഇരുന്നു. സൂചിയുടെ ചലനത്തിനു അന്ന് മന്ദതഭവിച്ചുവോ എന്നു നാരായണിക്കുട്ടിയ്ക്ക് സംശയം തോന്നി. നാലു മണിയ്ക്കാണ് പണിക്കർ രണ്ടാമതു താഴത്തേയ്ക്കിറങ്ങിയത്. അഞ്ചു മിനിററ്, പത്തു മിനിററ്, പതിനഞ്ച്, ഇരുപത്, ഇരുപത്തഞ്ചു മുപ്പതു മിനിററും കഴിഞ്ഞു. നാരായണിക്കുട്ടി സംഭ്രമത്തോടുംകൂടി തളത്തിൽ അങ്ങുമിങ്ങും നടന്നു തുടങ്ങി. വാച്ച് ഒരിക്കൽക്കൂടി നോക്കി. മുപ്പത്തഞ്ചു മിനിററ് കഴിഞ്ഞിരിക്കുന്നു. പറഞ്ഞ സമയത്തു വരാതിരിപ്പാൻ കാരണമില്ലല്ലൊ. വല്ല വിശേഷക്കാഴ്ചകളും കണ്ടുകൊണ്ട് നിന്നിരിയ്ക്കുമോ? ആയി! അങ്ങിനെവരില്ല. ആകട്ടെ മടങ്ങിവരുമ്പോൾ കുറച്ചു പരിഭവിക്കാം. വല്ലതും അബദ്ധം പററിയിരിയ്ക്കുമോ? എന്തബദ്ധം പററാനാണ്. എന്നിങ്ങിനെ ഓരോന്നാലോചിച്ചു തുടങ്ങി. മണി അഞ്ചായി, അഞ്ചരയായി. നാരായണിക്കുട്ടിക്ക് പല ആശങ്കകളും തോന്നിത്തുടങ്ങി. വാതിലടച്ച് കുററിയിടാമെന്നു വിചാരിച്ച് വാതലിൻെറ അടുക്കൽ ചെന്നപ്പോൾ ആരോ കോണിപ്പടികയറിവരുന്ന ശബ്ദം കേട്ടു. മനസ്സിന്നല്പം സമാധാനമായി. നമ്മുടെ സുശീലനായ ഗൃഹസ്ഥനും കറുത്തു തടിച്ച് മീശക്കൊമ്പനായ ഒരു തടിയനും പ്രവേശിച്ചു. 'എവിടെ, എന്ന് നാരായണിക്കുട്ടി ആഗ്യം കാണിച്ചപ്പോൾ 'ഇതാ വരുന്നു' എന്ന് ഗൃഹസ്ഥനും മുദ്രയാൽതന്നെ മറുപടി പറഞ്ഞു. കൂടെയുള്ള തടിയനെ ചൂണ്ടിക്കാണിച്ച് ഗൃഹസ്ഥൻ, ഡാക്ടർ.

നാരായണിക്കുട്ടി ആവശ്യമില്ലെന്നുള്ള അർത്ഥത്തിൽ ആംഗ്യം

കാണിച്ചു എങ്കിലും ഡാക്ടർ അതിനെ സാരമാക്കാതെ അടുത്തു ചെന്നു നാഡിപിടിച്ചു നോക്കുവാൻ ഭാവിച്ചു. നാരായണിക്കുട്ടി പെട്ടന്നു പിന്നാക്കം മാറി ഭാവഭേദത്തോടുകൂടി വൈദ്യന്റെ മുഖത്തൊന്നു നോക്കി. നാരായണിക്കുട്ടിയുടെ നേത്രങ്ങൾ അപ്പോൾ നക്ഷത്രങ്ങളെപ്പോലെ പ്രകാശിച്ചു. അവയുടെ ശോഭയാൽ വൈദ്യന്റെ മനസ്സിൽ വെളിച്ചം വീണു. ആയാൾ പിന്തിരിച്ചു. ഇംഗ്ലീഷറിയാമെന്നു ധരിപ്പിച്ചാൽ ഈ കൂട്ടർ അനാവശ്യമായി സംസാരിച്ച് മുഷിപ്പിക്കുമെന്നു വിചാരിച്ചാണ് നാരായണിക്കുട്ടി ഈ രംഗം ആംഗ്യമാത്രമായിക്കഴിച്ചുകൂട്ടിയത്. ഈ ഒതുക്കത്തിന്റെ ഗുണം നാരായണിക്കുട്ടിയ്ക്കു ഉടനെ സിദ്ധിച്ചു. എന്തെന്നാൽ വരാന്തയിലേക്കു കടന്നു ഗൃഹസ്ഥനും വൈദ്യനും തമ്മിൽ നാരായണിക്കുട്ടിക്കു കേൾക്കത്തക്കവിധം ഇംഗ്ലീഷിൽ ഒരു സംഭാഷണം നടത്തി. സ്ത്രീകൾക്ക് അക്ഷരജ്ഞാനംതന്നെ ഇല്ലാത്ത ഒരു ദിക്കിൽ ജനിച്ചു വളൎന്ന ആ രണ്ടുപേൎക്കും നാരായണിക്കുട്ടിക്ക് വല്ല വിദ്യാഭ്യാസവുമുണ്ടായിരിക്കുമെന്നോ ഉണ്ടെങ്കിൽതന്നെ ആ പ്രദേശത്തെല്ലാംകൂടി തങ്ങൾക്കു മാത്രം സിദ്ധിച്ചിരിക്കുന്ന ദുഘടഭാഷയായ ഇംഗ്ലീഷിൽ ആ സ്ത്രീക്കും പരിചയമുണ്ടാകുമെന്നോ സ്വപ്നത്തിൽപോലും വിചാരിപ്പാൻ ന്യായമുണ്ടായിരുന്നില്ലാ. എന്നു മാത്രവുമല്ലാ ഗൃഹസ്ഥന് ഇംഗ്ലീഷറിയാമെന്നു നാരായണിക്കുട്ടിക്കു നിശ്ചയമുള്ള സ്ഥിതിക്ക് ആ സ്ത്രീക്കും ഇംഗ്ലീഷ് അറിയാമെങ്കിൽ മുദ്രകൊണ്ട് കാൎയ്യം ഗ്രഹിക്കേണ്ട ആവശ്യമില്ലല്ലൊ. ഈ രണ്ടു സംഗതികൾ കൊണ്ടും ധൈൎയ്യപ്പെട്ടാണ് അവർ സംസാരിച്ചത്. സംഭാഷണത്തിന്റെ സാരം താഴെ കാണിക്കുംപ്രകാരമായിരുന്നു.

ഗൃഹസ്ഥൻ— എന്താണ് നിങ്ങൾ വിചാരിക്കുന്നത്?

വൈദ്യൻ— എനിക്കൊന്നും വിചാരിക്കാറായിട്ടില്ലാ. ഞാൻ ആ സ്ത്രീയുടെ സൌന്ദൎയ്യവിഭ്രമമാകുന്ന സമുദ്രത്തിൽനിന്ന് ഇനിയും കരകയറീട്ടില്ലാ.

ഗൃഹസ്ഥൻ— ഞാൻ പറഞ്ഞപ്പോൾ എനിക്ക് തത്വജ്ഞാനമുപദേശിക്കയല്ലേ ചെയ്തത്?

വൈദ്യൻ— ഞാനിത്രയൊന്നും വിചാരിച്ചില്ലാ. താൻ ഒരു യോ

ഗീശപാവങ്ങളാണെങ്കിലും ഈ ഇമകളിൽ അത്ഭുതമില്ല. എ
നിക്കു വെള്ളക്കല്ലുപോലെ ധവളവും നിർമ്മലവുമായ ആ കണ്ഠം
നു തൊടുവാൻ സാധിച്ചില്ലല്ലോ. കോപത്തോടുകൂടിയെങ്കിലും
ആ നിന്റെ കണ്ണുകൾ കുറേനേരംകൂടി എന്നിൽ പതിഞ്ഞെങ്കിൽ
നന്നായിരുന്നു.

ഗൃഹസ്ഥൻ— അംഗവർണ്ണനത്തിന്നല്ലാ ഞാൻ നിങ്ങളുടെ സഹാ
യം ആവശ്യപ്പെട്ടത് എന്ന് നിശ്ചയമുണ്ടല്ലോ.

വൈദ്യൻ— നിങ്ങളുടെ ആവശ്യം പറഞ്ഞു കഴിഞ്ഞില്ലേ?

ഗൃഹസ്ഥൻ—ഇനി ആയാൾ തടസ്ഥത്തിന്.

വൈദ്യൻ—ശരിച്ചുവൻ തിരിച്ചു വരുമെങ്കിലേ തന്റെ ഈ ഉദ്ദേശ
സിദ്ധിയ്ക്കു് ആയാൾ പ്രതിബന്ധം ചെയ്യയുള്ളൂ. എന്നെ ഏ
ല്പിക്കുന്ന പണികൾ പാതിയായിച്ചെയ്യാറുണ്ടോ?

ഗൃഹസ്ഥൻ—വര ഉറുപ്പിക ഇപ്പോൾ തരാം. ബാക്കി മററന്നാൾ
കാലത്ത്.

വൈദ്യൻ—എന്തിനാണ് മററന്നാളാക്കുന്നത്. ഇന്ന് നടന്നാൽ
നാളെയായിക്കൂടേ?

ഗൃഹസ്ഥൻ—ഇന്ന് ആയാളെ പിരിഞ്ഞതുകൊണ്ട് വലിയ വ്യസ
നമായിരിക്കും. നാളെയ്ക്ക് അല്പം സമാധാനമാകും. നാളെ മതി.

വൈദ്യൻ—എന്നാൽ ഇന്ന് സഹായത്തിന് ഒരാളെക്കൊടുക്കണം.

ഗൃഹസ്ഥൻ— സ്ത്രീകളിൽ നല്ല മിടുക്കുള്ള ഒരാളെ ആക്കാം. നമു
ക്കിനി താഴത്തെയ്ക്കിറങ്ങുക.

സംഭാഷണം കഴിഞ്ഞ് രണ്ടു പേരും താഴത്തിറങ്ങിപ്പോകയും
ചെയ്തു.

സംഭാഷണം നടന്നുകൊണ്ടിരിക്കുമ്പോഴും അതു കഴിഞ്ഞതി
നു ശേഷവും നാരായണിക്കുട്ടിയ്ക്കുണ്ടായ വ്യസനത്തിന്റെ ശക്തി
യെ ശരിയായ വിധത്തിൽ വർണ്ണിയ്ക്കുവാൻ ആർക്കും സാദ്ധ്യമല്ല.
"എന്റെ ശ്രീപാർവ്വതി! ഇത്ര കഠിനമായ ശിക്ഷ അനുഭവിക്കത്തക്ക
വണ്ണം മഹാസാധുവായ ഞാൻ എന്താണവിടുത്തോടൊരു അപരാ
ധം ചെയ്തത്? എന്റെ അച്ഛനേയും അമ്മയേയും തൊടിയിട

കൊണ്ട് തട്ടിക്കൊണ്ടുപോയി. ആ ജലപ്രവാഹത്തിൽ മുക്കി എന്നെ കൊല്ലാതെ കരയ്ക്കു വലിച്ചു കയററുവാൻ ഒരാളെക്കൊണ്ടുവന്നിട്ടു. വ്യസനാഗ്നി കത്തി ജ്വലിയ്ക്കുമ്പോളെല്ലാം വാത്സല്യാമൃതം തൂകി എൻെറ ഹൃദയച്ചെടി കരിഞ്ഞു പോകാതെ സൂക്ഷിച്ചു വന്ന ആ മോഹലത്തെ ഭവതിയുടെ നിഷ്ഠൂരണ്യമാകുന്ന കൊടുങ്കാററടിച്ച് എവിടേയോ കൊണ്ടാക്കി. പറയൻെറ കയ്യിൽ കൊടുത്ത പൈക്കുട്ടിയെപ്പോലെ എന്നെ ഈ ദുഷ്ടൻെറ അധീനത്തിലും ആക്കി. അല്ലയോ ദൌഷ്ട്യമേ! നീ എവിടെയാണ് ഇരിയ്ക്കുന്നതെന്നു കണ്ടെത്തുവാൻ ഞെരുക്കംതന്നെ. ഉദാരചിത്തനെന്നു ഞങ്ങൾ രണ്ടുപേരും വിശ്വസിച്ച ഈ വീട്ടുടമസ്ഥൻ ഇത്ര ദുഷ്ടനാണെന്നാര് ശങ്കിക്കും? പക്ഷെ ആയാൾ ഇതുവരെ സദ്വൃത്തൻതന്നെ ആയിരുന്നിരിയ്ക്കണം. എൻെറ ദുർഭാഗ്യപരിപൂർത്തിയ്ക്കുവേണ്ടി ഭഗവതി ആയാളെക്കൊണ്ട് ഒരു ദുഷ്ടവേഷം കെട്ടിച്ചതായിരിയ്ക്കും. എട ചപലനായ മനുഷ്യ! മററു ജന്തുക്കൾക്കില്ലാത്തതായി മനുഷ്യക്ക് ആത്മഹത്യ എന്നൊരു സ്വാതന്ത്ര്യമുള്ളത് നീയറിഞ്ഞിട്ടില്ല അല്ലെ? നീ വന്നു തൊടുമ്പോൾ നിൻെറ മോഹസാധനം എററവും തണുത്തിരിക്കും. അയ്യോ! സൽഗുണനിലയനമായ എൻെറ രക്ഷിതാവേ! എന്നെ രക്ഷിപ്പാൻ പാടില്ലാത്തവിധത്തിൽ അങ്ങയെ ഈ വഞ്ചകന്മാർ ചതിച്ചുവല്ലൊ. 'ജീവിച്ചിരിപ്പുണ്ടെങ്കിൽ' എന്നു പറഞ്ഞതിൽ എനിയ്ക്കുണ്ടായ ആ ശങ്ക ശരിയാക്കിയല്ലൊ. മരിച്ചവൻ തിരിച്ചുവരുമ്പോഴേ അങ്ങു വരികയുള്ളു എന്നു വൈദ്യൻ പറഞ്ഞതിൻെറ താല്പര്യം വിഷംകൊടുത്തു കൊന്നു എന്നല്ലെ? ശ്രേഷ്ഠമാകുംവിധത്തിൽ പരീക്ഷയിൽ ജയിച്ചതിന്ന് വേണ്ടുംവണ്ണം സന്തോഷിപ്പാൻ കൂടികഴിയാതെ അങ്ങുന്നു ദുർഭാഗ്യമൂർത്തിയായ എൻെറ കൂടെക്കൂടുക കാരണത്താൽ ഇങ്ങിനെയായിത്തീർന്നല്ലൊ. ഭഗവതി! അവിടുത്തെ ഭക്തന്മാരായ ഞങ്ങളെ രക്ഷിയ്ക്കണെ!" എന്നിങ്ങിനെ പലതും പറഞ്ഞ് ഉറക്കെക്കരഞ്ഞു. അപ്പോഴേയ്ക്കും ആരോ കോണിപ്പടി കയറിവരുന്നതു കേട്ടു. ഉടനെ ഈ വികാരഭേദം കാണിക്കാതെ കഴിക്കണമെന്നു വിചാരിച്ച് അടുത്ത മുറിയിൽപോയി മുഖം കഴുകി ധൈര്യത്തോടുംകൂടി തിരികെ വന്നു. അപ്പോൾ കറുത്തു തടിച്ച നല്ല ശക്തി

യുള്ള ഒരു സ്ത്രീയെയാണ് കണ്ടത്. തന്റെ സഹായത്തിനുള്ള ആളാണെന്നു പെട്ടന്നു മനസ്സിലായി. അത്താഴവും മററും കഴിച്ചു എന്നു വരുത്തി നാരായണിക്കുട്ടി ആലോചനയോടുകൂടി കിടപ്പായി. സഹായത്തിന്നുള്ള സ്ത്രീയും സമീപത്തുതന്നെ കിടന്നു. നാരായണിക്കുട്ടി ഒന്നനങ്ങിയാൽ അവൾ ഏതാണ്ടൊരു ശബ്ദം പുറപ്പെടുവിക്കും. ഇവൾ മനസ്സിരുത്തി സൂക്ഷിക്കുന്നുണ്ടെന്നറിഞ്ഞപ്പോൾ നാരായണിക്കുട്ടി ഉറങ്ങിയതുപോലെ അനങ്ങാതെ കിടന്നു. അപ്പോൾ ആ സ്ത്രീയും പോത്തുപോലെ കിടന്നുറങ്ങി. നാരായണിക്കുട്ടി പതുക്കെ എഴുന്നേററു. തന്റെ ഉടുപ്പ് എടുത്തിട്ടു. മടിശ്ശീലയും വാച്ചും ഭദ്രമായി കെട്ടി. പതുക്കെ വാതലിന്നടുത്തെത്തി. കുററി നീക്കി വാതൽവലിച്ചു, തുറക്കുന്നില്ല. പുറത്തുനിന്ന് പൂട്ടീട്ടുണ്ടെന്നുമനസ്സിലായി. നാരായണിക്കുട്ടിയുടെ സർവ്വാംഗവും കിടുകിട വിറച്ചു. ഉടനെ രണ്ടു മൂന്നു വേഷ്ടികളെടുത്ത് കൂട്ടിക്കെട്ടി ജനേലിന്നടുത്തെത്തി. പുറത്തുനിന്നു കാററ് കഠിനമായി അടിയ്ക്കുന്ന ശബ്ദം കേട്ടു. വേഷ്ടിയുടെതല ജനേലിന്റെ നടുക്കുള്ള അഴിയിൽ കെട്ടി. (ജനേലിന്ന് നടുക്കു മാത്രമേ അഴിയുണ്ടായിരുന്നുള്ളു). വേഷ്ടി പിടിച്ച് പുറത്തേയ്ക്കിറങ്ങുവാനുള്ള ഉദ്ദേശത്തോടുകൂടി ജനേലിപ്പടിയിൽ ഒരു കാലെടുത്തുവെച്ചു. ആ സമയത്ത് ഒരാൾ വന്നു കൈ ബലമായി പിടിച്ചു. അത് ഉറങ്ങിക്കിടന്നിരുന്ന ആ സ്ത്രീയായിരുന്നു. ആരാണെന്നൊന്നും ഗ്രഹിക്കുവാൻ ശ്രമിക്കാതെ നാരായണിക്കുട്ടി വേഷ്ടിയുടെ പിടിവിട്ടു പിന്നാക്കം തിരിഞ്ഞ് ആ മൂൎത്തിയുടെ ചെകിടത്ത് ആഞ്ഞു ഒരു അടി കൊടുത്തു. 'ആ' എന്നൊരു ശബ്ദത്തോടുകൂടി പവ്വതം ചിറകററു വീണതുപോലെ ആ സ്വരൂപം നിലത്തുവീഴുകയും ചെയ്തു. അബലാരത്നമായ നമ്മുടെ നാരായണിക്കുട്ടിക്ക് ഇരിമ്പുപോലെ കട്ടിയായ ദേഹത്തോടുകൂടിയ ആ സ്ത്രീയെ അടിച്ചു വീഴ്ത്തുവാൻ സാധിക്കുമോ എന്ന് ആരെങ്കിലും സംശയിക്കുന്നുണ്ടെങ്കിൽ അവർ അപസ്മാരബാധ കണ്ടിട്ടില്ലെന്നു നിശ്ചയംതന്നെ. അപസ്മാരമൂൎത്തിക്കും പാതിവ്രത്യമൂൎത്തിക്കും ശക്തിക്കു വലിയ വ്യത്യാസവുമില്ലാ. നാരായണിക്കുട്ടി ഉടനെ വേഷ്ടിപിടിച്ചു പുറത്തേക്കിറങ്ങി പ്രയാസംകൂടാതെ താഴത്തെത്തുകയും ചെയ്തു. ഇരമ്പി അടിക്കുന്ന കൊടുങ്കാററി

ൻെറ ഘോഷത്താൽ അടികൊണ്ട സമയം ആ സ്ത്രീ നിലവിളിച്ച ശബ്ദവും അടിയുടെ മയക്കത്തിൽനിന്നു നിവൎത്തിച്ച് വീണ്ടും കുട്ടി യലഹളകളും ഗൃഹസ്ഥനാകട്ടെ മററാരെങ്കിലുമാകട്ടെ കേട്ടില്ലാ. പുറത്തേക്കുള്ള വാതിൽ പൂട്ടിയിരുന്നതിനാലും വേഷ്ടിപിടിച്ചു പുറത്തേയ്ക്കിറങ്ങുവാൻ ധൈൎയ്യമില്ലാതിരുന്നതിനാലും ആ ദുഷ്ടക്കൂട്ടിലിട്ട പുലിയെപ്പോലെ ഭയങ്കരമായ ശബ്ദത്തോടുകൂടി അകത്തുതന്നെ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിച്ചതേ ഉള്ളൂ. നാരായണിക്കുട്ടി സമയമൊട്ടും കളയാതെ വഴിയിലേയ്ക്കിറങ്ങി എങ്ങോട്ടെന്നില്ലാതെ നടന്നു തുടങ്ങി. അൎദ്ധരാത്രി, കൂരിരുട്ടു, കൊടുങ്കാററു, പരിചയമില്ലാത്ത ദിക്കു പന്ത്രണ്ടു വയസ്സു പ്രായമായ ഒരു ഭീരു. ഏകാകിനി. എന്താണതിലുമധികമായി ഒന്നു വരുവാനുള്ളത്? സദ്വൃത്തകളായ സ്ത്രീകൾ പാതിവ്രത്യരക്ഷക്കുവേണ്ടി ഇന്നതേ ചെയ്യു എന്നില്ലാ. തന്നെ പിന്തുടൎന്നു ഗൃഹസ്ഥനോ കൂട്ടുകാരോ വരാതിരിക്കയില്ലാ എന്നുള്ള വിചാരംകൊണ്ടു നാരായണിക്കുട്ടി അതിവേഗം നടന്നു. രണ്ടു മണിക്കൂറുകൊണ്ട് എട്ടുനാഴികപോയി. വീടുകളൊന്നും കാണ്മാനില്ല. കണ്ടാൽതന്നെ കയറിച്ചെല്ലുകയുമില്ല. പുലരുംവരേയും നടക്കാമെന്നു തന്നെയാണ് ഉദ്ദേശം. എങ്കിലും ക്ഷീണം വല്ലാതെ ബാധിക്കയാൽ വഴിയിലല്പം നിന്നു. ഓരോ മനോരാജ്യം തുടങ്ങി. ദുഃഖത്തിൻെറ പരമകാഷ്ഠയെ പ്രാപിച്ചു എന്നു മനുഷ്യൎക്കൊക്കെ ഒരു സമയത്തും വിചാരിച്ചുകൂടാ എന്നു ഷെക്സ്പിയർ മഹാകവി പറഞ്ഞിട്ടുള്ളതു ശരിയാണ്. തീവണ്ടിമറിഞ്ഞു ഒററക്കു ജലപ്രവാഹത്തിൽ വീണരാത്രിയിലെക്കാൾ എത്രയോ മോശമാണ് എൻെറ ഈ രാത്രിയിലെ സ്ഥിതി! ഇനി എത്രമാത്രം മോശമാവാനിരിക്കുന്നു ആൎക്കറിയാം" ഇത്രയും ആലോചിച്ചപ്പോഴേക്കും ഒരാൾത്തിരക്കു കേട്ടു. ഈ വഴിക്കു വരുന്നവരാണ്. ഓടി ഒളിച്ചെങ്കിലൊ? വഴിയുടെ ഇരുപുറവും വെറും കുററിക്കാടാണെങ്കിലും ഇരുട്ടിൻെറ ശക്തിയാൽ ഭയങ്കരമായ കൊടുങ്കാടാണെന്നാണ് നാരായണിക്കുട്ടിക്കു തോന്നിയത്. അതുകൊണ്ടു വഴിവിട്ടുപോവാൻ ധൈൎയ്യമുണ്ടായില്ല. ചൂട്ടും പന്തവും ആയുധങ്ങളുംകൊണ്ടു പത്തഞ്ചാളുകൾ അടുത്തു വരുന്നു. ജഗദീശ്വരി എന്നു പറഞ്ഞു നാരായണിക്കുട്ടി പെട്ടെന്നു കണ്ണടച്ചു സൎവ്വശക്തി

തിയിൽനിന്നു. ഉടനെ കണ്ണുമിഴിച്ചു നോക്കുമ്പോൾ ആ വന്നിരുന്നവർ രണ്ടുഭാഗത്തുമുള്ള കററിക്കാടുകളിലേയ്ക്കു പരിഭ്രമിച്ച് ഓടുന്നതായിക്കണ്ടു. വാസ്തവത്തിൽ അവർ ചീട്ടുകെട്ടിക്കൊള്ളക്കാരായിരുന്നു. വേൽഷ് എന്നു പേരായി ആ ഡിസ്ട്രിക്റ്റിൽ ഒരു കലക്ടരുണ്ടായിരുന്നു. ആയാളുടെ ഭാൎയ്യ എന്തോ ദൌൎഭാഗ്യവശാൽ ഈ പ്രദേശത്തുവെച്ച് ആത്മഹത്യ ചെയ്തു. യൂറോപ്യൻസ്ത്രീയുടെ ഉടുപ്പിട്ട് ഏകദേശം ആ വണ്ണത്തോടുകൂടിയ ഒരു സ്ത്രീ രാത്രി രണ്ടുമണിസമയത്ത് ഏകാകിനിയായി ആ പ്രത്യേക സ്ഥലത്തു തന്നെ നില്ക്കുന്നതു കണ്ടാൽ അന്ധവിശ്വാസം നിറഞ്ഞിട്ടുള്ള ഈ കൊള്ളക്കാർ അത് ആത്മഹത്യ ചെയ്തു ആ സ്ത്രീയുടെ പ്രേതമാണെന്നു വിചാരിച്ചു ഭയപ്പെട്ട് അങ്ങുമിങ്ങും ഓടിപ്പോയതിൽ എന്താണത്ഭുതം? നാരായണിക്കുട്ടിയ്ക്ക് ഇക്കാരണം നിശ്ചയമില്ലാതിരുന്നതുകൊണ്ടു സമാന്യത്തിലധികം അത്ഭുതമുണ്ടായി. എന്നാൽ അതു ഭഗവതിയുടെ മറിമായമാണെന്നു വിശ്വസിച്ചു വീണ്ടും നടന്നു തുടങ്ങി. കഷ്ടിച്ച് ഒരു നാഴിക നടന്നപ്പോഴേക്കും ക്ഷീണംകൊണ്ടും വ്യസനംകൊണ്ടും ഉറക്കംകൊണ്ടും വിശപ്പുകൊണ്ടും ദാഹംകൊണ്ടും വാടിത്തളൎന്നു തീരെ നടക്കാൻ വയ്യാതായി. വഴിവക്കത്തു നില്ക്കുന്ന ഒരു വൃക്ഷത്തിന്റെ വേരിന്മേൽ തലവെച്ചു സൌഖ്യമായി കിടക്കുകയും ചെയ്തു. ഹാ- ഹാ എന്തുകിടപ്പ്!

ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ. ബി. എ.

---

# പലവക.

## വിപ്രസന്ദേശം

ഇയ്യിടെ ഞങ്ങൾക്കു വായിക്കാൻ ഇടയായിട്ടുള്ള അനേകം ക്ഷുദ്രപുസ്തകങ്ങളിൽനിന്ന് വിപ്രസന്ദേശത്തിലേക്കു കടക്കു

ഹോൾ അനല്പമായ ഒരു ആശ്വാസം തോന്നുന്നുണ്ട്. പി. ജി. രാമയ്യരവർകളാൽ ഉണ്ടാക്കപ്പെട്ട ഈ സന്ദേശത്തിന്നു മലയാളത്തിലുള്ള ഉൽകൃഷ്ടകാവ്യങ്ങളുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനത്തിന്ന് അവകാശമുണ്ടെന്ന് ഞങ്ങൾ സംശയംകൂടാതെ പറയാം. ശ്ലോകങ്ങൾ മന്ദാക്രാന്തയിലായിരിക്കുകയും, ദൂരസ്ഥയായ തന്റെ പ്രിയതമയ്ക്കു ഒരാൾ ദൂതമുഖേന ഒരു സന്ദേശം അയയ്ക്കുന്നതായി വിവരിക്കുകയും, ഇടക്കിടെ ചില വർണ്ണനശ്ലോകങ്ങൾ ഉണ്ടായിരിക്കുകയും ചെയ്യുന്ന ഒരു കൃതിക്കു 'സന്ദേശകാവ്യം' എന്ന പേരിന്ന് അർഹതയുള്ളതായി ഞങ്ങൾ വിചാരിക്കുന്നില്ല. വിപ്രലംഭശൃംഗാരത്തിന്റെ പരിപൂർത്തി വരികയാണ് എല്ലാ സന്ദേശകാവ്യങ്ങളുടേയും ജീവൻ. മറ്റുഗുണങ്ങളെല്ലാം ഈ രസപുഷ്ടിവരുത്തുന്നതിലേക്കുള്ള ഉപകരണങ്ങൾ മാത്രമാണ്. പ്രായേണ നമ്മുടെ കവികൾ ഏതെങ്കിലും ഒരു രീതിയിൽ കവിതയുണ്ടാക്കുമ്പോൾ ശരി ജാതി കവിതയ്ക്കു വേണ്ടുന്ന അന്തരംഗഗുണങ്ങളേക്കാൾ ബാഹ്യങ്ങളായ ഗുണങ്ങൾക്കാണ് പ്രാധാന്യം ഗണിച്ചു വരുന്നത്. 'വാക്യംരസാത്മകംകാവ്യം' എന്ന് ഉരുവിട്ടുവരുന്ന നമ്മുടെ ഭാഷാകവികളിൽ മിക്കപേരുടേയും കവിതകൾക്കുള്ള മുഖ്യമായ ദോഷം ഈ ഗുണത്തിന്റെ അഭാവമാണ്. ഇതിന്നു കാരണം 'രസം' എന്നുവെച്ചാൽ എന്താണെന്ന് അവർക്കറിഞ്ഞുകൂടായ്കയോ അതു വരുത്തുന്നതിന്ന് അവർ ശ്രദ്ധവയ്ക്കായ്കയോ ആയിരിക്കാം. ഒരു ശ്ലോകത്തിൽ 'ബാലെ' എന്നോ 'പ്രിയേ' എന്നോ ചില വാക്കുകളുണ്ടായിരുന്നാൽ അതുതന്നെ ഒരു ശൃംഗാരശ്ലോകമായെന്നാണ് വെച്ചിട്ടുള്ളത്. നമ്മുടെയിടയിൽ നടപ്പുള്ള 'ധർമ്മാദിശ്ലോകങ്ങൾ' ശൃംഗാരശ്ലോകങ്ങൾക്കുള്ള ഉത്തമമാതൃകകളാണെന്ന് അധികം പേരും കരുതിപ്പോരുന്നു. 'കേറ്റപ്പോയാധവാതിനതിമതിപെരുകിട്ടങ്ങുപോകുന്ന നേരം കണ്ണടച്ചോർക്കവേണിമാരും കണവനുമൊരുമിച്ചങ്ങുവാഴുന്നകാണാം'. ഇതിൽ ശൃംഗാരസമല്ലാ ശൃംഗാരരസാഭാസമാണുള്ളത് എന്ന വളരെ പേർ ധരിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. അതിനാലായിരിക്കണം 'ദാത്യൂഹസന്ദേശം' മുതലായ കൃതികളെ ഉൽകൃഷ്ടകാവ്യങ്ങളുടെ കൂട്ടത്തിൽ ജനങ്ങൾ ഗണിച്ചുവരുന്നത്. മേൽക്കാണി

ച്ച ന്യൂനത (രസാഭാസം) വിപ്രസന്ദേശത്തിന്ന് അശേഷം ബാധി
ച്ചിട്ടില്ലെന്നുള്ളത അതിന്റെ ഒരു വിശേഷഗുണമാകുന്നു.

മിന്നൽക്കോവിൽ നാണി എന്ന സ്ത്രീ തന്റെ അമ്മാമന്മാ
രാൽ ഭ്രഷ്ടനാക്കപ്പെട്ട പുന്നക്കോട്ടിൽ രാമമേനോന് ഒരു വിപ്രമുഖേ
ന സന്ദേശം അയക്കുന്നതാണ് ഇതിലെ സാരം. ഇതിൽ സന്ദേ
ശം അയക്കുന്നത് ഒരു സ്ത്രീയാണെന്നു വരുത്തിയിരിക്കുന്നത് ഇതര
സന്ദേശങ്ങളിൽ ഇല്ലാത്ത ഒരു വിശേഷം തന്നെ. ഇതിലെ നാ
യികക്കു ഭർത്താവിനോടു പിരിഞ്ഞിരിക്കുന്നതുകൊണ്ടുള്ള ദുഃഖം അ
നുഭവിക്കേണമെന്നു മാത്രമല്ല പതിവ്രതയായ അവൾക്കു പരപുരു
ഷനെ സ്വീകരിക്കേണമെന്നുള്ള നിർദ്ദയന്മാരായ കാരണവന്മാരുടെ
നിബന്ധം തടുക്കേണ്ട ഭാരവും കൂടിയുണ്ട്. ഈ സംഗതി അവളു
ടെ വിരഹദുഃഖത്തിനു കുറേക്കൂടി ശക്തികൂട്ടുന്നു. വിപ്രസന്ദേശം
ഞങ്ങൾക്കു വളരെ ബോധിച്ച ഒരു കൃതിയാണ്. രാമയ്യരുടെ ക
വിതയ്ക്കു സഹജമായ ഒഴുക്കു, അക്ലിഷ്ടത, എന്നീഗുണങ്ങൾ ഇതിൽ
കുറെ അധികരിച്ചു നില്ക്കുന്നുണ്ടെന്നാണ് ഞങ്ങളുടെ അഭിപ്രായം.
കവിതയുടെ സ്വഭാവം കാണിപ്പാൻ ഇതിൽനിന്നു രണ്ടു ശ്ലോകങ്ങൾ
താഴെ ചേർക്കുന്നു.

'വെട്ടത്തെത്താപ്പിപ്രഭയുമഴകേറീടുമദ്ധ്വാന്തതാല്ക്കം
മട്ടത്യന്താധവല്ലിമയെഴും ഫാലവും നീലദൃക്കും
ചട്ടറ്റീടും രുധിരനിറമാം ഗണ്ഡ്യവും പൂണ്ടനേകം
ചട്ടക്കാരത്തമണികളിറങ്ങുന്നതങ്ങുന്നു കാണാം.

നീലാഭ്രപ്പൂങ്കുഴലിയണിയും ചാരുതാരാഗണപ്പൂ-
മാലാജാലത്തൊടുമഴകെഴും ചന്ദ്രബിംബാനനത്തിൽ
ചേലാർന്നീടും കിരണമൃദുഹാസത്തൊടൊത്തും പുരശ്രീ
ലീലാഗാരെ ലളിതവനിതാതുല്യയായുല്ലസിക്കും.'



# മഹാഭാരതം

ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥങ്ങളടങ്ങിയതും യഥാർത്ഥമായ അഞ്ചാംവേദമെന്നു പറഞ്ഞുവരുന്നതുമായ മേൽപറഞ്ഞ വിശിഷ്ടഗ്രന്ഥം മൂന്നുനാലു കൊല്ലത്തിനുള്ളിൽ കഴിയുവാൻതക്കവണ്ണം ഞാൻ തനിച്ചു വൃത്തത്തിന്നുവൃത്തമായി മലയാളത്തിലേക്കു തർജ്ജമചെയ്തു വരുന്നുണ്ട്. ൧൦൮൦ മേടം മുതല്ക്കു ഇതു ഒരു മാസികയായി പുറപ്പെടുവിച്ചു തുടങ്ങിയിരിക്കുന്നു. വരിസംഖ്യ കൊല്ലത്തിൽ അഞ്ചുറുപ്പിക മാത്രം. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാകുന്നു.

മേൽവിലാസം:

കെ. സി. തിരുവീരരായൻ രാജാ, ബി. എ.,

കോട്ടയ്ക്കൽ,

എന്ന് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

# ഭഗവൽഗീത

(ഒരു കൊല്ലംകൊണ്ടവസാനിപ്പിക്കുന്ന മാസിക)

ശാംകരഭാഷ്യത്തിന്റെ മലയാളതർജ്ജമയോടും

ശങ്കരാനന്ദസരസ്വതി മുതലായവരുടെ

വ്യാഖ്യാനങ്ങളിൽനിന്നുള്ള സാരാംശത്തോടുംകൂടി.

പരിഭാഷകൻ

കെ. എം.

തപാൽ കൂലി ഉൾപ്പെടെ ഒരുകൊല്ലത്തേക്കു വരിസംഖ്യ 3 6 0

ആവശ്യമുള്ളവക്ക് വി. പി. ആയും അയച്ചു കൊടുക്കും.

ടി. സി. പരമേശ്വരൻ മൂസ്സത്,

ആനന്ദാശ്രമകാര്യദർശി,

തൃശ്ശിവപേരൂർ,

വില്പാൻ തയ്യാർ

| | | | | |
|---|---|---|---|---|
| കർമ്മയോഗം—കെ. എം. | വില | 0 | 12 | 0 |
| ഭക്തിയോഗം— ടി | ടി | 0 | 12 | 0 |
| ഭഗവൽഗീത—ജി. കൃഷ്ണശാസ്ത്രികൾ | ടി | 1 | 4 | 0 |

വി. സുന്ദരയ്യർ ആൻഡ് സൺസ്സ് തൃശ്ശിവപേരൂർ.

രസികരഞ്ജിനി

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽകൂലി ഉൾപ്പടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽകൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം മറുമാസത്തിലെ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിന്റെ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടോ, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തോന്നിച്ച് അടക്കം ചെയ്യയക്കേണ്ടതാകുന്നു.

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമൊ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യം പോലെ കൂലി ചുരുക്കുന്നതാകുന്നു.

---

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജർക്കു അറിവുതരേണ്ടതാകുന്നു. അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെറ്റുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മാററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

എറണാകുളത്ത് } എന്ന—അമ്പാടി ചെറിയ കൃഷ്ണപുതുവാൾ
കോവിലകം } ര. ര. മാനേജർ.

# രസികരഞ്ജിനി

൧൦൮൧ മേടം
പുസ്തകം ൪ ലക്കം ൯

പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിരി
രസജ്ഞകൾക്കു കൊണ്ടുക്കേട്ടു
രസം രസികരഞ്ജിനി



വാ: സംഖ്യ മുൻകൂറായി രു ൦ ൦ കുടിശ്ശികയായാൽ രു ൪ ൦

# രസികരഞ്ജിനി

## പരസ്യം.

---

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപൎക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാൎയ്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജൎക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസിക സംബന്ധമായ എഴുത്തുകളിലൊ ലക്ക്യങ്ങളിലൊ അവരുടെ മുദ്രയൊ കയ്പ്പൊ ഉണ്ടായിരുന്നാൽ മതി.

എന്ന്

കോവിലകം } രസികരഞ്ജിനി ഉടമസ്ഥൻ,

*RAMA VURMA,*

എറണാകുളം } 13th Prince of Cochin.

---

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചുതരേണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തൊന്നിച്ച് അയയ്ക്കുന്നതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാൎയ്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപൎക്ക് അയക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം അയവ ആപ്പീസ്സൽ കിട്ടുവാൻ അമാന്തം വരുന്നതാണ്.

ര. ര. പ.

## സംഗതിവിവരം.

മുഖച്ചിത്രം— വെയിത്സിലെ രാജകുമാരി.

---





---

വിദ്യാവിനോദിനി അച്ചുക്കൂടം.



വെയിൽസ്സ് രാജകുമാരി.

(1867 മെയി 26-ാംനു- ജനിച്ചു)

[രസികരഞ്ജിനി]

# രസികരഞ്ജിനി

൧൦൮൧

പുസ്തകം ൪ | മേടമാസം | ലക്കം ൯


## മംഗളം.

ഉത്സാഹത്തോടുകൂടിപ്പലതൊഴിലുകളുംചെയ്യുലോൎക്കാപകാരം
നത്സാമൎത്ഥ്യത്തൊടെല്ലാംസ്സ്വൈഴുമിളവുവരാതേററമേററംജനങ്ങൾ
ദുസ്സ്വാതന്ത്ര്യംദുരാശച്ചേ്ചാടിമടിയിടിവെന്നൊന്നുമേശാതെമേന്മേൽ
സത്സ്വാരാജ്യത്തുവൎദ്ധിപ്പതിനുതുനിയുമാറാകണംലോകനാഥൻ.

# ചീനരാജ്യവും അതിലെ ജനങ്ങളും.

1894-ൽ ചീനയും ജാപ്പാനും തമ്മിൽ ഉണ്ടായ യുദ്ധത്തിൽ ചീനർ തോററുപോയതിന്റെശേഷം, ജാപ്പാൻകാരുടെ അത്ഭുതകരമായ സാമൎത്ഥ്യത്തിന്റേയും ജയത്തിന്റേയും ശരിയായ കാരണങ്ങളെ ക്രമേണ ചീനർ അറിഞ്ഞുവരുന്നുണ്ടെന്ന് പല സംഗതികളാലും തെളിയുന്നു. ഈയിടെ പതിനായിരത്തോളം ചീനബാലകന്മാർ ജാപ്പാനിൽപോയി

നാനാവിദ്യകൾ പഠിച്ചു തുടങ്ങിയിരിക്കുന്നു. ചീനരും ജപ്പാൻകാരും തമ്മിലുള്ള സംബന്ധം അവരിൽ ഓരോരുത്തരും മററുജാതിക്കാരും തമ്മിലുള്ളതിനേക്കാൾ അടുത്തതാകുന്നു. ചീനമഹാരാജ്യത്തിൽ നാലായിരം ലക്ഷം ജനങ്ങൾ ഉണ്ട്. ജനസംഖ്യകൊണ്ട് അതു ലോകത്തിൽ പ്രഥമസ്ഥാനം വഹിക്കുന്നു. അതിനാൽ ചീനയും ജപ്പാനും യോജിച്ചു നിന്ന് മറേറതെങ്കിലും ജാതിക്കാരോട് പോർചെയ്യുന്ന പക്ഷം അവർ ജയശാലികളാകാതിരിക്കുവാൻ വഴിയുണ്ടോ എന്നു യൂറോപ്യരും മററും ദീർഘദർശനം ചെയ്യുന്നതായി നാം അറിയുന്നു. ജാപ്പാൻദേശീയരെ സകലപ്രകാരേണയും അനുകരിക്കുവാൻ ചീനർ ഒരുങ്ങി പുറപ്പെടുന്നതായാൽ ഈ ഇരുജാതിക്കാരും ലോകത്തിലെ ജാതികളിൽവെച്ച് ഏററവും ബലവാന്മാരായിത്തീരുമെന്നുള്ളതിനു സംശയമില്ല. ഈ സന്ദർഭത്തിൽ ചീനത്തെയും അതിലെ ജനങ്ങളേയും കുറിച്ചുള്ള വിവരങ്ങൾ അറിയുവാൻ ഒരു താല്പര്യം ലോകരിൽ ജനിക്കുന്നതു സ്വാഭാവികമാണല്ലൊ.

റഷ്യയും ബ്രിട്ടീഷു രാജ്യവും കഴിഞ്ഞാൽ ഭൂവിസ്താരംകൊണ്ട് രാജ്യങ്ങളിൽവെച്ചു ചീന മുമ്പിട്ടുനില്ക്കുന്നു. അതിനു ഏകദേശം നാല്പത്തയ്യായിരം ചതുരശ്രനാഴിക വിസ്താരമുണ്ട്. ചീനർ തങ്ങളുടെ രാജ്യം ഭൂമിയുടെ നടുവിലാണെന്നു വിശ്വസിച്ചു അതിനെ മദ്ധ്യരാജ്യമെന്നു വിളിക്കുന്നു. അതിനു ഇന്ത്യാ ഏകദേശം മൂന്നുകൂടിയ വലിപ്പം ഉണ്ട്. അവിടെ സാധാരണ ലോഹങ്ങളെല്ലാം ഉണ്ടെങ്കിലും ഒരു വെള്ളത്തരം കളിമണ്ണുകൊണ്ടാണ് ആ രാജ്യം കോൾവിപ്പെട്ടിരിക്കുന്നത്. കല്ക്കരി കുഴിച്ചെടുത്തു തുടങ്ങീട്ടു അധികകാലമായിട്ടില്ല. ഭൂമിയിൽ കുഴികൾ ഈ ആവശ്യത്തിനു താഴ്ത്തുക നിമിത്തം പണ്ട് മരിച്ചുപോയ ഒരു ചക്രവർത്തിനിയെ അസഹ്യപ്പെടുത്തി എന്നുള്ള കാരണത്തിന്മേൽ ഈ തുരങ്കങ്ങളെ കുറെ കാലത്തേക്കു നിർത്തൽ ചെയ്യുകയുണ്ടായി പോലും! മുഖ്യധാന്യം അരിയത്രെ. കോതമ്പും തിനയും തെങ്ങും പലേടത്തും ഉണ്ട്. പട്ടുപുഴുവിനെ തീററുന്ന മൾബെറി വൃക്ഷം ധാരാളമായി വളത്തുന്നുണ്ട്. ജനബാഹുല്യം നിമിത്തം ദുഷ്ടമൃഗങ്ങൾ ഇല്ലെന്നുതന്നെ പറയാം.

ചീനർ കാസ്പ്യൻ സമുദ്രത്തിന്റെ ദക്ഷിണ പ്രദേശങ്ങളിൽ നിന്നും ഏകദേശം 4400 സംവത്സരങ്ങൾക്കു മുമ്പിൽ വന്നവരാണെന്നു പറയുന്നു. ആൎയ്യന്മാർ ഇന്ത്യയിലെ പൂൎവ്വനിവാസികളെ ചെയ്തപോലെ ഇവർ ചീനയിലെ പൂൎവ്വനിവാസികളെ ഓടിച്ച് കാട്ടിലേക്കു അയച്ചു.

ചീനർ തവിട്ടുനിറവും ഉയൎന്ന കവിളെല്ലുകളും ഉള്ളവരാകുന്നു. നിറയിൽ അല്പം ഭിക്കിൽ ഒഴികെ തലയുടെ ശേഷമുള്ള ഭാഗംമുഴുവനും ക്ഷൌരം ചെയ്യുന്നു. നിറയിലുള്ള കുടുമ വളരെ നീണ്ടിരിക്കും. അതിനെ സാധാരണയായി 'പന്നിവാൽ' എന്നു അവർ വിളിക്കുന്നു. വികൃതികളായ കുട്ടികൾ ചിലപ്പോൾ തങ്ങളുടെ ചങ്ങാതികളിൽ രണ്ടാളുടെ വാലുകൾ അറിയാതെ ചെന്ന് കൂട്ടിക്കെട്ടും. ഈ വാലിന്റെ അറ്റം മുറിക്ക എന്നത് അവൎക്ക പരമസങ്കടമായ ഒരു കാൎയ്യമാകുന്നു. പെൺകുട്ടികൾക്ക് ഏകദേശം അഞ്ചു വയസ്സായാൽ അവരുടെ കാലുകൾ പിന്നെ വളരാതിരിക്കത്തക്കവണ്ണം കെട്ടി മുറുക്കുന്നു. ഇത് അവൎക്ക് വളരെ വേദനക്കു കാരണമാകുന്നുണ്ടെങ്കിലും ചെറിയ പാദങ്ങൾ സ്ത്രീകൾക്ക് ഏറ്റവും വലിയ ഭംഗിയാണെന്നു ചീനർ വിചാരിച്ചുവരുന്നതിനാൽ ചിലപ്പോൾ ഒരു പെൺകുട്ടിയുടെ ഒന്നോ രണ്ടോ കാൽ വിരലുകൾ പോയാലും അത്ര സാരമില്ലെന്നാണ് അവരുടെ പക്ഷം. പതിവിൽ ചെറിയ പാദങ്ങളുള്ള ഒരു ബാലികയെ കണ്ടാൽ 'അവളുടെ അമ്മ എത്ര നല്ലവളായിരിക്കണം' എന്നു കാഴ്ചക്കാർ പറഞ്ഞു വിസ്മയിക്കുമത്രെ. ഭംഗിയായി മുടികെട്ടി വെക്കുന്നതിൽ ചീനസ്ത്രീകൾക്കു വളരെ ഭ്രമമുണ്ട്. തലയും മുടിയും മറ്റൊന്നിന്മേലും തൊടാതിരിപ്പാൻ മുളകൊണ്ട് ഒരു മാതിരി തലയിണ ഉണ്ടാക്കി കഴുത്തിൽവച്ചു കെട്ടി നടക്കുമത്രെ. അവസ്ഥയുള്ള ചീനസ്ത്രീകൾ ഇതു കൂടാതെ തങ്ങളുടെ മുഖത്തു വെള്ളയോ ചുവപ്പോ ചായം തേക്കാറുണ്ട്. സ്വൎണ്ണനിറം വരുത്തേണമെന്നു കരുതി ഇന്ത്യയിലെ ചില ജാതിക്കാർ സ്ത്രീകൾ ദേഹത്തിൽ മഞ്ഞൾ പൂശി മഞ്ഞപ്പിത്തം പിടിച്ചവരെപ്പോലെ കാണപ്പെടാറുണ്ടല്ലോ. ചീനയിലെ ചായപ്രയോഗമാണ് അതിലും ഭേദം.

ചീനർ ഉണ്ണുന്നത് ഒരു അസാധാരണ സമ്പ്രദായത്തിലാണ്. ചോർ ഒരു പാത്രത്തിലിട്ട് ഒരു കൈകൊണ്ട് അതിനെ താടിയുടെ കീഴെ പിടിക്കയും മറെറ കയ്യിലുള്ള രണ്ടു കോലുകൾകൊണ്ട് ചോറു തട്ടി വായിലാക്കുകയും ചെയ്യുന്നു. തേയിലയെ തിളപ്പിച്ചുററിയ വെള്ളമൊ അല്ലാതെ പച്ചവെള്ളം അവർ കുടിക്കയില്ല. അസാധാരണമായി കോഴി, താറാവു, പന്നി ഇവയുടേയും ചിലപ്പോൾ പൂച്ച, പട്ടി, തവള ഇവയുടേയും മാംസമെ ഭക്ഷിക്കുന്നു. മത്സ്യം ധാരാളമായി ഉപയോഗിക്കും. വെട്ടുകിളികളേയും പുല്ലിച്ചാടികളേയും ചില പ്രദേശങ്ങളിൽ ചുട്ടുതിന്നാറുണ്ട്. പശുവിൻ പാൽ കുടിക്കുന്നത് ദുല്ലഭം. എന്നാൽ ഏററവും വിശേഷമായ ഭക്ഷണമെന്ന് അവർ വെച്ചിരിക്കുന്നത് ഒരു മാതിരി മീവൽ പക്ഷിയുടെ കൂട്ടുകൾകൊണ്ട് ഉണ്ടാക്കുന്ന സൂപ്പാകുന്നു. ഓരോ കൂട്ടിനു ഏകദേശം അതിന്റെ തൂക്കത്തോളം വിലകൊടുക്കണം. കറുപ്പുതീനും കറുപ്പ് പുകവലിയും വളരെ സാധാരണമാകുന്നു.

ലാന്തർ വിളക്കുകൾ ഉണ്ടാക്കുന്നതിൽ ചീനക്കു വളരെ സാമത്ഥ്യം ഉണ്ട്. അവ കടലാസ്, പട്ടു, ചില്ല്, കൊമ്പ്, മുതലായവകൊണ്ട് അനേകവിധത്തിൽ ഉണ്ടാക്കപ്പെടുന്നു. അവക്കു ഒരണ മുതൽ 600 ഉറുപ്പികവരെ വിലയുണ്ട്.

ചീനയിലെ ദക്ഷിണനഗരങ്ങളിലെ തെരുവുകൾ സാധാരണയായി വീതികുറഞ്ഞതും ഇഷ്ടികയൊ കല്ലൊ പതിച്ചിട്ടുള്ളതും ആകുന്നു. ചില തെരുവുകളുടെ നടുവിൽ ഒരാൾനിന്നു കൈ രണ്ടും നിവത്തിയാൽ ഇരുവശവും ഉള്ള കെട്ടിടങ്ങളെ ഏകദേശം തൊടാം. വണ്ടികൾ ദുല്ലഭമാകയാൽ വിസ്താരമുള്ള തെരുവുകൾക്കു ആവശ്യമില്ല. വീഥികളുടെ ഇടുക്കം നിമിത്തം വെയിൽ അവയിൽ അധികമായി കൊള്ളുകയില്ല. എങ്കിലും വടക്കൻ പ്രദേശങ്ങളിലുള്ള തെരുവുകൾ വിസ്താരമുള്ളതും കല്തളമിടപ്പെടാത്തതും ആകുന്നു. എല്ലാ ചീനനഗരങ്ങളും ചുററും കോട്ട കെട്ടപ്പെട്ടിട്ടുള്ളതാണ്.

വിവാഹാചാരങ്ങൾ പല സംഗതികളിലും ഇന്ത്യയിലെപ്പോലെതന്നെ ആകുന്നു. 20 വയസ്സു കഴിയുന്നതിനു മുമ്പിൽ വിവാ

ഹം ചെയ്യാത്ത പുരുഷന്മാർ ചുരുക്കം. സ്ത്രീയുടേയും പുരുഷന്റെയും ജാതകങ്ങൾ യോജിക്കുന്നുണ്ടോ എന്നു നോക്കും. വിവാഹം നിശ്ചയിച്ചിട്ടു മൂന്നു ദിവസത്തിനകം ഇരുഭാഗക്കാരുടേയും വീട്ടിൽ വിലപിടിച്ച എന്തെങ്കിലും സാമാനം ഉടയുകയൊ കളവു പോകുകയൊ ചെയ്താൽ അത് ദുശ്ശകുനമായി വിചാരിക്കപ്പെടുകയും ആ വിവാഹനിശ്ചയം ഉടനെ ദുർബ്ബലപ്പെടുത്തുകയും ചെയ്യും. വിവാഹകർമ്മത്തിനുള്ള ദിവസം നിർണ്ണയിക്കുന്നതു ജ്യോതിഷക്കാരനാണ്. വിരുന്നുകാർ പുരുഷന്റെ ഭവനത്തിൽകൂടി അവിടെനിന്നും സ്ത്രീയുടെ വീട്ടിലേക്കു യാത്ര പുറപ്പെടുന്നു. വഴിയിൽ ദുർഭൂതങ്ങൾ ഒളിച്ചിരുന്നു വല്ല ദോഷവും വരുത്താതിരിപ്പാൻ വേണ്ടി ഒരു വലിയ കഷണം പന്നി മാംസം മുമ്പുകൊണ്ടു പോകും. സ്ത്രീ അവളുടെ ഏറ്റവും നല്ല വസ്ത്രങ്ങളും ആഭരണങ്ങളും ധരിച്ച് പൊൻ പൂശിയ ഒരു കസേരയിന്മേൽ കയറിയിരുന്നു തന്നത്താൻ സർവ്വാംഗം മൂടുന്നു. അനന്തരം ആ കസേര നാലുപേർ എടുത്ത് എല്ലാവരും ഘോഷയാത്രയായി പുരുഷന്റെ ഭവനത്തിലേക്കു തിരികെ പുറപ്പെടുന്നു. അവിടെ എത്തിയാൽ ജ്വലിക്കുന്ന തീക്കനൽ നിറച്ചിട്ടുള്ള ഒരു പാത്രത്തിന്റെ മീതെക്കൂടി സ്ത്രീയെ പൊക്കി എടുത്തു വീണ്ടും നിലത്തു വെക്കുന്നു. ഇതിന്റെശേഷം അവൾ ഭർത്തൃഗൃഹപ്രവേശം ചെയ്കയും അവന്റെ സന്നിധിയിൽ സാഷ്ടാംഗമായി വീഴുകയും ചെയ്യുന്നു. അനന്തരം വധൂവരന്മാർ ഭവനത്തിലുള്ള ബലിപീഠത്തിൻ മുമ്പാകെ ആകാശം, ഭൂമി, ഇവയേയും മരിച്ചുപോയ പൂർവ്വന്മാരെയും നമസ്കരിക്കുന്നു. മാതാപിതാക്കന്മാരെ അനുസരിക്കായ്ക, പ്രസവിക്കായ്ക, വ്യഭിചാരം, അസൂയ, കുഷ്ഠരോഗം, അതിയായി സംസാരിക്കുക, മോഷ്ടിക്കുക ഈ കാരണങ്ങളിൽ ഏതെങ്കിലും ഒന്നുണ്ടായാൽ ഒരു ഭർത്താവിനു തന്റെ ഭാര്യയെ പരിത്യജിക്കാം. വിധവാ വിവാഹം വിലക്കപ്പെട്ടിരിക്കുന്നു. ശിശുക്കൾക്കു ധരിക്കുവാൻ ആദ്യം കൊടുക്കുന്ന വസ്ത്രങ്ങൾ എഴുപതൊ എണ്പതൊ വയസ്സുള്ള വല്ല വൃദ്ധന്മാരുടേയും ഉടുപ്പുകൾകൊണ്ടു ഉണ്ടാക്കീട്ടുള്ളതായിരിക്കണം. ഇങ്ങിനെ ചെയ്യുന്നത് ആ ശിശുക്കൾക്കു ദീർഘായുസ്സുണ്ടാകുവാനാണത്രെ. കുട്ടികളെ വില്ക്കുന്നതു സാധാരണമാണ്. ചെ

ൺകുട്ടികളെ വളൎത്തികൊണ്ടു വന്നു വിവാഹം ചെയ്തു കൊടുക്കുവാനുള്ള ബുദ്ധിമുട്ടും ചിലവും ഓൎത്തു ചില മാതാപിതാക്കന്മാർ അവരെ വെള്ളത്തിൽ മുക്കി കൊന്നുകളയുമത്രെ.

പട്ടം പറപ്പിക്കുന്നതു ചീനരിൽ ബാലന്മാൎക്കും വൃദ്ധന്മാൎക്കും ഒരു ഇഷ്ടവിനോദമാകുന്നു. അവ പക്ഷികളുടെയും വണ്ടുകളുടെയും പഴുതാരകളുടെയും ചിലപ്പോൾ മനുഷ്യരുടെയും മൃഗങ്ങളുടെയും ആകൃതിയിലായിരിക്കും.

ആറുവയസ്സായാൽ കുട്ടികളെ വിദ്യാഭ്യാസത്തിന്ന് അയക്കും. ചീനഭാഷക്ക് അക്ഷരമാല ഇല്ല. ഏകദേശം 200 ധാതുക്കൾ കൊണ്ടാണ് ആ ഭാഷ ഉണ്ടായിരിക്കുന്നത്. വാക്കുകൾ അവ ഏതുവസ്തുക്കളെ കുറിക്കുന്നുവൊ ആ വസ്തുക്കളുടെ ഏകദേശമായ ആകൃതിയോടുകൂടിയവയാകുന്നു. വാക്കുകളുടെ സാഹചൎയ്യത്താൽ അവയുടെ അൎത്ഥത്തെ നിൎണ്ണയിക്കുന്നു. ഒരേശബ്ദത്തിനു ചിലപ്പോൾ അമ്പതുവരെ അൎത്ഥമുണ്ടാകും. ചീനയിൽ എല്ലായിടത്തും ഒരേ തരം പുസ്തകങ്ങൾ തന്നെയാണ് പഠിപ്പിക്കുന്നത്. ചീനഭാഷയിൽ ഏകദേശം നാല്പതിനായിരം വാക്കുകൾ ഉണ്ടെങ്കിലും സാധാരണയായി ആറായിരം മാത്രമേ ഉപയോഗിക്കാറുള്ളു. പരീക്ഷകളിൽ ജയിച്ചിട്ടുള്ളവൎക്കേ സൎക്കാർ ഉദ്യോഗം ലഭിക്കയുള്ളു. പരീക്ഷ ഒമ്പതു വിധമുണ്ട്. നൂറിലൊന്നുവീതം പേർ മാത്രമേ ജയിക്കയുള്ളു. ഏററവും ഉന്നതമായ പരീക്ഷയിൽ ജയിച്ചു പ്രാവീണ്യം സിദ്ധിച്ചവർ അധിരാജകലാസമാജത്തിന്റെ ഒരു അംഗമായിത്തീരാം. ഈ സമാജത്തിനു 'പെൻസിലുകളുടെ വനം' എന്നാണത്രെ പേർ.

ചീനയിൽ കൃഷിപ്പണി വളരെ ബഹുമാനമുള്ള തൊഴിലായി വിചാരിക്കപ്പെടുന്നു. പെക്കിങ്ങ് എന്ന രാജധാനിയിൽ ആണ്ടുതോറും ഒരു ഉത്സവം ഉണ്ട്. അന്നു ചക്രവൎത്തിതന്നെ ഒരു അതിവിശേഷമായ കരിപിടിച്ച് ഒരു വിശുദ്ധ വയലിൽ മൂന്നുചാലു ഉഴുന്നു. രാജകുമാരന്മാർ അഞ്ചുചാലും പ്രധാനമന്ത്രികൾ ഒമ്പതുചാലും ഉഴുന്നു. പിന്നെ അവർ കളിമണ്ണുകൊണ്ടു പശുവിന്റെ ഒരു വലിയ വിഗ്രഹം ഉണ്ടാക്കി അതിനെ തട്ടി ഉടക്കുന്നു. ജനങ്ങൾ

അതിൻെറ കഷണങ്ങൾ പെറുക്കിക്കൊണ്ടുപോയി അവരുടെ വയലുകളിൽ പൊടിച്ചിടുന്നു. ഇങ്ങിനെ ചെയ്യുമ്പോൾ നല്ല വിളവുണ്ടാകുമെന്നാണ് അവരുടെ വിശ്വാസം. കൃഷിപ്പണിക്കുള്ള ആയുധങ്ങൾ മിക്കവാറും ഇന്ത്യയിലെ ആയുധങ്ങളെപ്പോലെതന്നെയാകുന്നു. വളം ശേഖരിക്കുന്നതിൽ ചീനർ ഉത്സാഹികളും സൂക്ഷ്മമുള്ളവരും ആകുന്നു. പക്ഷികളുടെ തൂവൽ ക്ഷുരകന്മാരുടെ പണിസ്ഥലങ്ങളിൽ വീഴുന്ന രോമങ്ങൾ, പൊട്ടിച്ച പടക്കങ്ങളുടെ ശിഷ്ടങ്ങൾ മുതലായവപോലും അവർ ശേഖരിച്ചു വളമായി ഉപയോഗിക്കുന്നു.

ചീനയിൽ തേയിലകൃഷി വളരെ പ്രധാനമാകുന്നു. അവർ അതിനെ 'ചേ' എന്നു വിളിക്കുന്നു. ഈ വാക്കുതന്നെ അല്പം ഭേദപ്പെടുത്തി മററനേകഭാഷകളിൽ സ്വീകരിച്ചിട്ടുണ്ട്. തേയില ആദ്യം ഇംഗ്ലാണ്ടിൽ കൊണ്ടുവന്നത് ഏകദേശം 1615-ാം കൊല്ലത്തിലാകുന്നു. കുറെക്കാലത്തേക്ക് അതിന് റാത്തലിന് അഞ്ചു പവൻവരെ വിലയായിരുന്നു.

പട്ടുനൂൽക്കുന്നതു ചീനയിൽ തേയിലകൃഷിപോലെതന്നെ ഒരു മുഖ്യതൊഴിലാകുന്നു. ആദ്യം പട്ടുനൂൽ ഉണ്ടാക്കി തുണി നെയ്തത് ഒരു ചക്രവർത്തിയുടെ പത്നിയാണുപോലും. അതിന്ന് അവളെ ആണ്ടുതോറും ഒമ്പതാംമാസത്തിൻെറ ഒരു ദിവസത്തിൽ എല്ലാവരും ആരാധിക്കും.

മത്സ്യം പിടിക്കുന്ന തൊഴിലും മേൽപ്രകാരംതന്നെ മുഖ്യമാകുന്നു. ചീനരുടെ ഭക്ഷണസാധനത്തിൻെറ പത്തിലൊരംശം വെള്ളത്തിൽനിന്നു ലഭിക്കുന്നു എന്നു കണക്കെടുത്തിരിക്കുന്നു.

കരവാഹനങ്ങൾ കസേര, പല്ലക്ക്, ഒരാൾ വലിക്കുന്ന വണ്ടി എന്നിവകളാകുന്നു. ഈ ഒടുവിൽ പറഞ്ഞതിന്ന് 'ജിൻറിക്ഷ' എന്നാണ് പേർ. ജിൻ എന്നതിനു മനുഷ്യനെന്നും, റിക്ക് എന്നു വെച്ചാൽ ബലമെന്നും, ഷാ ശബ്ദത്തിനു വണ്ടി എന്നും അർത്ഥമാകുന്നു. ചീനക്ക് ആദ്യം തീവണ്ടിയോടു വിരോധമായിരുന്നു. പരദേശികൾ കണ്ടുപിടിച്ചതാണത്രെ ഈ വിരോധത്തിൻെറ കാരണം. എങ്കിലും ക്രമേണ ഈ വൈമുഖ്യം നീങ്ങി ഇപ്പോൾ തീവണ്ടി പല സ്ഥലങ്ങളിലും നടപ്പായിട്ടുണ്ട്. വഞ്ചിമാ

ഗ്ഗമാണ് അധികം ജനങ്ങൾ ഇപ്പോഴും ചീനയിൽ യാത്ര ചെയ്യുന്നത്. അനേക ലക്ഷം ജനങ്ങൾ ആണ്ടോടാണ്ട് വഞ്ചികളിൽ താമസിക്കുന്നു.

ചീനക്ക അച്ചടിച്ചതോ, എഴുതിയതോ, ആയ എന്തിനേയും കുറിച്ചു വളരെ ഭക്തിയുണ്ട്. അച്ചടിച്ച കടലാസുകളെ ബഹുമാനിക്കണം എന്നുള്ള കല്പന ചുമരുകളിന്മേൽ ചിലപ്പോൾ പതിക്കാറുണ്ട്. അവയിൽ താഴെ കാണിക്കുന്ന സമ്മാനങ്ങളും ശിക്ഷകളും വിവരിക്കാറുണ്ട്:— ആരെങ്കിലും അച്ചടിച്ച കടലാസ്സ് ശേഖരിച്ചു അവയെ കഴകി കത്തിക്കുന്നു എങ്കിൽ, അവന് പന്ത്രണ്ടു സംവത്സരത്തെ ആയുസ്സ് കൂടി കിട്ടും. അവന് ബഹുമാനവും ധനവും ഉണ്ടാകുന്നതിനു പുറമെ അവന്റെ പുത്രപൌത്രന്മാർ സുകൃതികളും പിതൃഭക്തിയുള്ളവരും ആയിത്തീരും. അവനു 5,000 പുണ്യങ്ങൾ ലഭിക്കും. അക്ഷരങ്ങൾ ഉള്ള കടലാസ്സ് അഴുക്ക് വെള്ളത്തിൽ ഇടുകയൊ വെടിപ്പില്ലാത്ത സ്ഥലത്ത് ദഹിപ്പിക്കുകയൊ ചെയ്താൽ, അവന് 20 പാപങ്ങൾ ഉണ്ടാകും. എന്നുതന്നെയല്ല നേത്രരോഗവും അന്ധതയും ബാധിക്കും.

ചീനച്ചക്രവത്തിയെ പ്രജകൾ 'ആകാശത്തിന്റെ മകൻ' എന്നു വിളിക്കുന്നു. അദ്ദേഹത്തിന്റെ പിതാവു ആകാശവും മാതാവു അമ്മയും ആണുപോലും! ചിലപ്പോൾ 'പതിനായിരം സംവത്സരങ്ങളുടെ പിതാവ്' എന്നും വിളിക്കും. രാജധാനി, മുൻപറഞ്ഞപ്രകാരം, പെക്കിങ്ങ് പട്ടണമാകുന്നു. അതിന്റെ തെരുവുകൾ ഉഷ്ണകാലത്ത വളരെ പൊടിയും മഴക്കാലത്ത ചളിയും ദുർഗ്ഗന്ധവും ഉള്ളവയാകുന്നു. ചില തെരുവുകളുടെ പേരുകൾ മനോഹരമെന്നു പറഞ്ഞുകൂട. നാറുന്ന കാൽതെരുവ്, നായുടെ പല്ലു തെരുവ്, നായുടെ വാൽതെരുവ്, മുഠാളന്മാരുടെ തെരുവ്, ഇങ്ങിനെയാണ് ചില പേരുകൾ.

ചക്രവത്തിക്ക് അഞ്ചു സാമാജികന്മാരുള്ള ഒരു ആലോചനസഭ ഉണ്ട്. സക്കാർ ഉദ്യോഗങ്ങളിൽ മൂന്നാണ്ടുകളിലധികം ആരും ഇരുന്നുകൂട. ശമ്പളം വളരെ സ്വല്പമാകുന്നു.

ശിക്ഷകൾ അത്യന്തം കഠിനം. കററം സമ്മതിക്കാതെ ആ

രേയും ശിക്ഷിക്കുവാൻ പാടില്ലാത്തതിനാൽ കുററക്കാരെ ഞെരുക്കി കുററം സമ്മതിപ്പിക്കുന്നത് സാധാരണമാകുന്നു. ചിലപ്പോൾ സാക്ഷികളേയും ഞെരുക്കും. താടിയെല്ലിന്മേൽ കട്ടിയുള്ള തുകൽവാറുകൊണ്ടും കാലിൻെറ കണ്ണിയിന്മേൽ മുളവടികൊണ്ടും തല്ലുന്നതു മേൽപറഞ്ഞ ഞെരുക്കങ്ങളുടെ ആരംഭകാര്യങ്ങളാണ്. വലിയ പാതകന്മാരുടെ നേരെ കാണിക്കുന്ന ക്രൂരതയുടെ കടുപ്പം കാരണം മരണം സംഭവിക്കുന്നതും അസാധാരണമല്ല. ചെയ്യ കുററം എഴുതിയ ഒരു വലിയ മരപ്പലക കഴുത്തിൽ ഇറക്കി പൂട്ടിയിടുകയും ഒരു മരക്കൂട്ടിൽ കുററക്കാരനെ ഇട്ടടക്കുകയും ചെയ്യുന്നതു മററു തരം ശിക്ഷകളാണ്. ശിരച്ഛേദം ഏററവും വലിയ ശിക്ഷയാകുന്നു. എന്നാൽ കുററക്കാരൻ കുറെ പ്രാബല്യമുള്ളവനായാൽ ആ ശിക്ഷ തൂക്കിക്കൊല്ലുക എന്നതായി ഭേദപ്പെടുത്തുന്നു. മാതാപിതാക്കന്മാരെയോ, മററനേകം പേരെയോ, വധിച്ചിട്ടുള്ള കുററക്കാരനെ കൊല്ലുന്നത് മഹാഘോരമായ വിധത്തിലാകുന്നു. അവനെ ഒരു കുരിശിന്മേൽവച്ചു കെട്ടി മുഖത്തും ശരീരത്തിൻെറ മാംസമുള്ള ഭാഗങ്ങളിലും 8 മുതൽ 120 വരെ മുറിവുകൾ ഏല്പിച്ചതിൻെറ ശേഷം അവൻെറ ഹൃദയം കുത്തിത്തുളക്കുന്നു. മരിച്ച ഉടനെ അവൻെറ അംഗങ്ങൾ വെട്ടി ശരീരത്തിൽനിന്നു വേർപെടുത്തുന്നു.

ചീനയിൽ കൊൺഫൂസിയസ്, താവു, ബുദ്ധൻ എന്നിവരുടെ മതങ്ങൾക്കാണ് പ്രാധാന്യം. ഇവരിൽ ആദ്യൻ ക്രിസ്തുവർഷത്തിനു 551 വർഷങ്ങൾക്കു മുമ്പെ ജനിച്ചു. പത്തൊമ്പതു വയസ്സിൽ വിവാഹം ചെയ്തു. എങ്കിലും പഠിപ്പിനും പൊതുജനങ്ങളെ സംബന്ധിക്കുന്ന കൃത്യങ്ങൾ ചെയ്യുന്നതിനുംവേണ്ടി അധികം സമയം കിട്ടുവാൻ അദ്ദേഹം നിജപത്നിയെ നാലു തവണ പരിത്യജിച്ചു. അദ്ദേഹത്തിൻെറ മതത്തിൽ സാരമായ അംശം മരിച്ച പൂർവ്വന്മാരെ ശ്മശാനത്തിലോ ഭവനത്തിൽ അതിനായി നിശ്ചയിച്ചിട്ടുള്ള ഒരു ഭാഗത്തിലോ വെച്ച് വന്ദിക്കുക എന്നതാകുന്നു. പരമേശ്വരനെ നിഷേധിച്ചില്ലെങ്കിലും കൊൺഫൂസിയസ് ആ സംഗതി തീരെ വിസ്മരിക്കയും, മനുഷ്യൻ സമുദായത്തിൻെറ ഒരു അംഗമാകയാൽ തനിക്കും അന്യർക്കും ഏററവും ക്ഷേമദങ്ങളായ കാര്യ

ങ്ങൾ ചെയ്യുന്നതാണ് ഓരോരുത്തന്റെ മുഖ്യധർമ്മമെന്ന് ഉപദേശിക്കയും ചെയ്തു.

താവുമതത്തിന്റെ കർത്താവായ ലൌട്സി ക്രൈസ്തവകാലത്തിനു 600 സംവത്സരങ്ങൾക്കു മുമ്പിൽ ഒരു വൃദ്ധനായി ജനിച്ചു എന്നാണ് ചീനരുടെ ഇടയിലുള്ള ഐതിഹ്യം. ഈ മതത്തിനു ഹിന്ദുമതത്തോട് പല കാര്യങ്ങളിലും യോജിപ്പുണ്ട്. മനുഷ്യർ ആത്മമനനത്താൽ സായൂജ്യം പ്രാപിക്കേണമെന്നാണ് അദ്ദേഹത്തിന്റെ സിദ്ധാന്തം. ഇതിനുള്ള മാർഗ്ഗമാണ് താവുമതം. ആ ശബ്ദത്തിന്റെ അർത്ഥവും വഴി എന്നുതന്നെ. അമരത്വത്തിന്റെ രസായനം പാനം ചെയ്തിട്ടുണ്ടായിരുന്നതിനാൽ, ലൌട്സി മരണത്തിൽനിന്നും സ്വാതന്ത്ര്യം ലഭിച്ചവനായിരുന്നു എന്നു ചീനർ വിചാരിച്ച് ഈ രസായനം കണ്ടുപിടിപ്പാനുള്ള ശ്രമം, അനേകതരം സസ്യങ്ങളെയും മററും പരീക്ഷണം ചെയ്വാൻ ലൌട്സിയുടെ അനുഗാമികളെ ഉത്സാഹിപ്പിക്കയും ഒടുക്കം താവുമതം ഇന്ദ്രജാലത്തിന്റെ ഒരു പദ്ധതിയായി തീരുകയും ചെയ്തു.

ബുദ്ധൻ ഇന്ത്യയിൽ കാശീനഗരത്തിനു ഏകദേശം നൂറു മയിൽസ് വടക്കുള്ള ഒരു പട്ടണത്തിൽ ജനിച്ചു. ക്രൈസ്തവകാലത്തിനു 480 വർഷങ്ങൾക്കു മുമ്പിൽ മരിക്കയും ചെയ്തു. ബുദ്ധമതത്തിന്റെ സാരാംശം താഴെ പറയുംപ്രകാരമാകുന്നു:— ജീവിച്ചിരിക്കുന്നതു ദുഃഖമാകുന്നു. ജീവിച്ചിരിപ്പാനുള്ള ഇച്ഛ ദുഃഖത്തിന്റെ ഉത്ഭവമാണ്. ഈ ഇച്ഛയെ നശിപ്പിച്ചാൽ ദുഃഖവും നശിക്കുന്നു. ഇതു സാധിക്കുവാൻ എട്ടു മാർഗ്ഗങ്ങൾ ഉണ്ട്. ദുഃഖത്തിൽനിന്നും മോചനം ലഭിച്ച അവസ്ഥക്ക് നിർവ്വാണമെന്നു പേർ.

ചീനർ തങ്ങളുടെ മരിച്ചുപോയ പൂർവ്വന്മാർക്കു പാകംചെയ്തു പന്നിമാംസം, കോഴി, താറാവ്, തെയില എന്നിവ കാഴ്ചവെച്ച് ഉടനെ ഈ സാധനങ്ങൾ തങ്ങൾതന്നെ ഭുജിക്കയോ ദരിദ്രന്മാൎക്കു കൊടുക്കയൊ ചെയ്യുന്നു. വസ്ത്രങ്ങൾ, കസേരകൾ, മേശകൾ, നാണ്യങ്ങൾ ഇത്യാദി സാമാനങ്ങളെ കടലാസുകൊണ്ടു വെട്ടിയുണ്ടാക്കി ചീനർ കത്തിക്കുന്നു. ചിലപ്പോൾ ദാസന്മാരുടെയും ദാസികളുടെയും കടലാസു പ്രതിമകൾ ഉണ്ടാക്കി ദഹിപ്പിക്കും. ഇങ്ങി

നെ ഒക്കെ ചെയ്താൽ അവ തങ്ങളുടെ പൂർവ്വന്മാക്ക് കിട്ടുമെന്നും അവർ പ്രസാദിക്കുമെന്നും ചീനർ വിശ്വസിക്കുന്നു.

ഇതു കൂടാതെ ധനത്തിൻേറയും അടുക്കളയുടേയും വാതിലിൻേറയും എന്നു വിളിക്കപ്പെടുന്ന ദേവന്മാർ ഉണ്ട്. അടുക്കള ദൈവത്തെ മാസത്തിൽ രണ്ടു തവണ ആരാധിക്കും. ആ ദൈവം പന്ത്രണ്ടാം മാസത്തിൻെറ ഇരുപത്തിനാലാം ദിവസം സ്വർഗ്ഗത്തിൽ പോയി അതാതു വീട്ടിലെ തലേവഷത്തെ നടവടികളുടെ ഒരു വിവരണം കൊടുക്കുമെന്നാണ് ചീനരുടെ വിശ്വാസം. ഈ ദൈവത്തെ സന്തോഷിപ്പിച്ചയക്കുവാൻ പഴങ്ങൾ, മാംസം, ദ്രാക്ഷാരസം മുതലായ സാമാനങ്ങൾ കാഴ്ചവെക്കയും ആ ദൈവത്തിൻെറ ചുണ്ടുകളിന്മേൽ, തങ്ങളെപ്പററി മധുരവചനങ്ങൾ മാത്രം പറയുവാൻവേണ്ടി, പഞ്ചസാര തേക്കയും അയാളുടെ യാത്രക്ക് ഉപയോഗപ്പെടുവാൻ കടലാസ്സുകുതിരയേയും മററു സാമാനങ്ങളേയും ഉണ്ടാക്കി കത്തിക്കയും ചെയ്യുന്നു.

ചീനക്കു മന്ത്രങ്ങളിൽ വളരെ വിശ്വാസം ഉണ്ട്. ഇവ എഴുതിയ കടലാസ്സുകൾ വാങ്ങി വീടുകളുടെ ഉത്തരങ്ങളിന്മേൽ പതിച്ചാൽ ഭൂതങ്ങളുടെ ഉപദ്രവം തട്ടാതിരിക്കുമത്രെ. തപാൽ സ്റ്റാമ്പിനും ഇങ്ങിനെ മന്ത്രശക്തിയുള്ളതിനാൽ ഒരു കുട്ടിക്കു ദീനം പിടിച്ചാൽ ഒരു സ്റ്റാമ്പു എടുത്തു കുട്ടിയുടെ പന്നിവാലിൻെറ അഗ്രത്തിൽ കെട്ടിയിടുന്നു. ഭാഗ്യം പറയുക എന്ന സമ്പ്രദായവും ചീനരുടെ മൂഢവിശ്വാസങ്ങളിൽ ഒന്നാണ്. ഇങ്ങിനെ ഭാഗ്യം നിണ്ണയിക്കുന്നത് പല വിധത്തിലാണെങ്കിലും, ഏററവും പഴയതും സമ്മതവും ആയവിധം, ഒരു ആമയെ നിലത്തുവെച്ച് അതു ഏതു വശത്തേക്കു നോക്കുന്നു എന്നും കഴുത്ത് എത്രമാത്രം നീട്ടുന്നു എന്നും പാദങ്ങൾ എങ്ങിനെ-വെക്കുന്നു എന്നും സൂക്ഷിക്കുക എന്നതാണ്.

സൂര്യചന്ദ്രഗ്രഹണങ്ങൾ ഉണ്ടാകുന്നത് വലിയ സപ്പങ്ങൾ ആ മൂത്തികളെ ഗ്രസിക്കുന്നതിനാലാണെന്നു വിചാരിച്ച് ആ സപ്പങ്ങളെ ഭയപ്പെടുത്തി ഓടിച്ചു കളയുവാൻ ചീനർ നിലവിളിക്കു

യും കാഹളങ്ങൾ ഊതുകയും മണികൾ അടിക്കയും, ഗ്രഹണം ക
ഴിഞ്ഞാൽ തങ്ങളുടെ ശ്രമങ്ങളുടെ സാഫല്യത്തെക്കുറിച്ചു സ്വയമേവ
അനുമോദിക്കയും ചെയ്യുന്നു.

ചക്രവൎത്തി പ്രജകളുടെ രാജാവു മാത്രമല്ല, ചില സംഗതിക
ളിൽ ദേവന്മാരുടെയും രാജാവാകുന്നു. മഴ ഇല്ലാഞ്ഞാൽ ചീനർ
അവരുടെ ദേവന്മാരെ, എന്നുവെച്ചാൽ ദേവന്മാരുടെ പ്രതിമകളെ,
നല്ല വെയിലത്തു വെക്കുന്നു. ദേവന്മാൎക്കു വെയിൽ സഹിക്കുവാൻ
പാടില്ലാതാകുമ്പോൾ തണുപ്പിനുവേണ്ടി അവർ മഴ പെയ്യിക്കാ
തെ ഇരിക്കയില്ലപോലും. ഇതിനു മുമ്പിലത്തെ ചക്രവൎത്തിക്കു മ
സൂരി ദീനം പിടിച്ചപ്പോൾ ആ ദീനത്തിന്റെ അധികാരിയായ
ദേവനെ വലിയ കോലാഹലമായി പെക്കിങ്ങ് പട്ടണത്തിന്റെ
വീഥികളിൽക്കൂടി എഴുന്നള്ളിച്ചു രോഗിയുടെ മുറിയിൽകൊണ്ടുവന്നു.
പക്ഷെ ചക്രവൎത്തി മരിച്ചു എന്നു കണ്ടപ്പോൾ മേൽപറഞ്ഞ ദേ
വന്റെ വിഗ്രഹത്തെ അവമാനിക്കയും തല്ലി തകൎത്തുകളകയും
ചെയ്തു. കുറെ കാലത്തിനുമുമ്പു ചീനയിലെ ഫൂച്ചൌ പട്ടണത്തി
ലുള്ള ചില വിഗ്രഹങ്ങൾ ജനങ്ങളുടെ മരണത്തിനു ഹേതുകന്മാരാ
കുന്നു എന്നു ഒരു സംസാരം പുറപ്പെടുകയും ആ ദിക്കിലുള്ള ടാൎട്ടർ
സേനാധിപൻ അതിനാൽ പെട്ടെന്നു ഭ്രമിക്കയും ചെയ്തു. ഈ കൊ
ലപാതകം ചെയ്തത് മേൽപറഞ്ഞ വിഗ്രഹങ്ങൾതന്നെ എന്ന് അ
വിടത്തെ ഉപരാജാവു തീൎച്ചപ്പെടുത്തി, അവയെ പിടിച്ചു ശിക്ഷിക്കു
വാൻ കല്പനകൾ അയച്ചു. ഈ കല്പനകൾ അനുസരിച്ച് അധി
കാരികൾ ക്ഷേത്രത്തിൽ പോയി പതിനഞ്ചു ബിംബങ്ങളെ പിടി
ച്ചു. ഈ പ്രതിമകൾ മരംകൊണ്ടുണ്ടാക്കപ്പെട്ടതും ഓരോന്ന് അഞ്ച
ടി പൊക്കമുള്ളതും ആയിരുന്നു. ജഡ്ജിയുടെ സന്നിധിയിൽ കൊ
ണ്ടുവരുന്നതിനു മുമ്പിൽ, ജഡ്ജി കണ്ടറിഞ്ഞു മേലിൽ അദ്ദേഹത്തെ
ഉപദ്രവിക്കാതിരിപ്പാൻവേണ്ടി, അവയുടെ കണ്ണുകൾ ചൂന്നുകള
ഞ്ഞു. സംപൂൎണ്ണമായ ഒരു വിസ്താരം കഴിച്ചതിന്റെശേഷം അവ
യുടെ തല വെട്ടിക്കളഞ്ഞ്, ശരീരങ്ങൾ ഒരു കുളത്തിൽ ഇടേണമെ
ന്ന് ഉപരാജാവു വിധി കല്പിച്ചു. ആ പട്ടണത്തിൽ മേലിൽ സ
മാധാനഭംഗം ഈ ദേവന്മാർ ചെയ്യാതിരിപ്പാൻവേണ്ടി അവരുടെ

ക്ഷേത്രത്തെ പിന്നെ ഒരിക്കലും തുറക്കാതിരിക്കത്തക്കവണ്ണം മുദ്രവ
ച്ചു കളഞ്ഞു.

ചീനരുടെ ആചാരങ്ങൾക്കു ചില വിശേഷതകൾ ഉണ്ട്. തങ്ങ
ളിൽ ഉയൎന്നവരെ ബഹുമാനിക്കുന്ന ക്രമം എട്ടു തരങ്ങളായിട്ടാണ് ക
ല്പിച്ചിരിക്കുന്നത്. 1. കൈകൾ രണ്ടുംകൂട്ടി നെഞ്ചിന്നു നേരെ പിടിച്ച്
അല്പം പൊക്കുക. 2. ഇങ്ങിനെ കൈകൾ പിടിച്ചു കുറെ കുനിയുക.
3. മുട്ടുകുത്തുവാൻ ഭാവിക്കുന്നപോലെ മുട്ടുതാഴ്ത്തുക. 4. മുട്ടുകുത്തുക.
5. മുട്ടുകുത്തി തല നിലത്ത് അടിക്കുക. 6. മൂന്നു തവണ മുട്ടുകു
ത്തുകയും തല നിലത്ത് അടിക്കയും ചെയ്ക 7. മുട്ടുകുത്തി തല നില
ത്തു മൂന്നു തവണ മുട്ടിയതിൻെറശേഷം എഴുന്നേററു വീണ്ടും മുട്ടുകു
ത്തി തല മൂന്നു തവണകൂടി മുട്ടുക. 8. മൂന്നു തവണ മുട്ടുകുത്തുകയും
തല ഒമ്പതു തവണ മുട്ടുകയും ചെയ്ക. ചില ദേവന്മാൎക്ക് ആറാം
പദവിയിലെ വന്ദനവും മററു ചിലൎക്കു ഏഴാമത്തേതും കൊടുക്ക
ണം. ചക്രവൎത്തിക്ക് എട്ടാം പദവിയും വേണം. ചില ചക്രവ
ൎത്തികൾ തങ്ങളെ ഈ വിധം വന്ദിക്കേണമെന്ന് അക്കാലത്തു വ
ന്ന ഇംഗ്ലീഷു രാജദൂതന്മാരോട് ആവശ്യപ്പെട്ടു. പക്ഷെ അവർ അ
പ്രകാരം ചെയ്യാതെ സ്വരാജ്യത്തേക്കു മടങ്ങിപ്പോയി.

മറെറാരാളെ കാണ്മാൻ ചെല്ലുമ്പോൾ കൊടുത്തയക്കുന്ന
കാർഡിൽ പേരിന്നു പുറമെ ഇപ്രകാരം എഴുതിയിരിക്കും:— നി
ങ്ങളുടെ വിഡ്ഢിയായ അനുജൻ പിചപാൻ എന്നവൻ നിങ്ങൾക്കു
വന്ദനം പറഞ്ഞു തല ചായ്ക്കുന്നു'. അപ്പോൾ വീട്ടുടമസ്ഥൻ പുറ
ത്തു വന്ന് ഇപ്രകാരം കുശലപ്രശ്നം ചെയ്യുന്നു. നിങ്ങളുടെ ബഹു
മാനപ്പെട്ട കാലടികളുടെ ബുദ്ധിമുട്ടിനെ സ്വീകരിക്കുവാൻ ഞാൻ
എങ്ങിനെയാണ് തുനിയുന്നത്; രഥത്തിലിരിക്കുന്ന ആൾക്കു സു
ഖം തന്നെയോ?' അപ്പോൾ കാണ്മാൻ ചെന്ന ആൾ ബഹുമാന്യ
നായ വലിയ മനുഷ്യൻ സുഖം അനുഭവിക്കുന്നുവൊ' എന്നു ചോ
ദിക്കുന്നു. നിങ്ങളുടെ പിതാവിന്നു സുഖമല്ലെ എന്നാണ് ഇതിൻെറ
അൎത്ഥം. പിതാവിന്നു എത്രവയസ്സായി എന്നു ചോദിക്കുന്നതിന്നു പ
കരം 'വിശ്രുതനും വയോധികനും ആയ ആൾക്കു ബഹുമാനമുള്ള
എത്ര വയസ്സ്" എന്നു പറയും. നിങ്ങൾക്കു യോഗ്യരായ എത്ര ജ്യേ

ഫക്കറ്റം (അൎത്ഥം — മക്കറ്റം) ഉണ്ട്' എന്നു ചോദിച്ചാൽ, വീട്ടുകാരൻ ചിലപ്പോഠം ഇങ്ങിനെ മറുപടി പറയും:— 'എന്റെ യോഗം വല്ലരെ വിശ്രുതമുള്ളതാണ്. എനിക്ക് ഒരു ചെറിയ മൂട്ട മാത്രമെ ഉള്ളു'.

ചീനരുടെ സ്വഭാവത്തിൽ സ്തുതിക്കപ്പെടേണ്ടുന്ന അംശങ്ങഠം അവരുടെ പിതൃഭക്തിയും, അധികാരികളുടെ നേരെ കാണിക്കുന്ന ബഹുമാനവും, സമാധാനതല്പരതയും, മൎയ്യാദയും, ഉത്സാഹശീലവും, ബാഹ്യമായ സദാചാരനിഷ്ഠയും ആകുന്നു. ദോഷങ്ങളായി പറയപ്പെടാവുന്നതു കറപ്പിന്റെ ഉപയോഗവും, മൂഢവിശ്വാസങ്ങളും, സ്ത്രീകഠക്കു പഠിപ്പില്ലാത്തതും, ഗൎവ്വവും, ആകുന്നു. എങ്കിലും ജപ്പാൻ ജാതിക്കാരോടുള്ള സഹവാസം ചീനരെ പലവിധത്തിലും പരിഷ്കരിച്ച് ശ്രേയസ്കരമായ ഒരു അവസ്ഥയിൽ കൊണ്ടുവരുവാൻ ഇടയുണ്ട്.

സി. അന്തപ്പായി, ബി. എ.

# കവിചരിത്രസംഗ്രഹം



മുൻകാലങ്ങളിൽ ജീവിച്ചിരുന്ന ഒരോ സമസ്ത കവികളുടെ ജീവചരിത്രങ്ങഠം അടങ്ങിയതായി 'കവികലാപം' എന്നൊരു ഗ്രന്ഥം ഞാൻ എഴുതിത്തുടങ്ങീട്ടു കുറച്ചുകാലമായി. അതു കവനോദയത്തിൽ ഖണ്ഡശഖണ്ഡമായി പ്രസിദ്ധം ചെയ്തുവരുന്നുമുണ്ട്. എതെല്ലാം വിധത്തിൽ ശ്രമിച്ചാലും എല്ലാ കവികളുടേയും വിവരം പൂൎത്തിയായി കിട്ടുവാൻ ഞെരുക്കംതന്നെ. എന്നാൽ കഴിയുന്നേടത്തോളം അറിഞ്ഞാൽ കൊള്ളാമെന്നു മോഹമുണ്ട്. പല കവികളെക്കുറിച്ചും സ്വല്പമായ സംഗതിമാത്രമേ അറിവുകിട്ടീട്ടു

ള്ളൂ. കിട്ടിയേടത്തോളം ഭാഗം, ഖണ്ഡാന്തുവെപ്പോലെ വായനക്കാ
ൎക്കു കൌതുകപ്രദമായിരിക്കുമെന്നുവെച്ചു ചുവടെ ചേൎക്കുന്നു. ഈ
താഴെ പറയുന്ന കവികളെക്കുറിച്ചു് ആൎക്കെങ്കിലും അധികമായ
വല്ല വിവരവും അറിവുണ്ടെങ്കിൽ ആയതു് അറിയിച്ചുതരേണമെന്നു
കൂടി എനിക്കു് അപേക്ഷയുണ്ടു്. ഓരോ കവികളെക്കുറിച്ചുള്ള പ്ര
സംഗത്തിന്റെ അവസാനം കാണുന്ന സംഖ്യകൾ അതാതുകവി
കൾ ജീവിച്ചിരുന്നതായി ഊഹിക്കപ്പെടുന്ന ഇംഗ്ലീഷു ശതാബ്ദമാ
ണെന്നു വായനക്കാരെ അറിയിച്ചുകൊണ്ടു പ്രകൃതം തുടങ്ങുന്നു.

1. അവതാരകവി—ഇദ്ദേഹം കാശ്മീരക്കാരനാണു്. അനേ
കബന്ധവിചിത്രമായി സടീകമായി ഈശ്വരശതകം എന്നൊരു
പുസ്തകമുണ്ടാക്കീട്ടുണ്ടു്. സ്തുതികുസുമാഞ്ജലിടീകാകാരനായ രാജാ
നകരത്നകണ്ഠന്റെ മുത്തച്ഛനാണെന്നു തോന്നുന്നു. 17.

2. വിദ്യാവാഗീശൻ—വംഗദേശക്കാരനാണെന്നു സംശയം.
മാതാപിതാക്കന്മാർ രമാമാധവന്മാരാണു്. കൌന്തേയവൃത്തമെന്ന
കാവ്യത്തിന്റെ കൎത്താവു്. *

3. ഉൽപ്രേക്ഷാവല്ലഭൻ—ഇദ്ദേഹത്തിന്റെ സാക്ഷാൽ പേർ
ശിവഭക്തദാസനെന്നാണു്. ഉത്തമകാവ്യനിൎമ്മാണത്താൽ ഉൽ
പ്രേക്ഷാവല്ലഭനെന്നു പേർ സമ്പാദിച്ചു. ഭിക്ഷാടനം, സുന്ദരീശത
കം എന്നിവയുണ്ടാക്കി. 16.

4. സുന്ദരാചാൎയ്യൻ—തിരുനൽവേലിക്കാരനാണു്. വെങ്കടേ
ശന്റെ പുത്രൻ. അഷ്ടഗോത്രം. വളരെ പ്രാചീനനല്ല. ഗീതി
ശതകം നിൎമ്മിച്ചു. *

5. ചണ്ഡീദാസൻ—സാഹിത്യദൎപ്പണകൎത്താവായ വിശ്വനാ
ഥകവിയുടെ മുത്തച്ഛന്റെ സഹോദരപുത്രനാണു്. കാവ്യപ്രകാ
ശടീകയുണ്ടാക്കി. 13.

6. മധുസൂദനകവി—മിഥിലാരാജ്യക്കാരൻ. അച്ഛൻ പത്മനാ
ഭൻ. അമ്മെക്കു ശുഭദയെന്നു പേർ. ഉജതി (ഉചതി) എന്നു വംശ
നാമം. അന്യാപദേശശതകത്തിന്റെ കൎത്താവു്. *

7. ലക്ഷ്മണാചാൎയ്യൻ — മഹാരാഷ്ട്രരാജ്യം. വേണീമാധവന്റെ
പുത്രൻ. രാധയെന്നു് അമ്മയുടെ നാമം. അത്രിഗോത്രം, വാഞ്ഛി

എന്നു ഭവനപ്പേർ. രഘുനാഥൻ ഗുരുനാഥൻ. വളരെ പ്രാചീനനല്ല. ചണ്ഡികുചപഞ്ചാശിക നിർമ്മിച്ചു.

8. ഭൂമിനാഥകവി— രാമഭദ്രദീക്ഷിതരുടെ ശിഷ്യനും വംശക്കാരനുമാണ്. ശഹജിരാജാവിനെക്കുറിച്ചു ധർമ്മവിജയം എന്നൊരു ചമ്പൂകാവ്യമുണ്ടാക്കീട്ടുണ്ട്. 17.

9. ശ്രീനിവാസദീക്ഷിതർ— കൃഷ്ണാനന്ദ് അച്ഛൻെറ പേര്. അമ്മക്ക് അനന്താംബയെന്നു നാമം. രാമഭദ്രദീക്ഷിതശിഷ്യൻ. സാരസിദ്ധാന്തചന്ദ്രികയുടെ കർത്താവ്. 17.

10. വെങ്കടേശശാസ്ത്രി— ഇദ്ദേഹവും രാമഭദ്രദീക്ഷിതശിഷ്യനാണ്. ദക്ഷിണാമൂർത്തി പുത്രൻ. കൌണ്ഡിന്യവംശം. ശാബ്ദികവിചൽകവിപ്രമോദം, പതഞ്ജലിചരിതവ്യാഖ്യാനം ഇതു രണ്ടും നിർമ്മിച്ചു. 17.

11. ധനികൻ— വിഷ്ണുപുത്രൻ. കാവ്യനിർണ്ണയം, ദശരൂപാവലോകം. ഇവ നിർമ്മിച്ചു. 9.

12. ജഗദ്ധരൻ— ദമയന്തീരത്നധരന്മാർ മാതാപിതാക്കന്മാർ. വേണീസംഹാരനാടകവ്യാഖ്യാതാവ്. *

13. ജിനപ്രഭസൂരി— ജൈനമതക്കാരൻ. സിദ്ധാന്താഗമസ്തവം, പാർശ്വനാഥസ്തവം, പാർശ്വസ്തവം, ഗോതമസ്തോത്രം, വീരസ്തവം, ചതുർവിംശതിജിനസ്തവം, വീരനിർവാണകല്യാണകസ്തവം, ഇതുപോലെ എഴുന്തറ പുസ്തകങ്ങൾ ഉണ്ടാക്കിയതായി കേൾവിയുണ്ട്. *

14. കൃഷ്ണവല്ലഭൻ— കാവ്യഭൂഷണശതകമെന്നൊരു കൃതി നിർമ്മിച്ചു. *

15. പത്മാനന്ദകവി—ജൈനൻ. വൈരാഗ്യശതകത്തിൻെറ കർത്താവ്. *

16. ജിനവല്ലഭസൂരി—ജിനമതം. സംസ്കൃതത്തിലും പ്രാകൃതത്തിലും സമമായി മഹാവീരസ്വാമിസ്തോത്രം എന്നൊരു പുസ്തകമുണ്ടാക്കി. *

17. ശ്രീനിവാസാചാര്യൻ— വൈഷ്ണവമതക്കാരൻ. അയ്യ

കർ. വളരെ പ്രാചീനനല്ല. ജാനകീചരണചാമരം ഇദ്ദേഹത്തിൻെറ കൃതിയാണ്. *

18. ചന്ദ്രശേഖരൻ— പ്രസിദ്ധനായ വിശ്വനാഥകവിയുടെ പിതാവ്. പുഷ്പമാല, ഭാഷാർണ്ണവം എന്ന ഗ്രന്ഥങ്ങളുണ്ടാക്കിട്ടുണ്ട്. 14

19. നാരായണപണ്ഡിതാചാൎയ്യൻ— ലികുചസൂരിയുടെ പുത്രൻ. ശിവസ്തുതിയുടെ കൎത്താവ്. *

20. ഹേമചന്ദ്രാചാൎയ്യൻ— ജൈനനാണ്. മഹാവീരസ്വാമിസ്തോത്രമുണ്ടാക്കി. *

21. വിമലൻ—ഇദ്ദേഹവും ജൈനൻതന്നെ. പ്രശ്നോത്തരരത്നമാല നിൎമ്മിച്ചു. *

22. രാമചന്ദ്രകവി—ഹേമചന്ദ്രാചാൎയ്യൻെറ ശിഷ്യൻ. സിദ്ധഹേമമെന്ന ശബ്ദാനുശാസനം, സത്യഹരിശ്ചന്ദ്രനാടകം ഇവയുണ്ടാക്കി. പ്രബന്ധശതകൎത്താവെന്നു പ്രസിദ്ധിയുണ്ട്. *

23. നരഹരി—ശൃംഗാരശതകമുണ്ടാക്കി. എല്ലാ പദ്യങ്ങളിലും സ്വനാമമുദ്രയുണ്ട്.— ശ്രീകാളിദാസകവിതാസുകുമാരമൂൎത്തേ ബാണസ്യ വാക്യമിവ മേ വചനം ഗൃഹാണ- ശ്രീഹൎഷകാവ്യകുടിലാ ത്യജമാനബന്ധാ വാണീകവേന്നരഹരേരിവ സമ്പ്രസീദ—എന്നൊരു പദ്യം കേട്ടിട്ടുണ്ട്. ബാണാദികൾക്കു ശേഷം ജീവിച്ചിരുന്നിരിക്കണം. 10

24. കൃഷ്ണമിശ്രൻ— ഇദ്ദേഹം ഒരു സ്വാമിയാരാണ് കാവ്യനാടകാദിസക്തനായ, തൻെറ, ഒരു ശിഷ്യനുവേണ്ടി പ്രബോധചന്ദ്രോദയം എന്നൊരു നാടകമുണ്ടാക്കീട്ടുണ്ട്. *

25. രാജാനകരത്നകണ്ഠൻ—ധൌമ്യായനവംശം. രാജാനകശങ്കരകണ്ഠൻെറ പുത്രൻ. 1738 വിക്രമാബ്ദത്തിൽ സ്തുതികുസുമാഞ്ജലിക്കു ലഘുപഞ്ചിക എന്നൊരു വ്യാഖ്യാനവും രത്നശതക (സൂൎയ്യസ്തവ)വും ഉണ്ടാക്കി. 17.

(തുടരും)

ഉദയവൎമ്മാ, കടത്തനാട്ട് ഇളയ തമ്പുരാൻ.

# പറയർ

## III



പറയന്മാരാൽ പരിചയിക്കപ്പെടുന്ന ഒരുമാതിരി ആഭിചാരവൃത്തിക്കാണ് 'ഒടിവിദ്യ' എന്നു പറഞ്ഞു വരുന്നത്. ഈ വിദ്യയിൽ സാമർത്ഥ്യമുള്ളവർ കാള, പശു, നായ, പൂച്ച മുതലായി ഏതെങ്കിലും മൃഗസ്വരൂപമായി വേഷം മാറിയും അദൃശ്യമായും സഞ്ചരിക്കുവാൻ കഴിവുള്ളവരായിരിക്കും. ഗർഭിണികളെ നട്ടപ്പാതിരയ്ക്കു പുറത്തേയ്ക്കാകർഷിച്ചുകൊണ്ടുപോയി അവരുടെ ഗർഭാശയത്തിലെ ബീജപിണ്ഡത്തെ പുറത്തെടുത്ത് ആ സ്ഥാനത്തു വേറെ വല്ലതും നിറച്ചുവിടുന്നതിനും ഇവർ ത്രാണിയുള്ളവരാണത്രെ. മാരണം ചെയ്തു അരിഷ്ടിപ്പിക്കുന്നതിനും കൊല്ലുന്നതിനും മനുഷ്യരെ വശീകരിച്ച് അന്യദൃഷ്ടിപതിയാതെ ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേയ്ക്കു പ്രയാസംകൂടാതെ കൊണ്ടുപോകുന്നതിനും അവർ കഴിവുള്ളവരാണെന്നു പറയുന്നു. ഈവക മാരണം ചെയ്യലും പകരംചോദിക്കലും കലശലായി ഉണ്ടായിട്ടുണ്ടെന്നുള്ളതിലേയ്ക്കു കല്ലൂർ നമ്പൂരിപ്പാട്ടിലെ കൊടവച്ച പറമ്പ് ഒരു ദൃഷ്ടാന്തവുമാണല്ലൊ.

ഒടിവിദ്യ അഭ്യസിപ്പാൻ ആഗ്രഹിക്കുന്ന പറയൻ ഗുരുവിനെ ചെന്നു വണങ്ങി വിദ്യയെ അർത്ഥിക്കും. ഗുരു ഒഴികഴിവു പറഞ്ഞ് ആദ്യം അവനെ മടക്കി അയപ്പാൻ നോക്കും. എന്നാൽ അവൻ തൻെറ ഉദ്ദേശത്തിൽ സ്ഥൈര്യം കാണിച്ചാൽ വിദ്യ ഉപദേശിക്കുന്നതിന്ന് അവൻ പാത്രമാണോ എന്നു തീർച്ചപ്പെടുത്തുന്നതിനായി അർദ്ധരാത്രിയിൽ അവനെ കാട്ടിൽ കൊണ്ടുപോയി തനിച്ചു നിർത്തും. ഗുരു അവനറിയാതെ അവിടെനിന്നും മാറി ഭയങ്കര

മായ മൃഗരൂപത്തിൽ അവൻെറ നേരെ ചാടിവീണ് ഭയപ്പെടുത്തു വാൻ ശ്രമിക്കും. അവൻ അപ്പോഠം ധൈയ്യമവലംബിച്ചിരിക്ക ണം. കാട്ടുമൃഗങ്ങളുടെ ക്രൂരശബ്ദം കേട്ട ഒന്നോ രണ്ടോ രാത്രി അവി ടെ കൂസാതെ കഴിച്ചുകൂട്ടുകയും വേണം. ഇങ്ങിനെ പല പരീക്ഷ കഠംകൊണ്ടു യോഗ്യനാണെന്നു കണ്ടാൽ ഗുരു അവനെ ശിഷ്യനാ യി സ്വീകരിക്കും. പിന്നെ ശുഭദിവസംനോക്കി കല്ലടിക്കോട്ടു നീ ലിക്കു പൂജകഴിച്ചു മദ്യമാംസാദികഠം ഭക്ഷിച്ച് ഈ അഭിചാരവൃത്തി ക്കുവേണ്ട ശക്തിമത്തായ 'പിള്ളത്തൈലം' അങ്കോലത്തൈലം ഇ വയെ ശേഖരിപ്പാൻ പഠിപ്പിക്കും.

ആറോ ഏഴോ മാസം ചെന്ന കടിഞ്ഞൂൽ ഗഭത്തിലെ പ്രജ യാണ് പിള്ളത്തൈലത്തിലെ മുഖ്യ അംശം. സ്ത്രീ ഇതരജാതിക്കാരി യായിരിക്കണം. അദ്ധരാത്രിയായാൽ മന്ത്രവാദി മാടത്തിൽനിന്നും പുറപ്പെടും. പകൽ കണ്ടു നിശ്ചയിച്ചുവച്ചിട്ടുള്ള സ്ത്രീയുടെ ഭവന ത്തിനു ചുററും ഗുരുതികുടകക്കെലുക്കിക്കൊണ്ടു നിലത്തു ചക്രംവെ ട്ടി ദേവീമന്ത്രവും ജപിച്ചു നടക്കും. ശകുനപ്പിഴയുണ്ടെങ്കിൽ കായ്യം മറെറാരു ദിവസത്തെക്കു നീട്ടും. നിർദ്ദേശിക്കപ്പെട്ട സ്ത്രീ മന്ത്രമന്ത്ര ന്നുകളുടെ ശക്തികൊണ്ടുതന്നെ പുറത്തുവന്നു മന്ത്രവാദിയുടെ പാ ട്ടിലാവും. വാതിലുകഠം ഏതുവിധം ബന്ധിക്കപ്പെട്ടിരുന്നാലും പു റത്തേക്കു വഴി കിട്ടുന്നതുവരെ അവഠം വാതില്ക്കൽ തലമുട്ടും. അവൻ അവളെ ഒരു ഗൂഢസ്ഥലത്തു കൊണ്ടുപോയി നഗ്നരൂപേണ മലത്തി ക്കിടത്തി ചോരക്കിണ്ടി ഗഭാശയത്തിനു നേരെ വയ്ക്കും. അപ്പോഠം ഗഭപാത്രം വിടന്നു കുട്ടി ഒരു ക്ഷണത്തിൽ പുറത്തു വരും. അവൻ അതിനെ നിലം തൊടാതെ എടുക്കും. നിലം തൊട്ടാൽ ഫലം കു റയും. പിള്ളയെ എടുത്താൽ മറുമരുന്നിട്ടു ഗഭപാത്രം പൂവ്വസ്ഥിതി യിൽതന്നെ ആക്കും. മറുമരുന്നായി ഉപയോഗിക്കുന്നത് ഏതോ ഒരു ചെടിയുടെ ഇലയാണ്. ചിലപ്പോഠം ചപ്പും ചവറും നിറ ക്കുവാനും മതി. എന്നാൽ സ്ത്രീ പെട്ടന്നു മരിച്ചു പോകും. കുട്ടിയെ കഷ്ണം കഷ്ണമാക്കി നുറുക്കി ഒണക്കി പുകയത്തുവയ്ക്കും. പിന്നെ ഒ ന്നോ രണ്ടോ ദ്വാരമുള്ള ഒരു പാത്രത്തിലാക്കും. ചുവട്ടിൽ വേറെ ഒരു പാത്രവും ഉണ്ടാവും. രണ്ടുംകൂടി വെള്ളം നിറച്ചിട്ടുള്ള ഒരു വ

ഷിയ പാത്രത്തിൽ ഇറക്കി അടുപ്പിൽവച്ച് മാംസക്കഷ്ണങ്ങൾ നല്ല വണ്ണം വേവത്തക്കവണ്ണം പുകകുറഞ്ഞ വിറകു കത്തിക്കും. ഒന്ന് ഒന്നര മണിക്കൂറിനുള്ളിൽ അതിൽനിന്നു സ്രവിക്കുന്ന ഒരു മാതിരി ദ്രാവകം ചുവട്ടിലെ പാത്രത്തിൽ വീഴും. ആ ദ്രാവകമാണ് പിള്ള ത്തൈലം. ഈ തൈലത്തിൽനിന്ന് കുറെ എടുത്ത മനുഷ്യരുടെ ത ലമണ്ട കൊണ്ടുള്ള സൂക്ഷ്മചൂർണ്ണത്തിൽ ചേർത്ത ഒരു യോഗവും ഉണ്ടാ ക്കിവയ്ക്കും. യോഗംകൊണ്ട് നെററിമേൽ ഒരു പൊട്ടുതൊട്ട് തൈ ലം ദേഹത്തിലെ ചില പ്രത്യേക അംഗങ്ങളിൽ പുരട്ടിയാൽ യ ഥേഷ്ടം വേഷംമാറുവാൻ സാധിക്കുമെന്നാണ് പറയുന്നത്.

അങ്കോലവൃക്ഷത്തിൻെറ ഒരു പ്രത്യേക ഫലത്തിൽനിന്നാണ് അങ്കോലത്തൈലം എടുക്കുന്നത്. കായയുള്ള കാലത്ത ഈ വൃക്ഷം സാധാരണയായി ഫലങ്ങൾകൊണ്ട് നിറഞ്ഞിരിക്കും. അവയിൽ ഒന്ന് കറുത്ത പക്ഷത്തിൽ മരത്തിൻെറ കടക്കൽ വന്നു സ്വസ്ഥാന ത്തെക്കുതന്നെ മടങ്ങിപ്പോകുമത്രെ. ചാത്തനൊ കാപ്പിരിയൊ സ ഹായിച്ചാൽ ഈ ഫലത്തെ കയ്യുശമാക്കാം. സാമത്ഥ്യമുള്ളവന് അതു മുകളിൽ കയറുവാൻ ഭാവിക്കുമ്പോൾ പിടിച്ചുകയ്യുശമാക്കുവാ നും കഴിയും. അതു കയ്യുശമായാൽ ഏഴു മണിക്കൂറിനുള്ളിൽ തൈ ലമെടുക്കണം. പിള്ളത്തൈലം എടുക്കുന്നമാതിരിയിൽതന്നെയാ ണ് ഇതിൻെറയും തൈലം എടുക്കുന്നത്. ഇതുകൊണ്ട് നെററി മേൽ പൊട്ടുതൊട്ടാലും വേഷം മാറുവാൻ കഴിയും.

ശത്രുവിനെ കൊല്ലുവാൻ ആരെങ്കിലും ആവശ്യപ്പെട്ടാൽ ന ല്ല പ്രതിഫലം വാങ്ങി അദ്ധരാത്രി സമയത്തു പറഞ്ഞു കൊടുക്ക പ്പെട്ടവനെ മന്ത്രമരുന്നുകളുടെ ശക്തികൊണ്ട്, ഭ്രാന്തുരൂപമാക്കി പു റത്തുവരുത്തി അടിച്ചോ ഞെക്കിയൊ കൊന്നുകളയും. ഈ ക്രൂര കൃത്യത്തിനു തുനിഞ്ഞു മത്തനായി പോകുന്ന വഴിക്കു യദൃഛയാ നേരിടുന്നവരേയും അവർ തല്ലി ഓടിക്കും.

ഒടിയന്മാക്കു ഇഷ്ടപ്രകാരം വേഷംമാറുവാൻ സാധിക്കുമെന്നു സാധാരണ ജനങ്ങൾക്കു വിശ്വാസമുണ്ടെങ്കിലും വാസ്തവം അങ്ങി നെ അല്ല:— എന്നാൽ ചിന്തയുടെ അഭാവംകൊണ്ടോ, മായകൊ

ണ്ടോ, അഥവാ പകിട്ടുകൊണ്ടോ കാഴ്ചയിൽ അങ്ങിനെ തോന്നുന്നു എന്നു മാത്രമേ ഉള്ളു. അപരിഷ്കൃതന്മാരായ ഇതരരാജ്യക്കാരുടെ ഇടയിലും ഈ മാതിരി വിശ്വാസങ്ങൾ ഉണ്ട്. കാടരിൽ മന്ത്രവാദികൾ മൃഗസ്വരൂപമായി വേഷം മാറുമത്രെ. ലൊയാണ്ട (Loanda) ക്കു സമീപമുള്ള ഒരു പ്രധാനിക്ക് സിംഹരൂപമെടുത്ത് ഇഷ്ടമുള്ള മൃഗത്തെക്കൊന്നു പൂർവ്വരൂപത്തെത്തന്നെ പ്രാപിക്കുവാൻ കഴിയുമെന്നു ലിവിംഗ്സ്റ്റോൺ (Livingstone) എന്ന മഹാൻ പറഞ്ഞിരിക്കുന്നു. മദ്ധ്യ അമേരിക്കയിലെ മേയരുടെ ഇടയിലുള്ള ആഭിചാരവൃത്തിക്കാർ ആവശ്യംപോലെ വേഷംമാറുവാൻ കഴിവുള്ളവരാണെന്നു പറയുന്നു. ഈ വിശ്വാസം അവക്ക് ഇപ്പൊഴും ഉണ്ട്. എന്നാൽ ഈ അഭിപ്രായത്തെ ഖണ്ഡിക്കുന്നവരും ഉണ്ട്. ഭയങ്കരമായ കാട്ടുമൃഗങ്ങളുടെ ക്രൂരശബ്ദങ്ങളെ അനുകരിച്ചു മുട്ടൻഗതയോടുകൂടി സഞ്ചരിക്കുമ്പോൾ വേഷംമാറി നടക്കുന്നവരാണെന്നു ജനങ്ങൾക്കു തോന്നിപ്പോകുന്നതാണ്. എന്നാൽ അപ്രകൃതമായി ക്രൂരതയും ഭയശീലവും ഒരേ സമയത്തുതന്നെ പ്രദർശിപ്പിച്ചുകൊണ്ടിരിക്കുന്ന ഇവരുടെ ചായം എളുപ്പത്തിൽ വെളിച്ചത്താകാം. ഇവരുടെ പ്രവൃത്തികളെ വലിയ മന്ത്രവാദികൾ ദുഷ്ടമാക്കയും ചെയ്യുന്നുണ്ട്.

വള്ളുവനാട, പാലക്കാട്, ഈ താലൂക്കുകളിലും കൊച്ചി രാജ്യത്തിന്റെ വടക്കു ഭാഗത്തുള്ള നാട്ടുപുറങ്ങളിലും ഏകദേശം ഇരുപതു കൊല്ലത്തിന്നു മുമ്പു പറയന്മാർ ഈ ഒടിവിദ്യ പരിചയിച്ചിരുന്നു. തീരേ നിന്നുപോയി എന്ന് ഇപ്പോഴും പറഞ്ഞുകൂട. എന്നാൽ ഒടിവിദ്യകൊണ്ടു മനുഷ്യരെ കൊല്ലുകയാവട്ടെ ഗർഭിണികളെ ഉപദ്രവിച്ചു പിള്ളയെ എടുക്കുകയാവട്ടെ ചെയ്യുന്നതായി ഇപ്പോൾ യാതൊരു കേൾവിയും ഇല്ല. ഗവമ്മേണ്ടു ഉദ്യോഗസ്ഥന്മാരേയും ജന്മികളേയും മുതലാളന്മാരേയും ഉള്ള ഭയമാണ് ഈ പ്രവൃത്തിക്ക് ഇപ്പോൾ ഉത്സാഹം കുറഞ്ഞു കാണുന്നത്. ബുദ്ധിമാന്മാരും ഉയൎന്ന ജാതിക്കാരും ഈ കായ്യത്തിൽ വളരെ ഉത്സാഹിച്ചിട്ടുണ്ടെന്നു ക്രിമിനൽ കോടതിയിലെ റിക്കാട്ടുകളിൽനിന്നും അറിയാവുന്നതാണ്.

ഈ വിദ്യ ഇവർ വളരെ ശ്രദ്ധമായിട്ടാണ് വെച്ചിരിക്കുന്നത്. ചോദിച്ചാൽ മൌഢ്യം നടിക്കുന്നതല്ലാതെ ശിക്ഷ പേടിച്ചു യാതൊന്നും പുറത്തു പറയാറില്ല.

---

മഹിഷമർദ്ദനം

# വഞ്ചിപ്പാട്ട്.

---

30. ഇടക്കിടെയന്യോന്യമുടച്ചുരമിടനെഞ്ചും
പിടിച്ചുകൊണ്ടിന്ദ്രനേവമുരച്ചനേരം
പൊടിഞ്ഞിതുവിയർപ്പാശുകൂടിയൊന്നുവളഞ്ഞിതു
തുടുതുടെച്ചുവന്നിതുമുഖംമൂന്നാൾക്കും.

31. ചൊടിച്ചവർചൊടിയല്പംകടിച്ചുടൻനെടുവീർപ്പി-
ട്ടിട്ടുമിടക്കവരിൽനിന്നിടിത്തീപോലെ
കൊടുതായിട്ടോരോതേജസ്സുടവല്ലന്നതിഘോരം-
മുടനുൽഭവിച്ചുമൂന്നുംകൂടിയൊന്നായി.

32. മിന്നൽപോലെവിളങ്ങുന്നർക്കനുപോലെയുള്ളതേജ-
സ്സൊന്നുപോലെജഗത്താകെനിറഞ്ഞുമിന്നി
അന്നുനിന്നുകണ്ടുവാനോർമൂന്നുലോകംനിറഞ്ഞേവം
മിന്നിടുന്നതേജസ്സേയ്യാപകച്ചുപോയി.

33. ഇപ്രകാരംവിളങ്ങുന്നോരപ്രമേയപ്രഭാപുഞ്ജം
ക്ഷിപ്രമെല്ലാജനങ്ങളുംകാൺകവെതന്നെ
അത്ഭുതമത്ഭുതമപ്പൊളുല്ലലാക്ഷിവടിവായി-
ക്കെല്ലിയന്നുകണ്ടുവാനോർകൈകൂപ്പിപ്പോയി.

34. ഹരനുടെതേജസ്സത്രെതിരുമുഖംതിരുമുടി
കരിങ്കാലപ്രഭയെന്നുപറഞ്ഞീടുന്നു.
എരിഞ്ഞീടുംദഹനന്റെപൊരിഞ്ഞാളുംപ്രഭതന്നെ
തിരുമിഴിമൂന്നുംകണ്ടാൽഭയന്നുപോകും.

35. ചന്തമേറുംചില്ലിരണ്ടുമന്തിയുടെകാന്തിതന്നെ
ദന്തമെല്ലാംപ്രജാപതിപ്രഭതാനത്രെ

ഹന്തപാർത്താൽകുബേരന്റെകാന്തിയെല്ലോതിരുനാസം-
ചിന്തചെയ്യാൽകാററുതന്നെകാതുകൾരണ്ടും.

36. കരമെട്ടുംമുകുന്ദന്റെപൃതുകാന്തിവസുക്കളോ-
വിരലുകളെന്നുതന്നെവിവരിക്കുന്നേൻ
പോരടിക്കുംമുലരണ്ടുംമാറിടത്തിൽത്തുള്ളമ്പുന്നം-
തറിഞ്ഞാലുംചാരുചന്ദ്രഭാവവിശേഷം.

37. മദ്ധ്യമോർത്താലഗ്നിതേജസ്സുദ്ധതമാംകടിബ്ഭൂമി-
യൊത്തുതേജസ്സുരണ്ടാജംഘകൾരണ്ടും
വൃത്തിയൊത്തകുബേരന്റെവൃദ്ധിയാന്നതേജസ്സെന്നും-
മുൾത്തടത്തിലുറച്ചാലുംമറിച്ചല്ലോട്ടം

38. തിരുവടിരണ്ടുംമറയുരുവിട്ടുംവിരിഞ്ചന്റെ
പരമമാംതേജസ്സെന്നുപറഞ്ഞിട്ടുന്നു
വിരലുകളാദിത്യന്റെകിരണമാമിപ്രകാരം
ഹരിഹരിഭഗവതിപരംവിളങ്ങി.

39. നഖമൊടാദ്ദേവതേജസ്സെറായ്യെമൊത്തിതിന്മട്ടു
വ്യക്തമായമായാരൂപംകണ്ടതുനേരം
മൂഢനാംമഹിഷൻചോരകക്കുംമട്ടിട്ടടിച്ചാട്ടി
ധിക്കരിച്ചാസ്സുരന്മാരുംതെളിഞ്ഞുപാരം.

40. ശക്തിയുക്തൻശിവൻശൂലംചക്രപാണിസുദർശനം
ശക്തിയഗ്നിപാശിതാനേമുഴങ്ങുംശംഖം
വെക്കമെന്മോൾവായുവമ്പൊടുക്കമില്ലാത്തവനാഴി
യൂക്കനായചാപമിവരണ്ടുംകൊടുത്തു.

41. വിണ്ണവനാവജ്രംകാലദണ്ഡമന്നായമൻപാശം
തണ്ണീരിന്നധിപൻപരംപ്രജാപതി
സ്വർണ്ണമയാക്ഷമാലാകമണ്ഡലുവിരിഞ്ചനപ്പോൾ
ചണ്ഡനായകാലൻഖൾഗംകെട്ടത്തിലായും.

42. കടകങ്ങൾകുണ്ഡലങ്ങൾകടിസൂത്രംതുടപ്പേറം-
മുട്ടുപുടചൂഡാരത്നംഹാരംകേയൂരം
വെട്ടപ്പേറംതരിവളവിട്ടന്നേഴമർദ്ധചന്ദ്രം
കൊടക്കെട്ടുകണ്ണെന്നോവംപലതുംപിന്നെ.

43. കൊടുത്തിതുവിശ്വകർമ്മാവൊട്ടുക്കമൊപ്പരശ്ശുവും
വടിവൊടാമലരടിത്തളിരിൽവെച്ചു
തിരുവിരൽക്കിടുവാൻമോതിരമൊരുപടിരത്ന
നിരപതിച്ചവപലതരംതരത്തിൽ.

44. നറുമലർകൊണ്ടുകെട്ടീട്ടൊരുനാളുംവാടാതേററം
പരിമളമിളകുംനല്ലൊരുമാലയും
ഒരുപടിനവരത്നംപറകൊണ്ടുചൊരിഞ്ഞിതു
പരമന്നാജ്ജലധിതാൻപരന്നമോദാൽ.

45. സടകളുംകടുദംഷ്ട്രപടലവുംഉരുകണ്ണ-
മിടിതോല്ക്കുംനിനദവുംതടിച്ചമെയ്യും
ചെട്ടമൊരുവീരസിംഹത്തടിയനെപ്പുറത്തേറാ-
നടിമലക്കടിമവച്ചിതുഹിമവാൻ.

46. പരിപൂതപാനപാത്രംസുരകൊണ്ടുപരിപൂർണ്ണം
തിരുമുമ്പിൽകാഴ്ചവച്ചുപരംധനദൻ
സൂരനന്നാരമെക്കുപന്തോരംതന്റെകിരണങ്ങൾ
കരംകൊണ്ടുസമർപ്പിച്ചുനമസ്കരിച്ചു.

47. നിറമേറുമണിക്കൊപ്പംവിരുതുമായുധങ്ങളും
സുരവരപുരമതിലിരിപ്പതെല്ലാം
തെരുതെരെക്കൊണ്ടുവന്നാസ്സുരന്മാരിപ്പരബ്രഹ്മ-
സപത്രപിണ്ഡിക്കന്നാൾകിന്നർസമസ്തമർപ്പാൾ.

48. അവർകാഴ്ചവച്ചിട്ടുള്ളോരവകളാത്തിരുമെയ്യിൽ
സവിസ്തരമണിഞ്ഞന്നാഹരിഗളത്തിൽ
ഭുവനമൊക്കെയുംനിറഞ്ഞവികലാവിളങ്ങുന്നാ-
രവിടുത്തെയവസ്ഥയെന്നിവനുരക്കും.

49. കടുദംഷ്ട്രകടിച്ചുകൊണ്ടിടക്കിടക്കിടിനാദ-
മിടിയുംമട്ടലറിഭൂവിളക്കിക്കൊണ്ട്
വടിവോടത്രിമൂർത്തികൾക്കടിമയായടികുമ്പി-
ട്ടുടനടിനടനംഞാണൊലിമുഴക്കി,

50. ഉലകുകൾനിറഞ്ഞുഞാണൊലിയുമട്ടഹാസവും
മലകളുമവനിയുംകുലുങ്ങിയപ്പോൾ.

ജലധികളെഴുമൊപ്പംകലങ്ങിപ്പോയ്ചരാചരം
നിലതെററിത്തലചുററിപ്പകച്ചപാരം.

51. ഹരിഗളമതിൽവാഴുംപരബ്രഹ്മസ്വരൂപയെ
സുരന്മാരുംമുനികളുംപരംപുകഴ്ത്തി
തിരുനാമമിടചേർത്തിത്തെരുതെരെജ്ജയശബ്ദം
പരംപൊടിപാററിലോകംമുഴക്കിവീണ്ടും

52. അരക്കരീഘോഷംകേട്ടുതെരുക്കനെപ്പടയെല്ലാ-
മൊരുക്കിക്കൊണ്ടായുധങ്ങളെടുത്തെതിർത്താർ
കരുത്തനാംമഹിഷനുമുരത്തിതെന്തിതിനെന്തന്നാ-
യുരച്ചുവാളിളക്കിക്കണ്ണുരുട്ടിനിന്നാൻ.

53. ഇടികേൾക്കുംസിംഹദംഷ്ട്രകടിച്ചുടൻസടക്കൂർമ്പി-
ച്ചെട്ടുത്തുചാടിടുംപടികടുമദത്താൽ
ഉടനെയാഘോഷംകേൾക്കുന്നിടംനോക്കിപ്പടക്കൂട്ടി-
ട്ടടരെങ്കിലടരെന്നുപറഞ്ഞുപാഞ്ഞു

54. ഓടിയങ്ങോട്ടടുത്തപ്പോൾകോടിസൂര്യനിടചേർന്നാ-
ഝാടിതട്ടുമുടലാർന്നാദ്ദേവിയെക്കണ്ടു
മുടികൊണ്ടാമുകിലാട്ടിട്ടടിക്കടിയൂഴിതാഴും
പടിവരുംവരവുകണ്ടവൻനടുങ്ങി

55. പരസ്പരമേരികനലെരിയുന്നകണ്ണുരുട്ടി-
ട്ടിരുപേരുംകണ്ടുകരംതിരുമ്പിക്കൊണ്ടു
പരമീറപൂണ്ടുദംഷ്ട്രമിറുക്കിയൊന്നലറിനാർ
പെരുമ്പോരിന്നൊരുമ്പെട്ടാർകരംകുടഞ്ഞാർ

56. ദക്ഷനായമഹിഷൻറചിക്ഷുരനാംസേനാനാഥൻ
ലക്ഷ്യമില്ലാതടുത്തുവില്ലുലച്ചുകോപാൽ
ലക്ഷമല്ലശതലക്ഷമസ്ത്രശസ്ത്രംപ്രയോഗിച്ചാൻ
തൽക്ഷണംതിയ്യെരിയുംമട്ടെരിച്ചുലോകം

57. അറുപതിനായിരത്തിൽപരംരഥികളെക്കൊണ്ടു
പരിപൂർണ്ണചതുരംഗപ്പടയൊരുക്കി
പരമുഗ്രനാപ്പരപുരംജയിയസിലോമ-
നിരുപേരുമടരാടാനൊരുങ്ങിവന്നാർ

58. ദിജിതനാം ബാഷ്പങ്ങളൻെറ ചതുരംഗപ്പടയിട്ടു
ക്ഷിതിതലം കിഴമേലായ്മറിച്ചണഞ്ഞു
അതുകണ്ടു ഭഗവതിയിതുകൊള്ളാം കൊള്ളാമെന്നാ-
യതിരസംസ്മിതം ചെയ്തു തലകുലുക്കി
59. ദിതികുലപതിക്കേററം ഹിതരായിട്ടുള്ള നാലു
ചതുരരാം സചിവരന്നിതിൻപ്രകാരം
മതിതെളിഞ്ഞടരാടുന്നതുനേരം കുലുങ്ങിപ്പോയ്
ക്ഷിതിതലമാഴിനാലും കലങ്ങിപാരം

(തുടരും.)

നടുവത്തു മഹൻ നമ്പൂരി.

# അന്തർഭൂമിയിലെ വെള്ളം.



കുളവും കിണറും താഴ്ത്തിയാൽ വെള്ളം കാണുമെന്ന് എല്ലാവക്കു മറിവുണ്ടെങ്കിലും മണ്ണിൻെറ അടിയിൽനിന്ന് ഉറവുണ്ടാകുന്നത് എങ്ങിനെയാണെന്നൊ ചില പ്രദേശങ്ങളിലെ വെള്ളം മററ പ്രദേശങ്ങളിലെ വെള്ളത്തേക്കാൾ നന്നായിരിപ്പാൻ കാരണമെന്താണെന്നൊ ചില ദിക്കുകളിൽ വെള്ളം കാണുന്നതിന്നു മററ സ്ഥലങ്ങളിലേക്കാൾ അധികം താഴ്ത്തേണ്ടിവരുന്നത് എന്തുകൊണ്ടാണെന്നൊ സാധാരണ ജനങ്ങൾക്കു വിവരമുള്ളതായി കാണുന്നില്ല. ഈവക സംഗതികളെക്കുറിച്ചു സാമാന്യമായ അറിവെങ്കിലും എല്ലാവക്കും ഉണ്ടായിരിക്കേണ്ടതാകുന്നു.

ഒരു പാത്രത്തിൽ വെള്ളം ഒഴിച്ച് അടുപ്പിൻമീതെ വെച്ചു തിളപ്പിച്ചാൽ വെള്ളം ആവിയായിപ്പോകുന്നതു നാം ദിവസേന കാണുന്നുണ്ടല്ലൊ. ഉള്ളങ്കയ്യിൽ എട്ടുപത്തു തുള്ളി വെള്ളം ഒഴിച്ചു മല

ത്തി പിടിച്ചിരുന്നാൽ ക്ഷണനേരംകൊണ്ടു വെള്ളം മുഴുവനും കാണാതെയാവുന്നുണ്ട്. പാത്രത്തിലെ വെള്ളം തിളക്കുമ്പോൾ തിയ്യിൻെറ ചൂടുകൊണ്ട് ആവിയായി പോകുന്നതുപോലെതന്നെ കയ്യിലെ വെള്ളവും വെയിലിൻെറ ചൂടുകൊണ്ടും ദേഹത്തിലുള്ള ഉഷ്ണംകൊണ്ടും ആവിയായി പോവുകയാണ് ചെയ്യുന്നത്. ഇതുപോലെതന്നെ ഭൂമിയിലുള്ള സമുദ്രം, കായല്, പുഴ, നദി, കുളം, കിണറ മുതലായ സകല ജലാശയങ്ങളിൽനിന്നും സൂര്യരശ്മിതട്ടി ചൂടുകൊണ്ടു വെള്ളം ആവിയായിത്തീൎന്ന് ആകാശത്തിലേക്ക് ഉയൎന്നു പൊയ്ക്കൊണ്ടിരിക്കുന്നു. ആകാശത്തിൽ ഉയരുംതോറും ഈ ആവി ഒന്നിച്ചുകൂടുകയും മേഘങ്ങളായിത്തീരുകയും ചെയ്യുന്നു. ഭൂമിയിലുള്ള ജലാശയങ്ങളിൽനിന്ന് ഒരു വൎഷത്തിൽ ഇങ്ങിനെ ഉണ്ടാവുന്ന ആവി എല്ലാം കൂടിയാൽ രണ്ടുലക്ഷം ചതുരശ്രനാഴിക വിസ്താരത്തിൽ ഒരു നാഴിക ആഴത്തിൽ ഉള്ള സ്ഥലം നിറച്ചുണ്ടാകുമത്രെ. ഇത്ര അധികം വെള്ളം ആവിയായി തീരുന്നുണ്ടെങ്കിൽ സമുദ്രങ്ങളിലും നദികളിലും മററുമുള്ള ജലത്തിന്നു വല്ലതും കുറവു വരാതിരിക്കുന്നത് എങ്ങിനെയാണ്? അതിന്നുള്ള കാരണം പറയാം. ആകാശത്തിലേക്ക് ഉയൎന്നു പോകുന്ന ആവി മുഴുവനും എന്നെന്നും ആവിയായി നില്ക്കുന്നില്ല. ആവിയുടെ സങ്കോചംകൊണ്ടുണ്ടാവുന്ന മേഘങ്ങൾ ആകാശത്തിൽ സഞ്ചരിക്കുമ്പോൾ അതിശൈത്യപ്രദേശങ്ങളിൽ എത്തി തണുപ്പുകൊണ്ട് രണ്ടാമതും ജലരൂപമായിത്തീൎന്നു മഞ്ഞായിട്ടും മഴയായിട്ടും മൂടൽമഞ്ഞായിട്ടും തിരികെ ഭൂമിയിലേക്കു വീഴുന്നുണ്ട്. ഇതിന്നു പുറമെ ഭൂമിയുടെ അന്തൎഭാഗങ്ങളിലുള്ള ജലം ഉറവുകളിൽകൂടി ജലാശയങ്ങളെ പോഷിപ്പിക്കുകയും ചെയ്യുന്നുണ്ട്. ഈ സംഗതിയെപ്പററി വിസ്താരമായി താഴെ പ്രതിപാദിക്കാം.

ആകാശത്തിൽനിന്നു ഭൂമിയിൽ വീഴുന്ന ജലത്തിൽ എതാനും മണ്ണിൽ താണുപോകുകയും എതാനും ജലാശയങ്ങളെ പ്രാപിക്കുകയും ചെയ്യുന്നു. ജലാധാരങ്ങളിലെ വെള്ളം ചൂടുകൊണ്ട് കാഞ്ഞ് ആവിയായി പരിണമിച്ച് ആകാശത്തിലേക്കു പൊങ്ങിപ്പോകുന്നു. നീരാവിക്കു ജലത്തേക്കാളും വായുവിനേക്കാളും ഘനം

കുറവുള്ളതുകൊണ്ട് അതു ഉയൎന്നു പോകുന്നതാണ്. ഈ നീരാവി കൂട്ടംകൂട്ടമായി ഒന്നിച്ചുകൂടി മേഘങ്ങളായി തീൎന്ന് ആകാശസഞ്ചാരം ചെയ്യുമ്പോൾ തണുപ്പുകൊണ്ട് വീണ്ടും ജലരൂപമായി കീഴ്പോട്ടു വീഴുന്നു. ജലം ആവിയാകയും, ആവി വീണ്ടും ജലരൂപമായി പരിണമിക്കുകയും—ഈ രണ്ടു വ്യാപാരങ്ങളും ഭൂമിയിൽ സദാപി നടന്നുകൊണ്ടിരിക്കുന്നുണ്ട്. അന്തൎഭൂമിയിലും, ഭൂമിയിലും—ഭൂമി വിട്ടു ആകാശത്തിലും ജലം നാനാരൂപങ്ങളിലായി എല്ലായ്പ്പോഴും സഞ്ചരിക്കുന്നുണ്ട്. ലോകത്തിലുള്ള സകല ജീവികളുടെയും സസ്യങ്ങളുടെയും വൃക്ഷലതാദികളുടെയും ജീവസന്ധാരണത്തിന്നു ജലം അത്യാവശ്യമാകുന്നു. ജീവിച്ചിരിപ്പാൻ മനുഷ്യൻ രക്തത്തെ ആശ്രയിച്ചിരിക്കുന്നതുപോലെതന്നെ വൃക്ഷലതാദികൾ വളൎച്ചക്കു ജലത്തെ ആശ്രയിച്ചിരിക്കുന്നു.

ആകാശത്തിൽനിന്നു നീരാവി വെള്ളമായിട്ടും വെള്ളം കട്ടപിടിച്ചു പലപ്രകാരത്തിലുള്ള മഞ്ഞായിട്ടും ഭൂമിയിൽ പതിക്കുന്നുണ്ടെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. മണ്ണിൽ താഴുന്ന വെള്ളം മുകളിലേക്കു വരാത്തവിധം അടിയിലേക്ക്, അഥവാ പാതാളത്തിലേക്ക്, താണു പോകുന്നുണ്ടെന്നാണ് സാധാരണ ജനങ്ങൾ വിചാരിച്ചുവരുന്നത്. ഇത് വാസ്തവമല്ലെന്നു അല്പം ആലോചിച്ചാൽ അറിയാം. ഭൂമിയിൽ താഴുന്ന വെള്ളം മേല്പോട്ടുവരാതിരിക്കുന്ന പക്ഷം ജലാശയങ്ങളിലെ വെള്ളം മുഴുവനും താണുപോകുവാൻ ഇടയുണ്ടെന്നുള്ളതിന്നു പുറമെ അവയിൽനിന്ന് അധികജലം ദിവസന്തോറും ആവിയായി പോകുന്നതുകൊണ്ട് ഭൂമി ഉണ്ടായതു മുതൽ ഇതുവരെ വെള്ളം കെട്ടി നിന്നിരിപ്പാനും സംഗതിയുള്ളതല്ലല്ലൊ. എന്നാൽ മേല്പറഞ്ഞപ്രകാരം ജലാശയങ്ങൾ വററാതിരിക്കുന്നതിൽനിന്നു അടിയിലേക്കു പോകുന്ന വെള്ളം മുകളിലേക്ക് വല്ല വിധത്തിലും വരുന്നുണ്ടെന്നു ഊഹിക്കാം. വെള്ളം മുകളിലേക്ക് ഉയൎന്നുവരുന്നത് ഉറവുകളിൽകൂടിയാണ്.

ഉറവ് മഴയെ ഏററവും ആശ്രയിച്ചിരിക്കുന്നുണ്ടെന്നു നമുക്കു സാധാരണയായി കണ്ടറിവുണ്ടല്ലൊ. ഉറവിന്റെ ആധാരം മഴയാണ്. കഠിനമായ വേനല്ക്കാലത്തു കുളങ്ങളിലും കിണറുകളിലും വെ

ള്ളം കുറയുകയൊ തീരെ വററിപ്പോകുകയൊ ചെയ്യുന്നത് ഉറവു കുറയുകയൊ തീരെ നിന്നുപോകുകയൊ ചെയ്യുന്നതുകൊണ്ടാണ്. അധികം ആഴത്തിലുള്ള ഉറവുകൾ മുകളിലുള്ളവയെപ്പോലെ വേഗത്തിൽ വററുകയില്ല. എന്തെന്നാൽ അവയുടെ പോഷണത്തിന്നു അധികദിക്കുകളിൽനിന്നു വെള്ളം കിട്ടുന്നുണ്ട്.

വെട്ടുകല്ലിലും പാറക്കല്ലിലും വെള്ളത്തിന്നു പ്രവേശിക്കാവുന്ന ദ്വാരങ്ങൾ സാധാരണയായിട്ടുണ്ടായിരിക്കും. അതുകൊണ്ടു ഭൂമിയുടെ അന്തർഭാഗങ്ങളിൽക്കൂടി യഥേഷ്ടസഞ്ചാരം ചെയ്യുന്നതിന്നു ജലത്തിന്നു വലിയ തടസ്ഥം നേരിടുന്നില്ല. കിണറുകളിലും കുളങ്ങളിലും പാറയുടെ ഉള്ളിൽനിന്നു ചിലപ്പോൾ നല്ല കരുക്കൾ കിട്ടാറുണ്ടല്ലോ. സമുദ്രങ്ങളുടേയും കായലുകളുടേയും നദികളുടേയും അടിത്തട്ട് ഏറക്കുറെ വിള്ളിച്ചയുള്ളതാകുന്നു. അവയിൽ ചില ദ്വാരങ്ങളിൽക്കൂടി വെള്ളം താഴുകയും മററുള്ളവയിൽക്കൂടി ഉറവെടുക്കുകയും ചെയ്യുന്നുണ്ട്. മണ്ണിൽ താഴുന്ന വെള്ളം പല ശാഖകളായി മണ്ണിൻെറ അടിയിൽ സഞ്ചരിക്കുകയും ചിലപ്പോൾ രണ്ടോ അതിലധികമോ ശാഖകൾ ഒന്നിച്ചുകൂടുകയും പിന്നീടു വേർപിരിയുകയും ചെയ്യുന്നുണ്ട്. ഫരന്ത്രീസ്സുരാജ്യത്തു വളരെ ആഴമുള്ള കിണറുകൾ താത്തിയപ്പോൾ ഉറവുകളിൽക്കൂടി ചെടികളുടെ ഇലകളും തണ്ടും ചിലപ്പോൾ പൊന്തിവന്നിരുന്നുവത്രെ. ഈവക സാധനങ്ങൾ ഉദ്ദേശം 150 നാഴിക ദൂരെയുള്ള കുന്നുകളിൽനിന്നു മണ്ണിൻെറ അടിയിലുള്ള കരുക്കളിൽക്കൂടി മൂന്നുനാലു മാസകാലംകൊണ്ടു വന്നിട്ടുള്ളവയാണെന്നു കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. ചില പ്രദേശങ്ങളിലെ കിണറുകളിൽ 170 അടി ആഴത്തിലുള്ള ഉറവുകളിൽനിന്നു ജീവനുള്ള മത്സ്യങ്ങളെക്കൂടി കണ്ടിട്ടുണ്ടത്രെ. ലോഹക്കുഴികളിലും കല്ലുരിമടകളിലും അടിമണ്ണിൽക്കൂടി വരുന്ന ഉറവുകൾ സാധാരണയായി പണിക്കു തടസ്ഥംചെയ്യുന്നുണ്ട്.

ഉറവുകളിലെ വെള്ളം വരുന്നത് അവയുള്ള പ്രദേശത്തുനിന്നോ അയൽപ്രദേശങ്ങളിൽനിന്നോ മാത്രമല്ല; വെള്ളമുണ്ടായിരിപ്പാൻ സംഗതിയില്ലെന്നു നമുക്കു തോന്നുന്ന ദിക്കുകളിലുംകൂടി കിണറുകളിൽ ധാരാളം വെള്ളം കാണുന്നുണ്ട്. ആഫ്രിക്കാരാജ്യത്തെ

മരുഭൂമികളുടെ സമീപം മഴ അപൂൎവ്വമാകയാൽ പെയ്ത്തുവെള്ളത്തിന്നു മാൎഗ്ഗമില്ല. എന്നാൽ അവിടങ്ങളിൽ സുഭിക്ഷമായി ജലമുള്ള വളരെ കിണറുകളുണ്ട്. ഇന്ത്യയിലെ മഹാനദീതീരങ്ങളിൽ വേനല്ക്കാലത്ത് നദി മുഴുവൻ വററിപ്പോകാറുണ്ടെങ്കിലും മുപ്പതു മുതൽ നാല്പത് അടിവരെ താഴ്ത്തിയാൽ വെള്ളം കിട്ടുന്നുണ്ട്.

നമ്മുടെ ഭൂമി വെള്ളത്തിൽ സ്ഥിതി ചെയ്യുന്നതുകൊണ്ട് മണ്ണു താഴ്ത്തുമ്പോൾ വെള്ളം കാണുന്നതാണെന്നും കിണറുകളിലെ വെള്ളം പാതാളത്തിൽനിന്നു പൊന്തിവരുന്നതാണെന്നും ചിലർ വിചാരിക്കുന്നുണ്ട്. ഇതു വലിയ അബദ്ധമാണ്. ഒന്നാമത് നമ്മുടെ ഭൂമിയുടെ നേരെ ചുവട്ടിൽ വെള്ളമല്ല, മണ്ണുതന്നെയാണ്. രണ്ടാമത്, വെള്ളം അതിന്റെ സമനിരപ്പു വിട്ട് സ്വതേ ഉയൎന്നുവരുന്നതുമല്ല.

വെള്ളം അടിയിലേക്കു എത്രത്തോളം താഴുമെന്നു തീൎച്ചയായി പറവാൻ പാടില്ല. തീരെ വെള്ളമില്ലാതെ അഗാധമായ പല ലോഹക്കുഴികളും താഴ്ത്തീട്ടുണ്ട്. തീവണ്ടിവഴി വെട്ടുവാനായി ആൽപ്സ് പൎവ്വതം തുരന്നപ്പോൾ 6000 അടി താഴ്ചയിൽക്കൂടി [illegible] കാണുകയുണ്ടായിട്ടില്ല. കട്ടപ്പമുള്ള പാറകളും കല്ലുകളും ഉള്ള പ്രദേശങ്ങളിൽ വെള്ളം സാധാരണയായി വളരെ താഴാറില്ല. എന്നാൽ അഗ്നിപൎവ്വതങ്ങളുള്ള സ്ഥലങ്ങളിൽ വെള്ളം വളരെ ചുവട്ടിലേക്കുപോകയും അവിടെ കിടന്ന് ചൂടു പിടിച്ച് ആവിയായി അഗ്നിപൎവ്വതം പൊട്ടുമ്പോൾ കാണുന്ന കട്ടകട്ടയായ പുകയായി പുറത്തേക്കു തള്ളിവരികയും ചെയ്യുന്നതായി കാണാറുണ്ട്.

ഭൂമിയുടെ ഉള്ളിൽ വെള്ളം സഞ്ചരിക്കുന്നത് ചൊവ്വായ മാൎഗ്ഗങ്ങളിൽക്കൂടിയല്ല. പ്രയാസം കൂടാതെ താഴാവുന്ന ദിക്കുകളിൽ താഴുകയും തടസ്ഥം തട്ടുമ്പോൾ നിവൃത്തിയുണ്ടെങ്കിൽ ഗതിമാററി എട്ടുകാലിയുടെ വലപോലെ വക്രഗതിയായി സഞ്ചരിക്കുകയും ചെയ്യുന്നു. ഉയൎന്ന ഭൂമിയിൽനിന്ന് ഇറങ്ങിവരുന്ന വെള്ളം സുഗമമല്ലാത്ത പാറകളിന്മേലോ കൽപ്രദേശത്തോ, എത്തുമ്പോൾ ഇതരമാൎഗ്ഗങ്ങളിലേക്കു തിരിഞ്ഞു ഒഴുകുകയും അങ്ങിനെയുള്ള സ്ഥലം കിടങ്ങോ, കുഴിയോ, മററു നിമ്നഭൂമിയോ ആണെങ്കിൽ അതിൽക്കൂടി

പെട്ടെന്നു മേല്പോട്ടു ചാടി ഉറവായി തീരുകയും ചെയ്യുന്നു. ചില കുന്നുകളുടെ അടിവാരങ്ങളിൽ കാണുന്ന ഉറവുകൾ ഇങ്ങിനെ ഉണ്ടായിട്ടുള്ളവയാണ്.

ഇതു കൂടാതെ അത്യഗാധപ്രദേശങ്ങളിൽനിന്ന് ഉറവെടുത്തു ചാടുന്നതു കുഴവിന്റെ മുകളിലുള്ള വെള്ളത്തിന്റെ ഭാരംകൊണ്ടാകുന്നു. സമമല്ലാത്ത കയ്യുകളുള്ള ഒരു കുഴലിൽ വെള്ളം ഒഴിച്ചാൽ ചെറിയ കയ്യിന്റെ ദ്വാരത്തിൽക്കൂടി വെള്ളം ചാടി പുറത്തേക്കുപോകും. ചെറിയ കയ്യിന്റെ ഉയരത്തിലധികമായി വലിയ കയ്യിൽ നില്ക്കുന്ന വെള്ളത്തിന്റെ ഘനംകൊണ്ടുള്ള അമർച്ച നിമിത്തമാണ് വെള്ളം ഇങ്ങിനെ ചാടുന്നത്. അപ്രകാരംതന്നെ വളരെ പൊക്കത്തിൽ ഉള്ള ഭൂമിയിൽനിന്നു പുറപ്പെട്ടു താന്നുവരുന്ന വെള്ളം ഭൂമിയുടെ അടിയിൽ ഏതെങ്കിലും ഒരു സ്ഥലത്ത ... ത്രപിക്കുമ്പോൾ ആ കുഴവിലുള്ള വെള്ളത്തിന്റെ അമച്ചകൊണ്ടു ഏതെങ്കിലും ഒരു ദ്വാരമോ, വിള്ളലോ ഉണ്ടെങ്കിൽ അതിൽക്കൂടി വെള്ളം ഉന്തിത്തള്ളി പുറത്തേക്കുവരുന്നതാണ്.

മഴവെള്ളം സാമാന്യം ശുദ്ധമായിട്ടുള്ളതാകുന്നു. അതു ഭൂമിയിലേക്കു വീഴുമ്പോൾ വായുവിലുള്ള ചില പദാർത്ഥങ്ങൾ ചേരുന്നുണ്ടെങ്കിലും മഴവെള്ളം സാമാന്യം നിർമ്മലമായിട്ടുള്ളതാണെന്നു പറയാം. എന്നാൽ സമുദ്രങ്ങളിലും, നദികളിലും, കുളങ്ങളിലും, കിണറുകളിലും മററുമുള്ള വെള്ളം ശുദ്ധജലമല്ല. ചില കിണറുകളിലെ വെള്ളം സ്ഫടികപ്രകാശമുള്ളതായി കാണമാറുണ്ടെങ്കിലും അതിലും പല പദാർത്ഥങ്ങളും അലിഞ്ഞു കിടപ്പുണ്ട്. ഈ വെള്ളവും മഴവെള്ളവും ഓരോ പാത്രങ്ങളിൽ എടുത്ത് തിളപ്പിച്ചു നോക്കിയാൽ വ്യത്യാസം എളുപ്പത്തിൽ അറിയാം. വെള്ളം തിളക്കുമ്പോൾ ചില അശുദ്ധദ്രവ്യങ്ങൾ വായുരൂപമായി പോകുന്നതിന്നു പുറമെ പാത്രത്തിന്റെ അടിയിൽ ഊറലുമുണ്ടായിരിക്കും. ഈ മലിനതകളെല്ലാം അന്തർഭൂമിസഞ്ചാരത്തിനാലുള്ള സമ്പാദ്യങ്ങളാണ്. പല ലോഹാംശങ്ങളും ചുണ്ണാമ്പ്, സോഡ, ഉപ്പ്, ഗന്ധകം മുതലായ പദാർത്ഥങ്ങളും വെള്ളത്തിൽ ചേരുന്നുണ്ട്. വെള്ളത്തിന്റെ ഘനം കൂട്ടുകയും കുറയുകയും ചെയ്യുന്നത് അതിൽ അലിഞ്ഞു കി

ടകുന്ന പദാൎത്ഥങ്ങളുടെ ഏറ്റക്കുറച്ചൽകൊണ്ടാകുന്നു. കസ്തൂരി, കരി, വെട്ടുകല്ല്, പാറക്കല്ല് മുതലായവ ധാരാളമുള്ള പ്രദേശങ്ങളിൽ കൂടി വെള്ളം ഒഴുകുമ്പോൾ അവ ജലത്തിലെ കേടുകളെല്ലാം ആകൎഷിച്ചെടുത്ത് ജലത്തെ ഒരു വിധം ശുദ്ധി ചെയ്യുന്നുണ്ട്. കൽപ്രദേശങ്ങളിലേയും അധികം ആഴമുള്ള കിണറുകളിലേയും വെള്ളം സാധാരണയായി നന്നായിരിക്കും. ഉറവിൽ എത്തുന്നതിനു മുമ്പായി പലവിധമായ മണ്ണിൽക്കൂടി കടന്നുപോകുമ്പോൾ ശുദ്ധീകരണത്തിന്ന് ഇടവരുന്നതുകൊണ്ട് വെള്ളം നന്നായി തീരുന്നതാണ്. ജലാശയങ്ങളും അവയുടെ സമീപസ്ഥലങ്ങളും ശുചിയായി വെക്കേണ്ടത് അത്യാവശ്യമായിട്ടുള്ളതും അങ്ങിനെ വൃത്തിയായിവെക്കാതിരുന്നാൽ അശുദ്ധദ്രവ്യങ്ങൾ കുഴികളിൽക്കൂടി വെള്ളത്തിൽ വന്നുചേൎന്നു രോഗത്തിന്നു കാരണമാക്കിത്തീൎക്കുന്നതുമാകുന്നു.

എ. ശങ്കരപ്പൊതുവാൾ, ബി. എ. ബി. എൽ.

---

ബ്രിട്ടീഷ് കൊച്ചിയുടെ

# പൂൎവ്വചരിത്രം



പള്ളികളേയും കന്യകാമഠങ്ങളേയും നശിപ്പിക്കലും യൂറോപ്യൻ പാതിരികളെ ആട്ടിപ്പായിക്കലുംകൂടി കൊച്ചിനിവാസികളെ തീരെ ഭയപരവശന്മാരാക്കി തീൎത്തു. അവരിൽ പലരും തങ്ങളുടെ ഐഹികസുഖങ്ങളെക്കൂടി ഉപേക്ഷിച്ച ഭയം ഹേതുവായിട്ടു നാടുവിട്ടു ഓടിപ്പോയി. ഒടുവിൽ ലന്തകൾ തങ്ങളുടെ വിജയത്തിന്റെ ഫലം ഒഴിഞ്ഞ പുരകളും ആൾ സഞ്ചാരമില്ലാത്ത തെരുവുകളും മാത്രമായി ശേഷിക്കുമെന്നു ഭയപ്പെട്ട് അവരുടെ ആദ്യത്തെ

നടവടിയെ അല്പം ഭേദപ്പെടുത്തുകയും അവർ കൈകേറി പാർത്തിരുന്ന ഫ്രാൻസിസ്കൻ പള്ളിയെ മടക്കിക്കൊടുത്ത് സാന്ത്വനപ്രവൃത്തികളെക്കൊണ്ട് ആളുകളെ തിരിയെ ആകർഷിക്കുകയും ചെയ്തു. എന്നാൽ കുറെ കാലം കഴിഞ്ഞതിന്റെ ശേഷം ലന്തക്കാർ ആരാധനാക്രമത്തെ നവീകരിക്കുകയും റോമായോഗക്കാർ വൈപ്പിൽ പട്ടണം അവരുടെ തലസ്ഥാനമാക്കി കല്പിക്കുകയും ചെയ്തതോടുകൂടി ആ പള്ളിതന്നെ അവർ വീണ്ടും കൈവശപ്പെടുത്തി. റോമായോഗക്കാരുടെ പണ്ടത്തെ പള്ളി ഇന്നും പൂർവ്വസ്ഥാനത്ത് സ്ഥിതിചെയ്യുന്നുണ്ട്. റോമാ പാതിരികളെ അടച്ചു നാടുകടത്തിയ കൂട്ടത്തിൽ പറങ്കികളുടെ കാർമലൈററ് ബിഷപ്പായ ജോസേഫ് ഡി സെൻററ് മെറിയം എന്നാൾകൂടി ഒഴിവാക്കപ്പെട്ടില്ല. ഈ പാതിരിയാർ മലയാളത്തിലെ ആദിമനായ അപ്പൊസ്തോലിക്ക വികാരിയുടെ നിലയിൽ അന്നു റോമായോഗത്തിലേക്കു ബലാൽക്കാരേണ കീഴടക്കപ്പെട്ട പുരാതനസിറിയൻ പള്ളികളുടെ മേൽവിചാരം നോക്കിയിരുന്നു. ഈ കാരണത്താൽ മററുള്ള യൂറോപ്യൻ പാതിരികളിൽനിന്നും വിശേഷമായ ബഹുമതി ഇദ്ദേഹത്തിനു സിദ്ധിക്കയുണ്ടായി. അതായത് നാട്ടുകാർ *പറമ്പിൽ ചാണ്ടി എന്നും മററുള്ളവർ അലക്സാണ്ടർ നീക്യാംപോട എന്നും വിളിച്ചുവന്നിരുന്ന ഒരു നാട്ടുകാരനായ കത്തനാരെ തന്റെ സ്ഥാനത്ത് അവരോധിക്കുന്നതുവരെ കൊച്ചിയിൽ തന്നെ താമസിക്കുവാൻ വിജയികളിൽനിന്നു തനിക്ക് അനുവാദം ഉണ്ടായി എന്നുള്ള പ്രത്യേകസംഗതിയാകുന്നു.

ഈ കലാപത്തിൽ 'ലന്തകളെ' ഉപായവഴിക്കു തോല്പിക്കുവാൻ റോമാപാതിരികളിൽ ആരുംതന്നെ ഉണ്ടായില്ലെന്നില്ല. ജെസ്യൂട്ടസ്സ് കൊച്ചിയിലും കൊടുങ്ങല്ലൂരിലുമുള്ള അവരുടെ ഇരിപ്പിടങ്ങളെ ഉപേക്ഷിക്കുകയും സാമൂതിരിയുടെ രാജ്യങ്ങളിൽ ചെന്നു കുടിപാർക്കുകയും ചെയ്തുവെങ്കിലും കാർമലൈററ് ബിഷപ്പു പറമ്പിൽ ചാണ്ടിയുടെ അവരോധത്തിനുശേഷം ഗോവായിലേക്കു കപ്പൽ കയറി വിജയികളുടെ ശാസനകൾ കീഴ്പ്പണങ്ങി എങ്കിലും അ

* നാട്ടുകാരിൽ ആദ്യത്തെ ബിഷപ്പ്.

ദ്ദേഹത്തിന്റെ അടുത്ത ബന്ധുക്കളും സഹായികളും വരാവുവന്നതിൽ കൊച്ചി വിട്ടുപോകാതെ ഭാവിശ്രേയസ്സിനെ പ്രതീക്ഷിച്ചുകൊണ്ടു അകലെയുള്ള നാട്ടുപുറങ്ങളിൽ ഒളിച്ചു താമസിച്ചിരുന്നുള്ളു. ഇവർ ആഗ്രഹിച്ചിരുന്ന ഭാഗ്യോദയകാലം 1673-ൽ അവക്കു കാണ്മാൻ സംഗതിയായി. അവരുടെ യോഗത്തിൽ പെട്ട മാത്യൂസ് 'ജോസേഫ്' എന്നും 'ഹെൻപൊൻറീഡ്' എന്ന ലന്തഗവൺമെന്റോരുടെ സേവകൂടി കൂട്ടുകാക്കു ഒളിസ്ഥലം വിട്ടു വെളിസ്ഥലത്തു സഞ്ചരിക്കുവാൻ സമ്മതം വാങ്ങുകയും കൊച്ചിയിൽനിന്നു രണ്ടു മൂന്നും നാഴികയിൽ അധികം ദൂരമെല്ലാത്ത എറണാകുളത്തു 'ചെത്ത്യാട' എന്ന സ്ഥലത്ത് ഒരു പാതിരിഗൃഹം പണിയുവാൻ അനുവാദം വാങ്ങുകയും ചെയ്തു. ലന്തകൾ റോമൻപാതിരിമാരുടെ നേരെ കാണിച്ച ക്രൂരഭാവം മുഴുവനും അവരുടെ സ്വമേധകളല്ലാതല്ലായിരുന്നു. 'ക്യാണ്ടി' രാജാവു ലന്തകളുമായിട്ടുള്ള സഖ്യം പ്രാപിച്ചപ്പോൾ 'രാജ്യത്തിന്റെ നാശകൃത്തുകളും, സകല കലാപങ്ങൾക്കും കാരണഭൂതന്മാരുമായ അവരെ (റോമൻപാതിരികളെ) അദ്ദേഹത്തിന്റെ (ക്യാണ്ടിരാജാവിന്റെ) രാജ്യങ്ങളിൽനിന്നു ഒഴിപ്പിച്ചയക്കേണ്ടതു നിർബ്ബന്ധമാകുന്നു എന്ന ഒരു നിശ്ചയംകൂടി സഖ്യ വാചകത്തിൽ ചേർത്തിട്ടുണ്ടായിരുന്നു. ഈ നിബന്ധനമൂലം ലന്തനാട്ടുകളിലുള്ള നാട്ടുക്രിസ്ത്യാനികൾകൂടി തങ്ങൾ പറങ്കിരാജാവിനോടും പറങ്കി ബിഷപ്പുമാരോടും തങ്ങൾക്കുള്ള വണക്കം തീരെ കൈവെടിഞ്ഞിരിക്കുന്നു എന്നു സത്യം ചെയ്യേണ്ടതായി വന്നു. റോമാക്കാരുടെ പക്ഷത്തിലേക്ക് ആ നിഷ്ഠുരനായ ലന്തഗവൺമെന്റുകാരെ നിഷ്പ്രയാസം സ്വാധീനപ്പെടുത്തിയ 'കാർമെലൈററ് മ്യാത്ത്യൂസ്', ചില്ലറക്കാരനായിരുന്നില്ല. പൂർണ്ണമായ പഠിപ്പും സകല ഭാഷകളിലും വ്യുത്പത്തിയായ അറിവും ജനരഞ്ജനയും ഉണ്ടായിരുന്ന ആയാൾ ഗവൺമെന്റുകാർക്കു പ്രിയപ്പെട്ട ഒരു തൊഴിൽ സഫലീകരിക്കുന്നതിൽ സഹായിച്ചുകൊണ്ട് അദ്ദേഹത്തിന്റെ ഇഷ്ടത്തെ സമ്പാദിച്ചു നിലനിറുത്തിക്കൊണ്ടുപോന്നു. മലയാള (Hostus Mal. Baricus) ഔഷധിശാസ്ത്രം എന്ന പ്രസിദ്ധപ്പെട്ട ഗ്രന്ഥത്തെ നിർമ്മിക്കുകയായിരുന്നു ഈ മേൽപറഞ്ഞ തൊഴിൽ. വളരെ കാലമായുള്ള അദ്ധ്വാനം

ത്തിന്റെ ഫലമായിട്ടു 1686-നും 1703-നും മദ്ധ്യത്തിൽ 794 ചിത്രങ്ങളോടുകൂടി പന്ത്രണ്ട് പുസ്തകങ്ങളായിട്ടു ഈ ശാസ്ത്രഗ്രന്ഥം ആംസ്റ്റർഡാം എന്ന സ്ഥലത്തു പ്രസിദ്ധീകരിക്കപ്പെട്ടു.

യൂറോപ്യന്മാരായിട്ടും നാട്ടുകാരായിട്ടും അനേകം ആളുകൾ ഈ ഗ്രന്ഥനിർമ്മാണത്തിൽ ഏർപ്പെട്ടിട്ടുണ്ടായിരുന്നു. ഔഷധികളുടെ ഫലങ്ങളെപ്പററി 'രംഗഭട്ടൻ' 'വിനായകപണ്ഡിതർ' 'അപ്പുഭട്ടൻ' എന്നു മൂന്നു ബ്രാഹ്മണരും ഇട്ടിഅച്യുതൻ എന്നൊരു ചോവനും ആകുന്നു വേണ്ടവിവരങ്ങൾ ശേഖരിച്ചുകൊടുത്തിട്ടുള്ളത്. മലയാളനാട്ടുമുഴുവനും തേടി പല വിധത്തിലുള്ള ഔഷധികളും ശേഖരിച്ചു കൊച്ചിയിൽ കൊണ്ടുവരികയും പുതുതായ തരങ്ങളൊക്കെ 'മ്യാത്ത്യൂസ്സ്' ശരിയായിട്ടു ചിത്രത്തിൽ കുറിക്കുകയും ചെയ്തിട്ടുള്ളതുകൊണ്ട് അതാതിന്റെ ചിത്രം കാണുന്നവർക്ക് ഔഷധികൾ വേർതിരിച്ചറിവാൻ യാതൊരു പ്രയാസവുമുള്ളതല്ല. ഔഷധികളുടെ പേരുകൾ ആദ്യം മലയാളത്തിൽ എഴുതി പിന്നീടു 'കൊച്ചിയിൽ താമസിച്ചിരുന്ന 'ഇമ്മ്യാന്യുവൽ കാണീറോ' എന്നൊരാൾ പറങ്കി ഭാഷയിൽ തർജ്ജമ ചെയ്കയുമാണ് ഉണ്ടായിട്ടുള്ളത്. യൂറോപ്പിലുള്ള എല്ലാം രാജ്യക്കാർക്കും സുഗമമാകുവാൻവേണ്ടി 'ഹേർമൻവ്യാൻ ഡ്രൂയെഫ്' എന്നൊരാൾ അതിനെത്തന്നെ 'ലത്തീൻ ഭാഷയിലും തർജ്ജമ ചെയ്തിട്ടുണ്ട്. ഇത്ര വലുപ്പത്തിലും ഇത്ര നന്നായിട്ടും ഉള്ള ഒരു പുസ്തകം ഉണ്ടാക്കുന്നതിൽ യത്നിച്ചിട്ടുള്ള എല്ലാവരുടേയും യശസ്സിനു ഒരു സ്മാരകസ്തംഭം ഈ വിശിഷ്ടമായ ശാസ്ത്രഗ്രന്ഥംതന്നെയാകുന്നു. 'വ്യാൻറീഡി'ന്റെ പിൻവാഴ്ചക്കാരായ ഗവർണ്ണർമാർ അയാളെപ്പോലെ റോമൻകത്തോലിക്കർക്കു അനുകൂലന്മാരായിരുന്നില്ല. എന്നാൽ 1698-ൽ 'ലിയോപ്പോൾഡ്' ചക്രവർത്തിയുടെ ഒത്താശയോടുകൂടി ഒരു ബിഷപ്പിന്റെ കീഴിൽ പന്ത്രണ്ടു കാർമെലൈററ പാതിരിമാർക്കു താമസിക്കുവാനും സ്വത്തു സമ്പാദിക്കുവാനും വിരോധമില്ലെന്നു ലന്തക്കമ്പനിയിൽനിന്നു അനുവാദം സിദ്ധിച്ച് രണ്ടു കൂട്ടക്കാരും തമ്മിൽ ഉണ്ടായിരുന്ന സ്വരച്ചേർച്ചയില്ലായ്മ ഒരു വിധം ഒതുങ്ങി തീർന്നു. ഈ സംഗതി നടക്കുന്നതിനു ഏഴു കൊല്ലം മുമ്പു 1691-ൽ തൊണ്ണൂറൊന്നാമത്തെ വയസ്സിൽ

ഭ്യാത്ത്യുസ്സ് കാലാന്തരത്തെ പ്രാപിച്ചു. 1757 ഒടുവിൽ 58 ആദ്യം 'ആങ്കാററിൽ ദ്ദുവെറാൺ' എന്ന ഒരു പരന്ത്രീസ്സുകാരൻ കൊച്ചി സന്ദശിച്ചപ്പോൾ ലന്തക്കമ്പെനിയിൽ പ്രധാനികളായിട്ടു ഒരു ഗവണ്ണദോരും കമാനും ആയിട്ട് ഒരാളും എട്ടു സഭാംഗങ്ങളുംകൂടി ഒമ്പത് ഉദ്യോഗസ്ഥന്മാർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഈ സഭാംഗങ്ങൾക്കു ഒക്കെ ഖജാൻജി സിക്രട്ടേരി, മുതലായി ഓരോ പ്രത്യേക ഉദ്യോഗങ്ങളും ഉണ്ടായിരുന്നു. ജമ്മനിക്കാർ, പരന്ത്രീസ്സുകാർ മുതലായ പല ജാതിക്കാരുടേയും സംഗരമായിരുന്നു. ലന്തക്കമ്പെനിയുടെ പട്ടാളക്കാരിൽ ഒരു കാപ്റ്റൻെറ മാസപ്പടി 50 ഉറപ്പിക മാത്രവും മററുള്ളവക്കു അവരവരുടെ ഉദ്യോഗച്ചെറപ്പംപോലെ ചുരുങ്ങിയ സംഖ്യകളും ആയിരുന്നു. ഉറപ്പികക്ക് 20 വീതം നില്ക്കുന്ന ഒരു ജാതിപണം 21%-ൽ സാധാരണ ചിലവുകൾക്കുവേണ്ടതു പിടിച്ചു ബാക്കി 110 പണം മാത്രമേ പട്ടാളക്കാക്കു കൊടുത്തിരുന്നുള്ളൂ. അവക്കു ആഹാരവും ഉടുപ്പു കുപ്പായവും വേണ്ടപോലെ ഉണ്ടായിരുന്നില്ലെന്നു മാത്രമല്ല അവരിൽ മിക്കപേരും കുഷ്ഠരോഗികളുമായിരുന്നു. ഇതിന്നുള്ള മുഖ്യകാരണങ്ങൾ ആഹാരമില്ലായ്കയും, ഉപ്പുമീനും, ഉപ്പുവെള്ളവും ഉപയോഗിക്കയും ആയിരിക്കണമെന്നാണ് 'ദ്ദുവെറോൺ' പറഞ്ഞു കാണുന്നത്. പള്ളിമൈതാനത്തിലും കായലിലുണ്ടായിരുന്ന മെഴുതിരി തുരുത്തിന്മേലും (Candle Island) ദുഷ്ടന്മാരെ ഭയപ്പെടുത്തുവാനായി തൂക്കുച്ചാടുകൾ നിരത്തിയിരുന്നതായും കായലിൽ ഉപ്പു കുത്തിയപോലെ വ്യാപിച്ചു കിടന്നിരുന്ന മററനേകം തുരുത്തുകളിൽ ലന്ത പ്രഭുക്കന്മാക്കു തോട്ടങ്ങൾ ഉണ്ടായിരുന്നതായും ദ്ദുവെറൊൺ കൊച്ചിയുടെ ആകൃതിവണ്ണനയിൽ വിവരിച്ചുകാണുന്നു. 1751 നു അടുത്ത കാലത്തു ലന്തക്കമ്പനിയുടെ കാൎയ്യങ്ങൾ വളരെ ഗുണമുള്ള സ്ഥിതിയിൽ ആയിരുന്നില്ല. വാസ്തവത്തിൽ തിരുവിതാങ്കൂർ മഹാരാജാവു അവരുടെ ദുർദ്ദശയെപ്പററി അനുശോചിക്കത്തക്കവണ്ണം അവർ പല വിധത്തിലുള്ള കഷ്ടനഷ്ടങ്ങളും അനുഭവിച്ചിരുന്നു. വഞ്ചിമാൎത്താണ്ഡമഹാരാജാവിൻെറ അനൎഗ്ഗളമായ അതിമോഹവും അയൽദേശങ്ങളിലുള്ള ആക്രമണങ്ങളും ലന്തകൾക്കു സുഖക്കേടിനുള്ള വഴികളായിരുന്നു. ഒരിക്കൽ മഹാരാജാവായിട്ടു ചങ്ങ

നാട്ട് (Changanad) റാണിയുടെ കാൎയ്യങ്ങളെകൊണ്ടു ആലോചിപ്പാനായി മഹാരാജാവിന്റെ അടുക്കലേക്കു ബാറൻ ഇംഹോഫ് എന്നാളെ പറഞ്ഞയച്ചപ്പോൾ അയാളോടു മഹാരാജാവ് തനിക്കു ലന്തകളെ യാതൊരു ഭയവുമില്ലെന്നു തുറന്നു പറഞ്ഞു. അതു കേട്ടു ബാറൺ തിരുവിതാംകൂർ രാജ്യത്തെ ആക്രമിക്കുമെന്നു ഭയപ്പെടുത്തിയാറെ തനിക്കു രക്ഷപ്പെടുവാൻ തക്കതായ ദുൎഗ്ഗങ്ങൾ ഉണ്ടെന്നു മഹാരാജാവു മറുവടി പറയുകയും അങ്ങിനെയുള്ള ദുൎഗ്ഗങ്ങളെക്കൂടി ഭേദിക്കുവാൻ ലന്തക്കമ്പനിക്കു ശക്തിയുണ്ടെന്നു വീണ്ടും ബാറൺ എതൃത്തു പറഞ്ഞപ്പോൾ നല്ലകാലം നോക്കി ഞാനും കുറെ വഞ്ചിക്കാരുംകൂടി യൂറോപ്പു മുഴുവനും പിടിക്കുവാൻ ഭാവിക്കുകയാണെന്നു ഭംഗിയിൽ കൊള്ളിച്ചു പറയുകയും ചെയ്തു. അവിടെവെച്ചു അവർ തമ്മിൽ ശണ്ഠയായി പിരിയുകയും ലന്തയും തിരുവിതാംകൂറും തമ്മിൽ യുദ്ധത്തിനുള്ള വട്ടം ഇടങ്ങുകയും ചെയ്തു.

വളരെ കൊല്ലം കഴിയുന്നതിന്നു മുമ്പു തിരുവിതാംകൂർ മഹാരാജാവ് സാമൂതിരി, ഇവരേക്കാൾ ഭയപ്പെടേണ്ടവരായ ഹൈദരാലിയും ടിപ്പുസുൽത്താനും ലന്തക്കമ്പനിയുടെ എതിരാളികളായി തീൎന്നു. 1775 ആദിയിൽ ഹൈദരാലി തിരുവിതാംകൂർ രാജ്യം താൻ പിടിച്ചടക്കിയ മററു ഭൂമികളോടു യോജിപ്പിക്കുവാനാഗ്രഹിക്കുകയും കൊച്ചിയിലുള്ള ലന്തകളോടു അവരുടെ ഭൂമിയിൽകൂടി തന്റെ പട്ടാളങ്ങളെ തടസ്ഥം കൂടാതെ കൊണ്ടുപോകുവാൻ അനുവാദം ചോദിക്കുകയും ചെയ്തു. ഇതു ആലോചിക്കേണ്ടൊരു സംഗതി ആയതുകൊണ്ട് തീൎപ്പിന്നായി കൊച്ചി ഗവൎണ്ണർ ബെറെറവിയായിലെ മേൽപിടിക്കു എഴുതി ചോദിച്ചു. ഇതുകൊണ്ടു വന്ന താമസം ഹൈദരാലിയെ എളുക്കിത്തിക്കുകയും അയാൾ 10,000 പട്ടാളത്തോടുകൂടി സർദാഖാനെ ലന്തരാജ്യത്തെ കൊള്ളിവെച്ചു കൊള്ളയിടുവാനും ചേററുവാ കോട്ട അവരുടെ കൈവശത്തിൽനിന്നു തട്ടിപ്പറിക്കുവാനും കല്പിച്ചയക്കുകയും ചെയ്തു. അതുപ്രകാരം 1776-ൽ സിലോണിൽനിന്നു ലന്തകൾക്കു സഹായത്തിനു വന്ന പട്ടാളങ്ങളുടെ പരാക്രമത്തെക്കൂടി നശിപ്പിച്ചു ഹൈദരാലിയുടെ കല്പനക്കു നിക്കവ്യത്യാസം കൂടാതെ സകലതും സർദാഖാൻ നടത്തി. 1777 ജന

വരി മാസത്തിൽ കുറെകാഴ്ചകളോടുകൂടി ബാററവിയാവിൽനിന്നു മറുപടി വന്നു. അന്നത്തെ കൊച്ചി ഗവൎണ്ണർ 'മൊൺസ്സ്' ആ എഴുത്ത് ഹൈദരാലിക്കു അയച്ചുകൊടുത്തു. അയാൾ അതിനെ സ്വീകരിച്ച് അടുത്തു കഴിഞ്ഞ കലഹം ചിലമാറി അന്ധാളത്തംകൊണ്ടു വന്നുപോയതാണെന്നു ഭംഗി പറഞ്ഞ് ലന്തകളെ സമാധാനപ്പെടുത്തി.

ഹൈദരാലിയുടെ കാലം കഴിഞ്ഞതിന്നുശേഷം ടിപ്പുസുൽത്താൻ തിരുവിതാംകൂറിനെകുറിച്ച് തൻെറ അച്ഛന്നുണ്ടായിരുന്ന അഭീഷ്ടത്തെ സാധിപ്പാൻ ഒരുമ്പെടുകയും ഇത് കൊച്ചിരാജാവിൻെറയും സാമൂതിരിയുടേയും ഒത്താശയോടുകൂടി ചെയ്യുവാനുറക്കുകയും ചെയ്തു. 1789-ൽ ടിപ്പുസുൽത്താൻ തനിക്കു കൊച്ചിക്കോട്ട വാങ്ങിയാൽ കൊള്ളാമെന്നു ആഗ്രഹമുണ്ടെന്നും അത് അദ്ദേഹത്തിൻെറ സഹായമില്ലാതെ സാധിക്കുന്നതല്ലെന്നും കൊച്ചിരാജാവിന്നു ഒരു പ്രത്യേക സന്ദേശമയച്ചു. ലന്തകൾക്കു ആയിക്കോട്ടയും കൊടുങ്ങല്ലൂരും കൈവിടുവാൻ വിരോധമുണ്ടായിരുന്നില്ലെങ്കിലും ആയവ ടിപ്പുവിനെപ്പോലെയുള്ളവരുടെ കയ്യിൽ പെടുന്നതിൽ ഒട്ടും സമ്മതമുണ്ടായിരുന്നില്ല.

ഇംഗ്ലീഷുകാരുടെ കമ്മീഷണറായിരുന്ന മേജർ ബാനർമാൻെറ ഉപദേശപ്പടി ടിപ്പു കൊടുക്കാമെന്നു പറഞ്ഞിരുന്ന സംഖ്യയിൽ പകുതിക്കു തിരുവിതാംകൂർ മഹാരാജാവ് ആയിക്കോട്ട വാങ്ങി. ഇതിൽ ടിപ്പു ഏററവും ചൊടിച്ചുവശായി.

ടിപ്പുവിനേക്കാൾ ഭേദമായിട്ടുള്ളവരുടെ അധീനത്തിൽ പെടുവാനായിരുന്നു കൊച്ചിയുടെ യോഗം. രക്തപ്രവാഹത്തോടു മേളിച്ചിരുന്ന തൻെറ അതിമോഹസമുദ്രത്തിൽ ടിപ്പുസുൽത്താൻ മുങ്ങിച്ചാവുന്നതിന്നു നാലുകൊല്ലം മുമ്പു കൊച്ചി ലന്തകളായിട്ടു തെററി. മേജർപീററർ എന്നാളുടെ കീഴിലുള്ള ഇംഗ്ലീഷുകാരാൽ പിടിച്ചടക്കപ്പെട്ടു. 1795 തുടക്കത്തിൽ ഹാളണ്ടുരാജ്യത്തു രാജവിരോധികൾ ജയം നേടുകയും ആറൺജിലെ രാജകുമാരൻ പ്രാണരക്ഷക്കായി നാടുവിട്ടോടുകയും ഇംഗ്ലണ്ടിലെ രാജാവിനെ ശരണം പ്രാപിക്കുകയും ചെയ്തു.

ലന്തകളുടെ പുറനാട്ടുകളെ രാജവിരോധികളുടേയും അവരുടെ പരന്ത്രീസ്സു സഹായികളുടേയും അധീനത്തിൽനിന്നു വിടുത്തുവാൻ എന്തു ചെയ്യേണ്ടു എന്ന സംഗതി ഇംഗ്ലീഷു ഗവൎമ്മേണ്ടിന് ആലോചനാവിഷയമായിത്തീൎന്നു. അതിൻെറ ഫലമായിട്ടു ഭൂമിയുടെ നാനാഭാഗങ്ങളിലുമുള്ള സകല തുറമുഖങ്ങളിലേക്കും പാളയങ്ങളിലേക്കും ലന്തകളുടെ എല്ലാം സ്ഥലങ്ങളും കൈക്കലാവാൻ കല്പനയയച്ചു. ഉടനെതന്നെ കിഴക്കു കൊച്ചി, ചിൻസുറാ, ബാൻഡാ, അംബായനാ, മലാക്കാ, സിലോൺ ഈ സ്ഥലങ്ങൾ ഇംഗ്ലീഷുകാർ സ്വാധീനപ്പെടുത്തി. കൊച്ചിയായിട്ടുള്ള യുദ്ധങ്ങൾ ഒന്നും വളരെ കരുത്തുള്ളവയായിരുന്നു എന്നു തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ അന്നേക്കു ലന്തകളുടെ ശക്തി മുഴുവനും ക്ഷയിച്ചു കഴിഞ്ഞു. 1795 അക്ടോബർ 20-ാംനു- പലകാലമായി പലരുടേയും കീഴിൽ പലമാതിരി സുഖദുഃഖങ്ങൾ അനുഭവിച്ചിട്ടുള്ള കൊച്ചി ഒടുവിൽ ഇംഗ്ലീഷുകാൎക്കു കീഴടങ്ങി.

ആർ. വി.



---

ഉണ്ണുനീലി

# സന്ദേശം.

---

മുക്കോൽക്കെച്ചെത്തുണ്ടിരുപുറമൊരിക്കോൽപ്പതിന്നാൽവിരൽക്കീഴ്
വിസ്താരാഢ്യംനടനടുവിലുണ്ടുല്ലസിക്കുംകവാടം
മത്താവാരേമകരവദനാലംകൃതംദ്വാരഗേഹം
തത്രാലക്ഷ്യംതദനുമകരമന്ദിരംമൽപ്രിയായാഃ　　ഫന്നൻ

ശില്പാകല്പാപുരപരിമിതംതെക്കിനേതുണ്ടുരമ്യം
മുപ്പത്തെങ്കോൽക്കുപരിപുറമങ്ങെൺവിരൽച്ചുററുകൊണ്ട്
അദ്ധ്യംതസ്മിൻതളമപിപടിഞ്ഞാറദ്ധ്യംകിഴക്കേ
തസ്മൽക്കാറെതെക്കെറമുറികിടപ്പാൻചമെച്ചീടിനൊന്റ്.　　ഫളെ

മറ്റെമ്മൻവമ്പതിനവിരൽച്ചെത്തുചുറ്റൊൻറിൽനിന്നൊ
ൻററികൊണ്ടിട്ടുപപിരചിതാപശ്ചിമാദിക്രമേണ
പ്രാപ്യാംചെൽവോക്ശനശയനാഭ്യൎത്ഥമുണ്ണിനുദിച്ച്യാം
കാച്ചുംപൊന്നുംപണവുമിട്ടുവാൻപശ്ചിമംമൽപ്രിയായാഃ. ൫൬

മീനശ്രേണീമുഖരമരികെച്ചന്ദ്രകാന്താഭിബദ്ധം
മീനത്തിന്മേൽക്കിണറവിമലസ്വച്ഛപാനീയപൂൎണ്ണം
വേനക്കാലംപുനരറിവതിന്നുണ്ടുതസ്യോപകണ്ഠേ
തേനിററാലുംകുസുമനികരംതേവിനട്ടോരുമുല്ല. ൫൭

മുക്കിക്കേരിച്ചെറിയകനകക്കിണ്ടികൊണ്ടെടുത്തുചൊരിവു
മിക്കപ്പോഴുംപുനരതുനനെക്കെൻറിമറ്റില്ലവേല
തെക്കുമ്പാകത്തിനിയകുറമൂഴിക്കൽമൈകണ്ണിയുണ്ണി
ച്ചക്കിപ്പെണ്ണിൻകളിയതുകുളത്തോരുചേമന്തിയുണ്ട്. ൫൮

പുഷ്ടാഭോഗംദളസമൃദമായ്ധന്യമെന്നോമൽതന്നേ
നട്ടോരിഴക്കമുകതിനടുത്തുണ്ടുചാൺമാത്രദീഘം
വട്ടംകേറ്റുതുടയൊട്ടുതരംപോരുവാൻതാൻവളൎന്നാ
ലെൻട്ടൊട്ടെൻവംചെവതുനിനവുണ്ടങ്ങുചാൎത്താലതിന്ന്. ൫൯

ഇന്നാളുള്ളോൻറഴകിലതുഞാൻനട്ടതോരാണ്ടുപോരം
കന്യാരാശൌകുളിരുവള്ളരുംചെമ്പകപ്പൈതലുണ്ട്
തമ്പീരതാംപകലുമിരവുംചെൻവനൊക്കുംനനാക്കും
മുന്നാളിപ്പോൽമുകുളമുളവാവാൻകണക്കുണ്ടതിന്മേൽ. ൬൦

തേന്മാവോളംപനസനികരംതെങ്ങൊരോൻറിനുനന്നാ
ലന്നാലിന്നുംക്രമുകമിടയിൽപ്പാകിമൂമ്മൂൻവനീള
ഒൻറിന്നൊൻവംവെളുകതളിയുംചിങ്ങനുന്നേൽക്കരിമ്പും
കാക്കൊണ്ടീടുംവഴുതിനകളുംമന്ദിരേമൽപ്രിയായാഃ. ൬൧

ആലംബേകാലുംമഴലമിഴിയാൾതാൻവളർത്തന്തിയോളം
നീലക്കാർമൻകുഴലിലുഴലുംതൈമണംകേട്ടചെന്റ്
വാലുംതാനുംബതമിനമിനത്തങ്ങിനേകണ്ടലാംതേ
പാലുംചാലപ്പരുകിമെരികുണ്ടങ്ങുവായവ്യകോണേ. ൧൬൭

ആടിക്കാർമൻകുഴലിവടിവിൽത്താൻചമെക്കുംനിറത്തിൽ
പാട്ടുംകൂടപ്പലപരിചിലുംനൽച്ചിലോകങ്ങൾചൊല്ലും
ഈടിക്കൂട്ടുംമരതകരുചിംതൊണ്ടിനേർചുണ്ടുമേന്തി
കൂടക്കാണാംമൂടനൊരുകിളിപ്പെൺകളിക്കിൻറവാറ്. ൧൬൮

മാഴെക്കണ്ണാൾക്കൊരുമയിലുമുണ്ടങ്ങുപിങ്കാലൊളംപോയ്
ത്താഴെച്ചെല്ലുംപൂരികുഴലഴിച്ചോമൽനില്പോരുനേരം
ഊഴത്തക്കൊണ്ടിരിൾമുകിലിതെൻറഞ്ചിതംപീലിജാലം
ചൂഴച്ചിന്തിച്ചവയൊടുടനേപാടിയാടീടുമോൻറ്. ൧൬൯

ചോപ്പുക്കുള്ളോപലച്ചെറിയതിന്നാരിയപ്പട്ടർപോയി
ക്കേപ്പുറട്ടിക്കോതിരുവടികുറിപ്പോൻറതാരാപിരാട്ടി
മാപ്പുക്കിൻറത്തുള്ളവനിളയച്ചികളമേനോക്കിയാർപോം
ലാറ്റപ്പിൽപ്പോന്നാൾമലയിചിരുതേവിക്കുമീകോട്ടചിലം. ൧൭൦

---

# നാരായണിക്കുട്ടി

നാരായണിക്കുട്ടി നാം കിടത്തിയ ദിക്കിൽതന്നെ സുഖമായി കിടക്കുന്നു. ആ കിടപ്പിന്ന് സുഖമില്ലെന്നില്ല, സൂക്ഷ്മം ആലോചിക്കുമ്പോൾ അതിനാണ് സുഖം. ഭൂമിയാകുന്ന കിടക്കയിൽ ആകാശമാകുന്ന മേൽക്കട്ടിയും കണ്ട് വൃക്ഷത്തിന്റെ വേരാകുന്ന ഉപധാനത്തിന്മേൽ തലയും വെച്ചുള്ള കിടപ്പ് പ്രകൃതിക്കനുകൂലവും ബാക്കിയുള്ള കിടപ്പെല്ലാം പ്രകൃതിക്കു പ്രതികൂലവുമാണ്. എ

ന്നാൽ നാരായണിക്കുട്ടിക്കു് ഈ വക തരങ്ങളാം ആലോചിക്കുന്ന
ക്ക നിലയായിട്ടുണ്ടോ എന്നും ആ ആലോചനയുടെ ഫലമായിട്ടു
ണോ അങ്ങിനെ കിടക്കുന്നതു് എന്നും വളരെ സംശയമാണ്. രണ്ടാ
യാലും അവിടെത്തന്നെ കിടക്കട്ടെ. നമുക്കു് പണിക്കരുടെ പി
ന്നാലെ ഒന്നു പോയിനോക്കാം. മഷ്ക്കൂരക്കാരന്റെ വേഷം കെട്ടി
യ തെമ്മാടിയായ ഗൃഹസ്ഥൻ ഒരു ദുരുദ്ദേശത്തോടുകൂടിയാണ് പ
ണിക്കരെ ലാത്തുവാൻ കൊണ്ടുപോയതെന്നും ആയാളും ഡാക്ടരും
കൂടി പണിക്കർക്കു് എന്തോ തകരാറു പിണച്ചിട്ടുണ്ടെന്നും എല്ലാവ
ക്കും ബോദ്ധ്യമാണല്ലോ. എന്നാൽ ആ തകരാറിന്റെ ജാതിക്കു്,
നാരായണിക്കുട്ടിയും വായനക്കാരും വിചാരിച്ചിരിക്കാവുന്നതിൽനി
ന്ന് അല്പം വ്യത്യാസമുണ്ട്.

നടക്കാൻ പുറപ്പെട്ടു 15 മിനിററിനുള്ളിൽ ഗൃഹസ്ഥനെപ്പി
ന്തുടന്ന് പണിക്കർ ഒരു പുതിയ കെട്ടിടത്തിൽ പ്രവേശിച്ചു. അ
ത് ഒരു പൊല്ലീസ്സ് സ്റ്റേഷനായിരുന്നു. പട്ടേൽ എന്നാണ് ആ
സ്റ്റേഷനിലെ ഉയന്ന അധികാരിയുടെ ഉദ്യോഗപ്പേര്. ആയാളാ
ണ് ആ കുഗ്രാമത്തിലെ പ്രധാന ഉദ്യോഗസ്ഥൻ. ഇവർ കയറി
ച്ചെന്നപ്പോൾ അയാൾ ഒരു പുള്ളിയോടു് ചോദിക്കുകയായിരു
ന്നു. പുള്ളിയുടെ കൈ രണ്ടും പിന്നാക്കം പിടിച്ചു് കെട്ടി ഒരു ത
ടിയും തിരുകിട്ടാണ് ചോദ്യം. അവന്റെ പ്രാണദണ്ഡം കണ്ട
പ്പോൾ പണിക്കരുടെ മുഖം വല്ലാതെയായി. എങ്കിലും ഒരു നിമി
ഷത്തിനുള്ളിൽ പണിക്കരുടെ കയ്യ് പൊല്ലീസ്സ് പട്ടേലിന്റെ ക
യ്യാൽ സ്നേഹസമന്വിതം പിടിക്കപ്പെടുകയും കെട്ടിടത്തിന്റെ ഓ
രോ ഭാഗവും കാണുവാനായി നയിക്കപ്പെടുകയും ചെയ്തു. കള്ളപ്പു
ള്ളിക്കാർ കിടക്കുന്ന മുറിയുടെ വാതിൽ തുറന്നു് ആരു് നടന്നു നോ
ക്കുവാനെന്നുള്ള ഭാവത്തിൽ മൂന്നു പേരും അകത്തു പ്രവേശിക്കുകയും
ഗൃഹസ്ഥനും പൊല്ലീസ്സുദ്യോഗസ്ഥനും പെട്ടന്നു പുറത്തു കടന്നു വാ
തിൽ അടച്ചു പൂട്ടിപ്പോരികയും ചെയ്തു. മുൻകൂട്ടി ആലോചിച്ചുറ
ച്ച ഒരു പണിയായതിനാൽ ഇതെല്ലാം ഒരു നിമിഷംകൊണ്ടു ക
ഴിഞ്ഞു.

പണിക്കരുടെ വിഷാദസ്ഥിതിയെപ്പററി ഒന്നും പറയാതിരി

ക്കുന്നതാണ് ഭംഗി. തന്നെക്കുറിച്ചു പണിക്കർക്കുണ്ടായ വ്യസന
ത്തിനു അതിരുണ്ടായിരുന്നു. എന്നാൽ നിരാധാരയായ ആ യുവ
തിയേയും തന്റെ ബന്ധനത്തിന്നു ഇച്ഛയാളി ക്രൂരചിത്തന്മാരാ
യ ആ രണ്ടു മാനുഷരാക്ഷസന്മാർ ഗുണവതിയായ ആ കുട്ടിയിൽ
ചെയ്യുമെന്നു തീച്ചപ്പെടുത്താമായിരുന്ന ധർമ്മധ്വംസനത്തിന്റെ ഭ
യങ്കരതയേയും ആലോചിച്ചപ്പോൾ പണിക്കർക്ക് ഒരു സമാധാന
വുമുണ്ടായില്ല. ഒരു നിമിഷത്തിൽ, ദമയന്തിയുടെ പാതിവ്രത്യശ
ക്തിയാൽ ദഹിക്കപ്പെട്ട കാട്ടാളന്റെ കഥയോക്കും. മറുനിമിഷ
ത്തിൽ, അതു പുരാണകഥയാണല്ലോ അതുപോലെ ഇപ്പോൾ സം
ഭവിക്കുമോ എന്നു സംശയിച്ചു വീണ്ടും വ്യസനിക്കും. ഉടനെ ചാ
രിത്രരക്ഷാധികാരിണിയായ ശ്രീപാർവ്വതി ആ ധർമ്മത്തിന്റെ രക്ഷ
ക്ക് എന്തെങ്കിലും ഒരു വഴിയുണ്ടാക്കിക്കൊടുക്കാമെന്നു വിചാരിച്ചു
സമാധാനിക്കും. ദിക്കും ഭാഷയും പരിചയമില്ലാതെ ശക്തന്മാരാ
യ രണ്ടു പുരുഷാധമന്മാരുടെ കയ്യിൽ അകപ്പെട്ട ഒരു അബലയ്ക്കു
എങ്ങിനെയാണ് രക്ഷയുണ്ടാവുന്നത് എന്നാലോചിച്ചു നിരാശപ്പെ
ടും. 'മിന്നുന്നതൊക്കെയും പൊന്നല്ല' എന്നർത്ഥത്തിൽ ഇംഗ്ലീഷി
ലും 'നാരീരൂപവതീ ശത്രുഃ' എന്നു സംസ്കൃതത്തിലും ഉള്ള ചൊല്ലു
കളുടെ യാഥാർത്ഥ്യം പണിക്കർക്ക് വേണ്ടുംവണ്ണം ബോദ്ധ്യമായി.

ആ തടവുമുറിയിൽ കിടന്നിരുന്ന കൂട്ടർ പണിക്കരുടെ പ്രവേ
ശനം നിമിത്തം വിസ്മയഭരിതന്മാരായി തീൎന്നു. കോമളമായ ആ
മുഖത്ത് കള്ളലക്ഷണങ്ങൾ യാതൊന്നുമില്ലെന്നും സുകുമാരമായ ആ
ശരീരത്തെ കാരാഗ്രഹയോഗ്യമായി ബ്രഹ്മാവ് സൃഷ്ടിച്ചിരിപ്പാൻ
ന്യായമില്ലെന്നും കള്ളപ്പുള്ളികളായ അവൎക്കുകൂടി തോന്നുകയും പ്രകൃ
ത്യാ ക്രൂരന്മാരായ അവൎക്ക് അദ്ദേഹത്തിന്റെ അവസ്ഥാഭേദത്തിൽ
അനുകമ്പ ജനിക്കുകയും ചെയ്തു. സൂക്ഷ്മം നോക്കിയാൽ ജേലിൽ കി
ടക്കുന്ന പുള്ളികളേക്കാൾ കള്ളത്തം കൂടിയ എത്ര ജനങ്ങളാണ്
സ്വാതന്ത്ര്യത്തോടുകൂടി പുറമെ നടക്കുന്നത്? എന്തിന്, ദുഷ്ടമൃഗ
ങ്ങൾ എന്ന സംജ്ഞയോടുകൂടി വനാന്തരങ്ങളിൽ സഞ്ചരിക്കുന്ന
സിംഹവ്യാഘ്രാദി ജന്തുക്കളേക്കാൾ ദുഷ്ടത്വം കൂടിയ എത്ര ഇരുക്കാ
ലി ജന്തുക്കളാണ് ഇരുക്കാലി മനുഷ്യരുടെ ഇടയിൽതന്നെ നിർഭയം

സഞ്ചരിക്കുന്നത്! ഇതിനെല്ലാം സൃഷ്ടികർത്താവിനെത്തന്നെ ഉത്തരവാദിയാക്കാം. അതങ്ങിനെ നിൽക്കട്ടെ.

പണിക്കർ അന്നു രാത്രിയും പിറേറദിവസം പകലും രാത്രിയും ആ മുറിയിൽ കഴിച്ചുകൂട്ടി. ഭക്ഷണത്തിന്നു തിരെ ആശയില്ല. അഥവാ ഉണ്ടെങ്കിൽതന്നെ കഴിപ്പാൻ പാടില്ലാത്തവിധത്തിൽ ബാജിരി എന്ന ഒരുതരം ധാന്യംകൊണ്ടുള്ള അപ്പമാണ് കിട്ടുന്നത്. ജീവിതത്തിലുള്ള മോഹംകൊണ്ട് ഒന്നുരണ്ടുനേരം അതു കുറേശ്ശേ കടിച്ചുതിന്നു. ദഹനം പോരാഞ്ഞിട്ടോ ഉറക്കമിളപ്പുകൊണ്ടോ എന്തോ മൂന്നാംദിവസം ഉച്ചക്ക് അതികഠിനമായ ഛർദ്ദിയും പോക്കും തുടങ്ങി. കയ്യുംകാലും വലി, വയറുകത്തൽ, കണ്ഠരോധം, ശ്വാസോച്ഛ്വാസത്തിന്നു ബുദ്ധിമുട്ട്, എന്നിവയും അതിൻെറ സഹായികളായി കൂടി സമീപങ്ങളിൽ വിഷൂചിക അല്പാല്പമുണ്ടായിരുന്നതിനാൽ തങ്ങളുടെ ഭാഗ്യഹീനനായ കൂട്ടുകാരനെ ആ വ്യാധിബാധിച്ചിരിയ്ക്കാമെന്നു തടവുകാർ വിചാരിക്കയും അതു ശരിയാണെന്നു പൊലീസ്സുകാരും പ്രത്യേകിച്ചു നമ്മുടെ പട്ടേലും ഉറപ്പിച്ചു പറകയും ചെയ്തു. പതിനൊന്നു മണിമുതൽ മൂന്നുമണിവരെ നിരന്തരം ഛർദ്ദിയും പോക്കും ആയിരുന്നു. ജെയിൽ പുള്ളിക്കാരും മററുള്ളവരും ചെയ്യുന്ന ഉപചാരംകൊണ്ടു യാതൊരു ഭേദവുമില്ല. ദേഹമെല്ലാം പച്ചവെള്ളംപോലെ തണുത്തു. ക്ഷീണംകൊണ്ടു തലപൊക്കുവാൻ വയ്യാതായി. പോലീസ്സ പട്ടേലിന്നുകൂടി കഠിനമായ പശ്ചാത്താപം തുടങ്ങി. വ്യസനത്തോടും പരിഭ്രമത്തോടുംകൂടി ആയാൾ ഇടയ്ക്കിടയ്ക്ക് അടുത്തുചെന്നു ക്ഷേമാന്വേഷണങ്ങൾ ചെയ്യുന്നുണ്ട്. മരിക്കുകയേ ഉള്ളു എന്ന് എല്ലാവരും തീർച്ചയാക്കി. 'ആഹാരാദികളിൽ എന്തെങ്കിലും വേണമെന്നു തോന്നുന്നുണ്ടോ?' എന്നു പട്ടേൽ ഗൽഗദാക്ഷരത്തോടുകൂടി ചോദിച്ചു. പണിക്കർ പ്രയാസപ്പെട്ടു കണ്ണുമിഴിച്ചുനോക്കി 'ആ, ഒരിടങ്ങഴി പാലും പത്തു കോഴിമുട്ടയും' എന്നു ഒരുവിധത്തിൽ പറഞ്ഞൊപ്പിച്ചു. പട്ടേൽ ഉടനെ ഒരു കൺസ്റ്റബിളിനെ അയച്ച് ആ രണ്ടു സാധനങ്ങളും വരുത്തി. തടവുപുള്ളിക്കാരുടെ സഹായത്താൽ പണിക്കർ എഴുന്നേററിരുന്നു മുട്ട മുഴുവൻ പാലിൽ ഉടച്ചു ചേർത്ത് ഒന്നായി കഴിക്കുകയും 'ആവു'

എന്നു പറഞ്ഞ് അവരുടെ കയ്യിലേയ്ക്കുതന്നെ മലൎന്നു വീഴുകയും ചെയ്തു. കുറേനേരം ചേഷ്ടയൊന്നുമില്ലാതെ കിടന്നു. കഥ കഴിഞ്ഞു എന്ന് എല്ലാവൎക്കും തോന്നി. പെട്ടന്നു പിന്നേയും രണ്ടുമൂന്നുതവണ ഛൎദ്ദിയും പോക്കുമുണ്ടായി.

എന്നാൽ അതോടുകൂടി ക്ഷീണത്തിന്നു വളരെ ആശ്വാസം വന്നു. പാലിൻേറയും മുട്ടയുടേയും മിടുക്കായിരിക്കാമെന്നു പട്ടേലും 'ഞാൻ സംശയിച്ചതുപോലെ തന്നെയായിരിക്കണം' എന്ന് പണിക്കരും വിചാരിച്ചു. പണിക്കൎക്കു സഹായംകൂടാതെ എഴുന്നിററിരിക്കാമെന്ന നിലയായി. തന്നെ എഴുന്നേററിരുന്നു. ഉടനെ ഒരു കുതിരവണ്ടിയുടെ ശബ്ദം കേട്ടു. വണ്ടി സ്റ്റേഷൻെറ പടിക്കൽ നിന്നു. യോഗ്യരായ രണ്ടു സായ്പന്മാർ വണ്ടിയിൽനിന്നിറങ്ങി സ്റ്റേഷ്യനിലേക്കു വന്നു. പോലീസ്സുകാരെല്ലാം അങ്ങോട്ടും ഇങ്ങോട്ടും ഓട്ടവും ചാട്ടവും ഉടുപ്പിടലും തലക്കെട്ടു വെക്കലും തിരുതകൃതിയായി. ഡിസ്ത്രിക്ട പൊല്ലീസ് സൂപ്രഡെണ്ടും ഡിസ്ത്രിക്ട മജിസ്ത്രേട്ടുമാണ് ആ വന്നത്. രണ്ടുപേരുംകൂടി അവിടെയും ഇവിടെയും നോക്കിയും ഓരോന്നു പറഞ്ഞും ചിരിച്ചുംകൊണ്ട് പണിക്കരിരിയ്ക്കുന്നതിന്നു സമീപത്തെത്തി. പണിക്കർ ഇരുന്നുകൊണ്ടുതന്നെ സലാം ചെയ്തു. 'യോഗ്യന്മാരെന്ന് കാഴ്ചയിൽതന്നെ അനുമാനിക്കാവുന്ന നിങ്ങളെ യഥായോഗ്യം ഉപചരിപ്പാൻ സാധിക്കാത്ത എൻെറ ക്ഷീണത്തിന്ന് മാപ്പുതരേണമെന്ന് സവിനയം അപേക്ഷിക്കുന്നു' എന്ന് വളരെ പതുക്കെ ഭംഗിയിൽ പറഞ്ഞു.

സൂപ്രഡെണ്ട്— 'നല്ല ഇംഗ്ലീഷ് സംസാരിയ്ക്കുന്ന ഈയാളാരാണ്?' എന്ന് പിന്നാക്കം തിരിഞ്ഞു പട്ടേലിനോടു ചോദിച്ചു. ഈ രണ്ടു പ്രധാന ഉദ്യോഗസ്ഥന്മാരുടെ യാദൃശ്ചികമായ ആഗമനം തൻെറ ഉദ്ദേശസിദ്ധിയ്ക്ക് പ്രതികൂലമായി പരിണമിയ്ക്കുമെന്നു മാത്രമല്ല, താൻ ദൈവത്തെ മറന്നു ചെയ്തുവെച്ചിട്ടുള്ളതും പശ്ചാത്താപത്താൽ മൊട്ടുസൂചികൊണ്ടെന്നപോലെ മനസ്സാക്ഷിയെ കുത്തിത്തുടങ്ങീട്ടുള്ളതുമായ ഭയങ്കരകൃത്രിമത്തെ കണ്ടുപിടിപ്പാനും അതു നിമിത്തം അനിൎവ്വചനീയമായ സങ്കടത്തിൽ അകപ്പെടുവാനും ഇടവരുമെന്നും ആലോചിച്ച് അഗാധമായ ചിന്താസ

മുദ്രത്തിൽ മുങ്ങിക്കിടന്നിരുന്ന നമ്മുടെ പട്ടേൽ ഈ ചോദ്യം കേട്ടയുടനെ വല്ലാതെ ഒന്നു പരുങ്ങി 'ഒരു കുററക്കാരനാണ്' എന്ന് മറവടി പറഞ്ഞു. പട്ടേലിൻെറ പ്രകൃതഭേദവും മറവടി ഉച്ചരിയ്ക്കുന്നതിലുണ്ടായ ഇടച്ചയും സൂക്ഷ്മജ്ഞനായ സൂപ്രഡണ്ടിൻെറ ബുദ്ധിയിൽ പെടാതിരുന്നില്ല. 'എന്ത്?' എന്ന് സൂപ്രഡണ്ട് ഘനപ്പിച്ച് ഒരു ചോദ്യം ചോദിച്ചതോടുകൂടി തടിയനായ പട്ടേൽ മലച്ചു കെട്ടി വീഴുകഴിഞ്ഞു. അതിൻെറ ശേഷം പണിക്കർ, നടന്ന കഥയെല്ലാം സംക്ഷേപമായി പറഞ്ഞു കേൾപ്പിച്ചു. രണ്ടു പേരുടേയും പ്രത്യേകിച്ച് സൂപ്രഡണ്ടിൻേറയും മുഖം ചെമ്പരത്തിപ്പൂപോലെ ചുകന്നു. പണിക്കർ തൻെറ രോഗത്തിന്ന് വിഷൂചികയുടെ ലക്ഷണങ്ങൾക്കു പുറമെ കണ്ണരോധം, ഉഛ്വാസപ്രയാസം, വയറുകത്തൽ മുതലായി ചിലതുകൂടി ഉണ്ടാകയാൽ തനിക്ക് അക്കാര്യത്തിലും അല്പം സംശയമുണ്ടു' എന്നു പറഞ്ഞു.

സജ്ജൻ— എന്നാലത് പാഷാണവിഷമാണ്.

പണിക്കർ— ഞാനും അങ്ങിനെതന്നെയാണ് സംശയിച്ചത്. മുട്ടയും പാലും കഴിച്ചപ്പോഴാണ് ആശ്വാസം കിട്ടിയതും.

സജ്ജൻ— എന്നാൽ തീർച്ചതന്നെ. ഛർദ്ദിയും ബെറ്ഹ്യവും പരിശോധിച്ചു കളയാം.

'എന്ത്? ഒരു പ്രധാനപ്പെട്ട പോലീസ്സുദ്യോഗസ്ഥൻ കുലയ്ക്കു ശ്രമിച്ചു എന്നോ? ജനങ്ങളുടെ രക്ഷകരായിക്കൊണ്ട് നിയമിക്കപ്പെട്ടിട്ടുള്ള ഈ ചെകിത്താന്മാർ ജനദ്രോഹം ചെയ്കയൊ? ഞാനിസൈന്യത്തെ മുഴുവൻ വലിയതോക്കിൻെറ മുമ്പാകെ ചുട്ടുകളയും. ഈ കെട്ടിടങ്ങളെല്ലാം ഞാൻ ഡൈനാമിററ് ഇട്ട് തകത്തുകളയും' എന്നിങ്ങിനെ അനിവാര്യമായ ക്ഷോഭത്തോടുകൂടി സൂപ്രഡണ്ട് ഉച്ചത്തിൽ പറയുന്ന ഘോഷം കേട്ട് പട്ടേൽ കണ്ണുമിഴച്ചു. 'അതാ കള്ളൻ തല പൊക്കുന്നു. പിടിക്ക് അവനെ. വെക്ക് കയ്യാമം. കൊണ്ടുവാ'. സൂപ്രഡണ്ടിൻെറ ആജ്ഞ കേട്ടു ഒരു കാൺസ്റ്റബിൾ ഓടിപ്പോയി ഒരു കൈവിലങ്ങ് എടുത്തുകൊണ്ടുവന്നു സംശയിച്ചുനില്പായി, 'ഓ അവൻ നിൻെറ മുത്തച്ഛനാണല്ലൊ. അവനെ

കയ്യാമം വെപ്പാൻ നിശ്ചയമായിരിക്കും. ഇതുകൊണ്ടുവം. അവനൊരു മനുഷ്യപ്പുഴ' എന്നു പറഞ്ഞുകൊണ്ട് സൂപ്രഡണ്ട് ആ കൈവിലങ്ങു വാങ്ങി പേടിച്ച് വിറച്ചുകൊണ്ടു നില്ക്കുന്ന പട്ടേലിന്റെ കയ്യിന്മേൽ ഇട്ടുപൂട്ടി താക്കോൽ തന്റെ കുപ്പായത്തിന്റെ കീഴ്ശീലയിൽ ഇട്ടു. ഉടനെ നാലുപേർ കൺസ്റ്റബിൾമാരോടും കൂടി പുറത്തിറങ്ങി നമ്മുടെ ഗൃഹസ്ഥനേയും മേൽപ്രകാരം ബന്ധിച്ചുകൊണ്ടുവരികയും ചെയ്തു. ഇതിനിടക്ക് സജ്ജൻ മുൻപറഞ്ഞതുപോലെ സൂക്ഷ്മമായ ഒരു പരിശോധന നടത്തി ഷർട്ടിയിൽനിന്നും മററം പാഷാണവിഷം വേർതിരിച്ചെടുത്തുവെച്ചു. ഇത്രയും പ്രബലമായ തെളിവുള്ള സ്ഥിതിക്ക് നിഷേധിച്ചിട്ട് കാര്യമില്ലെന്നു തീർച്ചയാക്കി ഗൃഹസ്ഥനും പട്ടേലും കുററം സമ്മതിച്ച് മൊഴികൊടുത്തു. ആദ്യം കൊല്ലണമെന്നു വിചാരിച്ചിട്ടില്ലായിരുന്നു എന്നും എന്നാൽ ആ സ്ത്രീ ചാടിപ്പോകയും തങ്ങൾ അടുത്ത പ്രദേശങ്ങളിൽ അന്വേഷിച്ചിട്ടും കാണാതിരിക്കുകയും ചെയ്തപ്പോൾ ആയാളെ വിടുന്നതായാൽ ആ സ്ത്രീയുടെ ഉത്തരവാദം പറയിക്കുമെന്ന് ഭയപ്പെട്ട് പാഷാണം കൊടുത്തതാണെന്നും ആ കുററസമ്മതത്തിൽനിന്നു വെളിവായി.

മൂന്നു പേർ കൺസ്റ്റബിൾമാരോടുകൂടി ഗൃഹസ്ഥനേയും പട്ടേലിനേയും റിമാണ്ടിന്നായി അടുത്ത മജിസ്ട്രേട്ടിന്റെ അടുക്കലേക്കും അത്രയും കൺസ്റ്റബിൾമാരോടും സജ്ജന്റെ പ്രത്യേക എഴുത്തോടുംകൂടി പണിക്കരെ ചികിത്സിപ്പാനായി അടുത്ത ആസ്പത്രിയിലേക്കും അയച്ച്, ഇക്കാര്യസംബന്ധമായി വേറെയും ചിലരോട് മൊഴിവാങ്ങുവാനും ഇതുപോലെതന്നെ വേറെ ചില സ്ഥലങ്ങൾ പരിശോധിക്കുവാനുമായി സജ്ജനും സൂപ്രഡണ്ടും അവിടെത്തന്നെ താമസിച്ചു. മൊഴിവാങ്ങുകയോ പരിശോധിക്കുകയോ റിമാണ്ടു വാങ്ങി പുള്ളികളെ തടവിൽ വെക്കുകയോ എന്തെങ്കിലും ചെയ്യട്ടെ. നമുക്കതിന്നൊന്നും ഭാരമില്ല. എന്നാൽ പണിക്കരുടെകൂടെ പോകാതെ നിവൃത്തിയുമില്ലല്ലൊ.

മേലധികാരിയുടെ പ്രത്യേക പ്രതിപത്തിക്കു പാത്രമാണെന്ന് എഴുത്തു മൂലം സ്പഷ്ടമാകയാൽ പണിക്കരെ ആസ്പത്രിയിലുള്ളവർ

പ്രത്യേക ശ്രദ്ധയോടുകൂടി ശുശ്രൂഷിച്ചു എന്നു പറയേണ്ടതില്ലല്ലോ. ചുണ്ണാമ്പുനീര്, എണ്ണ മുതലായി പാഷാണവിഷത്തിനുള്ള മറുമരുന്നുകളെല്ലാം ഉടനുടൻ പ്രയോഗിച്ച് വിഷത്തിന്റെ ബാധ മുഴുവൻ ഒഴിക്കുകയും ദേഹപോഷണോപയുക്തങ്ങളായ ആഹാരങ്ങൾ ക്രമംപോലെ കൊടുക്കുകയും ചെയ്കയാൽ രണ്ടു മൂന്നു ദിവസത്തിനുള്ളിൽ പണിക്കരുടെ ക്ഷീണത്തിന്നു വളരെ ശമനംവന്നു. തന്റെ ക്ഷീണം ഭേദമായിവരുന്തോറും പണിക്കർക്ക് നാരായണിക്കുട്ടിയെക്കുറിച്ചുള്ള വിചാരത്തിന്നു ശക്തി കൂടിവന്നു. 'ഘോരരാത്രിയിൽ ഏകാകിനിയായി സഞ്ചരിക്കുമ്പോൾ പല്ലവകോമളമായ ആ ദേഹം വല്ല ദുഷ്ടമൃഗങ്ങൾക്കും ആഹാരമായി ഭവിച്ചുവോ? അതില്ല കഷ്ടമായ വിധത്തിൽ ദാക്ഷിണ്യശൂന്യന്മാരായ വല്ല ദുഷ്ടബുദ്ധികളുടേയും അധീനത്തിൽ അകപ്പെട്ടുവൊ? എന്തായാലും സജ്ജനും സൂപ്രദണ്ഡും മടങ്ങി എത്തിയാൽ മുറയ്ക്കൊരന്വേഷണം നടത്തേണമെന്നു തീർച്ചയാക്കി. നാലാം ദിവസം രാവിലെ ചായയും പലഹാരവും കഴിച്ച് മേലെഴുതിയ മനോരാജ്യങ്ങളും വിചാരിച്ച് കിടക്കുന്ന സമയം ആസ്പത്രിവകയായിതന്നെ കുറെ അകലെയായി കെട്ടപ്പെട്ടിട്ടുള്ള ഒരു കെട്ടിടത്തിൽനിന്ന് താഴെ എഴുതുംപ്രകാരം ആരോ ഉച്ചത്തിൽ പറയുന്നതു കേട്ടു: — 'അച്ഛനമ്മ മരിക്കയും മഴതെങ്ങിനിത്തറ വീഴ്കയും, അതിൽ അച്ഛനമ്മ മരിച്ചു ഇനി തെങ്ങിനിത്തറ വീഴണം, കാററ് നല്ലവണ്ണമടിച്ചാൽ അതും പററും'.

പണിക്കർ തേളുകുത്തിയതുപോലെ പിടഞ്ഞെഴുന്നേററു. 'എന്താണ് സംഗതി' എന്നു ചോദിച്ചുകൊണ്ടു നഴ്സ് (ശുശ്രൂഷിപ്പാനുള്ള സ്ത്രീ) അടുത്തുവന്നു.

പണിക്കർ—ആരുടെയാണ് ആ ഉച്ചത്തിലുള്ള ശബ്ദം കേട്ടത്?

സ്ത്രീ—അത് ആറേഴുദിവസംമുമ്പെ പോലീസ്സുകാർ ഹാജരാക്കിയ ഒരു ഭ്രാന്തത്തിയുടെ ശബ്ദമാണ്. ചിലപ്പോൾ ഇംഗ്ലീഷും പറയും. ചിലപ്പോൾ ഇതാ ഇപ്പറഞ്ഞമാതിരി തമിഴും പറയും. ചിലപ്പോൾ ചിരിക്കും. ചിലപ്പോൾ കരയും. ഇങ്ങിനെയാണ് പ്രകൃതം, കഷ്ടംതോന്നും.

പണിക്കർ—എനിക്കു് ആ സ്ത്രീയെ ഒന്നു കാണണം.

സ്ത്രീ—അനുവാദംകൂടാതെ ആക്കും കാണ്മാൻ പാടില്ലെന്നാണ് അ
 പ്പാത്തിക്കിരിയുടെ നിശ്ചയം.

പണിക്കർ—ആ സ്ത്രീ എന്റെ സ്വന്തം ആളാണ്. കാണാതെ
 കഴികയില്ല.

സ്ത്രീ—എന്നാൽ ഞാൻ പോയി അപ്പാത്തിക്കിരിയുടെ അനുവാദം
 വാങ്ങിക്കൊണ്ടുവരാം.

എന്നു പറഞ്ഞു പുറത്തേക്കിറങ്ങി രണ്ടു മിനിററിനുള്ളിൽ മ
ടങ്ങിവന്നു. 'പോകാം' എന്നു പറയുന്നതിന്നു മുമ്പായിത്തന്നെ
പണിക്കർ പോയിത്തുടങ്ങി. വായുവേഗത്തോടുകൂടി സ്ത്രീകളുടെ
ശാലയ്ക്കടുത്തെത്തി. കൂടെയുള്ള സ്ത്രീ കാണിച്ചുകൊടുത്ത വഴിയിൽ
കൂടി നാരായണിക്കുട്ടി കിടക്കുന്ന മുറിയിൽ പ്രവേശിച്ചു. (മേൽ
പറഞ്ഞ ഭ്രാന്തത്തി നമ്മുടെ ഭാഗ്യഹീനയായ നാരായണിക്കുട്ടിയ
ല്ലാതെ ആരാണ്?) കെട്ടാതേയും വേർപെടുക്കാതേയും ചിന്നിച്ചി
തറി ജടപിടിച്ചു കിടക്കുന്ന തലമുടിയോടും പ്രശാന്തസമയത്തിലെ
പൂർണ്ണചന്ദ്രബിംബംപോലെ വിളർത്ത കവിൾത്തടങ്ങളോടും ഉദ്ദേ
ശത്തോടുകൂടാതേയും സ്ഥിരമായി ഒരു പദാർത്ഥത്തിൽ നില്ക്കാതേയും
ആങ്ങുമിങ്ങും എറിഞ്ഞുകൊണ്ടിരിക്കുന്ന കണ്ണുകളോടും ആസ്പത്രി
യിൽനിന്നു കൊടുത്ത ഒരുവക ഉടുപ്പാൽ മറയ്ക്കപ്പെട്ടു പുഷ്പകുചഭ
രത്തെ അമർത്തികെട്ടിയിരിയ്ക്കുന്ന കൈകളോടുംകൂടി വിചാരശൂന്യ
യായി ഇടവും വലവും നില്ക്കുന്ന രണ്ടു സ്ത്രീകളാൽ സശ്രദ്ധം ശു
ശ്രൂഷിതയായി ഒരു ചാരുകസേരയിൽ കിടക്കുന്ന നാരായണിക്കുട്ടി
യെക്കണ്ട നിമിഷത്തിൽ പണിക്കരുടെ ഹൃദയം ഉരുകിപ്പോകയും
അതു ബാഷ്പരൂപമായി കണ്ണുകളിൽകൂടി പ്രവഹിക്കുകയും ചെയ്തു.
നാരായണിക്കുട്ടി കുറച്ചുനേരം പണിക്കരുടെ മുഖത്തു നോക്കി 'ഹ-
ഹ- കണ്ണുകളിൽ നല്ല ഉറവ്' എന്നു പറഞ്ഞു. നാരായണിക്കുട്ടി
പണിക്കരെ തിരിച്ചറിഞ്ഞില്ലെന്നു ബോദ്ധ്യമായ ഉടനെ 'എന്റെ
ശ്രീപാർവ്വതി! ഈ കാഴ്ചയും എന്റെ കണ്ണിൽ കാണിച്ചുവല്ലോ'
എന്നു പതുക്കെപ്പറഞ്ഞു പണിക്കർ ദീർഘമായൊന്നു നിശ്വസിച്ചു.
നാരായണി— ആര് പാർവ്വതിയോ? പാർവ്വതിയെ ഞാനറിയും. എ

നിയ്ക്കു് വലിയ ഇഷ്ടമാണ്, പക്ഷെ ഇങ്ങോട്ട് അത്രയില്ല. അതാണ് തകരാറ്.

പണിക്കൎക്ക് ഈ നിലയിൽ അവിടെ നില്പാൻ തീരെ മോഹമില്ലാതായി. എങ്കിലും ശുശ്രൂഷക്കാരുടെ നിൎബ്ബന്ധത്താൽ ഏതാനും ചില ചോദ്യങ്ങൾകൂടി ചോദിക്കേണ്ടി വന്നു.

പണിക്കർ— എന്നെ അറിയുമൊ?

നാരായണി— ഓ ആരാണിത്ര ശൌൎയ്യത്തോടുകൂടി ചോദിയ്ക്കുന്നത്. 'എന്നെ അറിയുമൊ? ഞാനെന്തു വീരനാണ്' എന്നല്ലെ പറയുന്നത്?

പണിക്കർ— ഇവർ സംസാരിയ്ക്കുന്ന ഭാഷതന്നെയാണോ ഞാൻ സംസാരിയ്ക്കുന്നത്.

നാരായണിക്കുട്ടി— മനുഷ്യർതന്നെ പല ഭാഷയിലാണ്. അവർ സംസാരിയ്ക്കുന്ന ഭാഷയും പലവിധം. പക്ഷെ ചിലത് ഭാഷയായി ചിലത് ഭാഷയായില്ല എന്നുവരും. അതിനിത്ര ഭാഷിയ്ക്കാനുമില്ല.

പണിക്കർ— എന്നെ മനസ്സിലായൊ എന്നാണ് ഞാൻ ചോദിയ്ക്കുന്നത്.

നാരായണിക്കുട്ടി— പരമാണുപ്രായമായ മനസ്സിൽ ഒരാളെ ആക്കാൻ ഞെരുക്കമല്ലെ? പക്ഷെ എനിയ്ക്കു സാധിച്ചു. സ്വകാൎയ്യമാണ് മിണ്ടിപ്പോകരുതെ, ഭദ്രം. ഞാനൊരാളെ മനസ്സിൽ ആക്കി എന്നു പറഞ്ഞാൽ പോരാ. പ്രതിഷ്ഠിച്ചു. നല്ല ആളാണ് ദൂഷ്യം പറയരുതല്ലൊ. എന്നാൽ ആ ആളെ തടിയൻ ഡാക്ടർ മരുന്നുകൊടുത്തു കൊന്നു. അപ്പോൾ എന്റെ മനസ്സു ശുദ്ധമായി. ഒരു കരടും ഇല്ലാതായി. 'പോരിൽ പാരാപുരസ്ത്രീജനമനമനിശം കോമളം പൂവുപോലെ' എന്ന മട്ടായി. മനുഷ്യന്ന് കാൎയ്യമെന്താണ്. എരിശ്ശേരിയും ചോറുമാണ് എന്നൊരു വകക്കാര് പറയും. എന്നാൽ അതല്ല. മനശ്ശുദ്ധി. എന്റെ മനസ്സ് ശുദ്ധമാണ്. ഹ, ഹ, നല്ലശുദ്ധം! അച്ഛനുമമ്മയും മരിച്ചിട്ടുള്ള വ്യസനത്തിന്നിടയ്ക്ക്, ആരുമാരു മറിയാതെ ഒരാളെ മനസ്സിൽ—ഞാൻ പറയേണ്ട. 'ചാപല്യമേ! നിന്റെ പേര് സ്ത്രീയെന്നാണ്' എന്ന് ഹാംലറ്റി

നെക്കൊണ്ട് ഷേക്‌സ്പിയർ പറയിച്ചിട്ടുള്ളത് നിങ്ങൾ വായി
ച്ചിട്ടുണ്ടോ? ഞാൻ വായിച്ചിട്ടുണ്ട്. 'ഉണ്ടവന് ഊക്ക്' എന്നു പ
റഞ്ഞതുപോലെ വായിച്ചവനാണ് അറിവ്. ഭൂമിയിൽ അറിവു
ള്ളവർ ചുരുങ്ങും. 'ലക്ഷം പുരുഷർ കൂട്ടം സഭയിൽ ലക്ഷണമൊ
ത്തവരൊന്നോ രണ്ടോ?' ലക്ഷണാന്വിതനായ സുമിത്രാകുമാ
രനു ലക്ഷ്മണനെന്നുതന്നെ നാമവുമിട്ടിടിനാൻ'.

ദീർഘമായ ഈ പ്രസംഗാനന്തരം നാരായണിക്കുട്ടി പണിക്ക
രുടെ മുഖത്ത് കുറെ നേരം സൂക്ഷിച്ചു നോക്കി. 'അയ്യോ! ഇതാ
രാണ്? പ്രേതം, പ്രേതം, പ്രേതം'. എന്ന് ഉറക്കെ നിലവിളിച്ചും
കൊണ്ട് ചാരുകസേരയിൽനിന്ന് പെട്ടെന്ന് എഴുന്നേററ് മോഹാ
ലസ്യപ്പെട്ട് വീഴുവാൻ ഭാവിച്ചപ്പോൾ, 'പ്രേതമല്ല ഇത്; ആ മഹാ
പാപിതന്നെയാണ്' എന്നു പറഞ്ഞുകൊണ്ട് പണിക്കരും ശുശ്രൂ
ഷക്കാരികളായ രണ്ടു സ്ത്രീകളും ഒപ്പം താങ്ങി അടുത്തുണ്ടായിരുന്ന
കട്ടിലിന്മേൽ കിടത്തി. നാരായണിക്കുട്ടിയുടെ തലയെടുത്ത് മടി
യിൽവെച്ച് പണിക്കർ കട്ടിലിന്റെ തലക്കൽ ഇരുന്നു. കൈ
ലേസ്സുകൊണ്ട് ഇടയ്ക്കിടക്ക് നാരായണിക്കുട്ടിയുടെ മഞ്ഞുപോലെ
ധവളമായ നെററിത്തടത്തിൽ പൊടിയുന്ന വിയർപ്പുതുള്ളികളേ
യും ഇടയ്ക്കിടയ്ക്ക് തന്റെ കണ്ണിൽ നിറയുന്ന അശ്രുബിന്ദുക്കളേയും
തുടച്ചും ശ്വാസത്തെ നിരോധിച്ച ശ്രദ്ധയോടുംകൂടി ആ തരുണീര
ത്നത്തിന്റെ സുബോധപ്രാപ്തിയെ പ്രതീക്ഷിച്ചും ഒരു പതിനഞ്ചു
മിനിററു നേരം പണിക്കർ പെട്ട പാടിന്ന് ഒരവസാനമില്ല. മേൽ
പറഞ്ഞ രണ്ടു സ്ത്രീകളും ബോധക്ഷയം തീരുവാനായി ഓരോ ഉപ
ചാരങ്ങൾ ചെയ്യുന്നുണ്ട്. അവയുടെ ഫലമായിട്ടോ അതോ സൂ
ക്ഷിച്ചു നോക്കിക്കൊണ്ടിരുന്ന പണിക്കരുടെ കണ്ണിൽനിന്ന് അദ്ദേ
ഹമറിയാതെ നാരായണിക്കുട്ടിയുടെ മുഖത്തു വീണ കണ്ണീർതുള്ളിയു
ടെ ചൂടു തട്ടീട്ടോ എന്നറിഞ്ഞുകൂട നാരായണിക്കുട്ടി പെട്ടെന്ന് കണ്ണു
മിഴിച്ചു. പണിക്കരേയും സ്ത്രീകളേയും കുറച്ചു നേരം നോക്കി.

നാരായണിക്കുട്ടി— ഞാൻ സ്വപ്നംകാണുകയാണെ? അതോ ഇതെ
ല്ലാം ശരിതന്നെയൊ?

പണിക്കർ—സ്വപ്നമല്ല. ഈശ്വരാധീനംകൊണ്ടു യാതൊരപകടവും പിണയാതെ ഞാൻ വീണ്ടും കുട്ടിയോടൊത്തു ചേൎന്നു.

നാരായണിക്കുട്ടി—ആവൂ എനിക്കു സുഖമായി. ഇനി ഒന്നു തീച്ചയാണ്. എവിടെപ്പോകയാണെങ്കിലും ഞാൻ കൂടെയുണ്ട്.

പണിക്കർ—ഇതു ഞാൻ ഇതിന്നു മുമ്പെതന്നെ തീച്ചയാക്കിയിരിക്കുന്നു.

നാരായണിക്കുട്ടി—എനിക്കു ബുദ്ധിക്ക് എന്തോ വല്ലാതെ ഒരു ഭ്രമം സംഭവിച്ചുപോയി. എന്തൊക്കെയാണ് പറഞ്ഞത് ആരെ ഒക്കെയാണ് ശകാരിച്ചത് എന്ന് ഒന്നും എനിക്കു നിശ്ചയമില്ല. ബുദ്ധിഭ്രമത്തിൽ പറഞ്ഞതൊന്നും വകവെക്കരുതെ.

പണിക്കർ—അങ്ങിനെ പറയരുതെ; ആ പറഞ്ഞതിലാണ് എന്റെ ഭാഗ്യം മുഴുവൻ കിടപ്പ്.

നാരായണിക്കുട്ടിയുടെ മുഖം രക്തവൎണ്ണമായി. അതു കാണാതിരിപ്പാൻവേണ്ടി രണ്ടു കൈകൊണ്ടും മുഖം മറച്ചു. ശുശ്രൂഷക്കുള്ളവർ ഇതിന്നു മുമ്പായിത്തന്നെ ആഹാരവും മരുന്നുംകൊണ്ടു വരുവാനായി പോയിരുന്നു. അവർകൂടി ഈ ഭാവവികാരം കാണ്മാൻ സംഗതിയായി എങ്കിൽ നാരായണിക്കുട്ടി ലജ്ജാസംഭ്രമങ്ങളാൽ ദഹിക്കുമായിരുന്നു. പണിക്കരുടെ ഹൃദയം കിടുംകിടും എന്നു ഇടിക്കുന്ന ശബ്ദം നാരായണിക്കുട്ടിക്കു കേൾക്കാം. രണ്ടുപേരിൽ ആൎക്കാണ് അധികം പരിഭ്രമം എന്നു പറവാൻ പ്രയാസമാണ്. കുറെനേരം നിശ്ശബ്ദമായിരുന്നു.

പണിക്കർ—എന്റെ സാഹസത്തിന്നു മാപ്പുതരുവാൻ അപേക്ഷിക്ഷിക്കുന്നു.

നാരായണിക്കുട്ടി—അയ്യോ അങ്ങിനെ പറയരുതെ. എന്നെ വ്യസനിപ്പിക്കരുതെ. ഞാൻ മിണ്ടാതിരുന്നത് അതൊന്നുമല്ല. ഓൎമ്മയില്ലാതെ എന്തെല്ലാം വിഡ്ഢിത്തമാണ് പറഞ്ഞത് എന്ന് ആലോചിക്കയായിരുന്നു.

പണിക്കർ— വിഡ്ഢിത്തമൊന്നും പറഞ്ഞില്ല. വിഡ്ഢിത്തത്തിലാണോ എന്റെ ഭാഗ്യത്തിന്റെ കിടപ്പ്.

നാരായണിക്കുട്ടി— അതല്ലാ. ആട്ടെ ഞാൻ ഇംഗ്ലീഷിലൊ മലയാള ത്തിലൊ സംസാരിച്ചത്?

പണിക്കർ— മലയാളത്തിൽ.

നാരായണിക്കുട്ടി— ആവൂ വല്ലരെഭേദം. ഈയൊരാൾ മാത്രമല്ലെ അറിഞ്ഞുള്ളു. അത് ഇപ്പോഴല്ലെങ്കിൽ എപ്പോഴെങ്കിലും കൂടാതെ കഴിയുകയുമില്ലല്ലോ

പണിക്കർ— അല്ലയോ ജീവേശ്വരി! കഷ്ടപ്പാടുകൾകൊണ്ടും ഭവതിയുടെ രക്ഷയെപ്പററിയുള്ള ചിന്തകൊണ്ടും ദഹിച്ചിരിക്കുന്ന എൻെറ മനസ്സിന്ന് ഇതൊരു അമൃതസേചനം തന്നെ.

ഇത്രയും പറഞ്ഞപ്പോഴെക്കും മരുന്നും ആഹാരവുംകൊണ്ടു രണ്ടു സ്ത്രീകളും പണിക്കർക്ക് ആഹാരംകൊണ്ടു ഒരു സ്ത്രീയും വന്നു. 'എനിക്കിനി മരുന്നാവശ്യമില്ല. എൻെറ രോഗശമനം മൂർത്തീകരിച്ച് ആവിർഭവിച്ചു കഴിഞ്ഞു' എന്നു മലയാളത്തിൽ പറഞ്ഞു ഒരു മന്ദസ്മിതവും കടാക്ഷവുംകൊണ്ടു പണിക്കരെ നിശ്ചേഷ്ടനാക്കി നാരായണിക്കുട്ടി മരുന്നുവാങ്ങി സേവിച്ചു. രണ്ടുപേരും ഒരുമിച്ചിരുന്നു റൊട്ടിയും പാലും കഴിച്ചു. നാരായണിക്കുട്ടിയുടെ ഉള്ളിൽ പണിക്കരും പണിക്കരുടെ ഉള്ളിൽ നാരായണിക്കുട്ടിയും പൂർവാധികസ്വാതന്ത്ര്യത്തോടുകൂടി സ്ഥലം പിടിച്ചതിനാൽ, 'കൊള്ളില്ലൊന്നുമകത്തെന്നുള്ളൊരു നിലയായിതെന്തു ചെയ്യുമവർ'. അതിനാൽ ഭക്ഷണം കഴിച്ചില്ലെങ്കിലും തരക്കേടില്ലെന്നു തോന്നി. അവർ ഇതുവരെ അനുഭവിച്ച കഷ്ടപ്പാടുകൾക്കെല്ലാം മതിയായ പരിഹാരമായി. ഇങ്ങിനെ ഐഹികത്തിൻെറ നിലയിൽനിന്നു കുറെക്കൂടി ഉയൎന്നതെന്നു രണ്ടുപേൎക്കും തോന്നിയ പരമാനന്ദത്തിൽ ലയിച്ചിരിക്കുമ്പോൾ ഒരു വേലക്കാരൻ വന്നു പൊല്ലീസ് സൂപ്രഡണ്ടും ഡിസ്ത്രിക്ട് സൎജ്ജനും വന്നിരിക്കുന്നതായും കാണ്മാൻ ആവശ്യപ്പെടുന്നതായും പണിക്കരോടറിയിച്ചു.

പണിക്കർ— ഞാൻ അവരെ ഒന്നു കണ്ടു വേഗം വരാം.

നാരായണിക്കുട്ടി— അല്ലാ. ശപഥം ഇത്ര ക്ഷണം മറന്നുവൊ? ഒരാൾ നിശ്ചയത്തെ ലംഘിക്കുയാണെങ്കിലും ഞാൻ അതു ഭാവിച്ചിട്ടില്ല. ഞാനും കൂടെയുണ്ട്.

പണിക്കർ— അയ്യോ! ഞാൻ അതു മറന്നിട്ടില്ലാ. സായ്പുമാരെ കാണാൻ പോകയല്ലെ? ആസ്പത്രിവിട്ടു പുറത്തുപോകുന്നതുമില്ല. അതുകൊണ്ടേ.

നാരായണിക്കുട്ടി— സായ്പുമാർ അത്ര ഭയങ്കരന്മാരല്ല. ഞാൻ കൂടെയുണ്ട്.

രണ്ടുപേരുംകൂടി ചെല്ലുന്നതു കണ്ടപ്പോൾ തന്നെ സായ്പുമാർ എഴുന്നേററ് അവരെ ഇരുത്തി വളരെ ദയവായി സംസാരിച്ചു.

സൂപ്രഡണ്ട്—സാധുസ്ത്രീ, കൂട്ടംകൂട്ടമായി വന്ന ആപത്തുകളുടെ കാഠിന്യത്തെ സഹിപ്പാൻ മുറ്റലമായ ഇവളുടെ ഹൃദയത്തിന്നു ശക്തിയില്ലാതെയായി. എനിക്കു തന്നെ വിചാരിക്കുമ്പോൾ ഭയമാകുന്നു.

സജ്ജൻ—ആസ്പത്രിയിൽ രണ്ടുപേക്കും സുഖമായിരുന്നില്ലെ?

പണിക്കരും നാരായണിക്കുട്ടിയും— } ഉവ്വ്.

സൂപ്രഡണ്ട്—(ചിരിച്ചുംകൊണ്ട്) ഇത എനിക്കൊരു കുത്താണ്. പൊല്ലീസ്സ ഡിപ്പാർട്ടുമേണ്ടും മെഡിക്കൽ ഡിപ്പാർട്ടുമേണ്ടും തമ്മിലുള്ള അന്തരം കണ്ടുവോ എന്നാണതിൻെറ സാരം. പൊല്ലീസ്സകാരും എല്ലാം അക്രമികളല്ല. ബോധക്ഷയത്തോടുകൂടി കിടന്നിരുന്ന ഈ സ്ത്രീയെ അവളുടെ കൈവശമുണ്ടായിരുന്ന വാച്ചോടും പവനോടും കൂടി ഹാജരാക്കിയതും ആ സൈന്യത്തിൽപ്പെട്ട ചിലരല്ലെ? ചിലർ അക്രമികൾ. അവക്ക് അതിനടുത്ത ഫലവും. കലശ്ശ് ഉത്സാഹിച്ച കുററത്തിന്നു പൊല്ലീസ്സ പട്ടേലിനേയും നിങ്ങളെ സല്ക്കരിച്ച ആളേയും കമ്മിററ ചെയ്യിട്ടുണ്ട്.

നാരായണിക്കുട്ടി—ആ വൈദ്യനേയൊ?

സൂപ്രഡണ്ട്—ആ വന്നത് വൈദ്യനല്ല. കള്ളത്തടിയൻ പൊല്ലീസ്സ പട്ടേലാണ്. വൈദ്യനാണെന്നു പറഞ്ഞാൽ നിർബ്ബാധമായി കാണാമല്ലൊ എന്നു വിചാരിച്ച ആ വേഷം കെട്ടിയതാണ്. അതെല്ലാം തെളിഞ്ഞിട്ടുണ്ട്. നിങ്ങൾ രണ്ടുപേരും സാക്ഷികളാണ്. മററന്നാളാണ് വിചാരണ. അതു കഴിഞ്ഞു പോയാൽ പോരെ?

പണിക്കർ— മതി.

സജ്ജൻ—രണ്ടുപേരും സൈ്വരമായി താമസിപ്പാൻ ആസ്പത്രിയിൽ പ്രത്യേകസ്ഥലം ഏറ്റപ്പാടുചെയ്യാം.

പണിക്കർ— വളരെ വന്ദനം.

സജ്ജന്റെ ഹൃദയപൂർവ്വമായ സൽക്കാരത്തിന്റെ സുഖത്തെ അനുഭവിച്ചും, ആദികാലത്തുതന്നെ അന്യോന്യം അങ്കുരിച്ചിട്ടുണ്ടായിരുന്നതും പിന്നീടുണ്ടായ വിരഹാതപത്തിന്റെ ചണ്ഡതയാൽ കാഞ്ഞുനിൽക്കുന്നതുമായ അനുരാഗവൃക്ഷത്തെ സല്ലാപാമൃതധാരയാലും സഹവാസദോഹളത്താലും പോഷിപ്പിച്ചും, ഐഹികമോക്ഷങ്ങളിൽ സാമീപ്യസാലോക്യങ്ങളെ യഥായോഗ്യം അനുഭവിച്ചും, സായുജ്യപ്രാപ്തിയ്ക്കുള്ള ഭാഗ്യാവസരത്തെ പ്രതീക്ഷിച്ചും, നമ്മുടെ നായികാനായകന്മാർ രണ്ടു ദിവസം അവിടെ താമസിച്ചു. മൂന്നാം ദിവസം സജ്ജനോടും പൊല്ലീസ്സ് സൂപ്രഡണ്ടിനോടും, കേസ്സിലേയ്ക്കുള്ള മററു സാക്ഷികളോടുംകൂടി അവിടെനിന്ന് 15 മൈൽ അകലമുള്ള സെഷ്യൻ കോടതിയ്ക്ക് പോകയും ഉണ്ടായ വസ്തുതയ്ക്ക് രണ്ടു പേരും മൊഴികൊടുക്കുകയും ചെയ്തു് അവിടെവെച്ചു തന്നെ സജ്ജനോടും സൂപ്രഡണ്ടിനോടും വളരെ വന്ദനത്തോടുകൂടി യാത്ര പറഞ്ഞ് പ്രയാഗയിലേക്ക് ഒന്നായി ടിക്കട്ടുവാങ്ങി വണ്ടികയറുകയും ചെയ്തു. രണ്ടാം ദിവസം പ്രയാഗയിലെത്തി. അന്ന് പുല 14-ാം ദിവസമായിരുന്നതിനാൽ ഗംഗാസ്നാനം മാത്രം ചെയ്തു് ഒരുസ്ഥലം വാങ്ങി താമസിച്ചു. ഉച്ചയ്ക്ക് ഊണു കഴിച്ചു പണിക്കർ നാട്ടിലേക്കു ചില എഴുത്തുകൾ എഴുതിക്കൊണ്ടിരുന്നു. നാരായണിക്കുട്ടി അന്നു കാലത്ത് തീവണ്ടി ആപ്പീസ്സിൽ വെച്ചുവാങ്ങിയ ഒരു ഇംഗ്ലീഷ് വർത്തമാനപത്രം വായിക്കുകയായിരുന്നു. പണിക്കർ ഒരെഴുത്തെഴുതികഴിഞ്ഞ് നാരായണിക്കുട്ടിയുടെ മുഖത്തുനോക്കിയപ്പോൾ വർത്തമാനപത്രം കയ്യിൽ വെച്ചുകൊണ്ട് കരയുന്നതായികണ്ടു. 'എന്താണ് സംഗതി' എന്നു ചോദിച്ച് പണിക്കർ അടുത്തു ചെന്നപ്പോൾ കടലാസ്സിലെ ഒരു ഭാഗം ചൂണ്ടിക്കാണിച്ച് കടലാസ്സു കയ്യിൽ കൊടുത്തു. പണിക്കർ വാങ്ങി വായിച്ചു മേദിരാശിയിലെ സമ്പന്നകാരനായ ഒരു യുവാവിനെ വിഷംകൊടുത്തു കൊല്ലുവാ

നുസാഹിച്ച കുററത്തിന്ന് ഒരു പെൊല്ലീസ്സ് പട്ടലിനേയും വേറെ ഒരുവനേയും ഏഴേഴു കൊല്ലം നാടുകടത്തുവാൻ വിധിച്ചിരിക്കുന്നു' എന്നാണ് അതിൻെറ സാരം.

പണിക്കർ—ഇതിലെന്താണ് കരയുവാനുള്ളത്.

നാരായണിക്കുട്ടി— അവരെക്കുറിച്ചല്ല എൻെറ വ്യസനം. എന്നാൽ യാതൊരു അപരാധവും ചെയ്യാത്ത ഭാൎയ്യമാരും മക്കളും ഏഴു കൊല്ലത്തേക്ക് ഭൎത്തൃസുഖവും പിതൃലാളനവും ഉപേക്ഷിക്കേണ്ടിവന്നുവല്ലോ എന്നു വിചാരിച്ചപ്പോൾ കരച്ചിൽ വന്നതാണ്.

പണിക്കർ— നമ്മുടെ ദയയെ കടിഞ്ഞാണ് വെക്കാതെ ഇങ്ങിനെ വിട്ടയച്ചാൽ വ്യസനക്കുണ്ടിൽ ചെന്നു ചാടുവാനേ ഇടയുണ്ടാകയുള്ളു. അങ്ങിനെ അരുത്.

പിറെറന്നാൾ കാലത്ത് ശുദ്ധീകരണം കഴിഞ്ഞു പുരോഹിതനോടുകൂടി ത്രിവേണിസ്നാനവും പിണ്ഡാദികൎമ്മങ്ങളും കഴിച്ചു ഗംഗയും നിറച്ചു കാശിക്കു പുറപ്പെട്ടു. കാലത്ത് ഏഴുമണിക്കു് കാശിയിലെത്തി. നാട്ടുകോട്ടച്ചെട്ടിയുടെ സത്രത്തിൽ ചെന്നു കയറി. ഉദാരചിത്തനായ ആ സത്രം മാനേജർ പിച്ചുഅയ്യൻ അവരെ ആദരവോടെ ഉപചരിച്ചു. അവരുടെ ആവശ്യപ്രകാരം അദ്ദേഹം ആളെ അയച്ചു വരിക്കപ്പലാവുകൊണ്ടുണ്ടാക്കിയ ഒരു പുരുഷപ്രതിമയും സ്ത്രീപ്രതിമയും ഉടനെ വരുത്തി. മതാചാരപ്രകാരം മരണാനന്തരം ചെയ്യേണ്ടതായ കൎമ്മങ്ങൾ ചെയ്വാൻ സാധിക്കാത്ത നിലയിൽ അന്തരിച്ചുപോയ തൻെറ മാതാപിതാക്കന്മാരുടെ പ്രതിമകളെ യഥാവിധി സംസ്കരിച്ചതിന്നുശേഷം ക്രിയാദികൾ കഴിക്കേണമെന്നു നാരായണിക്കുട്ടി അഭിപ്രായപ്പെട്ടപ്രകാരം പ്രതിമകളേയുംകൊണ്ടു നമ്മുടെ കൂട്ടർ ആ 'ഘട്ട'ത്തിലേക്കുള്ള യാത്രയായി. പട്ടുകൊണ്ടു മൂടിയ പ്രതിമകളെ വഹിക്കുന്ന രണ്ടു ബ്രാഹ്മണർ മുമ്പിലും, അതിൻെറ പിന്നാലെ പുരോഹിതനും, അതിൻെറ പിന്നാലെ നാരായണിക്കുട്ടിയും, പിന്നീടു പണിക്കരുമായിട്ടാണ് നടന്നത്. ശ്മശാനസ്ഥലത്തേക്കു കൊണ്ടുപോകുന്ന ആ പ്രതിമകൾ തൻെറ മാതാപിതാക്കന്മാരുടെ മൃതശരീരങ്ങൾ തന്നെയാണ് എന്നു ദൃഢമായി സങ്കല്പിച്ചു

ത്തോടുകൂടി നാരായണിക്കുട്ടിയുടെ നേത്രങ്ങൾ കലുഷങ്ങളാകയും അ
വയിൽനിന്ന് അശ്രുകണം ധാരയായി ഒഴുകുകയും ചെയ്കയാൽ ഈ
വ്യസനഭാവം അന്യന്മാരെ കാണിക്കാതിരിപ്പാൻവേണ്ടി ആ യുവ
തി കീഴ്പോട്ടുനോക്കിക്കൊണ്ടു നടന്നു. അങ്ങോട്ടും ഇങ്ങോട്ടും അന
വധി ജനങ്ങൾ നടക്കുന്ന വഴിയിൽക്കൂടി ഏകദേശം അരനാഴി
ക ഇങ്ങിനെ നടന്നപ്പോഴയ്ക്കും 'കൃഷ്ണയ്യാ എനിയ്ക്കു തലതിരിയുന്നു
എന്നെ താങ്ങു' എന്നൊരാളും 'അയ്യോ! ഇതെന്താണ്?' എന്നു മ
റെറാരാളും വിളിച്ചുപറയുന്നതുകേട്ടു നാരായണിക്കുട്ടി തലപൊക്കി
നോക്കുകയും 'അയ്യോ' എന്നു പറഞ്ഞു മൂർഛിച്ചു പിന്നാക്കം വീഴ
വാൻ ഭാവിയ്ക്കയും 'ഹരി! ഹരി! ഭഗവാനെ!' എന്നു പറഞ്ഞു പ
ണിക്കർ താങ്ങി എടുക്കുകയും ചെയ്തു. കൃഷ്ണയ്യൻ ആരോഗ്യമുള്ള
ഒരാളായിരുന്നതുകൊണ്ടു തന്നെ അവലംബിച്ച് മൂർഛിതന്മാരായ ര
ണ്ടുപേരേയും രണ്ടു കൈകൊണ്ടും താങ്ങി എടുത്ത് അടുത്ത മഠത്തി
ന്റെ പുറന്തിണ്ണയിൽ കിടത്തി. പണിക്കരുടെ കുട്ടിയതു കൃശാംഗി
യായ നാരായണിക്കുട്ടിയായിരുന്നതിനാൽ അദ്ദേഹത്തിന്നു വലിയ
ഭാരം തോന്നിയില്ല. കൃഷ്ണയ്യന്നു ചരിത്രം മുഴുവൻ നിശ്ചയമുണ്ടായി
രുന്നതിനാൽ പെട്ടെന്നു കാര്യം മനസ്സിലായി. എങ്കിലും ദൃഢീക
രണത്തിന്നുവേണ്ടി 'മകളല്ലെ?' എന്നു പണിക്കരോടു ചോദിക്കയും
'അതെ' എന്നു പണിക്കർ മറുവടി പറകയും ചെയ്തു. ('ക്യാഹ
യെ-ക്യാഹയെ') 'എന്താണ്-എന്താണ്?' എന്നു ചോദിച്ചുകൊ
ണ്ട് അനവധി ഹിന്തുസ്ഥാനിക്കാർ വന്നു തിക്കിത്തിരക്കിത്തുടങ്ങി.
കൃഷ്ണയ്യൻ പണിക്കരോട് എതാണ്ടൊക്കെ ചോദിച്ചു മനസ്സിലാക്കി
എഴുന്നേററതിന്നു താഴെ പറയുംപ്രകാരം ഹിന്തുസ്ഥാനിയിൽ പറ
ഞ്ഞു. 'രണ്ടാഴ്ചമുമ്പെ മംഗപട്ടണം എന്ന ദിക്കിൽവെച്ചു തീവ
ണ്ടിക്ക് അപകടം പററിയതു നിങ്ങളെല്ലാവരും കേട്ടിരിയ്ക്കുമല്ലോ.
അന്ന് ഒരു രണ്ടാംക്ലാസ്സു വണ്ടിയിൽ ഭാഗ്യവാന്മാരായ ഈ സ്ത്രീപു
രുഷന്മാരും അവരുടെ ഏകപുത്രിയായി ആയുഷ്മതിയായ ഈ കുമാ
രിയും കയറിയിരുന്നു. കുട്ടി വെള്ളത്തിൽ വീഴത്തക്ക ചരിവും ച
ലനവും സംഭവിച്ചു എങ്കിലും ഈ വണ്ടിയുടെ മുമ്പുറത്തെ കൊളു
ത്തു ദൈവഗത്യാ പൊട്ടിപ്പോകയാൽ ഇവർ കയറിയ വണ്ടിയും അ

തിനു പിന്നിലുണ്ടായിരുന്ന ഒരു ഒന്നാംക്ലാസ്സു വണ്ടിയും ഗാഡിന്റെ വണ്ടിയുംകൂടി അതിബലത്തോടുകൂടി പിന്നാക്കം തള്ളപ്പെടുകയാൽ ഇവർ അല്പാല്പമായ ചില പരുക്കുകളോടുകൂടിട്ടെങ്കിലും രക്ഷപ്പെട്ടു. വെള്ളത്തിൽ വീണ കുട്ടിയെ ഇതാ ഈ ഇരിയ്ക്കുന്ന മഹാമനസ്കൻ രക്ഷിച്ചു കരയ്ക്കു കയററിക്കൊണ്ടുപോന്നു. മരിച്ചുപോയി എന്ന് അന്യോന്യം തീച്ചപ്പെടുത്തിയ മാതാപിതാക്കന്മാരും പുത്രിയും യദൃച്ഛയാ വിശ്വനാഥസ്വാമി സന്നിധിയിൽവെച്ചു കൂട്ടിമുട്ടിയപ്പോൾ സന്തോഷാധിക്യത്താൽ മൂന്നുപേരും മോഹിച്ചുപോയി. ആളൊഴിയുവിൻ. നല്ല കാററുകൊണ്ടു ഇവക്കു സുബോധം വരട്ടെ'.

'ബിസ്വനാഥജിയ്ക്കുജെ ഗംഗാമായ്ക്കുജെ' എന്ന് ആർത്തുവിളിച്ചുകൊണ്ട് ആൾക്കൂട്ടമെല്ലാം ഒഴിഞ്ഞു. കൃഷ്ണയ്യൻ ഉടനെ ഗംഗാനദിയിൽനിന്നു ഒരു പാത്രം വെള്ളം മുക്കിക്കൊണ്ടുവന്നു മൂന്നുപേരുടേയും മുഖത്തു തളിച്ചു. നാരായണിക്കുട്ടി പെട്ടന്നു കണ്ണുമിഴിച്ചു.

നാരായണിക്കുട്ടി— ശരിതന്നെയാണൊ?

പണിക്കർ— അതെ. ഇതാകിടക്കുന്നു. ഉടനെ എഴുന്നേററു കരസ്പർശത്താൽ അവക്കു സുബോധമുണ്ടാക്കു.

ഇതുകേട്ടപ്പോൾ നാരായണിക്കുട്ടി പതുക്കെ എഴുന്നേററ് അച്ഛനമ്മമാരുടെ അടുക്കൽചെന്നു മൃദുലമായ കൈകൊണ്ട് അവരുടെ മുഖത്തു തലോടുകയും പ്രകൃത്യാ മധുരമായും ഇപ്പോൾ സന്തോഷസംഭ്രമങ്ങളാൽ കമ്പിതമായും ഉള്ള സ്വരത്തോടുകൂടി വിളിക്കുകയും ചെയ്തു. പുത്രിയുടെ വാഗമൃതമാകുന്ന ജീവനൌഷധം കണ്ണുകളിൽ പ്രവേശിച്ചു ഉടനെ രണ്ടുപേരും സുബോധപ്രാപ്തന്മാരായി എഴുന്നേററിരുന്നു. ആലിംഗനങ്ങൾകൊണ്ടും ചുംബനങ്ങൾകൊണ്ടും കണ്ണീരുകൊണ്ടും ആശിസ്സുകൾകൊണ്ടും നാരായണിക്കുട്ടിയെ മൂടി.

അച്ഛൻ— കുട്ടികൃഷ്ണ! അടുത്തുവരു. ഞാൻ കയ്യുരണ്ടും തലയിൽ വെച്ചനുഗ്രഹിക്കട്ടെ. നിന്റെ അച്ഛനും ഞാനും രണ്ടു ദേഹമാണെന്നേ ഉള്ളു.

പണിക്കർ ഉടനെ അടുത്തു ചെന്നു. വയസ്സൻ കൈ രണ്ടും തലയിൽ വെച്ച് 'കുട്ടി നന്നായ് വരട്ടെ' എന്നു പറഞ്ഞ് അനുഗ്രഹിച്ചു.

അച്ഛൻ— നിങ്ങൾ എവിടെവെച്ചാണ് കണ്ടുമുട്ടിയത്.

പണിക്കർ— ആ ജലപ്രവാഹത്തിൽ വെച്ചുതന്നെ. അന്നത്തെ വണ്ടിയിൽ ഞാനുമുണ്ടായിരുന്നു. ഗുരുജനങ്ങളുടെ അനുഗ്രഹത്താൽ ഞാൻ നാരായണിക്കുട്ടിയുടെ രക്ഷിതാവായി തീർന്നു. ആ കഥയൊക്കെ കുറെ വിസ്തരിച്ചു പറവാനുണ്ട്, പിന്നെയാവാം.

അച്ഛൻ— നിൻെറ അച്ഛനും ഞാനുമായിട്ടുള്ള സ്ഥിതിയ്ക്കും ഞങ്ങൾ വളരെക്കാലം മുമ്പതന്നെ ചെയ്തുവെച്ചിട്ടുള്ള നിശ്ചയത്തിൻെറ സ്ഥിതിയ്ക്കും, നീ അവളെ രക്ഷിക്കേണ്ടവൻതന്നെയാണ്. അതെ 'ഗുരുജനങ്ങളുടെ അനുഗ്രഹത്താൽ നീ അവളുടെ രക്ഷിതാവായിത്തീർന്നു'.

പണിക്കർക്കും നാരായണിക്കുട്ടിയ്ക്കും അന്യോന്യം മുഖഭാവമെന്തായിരിക്കുമെന്നു നോക്കിയറിയാൻ കൊള്ളാമെന്നുണ്ടായിരുന്നു. എന്നാൽ ലജ്ജകൊണ്ടു രണ്ടുപേർക്കും അതിനു സാധിച്ചില്ല.

കൃഷ്ണയ്യൻ— ഇനി ഗംഗാസ്നാനവും സ്വാമിദർശനവും കഴിച്ചു ഊണു കഴിക്കാം. നേരം കുറെയായി.

'അങ്ങിനെതന്നെ' എന്നു പറഞ്ഞ് അച്ഛൻ എഴുന്നേററതോടുകൂടി മറെറല്ലാവരും പുറപ്പെട്ടു സ്നാനത്തിനുള്ള ഘട്ടത്തിലെത്തി.

അച്ഛൻ—കൃഷ്ണയ്യ! ഇനിയുള്ള കാലം മുഴുവൻ ഗംഗാതീരത്തിൽതന്നെ കഴിച്ചുകൂട്ടേണമെന്നുണ്ടായിരുന്നു എൻെറ മോഹം. ഈ കുട്ടി തെററിച്ചു.

കൃഷ്ണയ്യൻ—ഈ തെററിക്കലിന്നു രസമുണ്ടല്ലോ. കുറെക്കാലംകൂടി ഗൃഹസ്ഥാശ്രമത്തിൽ കഴിച്ചുകൂട്ടി പിന്നേയും ഇവിടെത്തന്നെ വരാം. പിന്നെയ് ഗംഗാതീർത്ഥത്തിൽ ദംപതീസ്നാനം മുഖ്യമാണ്. അച്ഛനുമമ്മയും കൈകോർത്തുപിടിച്ചു മുങ്ങാം. കുട്ടികളൊ?

അച്ഛൻ—എന്താണ് സംശയിപ്പാനുള്ളത് നിശ്ചയപ്രകാരം അവരും ദമ്പതികളാണ്, കൈകോർത്തുപിടിച്ചു മുങ്ങട്ടെ.

നദീപ്രവാഹത്തിൽ മുങ്ങിച്ചാകുവാൻ ഭാവിച്ചപ്പോൾ രക്ഷപ്പെടുത്തുവാൻവേണ്ടി യാതൊരു കൈകൊണ്ടു യാതൊരു കയ്യിന്മേൽ പിടിച്ചുവൊ, അവസ്ഥാഭേദത്താലുള്ള രസഭേദത്താൽ വിയൎത്തു വിറയ്ക്കുന്ന ആ കൈകൊണ്ടു വിയൎത്തു വിറയ്ക്കുന്ന ആ കയ്യിന്മേൽതന്നെ, സാക്ഷാൽ ഗംഗാഭഗവതിയെ സാക്ഷിനിൎത്തി ഈശ്വരന്റെ നിശ്ചയത്തിന്നും ഗുരുജനങ്ങളുടെ ആജ്ഞയ്ക്കും തങ്ങളുടെ ഹിതത്തിന്നും അനുസരണമായി പിടിയ്ക്കുകയും ആ ദമ്പതിമാർ അനേകകാലം ദാമ്പത്യധൎമ്മത്തെ പരിപാലിച്ചു സുഖമായിരിയ്ക്കുകയും ചെയ്തു.

ശുഭം.

ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ, ബി. എ.

---

# പലവക.

---

അഭിപ്രായത്തിന്നയച്ചുകിട്ടിയ പുസ്തകങ്ങൾ.

1. ഷഷ്ഠിപൂൎത്തിവിലാസം— അമ്പലപ്പുഴ രാമകൃഷ്ണശാസ്ത്രികൾ.
2. കൊടുങ്ങല്ലൂരമ്മ— നന്തിപുലത്തു കണ്ടനി ഗോവിന്ദൻ.
3. ഒററമസൂരിചികിത്സ— ടി. സി. പരമേശ്വരൻ മൂസ്സത്.
4. ഭാരതമഞ്ജരി— കടത്തനാട്ടു പോലൂരതിരി ഉദയവൎമ്മതമ്പുരാൻ.
5. ശ്രുതബോധം— പണിക്കശ്ശേരി കണ്ണപ്പൻ.
6. ദൃഷ്ടാന്തശതകം— പണിക്കശ്ശേരി കണ്ണപ്പൻ.
7. ശരിയായ പരിഷ്കാരം—സി. കൃഷ്ണപിള്ള, ബി. എ.
8. ബുക്കർ. ടി. വാഷിങ്ടൺ എന്ന മഹാന്റെ ജീവചരിത്രം— കെ. പരമുപിള്ള, എം. എ.

### ൬. ലക്ഷ്മീകരകസ്തൂരിഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ടുന്ന വിലയേറിയ സാധനം. ദന്തവേദന, വായ്നാററം, അജീൎണ്ണം പിത്തവായു മുതലായവ ശമിപ്പിക്കും.

തനിച്ചും താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തെയും ജീൎണ്ണിപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കൎപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങളും ഇതിൽ ചേൎത്തിട്ടുണ്ട്. ചുമ, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങളും വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നു മുതൽ ൪ വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി. ൨൦൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്കു വില ണ ൪. ൧ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ബുക്കി ൧-ക്കു തപാൽകൂലി ൩ ണ.

### ൭. ദന്തചൂൎണ്ണം.

സുഗന്ധമായുമുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു ൨ ണ. തപാൽ ചിലവു ൨ കുപ്പിവരെ ൩ ണ വേറെ

### ൮. ജ്വരസംഹാരി.

കുളിപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവക്കു നന്നു. വില കുപ്പി ഒന്നിനു ൧ ക. തപാൽ ചിലവു ൬ ണ വേറെ

### ൯. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവ വൃദ്ധിയാകുന്നു [illegible] നീണ്ടും കറുപ്പായും വളരും. കണ്ണിനു കുളൎമ്മയുണ്ടാകും. സകല [illegible] തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം വെളുക്കാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാകും. വില കുപ്പി ഒന്നിനു ൯ ണ [illegible] തപാൽ ചിലവു ൩ ണ വേറെ.

### ൰. രോമസംഹാരി.

രോമം എവിടെ വേണ്ടാതാക്കണമോ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ കളയും. വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ

---

പി. സുബ്ര[illegible]പ്പട്ടു, തെക്കെ ആൎക്കാട്ട് ജില്ല.

## ൨൧. അഗ്നിമാന്ദ്യസംഹാരി.

ഉദരാഗ്നിക്ഷയം, പുളിച്ചുതികട്ടൽ, നെഞ്ചെരിച്ചൽ, മലബന്ധം, വയറുവേദന, വായനാറ്റം അജീർണ്ണം വയറുവീർത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും ഡപ്പി ഒന്നുക്ക അണ ൫ തപാൽക്കൂലി അണ ൩ വരെ

## ൨൨. കർണ്ണബിന്ദു.

ചീഴൊലി, ചെവികുത്തു, ചെവിയടപ്പ്, ഇരച്ചിൽ മുതലായ കർണ്ണരോഗങ്ങളെ ഭേദപ്പെടുത്തും ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി ൧ക്ക ൮ ണ തപ്പാൽ ചെലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ

## ൨൩. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീർണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലം പിടിത്തം അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും വില ഡപ്പി ഒന്നിനു ൮ ണ തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്കു ൩ ണ വേറെ

## ൨൪. നേത്രബിന്ദു.

കൺനോവു, കൺകുത്തു, കൃച്ഛം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീള കെട്ടു, ദശവളച്ചു, പൂവു, വെരപ്പു, എരിച്ചിൽ ഇമ, പുരികം ഇവയുടെ വച്ചിവു മുതലായ കച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും വില ഡപ്പി ഒന്നിനു ൮ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

## ൨൫. സ്ഖലിതരക്ഷണി.

ബാല്യദോഷത്താലും അത്യുഷ്ണത്താലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും വില ഡപ്പി ഒന്നിനു ൮ ണ. തപാൽ ചിലവു ൬ വരെ ഡപ്പികൾക്കു ൩ ണ വേറെ

## ൨൬. മൃഗകസ്തൂരി.

കാശ്മീരിൽ നിന്നും വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആവശ്യത്തിന് ഉണ്ട് ശ്രുപാത്തുക്കത്തിന്നു രൂപ ൩ വില ഒരു ത്രാം മുതൽ മേലുള്ള സാമ്പ്യക്കം ചില്ലറയായിട്ടും കൊടുക്കപ്പെടും തപാൽ [illegible] എഴുത്തുകുത്തുകൾ ഇംഗ്ലീഷിലോ തമിഴിലോ അയക്കണം

---

പി. സുബ്ബറായ് [illegible]

## ൨൧. ഒന്നാംതരം ഗോരോചന ഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരൾ ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും മലശോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സ, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതിവിശേഷമായ ഔഷധമാകുന്നു വില ൪ ണ, വി. പി. കമ്മിഷൻ ൩ കുപ്പിവരെ ൪ ണ.

## ൨൨. ത്വഗ്രോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളൻ, ചൂട, വളംകടി, തഴന്നം, ഒട്ടുവാട്ട മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി പി കമ്മീഷൻ ൪ ണ

മേത്തരം ഗോരോചനം തോല ൧-ക്ക വില ൪ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്ക വില ൧ ക. മേത്തരം പച്ചക്കർപ്പൂരം, തോല ൧-ക്ക വില ൨ ക മേത്തരം റോസാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പൂ, മരിക്കൊളുന്തു, ജാതിമല്ലി, ചമ്പകം, ഹിന, മൈസൂർ, അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട്. ഇവ ഒരു തോല തൂക്കത്തിനു ൧ ക. വി പി പോൽക്കൂലി പുറമെ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം ഗോരോചനം | തൂപ്പാരത്തൂക്കം | | ൧-ക്ക | ൪ | ൦ | ൦ |
| ടി | മഞ്ഞൾ | ടി | ൧-ക്ക | ൧ | ൦ | ൦ |
| ടി | പച്ചക്കർപ്പൂരം | ടി | ൧-ക്ക | ൧ | ൦ | ൦ |

## ൨൩. രക്ഷാമൃതം.

ഇത ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാകുന്നു. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ട ഒരു ഭക്ഷണദ്രവ്യമാണ ഇതിന കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ഒററനക്ഷത്ര വൃക്കകൾക്കും പ്രമേഹരോഗങ്ങൾക്കും ഇത ഒരു ദിവ്യ ഔഷധമാണ. ഇത ദേഹപുഷ്ടി വൎദ്ധിപ്പിക്കയും, പിത്തം, ശരീരക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാറുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്യും വെള്ളപോക്ക, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ഭേദപ്പെടുത്തുകയും കായബലം വൎദ്ധിപ്പിക്കുകയും ചെയ്യും. ഇത രോഗികൾക്കും, ശിശുക്കൾക്കും, വൃദ്ധജനങ്ങൾക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

റാത്തൽ ൧-ക്ക അഞ്ചണ മാത്രം വി പി ചാൎജ്ജ അണ ൩ പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

## പുതിയ പുസ്തകങ്ങൾ.

---

**പ്രിയവിലാപം—**

പള്ളിക്കൂടം മലയാളം ഇൻസ്പെക്ടർ എം രാജരാജവർമ്മ എം എ തമ്പുരാൻ തിരുമനസ്സുകൊണ്ടു രചിക്കപ്പെട്ട പുസ്തകം ഒന്നക്കു വില അണ ൪

**കഥാമഞ്ജരി, കരടകന്റെ വിക്രമങ്ങൾ —**

കൊല്ലം ഇംഗ്ലീഷു ഹൈസ്കൂൾ ഹേഡമാസ്റ്റർ കെ പരമുപിള്ള എം എ അവർകളാൽ ഉണ്ടാക്കപ്പെട്ടതും വളരെ രസകരമായുള്ളതുമായ പുതിയ പുസ്തകം ൧-ക്കു വില അണ ൨ പൈ ൩

**സാവിത്രി—**

ഹജൂർ ഹേഡ്ട്രാൻസ്ലേട്ടർ കെ. ചിദംബരവാധ്യാർ ബി എ അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു കഥാ പുസ്തകം ൧ക്കു വില അണ ൩.

**മാധവനിദാനം—**

സർക്കാർ വൈദ്യൻ പരവൂർ വി. കേശവനാശാനവർകളാൽ എഴുതപ്പെട്ട, 'സര ചന്ദ്രിക' ഭാഷാവ്യാഖ്യാനം. വില രൂപ ൨

**പുതിയ മൂന്നാംപാഠനോട്ടു മുഴുവൻ—**

വി എൻ ഗോവിന്ദപ്പിള്ള അവർകളാൽ എഴുതപ്പെട്ട, (പദാൎത്ഥം, വ്യാഖ്യാനം, സാരം ഇവ അടങ്ങിയ) പുസ്തകം ഒന്നിന്ന വില പണം ൨

**കീൎത്തികേസരി—**

സി കൃഷ്ണപിള്ള അവർകളാൽ എഴുതപ്പെട്ടതും സി എൻ എ രാമയ്യാശാസ്ത്രികൾ ബി. എ. അവർകളാൽ ൧-ാംഭാഗം പരിശോധിക്കപ്പെട്ടതുമായ ൧-ം ൨-ം ഭാഗം അടങ്ങിയ പുസ്തകം ഒന്നുക്കു വില അണ ൨൪

**മനോരമ—**

പൈലൊ പാൾ ബി എ അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു പുതിയ കഥ വില അണ ൪

**പഴഞ്ചൊല്ലു—**

ടി- യാരാൽ ഉണ്ടാക്കപ്പെട്ടത, പുസ്തകം ഒന്നുക്കു വില അണ ൮

**ഉൎവ്വശീഫൽഗുനം —**

കോതമംഗലത്ത കെ ആർ കൃഷ്ണപിള്ളയാൽ എഴുതപ്പെട്ടത സംഗീതഭാഷാനാടകം വില അണ ൧ പൈ ൩

**രസാലരാജൻ കഥ—**

റി കെ. പി, അവർകൾ എഴുതിയ പുസ്തകം വില അണ ൧

**സോമസുന്ദരൻ—**

മിസ്റ്റർ പത്മനാഭൻ എഴുതിയ ഒരു കഥ ഒന്നുക്കു അണ ൧ പൈ ൩

# മഹാഭാരതം

---

ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥങ്ങളടങ്ങിയതും യഥാൎത്ഥമായ അഞ്ചാംവേദമെന്നു പറഞ്ഞുവരുന്നതുമായ മേൽപറഞ്ഞ വിശിഷ്ടഗ്രന്ഥം മൂന്നുനാലു കൊല്ലത്തിന്നുള്ളിൽ കഴിയുവാൻതക്കവണ്ണം ഞാൻ തനിച്ചു വൃത്തത്തിന്നുവൃത്തമായി മലയാളത്തിലേക്കു തൎജ്ജമചെയ്തു വരുന്നുണ്ട്. ൧൦൭൦ാം മേടം മുതൽക്കു ഇതു ഒരു മാസികയായി പുറപ്പെടുവിച്ചു തുടങ്ങിയിരിക്കുന്നു. വരിസംഖ്യ കൊല്ലത്തിലു അഞ്ചുറപ്പിക മാത്രം. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാകുന്നു.

മേൽവിലാസം:

കെ. സി. വീരരായൻ രാജാ, ബി. എ.,

കോട്ടയ്ക്കൽ,

എന്ന് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

# ഭഗവൽഗീത

(ഒരു കൊല്ലംകൊണ്ടവസാനിപ്പിക്കുന്ന മാസിക)

ശാങ്കരഭാഷ്യത്തിന്റെ മലയാളതൎജ്ജമയോടും

ശങ്കരാനന്ദസരസ്വതി മുതലായവരുടെ

വ്യാഖ്യാനങ്ങളിൽനിന്നുള്ള സാരാംശത്തോടുംകൂടി.

പരിഭാഷകൻ

കെ. എം.

തപാൽ കൂലി ഉൾപ്പടെ ഒരുകൊല്ലത്തേക്കു വരിസംഖ്യ 3 6 0

ആവശ്യമുള്ളവൎക്ക് വി. പി. ആയും അയച്ചുകൊടുക്കും.

ടി. സി. പരമേശ്വരൻമൂസ്സത്,

ആനന്ദാശ്രമകാൎയ്യദൎശി,

തൃശ്ശിവപേരൂർ,

വില്പാൻ തയ്യാർ

| | | | | |
|---|---|---|---|---|
| കൎമ്മയോഗം—കെ. എം. | വില | 0 | 12 | 0 |
| ഭക്തിയോഗം— ടി | ടി | 0 | 12 | 0 |
| ഭഗവൽഗീത—ജി. കൃഷ്ണശാസ്ത്രികൾ | ടി | 1 | 4 | 0 |

വി. സുന്ദരയ്യർ ആൻഡ് സൺസ്സ് തൃശ്ശിവപേരൂർ.

രസികരഞ്ജിനി

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽക്കൂലി ഉൾപ്പെടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽക്കൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം മറുമാസത്തിലെ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിൻെറ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടോ, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തൊന്നിച്ച് അടക്കം ചെയ്കയേണ്ടതാകുന്നു.

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമൊ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യം പോലെ കൂലി ചുരുക്കുന്നതാകുന്നു.

---

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജൎക്കു അറിവുതരേണ്ടതാകുന്നു. അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെററുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

എറണാകുളത്ത് കോവിലകം } എന്നു—അമ്പാടി ചെറിയ കൃഷ്ണപുതുവാൾ

ര. ര. മാനേജർ.

# രസികരഞ്ജിനി

൧൦൮൨ എടവം
പുസ്തകം ൪ ലക്കം ൧൦

പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങൾനിറഞ്ഞിനി
രസജ്ഞക്കു കൊടുക്കട്ടെ
രസം രസികരഞ്ജിനി





## പരസ്യം.

---

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപ്പൊതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങളും, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങളും, അതു സംബന്ധിച്ച എഴുത്തുകളും ഇവ രസികരഞ്ജിനി പത്രാധിപക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങളും, കാര്യസംബന്ധമായ എഴുത്തുകളും ഇവ ടി. മാനേജർക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസികാസംബന്ധമായ എഴുത്തുകളിലൊ ലക്കങ്ങളിലൊ അവരുടെ മുദ്രയൊ ഒപ്പൊ ഉണ്ടായിരുന്നാൽ മതി.

എന്ന്

കോവിലകം  രസികരഞ്ജിനി ഉടമസ്ഥൻ,
എറണാകുളം RAMA VARMA,
13th Prince of Cochin.

---

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തോന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാര്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപക്ക് അയക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്ര മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം [illegible] ആപ്പീസ്സിൽ കിട്ടുവാൻ

[illegible] ര. ര. പ.

## സംഗതിവിവരം.




വിദ്യാവിനോദിനി അച്ചുക്കൂടം.




ഈഴവത്തികളും കുട്ടികളും



൧൦൮൩

പുസ്തകം ൪ | ഏടവമാസം | ലക്കം ൧൦

## മംഗളം.

പുല്ലാക്കിസ്സത്യലോകത്തെയുമനവരതം കാമകർമ്മാദിയെല്ലാം-
മില്ലാതാക്കിക്രമത്താലകമലരധികം ശുദ്ധമാക്കുന്നധീരൻ [ഞ്ഞാം-
വില്ലാക്കിത്താരകത്തെസ്സ്വപ്രയമൊരുശരമായ്ഭക്തിഞാണോടണ
ലെല്ലാർക്കും ജീവനാം നീ ശിവശിവശിവനേ! ലക്ഷ്യമാണക്ഷണത്തിൽ

എ. കൃഷ്ണൻ എമ്പ്രാന്തിരി.

ശിവോള്ളി

# നാരായണൻനമ്പൂരി



ഭാഷാകവിതയുടെ അഭ്യുദയത്തിൽ സ്വല്പമെങ്കിലും ആകാംക്ഷയുള്ള സകല ജനങ്ങളും ആലങ്ങാട്ട് അയിത്രർ വൈദ്യൻ ശിവോള്ളി എസ്സ്. നാരായണൻ നമ്പൂരിയുടെ അകാലവിയോഗത്തെപ്പററി പരിതപിക്കാതെയിരിക്കുകയില്ലെന്നു ഞാൻ നിശ്ചയമായി ശപഥം ചെയ്യുന്നു. കഴിഞ്ഞ ഇരുപതു വർഷങ്ങൾക്കിടയിൽ ഭാഷയിൽ ഗദ്യത്തിനും പദ്യത്തിനും

അഭൂതപൂൎവ്വമായ ഉൽകഷം വന്നിട്ടുണ്ടെന്നുള്ളതു നിൎവ്വിവാദമാണ്. നവീനസമ്പ്രദായത്തിലുള്ള ഭാഷാകവിതയുടെ സ്വഭാവത്തെപ്പററി സി. അച്യുതമേനോൻ, ബി. ഏ. അവർകൾ വിദ്യാവിനോദിനിയിൽ വെണ്മണിനമ്പൂരിപ്പാടന്മാരുടെ കൃതികളെ ഗുണദോഷവിവേചനം ചെയ്യുന്ന അവസരത്തിൽ ക്ഷുലങ്കഷമായി പ്രതിപാദിച്ചിട്ടുള്ളതിനാൽ അതിനെക്കുറിച്ച് ഇവിടെ അധികം വിസ്തരിക്കുന്നില്ല നൂതനരീതിയിൽ എഴുതപ്പെടുന്ന കൃതികളുടെ ഗുണങ്ങൾ ഇന്നതെന്നു ഭാഷാഭിമാനികൾക്കൊക്കെയും ഇപ്പോൾ ഏറെക്കുറെ അറിവുള്ളതാണ്. ഈ ഗുണങ്ങൾ പൂന്തോട്ടത്തുനമ്പൂരി, വെണ്മണി അച്ഛൻ നമ്പൂരിപ്പാട് മുതലായ കവികളുടെ പദ്യങ്ങളിൽ ഇദംപ്രഥമമായി കാണപ്പെട്ടു തുടങ്ങുകയും വെണ്മണി മഹൻ നമ്പൂരിപ്പാട്ടിലേയും, അയിരൂർ എസ്സ്. നാരായണൻ നമ്പൂരിയുടേയും കൃതികളിൽ ദൃഢമൂലമായി വികസിക്കുകയും ചെയ്തു. ഈ ഗുണങ്ങൾതന്നെയാണ് കുഞ്ചൻനമ്പ്യാരുടെ കവിതകളിലും അകൃത്രിമമായ രാമണീയകത്തോടുകൂടി വിളങ്ങിക്കൊണ്ടിരിക്കുന്നത്. ഈ ഗുണങ്ങൾ മലയാളഭാഷയുടെ സ്വന്തം നേട്ടങ്ങളാണ്. ഇവതികയുന്ന കവിതകൾ നിൎമ്മിപ്പാൻ ശക്തിയുള്ളവർ വാസനക്കാരെന്നും തദിതരന്മാർ വാസനക്കുറവുള്ളവരെന്നും പണ്ഡിതന്മാരാൽ ഗണിക്കപ്പെടുന്നു. ഈ ഗുണങ്ങൾതന്നെയാണ് ഒറവങ്കര നീലകണ്ഠൻനമ്പൂരി (രാജാവു) അവർകളെ ഇന്നുള്ള കേരളീയകവികളിൽ പ്രഥമഗണനീയനാക്കിത്തീൎക്കുന്നത്.

> സോകവിതാസാവനിതാ
> യസ്യാശ്രവണേനദൎശനേനാപി
> കവിഹൃദയംവിടഹൃദയം
> സരളംതരളഞ്ചസത്വരംഭവതി'

എന്നും,

> സമുല്ലാസോവാചാംസരസമധുനിഷ്യന്ദലഹരീ
> സമുന്മേഷഃദ്വേഷീ സകലരസപോഷോചജനകഃ
> നകേഷാമാധത്തേമനസിപരിതോഷംനവനവൈ
> ൎവ്വിലാസൈരുന്മീലൽചികചിതമധൂളീപരിമളഃ'

എന്നും ആപ്തവാക്കുകൾ സുകവിസൂക്തികളെ വൎണ്ണിച്ചിട്ടുള്ളതു വെറുതേയല്ല. ഏതുഭാഷയിലും നല്ല കവിതകൾ വായിച്ചാൽ മനസ്സിനുണ്ടാകുന്ന ആനന്ദം ഒന്നു വേറെ തന്നെയാണ്. ആ ആനന്ദത്തെ പ്രദാനം ചെയ്യുന്നവർ മഹാനുഭാവന്മാർ തന്നെ. അവരുടെ അകാലവിയോഗം അപരിഹരണീയമായ നഷ്ടമാണെന്നു ആൎക്കും അശേഷം ഭയംകൂടാതെ പറയാം. അങ്ങിനെയുള്ളവർ ഒരു രാജ്യത്തിൽ ഉണ്ടാകുന്നത് അതിൻെറ പൂൎവപുണ്യവും മരിക്കുന്നതു ദുഷ്കൃതവുമാണെന്നുള്ളതിനു സംശയമില്ല. കേരളത്തിൻെറ സ്ഥിതി ഇങ്ങിനെയായി കലാശിച്ചുവല്ലൊ!

വെണ്മണി മഹൻനമ്പൂരിപ്പാട്ടിലെ കവിതയേക്കാൾ നാരായണൻനമ്പൂരിയുടെ കവിതയ്ക്കു ചില വിഷയങ്ങളിൽ സാരസ്യം അധികമുണ്ടായിരുന്നു എന്നാണ് എൻെറ ബോധം. ഹാസ്യരസം നാരായണൻനമ്പൂരിക്കു തുല്യമായി നമ്പൂരിപ്പാട്ടിൽ നിന്നുതന്നെ പ്രയോഗിച്ചിരുന്നതായി ഞാൻ വിചാരിക്കുന്നില്ല. പിന്നെ നമ്പൂരിക്കു വ്യുല്പത്തിദാൎഢ്യംകൊണ്ടും അവ്യാഹതമായ നിഷ്കൎഷകൊണ്ടും പല പദ്യങ്ങൾക്കും നമ്പൂരിപ്പാട്ടിൽനിന്നുകൂടി വരുത്തീട്ടില്ലാത്തതായ ഒരു അന്യാദൃശമായ മാധുൎയ്യം ജനിപ്പിക്കുവാൻ സാധിച്ചിട്ടുണ്ട്. നമ്പൂരിയുടെ കോലേശചരിമാഹാത്മ്യം, ശ്രീപാൎവ്വതിവിരഹം, മുതലായ സംസ്കൃതകൃതികളെ ഞാൻ വളരെ ആദരിക്കുന്നില്ല. അവയിൽ ബാലിശത്വം ധാരാളമായി സ്ഫുരിക്കുന്നുണ്ട്. എന്നാൽ ഭാഷയിൽ ഇതിൽ കവിഞ്ഞ വാസനയുള്ള ഒരു കവി ഇന്നേവരെ ഉണ്ടായിട്ടില്ലെന്നു പറയുവാൻ ഞാനശേഷം മടിക്കുന്നില്ല. നമ്പൂരിപ്പാട്ടിലെ വന്ദനശ്ലോകങ്ങൾ ഭാഷാഭിമാനികൾക്കെല്ലാവൎക്കും മുഖസ്ഥങ്ങളാണല്ലൊ. നാരായണൻനമ്പൂരിയുടെ ചില വന്ദനശ്ലോകങ്ങളെ താഴെ ചേൎത്തുകൊള്ളട്ടെ.

കുന്നിക്കുംകുറയാതെകുന്നൊടുകുശ്രു-
 മ്പേറംകുചംപേറിടും
കുന്നിൻനന്ദിനികുന്ദബാണനുകല-
 ക്കേസ്സൊന്നുപാസ്സായതിൽ

ഒന്നാംസാക്ഷിയതായനീകനിവെഴും
    വണ്ണംകടക്കണ്ണെട്ടു-
ത്തൊന്നൊന്നിൽപെരുമാറണേ! പെരുമനത്ത
    പ്പന്റെത്തൃപ്പെൺകൊടി! ൧

കാരുണ്യംകാളകണ്ഠപ്രകൃതി! തവകട-
    ക്കണ്ണുകൈകാര്യമേറി-
ത്തീരെട്ടീപാളിവച്ചോതിരുമിഴിയിലതോ
    ചണ്ഡി! ചെങ്കണ്ണവന്നോ
നേരേനോക്കാത്തതെന്താണടിയനടിയിണ-
    ത്താമരത്താർവണങ്ങി-
പ്പോരുന്നോനാണതോർത്താലിവനതിനുമുറ-
    ക്കുണ്ടുമുഖ്യാവകാശം. ൨

അണ്ണാക്കിൽ തങ്ങിവെണ്ണക്കഷണമതലിവാൻ
    തെല്ലുപാലെന്നുകള്ള-
ക്കണ്ണീരോടുംയശോദസ്സുടയൊരുടുതുകിൽ-
    ത്തുമ്പുതൂങ്ങിപ്പിടിച്ച്
തിണ്ണംശാഠ്യംപിടിക്കുംകപടമനുജനാം
    കണ്ണനുണ്ണിക്കെഴുംതൃ-
ക്കണ്ണിൻകാരുണ്യപൂരംകവിതപൊഴിയുമെൻ
    നാക്കുനന്നാക്കിടട്ടെ. ൩

പഞ്ചസാരകദളിപ്പഴംഗുളം
നെഞ്ചസാരമലിയുംമിഠായിയും
അഞ്ചുസേറവിലുമപ്പവുംതരാം
കൊഞ്ചിവാകൊതിയ! കുഞ്ജരാനന. ൪

ശ്രീപാർക്കുംസ്ഥാനമല്ലോഗിരിശതവശരം-
    ത്തൂണിരത്നാകരനാൽ-
ചാപംപൊൻകുന്നുസേവൻനിധിപതിരജത-
    ക്കുന്നിരിക്കുന്നദേശം

ആപീഡംചന്ദ്രകാന്തംതനുവിലണിയുവാൻ
ഭൂതിപിന്നെപ്പുരാരേ!
നീപോയിപ്പിച്ചതെണ്ടുന്നതുതലയിലെഴു-
ത്തിൻെറതായാട്ടമല്ലേ. ൫

നെഞ്ഞത്തിന്നാലെരാവുപൂച്ചകടിക്കു-
ടിച്ചാടിവീണോനിറം
മാഞ്ഞെന്തീവട്ടച്ചുണ്ടിലെന്നുസഖിമാ-
രോതിച്ചിരിക്കുംവിധൌ
കുഞ്ഞമ്മിഞ്ഞകുറഞ്ഞൊളിഞ്ഞുസരസ-
ച്ചോൽച്ചുണ്ടുപൊത്തിപ്പുരം
ഞഞ്ഞമ്മിഞ്ഞപറഞ്ഞിളിഞ്ഞൊരചല
ക്കുഞ്ഞേ! കനിഞ്ഞേകണേ. ൬

കാലാരാതികനിഞ്ഞിടുന്നതുവരെ-
ക്കാളുംതപംചെയ്യുതൽ
കോലംപാതിപകുത്തെടുത്തൊരുകുളുർ-
ക്കുന്നിൻെറകുഞ്ഞോമനേ!
കാലൻവന്നുകയത്തുനിന്നുകയറെൻ
കാലിൽകടന്നിട്ടിടും
കാലത്തക്കഴൽചെറിതൻകടക്കഴിക്കേണം
മിഴിക്കോണിനാൽ ൭

കട്ടിപ്പേറംഗരാന്തീഗളമിഴികളിലീ-
ക്കേട്ടുകേറിശ്ശിരസ്സിൽ
തട്ടിപ്പോകാതിരിപ്പാനമൃതകിരണനും
നീരുമെൻനീരജാക്ഷി
കെട്ടിപ്പേറന്നുഞൊന്നെന്നിയെഹരനുജല-
പ്പെണ്ണിലില്ലിഷ്ടമെന്നാ-
ത്തട്ടിപ്പോളുപ്രിയൻമൈപുണരുമൊരചല
പ്പെണ്ണുകണ്ണിട്ടിടട്ടെ. ൮

വല്ലരെ ഉദാഹരണങ്ങൾ ആവശ്യമില്ല. ഫലിതപ്രയോഗ

ത്തിനു വെണ്മണിനമ്പൂരിപ്പാട്ടിലെ കനിഷ്ഠസ്ഥാനം നമ്പൂരി കരസ്ഥമാക്കീട്ടുണ്ടെന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. ഇനി ഹാസ്യരസത്തിനു ചില ദൃഷ്ടാന്തങ്ങൾ താഴെ ചേൎത്തുകൊള്ളുന്നു.

'കൊട്ടത്തേങ്ങാഭിരപ്പൈഃ' എന്നു തുടങ്ങി നമ്പൂരി എഴുതീട്ടുള്ള പദ്യങ്ങൾ സുപ്രസിദ്ധങ്ങളാണല്ലൊ.

താഴെ കാണുന്നതു യമദൂതന്മാരുടെ വൎണ്ണനമാണ്.

കക്കിഞ്ചൻതാടി,ചെമ്പൻതലമുടി,തുറിയൻ
കണ്ണു,മാക്കാച്ചിമൂക്കു,
ക്കക്കപ്പല്ലു,ക്കരങ്ങിൻമുകർ,കയറവടി-
ക്കമ്പു,വൻകുമ്പചാട്ടം,
പൊയ്ക്കാലൻകാൽ,കരിങ്കാറെതിരനിറമിവമേൽ
പോട്ടമേൽപോട്ടപാടേയാ-
രക്കോലംകണ്ടുപോയാലതുമതിചുടല-
പ്പൊട്ടനുംഞെട്ടിവീഴും ൯

താഴെ കാണുന്നതു ജോനകരെപ്പററിയാണ്.

വട്ടത്തൊപ്പിവളന്നതാടിവയറംനെഞ്ഞുംനിറഞ്ഞൊപ്പമായ്
കെട്ടിക്കാട്ടപിടിച്ചരോമമരയിൽപിച്ചാത്തിമെച്ചത്തരം
കെട്ടിക്കാങ്കികറുപ്പുടപ്പൊരുറമാൽശൌൎയ്യംശകാരങ്ങളി
മട്ടിൽജോനകരെത്രവേണമവിടെക്കണ്ടേൻകണക്കെന്നിയെ ൧൦

ഇനി രണ്ടു ചെട്ടിച്ചികൾ ശകുനം വന്നതാകട്ടെ.

പൂത്തൻപൂച്ചക്കുരുപ്പാൽകവിടിയിവയെഴും
മാലമാറത്തുതൂക്കി
'ക്കിത്ര്യെരെക്കൊള്ളവേനക്കവെകൊണലകിയെ'
ന്നിത്തരംമത്തുരച്ച്
മുത്തിച്ചെട്ടിച്ചിമൂശേട്ടകളിരുവരെതൃ-
ത്തെത്തിരണ്ടാമത്തുംവ-
ഴ്ക്കത്തപ്പാപ്രതലാശ്ചൎയ്യമിതനവധിമാ-
റ്റൊത്തമാററിത്തമല്ലേ ൧൧

'ഒരു വെറും തെങ്ങൻ പുറംതാങ്ങുവാൻ', സ്വാധ്യായക്കിണ്ടി കൊണ്ടാവികൃതിയുടെ തലയ്ക്കൊന്നു താങ്ങിക്കൊടുത്തു', 'വിളിച്ചോതും വെളിച്ചത്തു ഞാൻ', 'തങ്കപ്പള്ളിക്കരംഗപ്പിടമിഴി മിന്നുസപ്പെട്ട പെൺകുട്ടിയത്രെ', 'കേൺകെട്ടോകമലോന്തകപ്പെൺകൊടിയുടെ കരുണാസാരമോ സാരമെന്തോ', 'ശ്രൂദ്ധാംവിദ്ധ്യാൻപറമ്പനിവ നെന്നൊരു പേരു കിട്ടും', 'അരവിന്ദബാണകലഹാപ്പിസ്സിൽ കമനാപ്സരായ്', 'സ്ഥാനത്തുനിന്നിളകുവാനിവനദ്രിവാൻെറ പേനത്തലസ്സു ദയതോന്നണമെങ്കിലുംമേ', 'എന്തിക്കവിതാക്കൊതിയൊടിനിയുമണ്ണാക്കു പുണ്ണാക്കിടുന്നു', ജലരുഹാവാസൻെറ മാസംവരെ', എന്നും മററും ഈ മഹാകവി അവിടത്തെ കൃതികളിൽ കയ്യും കണക്കുമില്ലാതെ തട്ടിവിക്കിട്ടുള്ള പൊടിക്കൈകൾ ഏതു കവിതാരസികൻെറ മനസ്സിനെയാണ് സന്തോഷിപ്പിക്കാത്തത്. ഒരു സ്ത്രീ നല്ല കവിതയെഴുതുവാൻ കാരണമെന്തെന്നു അവരോടുതന്നെ നമ്പൂരി താഴെ കാണുന്ന ശ്ലോകത്തിൽ ചോദിക്കയാണ്.

സാധിച്ചോസാധു ചിന്താമണിമഹിതമഹാ
മന്ത്രസാരംമുറയ്ക്കാ-
രാധിച്ചോനിനിതാന്തംതുഹിനകരകലാ-
ചൂഡകാന്താപദാന്തം?
ബോധിച്ചാവെണ്മണിക്കുംസുരവരകവിതൻ
ബ്രഹ്മരക്ഷസ്സുകേറി
ബ്ബാധിച്ചോബാധവിട്ടെങ്ങിനെകവിതയിലീ-
മട്ടുനീകാട്ടിടുന്നു. ൫൨

പദ്യലേഖനങ്ങൾ നമ്പൂരിക്കു എഴുതുവാൻ വാസന അസാമാന്യമായിരുന്നു. താഴെ ചേർത്തിരിക്കുന്ന ശ്ലോകത്തിൻെറ അക്ലിഷ്ടതയും ഒഴുക്കും ഒന്നു വേറെ തന്നെയാണ്.

എനിക്കുമില്ലത്തഖിലക്ഷേമമെന്നാ-
നിനിക്കുമില്ലത്തലൊരിത്തിരിക്കും
തനിക്കുമത്തങ്കഗിരിന്ദ്രപീന-
സ്തനിക്കുമാതംകമതില്ലയല്ലി. ൫൩

ഞാൻ ആദ്യമായി അവിടത്തെ,

> പെയ്തീച്ചപൂച്ചപുലിവണ്ടെലിഞണ്ടുപച്ച-
> പ്പയ്യെന്നതൊട്ടുപലമാതിരിയായജന്മം
> പയ്യെക്കഴിഞ്ഞുപുനരിപ്പുരുഷാകൃതിത്വം
> കയ്യിൽക്കിടച്ചതുകളഞ്ഞുകുളിച്ചിടൊല്ലേ. ൫൪

ഇത്യാദി ഇപ്പോഴും സുപ്രസിദ്ധമായി തീൎന്നിട്ടുള്ള സാരോപദേശശതകവും 'വെള്ളിക്കുന്നിൽ കൃഷിച്ചെയ്യുക പണിവതിനും ഭൂതസാൎത്ഥം സമൃദ്ധം' എന്ന സമസ്യാപൂരണവും കേരളചന്ദ്രികയിൽ കണ്ടാണ് ഇങ്ങനെ ഒരു കവിസാൎവ്വഭൗമൻ കേരളത്തിലുണ്ടെന്നു മനസ്സിലാക്കിയത്. പ്രതിനിമിഷം എനിക്കവിടത്തേപ്പേരിലുള്ള ബഹുമാനം വൎദ്ധിച്ചു. കേരളചന്ദ്രിക, മനോരമ, മലയാളി എന്നീ പത്രങ്ങളിൽ കണ്ട ഓരോ ശ്ലോകവും അവിടത്തേക്കുണ്ടായിരുന്ന പൂൎണ്ണമായ സരസ്വതീകടാക്ഷത്തിന്റെ ഉത്തമദൃഷ്ടാന്തങ്ങളായിരുന്നു. താഴെ കാണുന്ന പദ്യം നമ്പൂരി മലയാളിപത്രാധിപൎക്കയച്ചതാണ്.

> 'ആയതുപോലെഭവാനെ-
> ന്നായതബുദ്ധേ! പിശുക്കനൊന്നെങ്കിൽ
> ആയതുമതിമതിഞാനീ-
> വായതുറന്നീലമിണ്ടിയതുമില്ല.' ൫൫

കൊട്ടാരത്തിൽ ശങ്കുണ്ണി അവൎകൾക്കുള്ള ഒരെഴുത്തിൽ കവി

> തീയ്യേന്തുംകണ്ണതിങ്കൾക്കലകലചുടല-
> ച്ചാമ്പൽപാമ്പെല്ലുവെള്ളം
> പെയ്യുംതൃച്ചെഞ്ചിടക്കെട്ടിവപലതുമെഴും
> ദേവനെസ്സേവചെയ്ത്
> കയ്യേറിക്കേളികേൾക്കുംകവികടെറസിഡ-
> ണ്ടായിരണ്ടായിരത്താ-
> ണ്ടിയ്യൂഴിത്തട്ടിൽവാണീടുകവിമലമതേ!
> താങ്കളാതങ്കമെന്യേ. ൫൬

എന്നാണ് ആശംസിക്കുന്നത്.

എന്തിനു വളരെ പറയുന്നു! ഈ ഉത്തമകവിയുടെ പദ്യങ്ങളെല്ലാംകൂടി ഒന്നിച്ചു ചേർത്ത് പ്രസിദ്ധീകരിക്കുവാൻ ലക്ഷ്മീഭായി മാനേജർ വെള്ളാശ്ശേരിൽ നാരായണമേനോനവർകൾ ചെയ്യുന്ന പരിശ്രമം ഏററവും അഭിനന്ദനീയമായിരിക്കുന്നു. അവിടന്നു പച്ച മലയാളത്തിൽ ഒരു കവിത എഴുതിക്കാണേണമെന്നു ഞാൻ രസികരഞ്ജിനി മുഖാന്തരം ചെയ്തു അപേക്ഷ നിഷ്ഫലമായിത്തീൎന്നു എന്നു പറയല്ലോ. ഇനി അത് ഒറവങ്കര നമ്പൂരി (രാജാവ്) അവർകളോടു ചെയ്യാനേ നിവൃത്തി കാണുന്നുള്ളു. നാരായണൻ നമ്പൂരിയെപ്പോലെ വാസനയുള്ള മഹാകവികൾ ഇനിയും മലയാളത്തിൽ ധാരാളമുണ്ടാകട്ടെ എന്ന് ഈ അവസരത്തിൽ പ്രാർത്ഥിച്ചുകൊണ്ടു തൽകാലം വിരമിച്ചുകൊള്ളുന്നു.

മായേ! മനോജമഥനന്നുമനസ്സിണങ്ങും
ജായേ! ജഗജ്ജനനി! ജന്മജരാവിഹീനേ!
നീയേനിനക്കു ഗതിനിത്യമെനിക്കുവിദ്ദ്യൽ
ക്കായേകനിഞ്ഞിടുകകാലിണകുമ്പിടുന്നേൻ.

ഉള്ളൂർ എസ്സ്. പരമേശ്വരയ്യൻ, എം. എ. ബി. എൽ.

# വേദാന്തഭ്രമം



യോഗഭ്രാന്ത് എന്ന തലവാചകത്തിൽ കഴിഞ്ഞ ഒരു ലക്കം രഞ്ജിനിയിൽ എ. കൃഷ്ണൻ എമ്പ്രാന്തിരി അവർകൾ എഴുതിയ ലേഖനം വായിച്ചു. മനുഷ്യൎക്കു പിടിപെടാവുന്ന ഗൌരവമേറിയ മറെറാരു ഭ്രാന്താണ് വേദാന്തഭ്രാന്ത്. ഇത് ഒരു പകൎച്ചവ്യാധിപോലെയാണ്. പൂരകാദിപ്രാണായാമം ചെയ്യണം, 'വിജനത്തി'ലിരിക്കണം, ചില പത്ഥ്യാഹാ

രക്രമങ്ങളും അനുസരിക്കണം ഇങ്ങിനെ അനേകബുദ്ധിമുട്ടുകളും അ നൌചിത്യങ്ങളും ഉള്ളതുകൊണ്ട് യോഗവലയിൽ കുടുങ്ങുന്നവർ അ പൂർവമായിരിക്കും. പക്ഷെ വേദാന്തികളാവാൻ ഇത്രയൊന്നും ബു ദ്ധിമുട്ടില്ല. ഭസ്മം പൂശണം, കാവിവസ്ത്രരുദ്രാക്ഷാദികൾ ധരിക്ക ണം, താടി വളൎത്തണം, കൌപീനമാത്രധാരിയായി നടക്കാനുള്ള ധൈൎയ്യം ഉണ്ടായിരിക്കണം. കഞ്ചാവു കുടുക്കകൂടി ഒരു കയ്യിലു ണ്ടായാൽ ഉത്തമമായി. ഇങ്ങിനെയുള്ള വേഷംധരിച്ചു മററുള്ളവ രുടെ പ്രയത്നംകൊണ്ടുണ്ടാകുന്ന ഫലത്താൽ നിത്യവൃത്തി കഴിച്ചു വിഷയവിരക്തി വന്നവരാണെന്നു നടിച്ചു നടക്കുന്ന ചില കൂട്ടക്കാ രെക്കാണുമ്പോൾ ജീവിതമത്സരത്തിൽ അടിക്കടി അപജയം നേ രിടുന്ന ചില യുവാക്കൾ അവരിൽ ഭ്രമിച്ച് അവരുടെ ഉപദേശ ങ്ങൾ കൈക്കൊള്ളുന്നതിൽ ലേശം അത്ഭുതമില്ല. ഈ ഭ്രാന്തിന്റെ ഉൽപ്പത്തിയെക്കുറിച്ചു കുറഞ്ഞൊന്നു ഇവിടെ പ്രസ്താവിക്കാം.

ഇഹലോകത്തിൽ സുഖമായി ജീവിച്ചിരിക്കേണമെന്നുള്ള മോ ഹം സകല മനുഷ്യൎക്കും സ്വാഭാവികമായിട്ടുള്ളതാകുന്നു. പക്ഷെ സുഖം അല്ലെങ്കിൽ ഭാഗ്യം എന്നുവെച്ചാലെന്താണെന്നുള്ളതിനെ പ്പററിയാണ് അഭിപ്രായഭേദമുള്ളത്. ചിലരുടെ പക്ഷത്തിൽ ഐ ഹികഭാഗ്യം ധനത്തേയും സ്ഥാനമാനാദികളേയും ആശ്രയിച്ചാണി രിക്കുന്നതെന്നും മററു ചിലരുടെ പക്ഷം എതു അവസ്ഥയിലും മന സ്സിനുള്ള സംതൃപ്തിയാണ് ഭാഗ്യം എന്നും ആണ്. വാസ്തവം എ ങ്ങിനെയായാലും മനുഷ്യരിൽ ഭൂരിപക്ഷവും ധനസ്ഥാനമാനാദിക ളെ ഉദ്ദേശിച്ചാണ് പ്രയത്നം ചെയ്യുന്നതു എന്നുള്ളത് തൎക്കമററ സം ഗതിയാണ്. സഹജമായ ബുദ്ധികൊണ്ടും സ്ഥിരോത്സാഹംകൊണ്ടും ന്യായമായ വഴിക്കു ഈ അവസ്ഥകൾ ലഭിച്ചിട്ടുള്ളവർ പൂജ്യന്മാരാ ണെന്നുള്ളതിന്നു സംശയമില്ല. പക്ഷെ അങ്ങിനെയുള്ളവർ അധി കം ഉണ്ടായിരിക്കയില്ല. വിഘ്നത്തെ ഭയപ്പെട്ടു പ്രയത്നം ചെയ്യാ തിരിക്കുന്നവർ, പ്രയത്നം ചെയ്യുന്നതിന്നിടക്കു വിഘ്നങ്ങൾ നേരി ടുമ്പോൾ ഭഗ്നാശയന്മാരായി പിൻവാങ്ങുന്നവർ, എന്തു വിഘ്നങ്ങൾ നേരിട്ടാലും മടങ്ങാതെ പ്രയത്നം ചെയ്തു കാൎയ്യം സാധിക്കുന്നവർ ഇങ്ങിനെ കുഞ്ചൻനമ്പ്യാർ മനുഷ്യരെ മൂന്നു തരക്കാരായി തിരിച്ചിട്ടു

ണ്ട്. ഈ ഒടുവിൽ പറഞ്ഞവരെയാണ് ഉത്തമന്മാർ എന്നു പറയുന്നത്. ഇങ്ങിനെയുള്ളവരുടെ പേരിൽ നമുക്കു ന്യായമായ ബഹുമാനവും അവരെ അനുകരിക്കേണമെന്നുള്ള മോഹവും ഉണ്ടാകേണ്ടതിന്നു പകരം ചിലർ അസൂയാകലുഷചിത്തന്മാരായി തീരുകയാണ് ചെയ്യുന്നത്. അസൂയ എന്ന ദുർഗ്ഗുണം ഒരുവനു ബാധിച്ചുപോയാൽ അതു അവന്റെ മററു സകല ഗുണങ്ങളേയും നശിപ്പിച്ചുകളയുന്നതാണ്. സ്നേഹിതന്മാരെ പരമശത്രുക്കളാക്കിത്തീക്കുന്നത് ഈ ഒരു ദുർഗ്ഗുണമാകുന്നു. ഇത് ഒരുവന്റെ മനസ്സിൽ വേരുറച്ചുപോയാൽ, അതിന്റെ ഹേതുഭൂതന്മാരായവരുടെ അധോഗതിക്കു എന്നു മാത്രമല്ല, ചിലപ്പോൾ അവരുടെ നാശത്തിന്നുംകൂടി അവൻ ശ്രമിച്ചുകൊണ്ടിരിക്കും. ഇത്രയൊന്നും ചെയ്വാൻ സാമത്ഥ്യമോ ധൈയ്യമോ ഇല്ലാത്ത കൂട്ടക്കു സമാധാനത്തിന്നു ഒരുവഴി മാത്രമാണുള്ളത്. അതായത്, മററുള്ളവക്കുള്ള ഗുണങ്ങൾ നിസ്സാരങ്ങളാണെന്നു മനസ്സുകൊണ്ടു സങ്കല്പിക്കുകയും മററുള്ളവക്കു ആ അഭിപ്രായം ജനിപ്പിക്കുകയുംതന്നെ. വേദാന്തിവേഷം ധരിക്കുകയാണ് ഇതിന്നു ഉത്തമമായ മാർഗ്ഗം. ഇക്കൂട്ടക്കാരോടു 'ഇന്നവൻ മഹാഭാഗ്യവാൻ' എന്നോ മറേറാ പറഞ്ഞാൽ അവക്കുള്ള മറുവടി ഇങ്ങിനെയായിരിക്കും. 'ഛെ! എന്തു ഭാഗ്യം; വലിയ ഉദ്യോഗം ഭരിച്ചതുകൊണ്ടും കുറെ പണം ഉണ്ടായതുകൊണ്ടും എന്തു ഭാഗ്യമാണുള്ളത്. ഈ വക കാൎയ്യങ്ങളിൽ വളരെ വിലവെക്കുന്നവരാണ് മഹാദോഷന്മാർ. മനുഷ്യായുസ്സ് വെള്ളത്തിലെ കുമളകളെപ്പോലെയാണ്. ഇന്നോ നാളെയോ നാം മരിച്ചു എന്നു വരാം. മരിച്ചാൽ പിന്നെ ധനമെവിടെ ഉദ്യോഗമെവിടെ? സംസാരത്തിൽ കിടന്നു വലയുന്ന കൂട്ടർ! ഇവക്കു ഒരു കാലത്തും ഗതിയുണ്ടാകയില്ല'. വിഷയവിരക്തി വന്ന ജ്ഞാനികളാണെന്നു ഭാവിച്ചു ഇങ്ങിനെയെല്ലാം പറയുന്നവരുടെ യഥാൎത്ഥോദ്ദേശ്യം എന്തെന്നു മനസ്സിലാക്കാതെ അനവധി ആളുകൾ ഇവരുടെ ഉപദേശങ്ങൾ കേട്ടു ഭ്രമിക്കുന്നു. ചാപല്യരഹിതനായ ഗോമായുവിനെപ്പോലെ ഇവർ പല പല ദേശങ്ങളിലും സഞ്ചരിച്ചു പ്രസംഗങ്ങൾ നടത്തിത്തുടങ്ങും. പ്രസംഗങ്ങളെല്ലാം, ജീവാത്മാവ്, പരമാത്മാവ്, പ്രത്യഗാത്മാവ് എന്നി

ങ്ങിനെയുള്ള ചില വാക്കുകളെക്കൊണ്ടുള്ള അമ്മാനാട്ടമല്ലാതെ മ റെറാന്നുമല്ല. 'യഥാ ഘടാകാശ എവ മഹാകാശ മഹാകാശ എവ ഘടാകാശ തഥാ ജീവാത്മൈവ പരമാത്മാ പരമാത്മൈവ ജീവാത്മാ' എന്നിങ്ങിനെ ശ്വാസം വിടാതെ പറയുമ്പോൾ സാമാന്യക്കാക്കുകൂടി അവരുടെ വിദ്വത്വത്തെപ്പററി ഒരു വലിയ അഭിപ്രായം ജനിച്ചുപോകുന്നു. പക്ഷെ ഇവർ പറയുന്നതിൻെറ അൎത്ഥം തങ്ങൾക്കു തന്നെ സ്പഷ്ടമാകുന്നില്ലെന്ന പരമാൎത്ഥം അധികം പേരും ധരിക്കുന്നില്ല. ഒരു വേദാന്തിയും ജിജ്ഞാസുവും തമ്മിൽ യഥാൎത്ഥമായി ഉണ്ടായ സംഭാഷണം ഇവിടെ ചേക്കുന്നതു അനുചിതമാകയില്ലെന്നു വിശ്വസിക്കുന്നു.

വേദാന്തി— നമ്മുടെ മനസ്സു നദീമദ്ധ്യത്തിലുള്ള ഒരു തടിപോലെയാണ്. നദിയുടെ ഒഴുക്കനുസരിച്ചു തടി പോകുന്നതുപോലെ നമ്മുടെ മനസ്സു സംസാരചക്രത്തിൽ കിടന്നലയുന്നു.

ജിജ്ഞാസു— ശരി. അതു വളരെ നല്ല യുക്തി.

വേദാന്തി— എന്നാൽ ഒരു ചിറകെട്ടിയാൽ തടി ഒരു ദിക്കിൽ അനങ്ങാതെ കിടക്കുന്നതാണ്. പക്ഷെ ആ ചിറക്കു എവിടെയാണ് ദ്വാരമുള്ളത് എന്നുവെച്ചാൽ ആ വഴിക്കു തടി ഒലിച്ചുപോകയും ചെയ്യും. അതുപോലെതന്നെയാണ് നമ്മുടെ മനസ്സും. ഏതേതു വിഷയങ്ങളിൽ ഭ്രമിക്കുന്നുവോ ആ വഴിക്ക് മനസ്സും പോകും. അതിനാൽ നല്ലവണ്ണം ഉറപ്പിച്ചു കെട്ടിയ ഒരു ചിറയുടെ മദ്ധ്യത്തിൽ തടി അനങ്ങാതെ കിടക്കുന്നതുപോലെയാണ് പഞ്ചേന്ദ്രിയങ്ങളെ ജയിച്ചിട്ടുള്ള ഒരുവൻെറ മനസ്സു പരമാത്മാവിൽ ചെന്നു ലയിക്കുന്നത്.

ജി—അസ്സൽ ഉദാഹരണം. ഇത്രയുക്തി പൂൎവ്വകമായി ഒരു ഗ്രന്ഥത്തിലും വിവരിച്ചിട്ടില്ല. എനിക്കു വളരെ ബോധിച്ചു. എങ്കിലും എനിക്ക് ഒരു സംശയം. മനസ്സ് അന്യവിഷയങ്ങളിൽ പ്രവേശിക്കാതെ പരബ്രഹ്മത്തിൽതന്നെ ഉറപ്പിക്കുന്നതിനുള്ള ഉപായം എന്താണെന്നറിഞ്ഞാൽ കൊള്ളാം.

വേദാന്തി—അതിനുള്ള ഉത്തരം ഞാൻ മുമ്പു പറഞ്ഞുവല്ലൊ. അ

ചിറ ഉറപ്പിച്ചു കെട്ടണം. അതിന്നു മണ്ണുവേണം, കല്ലുവേണം.
ജിജ്ഞാ— കുമ്മായംവേണം. കുററിവേണം. ശരി, ശരി, മനസ്സി ലായി.

ഇങ്ങിനെ ഇവരുടെ സംഭാഷണം കലാശിച്ചു.

ഇതിൽനിന്നു സാധാരണ ജനങ്ങൾ സംഗതികളെ മനസ്സിലാക്കുന്നത് എങ്ങിനെയാണെന്നു അറിയാമല്ലൊ. തങ്ങൾക്കുതന്നെ ഒരു വിഷയത്തെപ്പററിയുള്ള അറിവ് ഏററവും തുച്ഛമായിരിക്കുമ്പോൾ, ആ വിഷയത്തെക്കുറിച്ചു മററുള്ളവരോടു ചെയ്യുന്ന പ്രസംഗങ്ങളിൽ നിരത്ഥകങ്ങളായ പദങ്ങളിട്ടു വഷിച്ചു ശ്രോതാക്കളുടെ മനസ്സിനെ ഭ്രമിപ്പിക്കുകയേ നിവ്വാഹമുള്ളു. നാളികേരത്തിൻെറ മൂന്നു കണ്ണുകളും, ചീഫ്കോടതിയിലെ മൂന്നു ജഡ്ജിമാരും, മൂന്നാംക്ലലിശിട്ടും, ത്രിഗുണാത്മികമായ ഈശ്വരസ്വരൂപത്തെ നമുക്കു പ്രത്യക്ഷമാക്കുന്നു എന്നു പറയുമ്പോൾ, ഹാ! ഇദ്ദേഹത്തിൻെറ വാക്കുകൾ എത്ര യുക്ത്യനുസരണമായിരിക്കുന്നു, സംഗതികൾ എത്ര നല്ലവണ്ണം അനുഭവപ്പെട്ടത്തിത്തരുന്നു, എന്നു കിഞ്ചിജ്ഞന്മാരായ ചിലർ വിസ്മയഭരിതന്മാരായി പറയുന്നതു കേൾക്കാം. ഇതാണ് ഇപ്പോൾ വേദാന്തികളാണെന്നു നടിച്ചു നടക്കുന്ന മിക്കവരുടേയും അവസ്ഥ.

ഇനി ഇവർ വിഷയസുഖങ്ങളിൽ തീരേ വിരക്തി ജനിച്ചിട്ടുള്ളവരാണെന്ന് ആരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ അതു പരമ അബദ്ധമായിരിക്കും. മാനസികമായും കായികമായും യാതൊരു മാതിരി ആയാസവും എടുക്കാത്തവർ സാധാരണ ദുമ്മാൎഗ്ഗങ്ങളിൽ പ്രവേശിപ്പാൻ അധികം എളുപ്പമുള്ളതാണെന്നു ചില ശരീരശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നുണ്ട്.

ഈശ്വരനാൽ നൽകപ്പെട്ടിട്ടുള്ള ബുദ്ധിശക്തിയെ ഇവർ വേണ്ടവിധം പ്രയോഗിച്ച് അറിവു വദ്ധിപ്പാൻ ശ്രമിക്കുകയൊ പൊതുജനങ്ങളുടെ നന്മക്കായി പ്രയത്നിക്കുകയൊ ഒന്നും ചെയ്യാതെ സമയത്തെ ദുർവ്യയം ചെയ്യുന്ന ഈ കൂട്ടക്കാരുടെ മനസ്സു ദുർവ്വിഷയങ്ങളിൽ പ്രവേശിക്കാതിരിപ്പാൻ മാൎഗ്ഗമില്ല, എന്നു തന്നെയല്ല ഇവരുടെ ഉള്ളിൽ ജനിക്കുന്ന വികാരങ്ങൾക്കു വിപരീതമായ ഭാവം പുറത്തേക്കു പ്രദശിപ്പിക്കേണ്ടതാകയാലും 'വിഷയപ്രാപ്തി അത്ര സു

സാദ്ധ്യമല്ലാത്തതുകൊണ്ടും ഏതു വിഷയത്തിൽ ഇവരുടെ മനസ്സ പ്രവേശിക്കുന്നുവൊ ആ വിഷയത്തിൽനിന്നു പിൻവലിപ്പാനുള്ള ശക്തി സാധാരണ ജനങ്ങളേക്കാൾ വളരെ കുറവാകകൊണ്ടും സ്ത്രീസക്തന്മാരായിട്ടുള്ളവരിൽ പ്രഥമസ്ഥാനത്തിനുള്ള അൎഹത ഈ കപടസന്ന്യാസികൾ മററാൎക്കും വിട്ടുകൊടുക്കുമെന്നു തോന്നുന്നില്ല. അപ്പോൾ മനോലയം എന്നും മുക്തിയെന്നും ഇവർ പറയുന്നതിൻെറ താല്പൎയ്യം ഇവിടെ ഞാൻ വിവരിക്കേണമെന്നില്ല. 'വിധവാനാന്തു നാരീണാം കാ ഗതിഃ പുരുഷോത്തമ അഹം സന്ന്യാസിരൂപേണ സ്വീകരോമി ധനഞ്ജയ' എന്നും 'നായം ഹന്തി ന ഹന്യതെ' എന്നും ഉള്ള ആപ്തവാക്യങ്ങളെ ആവശ്യംപോലെ വ്യാഖ്യാനിച്ചു തങ്ങളുടെ ദുഷ്ക്രിയകൾക്കു പ്രമാണവും കല്പിക്കും. ധൎമ്മാധൎമ്മങ്ങളൊന്നും ജ്ഞാനികളെ ബാധിക്കയില്ലെന്നുള്ള ഇവരുടെ സമാധാനം സ്വീകരിക്കാതിരിപ്പാൻ നിവൃത്തിയില്ലല്ലൊ.

'സംസാരമോക്ഷത്തിൻ കാരണമായതു വൈരാഗ്യമെന്നല്ലൊ ചൊല്ലിക്കേൾപ്പു' എന്നാണ് കൃഷ്ണഗാഥാകൎത്താവു പറഞ്ഞിരിക്കുന്നത്. പക്ഷെ 'വൈരാഗ്യം' എന്നുവെച്ചാൽ സദ്വിഷയങ്ങളിലുള്ള വൈരാഗ്യം എന്നോ, തങ്ങൾക്കു ദുഷ്പ്രാപ്യങ്ങളായ വസ്തുക്കളിലുള്ള വൈരാഗ്യം എന്നോ അൎത്ഥം കല്പിക്കേണ്ടി വരും. സുലഭമല്ലാത്ത വസ്തുവിൽ എത്ര തന്നെ വിരക്തി ഭവിച്ചാലും ഉള്ളിൽ വെരൂറച്ചു കിടക്കുന്ന അസൂയാ എന്ന അസാദ്ധ്യരോഗം കൂടക്കൂടെ ശല്യപ്പെടുത്തുവാൻ ഇടയുള്ളതുകൊണ്ടു, തങ്ങളുടെ സ്ഥിതിയെ മറക്കണം എന്നുള്ള വിചാരത്തോടുകൂടിയാണെന്നു തോന്നുന്നു ചിലർ കറുപ്പ് കഞ്ചാവ് മുതലായ ലഹരിസാധനങ്ങളുടെ സഹായം ആവശ്യപ്പെടുന്നത്. തത്സമയത്ത് അവർ പരമാനന്ദത്തിൽ ലയിക്കുന്നു എന്നു പറഞ്ഞാൽ കളവായിരിക്കാൻ തരമില്ല. അവൎക്കു ബാഹ്യപ്രപഞ്ചമെല്ലാം ശൂന്യമായി തോന്നാൻ ഇടയുണ്ട്. ഇതായിരിക്കണം ഇവരുടെ നിൎവ്വാണാവസ്ഥ.

# ദു ര.

---

൧. അഞ്ചാതലുബ്ധർ 'പണമേഗുണ'മെന്നപുണ്യ-
പഞ്ചാക്ഷരം പതിവുവെച്ചുജപിച്ചുകൊണ്ടും,
താൻചാലെയന്യമുതൽതൻമുതൽപോലെകണ്ടും
നെഞ്ചാൽസ്മരിച്ചുവരുമാ'ദ്ദുര'യെത്തൊഴുന്നേൻ.

൨. ശീലംപകന്നു,രുചിനല്ലതിനററു,ചിന്താ-
ജാലത്തിൽവാട്ട,മണയാസ്സുഖമൊന്നുകൊണ്ടും;
ഈലക്ഷണങ്ങൾതിരളും ദുരയെന്നുപേരാം-
മാലന്യമാളുകളെയങ്ങിനെയിട്ടുകൊല്ലും.

൩. മൂന്നാലുദമ്പടിതികച്ചുകിടക്കുമെങ്കിൽ
താന്നാദരാൽപണിയുമേപട്ടനീചനേയും;
തൻനാട്ടുവിട്ടുനടകൊള്ളു,മധർമ്മവാഴ്ച്ചി-
ന്നൂന്നാം ദുരക്കടിമയായവനെന്തുമാവാം.

൪. മാലേറുമാറു ദുരയെന്നപിശാചുബാധി-
ച്ചാലേവനും വെളിവറും,പലഗോഷ്ടികാട്ടും;
ചാലേശമിച്ചൊഴികയില്ലതു,കാഞ്ചനക്കു-
ന്നാലേററവും 'ബലിയുഴിച്ചിൽ'നടത്തിയാലും.

൫. പാരത്രയം വശഗമാകുവതിന്നുകണ്ട
ഭാരങ്ങളപ്പടിവലിച്ചുതലക്കുകേററാം;
പ്രാരംഭമൊക്കെയവതാളവുമാകു,മിമ-
ട്ടാരനഘം നെറികെടാദ്ദുരമൂത്തുപോയാൽ?

൩. വല്ലായ്മ,വൻചതി,കുനുട്ടു,മിരട്ടനാണ-
മില്ലായ്മ,ജാതിമുറനോക്കിനടന്നിടായ്ക,
എല്ലാരൊടും ശഠതയെന്നിവയൊക്കെയെന്തെ-
ന്നില്ലാത്തൊരാദ്ഭുതപെരുന്നകിടങ്ങളത്രെ.

൪. ശീലം ദുഷിച്ചകുരുവീരർചതിപ്രയോഗ-
ത്താലന്നുപാണ്ഡവരെയിട്ടുഴലിച്ചൊടുക്കം
കാലപ്പിഴപ്പിലടർവെട്ടിമുടിഞ്ഞുപോവാൻ
മൂലം ദുരന്തതരമാം ദുരമൂത്തതല്ലേ?

വള്ളത്തോൾ നാരായണമേനോൻ.

# കൊച്ചിയിലെ ഈഴവന്മാർ*



ഇല്ലവരെന്നും വിളിക്കപ്പെടുന്ന ഈഴവന്മാർ മലബാറിലും കൊച്ചി തിരുവിതാംകൂർ രാജ്യങ്ങളിലും വ്യാപിച്ചു നിവസിക്കുന്ന ഒരു ജാതിക്കാരാകുന്നു. ആചാരനടവടികളിൽ ഏറക്കുറെ വ്യത്യാസങ്ങളോടുകൂടി പലേടത്തും പല പേരുകളാലാണ് അവർ അറിയപ്പെടുന്നത്. എങ്കിലും അവർ എല്ലാവരും ഒരേ ഒരു ജാതിയിൽതന്നെ ഉൾപ്പെട്ടവരാണ്. വടക്കെ മലയാളത്തിൽ കോഴിക്കോട്ടുവരെക്കും അവരെ 'തിയ്യന്മാർ' എന്നു പറയുന്നു. തെക്കേ മലയാളത്തിൽ ഈഴവന്മാരെന്നും തണ്ടാന്മാരെന്നും വി

ജാതിപ്പേരുകൾ

---

* The Ethnographical Survey of the Cochin State, monograph No. 10, by *L. K. Ananta Krishna Iyer Esq. B.A. L.T.* Translated with permission of the Government.



ഈഴവന്മാർ

ളിച്ചുവരുന്നു. കൊച്ചിയിലും തിരുവിതാംകൂറിലും 'ചോവ'ന്മാരെന്നും 'ഈഴവ'ന്മാരെന്നും ആകുന്നു വിളിച്ചുവരുന്നത്. അവർ തിരുനൽവേലി ജില്ലയിലെ തമിഴരായ ശാണാന്മാരോടും ദക്ഷിണ കന്നടജില്ലയിലെ 'ബില്ലവന്മാരോടും ഉത്തരകന്നടയിലെ 'ഹാലിപാക്കരാ'ടും ഏററവും അടുത്തിട്ടുള്ളവരാകുന്നു. തൊഴിലിലുള്ള വ്യത്യാസം ഹേതുവായിട്ടു ചില ദിക്കുകളിൽ അവരെ 'വേല'ന്മാരെന്നും * 'ഊരാളി'കളെന്നും വിളിച്ചുവരുന്നു.

ഇവർ ഈ രാജ്യത്തു ജനസംഖ്യയിൽ ഒരു പ്രധാനഭാഗക്കാരാകുന്നു. കഴിഞ്ഞ കാനേഷുമാരി കണക്കുപ്രകാരം 91,524 പുരുഷന്മാരും 92,980 സ്ത്രീകളുംകൂടി ആകെ 1,84,504 ആളുകൾ ഈ ജാതിക്കാർ തന്നെയാണ്.

ഹിന്തുക്കളിൽ ഇവർ നൂററുക്ക് മുപ്പത്തിമൂന്നേകാൽ വീതവും നൂററുക്ക് ഇരുപത്തൊന്നര വീതം കാണുന്ന ശൂദ്രരെ അധികരിച്ചും നില്ക്കുന്നു.

ജാതിയുടെ ഉല്പത്തിയും ഐതിഹ്യവും

തിയ്യൻ, ഈഴവൻ ഈ വാക്കുകളുടെ വ്യുല്പത്തികൊണ്ട് ഈ ജാതിക്കാർ 'സിലോൺ' ദ്വീപിൽനിന്ന് ഇവിടേക്കു ദേശംപകൎന്നിട്ടുള്ളവരാണെന്നു ഊഹിക്കുവാൻ വഴി കാണുന്നുണ്ട്. 'തിയ്യൻ' എന്ന പദം 'ദ്വീപു സംബന്ധിയെന്ന് അൎത്ഥമുള്ള 'ദ്വീപൻ' എന്ന പദത്തിന്റെ രൂപാന്തരമാകുന്നു. ഈഴവൻ എന്ന ശബ്ദം 'ഈഴം വാഴുന്നവൻ' (സിലോൺ ദ്വീപിന്റെ പുരാതനനാമാന്തരമായ 'സിംഹള' ദ്വീപിൽ താമസിക്കുന്നവൻ) എന്ന അൎത്ഥത്തെ കുറിക്കുന്നു. തിയ്യന്മാരും ഈഴവന്മാരും സിലോൺ ദ്വീപിൽനിന്നു ദേശാന്തരാധിവാസം ചെയ്തിട്ടുള്ള 'ശാണാർ' വംശത്തിൽ പെട്ടവരാണെന്നും‡ അവർ മലയാളത്തിലേക്കു ദേശം പകൎന്നപ്പോൾ അവരുടെ പ്രധാനതൊഴിലായിട്ടു ഇന്നും കൃഷിചെയ്തു വരുന്ന തെങ്ങും പനയും കൂടെ കൊണ്ടുവന്നു എന്നും പറയുന്നുണ്ട്.

---

* കേരളോല്പത്തിക്രമം 44-ാം ഭാഗം നോക്കുക. ഇവരിൽ പല വൎഗ്ഗക്കാരുമുണ്ട്.

‡ കൊച്ചിയിലുള്ള ഈഴവന്മാർ ശാണാന്മാരായിട്ടുള്ള ബന്ധം സമ്മതിക്കുന്നില്ല.

ചോവൻ എന്ന പദം 'സേവകൻ' എന്ന പദത്തിന്റെ പ്രകാര ഭേദമാകുന്നു. ഏകദേശം 130 കൊല്ലം മുമ്പു തിരുവിതാംകൂറിലെ രാജാക്കന്മാർ പ്രത്യേകിച്ച് അമ്പലപ്പുഴ രാജാവും പോക്കാട്ടു രാജാവും, ഇവരെ നായന്മാരുടെകൂടെ പടയാളികളായിട്ടു ധാരാളം ഉപയോഗിച്ചിരുന്നു. അടുത്ത കാലത്തു 973-ാമാണ്ട് രാമവൎമ്മ രാജാവിന്റെ കാലത്തുകൂടി അനേകം ചോവന്മാരെ തിരുവിതാംകൂറിൽ യോദ്ധാക്കളായിട്ടു നിയമിച്ചിട്ടുണ്ട്.

ഈ ജാതിയുടെ ഉൽപ്പത്തിയേയും ആദിചരിത്രത്തേയുംപററി ചില ഐതിഹ്യങ്ങളുള്ളവയിൽ ചിലതു താഴെ വിവരിക്കുന്നു.

* 'മെക്കൻസി'യുടെ കുറിപ്പുകളിൽ ഈഴവന്മാർ ഏഴു ഗന്ധൎവ്വസ്ത്രീകളിൽനിന്നു ഉത്ഭവിച്ചവരാണെന്നു ഒരു കഥ പറയുന്നുണ്ട്. തിരുനൽവേലി ജില്ലയിലുള്ള ശാണാന്മാരാണ്, ഈഴവരല്ല, ഗന്ധൎവ്വസ്ത്രീകളിൽനിന്നുള്ള സന്തതികൾ എന്നും വ്യവഹരിക്കുന്നുണ്ട്.

§ ക്ഷത്രിയകുല ജാതയായി 'അളി' എന്നു പേരായ ഒരു പാണ്ഡ്യരാജകുമാരി കണ്ണൂററിക്കിലെ നരസിംഹനെന്ന ക്ഷത്രിയരാ

---

* സിലോൺ ദ്വീപിലെ 'ഇല്ല' (Illa) എന്നു പേരായ ഒരു രാജാവു ചിതംബരത്തേക്കു ചെന്നതായും അവിടെ അദ്ദേഹത്തിന്റെ സന്നിധാനത്തിൽ ശിവഭക്തനായ 'മാണിക്യവാചാക്കരും ബുദ്ധമതാചാൎയ്യന്മാരും തമ്മിൽ മതസംബന്ധമായ ഒരു വാഗ്വാദം നടന്നതായും ഒടുവിൽ 'ഇല്ല' രാജാവു ശൈവനായിത്തീൎന്നതായും ഒരു തമിഴപുരാണഗ്രന്ഥത്തിൽ കാണുന്നുണ്ട്. അദ്ദേഹത്തിന്റെ പിൻവാഴ്ചക്കാർ 'ഇല്ലവർ' എന്ന നാമധേയത്താൽ അറിയപ്പെടുന്നു. മിസ്റ്റർ എച്ച്. ഏ. സ്ററുവട്ട് ഈ വാക്കിനു 'സിലോൺ നിവാസികൾ' എന്ന് അൎത്ഥമാണെന്നും പറയുന്നു. മൈസൂരിലെ 'കഡമ്പ' രാജാക്കന്മാരേപ്പോലെ 'ഇല്ല' രാജാക്കന്മാരും കള്ളു ചെത്തുന്ന ജാതിക്കാരിൽ ഉൾപ്പെട്ടവരായിരിക്കുന്നമെന്നും പറയപ്പെടുന്നു.

§ മിസ്റ്റർ· എച്ച്· ഏ· സ്ററുവട്ട് 1891 ലെ കാനേഷുമാരി റിപ്പോൎട്ടിൽ ഇപ്രകാരം എഴുതിയിരിക്കുന്നു. ശാണാന്മാർ ഒരു കാലത്തു യോദ്ധാക്കളായിരുന്നില്ലെന്നു ഒരിക്കലും തീൎച്ച പറഞ്ഞുകൂട. എന്തുകൊണ്ടെന്നാൽ തെക്കെ ഇന്ത്യയിൽ കള്ളു ചെത്തുന്ന ജാതിക്കാരിൽ ആദിമവൎഗ്ഗക്കാരിൽ പലരുടേയും തൊഴിൽ യുദ്ധസംബന്ധമായിട്ടുള്ളതായിരുന്നുവെന്നു കാണുന്നുണ്ട്· പലേടത്തും പല പ്രത്യേക പേരുകളും വഹിച്ചുകൊണ്ടു തെക്കേ ഇന്ത്യയിൽ വ്യാപിച്ചുകിടക്കുന്നു. ഈ വൎഗ്ഗക്കാരുടെ പ്രധാന തൊഴിൽ കള്ളുചെത്തൽ തന്നെയായിരുന്നു· അവർ വളരെ ക്രൂരരുള്ളവരായിരുന്നതുകൊണ്ട് അവരുടെ പൂൎവ്വാധിപതികൾ അവരെ ദേഹരക്ഷാധികാരികളായിട്ടും കാലാൾപടയായിട്ടും ഉപയോഗിച്ചു വന്നിരുന്നു·

ജാവിനെ വിവാഹം കഴിച്ചു. ഈ ദമ്പതികൾ സിലോണിലേക്കു ദേശം പകന്നു, അവിടെ 'ഈഴവപ്പെരുമാൾ' എന്ന സ്ഥാനപ്പേരോടുകൂടി രാജ്യംവാണുകൊണ്ടിരുന്നു. ഈ രാജശാഖം അന്ന്യം വന്നപ്പോൾ അവരുടെ ചാർച്ചക്കാരും വേഴ്ചക്കാരും സ്വന്തം നാട്ടിലേക്കു മടങ്ങുകയും അവിടെത്തന്നെ പിന്നെ താമസിക്കുകയും ചെയ്തു. ഇദ്ദേഹത്തിന്റെ പിൻതലമുറക്കാരായ പല ശാണാന്മാരും തങ്ങൾ ക്ഷത്രിയരായിട്ടു ഗണിക്കപ്പെടേണ്ടവരാണെന്നു അവകാശം പുറപ്പെടുവിച്ചു. ദ്രാവിഡ ക്ഷത്രിയന്മാർ എന്നൊരു വർഗ്ഗക്കാരില്ലാത്തതുകൊണ്ടു ഈ അവകാശം തീരെ അസംബന്ധമാണെന്നു മിസ്റ്റർ 'എച്. ഏ. സ്റ്റുവർട്ട്' അഭിപ്രായപ്പെടുന്നു.

* ചേരമാൻ പെരുമാളുടെ കാലത്തു ഒരു വെളുത്തേടത്തി അവളുടെ തുണി ചാരം തളിച്ചു കഴുകുകയായിരുന്നു. തുണിയുടെ മററെ തുമ്പു പിടിക്കുവാൻ ഒരാളെ അവൾക്കാവശ്യമുണ്ടായിരുന്നു. പക്ഷെ മററാരേയും കാണാഞ്ഞിട്ടു ഒരു ആശാരിച്ചിക്കുട്ടിയെ വിളിച്ചു. അവൾ വീട്ടിൽ തല്ക്കാലം തനിച്ചായിരുന്നതുകൊണ്ടു ജാതിമര്യാദയെ ലംഘിക്കയാണെന്നറിയാതെ വെളുത്തേടത്തി പറഞ്ഞ പോലെ സഹായിച്ചുകൊടുത്തു. ഒരു ദിവസം ഈ വെളുത്തേടത്തി ആ തച്ചൻ വീട്ടിൽ കേറിച്ചെന്നു. ആശാരി അതു കണ്ട് ദേഷ്യപ്പെട്ട് തന്റെ പടിക്കകത്തു കടക്കുവാൻ ആരു പറഞ്ഞുവെന്നു ചോദിച്ചു. 'നമ്മൾ തമ്മിൽ ജാതിഭേദമൊന്നും ഇല്ല. നിന്റെ മകൾ എന്റെ തുണിത്തുമ്പു പിടിച്ചതന്നു' എന്നു പരിഹാസമായി വെളുത്തേടത്തി മറുവടി പറഞ്ഞു. അധികപ്രസംഗ

---

* കള്ളു ചെത്തുന്ന വകക്കാർ വിജയനഗരം രാജ്യത്തോട് അടുത്ത ബന്ധമുള്ളവരാകുന്നു. അവർ ഒരു കാലത്തു വിജയനഗരം രാജാക്കന്മാരുടെ 'ചേവകം' ഏററിരുന്നവരായിരുന്നുവെന്നും തെക്കേ ഇന്ത്യയിലെ ഹിന്തുരാജ്യങ്ങളിലെ പടസന്നാഹത്തിൽ ഒരു പ്രധാനപ്പെട്ട അംഗമായിരുന്നുവെന്നും വിചാരിക്കുവാൻ ന്യായമുണ്ട്. 'മലബാറിൽ ഈഴവന്മാർ ജാതിപദവിയിൽ എത്രയോ താന്ന നിലയിൽ നില്ക്കുന്നവരും തിയ്യന്മാർക്കും തണ്ടാന്മാർക്കും താഴെയുള്ള സ്ഥാനത്തിനു മാത്രം അർഹന്മാരുമാകുന്നു'. പാലക്കാട്, ചിററൂർ ഈ താലൂക്കുകളിലുള്ള വർഗ്ഗക്കാരെ സംബന്ധിച്ചേടത്തോളം ഈ സംഗതി ഏകദേശം യോജിക്കുന്നതാണ്.

മായ ഈ മറവടിയാലും തനിക്കു വന്നിട്ടുള്ള അപമാനത്താലും ആ ശാരി കയർത്തു വെള്ളത്തേടത്തിയെ അവിടെ വെച്ചുതന്നെ കൊന്നു. ഇതിനെപ്പററി അവളുടെ ഭർത്താവും ബന്ധുക്കളും പെരുമാളുടെ അടുക്കൽ സങ്കടം ബോധിപ്പിച്ചു. അദ്ദേഹം വെള്ളത്തേടന്മാരുടെ പക്ഷം പിടിച്ച് ആശാരിമാരെ ഭയപ്പെടുത്തി. അതു കാരണം അവർ എല്ലാവരും യോജിച്ചു സിലോൺ തുരുത്തിൽ ചെന്നു അഭയം പ്രാപിക്കുകയും 'കാൻഡി'രാജാവു അവരെ ആദരിക്കുകയും ചെയ്തു. ഇവർ പോയതിൽപ്പിന്നെ പെരുമാൾ കുഴക്കത്തിലായി. തൻെറ നാട്ടിൽ ഭവനങ്ങൾ പണിവാൻ ആരുംതന്നെ ഇല്ലാതായതുകൊണ്ട് ചിലരെ മടക്കി അയച്ചാൽ കൊള്ളാമെന്നു 'കാൻഡി'രാജാവിനോടപേക്ഷിച്ചു. പെരുമാൾ യാതൊരു ഉപദ്രവവും ആശാരിമാൎക്കു ചെയ്യില്ലെന്നു വാഗ്ദത്തം ചെയ്തിട്ടുണ്ടായിരുന്നുവെങ്കിലും അവൎക്കു വിശ്വാസം വന്നില്ല. ഒടുവിൽ അവരേയും അവരുടെ കുഡുംബത്തേയും രക്ഷിപ്പാനും പെരുമാളുടെ അവരോടുള്ള നടവടിക്കു സാക്ഷിനില്പാനും ആയി നാലു ചോവന്മാരെ കാൻഡിരാജാവു അയക്കാമെന്നുള്ള കരാറുണ്ടെങ്കിൽ അവർ തിരിയെ പോകാമെന്നു സമ്മതിച്ചു. ഇങ്ങിനെ രക്ഷനില്ക്കുന്നതിന്നു പ്രതിഫലമായിട്ടു കല്യാണം, ശേഷക്രിയ, മുതലായ അടിയന്തരങ്ങൾക്കു മൂന്നെടങ്ങഴി അരി ഈഴവന്മാൎക്കു പ്രതിഫലം കൊടുക്കണമെന്ന നിശ്ചയത്തോടുകൂടി രാജാവു അവരുടെ അപേക്ഷയെ കൈക്കൊള്ളുകയും ചെയ്തു. ചോവന്മാരുടെ ഈ അവകാശം ഇന്നും നിലനിന്നുപോരുന്നുണ്ട്. ഈ ചോവന്മാരിൽനിന്നിട്ടാണ് ഈഴവന്മാർ ഉണ്ടായിട്ടുള്ളത്* വടക്കേ മലയാളത്തിലെ തിയ്യന്മാർ അവരുടെ ഉൽപ്പത്തി ഭ്രഷ്ടയായ ഒരു 'അകത്തുള്ളാളി'ൽനിന്നാണെന്നു വ്യവഹരിക്കുന്നു. അവരുടെ ഇടയിൽ 'മന്നനാർ' എന്നു പേരായ ഒരു പ്രഭുവുണ്ടായിരുന്നുവെന്നൊരു കേൾവിയുണ്ട്.

അവരുടെ ഭാഷ മലയാളമാകുന്നു. അവരിൽ വായിക്കുവാ

* *Mackenzi Manuscripts*

നും എഴുതുവാനും കഴിയുന്നവർ വളരെയുണ്ട്. അക്ഷരജ്ഞാനമു ള്ളവരിൽ നാട്ടുക്രിസ്ത്യാനികളും നായന്മാരും കഴിഞ്ഞാൽ ഈ ജാതിക്കാരാകുന്നു പിന്നെ അധികമുള്ളത്. ഈഴവന്മാ രിൽ പുരുഷന്മാർ നൂററുക്ക് അറുപത്തിരണ്ടര വീതവും സ്ത്രീകൾ ഒമ്പതരേമാകാണി വീതവും അക്ഷരജ്ഞാനമുള്ളവരാ കുന്നു.

ഭാഷ

കേരളത്തിൽ വിശിഷ്ടജനങ്ങളെന്നു ഗണിക്കപ്പെടുന്ന നമ്പൂ രിമാരോടു ആലോചിക്കാതെ കണ്ട് പണ്ടത്തെ കാലത്തു ശൂദ്രരു ടെയാകട്ടെ മററുള്ളവരുടെയാകട്ടെ ശ്രേയസ്സിനെ സംബന്ധിച്ച് യാതൊരു കാര്യങ്ങളും നടത്തപ്പെടാറില്ല. അവരു ടെ ഉപദേശം വേദവാക്യംപോലെയാണ് വി ചാരിച്ചുവന്നിരുന്നത്. എവിടെയെങ്കിലും സ ന്തതിയുണ്ടായാൽ കുട്ടിക്കു പേരിടുവാൻ നമ്പൂരി മാരോടു ചോദിച്ചിട്ടേ പതിവുള്ളു. അപകട ങ്ങളായ പേരുകളാണെങ്കിലും കൈക്കൊള്ളാതിരിക്കാറില്ല. ചോ വന്മാർക്കു ഇടുന്ന പേരുകൾ ഭൂതപ്രേതപിശാചുക്കളുടെ പേരുകളോ ടു ഏകദേശം ഒത്തിരിക്കും. ചാത്തൻ, കോരൻ, മുട്ടൻ, താരി, കോരി, മാക്കി എന്നു പുരുഷന്മാർക്കും, കാളി, കുളി, ഊലി, അച്ചി, നാച്ചി, എളച്ചി എന്നു സ്ത്രീകൾക്കും പേരുകൾ സാധാരണ യാണ്.

സ്ത്രീപുരുഷന്മാരുടെ പ്രധാനപ്പെട്ട പേരുകൾ

ആൺകുട്ടികൾക്കു ഉണ്ണി, കുട്ടൻ, കുഞ്ഞൻ, എ ന്നും പെൺകുട്ടികൾക്കു കുഞ്ഞിപ്പൈതൽ, കുട്ടിപ്പെ ണ്ണ് എന്നും ഓമനപ്പേരുകൾ നടപ്പുണ്ട്.

ഓമനപ്പേരുകൾ

അവരുടെ ഇടയിൽ പല അവാന്തരവിഭാഗങ്ങളും അവാ ന്തരജാതികളും ഉണ്ട്. അവയിൽ കൊച്ചി തിരുവിതാംകൂറിൽ മൊത്തമായിട്ടുള്ളവ താഴെ വിവരിക്കപ്പെടുന്നു.

അവാന്തരവിഭാഗങ്ങൾ

| അവാന്തരജാതിയുടെ പേര | | വാസഭൂമി |
|---|---|---|
| 1. തിയ്യച്ചോൻ (ചോവൻ) | ... ... ... ... | കൊച്ചി |
| 2. പാണ്ടിച്ചോൻ | ... ... ... ... ... ... | ടി. |

3. വെളാകടിച്ചോൻ ... ... ... ... കൊച്ചി
4. നാഡിച്ചോൻ ... ... ... ... തിരുവിതാംകൂർ
5. പാച്ചലിച്ചോൻ ... ... ... ... ടി.

ഇക്കഴിഞ്ഞ കൊച്ചി കാനേഷുമാരി റിപ്പോർട്ടുപ്രകാരം മൂന്നു ചെറുവിഭാഗങ്ങൾ മാത്രമേ കാണ്മാനുള്ളു. 1. പാണ്ടിഈഴവന്മാർ, 2. മലയാളം ഈഴവന്മാർ, 3. വടക്കേ മലയാളത്തിലെ തിയ്യന്മാർ. ബ്രാഹ്മണരുടെ ഗോത്രങ്ങൾപോലെ ഇവൎക്കു 'ഇല്ല'ങ്ങളെന്നും, കിരിയങ്ങളെന്നും ചില വൎഗ്ഗഭേദങ്ങളുണ്ട്. ഈ ഭേദം പുലയരിലും മുക്കുവരിലും കാണുന്നതാണ്. ഇല്ലങ്ങളിൽ ചിലത്: മൂടി, ചേരതി, മയ്യനാട്, മാടമ്പി എന്നിവയാകുന്നു. വടക്കേ മലയാളത്തിലെ തിയ്യന്മാർ എട്ടു ഇല്ലങ്ങളിലും മുപ്പത്തിരണ്ടു കിരിയങ്ങളിലും ചേൎന്നവരാണെന്നും ഇന്നും അവർ 'എട്ടില്ലക്കാർ' എന്നു തങ്ങളെ വിളിച്ചുവരുന്നുവെന്ന് സബ്ജഡ്ജിയായിരുന്ന മിസ്റ്റർ ഇ. കെ. കൃഷ്ണൻ പറഞ്ഞിരിക്കുന്നു. താഴെ വരുന്ന ശ്ലോകത്തിൽ എട്ടു ഇല്ലങ്ങളുടെ പേരുകൾ അടങ്ങിയിരിക്കുന്നു.

ധാത്രി,പുല്ലാഞ്ഞി,വംഗേരി,ചന്ദ്രചൂഡപദംതഥാ
പടയൻ,മധുമാനാഖ്യവിലക്കമെതിചാഷ്ടമം.

1. നെല്ലിക്ക, 2. പുല്ലാഞ്ഞി, 3. വംഗേരി, 4. കോഴിക്കാലൻ, 5. പാടയക്കുടി, 6. മാനക്കുടി, 7. തേനക്കുടി, 8. വിലക്കക്കുടി ഇങ്ങിനെ എട്ടാകുന്നു. ഇതിൽ ഉത്തമമായിട്ടുള്ളത് കോഴിക്കാലനാകുന്നു. ഇത് അച്ഛനും മക്കളും തമ്മിൽ ക്ലിപ്തപ്പെടുത്താവുന്ന ബന്ധമില്ലാത്ത കാലത്തു പല ശാഖകളുള്ള വൎഗ്ഗക്കാരുടെ സമുദായാവസ്ഥയെ കാണിക്കുന്നതായിരിക്കാം. എന്തുകൊണ്ടെന്നാൽ അന്നു വിവാഹവിഷയത്തിൽ ഏകഭൎത്തൃത്വമെന്ന നിഷ്ഠയുണ്ടായിരുന്നില്ല. ഒരേ തറവാട്ടിലുള്ള അംഗങ്ങൾ തമ്മിൽ വിവാഹം തീരേ നിഷിദ്ധമാകുന്നു. പല ജാതികളുടേയും ആദിമതറവാടുകളിൽ ഉള്ള സ്ത്രീപുരുഷന്മാർ എല്ലാവരും സഹോദരീസഹോദരന്മാർ ആയതുകൊണ്ട് പരസ്പരവിവാഹം അഗമ്യാഗമനംപോലെ നിഷേധിക്കപ്പെട്ടിരിക്കുന്നു. അമ്മയുടെ തായ്‌വഴിക്രമത്തിനാണ് തറവാടുകൾ ഗണിക്കപ്പെടുന്നത്.

തെക്കേമലയാളത്തിലും കൊച്ചിരാജ്യത്തു ചിററൂർ താലൂക്കിലും വിവാഹത്തിന്നു മുമ്പു വധൂവരന്മാർ ഏതേതില്ലക്കാരാണെന്നു തീർച്ചപ്പെടുത്തുന്നത ഇന്നും നടപ്പുണ്ട്. ഈ നിർബ്ബന്ധം മററുള്ള ദിക്കുകളിൽ അത്ര വകവെയ്ക്കാറില്ല.

സ്ഥാനമാനങ്ങൾ ഇപ്പോൾ നടപ്പുള്ള ചില മുഖ്യ സ്ഥാനമാനങ്ങളെ താഴെ ചേക്കുന്നു.

1. ചേവകർ:—ഇതു സേവകർ എന്നതിന്റെ ഒരു രൂപഭേദമാകുന്നു. ഇവർ പണ്ടു കൊച്ചിതിരുവിതാംകൂർകോവിലകങ്ങളിൽ കാവൽക്കാരായിട്ടു നിയമിക്കപ്പെട്ടവരായിരുന്നു.

2. കുറപ്പന്മാർ:— ഈ വകക്കാർ പുരാതനകാലങ്ങളിൽ ഇപ്പോൾ നാമാവശേഷങ്ങളായ കളരിപ്പണിക്കന്മാരായിരുന്നു. ഇപ്പോൾ ആയുധവിദ്യക്കു പകരം എഴുത്താണിവിദ്യ പഠിപ്പിക്കുന്നതിൽ ഏപ്പെട്ടിരിക്കുന്നു.

3. വൈദ്യൻ, 4. ജോത്സ്യൻ, 5. ആശാൻ, 6. തണ്ടാന്മാർ:— ഈഴവന്മാക്കു നായന്മാക്കെന്നപോലെ നാട്ടുരാജാക്കന്മാരിൽനിന്നു സ്ഥാനമാനങ്ങൾ സിദ്ധിക്കാറുണ്ട്. 'തണ്ടായ്മ' വിലകൊടുത്തു വാങ്ങാവുന്നവയാകുന്നു. ഈ സ്ഥാനി അവന്റെ ഗ്രാമത്തിലുള്ള സ്വജാതികളുടെ മേലധികാരത്തിന്ന് അവകാശിയാകുന്നു. അവക്കു സ്വൎണ്ണക്കത്തിയും, ഭൂഷണവും ധരിക്കുകയും തലയിൽ മുണ്ടുകെട്ടി നായന്മാരുടെ മുമ്പിൽ നടക്കുകയും ചെയ്യാം. പല്ലക്കിലൊ കുതിരമേലോ ഏറാം. പട്ടുകൊട പിടിക്കാം. ചങ്ങലവട്ട മുമ്പിൽ കൊണ്ടുനടക്കാം. എന്നാൽ ഇതിനൊക്കെ പ്രത്യേകിച്ച സക്കാരിലേക്കു പ്രതിഫലം കൊടുക്കണം. അധികാരം കൂടാതെ ഈ അവകാശം അനുഭവിക്കുന്നവർ ശിക്ഷക്കു പാത്രമായിത്തീരുന്നതാണ്. തെങ്ങുകയറുക, ഉഴുക, മുതലായ കൂലിവേലക്ക് ഒരു തണ്ടാനു പോയിക്കൂട. അവന്റെ കീഴിൽ 'പൊനമ്പൻ' എന്നു പേരായ ഒരു സ്ഥാനിയുണ്ട്. കൊച്ചിയിൽ ഈ സ്ഥാനം ജാതിയിലെ പ്രധാനിയാണ് വഹിക്കുന്നത്. എന്നാൽ വള്ളുവനാട്ടു താലൂക്കിൽ ഈ പേര് ഒരു അവാന്തരജാതിക്കാണ് ഉപയോഗിക്കുന്നത്.

ശീലങ്ങൾ ഇഹൈശ്വൎയ്യത്തിൽ അവർ സ്ഥിരതയുള്ളവരാകുന്നു.

പാപപ്പെട്ടവർ ഒന്നോ രണ്ടോ മുറികളും മുൻഭാഗത്തോ ചു
റ്റുമോ വ്രാന്തയും ഉള്ളതും മൺചുമരുകളോടും മേച്ചിൽപുരകളോടുംകൂടിയതും ആയ കുടിലുകളിൽ പാൎക്കുന്നു. ധ
ചാംപ്പിടങ്ങൾ നികന്മാർ നായന്മാരുടേതു പോലെയുള്ള വീടുകളിലും താമസിക്കുന്നു. ഇവർ രണ്ടുകൂട്ടക്കാരും വീടിന്റെ
അസ്തിവാരമിടുകയും പുരപണി അവസാനിക്കുകയും ചെയ്യു
മ്പോൾ ആശാരിപ്പണിക്കന്മാരെക്കൊണ്ടു ചില പൂജ കഴിപ്പിക്കാ
റുണ്ട്. താമസം തുടങ്ങുന്നതിന്നു കുറച്ചുദിവസം മുമ്പ് ആഘോ
ഷമായ പൂജ നടത്തുകയും വീടു പണിയപ്പെട്ട മരത്തിൽ അ
ധിവസിച്ചിരുന്നതായി വിചാരിക്കപ്പെടുന്ന ദുഷ്ടഭൂതങ്ങൾക്ക് ആ
ടു, കോഴി, മുതലായവയെ ബലികഴിക്കുകയും ചെയ്യാറുണ്ട്. ഭൂ
തങ്ങളെ സന്തോഷിപ്പിക്കുവാൻവേണ്ടി അവരുടെ പേരുകൾ കൂടെ
ക്കൂടെ ഉച്ചരിച്ചുകൊണ്ടു വീടിന്റെ അകത്തും പുറത്തും നാളികേരം
ഉടക്കുകയും ചെയ്തുവരുന്നു. ഈ ക്രിയ ഗൃഹപ്രവേശത്തിന്നു മുമ്പു
എല്ലാം ഹിന്തുക്കളും ചെയ്യാറുള്ളതാണ്. ഇതു വൃക്ഷാരാധനത്തിന്റെ
ഒരു അവശേഷമാകുന്നു. ചില വൃക്ഷങ്ങൾ വനദേവതമാരുടെ
സ്ഥൂലശരീരമായിട്ടോ ആവാസസ്ഥലമായിട്ടോ വിശ്വസിച്ചുപോരു
ന്നു. മരം മുറിക്കുന്നതുകൊണ്ടു * വനദേവതമാരുടെ കോപമുണ്ടാ
കുന്നതാകയാൽ അവരെ പ്രസാദിപ്പിക്കേണ്ടതാകുന്നു. ഇന്നും ഒ
രു ഹിന്തുവാകട്ടെ അരയാൽ മുറിക്കുവാൻ തുനിയുന്നതല്ല. അഥ
വാ അങ്ങിനെ വേണ്ടിവന്നാൽ അതു ക്ഷേത്രത്തിൽ വിറകിന്റെ

* കോയമ്പത്തൂർ ജില്ലയിലെ നാട്ടുപുറങ്ങളിൽ പുളിമരം മുറിക്കുന്നതിനു മുമ്പ് അതിലുള്ള ദേവന്മാൎക്ക് ഒഴിഞ്ഞു പോകുവാൻ മുൻകൂട്ടി അറിവുകൊടുക്കുന്നതിന്റെ വാചകക്രമം ഇപ്രകാരമാണ്. 'അല്ലയൊ വൃക്ഷത്തിൽ വസിക്കുന്ന ദേവന്മാരെ, ഇന്നദിവസത്തിന്നു മുമ്പ് ഈ മരം വെട്ടുവാൻ നിശ്ചയിച്ചിരിക്കുന്നതിനാൽ അവിടെനിന്ന് ഒഴിഞ്ഞുപോകണമെന്നു ഓൎത്തുകൊള്ളുകയും വേണം' വൃക്ഷം വെട്ടുന്നതിന്നു കുറച്ചു ദിവസം മുമ്പു വൃക്ഷത്തിന്റെ തൊലിയിന്മേലാണ് ഇത് എഴുതുന്നത്.

ശ്രാദ്ധദിവസം പിതൃക്കളെ ആവാഹിക്കുന്നതിന്നായി ഭവനത്തിൽ സ്ഥലം ഒഴിഞ്ഞുകൊടുക്കുവാൻ അവിടെ താമസിക്കുന്ന ഭൂതങ്ങൾക്ക് അറിവുകൊടുക്കുന്നതായ ചില മന്ത്രങ്ങളും ഉച്ചരിച്ചു വരുന്നുണ്ട്.

ആവശ്യത്തിലേക്കു വഴിവാടായി കൊടുക്കപ്പെടുന്നു. പിന്നത്തെ പ്രധാനമായിട്ടുള്ള ക്രിയ കുടിപോകയാകുന്നു. ഇത് കമ്മാളന്മാ രാണ് ചെയ്യുവാറ്. പാലു കാച്ചലും ഇവർ ചെയ്യുന്ന ഒരു ക്രിയയാകുന്നു. സ്വജാതികളെ ക്ഷണിച്ച് പാൽ വീട്ടിൽ വെച്ചുതന്നെ കാച്ചി ചിലർ അതിനെ ആസ്വദിക്കുകയും ചിലർ അതിനെ സമഷ്ടിയായി ഭക്ഷിക്കുകയും ചെയ്യുന്നു. ഇതു പുതിയ വീട്ടിൽവെച്ചു ഭക്ഷണം കഴിക്കുന്നതിനു തുല്യമാകുന്നു. മരാശാരിമാൎക്കും, കല്ലാശാരിമാൎക്കും, കൂലികാൎക്കു വീടുപണിയിൽ ചേൎന്നിട്ടുള്ള മററുള്ളവൎക്കു പണിയുടെ മിടുക്കും അവസ്ഥയുംപോലെ ഓണപ്പുടവയും, ഉറുപ്പികയും, വളയും കൊടുക്കപ്പെടുന്നു. വീട്ടുടമസ്ഥന്മാർ ദീൎഘായുസ്സായിരിക്കുവാൻ ഈശ്വരനെ പ്രാൎത്ഥിച്ചുകൊണ്ടും അവരെ അനുഗ്രഹിച്ചുകൊണ്ടും ഭക്ഷണം കഴിച്ചു വീട്ടിലെ കാരണവരോടു അനുവാദംവാങ്ങി പിരിയുന്നു. ഇതുപോലെതന്നെ സ്വജാതികളേയും സല്ക്കരിക്കാറുണ്ട്. ഈ ക്രിയക്കു 'തേച്ചാട' എന്നാണ് പേര്. മറജാതിക്കാരെ അവരുടെ ജാതിയിൽ സ്വീകരിക്ക പതിവില്ല.

---

മഹിഷമൎദ്ദനം

# വഞ്ചിപ്പാട്ട

60. പെരുമലപോലെയുള്ളകരിവീരന്മാരുംതിര-
മറിയുംമട്ടിളകുന്നകുതിരകളും
ഒരുപടികളിയാടുംപൊരുമ്പടരിച്ചീടും
വിരുതനാംബിഡാളനെന്നടുത്തിമുന്നിൽ

61. കടലിലെത്തിരവന്നിങ്ങടിഞ്ഞിടുന്നതുപോലെ
നടന്നീടുംചതുരംഗപ്പടയുമായി
ഇടക്കിടെച്ചെറുഞാണിൻരടിതത്താലുലകുകൾ
പിടപ്പിച്ചാമഹിഷനുംപിടച്ചുകേറി

62. നില്ലുനില്ലെന്നുരച്ചവൻവില്ലുലച്ചുകുലയേററി
ശല്യമൊപ്പംശതലക്ഷംതൊടുത്തുവിട്ടാൻ

നല്ലചന്ദ്രക്കലതലതല്ലീടുന്നദംഷ്ട്രകടി-
ച്ചുല്ലസിച്ചൊന്നലറിനാനസുരൻപിന്നെ

63. അതുകേട്ടുഭയപ്പെട്ടുമതികലയണിവോനും
മധുവിമഥിയുമെന്നുമലച്ചുപോയി
പതിച്ചിതുവിഷ്ടരമായതിൽനിന്നുവിരിഞ്ചനു-
മതിശയമതിശയമിതുനിനച്ചാൻ

64. അമ്പുകൊണ്ടംജ്ജഗത്സാക്ഷിത്തമ്പുരാട്ടിത്തിരുമേനി
വയ്മ്പരാകുമസുരന്മാർമൂഴക്കമൂടി
അമ്പരന്നുമുനികൾനികിമ്പരുമന്നുനേര-
ത്തയ്മ്പിയന്നുഭഗവതിയുടൻകൂടഞ്ഞു

65. അകന്നിതുശരമെല്ലാംപകച്ചിതുദിതിജരും
ഭഗവതികടുത്തിലയെടുത്തുകയ്യിൽ
പുകഞ്ഞുനിന്നിരുന്നപാവകനെരിഞ്ഞെഴുംപടി
പകന്നിതുവിധംദേവിപരംവിളങ്ങി

66. ഇറങ്ങിനാളൊരുമ്പെട്ടുംപ്പൊരുമ്പടമുടിക്കുവാൻ
ഒരുങ്ങിനാർദിതിജരുംതടുത്തുകൊൾവാൻ
ഇരുപേരുംതമ്മിലന്നുപൊരുതൊരുപോരുപാർത്താ-
ലരുതതുപുകഴ്ത്തുവാനനന്തനാലും

67. നാലുപാടുമവരസ്ത്രജാലമെയ്യുമെയ്യുടക്കുമ്പോൾ
വേലുകൊണ്ടുതട്ടിത്തെററിച്ചകത്തിയൊക്കെ
അലമെല്ലാരിലുമേരോശരമപ്പോൾപ്രയോഗിച്ചു
തലചുററിട്ടിതിജരുംതകരാറായി

68. എട്ടുതൃക്കൈകളെകൊണ്ടുമിട്ടെരിച്ചുശരവഷ-
മൊട്ടുനേരമവർതത്തിപ്പിടഞ്ഞുപാരം
പൊടിഞ്ഞിതുരഥമെല്ലാമൊടിഞ്ഞിതുകൊടിയൊക്കെ
പൊടിഞ്ഞിതുപൊടിരണംപൊടിപൊടിച്ചു

69. വില്ലുമമ്പുംശരീരത്തിലെല്ലുമെല്ലാംതകന്നൊററ-
മല്ലലാന്നുപകച്ചോട്ടംപെരുംപടയിൽ
മല്ലടിപ്പാൻവാളുമേന്തിതെല്ലുമന്ദസ്മിതംചെയ്തു
നില്ലുനില്ലെന്നുരച്ചോടിക്കടന്നുകൂടി

70. കേളിയാട്ടംകിടാങ്ങളാത്താളുവെട്ടിത്തള്ളുംപോലെ
വാളിളക്കിവെട്ടിവെട്ടിപ്പടയൊടുക്കി
ആളുതോറുമോരോരോദേവിവാളുമായിട്ടടുത്തെത്തി
താളമൊക്കെപ്പിഴപ്പിച്ചുതകർത്തുസൈന്യം

71. പടയുടെനടുവിലാപ്പെട്ടവായമൃഗരാജൻ
കടന്നുടൻകടുകോപാൽകലമ്പൽകൂട്ടി
കൊടുങ്കാട്ടിലഗ്നിവന്നുപിടികൂടിയതുപോലെ
പൊടിഭസ്മംശിവ!ശിവ!മഹിഷസൈന്യം.

72. അതുനേരംചോരപ്പുഴയതിരില്ലാതൊഴുക്കിട്ടി-
ക്ഷിതിമുക്കിത്തരുജാലംപുഴക്കിവീഴ്ത്തി
കുതിരകളാനക്കൂട്ടംദിതിജരെന്നിവചത്തി-
ട്ടതിൽക്കൂടിയൊലിച്ചതുംകുറച്ചുപോര.

73. ദിതിസുതപ്പടയമന്നതുനേരംമൃഗകുല
പതിയുടെസടചിക്കിമുതുതലോടി
ഒതുങ്ങിപ്പോയ്ജോലിയെല്ലാമതിരസമെന്നുമന്ദ-
സ്മിതമാർന്നുംകൊണ്ടുദേവിയെഴുന്നരുളി.

74. അതുനേരത്തമരന്മാരതിഭക്തിപൂണ്ടുകൊണ്ടാ-
ച്ചിതമോലുംഗഗനത്തിൽനിരന്നുനിന്നു
സ്തുതിമൊഴിമൊഴിഞ്ഞുംകൊണ്ടതുലമാംനവസുമ-
തതിയതുപതിവുപോലവർപൊഴിച്ചു

75. സമർത്ഥമാംദിവ്യമദ്യംശ്രമശാന്തിയതിന്നായി
ട്ടമൃതേത്തുചെയ്യാനായിട്ടുറച്ചുദേവി
സമനിലത്തിരുന്നേറ്റംവിമലമാംമദ്യംകര-
കമലത്തിലെടുത്തതുകുടിച്ചീടുമ്പോൾ,

76. കടൽപോലെയിളകിക്കൊണ്ടടുത്തിതുമഹിഷനു-
മെടുത്തിതുശൂലമപ്പോൾതടുത്തുദേവി
'കേട്ടുമദമമർത്തീടാംഞൊടിയിടക്കുള്ളിമദ്യം
കുടിച്ചോട്ടെനില്ലുനില്ലെ'ന്നരുളിച്ചെയ്തു.

77. 'പടക്കളത്തിലോകള്ളുകുടിപ്പതിനെടിമൂഢ!
തടുത്തുകൊള്ളെ'ന്നുചാട്ടിയെടുത്തുശൂലം

അടുത്തിടംശൂലംദേവിപിടിച്ചടനൊടിച്ചിതു
പൊടിച്ചവൻവെട്ടിവാളുംപൊടിഞ്ഞുപോയി.

78. അടുത്തവൻസുരാപാത്രംപിടിച്ചിതുകൈകിടത്തൊ-
ന്നടിച്ചിതുദേവി,ദൈത്യൻമറിഞ്ഞുവീണു
പടുകോപാലെഴുന്നേററിട്ടടനൊരുകാട്ടുപോത്തിൻ
വടിവായിട്ടടുത്തിതുപടക്കളത്തിൽ

79. സുരപാനാകഴിഞ്ഞിട്ടുതെരുതെരെരോഷിട്ടിക്കൊണ്ട-
ങ്ങിരുന്നുകണ്ടിതുവരുംമഹിഷരൂപം
പരിഹാസസ്മിതാപൂണ്ടുപരിചിനോടെഴുന്നേററു
കരാകുടഞ്ഞോടിയങ്ങൊട്ടടുത്തുദേവി

80. പിടിച്ചടൻകൊമ്പുരണ്ടുമൊടിച്ചിതുമറഞ്ഞവ-
നടരാടാൻമത്തദന്തിവടിവിൽവന്നു
ഉടൻകോപാൽസിംഹംചാടിയടിച്ചരംമസ്തകത്തെ
പ്പൊടിച്ചിതുപൊടിയിൽവീണവൻകുടുങ്ങി

81. ഇരുപേരുംപിന്നെവാളുംപരിചയുമെടുത്തേററ-
മുരത്തരംപോരുതിനാർകുറച്ചുനേരം
ഒരുലേശമൊഴിക്കാതെപൊരുതുമ്പോൾഭഗവതി
പരിചയുംവാളുംവെട്ടിയറുത്തുവീഴ്ത്തി

82. മരംപറിച്ചിലയൂരിത്തരംനോക്കിട്ടടിക്കുവാൻ
ചെറുത്തവനിരച്ചപാഞ്ഞടുത്തിടുമ്പോൾ
സുരവരന്മാരുംവയർതിരുമ്പിക്കൊണ്ടയ്യോയെന്നു
പറഞ്ഞുപോയ്പരസ്പരംപരുങ്ങിനോക്കി

83. ഓടിയങ്ങോട്ടടുത്തിട്ടാത്തടിതട്ടിപ്പറിച്ചടൻ
അടിച്ചിതുദേവി,യടിതടുത്തുദൈത്യൻ
അടത്തിനാൻമല,ദേവിപൊടിച്ചിതുമണ്ണിൻകട്ട
കിടാങ്ങളിട്ടടച്ചിട്ടുംപടിതുടിതി

84. പരുങ്ങിടാതവൻമുഷ്ടിചുരുട്ടിക്കൊണ്ടെതിരിട്ടാ-
നൊരുമ്പെട്ടാൾഭഗവതിയൊഴിച്ചിടാതെ
ഇരുപേരുംചൊടിച്ചുംകൊണ്ടിരമ്പിനാർമുഷ്ടിയുദ്ധം
കുറെനേരംകഴിഞ്ഞപ്പോൾകുഴങ്ങിദൈത്യൻ

85. തരംനോക്കിക്കൊണ്ടുദേവികരംകൊണ്ടുകാലുവാരി
തിരിച്ചിതുമഹിഷനെത്തലക്കുചുററം
ഒരുപടിതിരിച്ചിട്ടുധരണിയിൽപതിച്ചെറിം-
ഞ്ഞുരംശൂലംകൊണ്ടുകുത്തിക്കഴുത്തിൽദ്ദേവി

86. പിടച്ചിതുകയ്യുംകാലുംകടിച്ചിതുദംഷ്ട്രതാടി
കിട്ടകിടെത്തെറിച്ചുകൺതുറിച്ചുദൈത്യൻ
അടിതൊട്ടുമുടിയോളംതിരുവുടൽകണ്ടുംകൊണ്ടു-
ന്നടഞ്ഞിതുപരംപദംപരംപവിത്രം

87. പരമേവംമഹിഷനുംമരിച്ചിതുകണ്ടുദൈത്യ-
നിരശേഷിച്ചതുകരഞ്ഞലഞ്ഞൊളിച്ചു
സുരവരന്മാരുംസുമനിരയതുകരംകൊണ്ടു
തെരുതെരെച്ചൊരിഞ്ഞിതുപരംരസത്താൽ

88. പാടിവണ്ണംഗന്ധർവ്വന്മാർപാടിവന്നുതിരുമുമ്പി-
ലാടിനാരപ്സരസ്ത്രീകൾമോടിയോടഥപ്പോൾ
ഗന്ധഭക്ത്യംസുരസിദ്ധപടലിയുംമുനിമാരും
കൂടിവന്നാകരംകൂപ്പിസ്തുതിച്ചാരേവം

(തുടരും)  നടുവത്തു മഹൻനമ്പൂരി.

# കാകൻ

## III.

(ഗൃഹസ്ഥാശ്രമം)



വിഹംഗശ്രീ മാവിൻ കൊമ്പിൽ വായസൻ അവർകൾ നല്ല ഒരു ഗൃഹസ്ഥനാണ്. സ്നേഹിതൻെറ വീട്ടിൽപോയി ശീട്ടുകളിച്ചോ, കുളക്കടവിൽ വെടിപറഞ്ഞോ, ഇരിക്കുന്നതിനിട

യിൽ ഭാൎയ്യ ഉണ്ണാതെ താമസിച്ചു നില്ക്കുന്നുണ്ടെന്ന കഥതന്നെ വിസ്മരിക്കുന്ന ആളല്ല അദ്ദേഹം. ഒരു ഭൎത്താവിൻെറ നിലയിൽ അത്യന്തം ദയയും അച്ഛൻെറ സ്ഥിതിയിൽ അത്യന്താ സ്നേഹവും ഉള്ള ദേഹമാണ്. പ്രകൃത്യാ വലിയൊരു അത്യാഗ്രഹിയാണെങ്കിലും, താൻ ഭക്ഷിച്ചുകൊണ്ടിരിക്കുന്ന പഴമോ, അപ്പക്കഷണമോ തൻെറ ഭാൎയ്യ പിടിച്ചുപറിച്ചുകൊണ്ടുപോകുന്നതിൽ യാതൊരു അസമ്മതിയൊ വിരോധമൊ കാണിക്കാറില്ല. ഇങ്ങിനെ പ്രവൃത്തിക്കത്തക്ക ഉദാരശീലനാണ് കാകനെന്നു മിക്കൊപരും വിശ്വസിക്കുമെന്നു തോന്നുന്നില്ല. പക്ഷെ അതു പരമാൎത്ഥമാണ്.

പൂവൻ പക്ഷി ഇങ്ങിനെ അനുകരണിയനായ ഒരു ഭൎത്താവാണെന്നുള്ളതുപോലെതന്നെ, പിട, ഗൃഹസ്ഥാജനമകുടാലങ്കാരമുക്താമണിയാണ്. ഒരു ഗൃഹസ്ഥകാകപ്പെണ്ണിനെപ്പോലെ ഇരിക്കേണമെന്നു മനു പറഞ്ഞുവെന്നു ഞാൻ പ്രസ്താവിച്ചുവല്ലൊ?

'ആകാശദേശഗമനത്തിനുമുമ്പപത്ത്യം
കാകാലയെപികവധൂടിവളൎത്തിടുന്നു'.

എന്നുള്ളതും വായനക്കാർ അറിയുന്ന അവസ്ഥയാണല്ലൊ. ഇതിലധികം ഒരു ബഹുമതി ഒരു പക്ഷിക്കു നൽകാനുണ്ടോ? നല്ലവണ്ണം ആലോചിച്ചു ഗുണാഗുണങ്ങളെ വിവേചനം ചെയ്യതിനുശേഷം മാത്രമേ മനു വല്ല കാൎയ്യത്തെപ്പററിയും ഒരു അഭിപ്രായം പറകയുള്ളു. കാകസ്ത്രീ 'തമ്പിള്ളപൊമ്പിള്ള'യായി കരുതി അവയോടു അത്യന്തം കാരുണ്യം കാണിക്കുന്നതു കണ്ടറിഞ്ഞിട്ടാണ് മനു അവളെപ്പററി അങ്ങിനെ പറഞ്ഞതു. അങ്ങിനെയുള്ള 'അന്യാസാധാരണ ഗുണഗണം കാണ്കയാൽതന്നെ'യാണ് കുയിൽ മുട്ടയിടാൻ കാക്കക്കൂടു തിരഞ്ഞെടുക്കുന്നത്.

എടവം, മിഥുനം, കൎക്കിടകം എന്നീ മാസങ്ങളിലാണ് കാക്കകൾ സാധാരണയായി അവയുടെ കൂടുകൾ ഉണ്ടാക്കുന്നത്. കൂടു ഇന്ന ദിക്കിലേ ഉണ്ടാക്കാവു എന്നു കാകനു ഏതും പ്രതിപത്തിയില്ല. അതിനെപ്പററി യാതൊരു മൂഢവിശ്വാസവും ഇല്ല. കൂടു കെട്ടാൻ ഏതു മരവും കാകനു പത്ഥ്യംതന്നെയാണ്. പാഴാക്കി

യിട്ട ചില വീടുകളിന്മേലും ചിലപ്പോൾ കമ്പിത്തൂണുകളിലും കാക്കക്കൂട്ട കാണാം.

കാക്കക്കൂട്ട കാണാത്തവർ ആരും ഉണ്ടായിരിക്കയില്ല. അമ്മമാർ കാകനോടു അതിന്റെ കൂടെവിടെയാണെന്നു ചോദിക്കുകയും അതിന്നു കാകൻ ഉത്തരം പറകയും ചെയ്യുന്നതു താലോലപ്പാട്ടിൽ ഇങ്ങിനെ വിവരിച്ചിരിക്കുന്നു.

കാക്കൃതികനകൃതികാക്കേന്നിൻ
കൂകൃതികുനകൃതിക്കൂടെവിടെ?
തെക്കൃതിതെനകൃതിതെക്കേപ്പൊഗത്തെ,
മാകൃതിമനകൃതിമാവിന്റെ
കോംകൃതികൊനകൃതികൊമ്പത്ത്.

സത്യമായും കാക്കയുടേത് ഒരു 'ക്കൂകൃതികുനകൃതിക്കൂട്' തന്നെയാണ്. ദൂരത്തുനിന്നു കണ്ടാൽ മരത്തിന്റെ കുറെ ചുള്ളിക്കഷണങ്ങൾ ഒന്നിച്ചുകൂട്ടിയിട്ടതാണെന്നു തോന്നും. പക്ഷെ എല്ലാ കാകന്റേയും കൂട്ട ഒരു പോലെയായിരിക്കയില്ല. ഭക്ഷണകാര്യത്തിൽ യാതൊരു പ്രത്യേകസാധനത്തിലും അധികം പ്രതിപത്തിയില്ലാത്തതുപോലെ കൂടുണ്ടാക്കാൻ ഉപയോഗിക്കുന്ന സാധനത്തിലും ഒരു പ്രതിപത്തിയില്ല. ഇതിനെപ്പററി മിസ്റ്റർ ഡീവർ ഇങ്ങിനെ എഴുതിയിരിക്കുന്നു:— 'പഴയസമ്പ്രദായത്തിലുണ്ടായിരുന്ന സോഡകുപ്പികളുടെ കാക്കുകൾ ബന്ധിക്കാൻ ഉപയോഗിച്ചിരുന്ന കമ്പികളെക്കൊണ്ടു തന്റെ കൂടുണ്ടാക്കിയതിനു കല്ക്കത്തയിലെ ഒരു കാക്ക അന്നും ഇന്നും പ്രഖ്യാതനായിട്ടുണ്ട്. ബോമ്പായിക്കാർ എപ്പോഴും കല്ക്കത്തക്കാരെ തോല്പിക്കേണ്ടതിനുള്ള തക്കവും നോക്കി നില്ക്കുന്നവരാണല്ലോ. അവിടുത്തെ കാക്കകൾ അവിടുത്തെ ജനങ്ങളെ അനുകരിപ്പാൻ വലിയ സശ്രദ്ധന്മാരാണ്. അങ്ങിനെ ബോമ്പായിലെ ഒരു കാക്ക കല്ക്കത്തായിലെ തന്റെ സഹോദരനെ തോല്പിക്കാൻ നിശ്ചയിച്ചു. കണ്ണടകളുടെ പൊന്നിന്റേയും വെള്ളിയുടേയും ചട്ടകൾ ഉപയോഗിച്ചു താനൊരു കൂടുണ്ടാക്കി. കൂട്ടിനു ആകപ്പാടെ 400 ക. വിലമതിച്ചിരുന്നു. തങ്ങളുടെ രാജ്യത്തെ കാക്കയെപ്പററി ബോമ്പായിലെ നേത്രവൈദ്യന്മാക്കു അത്യന്തം അഭിമാനം ഉണ്ടായെങ്കിലും ഇങ്ങി

നെ കൂട്ടുണ്ടാക്കുന്ന സമ്പ്രദായത്തെ അവർ അത്ര പ്രോത്സാഹിപ്പിക്കുന്നില്ലെന്നു പറയുന്നതിൽ അധികം അബദ്ധമില്ലെന്നു വിശ്വസിക്കുന്നു. തങ്ങളുടെ കാക്ക കല്ലത്തയിലെ കാക്കകളെ തോല്പിച്ചു കാണുന്നതു സന്തോഷം തന്നെയാണെങ്കിലും, അതിന്നായി അവ ഈ വിധം പ്രവൃത്തി ചെയ്യുന്നത് ബോംബായിക്കാൎക്ക് ഇഷ്ടമല്ല. കൂടിന്നു തിപ്പിടിക്കരുതെന്നു വിചാരിച്ചോ എന്തോ, ഒരു കാക്ക തീവണ്ടിക്കാർ വേലി കെട്ടാൻ ഉപയോഗിക്കുന്ന ഉരുക്കു കമ്പിയുടെ കഷണങ്ങൾകൊണ്ടു കൂട്ടുണ്ടാക്കിയിരുന്നു'.

കാക്കകൾ കൂട്ടുണ്ടാക്കാൻ പലവിധ സാധനങ്ങളും ഉപയോഗിക്കുമെങ്കിലും സാധാരണ നാം കാണുന്ന കാക്കക്കൂട്ടു മരത്തിന്റെ ചുള്ളിക്കൊമ്പുകൊണ്ടുണ്ടാക്കി അടിയിൽ പതമുള്ള വല്ല സാധനവും വിരിച്ചതായിരിക്കും.

പൂവനും പെടയും രണ്ടും കൂട്ടുകെട്ടാൻ സാമാനങ്ങൾ ശേഖരിക്കും. പക്ഷെ വീട്ടു പണിചെയ്യാൻ ആൺപക്ഷി യത്നിക്കാറില്ല. ആ പ്രവൃത്തി സാധാരണയായിട്ടു ചെയ്യാറ തന്റെ ഭാൎയ്യതന്നെയാണ്. ചുള്ളിക്കഷണങ്ങൾ ശേഖരിച്ചു കൊടുക്കുന്നതിൽ മാത്രമേ ഭൎത്താവിന്റെ ഒത്താശയും സഹായവും ഉണ്ടാകാറുള്ളു. എന്നാൽ കൂട്ടുകെട്ടുമ്പോൾ ഭൎത്താവും സമീപത്തുണ്ടായിരിക്കും. രണ്ടുകൂട്ടരും ഒരേ സ്ഥലത്തു നിന്നായിരിക്കും ചുള്ളിക്കൊമ്പുകൾ ശേഖരിക്കുന്നത്. രണ്ടുപേക്കും ഓരോ കഷണം കിട്ടിയ ഉടനെ രണ്ടും കൂടി ഒന്നിച്ചു പറന്നു പോകും. കൂടിന്നടുക്കെ എത്തിയാൽ ആൺപക്ഷി താൻ കൊണ്ടുവന്ന കഷണംകൂടി പെണ്ണിന്നു കൊടുക്കും. രണ്ടു കഷണങ്ങളും തന്റെ ഭാൎയ്യ അതിന്റെ ഇഷ്ടത്തിന്നനുസരിച്ചുള്ള സ്ഥാനത്തു വെക്കുന്നതുവരെ ആൺപക്ഷി സമീപത്തു വല്ലേടത്തും തഞ്ചിനില്ക്കും. എന്നാൽ ഇങ്ങിനെ രണ്ടുകഷണങ്ങൾ വെക്കാൻ സാധാരണ രണ്ടു സെക്കണ്ടു സമയത്തിൽ അധികം വേണ്ടിവരില്ല. ചിലപ്പോൾ വളഞ്ഞ ചില കൊമ്പുകൾ കിട്ടിപ്പോയാൽ പെൺപക്ഷി കുറെ ബുദ്ധിമുട്ടേണ്ടിവരും. അവളുടെ ഇഷ്ടത്തിന്നനുസരിച്ച വിധത്തിൽ കൊമ്പുകൾ സ്ഥാപിക്കുന്നവരെ വളരെ തൃഷ്ണയോടുകൂടി നോക്കി നില്ക്കുകയും അവളുടെ പ്രവൃത്തി കഴിഞ്ഞെന്നു കണ്ടാൽ ഉടനെ, അവളെ താമ

സിച്ചു നില്ക്കാതെ പറന്നു പോകയും ചെയ്യും. പിന്നാലെതന്നെ തന്റെ പത്നിയും പറക്കും. മുമ്പെ പോയതിനാൽ ഭർത്താവിനു മുമ്പെ ഒരു കൊമ്പു കിട്ടിയെന്നുവരാം. പക്ഷെ കൂട്ടുണ്ടാക്കുന്നതിൽ താൻ ഏൎപ്പെടാത്തതിനാൽ തനിക്കു ആദ്യം കിട്ടിയതുകൊണ്ടു പ്രയോജനമില്ല. പത്നിക്കു മറെറാന്നു ലഭിക്കുന്നതുവരെ തനിക്കു കിട്ടിയതു കൊക്കിൽവെച്ചു കാത്തുനില്ക്കേണ്ടിവരും. അവൾ താമസിച്ചെങ്കിൽ ഭർത്താവു അടുത്തു ചെന്നു ബദ്ധപ്പെടുത്തും. അവൾക്കാണ് ആദ്യം വല്ല കഷണവും കിട്ടിയതെന്നു വരികിൽ, ഭർത്താവിനെ കാത്തു നില്ക്കാതെ പറന്നു പോകയും ചെയ്യും. അവൾ പറന്നു പോകുന്നതു കണ്ടാൽ തനിക്കു കൊമ്പൊന്നും കിട്ടിയില്ലെങ്കിലും പിന്നാലെ താനും കുതിക്കും.

കുറെ നേരം ഇങ്ങിനെ അത്യുത്സാഹത്തോടുകൂടെ പണിയുന്നതിൽ യത്നിച്ചതിനുശേഷം, ദമ്പതിമാർ വല്ല വൃക്ഷത്തിൻ കൊമ്പിന്മേലോ, വീടുകളുടെ മുകളിലോ സൈ്വരമായിനിന്നു, അന്യോന്യം പ്രേമസൂചകമായി, ലാളനചുംബനാശ്ലേഷാദി കാമുകചേഷ്ടകളിൽ സസന്തോഷം ഏൎപ്പെട്ടു അല്പസമയം വിശ്രമിക്കുന്നു. കൊക്കുകൾകൊണ്ടു അന്യോന്യം തലയിന്മേലും ചിറകുകളിലും കൊത്തിച്ചീകി രസിക്കുന്നതിലാണ്, ലാളനചുംബനാശ്ലേഷാദി കാമുകചേഷ്ടകളൊക്കെ അടങ്ങിയിരിക്കുന്നതെന്നു വായനക്കാർ മനസ്സിലാക്കിയിരിക്കുമല്ലൊ? തങ്ങളുടെ പ്രണയം ഇങ്ങിനെ പരസ്യമായി കാണുന്നതിൽ 'കോകനും കാകപ്പെണ്ണും' അശേഷം മടക്കാറില്ല. ധാരാളം പരിഷ്കാരം സിദ്ധിച്ച പാശ്ചാത്യന്മാൎക്കല്ലാതെ ഇങ്ങിനെ ചെയ്യാൻ ധൈൎയ്യം വന്നു കണ്ടിട്ടില്ല. ഇംഗ്ലീഷു വിദ്യാഭ്യാസം സിദ്ധിച്ച പരിഷ്കാരികളായ നമ്മുടെ കാമിനീകാമുകന്മാരുടെ അനുകരണസാമൎത്ഥ്യം ഇത്രമേൽ ഫലവത്തായിട്ടില്ലെന്നു തോന്നുന്നു.

കാകന്മാരുടെ വിശ്രമസുഖം അധികനേരത്തോളം ഉണ്ടാകയില്ല. കൂടു കെട്ടാൻ തുടങ്ങിയാൽ രണ്ടു ദിവസംകൊണ്ടു അത് അവസാനിക്കും. ഉണക്കച്ചുള്ളികളാണ് സാധാരണ അവകൾ ശേഖരിക്കാറെങ്കിലും ബുദ്ധിമുട്ടിയാൽ പച്ചക്കൊമ്പുകളും ഒടിച്ച് ഉപയോഗിക്കും. കൂടു തീൎന്ന ഉടനെ മുട്ട ഇടുകയായി. ഒരു കാക്ക ര

ണ്ടോ, മൂന്നോ, ചിലപ്പോൾ നാലോ മുട്ടകളിടും. മുട്ട പച്ചനിറത്തിൽ തവിട്ടുപുള്ളികളോടുകൂടിയവയായിരിക്കും.

പൊരുന്നിരിക്കുന്നതിൽ ആൺപക്ഷിയും ചിലപ്പോൾ സഹായിക്കാറുണ്ടെന്നു ചിലർ പറയുന്നുണ്ട്. പക്ഷെ ഈ കാൎയ്യത്തിൽ വിശ്വാസയോഗ്യമായ തെളിവ് ഇതുവരെ കിട്ടീട്ടില്ല.

കാക്കക്കുഞ്ഞുങ്ങളെപ്പോലെ അഭംഗിയുള്ള ജീവികൾ ലോകത്തിൽ ഉണ്ടെന്നു തോന്നുന്നില്ല. എങ്കിലും അവയുടെ മാതാപിതാക്കന്മാർ അവ സ്വൎണ്ണംകൊണ്ടുണ്ടാക്കപ്പെട്ട ശിശുക്കളാണെന്നു വിചാരിച്ചുപോരുന്നു. കുഞ്ഞുകൾ ഉള്ള കൂട് ഒരു നിമിഷമെങ്കിലും രക്ഷയില്ലാതെ വിട്ടേക്കുകയില്ല. അമ്മ ഭക്ഷണം തെണ്ടാൻ പോകുമ്പോൾ അച്ഛൻ കാവലിരിക്കും. അമ്മ മടങ്ങിവന്ന ഉടനെ അവളെ ഏല്പിച്ചു അച്ഛൻ ഭക്ഷണത്തിന്നു പോകും.

സൎപ്പംമാത്രമറിഞ്ഞീടും
സൎപ്പത്തിൻെറപദങ്ങളെ.

എന്നുണ്ടല്ലൊ. കാക്കകൾ ഇത്ര സൂക്ഷ്മമായി തങ്ങളുടെ കുഞ്ഞുകളെ കാത്തു നില്ക്കുന്നതിൻെറ സാരം മേലെഴുതിയ ശ്ലോകാൎദ്ധത്തിൽ അടങ്ങിയിരിക്കുന്നു. കാക്കകൾ വലിയ കള്ളന്മാരാണ്. എവിടെയുണ്ട ചെറിയ പക്ഷിക്കുട്ടികളെന്നു അന്വേഷിച്ചറിഞ്ഞു അവയെ കൊത്തിക്കൊന്നു ഭക്ഷിക്കുന്ന കഠിനഹൃദയന്മാരായ തസ്കരന്മാരാണ് കാക്കകൾ. അതു തങ്ങൾക്കു നല്ല നിശ്ചയമുള്ളതിനാലാണ് തങ്ങളുടെ കുഞ്ഞുകളെ ഇത്ര സൂക്ഷിക്കുന്നത്. യോഗ്യന്മാരായ ചില പ്രകൃതിശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തിൽ, ഒരു കാക്ക അതിൻെറ സമീപവാസിയുടെ മുട്ടയെയോ, കുഞ്ഞിനെയോ ഭക്ഷിക്കയില്ലെന്നു കാണുന്നു. അയൽവാസികളോടു പെരുമാറേണ്ടുന്ന മൎയ്യാദ ചില മനുഷ്യരേക്കാൾ ഈ പക്ഷിക്കാണ് അധികം അറിവുള്ളതെന്നു സാരം.

ഏകദേശം ഇരുപത്തെട്ടു ദിവസം വേണം കാക്കക്കുഞ്ഞുകൾക്കു വെളിയിൽ പറന്നുപോകാൻ തക്ക ശേഷിയുണ്ടാകാൻ. പറക്കാറായ ഉടനെ തള്ളപ്പക്ഷി അവയെ വിട്ടൊഴിഞ്ഞു പൊയ്ക്കളക

യില്ല. പിന്നെയും രണ്ടു മൂന്നാഴ്ച അവയ്ക്കു ഭക്ഷണം ശേഖരിച്ചുകൊടുക്കും. ഒന്നിച്ചുകൂടി സഞ്ചരിക്കും. വായചുകന്നു കഴുത്തിലെ തൂവൽ അധികം തവിട്ടുനിറം ആകാതെ ഒരു നിസ്സഹായന്റെ നിലയിൽ കരഞ്ഞുകൊണ്ടു ചിലപ്പോഴൊക്കെ നാം കാണാറുള്ളത് ഈ പ്രായത്തിലുള്ള കാക്കക്കുഞ്ഞുകളെയാണ്. ആ പ്രായത്തിൽ അവയ്ക്ക് ഈത്തപ്പഴമല്ല ഒരു പഴവും സ്വതവേ കൊത്തിത്തിന്നുകൂട. പുണ്ണുകൊണ്ടാണ് വായ ചുകന്നതെന്നും ഈത്തപ്പഴം പഴുക്കുമ്പോഴാണ് വായിൽ പുണ്ണുണ്ടാകുന്നതെന്നും ഉള്ള വിശ്വാസത്തിന് അടിസ്ഥാനമില്ല. എങ്കിലും,

'ഈത്തപ്പഴം പഴുക്കുമ്പോൾ കാക്കയ്ക്കു വായപ്പുണ്ണ്' എന്നുള്ള പഴഞ്ചൊല്ലു ബഹു അർത്ഥവത്തും, ഏററവും ഉപയോഗയോഗ്യവും ആയതാകുന്നു. ഈ പ്രായത്തിൽ കുഞ്ഞുകൾ തള്ളയുടെ കൂടെത്തന്നെ, അവ പോകുന്ന ദിക്കിലൊക്കെ പോകും.

ചിലപ്പോൾ തള്ളപ്പക്ഷിക്കു വല്ല ഭക്ഷണസാധനവുംകിട്ടി അവൾ അതു കൊത്തിത്തിന്നാൻ ഭാവിക്കുമ്പോൾ കുട്ടി അടുത്തുചെന്നു അതു പിടിച്ചുപററാൻ ഭാവിക്കുന്നതും അതിനു കൊടുക്കാതെ, തള്ള പകുതി വിഴുങ്ങുന്നതും പിന്നെ, കുട്ടിയുടെ കരച്ചിൽ കേട്ടിട്ടു അലിവുണ്ടായിട്ടെന്നപോലെ വായിൽനിന്നു ഉഴിഞ്ഞു കുട്ടിയുടെ കൊക്കിൽ ഇട്ടുകൊടുക്കുന്നതും കാണ്മാൻ ബഹുരസമുള്ള കാഴ്ചകളാണ്. വല്ലതും തിന്നാൻ കിട്ടിയാൽ അതു തന്റെ സ്വന്തം ഉദരപൂരണത്തിനു ഉപയോഗിക്കുകയൊ വേണ്ടത്, കരയുന്ന കുഞ്ഞുകളെ രക്ഷിക്കാൻ അവയ്ക്കു കൊടുകയൊ വേണ്ടത് എന്നിങ്ങിനെ, മനസ്സിൽ രണ്ടു വിചാരങ്ങൾ അന്യോന്യം അടികൂടി വളരെനേരം ജയാപജയങ്ങൾ സംശയത്തിലായിരിക്കയും, ചിലപ്പോൾ 'ആത്മപൂജ്' ജയിച്ചുവെന്നു തീർച്ചപ്പെടുത്താൻ സംഗതിയാകത്തക്കവിധം, പകുതിയോളം വിഴുങ്ങുകയും ചെയ്യുന്നുണ്ടെങ്കിലും, കാക്കയ്ക്കു തന്റെ കുഞ്ഞുകളോടുള്ള കാരുണ്യത്തിനാണ് സ്വാർത്ഥപ്രതിപത്തിയേക്കാൾ ശക്തിയുള്ളതെന്നു അവ സംശയംകൂടാതെ സ്ഥാപിച്ചിട്ടുണ്ട്. കൂടു വിട്ടതിനുശേഷവും കുറേക്കാലത്തേക്കുള്ള ദയ തന്റെ കുഞ്ഞുകളോടു കാണിച്ചില്ലെങ്കിൽ ആഹാരസമ്പാദ്യത്തിനു കഴിവില്ലാതെ കു

ഞ്ഞുകൾ നശിച്ചുപോകും. എല്ലാപരീക്ഷയിലും ജയിച്ചു സ്വന്തം ആഹാരം സമ്പാദിക്കാൻ കുഞ്ഞുകൾക്കു കഴിവായെന്നു കണ്ടാൽ മാത്രമേ തള്ള തന്റെ കുഞ്ഞുകളെ കേവലം വിട്ടുപിരികയുള്ളു.

മൂർക്കോത്ത് കുമാരൻ.

ഉ ണ്ണു നീ ലീ

# സന്ദേശം

ആടിക്കൊണ്ടാചവടികളഭംകൊണ്ടചെൻറാകളത്തി-
ക്കോടിക്കോടിപ്പടവയെടുനികോതയോചൂതുതാരും
പക്കത്തെങ്ങുംനഖപദമണിഞ്ഞങ്ങിനേകാണകത്തും
വക്കത്തുംചേന്നഴകിനൊടിളഞ്ചോടിമാർപോരുമാറ്. ൧൰൧

അപ്പൂമാതിന്നൊരുസഹചരീമംഗനാമൌലിമാലാ
മിപ്പാർമേലുള്ളമൃതസരസീമിക്ഷുചാപസ്യകീർത്തിം
കപ്പൂരാളീമിനിയനയനങ്ങൾക്കുകാണംനേരാണാം
മൽപ്രേമത്തിൻവിളകഴനിയാംമാനിനീംകാങ്കെപിന്നേ. ൧൰൨

ചൊല്ലുംതാനേപൊരികുഴലിതാന്തന്നൊബാലേന്ദ്രനീലം
വെല്ലുംകാന്ത്യാവെരുളുമിളമാൻതോൽക്കുമക്കണ്ണുകൊണ്ട്
കല്യാണാനാംനിജനിലയനംമിക്കമുണ്ടെക്കൽമേവും
നല്ലാരെൻറാനവകമലിനീവെണ്ണിലാവുണ്ണുനീലിം. ൧൰൩

അന്നപ്പേടക്കതിമൃദുപദന്യാസവൈദഗ്ധ്യലീലാ-
തന്നെത്തന്നേമുഴവനിറയിപ്പോൻറയാത്രാവിലാസം
ഉന്നിദ്രാണംതരുണകമലംവെല്ലുമച്ചേവടിത്താ-
രന്യസ്ത്രീണാംകരിയകബരീഭൂഷണംമൽപ്രിയായാഃ. ൧൰൪

മിത്രം പാത്താൽത്തിരുവിരൽപരം പങ്കജാന്തൎഗ്ഗളന്നാം
മുക്താജാലദ്യുതിമുഴവനേകാംക്കവെല്ലും നഖാളി
ഗുൽഫേഗ്രൂഢം പുറവടിവെടിഞ്ഞിട്ടുമക്കൂൎമ്മശോഭാം
മൽപ്രേയസ്യാഃ പ്രണമതികണെക്കാൽക്കുമായൂരകണ്ണാം.　　൧൱൭

ഒപ്പം നില്ലാമനസിജമണിച്ചെപ്പുജാരുദ്വയത്തോ-
ടപ്പാലാക്കും കരികരരുചിം കമ്രമൂരുപ്രകാണ്ഡാ
അപ്പൂബാണന്നനുപമമഹാരാജ്യമാമോമലാംഗാം
മൽപ്പുണ്യാംനാം പരിണതിപദാചൊല്ലവെല്ലൻപ്രിയായാഃ.　　൧൱൮

ക്ലാന്തം മദ്ധ്യം ബകുളകുസുമശ്രീഭരം നാഭിദേശം
കാന്തം വേണീമറനിഴലിവ പ്രേക്ഷ്യതേ രോമരാജി
കല്യാണാംഗ്യാം നിജമധുരിമാപൂണ്ണലാവണ്യഗംഗാ
കല്ലോലാളീവലികളുദരം കയ്ത്തലം ചിത്തയോനേഃ.　　൧൱൯

നമ്രം ത്തുമല്ലിടയൊടിയുമാറുന്നതം കൊങ്കയുഗ്മം
കമ്രാകാരേ കരകിസലയേ കന്ദളീകന്ദളാഭേ
കംബുശ്രീമൽഗളമിരുളാം കുഴൽക്കററചീൎത്താൎത്തമേററം
ബിംബാകാരം തരളമണിവാചന്ദ്രബിംബാനനായാഃ.　　൧൱൱

പൂന്തേൻവെല്ലും മധുരവചനം ചന്ദ്രികാമന്ദഹാസം
കാന്താദന്താവലിമരതകാദശ്ലീലൌകപോലൌ
കണ്ണാന്തം നീണ്ടിനിയമറിമാൻനോക്കുവെൽവൊൻറനേത്രം
കണ്ണൌപൂമാതഴകൊട്ടുകളിപ്പോരുപൊന്നൂയലല്ലോ.　　൧൱൰

എൾപ്പൂക്കപ്പൊൻകരുത്തുമഴകാന്നഞ്ചിതം നാസികാഗ്രം
വിൽപോലേ നീണ്ടുദിതനെറിയൽപ്രൌഢിചില്ലീതരംഗം
മുററാതോമൽക്കുളൂർമതിപൊരും നെററിമുററിൻെറതിങ്കൾ
ക്കുററാൽക്കുററം വദതിവദനാം ഭോരുഹം മൽപ്രിയായാഃ.　　൧൰൦

മുണ്ടെക്കൽചേൎന്നഴകുപൊഴിവോരുണ്ണുനീലീതിപേരാം
മണ്ടിച്ചാലത്തളരുമിളമാൻവെൻറമുഗ്ദ്ധേക്ഷണായാഃ
കൊണ്ടിൽക്കോലക്കരിമുകിലുടേകാന്തിനിൎക്കൊണ്ടിരിണ്ട-
ക്കണ്ടിക്കാൎമൻകുഴൽകുഴൽതൊഴുംകാന്തിസൌജന്യസിന്ധോഃ,

ചാണിന്മേൽനീണ്ടസിതനയനഞ്ചാപലംചേൎന്നമാററം
കാണുന്തോറുംനയനസുഭഗംകാമിനാംപുണ്യപൂരം
ഓണംമാരന്നുദയഭവനംപൂവിൽമാതിന്നിനിക്കോ
കോണംപോരാകുടിലമിഴിതൻകോലമിവ്വണ്ണമെന്മാൻ. ൫൰൨

എന്നോടുണ്ടോപ്രഥമവിരഹവ്യാകുലാന്തനമിന്നോ
തന്വീമാലാംശിശിരമഥിതാന്താമരപ്പൊയ്ക്കപോലെ
അന്യാകാരംവഹതിതിരുമെയ്മിക്കവാറുംമൃഗാക്ഷീ
മിന്നോലക്ഷ്മീംകിമുകുമുദിനീയാതിശീതാംശുഹീനാ. ൫൰൩

കണ്ടിക്കാൎമൻകുഴലിടകലൎന്നുച്ചികിത്തൂവത്താ-
ഞ്ഞുണ്ടേപ്പാനായുടനുടനെഴുംദീൎഘനിശ്വാസഖിന്നാ
തൊണ്ടിച്ചെവ്വാന്നയനശഫരീനീലതാംനീലനേത്രാം
തൊണ്ടിച്ചെവ്വാംവടിവുമിയലാമശ്രുപാതാതിരേകാൽ ൫൰൪

ചില്ലീവല്ലീനെറിയലമറന്നംബുജേതേന്മുടിഞ്ഞാൽ
മെല്ലപ്പെക്കൊണ്ടളികുലമുറങ്ങിൻറതായ്ത്തോൻറമാകാം
കല്യാണാംഗ്യാദിവസദശമീചന്ദ്രശോഭാമിണങ്ങാ-
തെല്ലാപ്പോഴുംകരതലപരിഷ്വംഗഖിന്നൌകപോലെ ൫൰൫

നീലക്കല്ലാൽവിലസിതമണിച്ചെപ്പുപോലേവിളങ്ങും
കോലപ്പോൎമന്മുലകുവലയംവെൻറമുഗ്ദ്ധേക്ഷണായാഃ
ബാലസ്നിഗ്ദ്ധംനഖപദമണിഞ്ഞശ്രുപാതാന്തരേഖം
ചാലത്തേടൻറംചുണയൊഴുകുമച്ചൂതപെകങ്ങളെൻറ് ൫൰൬

ബിന്ദുസ്വിന്നംമൃദുനഖപദോല്ലാസിവീരായിതാന്തേ
മന്ദംമന്ദംമമകരതലംകൊണ്ടുസംവാഹനീയം
സന്തപ്തായാമദനശിഖിനാസാരമ്മൂരുയുഗ്മം
മന്ത്ത്രുണിൻപരിചുവിളറിപ്പോയിതാകാംപ്രിയായാഃ ൯൭

വേണംശ്രീമന്മധുരവചനാംവീരമൌലേ! സഖീംതേ
കാണക്കൂട്ടമ്പൊഴുതറിയലാമെങ്കിലുംപങ്കജാക്ഷീം
ക്ഷീണക്ഷീണാംവിഗതഹരിണാമിന്ദ്രദിക്ചന്ദ്രരേഖാം
കാൺനേരത്തുള്ളകരുതിനോരന്യധാമന്നിലാർപോൽ ൯൮

മററംചൊല്ലാംകുശൽമനസിജക്ലേശിനീംകുററപ്പാൻ
ചുററംമേവുംനിജസഹചരീവർഗ്ഗമെൻവാർത്തകൊണ്ട്
മററംമാഢ്യീംചെവിനിറയുമാറങ്ങുക്കൂവുംദശായാ-
മിററിറേററാലുംനയനസലിലംവീക്ഷ്യതപ്രാണനാഥാ ൯൯

നീലക്ഷൌമംപുറപുറയുമിട്ടുത്തമെമ്മെത്തമേലാ
നീലപ്പാത്തിൽപരിചെഴുമിളന്തൂയ്യലാംതൂലഭാജി
ചാലത്താലുറവടനുടനുരുണ്ടസ്ഥിരസ്ഥാനശയ്യാ-
തോലിത്താഴത്തവശപതിതാരോദിതിപ്രാണനാഥാ ൧൦൦

പണ്ടെപ്പോലെതെളിവിനൊടുണർത്താൻറെഴുന്നിററിരിന്നേ
വണ്ടാർകോലക്കുഴലഴികുളിത്താൻറനോക്കീട്ടുമന്ദം
കേഴാതെനീകുളികുറിയിടെൻറിഞ്ഞിനെച്ചുഴനിൻറ
ത്തെന്താഴീവർഗ്ഗേവദതിശയിതാവാധകേളാതപോലെ ൧൦൧

ദേവീംനിദ്രാമഭിമതഫലപ്രാപണേകല്പവല്ലീ
മാവാഹിപ്പാൻവദനകമലേപീഠപൂജാംനിധായ
സേവാഖിന്നംനിജപരിജനംപോയ്ക്കിടക്കൻറണത്തി
പ്പൂവ്വാർകോലക്കുഴലിവെറതേമിലയന്തീട്ടുശൌചം ൧൦൨

ദേവീന്നിദ്രാമുപഗതവതീ ചാലനാൾവേറിരിന്നോ-
രെന്നേക്കണ്ടിട്ടുപഗതമഹാനന്ദസന്ദോയിവേഗാൽ
അശ്ലേഷസരഭസമുണൎന്നാകുലാശോകസിന്ധൌ
പണ്ടതിൽക്കാൾമുഴുകിമുറയിട്ടങ്ങിനേസംസ്ഥിതാവാം ൧൦൩

നീളുന്നീലക്കുഴൽനിരകളിൽത്താണുതൂണാകുലാഭ്യാം
പശ്യന്തീസാരഘുപതികഥാംവിത്തുവിത്തന്തരാളേ
ബാഷ്പാൎദ്രാഭ്യാമണിമിഴികളാലാശപസത്തീക്ഷണംവാ-
ദുഃഖേദുഃഖപ്രചുരചരിതാന്യവസിദ്ധൌഷധാനി ൧൦൪

യൽസത്യംതൽഭവതുപുണർതംന്നാൾപിറന്നെങ്ങൾകാന്തൻ
വന്നിട്ടിൻെറമമമനസിജച്ചൂടൊഴിച്ചിടുമാകിൽ
തോഴീപൂച്ചോംലേഴവതിതുനൻറഷ്ടമേശ്രുക്രചന്ദ്രൌ
ഭാഗ്യേജീവസ്സ്വയമൊരുനുറങ്ങാശപസന്തീസ്ഥിതാവാ ൧൦൫

---

# മോക്ഷപ്രദീപം.

---



തത്വശാസ്ത്രസംബന്ധമായും വേദാന്തസംബന്ധമായും മററും ജ്ഞാതവ്യങ്ങളായ അനേകം വിഷയങ്ങളെക്കുറിച്ചുള്ള ഗ്രന്ഥങ്ങൾ ഇംഗ്ലീഷു സംസ്കൃതം മുതലായ അന്യഭാഷകളിൽ അവിടവിടെയായി ചിന്നിച്ചിതറിക്കിടപ്പുണ്ട്. ആവക ഗ്രന്ഥങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന വിഷയങ്ങളുടെ ശരിയായ ജ്ഞാനം എത്രയോ അപേക്ഷിതമാണെങ്കിലും ഇതരഭാഷകൾ പഠിച്ചു വ്യുല്പത്തി സമ്പാദിക്കേണ്ടതിലേക്കുള്ള സൌകൎയ്യം അധികം പേ

ക്കും ഉണ്ടാവുന്നതല്ലെന്നുള്ളതു നിർവ്വിവാദമാണല്ലൊ. അതിനാൽ അന്യഭാഷകളിൽ അന്തർഭവിച്ചു കിടക്കുന്ന അറിവുകളെ സ്വഭാഷയിൽ സംക്രമിപ്പിച്ചു പൊതുജനങ്ങൾക്കു വെളിവാക്കിക്കൊടുക്കുന്നവരുടെ പരിശ്രമത്തോളം ശ്ലാഘനീയമായിട്ടു മററവല്ലതും ഉണ്ടോ എന്നു സംശയമാണ്. ഇങ്ങിനെ കേവലം പരാത്ഥത്തെ മാത്രം ഉദ്ദേശിച്ചു പ്രയത്നിക്കുന്ന അപൂർവ്വം ചിലരുടെ കൂട്ടത്തിൽ മോക്ഷപ്രദീപകത്താവായ ശിവയോഗിയുടെ പേരു പ്രത്യേകം സ്മരണീയമാണ്.

ചതുർവ്വിധപുരുഷാത്ഥങ്ങളിൽവെച്ച് ഉൽകൃഷ്ടമായ മോക്ഷമെന്ന പുരുഷാത്ഥത്തെ സാധിക്കേണ്ടതിനുള്ള ഉത്തമമായ മാർഗ്ഗത്തെപ്പററിയാണ് ഗ്രന്ഥകത്താവ് ഇവിടെ ആലോചിക്കുന്നത്. മോക്ഷമാർഗ്ഗത്തെ സംബന്ധിച്ചു നാനാമതക്കാരുടെയിടയിൽ എന്നു മാത്രമല്ല ഒരേമതക്കാരിലുള്ള പല ശാഖക്കാരിൽക്കൂടി അഭിപ്രായഭേദമുള്ളപ്പോൾ ഗ്രന്ഥകത്താവിന്റെ അഭിപ്രായം സവ്വജനാദരണീയമാകുമോ എന്നുള്ള ശങ്കയ്ക്കു ആദ്യംതന്നെ സമാധാനം പറയുന്നു. ആസ്തികന്മാരായ സകല മതക്കാരും അവരവർ വിശ്വസിക്കുന്ന ദൈവംതന്നെ പ്രധാനമെന്നു കരുതുന്നുണ്ടെങ്കിലും വാസ്തവത്തിൽ അവർ ശക്തിയേയാണ് ആരാധിക്കുന്നത് എന്നു സൂക്ഷ്മമായി പര്യാലോചിക്കുന്നതായാൽ ഏവനും സ്പഷ്ടമാകുന്നതാണ്. സൃഷ്ടിസ്ഥിതിസംഹാരാദികൾ ചെയ്യുന്ന ഈശ്വരൻ ശക്തിക്കധീനനാണെന്നും ദാഹശക്തിയില്ലെങ്കിൽ അഗ്നിയെ കാലുകൊണ്ട് ചവുട്ടി കെടുക്കുന്നതുപോലെ, ശക്തിയില്ലെങ്കിൽ ഈശ്വരനേയും ആരും സേവിക്കുന്നതല്ലെന്നും അതിനാൽ സവ്വവും ശക്തിയുടെ അംശമെന്നും ശക്തിക്കധീനമെന്നും ഗ്രന്ഥകത്താവ് പ്രമാണങ്ങൾകൊണ്ടും യുക്തികൊണ്ടും സാധിക്കുന്നു. സത്വഗുണം വദ്ധിച്ച കാലത്തു സത്തുക്കൾ ശക്തിയെ ഭജിച്ചിരുന്നു എന്നും രജസ്തമോഗുണങ്ങൾ വദ്ധിച്ച കാലത്തു കവിതക്കാരാൽ കല്പിക്കപ്പെട്ട പ്രമാണങ്ങളിൽ ഭ്രമിച്ചു പല ദേവന്മാരേയും ഭജിച്ചു തുടങ്ങിയതിനാൽ സവ്വകാരണമായ ശക്തിയുടെ ഭജനം ക്ഷയിച്ചുപോയി എന്നും ആണ് പറയുന്നത്. ഏതുവിധമായാലും ശക്തിയിൽനിന്നു കവിഞ്ഞ

തായ ഒരു ദ്വൈതത്തെ സ്ഥാപിപ്പാൻ ആരെക്കൊണ്ടും കഴിയുന്നത
ല്ലെന്നു ഗ്രന്ഥകർത്താവു ഖണ്ഡിതമായി പറയുന്നു.

ഇപ്രകാരം ശങ്കിതതത്വത്തെപ്പററി പറഞ്ഞതിന്റെ ശേഷം
മോക്ഷത്തിനുള്ള ഏകമാർഗ്ഗത്തെപ്പററിയാണ് പിന്നീടു പ്രസ്താവി
ക്കുന്നത്. സച്ചിദാനന്ദവസ്തുവിൽ മനോലയം എന്നാണ് മോക്ഷ
ത്തെ വിവരിച്ചിരിക്കുന്നത്. സുഷുപ്തിയിൽ മനസ്സു ലയിക്കുമ്പോൾ
ദ്വൈതപ്രപഞ്ചവും സംസാരദുഃഖവും ഒന്നുമില്ലെന്നും എപ്പോൾ
മനസ്സു വികസിക്കുന്നുവോ അപ്പോഴാണ് എന്റെ ഭാര്യ, എന്റെ
പുത്രൻ എന്നിങ്ങിനെ ഓരോ അഭിമാനവും നാനാവ്യവഹാരങ്ങളും
സുഖദുഃഖങ്ങളും വന്നു ബാധിക്കുന്നത് എന്നും എല്ലാവക്കും അനു
ഭവമായിരിക്കെ മനസ്സിന്റെ വികാസമാണ് സംസാരം, അതി
ന്റെ ലയാവസ്ഥയാണ് സംസാരദുഃഖനിവൃത്തി എന്നു സർവ്വമത
ക്കാക്കും സമ്മതിക്കാതെ ഇരിപ്പാൻ നിർവ്വാഹമില്ല. ഈ മനോല
യമാണ് യോഗം എന്നു പറയുന്നത്. യോഗം രാജയോഗമെന്നും
ഹഠയോഗമെന്നും രണ്ടു വിധമുള്ളതിൽ ഗീതയിൽ ശ്രീകൃഷ്ണഭഗവാൻ
ഉപദേശിക്കുന്ന രാജയോഗത്തിന്നാണ് ഗ്രന്ഥകർത്താവു പ്രാധാന്യം
കൊടുത്തിട്ടുള്ളത്. രാജയോഗം അഭ്യസിക്കേണ്ട ക്രമം ഇപ്രകാരം
സംക്ഷേപമായി ഗ്രന്ഥകർത്താവു ഒരു ദിക്കിൽ വിവരിച്ചിട്ടുണ്ട്.
ജനബാധയില്ലാത്ത ദിക്കിൽ സുഖാസനത്തിലിരുന്നു മനസ്സിനെ
ഏകാഗ്രതപ്പെടുത്തുമ്പോൾ മനസ്സു ഏതേതു വിഷയത്തിൽ ഓടുന്നു
വോ അതാതു വിഷയത്തിൽനിന്നു മടക്കി എടുത്തു മനസ്സിനെ ആ
ത്മസ്ഥാനത്തിൽ നിറുത്തണം. അങ്ങിനെ നിറുത്തുമ്പോൾ അവി
ടെ ചില ചിഹ്നങ്ങൾ പ്രകാശിക്കും. അതു കണ്ടു മനസ്സു വിസ്മ
യിച്ച് ആനന്ദിച്ചു സംസാരവിഷയത്തിൽ ഓടാതെ അതിൽതന്നെ
ഇടവിടാതെ നില്ക്കും. അങ്ങിനെ നിന്നുനിന്നു മനസ്സു ലയിക്കയും
ചെയ്യും. ഇതാണ് രാജയോഗം. യോഗാഭ്യാസത്തിന്നു വേണ്ടുന്ന
പത്ഥ്യാഹാരക്രമങ്ങളെയും ഇതിൽ സവിസ്തരം വിവരിച്ചിട്ടുണ്ട്.
ഗ്രന്ഥകർത്താവിന്റെ അഭിപ്രായം സാധിക്കേണ്ടതിലേക്ക് അനേ
കം യുക്തികളും പ്രമാണങ്ങളും കൊണ്ടുവന്നിട്ടുള്ളതിന്നു പുറമെ അ
തിന്നു സ്വാനുഭവം സാക്ഷിയാണെന്നും പറയുന്നു.

ഏതാദൃശങ്ങളായ വിഷയങ്ങളെപ്പററി പ്രതിപാദിക്കുമ്പോൾ ഗ്രന്ഥകാരന്മാർ തങ്ങളുടെ വൈദുഷ്യം പ്രകടിപ്പിക്കേണ്ടതിലേക്കാ തങ്ങൾക്കുതന്നെ അത്ഥം സ്പഷ്ടമാകായ്കയാലോ പലപ്പോഴും സന്ദിഗ്ദ്ധപദങ്ങളെക്കൊണ്ട് വായനക്കാരെ പരിഭ്രമിപ്പിക്കാറുണ്ട്. വിഷയഗൌരവം നിമിത്തം പ്രസിദ്ധങ്ങളല്ലാത്ത സംസ്കൃതപദങ്ങൾ ധാരാളം ഉപയോഗിക്കാതെ നിവൃത്തിയില്ലെന്നും ചിലപ്പോൾ വന്നേക്കാം. ഈ വക വൈഷമ്യങ്ങളുള്ളതുകൊണ്ട് ഈ ജാതി പുസ്തകങ്ങൾ വാങ്ങി വായിക്കുന്നതിൽ പലക്കും വൈമുഖ്യം ജനിക്കുന്നതിനെക്കുറിച്ച അത്ഭുതപ്പെടുവാനില്ല. എന്നാൽ പ്രകൃതപുസ്തകമാകട്ടെ, കുട്ടികൾക്കുകൂടി വായിച്ചാൽ മനസ്സിലാകത്തക്കവണ്ണമുള്ള ലളിത വാചകങ്ങളിലാണ് എഴുതപ്പെട്ടിട്ടുള്ളത്. ഇത് വായിക്കുന്നത് ഒരു ശ്രമമാണെന്നു ആക്കും തോന്നുകയില്ല. യോഗമാഹാത്മ്യത്തേയും യോഗാഭ്യാസക്രമത്തേയുംപററി സൂക്ഷ്മമായി അറിവാൻ താല്പയ്യമുള്ളവർ ഈ പുസ്തകം വാങ്ങി വായിക്കുന്നതു നന്നായിരിക്കും.

എങ്കിലും ഞങ്ങൾക്കു വായനക്കാരോടു ഒരപേക്ഷ ചെയ്യാതെയിരിപ്പാൻ നിവൃത്തിയില്ല. ഈ വക പുസ്തകങ്ങൾ വളരെ ആലോചനാപൂവ്വം വായിക്കേണ്ടതാണ്. പ്രസ്തുതപുസ്തകത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന വിഷയത്തെ സംബന്ധിച്ചേടത്തോളം യോഗ്യന്മാരായ ഋഷിശ്രേഷ്ഠന്മാരിൽകൂടി അഭിപ്രായഭേദമുള്ളതായി കാണുന്ന അവസ്ഥക്ക്, ഏതെങ്കിലും ഒരു അഭിപ്രായം സവ്വഥാ ആദരണീയം എന്നുവെച്ച ആലോചനകൂടാതെ കൈക്കൊള്ളുന്നതു പരമാബദ്ധമാണെന്നു പറയേണ്ടതില്ലല്ലൊ. യുക്തിക്കും അനുഭവത്തിനും വിരോധമായ അഭിപ്രായങ്ങൾ ആരുതന്നെ പുറപ്പെടുവിച്ചാലും സ്വീകാരയോഗ്യമല്ലെന്നു പ്രകൃതപുസ്തകത്തിൽ ഒരിടത്ത് ഉദാഹരിച്ചിട്ടുള്ള വാസിഷ്ഠവചനംതന്നെ നമ്മെ പഠിപ്പിക്കുന്നുണ്ട്.

യുക്തിയുക്തമുപാദേയം വചനം ബാലകാദപി
അന്യത്തൃണമിവത്യാജ്യമപ്യുക്തം പത്മജന്മനാ.



# ഉളിപിടിച്ച കയ്യ്



പൊല്ലീസ്സും മജിസ്ത്രേട്ടും അക്കാലത്തില്ല. കയറും മുളകും കുററം തുമ്പുണ്ടാക്കുവാനുള്ള ഉപകരണങ്ങളാണെന്നാരും വിചാരിച്ചിരുന്നതുമില്ല. കോട്ടിലേല്പിക്കലും കൂട്ടിൽ കേററി വിസ്തരിക്കലും അന്നു തുടങ്ങീട്ടില്ല. 'പിക്കെട്ടും എടക്കുഴവയും' തച്ചുശാസ്ത്രത്തിലെ സംജ്ഞകളെന്നല്ലാതെ ഭേദ്യവകുപ്പിലെ പ്രയോഗവിശേഷങ്ങളാണെന്നു ജനങ്ങൾക്കറിവായിത്തുടങ്ങിയതും അന്നു മുതൽക്കല്ല. ഊട്ടും ചോട്ടും പിടിച്ചു കുററം തുമ്പുണ്ടാക്കുന്നതിന്നു കയ്യൂക്കിനേക്കാൾ നല്ലതു നെഞ്ഞൂക്കും തന്മിടുക്കുമാണെന്നു പരബോദ്ധ്യം വരുത്തി പരോപദ്രവം കൂടാതെ വളരെക്കാലം പൊല്ലീസ്സുകാര്യ്യം അന്വേഷിച്ചു വന്ന ഉക്കണ്ടക്കുറുപ്പു കാര്യ്യക്കാർ പ്രായംചെന്നു പണിയിൽനിന്നു പിരിഞ്ഞതിന്നുശേഷം പുതിയ ഏർപ്പാടുപ്രകാരം മമ്മതുഖാൻ എന്നൊരു പട്ടാണിയെ കുറുപ്പിന്റെ സ്ഥാനത്തു കോത്തുവാളാക്കി നിശ്ചയിച്ചു. വെട്ടും തടവും, അടവും ചോട്ടും, തല്ലും, മല്ലും, മർമ്മപ്പൊരുളും കടുകട്ടിയാക്കീട്ടുള്ള കുറുപ്പിന്റെ കൊട്ട് കുററക്കാൎക്കേ കിട്ടീട്ടുള്ളു. എന്നാൽ യമഘാതകനായ മമ്മതുഖാന്റെ കയ്യ് ചിലപ്പോൾ പിഴച്ചു വീണിരുന്നതുകൊണ്ടു നിർദ്ദോഷികളും കഷ്ടപ്പാടനുഭവിക്കേണ്ടതായി വന്നിട്ടുണ്ട്.

ചെറുപ്പം മുതൽക്കു കുറുപ്പുകാര്യ്യക്കാരുടെ മനസ്സിൽ കുടികൊണ്ടിരുന്ന ധാവള്യം ഉള്ളിലൊതുങ്ങാതെ വടിഞ്ഞുപൊഴിഞ്ഞു രോമകൂപങ്ങളിൽകൂടി പുറപ്പെട്ട് എണ്പതും ഒയ്മ്പതും പ്രായം ചെന്ന ആ കാലത്ത് അദ്ദേഹത്തിന്റെ രോമങ്ങളുംകൂടി നിരഞ്ജനത്വം പ്രാപിച്ചിരുന്നു. താടിയും മൂക്കും തമ്മിൽക്കൂടിക്കാഴ്ച കഴിഞ്ഞതു മുതൽക്കു ഐക്യം വൎദ്ധിച്ചതുകൊണ്ട് എടക്കു മററൊരംഗമുണ്ടെന്ന

റിവാൻ മനസ്സിരുത്തേണ്ട ദിക്കായി. ദൃഢഗാത്രനായ ആ ചെറു പുരുഷനെ അന്നും ജര ബാധിച്ചിട്ടില്ല. രണ്ടുകാതം വഴി നടപ്പാനും രണ്ടു നാലാളുകളോടു മല്ലിടാനും ആ വയോധികന്ന് അന്നും പ്രയാസമുണ്ടായിരുന്നില്ല. കാഴ്ചക്കാർക്കറിവില്ലാത്ത നാട്ടുപാതയും ഊടുവഴികളും ഇല്ലെന്നു മാത്രമല്ല അദ്ദേഹത്തിൻെറ അധികാര അതൃക്കകത്തുള്ള കുററിക്കാടും പൊട്ടക്കിണറുംകൂടി അദ്ദേഹത്തിന്നു പരിചയമുണ്ട്.

അലക്കിയ രണ്ടു പാവുമുണ്ടു മുട്ടു മറെ ഞാത്തി ഉടുത്തു കുത്തും മടിയും കൂർമ്പിച്ച കോന്തല ചുരുക്കിക്കുത്തി കല്പിച്ചുകിട്ടിയ വെള്ളിവടിയും എടുത്തു കുറുപ്പു തമ്പുരാനെ കാണുവാനായി കുരിക്കളെട്ടെക്കു പുറപ്പെട്ടു പടിക്കലെത്തിയപ്പോഴേക്കും ഓടിക്കിതച്ചു വാടിത്തളൎന്ന് ഒരാൾ കുറുപ്പിൻെറ മുമ്പിൽ വന്നു വീണു. ദുഃഖകുനാം നേരിട്ടതുകൊണ്ടുണ്ടായ നിരസത്തോടുകൂടി ആശാരിക്കു തീണ്ടലില്ലാത്തക്കാലമായോ? എന്നു കുറുപ്പു ചോദിച്ചതിന്നു 'തമ്പുരാനെ, അടിയൻ തച്ചൻ കോപ്പനാണ്. അത്യാപത്തിൽപ്പെട്ട അടിയനെ രക്ഷിക്കണെ' എന്ന് ആശാരിച്ചെക്കൻ തൊഴുതുകൊണ്ടു പറഞ്ഞു.

കുറുപ്പ്— ആപത്തു നേരിട്ടിട്ടുണ്ടെന്നു കണ്ടാലറിയാം. നീ ചോററാനിക്കരെ കിഴക്കെ കുന്നിന്മേൽ കൂടിയാണ് വരുന്നതെന്നും മനസ്സിലായി. വായുക്ഷോഭത്തിൻെറ ഉപദ്രവമുള്ളവനും എടുത്തു കൈ സ്വാധീനമുള്ളവനുമാണെന്നും ഞാൻ ധരിച്ചു. തച്ചൻ കോപ്പനാണെന്നു പറഞ്ഞതുകൊണ്ടു വിശേഷവിധിയായിട്ടു എനിക്കു ഒന്നും മനസ്സിലായില്ല.

കോപ്പൻ— കല്പിച്ചതൊക്കെ ശരിയാണ്. തമ്പുരാനു ജ്യോതിഷവുംകൂടിയുള്ളതുകൊണ്ട് അടിയൻ പ്രാണനെ ഉപേക്ഷിക്കേണ്ടിവരില്ല നിശ്ചയം.

കുറുപ്പ് —എനിക്കു ജ്യോതിഷം അറിഞ്ഞുകൂട. നിൻെറ സമ്പ്രദായം കണ്ട് ഇത്രയും അറിഞ്ഞതാണ്. നിൻെറ കാലിൽ പുരണ്ടിട്ടുള്ള ആ പ്രത്യേകനിറത്തിലുള്ള മണ്ണ് അടുത്തദിക്കിൽ ചോററാനിക്കരെ കുന്നിൽ മാത്രമേയുള്ളു. നീ ജീവഹാനി വരുത്തക്ക എന്തു കൃത്യമാണ് ചെയ്തത്? പറ! ഭയപ്പെടേണ്ട.

കോപ്പൻ—മൂത്താശാരി പറങ്ങോടനെ കൊന്നത് അടിയനാണെന്നു വിശ്വസിച്ചു കൊത്തുവാളും ശിപായിമാരും അടിയനെ പിടിപ്പാൻ അന്വേഷിച്ചു പുറപ്പെട്ടിട്ടുണ്ട്. അവർ വന്നു പിടിക്കുന്നതിന്നു മുമ്പിൽ സത്യാവസ്ഥ മുഴുവൻ ബോധിപ്പിക്കാൻ സാധിക്കാത്തപക്ഷം അതിന്നുവേണ്ട സമയം കല്പിച്ചനുവദിപ്പിക്കണം. സത്യം തമ്പുരാനെ ധരിപ്പിച്ചതിന്നുമേൽ അടിയനു കഴുവിന്മേൽ കയറിയാൽ സങ്കടമില്ല. അയ്യോ! തമ്പുരാനെ അവർ വരുന്നുണ്ട്. അടിയൻ നിരപരാധിയാണെ.

കോപ്പന്റെ പരിഭ്രമം കണ്ടു കുറുപ്പു തിരിഞ്ഞുനോക്കിയപ്പോഴേക്കും മമ്മതുഖാനും ശിപായിമാരും അടുത്തെത്തിക്കഴിഞ്ഞു. മമ്മതുഖാൻ കുറുപ്പിനെക്കണ്ടപ്പോൾ ഗൌരവത്തിന്നിടിച്ചൽ പററാത്തവിധം തന്റെ ഓഷ്ഠപുടത്തിന്റെ എടത്തുഭാഗം അല്പം ഒന്നു മേല്പോട്ടു ചുളിച്ച് 'കുലപാതകിയോടാണോ കുശലപ്രശ്നം? എന്നു ചോദിച്ചു.

കുറുപ്പ്— ഇവൻ കുലചെയ്യുവനാണെന്നു ഞാൻ ധരിച്ചു കഴിഞ്ഞില്ല. എന്നു തന്നെയല്ല കുററം ചെയ്യുട്ടില്ലെന്നു എന്നെ ബോദ്ധ്യപ്പെടുത്തുവാനായി ഇവൻ ചിലതു പറവാൻ ഭാവിക്കുമ്പോഴാണ് നിങ്ങൾ വന്നെത്തിയത്. അതുകൊണ്ടു കാൎയ്യം ഒന്നും എനിക്കു മനസ്സിലായില്ല.

മമ്മതുഖാൻ— ഇക്കാൎയ്യം മനസ്സിലാകുവാൻ അധികമൊന്നും പറഞ്ഞിട്ടുവേണ്ട. സംഗതി വെളിവായി ഇതാ ഈ വാറോലയിൽ എഴുതീട്ടുണ്ട്.

കുറുപ്പു വാറോലവാങ്ങി നോക്കുന്നതു കണ്ടു 'തമ്പുരാനെ അതിൽ എഴുതീട്ടുള്ളത് അടിയനെക്കൂടി കേൾപ്പിക്കുവാനവിടെയ്ക്കു ദയതോന്നണെ' എന്നു കോപ്പൻ ചെയ്യു അപേക്ഷയെ സ്വീകരിച്ച് അദ്ദേഹം ഇങ്ങിനെ വായിച്ചു.

'കേരിക്കാട്ടു കോവിലകം പണി നടത്തിയിരുന്ന മൂത്താശാരി പറങ്ങോടന്റെ പുരക്കു വടക്കുവശത്തുണ്ടായിരുന്ന പണിപ്പുര രാത്രി പാതിരക്കുശേഷം തീ പിടിച്ചു. സമീപസ്ഥന്മാർ സ്ഥലത്തെത്തിയപ്പോൾ തീ കെടുത്തുവാൻ വയ്യാത്ത നിലയിലെത്തി. അഗ്നി

ബാധ യദൃച്ഛാസംഭവമാണെന്നും വിലപിടിച്ച പല ഉരുപ്പടികളും കത്തിപ്പോയതുകൊണ്ട് മൂത്താശാരിക്ക് വലിയനഷ്ടം നേരിട്ടു എന്നും മാത്രമാണ് ആദ്യം വിചാരിച്ചത്. എന്നാൽ ഈ ലഹളയിലെങ്ങും പറങ്ങോടനെക്കാണാഞ്ഞതുകൊണ്ട് അയാളെ പുരക്കൽ ചെന്നന്വേഷിച്ചു. മൂത്താശാരിയെ പുരക്കൽ കണ്ടില്ല. കിടന്നപായ മടക്കീട്ടില്ല. തീ കത്തുന്ന സമയം ശവം കരിഞ്ഞ നാററവും ധാരാളം പൊന്തുന്നുണ്ടായിരുന്നു. കണയന്നൂക്കാരൻ ഒരു ആശാരിച്ചെക്കൻ രാത്രി പറങ്ങോടൻെറ പുരക്കൽ ചെന്നിരുന്നു എന്നും അവർ തമ്മിൽ വളരെ നേരം സംസാരിച്ചിരുന്നു എന്നും കേട്ടു. പറങ്ങോടൻെറ പെട്ടിയിലുള്ള സാധനങ്ങൾ പുറത്തു വലിച്ചുവാരി ഇട്ടിട്ടുണ്ട്. ആ ആശാരിച്ചെക്കനെക്കാണാനും ഇല്ല. അതുകൊണ്ട് അയാൾ പറങ്ങോടനെ കൊന്നു പണിപ്പുരയിൽ വലിച്ചിട്ടു തീ വെച്ചതാണെന്നു ചിലർ പറയുന്നു. നീതിന്യായം നിലനിൽത്തിപ്പോരുന്ന തിരുമേനി സത്യാവസ്ഥ വെളിപ്പെടുത്തി രക്ഷിക്കുമാറാകണം.

കോപ്പൻ— തമ്പുരാക്കന്മാരെ! അടിയൻ ഇന്നലെ പറങ്ങോടൻെറ പുരക്കൽ പോയതും അവനോടു കുറെ നേരം സംസാരിച്ചിരുന്നതും ശരിയാണ്. ശേഷം ഒന്നും അടിയനറിഞ്ഞുകൂട.

മമ്മ— ബലപ്പെട്ട തെളിവുള്ളതുകൊണ്ട് നിനക്കതു സമ്മതിക്കാതെ തരമില്ലല്ലോ. ശേഷം സംഗതികളും ശരിതന്നെയാണെന്നു ഞങ്ങളുടെ അന്വേഷണംകൊണ്ട് ബോദ്ധ്യമായിട്ടുണ്ട്. നിൻെറ പ്രവൃത്തി വലിയ സാഹസമായിപ്പോയി. പറങ്ങോടനെ കൊന്നിട്ടോ ജീവനോടുകൂടിയോ ദഹിപ്പിച്ചത് എന്നൊന്നു മാത്രമേ അറിയേണ്ടതുള്ളു. റാണാവിൽ ചെന്നാൽ അതു നീ പറയാതിരിക്കില്ല. ശിപ്പായി! അവൻെറ കൈക്കു ആമംവെച്ചു കൊണ്ടു പൊയ്ക്കോളു. ഞാൻ പിന്നാലെതന്നെ വന്നേക്കാം.

കുറപ്പ്— ഇവനു പറവാനുള്ളതുകൂടി പറഞ്ഞു കേട്ടാൽ കൊള്ളാമെന്നുണ്ട്. അല്പസമയം അതിന്നായി അനുവദിക്കുന്നതുകൊണ്ട് കാര്യത്തിന്നു വലിയ തരക്കേടൊന്നും വരാനില്ലല്ലോ.

മമ്മ— സംഗതി മുഴുവൻ കണ്ടതുപോലെ ഞാൻ പറയാം. ഈ

കല പാതകിയുടെ വാക്കു കേട്ടു തെററിദ്ധരിച്ചു കുറുപ്പശ്ശന്റെ മനസ്സു പുണ്ണാക്കാതിരിക്കുന്നതാണ് നല്ലത്.

കുറുപ്പ്— അടുത്ത കാലത്തു ആരും കഠിനപ്രവൃത്തിക്കു തുനിയുക യില്ലെന്നു നിങ്ങാം കണിശമായി തിരുമനസ്സറിവിച്ചിട്ടില്ലെ. ആ വാക്കു നിലനിൎത്തിപ്പോരുവാൻ ഇവന്റെ മൊഴി സഹായിക്കുമെ ന്നാണ് എന്റെ വിചാരം.

മമ്മ— അതില്ലെങ്കിലും അങ്ങേപ്പോലെയുള്ള പഴമക്കാർ പറയുന്ന തിനെ ഞാൻ ധിക്കരിക്കുന്നില്ല. പക്ഷെ അവൻ പറയുന്നതെ ല്ലാം നിങ്ങാം തിരുമുമ്പാകെ സാക്ഷീകരിക്കേണ്ടിവരും. അര നാ ഴിക സമയം അനുവദിച്ചു.

കുറുപ്പ്— കമ്മത്തിന്റെ ഗുണദോഷം കൎത്താവിനാണല്ലൊ ആശം രിച്ചേക്ക! നിനക്കു പറവാനുള്ളതു പറ.

കോപ്പൻ— അടിയൻ കണയന്തുക്കാരനാണ്. തച്ചുശാസ്ത്രം പ ഠിക്കുവാൻ വടക്കോട്ടുപോയിരുന്നു. ഇന്നലെ പകലെയാണ് മ ടങ്ങി എത്തിയത്. വരുംവഴി കുറിക്കാട്ടുകോവിലകംപണി കാ ണുവാനായിച്ചെന്നു. മൂത്താശാരി പറങ്ങോടനെ അടിയനു പ രിചയമില്ല. തന്തയും തള്ളയും അയാളെ അറിയും. പറങ്ങോ ടനും അടിയന്റെ വീട്ടുകാരും തമ്മിൽ നല്ല രസമില്ലെന്നടിയൻ ധരിച്ചിട്ടുണ്ട്. അടിയനെ കണ്ടപ്പോം മൂത്താശാരി വളരെ ആ ദരവോടുകൂടി പണിയെല്ലാം കാണിച്ചുതന്നു. അടിയന്റെ അ ച്ഛനമ്മമാരും പറങ്ങോടനും തമ്മിലുണ്ടായിരുന്ന മുഷിച്ചിലെ ല്ലാം തീൎന്നിട്ടു കുറച്ചു ദിവസമേ ആയിട്ടുള്ളു എന്നും അടിയനെ കണ്ടതു വലിയ സന്തോഷമായി എന്നും അയാം പറഞ്ഞു. പ ണി നോക്കിട്ടു അടിയൻ ശാസ്ത്രവഴിക്കു പറങ്ങോടനോടു കുറ ഞ്ഞൊന്നു ഗുണദോഷിച്ചു. നാലുകണത്തിന്റെ ഉത്തരം എഴു ത്തുമുറി കഴിച്ചുവെച്ചിട്ടുള്ളതും അതിന്മേൽ ചെത്താനുള്ള കോ ടിക്കഴുക്കോൽ കൊത്തുന്നതും കണ്ടപ്പോം കണക്കിൽ പിഴ വ ന്നിട്ടുണ്ടെന്നു അടിയൻ അയാളെ സ്വകാൎയ്യമായി അറിവിച്ചു. കണക്കു രണ്ടാമതു നോക്കിയപ്പോം കാൎയ്യം ശരിയാണെന്നു അ യാം സമ്മതിച്ചു. അടിയന്റെ നേരെ മൂത്താശാരിക്കു വലിയ

സന്തോഷമായി. മൂത്താശാരി അടിയനെ പണിപ്പുരയിലേക്കു വിളിച്ചു ഒരു മോതിരം സമ്മാനംതന്നു. പണിയുടെ കാൎയ്യത്തിൽ ചിലതുകൂടി ആലോചിക്കാനുണ്ടെന്നും രാത്രി പുരക്കൽ ചെല്ലേണമെന്നും അടിയനോടു പറഞ്ഞു. അടിയൻ പറങ്ങോടന്റെ പുരക്കൽ ചെന്നു വിളിച്ചു. ഒരു മൂത്താശാരിച്ചി 'കേശപ്പനല്ലെ?' എന്നു ചോദിച്ച് അടിയനെ പറങ്ങോടന്റെ അടുക്കൽ കൊണ്ടു പോയിവിട്ടു അവൾ തിരിയെ പോയി. മൂത്താശാരി രണ്ടുനാലു നാഴികനേരം അടിയനേയും കുപ്പാട്ടിലുള്ളവരെയും വാഴ്ത്തിപ്പറയുന്നതു കേട്ട് അടിയന് എന്തെന്നില്ലാത്ത സന്തോഷം തോന്നി. 'എന്നാൽ ഇനി ഇതൊന്നു വായിച്ചുനോക്കു എന്നു പറഞ്ഞ് ഒരു ഓല അടിയന്റെ കയ്യിൽ തന്നിട്ട് 'എനിക്ക് സന്തതിയില്ലാത്തതുകൊണ്ടുള്ള ഖേദം ഇപ്പോൾ തീൎന്നു. തിരുമുമ്പാകെ വെച്ചപമാനം വരാതെ രക്ഷിച്ചതിന്നും വീട്ടുകാരും ഞാനും തമ്മിലുള്ള സ്നേഹത്തിന്റെ അവസ്ഥക്കും ഈ പ്രവൃത്തി ഒരു തക്ക പ്രതിഫലമായിത്തീരുന്നതല്ലെങ്കിലും മറ്റൊന്നും തൽക്കാലം ചെയ്യുവാൻ സാധിക്കുന്നതല്ല' എന്നു പറങ്ങോടൻ പറഞ്ഞു. പറങ്ങോടന്റെ കാലശേഷം അയാളുടെ സകലമുതലുകൾക്കും അടിയനെ അവകാശിയാക്കി നിശ്ചയിച്ചിട്ടുള്ള ഒരു ആധാരമാണ് അയാൾ തന്ന ആ ഓലക്കഷ്ണം. അടിയൻ സ്വപ്നം കാണുകയാണെന്നു വിചാരിച്ചു. ഒന്നും മിണ്ടാതെ കുറച്ചുനേരം ഇരുന്നു. അത്ഭുതപ്പെടാനില്ല, ഞാൻ കാലെ നിശ്ചയിച്ചിട്ടുള്ളതാണ്. എന്നു പറഞ്ഞ് മൂത്താശാരി അടിയനെ പിടിച്ചരികിലിരുത്തി. മൂത്താശാരിച്ചിയുടെ അസ്മാദികളിൽ ചിലര് അന്നു അവിടെ എത്തുമെന്നും അവർ ഈ കാൎയ്യം അറിയാതെ കഴിക്കണമെന്നും പറഞ്ഞ് അടിയനെ അപ്പോൾതന്നെ യാത്ര അയച്ചു. അടിയനെ പുറത്തേക്കാക്കിയത് മറ്റൊരു വാതുക്കൽക്കൂടിയാണ്. അടുത്ത പിറ്റെ തിരിയെ ചെല്ലാമെന്നുള്ള ഉറപ്പിലേക്ക് അടിയന്റെ ഉളിയും അവിടെ വെപ്പിച്ചു.

കുറുപ്പ്— നീ പുറത്തേക്കു കടന്നപ്പോൾ വാതിലടച്ചതാരാണ്?

കോപ്പൻ— ആരും അടച്ചില്ല. വാതിൽ ചാരിയാൽ മതി എന്നാണ് പറങ്ങോടൻ പറഞ്ഞത്.

കുറുപ്പ് — നീ മടങ്ങിപ്പോന്നത് ആശാരിച്ചി അറിഞ്ഞിട്ടുണ്ടോ?

കോപ്പൻ— അടിയന് നിശ്ചയമില്ല.

കോപ്പന്റെ വർത്തമാനത്തിന്നിടക്ക കൂടക്കൂടെ മുഖം വീർപ്പിച്ചും നെററി ചുളിച്ചും പുരികം വളച്ചും പുഞ്ചിരികൊണ്ടും ഗൌരവം വിടാതെയും കേട്ടുകൊണ്ടിരിക്കുന്ന മമ്മതുഖാൻ ഏതായാലും മുഴുവനും പറ എന്നു പറഞ്ഞു.

കോപ്പൻ— ഇരുട്ടു കലശലായിതന്നതുകൊണ്ട് വരുംവഴി അടിയൻ ഒരു ആശാരിപ്പുരക്കൽ കേറിക്കിടന്നു. പുലച്ചക്ക് അവിടെ വന്നുകേറിയ ചില ആശാരിമാർ പറങ്ങോടന്റെ പണിപ്പുര കത്തി എന്നും അയാളെ ഒരു ആശാരിച്ചെക്കൻ കൊന്നു എന്നും കൊത്തുവാളും കൂട്ടരും അവനെ പിടിപ്പാനിറങ്ങീട്ടുണ്ടെന്നും പറയുന്നതുകേട്ടു. അവർ അടിയനെ അറിയില്ല. അടിയൻ പരിഭ്രമിച്ച് ഓടിപ്പോന്നു. വിവരം സത്യമായി തമ്പുരാനെ അറിയിച്ചു. അടിയനെ ഇനി കൊന്നാലുംകൊള്ളാം തിന്നാലുംകൊള്ളാം. ഇതാണ് കാര്യത്തിന്റെ പരമാർത്ഥം; ഇതാണ് ആ ആധാരം.

മമ്മ— (ആധാരം എടുത്തു നോക്കീട്ട് കൊല്ലുവാനുള്ള കാരണവും പൂർത്തിയായി. നിന്റെ ഉളി എവിടെ? എന്നു ഞാൻ ചോദിച്ചെങ്കിലൊ എന്നു വിചാരിച്ച് മുൻകരുതലോടുകൂടി പറഞ്ഞ വാക്കു ഭംഗിയായി. കോപ്പനെ കൊല്ലുവാനുപയോഗിച്ച നിന്റെ ഉളിമാത്രം ഞങ്ങൾക്ക കിട്ടിക്കഴിഞ്ഞില്ല. അതുകൂടി എടുത്തു തന്നേക്ക്. ഞങ്ങളെ വെറുതെ ബുദ്ധിമുട്ടിക്കേണ്ട. എന്താ മിണ്ടാത്തത്. നിന്നെക്കൊണ്ട് അതു എടുപ്പിച്ചുകൊള്ളാം. കുറുപ്പശ്ശന് ഇനി വല്ലതും ചോദിപ്പാനുണ്ടോ?

തല്ക്കാലം ഒന്നുമില്ലെന്നു കുറുപ്പു മറുവടി പറഞ്ഞപ്പോൾ മമ്മതുഖാന്റെ ദൃഷ്ടിസൂചകമായ ആജ്ഞപ്രകാരം ശിപായിമാർ കോപ്പനെ കയ്യാമംവെച്ചുകഴിഞ്ഞു. കോപ്പൻ ഠാണാവിലേക്കു പോകുമ്പോൾ കുറുപ്പിന്റെ നേരെയുള്ള അവന്റെ പിന്തിരിഞ്ഞ നോട്ടം

അദ്ദേഹത്തിൻെറ മനസ്സിൽ എന്തെന്നില്ലാത്ത ഒരു സുഖക്കേടിന്നിടയാക്കിത്തീൎത്തു.

കോപ്പനെ കൊണ്ടുപോയതിന്നുശേഷം കുറപ്പ് ആ ആധാരം വാങ്ങി തിരിച്ചും മറിച്ചും നോക്കുന്നതുകണ്ടു 'കയ്യക്ഷരം പറങ്ങോടൻെറ തന്നെ, സംശയിപ്പാനില്ല' എന്നു മമ്മതുഖാൻ പറഞ്ഞു.

കുറപ്പ്—ശരിയായിരിക്കാം. പറങ്ങോടനെക്കൊന്നു എന്നെന്താ നിശ്ചയം?

മമ്മ—കൊല്ലാതെകണ്ട്, സ്വന്തം മുതലെല്ലാം അന്യാധീനപ്പെടുത്തി അയാൾ അഗ്നിപ്രവേശം ചെയ്തു എന്നാണൊ കുറപ്പശൻെറ ശങ്ക.

കുറ—'നീരുണ്ടെന്നും നിലയില്ലെന്നും' പറയുന്നതുപോലെ ആയിരിക്കാം എൻെറ സംശയം; പറങ്ങോടൻ മരിച്ചു എന്നു തീൎച്ചപ്പെട്ടുവൊ?

മമ്മ—പണിപ്പുര കത്തുമ്പോൾ ശവം കരിഞ്ഞ നാററം പൊന്തുന്നുണ്ടായിരുന്നു എന്നു ജനങ്ങൾ പറഞ്ഞതിനെ മാത്രം വിശ്വസിച്ചല്ല ഈ സംഗതി തീൎച്ചപ്പെടുത്തിയത്. അവൻ കിടന്നിരുന്ന മുറി പരിശോധിച്ചപ്പോൾ അവിടവിടെ ചോരത്തുള്ളികൾ കിടക്കുന്നതുകണ്ടു. ഒരു ഘനമുള്ള സാധനം (പറങ്ങോടൻെറ ശവം തന്നെ) വലിച്ചുകൊണ്ടുപോയപാടു പണിപ്പുരവരെ ധാരാളം തെളിഞ്ഞു കിടപ്പുണ്ട്. കത്തി ദഹിച്ച ചാരത്തിൽനിന്നു കരിഞ്ഞ മാംസഖണ്ഡങ്ങളും കിട്ടി. പറങ്ങോടൻെറ കയ്യിൽ കിടന്നിരുന്ന ഒരു ഇരിമ്പു വളയും പിന്നീടു പരിശോധിച്ചപ്പോൾ ആ ചാരത്തിൽ കിടപ്പുണ്ടായിരുന്നു. പറങ്ങോടനെ ദഹിപ്പിച്ചു എന്നുള്ളതിന്ന് ഇതിലധികം തെളിവു വേണമെന്നു തോന്നുന്നില്ല.

കുറപ്പ്—ശരി, ഈ സംഗതികളെക്കൊണ്ടു കോപ്പനും കുററക്കാരനാണെന്നു ഊഹിച്ചതിൽ തെററില്ല.

മമ്മ—മുമ്പ് ഒന്നുരണ്ടു കുറി നിങ്ങളുടെ യുക്തി വഴി പിടിച്ചിട്ടാണെന്നു സമ്മതിക്കാം. ഈ പ്രവൃത്തി മറെറാരാൾ ചെയ്തതാണെന്നു

ഊഹിക്കുവാനുള്ള മാർഗ്ഗം ഞാൻ കാണുന്നില്ല. ഉണ്ടെങ്കിൽ പറഞ്ഞുകേട്ടാൽ കൊള്ളാം.

കുറുപ്പ്—മാർഗ്ഗം ഒന്നല്ല, ഒമ്പതുവേണമെങ്കിൽ പറയാം. കള്ളന്മാർ കൊള്ളയിടുവാൻ തരംനോക്കി നില്ക്കുമ്പോഴായിരിക്കാം കോപ്പൻ പുറത്തേക്കു വന്നത്. ആ വാതുക്കൽകൂടി അവർ അകത്തുകടന്നു കൊള്ളചെയ്തു കോപ്പനെ കൊന്നു പണിപ്പുരയിലിട്ടു തിവെച്ചതാകരുതെന്നുണ്ടോ?

മമ്മ—കൊള്ളക്കാൎക്കു പറങ്ങോടന്റെ ശവം ദഹിപ്പിച്ചിട്ടു വല്ല പ്രയോജനവുമുണ്ടോ?

കുറുപ്പ്—കോപ്പന് അങ്ങിനെ ചെയ്തിട്ടു കാൎയ്യമുണ്ടെങ്കിൽ അതു മററവൎക്കുമുണ്ട്.

മമ്മ—കുറുപ്പശ്ശൻ ഈ കേസ്സിൽ എന്നെ സഹായിക്കണമെന്നു തിരുമനസ്സുകൊണ്ടു കല്പനയായിട്ടുണ്ട്. പക്ഷെ നിങ്ങളുടെ തെററായ ധാരണ ഒന്നുകൊണ്ടും എന്നെ സഹായിക്കാനിടയില്ല. രണ്ടുപേരും അവരവരുടെ വഴിക്കന്വേഷിക്കുകയാണ് നല്ലത്. നിങ്ങൾ നിങ്ങളുടെ കള്ളനെത്തേടിപ്പിടിച്ചോളു. ഞാൻ തല്ക്കാലം കോപ്പനെക്കൊണ്ടു തൃപ്തിപ്പെട്ടുകൊള്ളാം. ഇക്കാൎയ്യം മറെറാരുവഴിക്കു സംഭവിച്ചതല്ലെന്നു സ്ഥലത്തു ചെന്നാൽ അറിയാം.

കുറുപ്പ്—ഞാൻ അവിടക്കുതന്നെയാണ് പോകുന്നത്.

മമ്മ—എന്നാൽ കുറുപ്പശ്ശൻ കുററസ്ഥലത്തേക്കു നടക്കു. കോപ്പനെക്കണ്ട വിവരം തിരുമനസ്സറിവിച്ചിട്ടു ഞാൻ ഠാണാവിലേക്കു വന്നേക്കാം.

കുറുപ്പു പോയതു പറങ്ങോടന്റെ കുടിയിലേക്കല്ല. കോപ്പന്റെ പുരക്കലേക്കാണ്. കോപ്പന്റെ അച്ഛൻ തല്ക്കാലം അവിടെ ഉണ്ടായിരുന്നില്ല. പോയതു എന്തിനാണെന്നും എവിടെക്കാണെന്നും വിവരമില്ലെന്നു ആശാരിച്ചി പറഞ്ഞു. കാൎയ്യക്കാർ ആശാരിമാരെപ്പററി ഓരോന്നു പറയുന്ന കൂട്ടത്തിൽ പറങ്ങോടനെപ്പററി ചില ദൂഷ്യങ്ങൾ പറഞ്ഞുതുടങ്ങി.

ആശാരിച്ചി—അടിയൻ പറങ്ങോടനെ ചെറുപ്പംമുതല്ക്കറിയും. തമ്പുരാനെപ്പോലെ നൂറുപേർ ഒരുമിച്ചു ചീത്തപറഞ്ഞാലും അ

യരാ ചെയ്യുന്ന കടപ്പത്തിൻെറ കടമകാണിക്കൊക്കില്ല. കു ശ്രൂന്യം കനിട്ടം ദുഷ്ടം അയാളുടെ കയ്യിൽനിന്ന പോയതേയുള്ളു. പണക്കാരനായതുകൊണ്ട് ആശാരിപ്പരിഷ മുഴുവൻ അയാൾക്ക് അടിമയാണെന്നാണ് ആയാളുടെ ഭാവം. പാവപ്പെട്ടവരെ ഉ പദ്രവിപ്പാൻ കഴിഞ്ഞില്ലെങ്കിൽ വല്ല ജന്തുക്കളെയെങ്കിലും അ യാൾക്ക് ഉപദ്രവിക്കാതിരുന്നുകൂട. അത്ര കഠിനക്കാരനാണ് ആ ദുഷ്ടൻ. അടിയനെ അയാൾക്ക കെട്ടിക്കൊടുക്കാൻ ആദ്യം നി ശ്ചയിച്ചു. ആ മഹാപാപി ഇവിടെ കേറിവന്ന അന്ന് അടിയ ൻെറ പ്രാവിൻകൂട്ടിലേക്ക് ഒരു കണ്ടൻപൂച്ചയെ കടത്തിവിട്ട നാ ലെണ്ണത്തിനെ കൊല്ലിച്ചു. അത് അടിയനു സഹിച്ചില്ല. അ ടിയൻ വായിൽവന്നതെല്ലാം പറഞ്ഞു. അടിയൻ അയാളെം ന്നിച്ചിരിക്കില്ലെന്നു സത്യംചെയ്തു. അയാൾ നാണംകെട്ട പോയ തിൻെറശേഷം കോപ്പൻെറ അച്ഛന് അടിയനെ കൊടുക്കുവാൻ നിശ്ചയിച്ച ദിവസം ആ ചണ്ഡാളൻ അടിയങ്ങൾക്ക് ഒരു കാ ഴ്ച കൊടുത്തയച്ചത് അടിയൻ തമ്പുരാനെ കാണിക്കാം.

ഇത്രയും പറഞ്ഞ് അവൾ ഒരു പെട്ടി കൊണ്ടുവന്നു തുറന്നു. ആ ആശാരിച്ചിയുടെ ഛായ മുഴുവൻ തികഞ്ഞിട്ടുള്ള ഒരു പ്രതിമ ശി ശുവിനെ പകുതി പ്രസവിച്ച സമയം രണ്ടു ശ്വാക്കൾ തള്ളയേയും പിള്ളയേയും കടിച്ചുവലിക്കുന്ന നിലയിൽ കൊത്തി ഉണ്ടാക്കീട്ടുള്ള ഒരു പണിത്തരമായിരുന്നു ആ പെട്ടിയിലുണ്ടായിരുന്ന കാഴ്ചദ്രവ്യം.

ഇതു കണ്ടപ്പോൾ കുറപ്പ് മൂക്കത്തു കൈവെച്ചുകൊണ്ട് "ഇത്ര യൊക്കെ കുറയുള്ള പറങ്ങോടൻ സകല മുതലുകളും നിൻെറ മകനു കൊടുപ്പാൻ ഇന്നലെ തീർച്ചപ്പെടുത്തിട്ടുണ്ടെന്നു പറഞ്ഞാൽ നിനക്കു ബോദ്ധ്യമാകുമൊ" എന്നു ചോദിച്ചു.

ആശാരിച്ചി — നാലു അത്താഴപ്പട്ടിണി ഒരുമിച്ചുകിടന്നാലും നാഴി അരി ആ പരമദുഷ്ടനോടു വാങ്ങി അനുഭവിപ്പാനിടവരാതെ കു ററം പിഴക്കേണമെന്നാണ് അടിയങ്ങളുടെ പ്രാർത്ഥന.

കാര്യക്കാർ: 'അതു ശരിയാണ' എന്നു പറഞ്ഞു അവിടുന്നു തിരിച്ചു. പറങ്ങോടനും ഇവളും തമ്മിലുള്ള വൈരം എത്രത്തോള മുണ്ടെന്നു സ്പഷ്ടമായി. ഇന്നലത്തെ കഥ ഇവൾ അറിഞ്ഞിട്ടില്ലെന്നു

തോന്നുന്നു. ആശാരിയെ കാണാത്തതുകൊണ്ടു സംശയിക്കാനും വഴിയുണ്ട്. ആകപ്പാടെ കോപ്പന്റെ പേരിലുള്ള ഊഹം ബലപ്പെടുകയാണ് ചെയ്യുത്. പക്ഷെ അവൻ കുററക്കാരനല്ലെന്നുള്ള എന്റെ മനസ്സാക്ഷി എന്നെ വിട്ടുപോകുന്നതുമില്ല'. ഇങ്ങിനെ ഓരോന്നാലോചിച്ചുകൊണ്ടു കുറപ്പു കുററസ്ഥലത്തെത്തി. പണിപ്പുരയും പറങ്ങോടനെ വലിച്ചുകൊണ്ടു പോയതായി പറയുന്ന വഴിയും പുരസ്തകവും മനസ്സിരുത്തി പരിശോധിച്ചു. മൂത്താശാരിച്ചിയോടു പലതും ചോദിച്ചുനോക്കി. അവറ മമ്മതുഖാനോടു പറഞ്ഞിട്ടുള്ളതിൽ കൂടുതൽ കുറവായി ഒന്നും പറഞ്ഞില്ല. കുറപ്പ് അദ്ധ്വാനിച്ചതിന്നുള്ള അന്നത്തെ കൂലി ആശാഭംഗം മാത്രമാണെന്നു തിട്ടപ്പെടുത്തി മടങ്ങിവരും വഴി മമ്മതുഖാനെ കണ്ടു.

'എന്താ കുറപ്പശ്ശന്റെ കള്ളനെ കണ്ടു കിട്ടിയൊ? ആശാരിച്ചെക്കനെ വിട്ടയക്കട്ടെ' എന്നു മമ്മതുഖാൻ പരിഹാസമായി ചോദിച്ചതിന്നു 'വയസ്സുകാലത്തു തോന്നിയ വിഡ്ഢിത്തമെന്നേയുള്ളൂ' എന്നു മറുപടി പറഞ്ഞു സന്ധ്യയോടുകൂടി കുറപ്പു വീട്ടിൽ വന്നു ചേർന്നു.

പിറേറന്നാൾ മമ്മതുഖാന്റെ ശിപായി വന്നു കുറപ്പിനെ ഠാണാവിലേക്കു കൂട്ടിക്കൊണ്ടു പോയി. കുറപ്പിനെക്കണ്ട ഉടനെ മമ്മതുഖാൻ 'ഇനി ഇക്കാര്യത്തിൽ നിങ്ങൾ ബുദ്ധിമുട്ടേണ്ടതില്ല' എന്നു പറഞ്ഞു ഒരു ഉളി എടുത്തു കാണിച്ചു.

കുറപ്പ്— പിടിയിന്മേലും മററും ചോര പുരണ്ടിട്ടുണ്ട്. പറങ്ങോടനെ കൊല്ലുവാൻ ഉപയോഗപ്പെടുത്തിയ ആയുധമാണെന്നുണ്ടോ.

മമ്മ— അങ്ങിനെ തന്നെയാണ്. ഉളി കോപ്പന്റെയാണെന്നു അവൻ സമ്മതിച്ചു. അവന്റെ ആറുവിരലുള്ള കൈപ്പടം ഉളിയുടെ പിടിയിന്മേൽ പതിഞ്ഞു കാണുന്നത് പറങ്ങോടനെ കൊന്നതു മറെറാരാളാണെന്നൂഹിക്കുവാനുള്ള തെളിവല്ലെങ്കിൽ മൂത്താശാരിയെ കുത്തിക്കൊല്ലുവാനായി ഉപയോഗപ്പെടുത്തിയ ആയുധമായിട്ടു തന്നെയാണ് വിചാരിക്കേണ്ടത്. ഇതു കൊപ്പനെ സംബന്ധിച്ച വിശ്വാസയോഗ്യമായ തെളിവല്ലെന്നുണ്ടോ?

കുറുപ്പ്— അതിന്നു രണ്ടു പക്ഷമില്ല. മതിയായ തെളിവുതന്നെ. ഇത് എവിടെക്കിടന്നിരുന്നു. ആൎക്കാണ് കിട്ടിയത്.

മമ്മ — പറങ്ങോടൻ കിടന്നിരുന്ന മുറിയുടെ തെക്കെ കട്ടിളപ്പടിയുടെ മുകളിൽനിന്നു കിട്ടി. എടുത്തതു ഞാൻ തന്നെയാണ്.

കുറുപ്പ്— ഈ ഉളി ഇന്നലെ സന്ധ്യക്കു മുമ്പ് അവിടെ ഇരിപ്പുണ്ടായിരുന്നുവോ എന്നു നിങ്ങൾക്കറിയാമോ?

മമ്മ— (പൊട്ടിച്ചിരിച്ചുകൊണ്ടു) കുററസ്ഥലത്തു പാറാവുകാർ നില്ക്കുമ്പോൾ ഠാണാവിൽ കിടക്കുന്ന കോപ്പൻ രാത്രിയിൽ ചാടിപ്പോയി ഈ തെളിവു ശേഖരപ്പെടുത്തി എന്നായിരിക്കും കുറുപ്പശ്ശന്റെ യുക്തി.

കുറുപ്പ്— അങ്ങിനെ ആലോചിപ്പാനിടയില്ല. എന്നാൽ ഇന്നലെ ഈ ഉളി ആരും കാണാതിരുന്നത് എങ്ങിനെയാണ്.

മമ്മ— ആരും അത്ര നിഷ്കൎഷിച്ചു നോക്കിട്ടില്ല, അതുതന്നെ.

കുറുപ്പ്— ഏതായാലും മതിയായ തെളിവു കിട്ടിയതുകൊണ്ട് കോപ്പന്റെ കഥ അവസാനിക്കേണ്ട ദിക്കായി. ആശാരിച്ചിക്ക് ഉളിയുടെ കാൎയ്യത്തിൽ വല്ല അറിവും ഉണ്ടോ എന്നു ചോദിച്ചുവോ?

മമ്മ— എനിക്ക് ഇനി ആരോടും ഒന്നു ചോദിച്ചറിയേണ്ടതില്ല. തിരുമനസ്സറിവിക്കുവാനുള്ള വരിയോല തയ്യാറാക്കുകയായി. കുറുപ്പശ്ശന്റെ കള്ളനെ പിടിക്കാൻ ഞാൻ പിന്നീടു സഹായിക്കാം.

കള്ളവരിയും, പുള്ളിക്കുത്തും, വളവും, ഞെളിവും, ചുളിവും, ഇല്ലാത്ത നെടുനീളത്തിലുള്ള ചളിക്കിട്ട കരിമ്പനയോല വാൎന്നു മുറിച്ചു ഭംഗിയാക്കിക്കെട്ടി വെച്ചിട്ടുള്ളതിൽനിന്നു ഒന്നു വലിച്ചെടുത്തു കൈത്തുവാൾ എഴുതി തുടങ്ങി. കുറുപ്പു രണ്ടാമതും കുററസ്ഥലത്തേക്കു തിരിച്ചു. പുരക്കുചുററും മൂന്നുവട്ടം നടന്ന് അകത്തേക്കു കടന്നു മുറികളെല്ലാം നടന്നു നോക്കി. ആശാരിച്ചിയോടു രണ്ടാമതും ചിലതു ചോദിച്ചു. പുരയുടെ ചുററളവും മുറികളുടെ ദീൎഘവിസ്താരവും ഭിത്തിവണ്ണവും കുത്തിക്കുറിച്ചുകൊണ്ട് ഉളി കിടന്നിരുന്ന കട്ടിളക്കൽ ചെന്നു പുറത്തേക്കു നോക്കിയപ്പോൾ കോപ്പനേയുംകൊണ്ടു മമ്മതുഖാനും കൂട്ടരും വരുന്നതു കണ്ടു. കാൎയ്യക്കാർ ചിരിച്ചുകൊണ്ടു പടിക്കലേക്കു ചെന്നു.

മമ്മ— എന്താ മൂത്ത കുറുപ്പിന്റെ മുഖത്തു സന്തോഷം കാണുന്ന
ത്. കള്ളനെ കണ്ടുകിട്ടിയൊ?

കുറുപ്പ്— കണ്ടെത്തികഴിഞ്ഞില്ല. നിങ്ങൾ സഹായിച്ചാൽ ക
യ്യോടുകൂടി അവനെ പിടിക്കാം.

മമ്മ— എന്റെ കുറുപ്പശ്ശൻ വയസ്സുകാലത്തു കളിപറയാതിരിക്കു.
കുട്ടികൾക്കും പിഴക്കണ്ടെ?

കുറുപ്പ്—നിങ്ങൾ സഹായിച്ചില്ലെങ്കിൽ പിഴതന്നെയാകും. നിർദ്ദോ
ഷിയെ കുറ്റപ്പെടുത്തുവാനുള്ള ഉത്സാഹം നിർത്തിവെച്ചു ഞാൻ
പറയുന്നതു കേട്ടില്ലെങ്കിൽ പിന്നിട് പശ്ചാത്താപത്തിന്നിട
വരും.

കുറുപ്പിന്റെ പ്രകൃതം മാറിക്കണ്ടപ്പോൾ മമ്മതുഖാന്റെ ഹാ
സ്യം ഒന്നുശമിച്ചു. അവർ വഴിപ്പെട്ടു എന്നു കണ്ട് കുറുപ്പ് അവരെ
ഒരു മുറിയിലേക്കു കൊണ്ടുപോയി. ചിലതെല്ലാം പറഞ്ഞേല്പിച്ചു.
കുറുപ്പിന്റെ കല്പനപ്രകാരം മൂത്താശാരിച്ചിയെക്കൊണ്ടു രണ്ടുകെട്ട്
വയ്ക്കോൽ ചുമപ്പിച്ച് പറങ്ങോടന്റെ മുറിയിൽ കടത്തി ഇടുവിച്ചു. ഒ
രു ശിപായി പോയി രണ്ടു കുടം വെള്ളം കൊണ്ടുവന്നു. ഈ കളിവട്ടം
കണ്ടപ്പോൾ മമ്മതുഖാൻ കോപത്തോടുകൂടി ആരായാലും വകതിരി
വുകൂടാതെ പ്രവൃത്തിച്ചാൽ പട്ടാണിമാർ ക്ഷമിക്കില്ല എന്നുപറഞ്ഞു
പുറത്തേക്കു പുറപ്പെട്ടു.

കുറുപ്പ് — ദ്വേഷ്യപ്പെടരുത്, കുറച്ചു തികൂടി കിട്ടിയാൽ എല്ലാം തെ
യ്യാറായി.

മമ്മ— മതി, മതി, ഞങ്ങൾ പിള്ളർകളിക്കുള്ളവർ അല്ല. അങ്ങ
തിരുമനസ്സിലെ സേവനാണെങ്കിലും സൎക്കാർ ഉദ്യോഗസ്ഥനെ
അവമാനിക്കുന്നത് അവിടേക്കു രസമാവില്ല.

കുറുപ്പ്— പലുകെ പറയാതിരുന്നാൽ കാൎയ്യത്തിന്നു തരക്കേടുണ്ട്.
ചില സൎക്കാരുദ്യോഗസ്ഥന്മാൎക്കു മാനാപമാനം ഇന്നതാണെന്നു
മനസ്സിലാകുന്നതു ചിലപ്പോൾ കാൎയ്യം കഴിഞ്ഞിട്ടായിരിക്കും. ഇ
ക്കാൎയ്യത്തിൽ ഞാൻ പ്രവൃത്തിച്ചതു മാനമോ അപമാനമോ എ
ന്നു കുറച്ചുകൂടി ക്ഷമിച്ചാലറിയാം.

മമ്മതുഖാൻ പുറത്തേക്കുവെച്ച കാൽ അകത്തേക്കു തന്നെ വ

ലിച്ചു. 'തീയില്ലാഞ്ഞിട്ടു കള്ളനെ കിട്ടാതിരിക്കേണ്ട' എന്നു പറഞ്ഞു കുപ്പായത്തിൻെറ കീശയിൽനിന്നു ഒരു തീപ്പെട്ടി എടുത്തു കുറുപ്പിൻെറ മുമ്പിലേക്കിട്ടു.

കുറുപ്പു വക്കോലിൽ തീപ്പിടിപ്പിച്ചുകൊണ്ടു മൂത്താശാരിച്ചിയെ വിളിച്ചു പറഞ്ഞു: 'പറങ്ങോടനെക്കൊന്ന കാര്യത്തിൽ നിന്നെ വക്കോലിട്ടു ചുടുവാൻ തീർച്ചയാക്കിട്ടുണ്ട്. അതുകൂടാതെ കഴിക്കണമെങ്കിൽ 'അയ്യോ! പുരതീപ്പിടിച്ചു' എന്നു ആർത്തസ്വരം പുറപ്പെടുവിക്കുന്നതു കേട്ടുകേൾപ്പിച്ചു തിരുമനസ്സിലേക്കു കരുണതോന്നിയാൽ നീ പിഴച്ചു അല്ലെങ്കിൽ ദഹിച്ചു' കാര്യക്കാർ പറയുന്നതു കേട്ടു ഭയപ്പെട്ട് അവൾ നിലവിളികൂട്ടിത്തുടങ്ങി. വക്കോൽ കത്തിക്കാളിത്തുടങ്ങിയപ്പോൾ 'ഠം ഠം' എന്നുള്ള കുറുപ്പിൻെറ മൂളക്കം കേട്ടു ശിപായിമാരും തീയ്യ്! തീയ്യ്! എന്ന് ഉച്ചത്തിൽ നിലവിളിച്ചു. വക്കോൽ ചെട്ടുപിടി' പൊട്ടിക്കത്തുന്നതിനിടക്കു കതകു തള്ളിത്തുറക്കുന്ന ശബ്ദത്തോടുകൂടി ചുമരിൻെറ ഒരു ഭാഗം പെട്ടന്നു പിളർന്നു പണിപ്പുരയിൽ ദഹിച്ച പറങ്ങോടൻെറ സ്വരൂപം അവിടെ പ്രത്യക്ഷപ്പെട്ടു.

കുറുപ്പ് 'ഇതാണ് പണിക്കാരൻെറ പണി; ഇവനാണ് എൻെറ കള്ളൻ' എന്നു പറഞ്ഞ് കോപവും നാണവും അത്ഭുതവും ഇടകലർന്നു കളിക്കുന്ന മമ്മതുഖാൻെറ മുഖത്തെക്കൊന്നു നോക്കി. 'പഴയ ബുദ്ധിക്ക് ആഴം കൂടും, അങ്ങ് അമാനുഷൻതന്നെ;' എന്നു മമ്മതുഖാൻ കുറുപ്പിനോടും 'എട ദുഷ്ട! കുറുപ്പശ്ശൻ ഈ ദിക്കിലില്ലാതിരുന്നുവെങ്കിൽ നീ ഒരു നിരപരാധിയുടെ പ്രാണനെ അന്യായമായി നശിപ്പിച്ചുകളയുമായിരുന്നുവല്ലൊ മഹാപാപി!' എന്നു പറങ്ങോടനോടും പറഞ്ഞു.

കുറുപ്പ്—പറങ്ങോട! അവസാനം നീതന്നെ നിൻെറ പേരിനെ അന്വർത്ഥമാക്കിത്തീർത്തു. 'ഉള്ളിപിടിച്ച കയ്യ്' ഏകദേശം കോപ്പുൻെറ കൈപ്പടത്തോട് ഒത്തിട്ടുണ്ടെങ്കിലും ആ ചെക്കന് എടത്തു കയ്യാണ് സ്വാധീനമെന്നു നീ മനസ്സിലാക്കാഞ്ഞതു വിഡ്ഢിത്തമായിപ്പോയി.

പറങ്ങോടൻ—തമ്പുരാനെ അടിയൻ അവനെ കല്പിച്ചുകൂട്ടി ഉപദ്ര

വിക്കേണമെന്നു വിചാരിച്ചില്ല. ഒരു നേരംപോക്കു കാണിച്ചു എന്നേയുള്ളു.

മമ്മ—നേരംപോക്കോ കാൎയ്യമൊ എന്നു വഴിയെ അറിയാം. എടൊ കോപ്പന്റെ കയ്യാമം ഊരി ഈ ചേട്ടയുടെ കയ്ക്കുറപ്പിക്കു; കുറുപ്പശ്ശന് ഈ ദ്രോഹി ഇതിനകത്തിരിപ്പുണ്ടെന്ന് എങ്ങിനെ മനസ്സിലായി.

കുറുപ്പ—ഉളിപിടിച്ച കയ്യു മതിയായ തെളിവാണെന്നു നിങ്ങൾ പറഞ്ഞതു ഞാനും സമ്മതിച്ചില്ലെ? എന്റെ സമ്മതം മറെറാരു വഴിക്കായിരുന്നു. ഇന്നലെ സന്ധ്യക്കു ആ ഉളി അവിടെ ഉണ്ടായിരുന്നില്ലെന്ന് എനിക്കു നിശ്ചയമുണ്ട്. ഞാൻ കുററസ്ഥലം പരിശോധിക്കുമ്പോൾ ഒരിടവും നോക്കാതെ വിട്ടുകളയുന്ന പതിവില്ല. കോപ്പൻ എടവനാണെന്നു ഞാൻ അവനെക്കണ്ടപ്പോൾ എനിക്കു തോന്നി. അവൻ മുഴക്കോൽ വലത്തു കയ്യിലാണ് പിടിച്ചിരുന്നത്. സംസാരത്തിന്നിടക്കുള്ള കയ്യാംഗ്യംകൊണ്ടു എന്റെ സംശയവും തീൎന്നു. കോപ്പന് ആറുവിരലുള്ളതു വലത്തെ കയ്യടത്തിന്മേലല്ലെ. അസ്വാധീനമായ കൈകൊണ്ട് കുഅവനെ കുത്തിക്കൊല്ലില്ലെന്നു വിചാരിക്കരുതെ. ഉളിയിൽ പതിച്ചിട്ടുള്ള കയ്യടം കൃത്രിമമാണെന്നു തീൎച്ചപ്പെടുത്തി. ഈ പണി പററിച്ചതാരാണെന്നാലോചിച്ചു. ഈ പുരയുടെ പുറത്തേക്കുള്ള വാതൽമാത്രമേ തുറന്നിട്ടുണ്ടായിരുന്നുള്ളു എന്നും പാററവുകാർ രാത്രി ഉറങ്ങിട്ടില്ലെന്നും തീൎച്ചയായി പറയുന്നുണ്ട്. അതുകൊണ്ട് ഉളി പുറത്തുന്നിന്നു വന്നതല്ലെന്നു നിശ്ചയിച്ചു. ആശാരിച്ചിക്കു ഉളിയിരുന്ന സ്ഥലം എത്തില്ല. ആ കപ്പാടെ വീട്ടിന്റെ ഉള്ളിൽ കള്ളനുണ്ടെന്നു നിശ്ചയിച്ചു. പിന്നെ സ്ഥലം കണ്ടുപടിക്കാനുള്ള ശ്രമമായി. പുരയുടെ ദീൎഘവിസ്താരവും മുറികളുടെ ദീൎഘവിസ്താരവുംകൂടി നോക്കിയപ്പോൾ വീതിയിൽ ഒരുക്കോൽ ഉള്ള കുറവായിക്കണ്ടു. സൂക്ഷ്മമായി നോക്കിയതിൽ രണ്ട് എടഭിത്തികളുടെ നടുക്ക് ഒരു ചെറിയ മുറിയാണെന്നു മനസ്സിലാക്കി. വായുസഞ്ചാരത്തിന്നു പ

ഴതില്ലെങ്കിൽ ആറ്റ് അകത്തുണ്ടാകുമോ എന്നു സംശയമായി. തട്ടിൻപുറത്തു കേറി നോക്കിയപ്പോൾ ആ സംശയവും തീൎന്നു.

മമ്മ—അതൊക്കെ സമ്മതിച്ചു. വട്ടക്കാലും തീയും വെള്ളവും എന്തിനായിരുന്നു.

കുറപ്പ്— നിങ്ങൾ എന്നെ കളിയാക്കിയില്ലെ? അതിനു പകരം ഒന്നു കളിപ്പിച്ചു എന്നേ ഉള്ളു. പറങ്ങോടനോടു ഒന്നുകൂടി ചോദിപ്പാനുണ്ട്. അങ്ങോട്ടു പോകാം.

മമ്മതുഖാനും കുറപ്പും പറങ്ങോടൻേറയും മററും അടുക്കലേക്കു ചെന്നു. ചോരക്കും മാംസത്തിന്നുംകൂടി എന്തു ജന്തുവിനെയാണ് ഹിംസിച്ചത് എന്നു കുറപ്പ് ചോദിച്ചതിന്നു പറങ്ങോടൻ ഒന്നും മിണ്ടാതിരിക്കുന്നതു കണ്ടു തിരുമുമ്പാകെവെച്ചു തീരുമാനിക്കാമെന്നു പറഞ്ഞ് എല്ലാവരും കുരിക്കാട്ടേക്കു തിരിച്ചു. ഇതിനിടക്കു 'തമ്പുരാൻ ദീൎഘായുസ്സായിരിക്കണെ' എന്നുള്ള കോപ്പൻെറ പ്രാൎത്ഥന സഹസ്രാവൎത്തി കഴിഞ്ഞു.

എ. എൻ. പുതുവാൾ.

---

# പലവക

## പുസ്തകപരിശോധന.

---

### ആരോഗ്യചിന്താമണി.

'ആരോഗ്യചിന്താമണി' എന്ന പേരു കേട്ടാൽതന്നെ വൈദ്യഗ്രന്ഥമാണെന്നെല്ലാവൎക്കും അറിയാം. ഈ ഗ്രന്ഥം പ്രസിദ്ധകവിയായ വള്ളത്തോൾ നാരായണമേനോൻ അവൎകൾ സംസ്കൃതപരിചയം അധികമില്ലാത്ത മലയാളികളുടെ ഉപയോഗത്തിന്നായി ഉണ്ടാക്കീട്ടുള്ളതാണ്. കയ്ക്കുളങ്ങര രാമവാരിയരുടെ 'ആരോഗ്യകല്പദ്രുമത്തിനെ അടിസ്ഥാനമാക്കി പാൎവ്വതീപരമേശ്വരസംവാദമാ

യിട്ടാണ് കവനംചെയ്തിട്ടുള്ളതെങ്കിലും ഗ്രന്ഥകർത്താവിന്നു വേറെ ഉപദേശംവഴിക്കു സിദ്ധിച്ചിട്ടുള്ള അനവധി പൊടിക്കയ്യുകളും ഇതിൽ ചേർത്തിട്ടുണ്ട്. കരപ്പന്റെ ലക്ഷണവും ചികിത്സയും സാമാന്യത്തിലധികം പൂർത്തിയായിട്ടുണ്ട്. ബാലന്മാൎക്കുണ്ടാകാവുന്ന രോഗചികിത്സ കൊടുത്തിട്ടുള്ളതിന്നു പുറമെ ഗർഭരക്ഷയ്ക്കുള്ളതും ജനനം മുതൽ ആറുമാസംവരെ മാസന്തോറും ദേഹത്തിൽ ചെലുത്തേണ്ട ഔഷധങ്ങളെപ്പററി വിധിച്ചിട്ടുള്ളത് അനാരോഗ്യമാവാനുള്ളതുതന്നെയാണെന്നു തോന്നും. ജന്തുക്കളിൽനിന്നും സസ്യങ്ങളിൽനിന്നുമുണ്ടാകുന്ന വിഷങ്ങളുടെ ചികിത്സ വളരെ ഉപകാരമായിരിക്കും. നാരായണമേനോന്റെ കവിതയ്ക്കു ലാളിത്യമുണ്ടെന്നു പറയാതെ തന്നെ ലോകൎക്കറിവുള്ളതാണ്. എങ്കിലും സൂൎയ്യന് ഇലയും കാറിനു കിഴങ്ങുമുള്ള ഈ ശാസ്ത്രഗ്രന്ഥത്തിന്നു കേശവൻ നായരുടെ ടിപ്പണിയില്ലെങ്കിൽ സംസ്കൃതപരിജ്ഞാനമുള്ളവർക്കുകൂടി അബദ്ധം പ്രവൃത്തിച്ചേക്കാം. എങ്ങിനെയെന്നാൽ ഇടയത്തിയെ കഷായം വെക്കാൻ പറഞ്ഞിട്ടുള്ളേടത്ത് എത്ര സംസ്കൃതം പഠിച്ച മലയാളിയായാലും വല്ല ക്രിമിനാൽ കുററവും ചെയ്യാനെളുപ്പമുണ്ട്. ഞങ്ങളുടെ അഭിപ്രായത്തിൽ ഈ ഗ്രന്ഥം വളരെ ഉപകാരമുള്ളതാണ്. എല്ലാം കുടുംബങ്ങളിലും ഈ പുസ്തകത്തിന്റെ ഓരോപ്രതി ഉണ്ടായിരുന്നാൽ പെട്ടെന്നുണ്ടാകുന്ന അനേകം രോഗങ്ങൾക്കു തല്ക്കാലനിവൃത്തിയെങ്കിലും വരുത്തി ബാലന്മാരെ രക്ഷിക്കാൻ സാധിക്കും.

ബാക്കി പുസ്തകങ്ങളുടെ അഭിപ്രായം വഴിയെ.



സൂചകം.—കഴിഞ്ഞ കുംഭമാസത്തിലെ രസികരഞ്ജിനിയിൽ ചേർത്തിരുന്ന 'ദേവീസ്തവം' 1-൦൦ ശ്ലോകത്തിൽ 'മോചനം' എന്നു കാണുന്നതു 'മേവനം' എന്നു, തെററു തിരുത്തു വായിക്കേണ്ടതാണ്.

## ൫. ലക്ഷ്മീകരകസ്തൂരിഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സൂക്ഷിച്ച് ഉപയോഗിക്കേണ്ട വിലയേറിയ സാധനം. ദന്തവേദന, വായ്നാറ്റം, അജീൎണ്ണം പിത്തവായു ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തെയും ജീൎണ്ണിപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കൎപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ട്. ചുമ, ശ്വാസകാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏറ്റക്കുറച്ചിൽപോലെ ഒന്നുമുതൽ ൪ വരെ ഗുളികകൾ വെറ്റിലച്ചാറിൽ കൊടുത്താൽ മതി. ൧൦൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്ക വില ണ ൪. ൧ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്ക തപാൽകൂലി ൩ ണ.

## ൬. ദന്തചൂൎണ്ണം.

സുഗന്ധമായുമുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും വില കുപ്പി ഒന്നിനു ൩ ണ. തപാൽ ചിലവു ൨ കുപ്പിവരെ ൧ ണ വേറെ

## ൭. ജ്വരസംഹാരി.

കുളിൎപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവക്കു നന്നു. വില കുപ്പി ഒന്നിനു ൧ ക. തപാൽ ചിലവു ൩ ണ വേറെ

## ൮. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവ പുഷ്ടിയായും തൈലക്കമായും കറുപ്പായും വളരും. കണ്ണിന്നു കുളൎമ്മയുണ്ടാക്കും. സകല കൺരോഗങ്ങളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിന്നു നല്ല തെളിച്ചമുണ്ടാക്കും. വില കുപ്പി ഒന്നിനു ൮ ണ തപാൽ ചിലവു ൫ ണ വേറെ.

## ൯. രോമസംഹാരി.

രോമം എവിടെ വേണ്ടാതാക്കണമോ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാറ്റും. വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൫ ണ വേറെ

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

## ൫൦. അഗ്നിമാന്ദ്യസംഹാരി.

ഭക്ഷണമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകരിക്കുക, മലബന്ധം, വയറുനോവു, വായനാററം അജീർണ്ണം വയറുവീർത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും ഡപ്പി ഒന്നുക്ക ൩ണ വ തപാൽകൂലി ൩ണ ൧ വേറെ

## ൫൧. കർണ്ണബിന്ദു

ചീക്കുളു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കർണ്ണരോഗങ്ങളെ ഭേദപ്പെടുത്തും ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി ൧ക്കു വ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൧ ണ വേറെ

## ൫൨. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീർണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലം പിടിത്തം അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും വില ഡപ്പി ഒന്നിനു വ ണ തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്കു ൧ ണ വേറെ

## ൫൩. നേത്രബിന്ദു.

കൺനോവു, കൺകുത്തു, കൃച്ഛം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, ചീളു കെട്ടു, ദശവളച്ച്, പൂവു, ചൊരപ്പു. എരിച്ചിൽ ഇമ, പൂരികം ഇവയുടെ വടിവു പു കച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും വില ഡപ്പി ഒന്നിനു വ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൧ ണ വേറെ.

## ൫൪. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും വില ഡപ്പി ഒന്നിനു വ ണ. തപാൽ ചിലവു ൩ വരെ ഡപ്പികൾക്കു ൧ ണ വേറെ

## ൫൫. മൃഗകസ്തൂരി.

കാശ്മീരിൽ നിന്നും വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ട്. തൂപാറ്റുക്കത്തിനു ൪ ക വില ഒരു തൂപാമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും തപാൽചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലോ ആയിരിക്കണം

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

## ൧൩. തേൾവിഷത്തിനു സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്നു ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧ ക്ക ൨ ക വ്വ ണ ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ചു വാങ്ങുന്നവൎക്ക ഡസൻ ൧ ക്ക ൨ ക വ്വ ണ ഉള്ള വിലയിൽ കുറച്ചുമാത്രമെ വില ചുമത്തുന്നുള്ളൂ. വി പി കമ്മീഷൻ ൩ ണ പുറമെ. ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൩ ണ. സിലോൺ ടി ൯ ണ

## ൧൪. വ്രണവിരോപണ തൈലം.

ഈ കുഴമ്പു പിത്തപ്പുണ്ണു മുതലായ എല്ലാ വിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇതു സകല കൃമികളേയും നശിപ്പിച്ചു എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ചു വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു വില വ്വ ണ മൂന്നു കുപ്പിവരെ വി പി കമ്മീഷൻ ൩ ണ മാത്രം

## ൧൫. കണ്ഠശുദ്ധിഗുളിക.

ഇതു കണ്ഠം തെളിഞ്ഞു ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ചു സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതാകുന്നു. വില വ്വ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൩ ണ.

## ൧൬. സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചു കുളിക്കുന്നതിന്നു വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇതു ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞു, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്നു ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇതു ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു. വില വ്വ ണ വി പി കമ്മീഷൻ ൨ ണ

## ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം അൎശസ്സ, ഉറക്കമില്ലായ്ക ഇവയ്ക്കും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരുപോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧൦ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൩ ണ

---

**പി. സുബ്ബറായിപറങ്കിപ്പേട്ട തെക്കേ ആൎക്കാട്ട് ജില്ല.**

## ൨൧. ഒന്നാംതരം ഗോരോചന ഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള് ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സു, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായ എല്ലാം ഉദരരോഗങ്ങൾക്കും അതിവിശേഷമായ ഔഷധമാകുന്നു വില ൫ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൫ ണ.

## ൨൨. ത്വഗ്രോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, ചൊല്ലൻ, പുട, പുഴക്കടി, താരണം, ഒടുവട്ടു മുതലായ കടിയും ചൊറിയും ഉള്ള എല്ലാം ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിൻെറ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി. പി കമ്മീഷൻ ൫ ണ

'മേത്തരം ഗോരോചനം തോല ൧-ക്കു വില ൫ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്കു വില ൧ ക. മേത്തരം പച്ചക്കപ്പൂരം, തോല ൧-ക്കു വില ൨ ക മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പൂ, മരിക്കൊളുന്തു, ജാതിമല്ലി, സുഹാഗ, ഹെന, മഗിഡമ്പു, അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട. ഇവ ഒരു തോല തൂക്കത്തിന്ന ക ൧-വ തപാൽക്കൂലി പുറമെ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനം | തൂപാത്തൂക്കം | ൧-ക്കു | ൫ | ० | ० |
| ടി | മഞ്ഞൾ | ടി | ൧ ക്കു | ൧ | ० | ० |
| ടി | പച്ചക്കപ്പൂരം | ടി | ൧-ക്കു | ൧ | ० | ० |

## ൨൪. രക്ഷാമൃതം.

ഇത ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ട ഒരു ഭക്ഷണദ്രവ്യമാണ. ഇതിന്ന കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ദേഹനക്കുറവുള്ളവൎക്കും പ്രമേഹരോഗക്കാൎക്കും ഇത ഒരു ദിവ്യ ഔഷധമാണ. ഇത രക്തശുദ്ധി വരുത്തുകയും, പിത്തം, ദേഹനക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാററുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്യു മൂത്രച്ചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ഭേദപ്പെടുത്തുകയും കായബലം വൎദ്ധിപ്പിക്കയും ചെയ്യും. ഇത രോഗികൾക്കും, ശിശുക്കൾക്കും, വൃദ്ധന്മാൎക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

ത്തകരം ൧-ക്കു അണ ൩ മാത്രം വി പി ചാൎജ്ജ അണ ൩ പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബറായി പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട ജില്ല.

ഭദ്രമുനി—

മിസ്റ്റർ വി മമ്മു എഴുതിയ കഥ ഒന്നക്ക അണ ൩

ലീലാവതി—

മിസ്റ്റർ ലക്ഷ്മണൻപിള്ള എഴുതിയ അതിവിശേഷമായ നോവൽ വില ൩ ണം

കൈവല്യശതകം—

മിസ്റ്റർ പരമുപിള്ള എഴുതിയത ൧ക്ക അണ ൧

സന്താനവല്ലി—

മിസ്റ്റർ രാമമേനോൻ എഴുതിയ കഥ ൧ക്ക വില അണ ൧ം

ശംകരകൃതി—

ആ മുൻസിപ്പായിരുന്ന മിസ്റ്റർ ശങ്കരപ്പിള്ള അദ്ദേഹം ഓരോ സമയങ്ങളിൽ ഉ ണ്ടാക്കിയ കവിതകളെല്ലാം ചേൎത്തു സംശിതമായും ഉള്ളടക്കമായും അച്ചടി ച്ചിട്ടുള്ളത പുസ്തകം ൧-ക്ക ൪ അണ

മിസ്റ്റർ സി. എ. മാധവകുറുപ്പ്—

മിസ്റ്റർ കേശവക്കുറുപ്പ് എഴുതിയ ഒരു ഡിടക്ടറീവ നോവൽ വില അണ ൬.

അവതാരത്രയചരിതം—

സൌഭാഗ്യവതി ഇത്തിക്കാട്ടു ദേവകി അമ്മയാൽ എഴുതപ്പെട്ട പുതിയ പുസ്ത കം വില അണ ഒന്നര.

അദ്ധ്യാത്മരാമായണം—

കെ. സാംബശിവശാസ്ത്രി മഹോപാദ്ധ്യായനവർകളാൽ എഴുതപ്പെട്ട വ്യാഖ്യാ നത്തോടുകൂടിയത വായനക്കാരുടെ സൌകൎയ്യാൎത്ഥം ഓരോ കാണ്ഡങ്ങൾ പ്ര ത്യേകമായി അച്ചടിച്ചുവരുന്നു ഇതിൽ പദങ്ങളുടെ വിവരണമായ അൎത്ഥം ശ്ലോ കങ്ങളുടെയും സാരം ഇവകൾ അടങ്ങിയിരിക്കും പുസ്തകം എല്ലാ ക്ലാ ഡങ്ങളും ഒന്നായും ബയന്റു ചെയ്യുവില്ക്കപ്പെടും.

മയൂരസന്ദേശം മണിപ്രവാളം—

കേരളവൎമ്മ സി. എസ്സ് ഐ. എഫ. എം. യു. എം. ആർ. ഏ എസ്സ, എഫ. ആർ. എച്ച. എസ്സ. വലിയ കോയിത്തമ്പുരാൻ അവർകളാൽ ഉ ണ്ടാക്കപ്പെട്ടതു ഏ. ആർ. രാജരാജവൎമ്മ എം. ഏ. എം. ആർ. ഏ. എസ്സ, കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ട മൎമ്മപ്രകാശം എന്ന വ്യാഖ്യാ നത്തോടുകൂടി തിരുമനസ്സിലെ അനുവാദം വാങ്ങി അച്ചടിച്ചു കഴിഞ്ഞിരിക്കുന്നു. ഉ യൎന്നതരം കടലാസ്സിൽ അച്ചടിച്ചതിന്ന ൧൧ ണ യും താണതരത്തിലുള്ളതിന്ന ൮ ണ യും വിലയാകുന്നു

മാകമായിണി—

കോമത്തു കുഞ്ഞുപ്പണിക്കർ അവർകളാൽ എഴുതപ്പെട്ടത വില അണ ൮

കാന്തവിഷ്ണുജിജ്ഞാസാവിജയം തുള്ളക്കഥ—

മലയാളം ഹൈസ്കൂൾ ഹെഡമാസ്റ്റർ കെ ആർ കൃഷ്ണപിള്ള ബി ഏ അവർ

കളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയ പുസ്തകം ഒന്നക്കു വില അണ ൮.

താരോപദേശം—

വി കെ കേശവനവർകളാൽ എഴുതപ്പെട്ട ഒരു പുതിയ മണിപ്രവാളകൃതി പുസ്തകം ഒന്നക്കു വില അണ ഒന്നര.

കാന്തോപദേശം—

തിനവിള വി രാമൻവൈദ്യർ അവർകളാൽ എഴുതപ്പെട്ടത വില ൧ പൈ

മനുസ്മൃതി—

കെ ഗോവിന്ദപ്പിള്ള അവർകളാൽ 'ഭാവപ്രകാശം' എന്ന വ്യാഖ്യാനത്തോടു കൂടി എഴുതപ്പെട്ട പുസ്തകം ഒന്നക്കു വില രൂപ ൧ അണ ൮

വിക്രമാദിത്യൻകഥ—

ടി യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ പരിഷ്കരിച്ച വിദ്യാഭിവർദ്ധിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൧൦ അണ

മദനകാമരാജൻകഥ—

ടി യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ വിദ്യാഭിവർദ്ധിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൬ അണ ടി അരബെയിൻ പുസ്തകം ൧-ക്കു വില ൨

കഥാസരിത്സാഗരം—

ടി യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്കു വില അണ ൩

സതാരം—

ടി യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്കു വില അണ ൨ പൈ ൩

അത്ഭുതകവിമങ്ക—

വി. ജി ലക്ഷ്മണൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൨ അണ

വർക്കലസ്ഥലമാഹാത്മ്യം—

കണ്ണമ്പള്ളിൽ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടത വില ൮ അണ

ഫ്ലിനിക്കു പററിയ അപകടങ്ങൾ—

വില അണ ൨ പൈ ൩

ത്രൈലോകവിനോദകഥകൾ—

കണ്ടിയൂർ മഹാദേവയ്യരവർകളാൽ എഴുതപ്പെട്ടത. വില അണ ൪ പൈ ൩

ചട്ടമ്പിത്തലവൻ—

കെ ചിദംബരവാദ്ധ്യാർ ബി എ അവർകളാൽ എഴുതപ്പെട്ട ഒരു വിനോദ കഥ ൧-ക്കു വില അണ ൪

൧൦൭൫-ാമാണ്ടത്തെ ഡയറി—

ബയന്റുചെയ്തതു ൧-ക്കു വില അണ ൪

മററും പല പുസ്തകങ്ങൾ ഇവിടെ വില്പാൻ തയ്യാറുണ്ടു. തപാൽക്കൂലി പുറമെ. എല്ലാ പുസ്തകങ്ങളുടേയും പേരും വിലയും അറിഞ്ഞു പുസ്തകങ്ങൾ വരുത്തേണ്ടതാണ്. ആവശ്യപ്പെടുന്നവർ അരണാസ്റ്റാമ്പു അയക്കണം,

എസ്സ്. റ്റി. റെഡ്യാർ വിദ്യാഭിവർദ്ധിനി ഉടമസ്ഥൻ, കൊല്ലം തിരുവിതാംകൂർ,

# മഹാഭാരതം

---

ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥങ്ങളടങ്ങിയതും യഥാർത്ഥമായ അഞ്ചാംവേദമെന്നു പറഞ്ഞുവരുന്നതുമായ മേൽപറഞ്ഞ വിശിഷ്ടഗ്രന്ഥം മൂന്നുനാലു കൊല്ലത്തിന്നുള്ളിൽ കഴിയുവാൻതക്കവണ്ണം ഞാൻ തനിച്ചു വൃത്തത്തിന്നുവൃത്തമായി മലയാളത്തിലേക്കു തർജ്ജമചെയ്തു വരുന്നുണ്ട്. ൧൦൮൨ാം മേടം മുതല്ക്കു ഇതു ഒരു മാസികയായി പുറപ്പെടുവിച്ചു തുടങ്ങിയിരിക്കുന്നു. വരിസംഖ്യ കൊല്ലത്തിൽ അഞ്ചുറുപ്പിക മാത്രം. ആവശ്യമുള്ളവർ താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാകുന്നു.

മേൽവിലാസം:

കെ. സി. തിരുവീരരായൻ രാജാ, ബി. ഏ.,

കോട്ടയ്ക്കൽ,

എന്ന് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.



# ഭഗവൽഗീത

(ഒരു കൊല്ലംകൊണ്ടവസാനിപ്പിക്കുന്ന മാസിക)

ശാംകരഭാഷ്യത്തിന്റെ മലയാളതർജ്ജമയോടും

ശങ്കരാനന്ദസരസ്വതി മുതലായവരുടെ

വ്യാഖ്യാനങ്ങളിൽനിന്നുള്ള സാരാംശത്തോടുംകൂടി.

പരിഭാഷകൻ

കെ. എം.

തപാൽ കൂലി ഉൾപ്പെടെ ഒരുകൊല്ലത്തേക്കു വരിസംഖ്യ 3 6 0

ആവശ്യമുള്ളവർക്ക് വി. പി. ആയും അയച്ചു കൊടുക്കും.

ടി. സി. പരമേശ്വരൻ മൂസ്സത്,

ആനന്ദാശ്രമകാര്യദർശി,

തൃശ്ശിവപേരൂർ,

വില്പാൻ തയ്യാർ

| | | | | | |
|---|---|---|---|---|---|
| കർമ്മയോഗം—കെ. എം. | | വില | 0 | 12 | 0 |
| ഭക്തിയോഗം— | ടി | ടി | 0 | 12 | 0 |
| ഭഗവൽഗീത—ജി. കൃഷ്ണശാസ്ത്രികൾ | | ടി | 1 | 4 | 0 |

വി. സുന്ദരയ്യർ ആൻഡ് സൺസ്സ് തൃശ്ശിവപേരൂർ.

രസികരഞ്ജിനി

# വരിസംഖ്യ

| | | | |
|---|---|---|---|
| തപാൽകൂലി ഉൾപ്പടെ ഒരു കൊല്ലത്തേക്ക് | 3 | 0 | 0 |
| ,, ആറുമാസത്തേക്ക് | 1 | 10 | 0 |
| കുടിശ്ശികയായാൽ | | | |
| തപാൽകൂലി അടക്കം ഒരു കൊല്ലത്തേക്ക് | 3 | 4 | 0 |
| ,, ആറുമാസത്തേക്ക് | 1 | 12 | 0 |
| ആറുമാസത്തിന്നു താഴെയായാൽ നമ്പ്ര ഒന്നുക്ക് | 0 | 6 | 0 |

വി. പി. കമ്മീഷൻ പുറമെ.

പണം അടച്ചവരുടെ പേരുവിവരം മറുമാസത്തിലെ മാസികയിൽ പ്രസിദ്ധംചെയ്തു കാണുന്നതാകുന്നു.

തരംനോക്കുവാൻ ഏതെങ്കിലും ഒരു പ്രതി ആവശ്യപ്പെടുന്നവർ അതിന്റെ വില ബ്രിട്ടീഷ് സ്റ്റാമ്പായിട്ടും, കൊച്ചി അഞ്ചൽ മുദ്രയായിട്ടോ എഴുത്തൊന്നിച്ച് അടക്കം ചെയ്യുകയേണ്ടതാകുന്നു.

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാമത്തെത്തവണക്ക് വരി ഒന്നുക്ക് | 0 | 2 | 0 |

ഒന്നോ ഒന്നിലധികമൊ ഭാഗം നിറയുന്നതോ ഒന്നിലധികം തവണ പ്രസിദ്ധം ചെയ്യേണ്ടുന്നതൊ ആയ പരസ്യങ്ങൾക്ക് താരതമ്യം പോലെ കൂലി ചുരുക്കുന്നതാകുന്നു.

---

വരിക്കാർ പ്രത്യേകം ദൃഷ്ടിവെക്കേണ്ടത്.

അതാതുപ്രതി ശരിയായി കിട്ടാതിരുന്നാൽ മറുമാസം പതിനഞ്ചാന്തിയ്യതിക്കകം വരിക്കാർ മാനേജൎക്കു അറിവുതരേണ്ടതാകുന്നു. അതിന്നുശേഷമുള്ള ആവലാതികൾ കൈക്കൊള്ളുന്നതല്ല. വരിക്കാർ തരുന്ന മേൽവിലാസത്തിൽ തെറവുണ്ടായിരുന്നാൽ മാനേജർ ബാദ്ധ്യസ്ഥനാകുന്നതല്ല. എപ്പോഴെങ്കിലും മേൽവിലാസം മററണമെങ്കിൽ മാനേജരെ അറിവിക്കയും വേണം.

എറണാകുളത്ത് കോവിലകം } എന്ന—അമ്പാടി ചെറിയ കൃഷ്ണപുതുവാൾ

ര. ര. മാനേജർ.




## പരസ്യം.

---

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപ്പുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപൎക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാൎയ്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജൎക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസിക സംബന്ധമായ എഴുത്തുകളിലൊ ലക്കങ്ങളിലൊ അവരുടെ മുദ്രയൊ കയ്യൊപ്പൊ ഉണ്ടായിരുന്നാൽ മതി.

എന്ന്

| | | |
|---|---|---|
| കോവിലകം | } | രസികരഞ്ജിനി ഉടമസ്ഥൻ, |
| | | *RAMA VURMA,* |
| എറണാകുളം | | 13th Prince of Cochin. |

---

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരേണമെന്ന് ആവശ്യപ്പെടുന്നവർ എഴുതതൊന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാൎയ്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപൎക്ക് അയക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്.

ര. ര. വ.

# സംഗതിവിവരം.




വിദ്യാവിനോദിനി അച്ചുകൂടം.




൧൦൮൧

| പുസ്തകം ൪ | മിഥുനമാസം | ലക്കം ൧൧ |
|---|---|---|


## മംഗളം.

ലോകക്കൊട്ടുക്കിഹപര
ലോകങ്ങളിലൊന്നുപോലെവേണ്ടവിധം
യോഗക്ഷേമങ്ങൾക്കുപ-
യോഗപ്പെട്ടമമലവിദ്ര്യയവലംബം.

നമ്പൂരിമാരും

# വിദ്ര്യാഭ്യാസവും



ജനസമുദായത്തിൻെറ യോഗക്ഷേമത്തെ രക്ഷിച്ചുപോരുന്ന എല്ലാ രാജ്യത്തും എല്ലാ കാലത്തും വിദ്ര്യാഭ്യാസത്തെത്തന്നെയാണ് രാജ്യതന്ത്രപ്രവൎത്തകന്മാർ പ്രധാനമായി വിചാരിച്ചു വൎദ്ധിപ്പിച്ചു വന്നിരുന്നത് എന്നും വിദ്ര്യാഭിവൃദ്ധി വരുത്തുന്നതിൽ അലസന്മാരായ പാലകന്മാരുടെ കീഴിലുള്ള രാജ്യം ക്രമത്തിൽ ക്ഷയിച്ചുപോകയോ അക്രമത്തിൽ അന്യരാജ്യക്കാ

ക്ഷീണപ്പെട്ടുപോകയോ ചെയ്യുന്നതു സാധാരണയായിരുന്നു എ
ന്നും സൎവ്വസമ്മതമായ ചരിത്രസിദ്ധാന്തമാണല്ലൊ.

ഒരുകാലത്തു മലയാളരാജ്യം മുഴുവനും പ്രശസ്യമായ വിധ
ത്തിൽ ഭരിച്ചിരുന്നതിന്റെ അവശേഷമാണെന്നു തോന്നത്തക്കവ
ണ്ണം മലയാളികൾ ഒക്കെ പലപ്രകാരത്തിലും പൂജ്യന്മാരായിത്ത
ന്നെ നില്ക്കുന്നതിന്നു പുറമെ വിശേഷിച്ചും വൎണ്ണാശ്രമധൎമ്മാദികളാ
യി ഹിന്തുമതം സംബന്ധിച്ച കാൎയ്യങ്ങളിലെല്ലാം നാട്ടുരാജാക്കന്മാ
ൎക്കുമാത്രമല്ലാ അന്യമതക്കാരും അന്യരാജ്യക്കാരുമായ നവീനനാ
യകന്മാരാൽ നടത്തപ്പെടുന്ന ഇന്ത്യാഗവൎമ്മേണ്ടിന്നുപോലും സൂക്ഷ്മ
ത്തിൽ അപരിഹാൎയ്യനിശ്ചയന്മാരായി കഴിഞ്ഞുകൂടത്തക്കനിലയിൽ
ഉള്ളവരും, പക്ഷെ, കാലക്രമംകൊണ്ട് അവരവരുടെ മാഹാത്മ്യം
അവരവൎക്കുപോലും അത്ര അറിയാനിടയാവാത്തവിധം വിസ്മൃതപ്ര
ഭാവന്മാരുമായിട്ടുള്ള നമ്മുടെ കേരളബ്രാഹ്മണരായ നമ്പൂരിമാൎക്കു
മേല്പറഞ്ഞ വിശേഷങ്ങളാൽ സൂചിപ്പിക്കപ്പെട്ടിട്ടുള്ള ഉൽകൎഷാപക
ൎഷങ്ങൾക്കു കാരണഭൂതമായ വിദ്യാഭ്യാസത്തിന്റെ നില എങ്ങിനെ
യെല്ലാമായിരുന്നുവെന്നും മററും ആലോചിക്കുന്നതായാൽ മനസ്സിന്നു
പല വികാരങ്ങളും ഉണ്ടാവുന്നതോടുകൂടി ചിലചില പരിഷ്കാരമുഖ
ങ്ങളിലേക്കു പ്രവേശം കിട്ടുവാനും സംഗതിയാവുമെന്നതിന്നു സം
ശയമില്ല.

കന്യാകുമാരിമുതൽ ഗോകൎണ്ണംവരെ തെക്കുവടക്കു നീണ്ടുകി
ടക്കുന്ന കേരളത്തിന്നു തുളുനാട് എന്നും മലനാട് (മലയാളം) എ
ന്നും രണ്ടു പ്രധാനവിഭാഗമാണെന്നും അതിൽ ഓരോ പ്രധാനവി
ഭാഗങ്ങൾക്കു മുപ്പത്തിരണ്ടീത് ഗ്രാമങ്ങളായി അവാന്തരവിഭാഗങ്ങ
ളുണ്ടെന്നും പ്രസിദ്ധമാണല്ലൊ. അതിൽ തെക്കെഭാഗമായ മല
യാളത്തിൽ മുപ്പത്തിരണ്ടു ഗ്രാമസങ്കേതസ്ഥലങ്ങളിലാണ് ഇന്നും
നമ്പൂരിമാരും മററുള്ള സകല ജാതിക്കാരും പാൎത്തുവരുന്നത് എന്നു
ള്ളതും പറഞ്ഞറിയിക്കേണ്ടതില്ല. പക്ഷെ നമ്പൂരിമാരുടെ ഇല്ലങ്ങ
ളും മനകളും മഠങ്ങളും പലക്കാട്ടു പട്ടന്മാരുടെ ഗ്രാമങ്ങൾപോലെ
അഗ്രഹാരസമ്പ്രദായത്തിൽ കൂട്ടിത്തൊട്ടു നിരത്തി നിട്ടി പെരുവഴി

കിരുവക്കിന്നും പ്രതിഷ്ഠിച്ചിരിക്കുകയല്ല. ഒരില്ലമോ മനയോ മഠമോ ഉണ്ടെങ്കിൽ അതിനടുത്തു പരിചാരകഗൃഹങ്ങളും ചില കൃഷിസ്ഥലങ്ങളും കുളവും കുലദൈവക്ഷേത്രവും മററുമുണ്ടായിരിക്കും. ഇങ്ങിനെയുള്ള വിഭാഗംകൊണ്ടുതന്നെ, എല്ലാ പദാൎത്ഥങ്ങൾക്കും വിഭാഗംകൊണ്ടാണ് പരിഷ്കാരം സിദ്ധിക്കുന്നത് എന്നുള്ള പരിഷ്കാരതത്വശാസ്ത്രം പണ്ടേതന്നെ നമ്പൂരിമാർ അറിഞ്ഞു പ്രവൃത്തിച്ചിട്ടുണ്ടെന്നു, പ്രത്യക്ഷപ്പെടുന്നു. നാനാജാതി വിഭാഗങ്ങൾക്കു പുറമെ നമ്പൂരിമാരുടെയിടയിൽതന്നെ ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്ന്യാസി, എന്നീയാശ്രമവിഭാഗങ്ങൾ അഗ്നിഹോത്രി, ഭട്ടവൃത്തി, തന്ത്രി, ശാന്തിക്കാരൻ, അടുക്കളക്കാരൻ, ആയുധോപജീവി, മന്ത്രവാദി, വൈദ്യൻ, സ്മാൎത്തൻ, വൈദികൻ മുതലായി പലേ വിഭാഗങ്ങളും ചെയ്തിട്ടുള്ളത് അവരവരുടെ കുലപരമ്പരയായി നടത്തിപ്പോരുന്ന കൎമ്മങ്ങളുടെ വിഭാഗങ്ങളെ അനുസരിച്ചാണെന്നു എടുത്തുപറയേണ്ടുന്ന ആവശ്യമില്ല. ഈ വക വിഭാഗങ്ങളെക്കൊണ്ടു വിദ്യാഭ്യാസപദ്ധതികൾക്കും പല ഉൾപ്പിരിവുകളും ഉണ്ടാക്കിതീൎത്തു ജനസമുദായത്തിൻെറ യോഗക്ഷേമരക്ഷയ്ക്കു നല്ല ദാൎഢ്യം വരുത്തിവെച്ചിട്ടുണ്ട്. എന്നാലും നമ്പൂരിമാരുടെ വിദ്യാഭ്യാസത്തിൻെറ ആരംഭരീതിയെല്ലാം ഒന്നുതന്നെ.

കുട്ടികളെ എഴുത്തിനുവെച്ച് അക്ഷരം പഠിപ്പിച്ചു കഴിഞ്ഞാൽ കുട്ടി വായിപ്പാൻ പഠിപ്പിക്കുകയായി. ഇത് ഇപ്പോഴത്തെ സ്കൂൾസമ്പ്രദായരീതിയിൽ നാനാജാതിമതസ്ഥന്മാരായ അസംഖ്യം കുട്ടികളെ നിരത്തിയിരുത്തി ഒരേററത്തു ഒരു മാസ്റ്ററും ഇരുന്നു നിരൎത്ഥങ്ങളായ കന, ചന, എന്ന ചില അക്ഷരങ്ങളെ കൂട്ടിച്ചൊല്ലി ശീലിക്കുക മാത്രമല്ല ഒരില്ലത്തു രണ്ടോ മൂന്നോ കുട്ടികളുണ്ടെങ്കിൽ അവരെ മാത്രം തൻെറ പരിശോധനയിൽ അടുത്തിരുത്തി ശ്രീഗന്ധശ്രേയഃ, ധേനവശ്രീഃ, എന്നും മററുമുള്ള വാക്യങ്ങൾ നിഷ്കൎഷയോടുകൂടി ഹൃദിസ്ഥമാകുംവണ്ണം പഠിപ്പിക്കും. ഈ വക വാക്യങ്ങൾ ഇവൎക്കു ഉടനെ തന്നെ നാള്, പക്കം, മുതലായതു അറിയിച്ചു കൊടുക്കുന്ന ഗണിതാഭ്യാസത്തിന്ന് അത്യാവശ്യകങ്ങളാണ താനും. അതിന്നുശേഷം അടിവാക്യം നക്ഷത്രവാക്യം മുതലായി പലതും പഠിപ്പിക്കും. പ

കൽ അടിയളന്നു നേരം നിശ്ചയിപ്പാനും രാത്രി നക്ഷത്രങ്ങളെ പരിചയിപ്പിച്ചു കൊടുത്തു സമയം ശരിപ്പെടുത്താനും മേൽപറഞ്ഞ വാക്യങ്ങൾ അത്യുപയുക്തങ്ങളായിരിക്കും. ഇതുകൊണ്ടു കുട്ടികൾക്കു കുട്ടി വായിപ്പാനും, പഠിച്ചതു മനഃപാഠമായി ധരിപ്പാനും ഉള്ള ശക്തി ഉണ്ടാവുന്നു. ഇതിന്നിടയിൽ ആറേഴു വയസ്സിന്നകത്തു ഒരു മാതിരി ബുദ്ധിയുള്ള കുട്ടിയാണെങ്കിൽ സംസ്കൃതശ്ലോകങ്ങൾ പഠിച്ച്, പദം മുറിച്ച് അന്വയിപ്പാനും കഷ്ടിച്ചു വശമാവും. പെൺകുട്ടികൾക്കു ഇതിലധികമായ വിദ്യാഭ്യാസം കൊടുക്കുന്നതു നമ്പൂരിമാരുടെയിടയിൽ പതിവില്ല. എന്തുകൊണ്ടെന്നാൽ ഉടനെ അവൎക്കു ഗൃഹകൃത്യങ്ങളിലേക്കാണു പ്രവേശം. രണ്ടോ നാലോ സംവത്സരത്തിന്നകത്തു അവൎക്കു ഗൃഹണിയുടെ നിലയിലേക്കു കയററം കൊടുക്കും. ഗൃഹഭരണവിദ്യാഭ്യാസം, പാചകവൃത്തി മുതലായത് അവൎക്കു പരിശീലിച്ചു സമ്പാദിക്കുവാൻ തരമുണ്ടെന്നു തന്നെയല്ല ഒഴിച്ചുവിടുവാൻ നിവൃത്തിയില്ലാത്ത കൃത്യവുമാണല്ലോ. ഇതിലധികം വിദ്യാഭ്യാസം സിദ്ധിക്കുവാൻ അവൎക്കു അവസരമില്ലെന്നും അഥവാ ഉണ്ടെങ്കിൽ തന്നെ കിഞ്ചിജ്ഞതമാത്രം സമ്പാദിച്ചു ദുസ്സ്വാതന്ത്ര്യത്തിൽ പ്രവേശിപ്പാനിടയായേക്കാമെന്നുമാണ് നമ്പൂരിമാരുടെയിടയിൽ അന്നും ഇന്നും പൊതുവിലുള്ള അഭിപ്രായം. ഇപ്പോൾ നടപ്പുള്ള പുതിയ സ്ത്രീവിദ്യാഭ്യാസസമ്പ്രദായപ്രകാരം ബാല്യകാലത്ത് അഞ്ചോ എട്ടോ സംവത്സരം മാത്രം പെൺകുട്ടികളെ സ്കൂളിലേക്കയച്ചു വല്ലതും ചിലതു പഠിച്ചു എന്നു വരുത്തി അവരുടെ ഗൃഹഭരണകൃത്യങ്ങളായ പാചകവൃത്തി മുതലായതുപോലും വേണ്ടു കാലത്തു ശീലിപ്പാൻ ഇട കൊടുക്കാതെ പിൻകാലത്തേക്കുപയോഗപ്പെടുന്നതായ അതുമില്ല, ഇതുമില്ല എന്ന നിലയിലാക്കി തീൎക്കുന്നതു നമ്പൂരിമാൎക്ക് അന്നും ഇന്നും ഒട്ടും സമ്മതമല്ല. എന്നുതന്നെയല്ല് സ്ത്രീകൾക്കു പ്രത്യേകം യോജിപ്പുള്ളതായ സംഗീതം, ചിത്രമെഴുത്തു മുതലായ കലാവിദ്യകളും നമ്പൂരിമാരുടെ സ്ത്രീകൾ അഭ്യസിക്കുന്നതു ഗുണകരമല്ലായെന്നാണ് അവരുടെ സിദ്ധാന്തം. ഇതുകൊണ്ടു നമ്പൂരിമാരെ സ്ത്രീവിദ്യാഭ്യാസദ്വേഷികളെന്നോ സ്ത്രീപാതിവ്രത്യരക്ഷാദുല്ലളിതന്മാരെന്നോ എന്തു പറഞ്ഞാലും വേണ്ടതില്ല അവരുടെ നിഷ്കൎഷ ഈ

യെന്തു വഴിക്കാണ് വളരെക്കാലമായി നടവടിപ്രകാരം ഉറച്ചിരിക്കുന്നത് എന്നു പറഞ്ഞാൽ തീൎന്നുവല്ലോ.

കുട്ടികൾ ഉണ്ണികളാണെങ്കിൽ ആറേഴു വയസ്സായാൽ അവൎക്കു ഉപനയനമായി. ഈ കൎമ്മമാണല്ലൊ ദ്വിജത്വം സാധിക്കുന്ന ഒരു രണ്ടാം ജന്മം. അതോടുകൂടി വിദ്യാഭ്യാസത്തിന്റെ ക്രമവും ഒന്നു മാറുന്നു. പിന്നെ സ്വഗൃഹത്തിലല്ല വിദ്യാഭ്യാസം. യോഗ്യനായ ആചാൎയ്യന്റെ ഗൃഹത്തിലേക്ക് ഉണ്ണികളെ അയക്കുകയായി. അവിടെവെച്ചു ബ്രഹ്മചൎയ്യാനുഷ്ഠാനത്തോടുകൂടി ഗുരുമുഖത്തിങ്കൽനിന്നു വേദാദ്ധ്യയനം ചെയ്യുന്നു. അവരവരുടെ കുലക്രമംപോലെ ഋക്കോ, യജുസ്സോ, സാമമോ ഇതിലൊരു വേദം കേവലം പുസ്തകത്തിൽ നോക്കാതെ ഗുരുമുഖത്തിൽനിന്നു ഓതികേട്ടു തനിക്കു മുഖസ്ഥമാകുംവണ്ണം ഉരുവിട്ടു പഠിക്കുകയാണ് സമ്പ്രദായം. ഇങ്ങിനെ പത്തുപതിനെണ്ണായിരം ഗ്രന്ഥം അശേഷം പുസ്തകാപേക്ഷ കൂടാതെ കടുകട്ടിയായി തോന്നുന്ന നമ്പൂരിമാർ പണ്ടത്തെ കാലത്തു എന്നല്ല ഇപ്പോഴും ധാരാളമുണ്ട്. ഇതിൽ കേവലം ശബ്ദമാത്രം തോന്നിക്കുക എന്നു മാത്രമാണോ അതും അല്ല. അക്ഷരന്തോറും ഉദാത്താനുദാത്തസ്വരിതങ്ങൾ' തുടങ്ങിയ സ്വരോച്ചാരണഭേദങ്ങൾക്കു അശേഷം തെററുകൂടാതെ ചൊല്ലിപ്പഠിപ്പിക്കുന്നതാണ് അതിലും അത്ഭുതം. പരമാവധി ആറേഴുകൊല്ലം അനുഷ്ഠിച്ചു പോരുന്ന ബ്രഹ്മചൎയ്യകാലംകൊണ്ട് ഉണ്ണിനമ്പൂരിമാർ ഇത്രയും സാധിക്കുന്നു. അതുകൊണ്ടു അവൎക്കു ധാരണാശക്തി അല്ലെങ്കിൽ മേധ ഏററവും പരിഷ്കാരനിലയിലെത്തുന്നു എന്നു പറയേണ്ടതില്ലല്ലൊ. ഇവൎക്കു ശരീരായാസവും മററുള്ള നിത്യകൎമ്മാനുഷ്ഠാനങ്ങളുടെ കൂട്ടത്തിൽതന്നെ ചെയ്യത്തക്കവണ്ണം ദൈവികകൎമ്മമായ നമസ്കാരം ആക്കിവെച്ചിട്ടുണ്ട്. ഈ നമസ്കാരംകൊണ്ടു പഠിച്ചുവെച്ചിട്ടുള്ള ഓത്തു മറക്കാതിരിക്കാൻ ആവൃത്തി കഴിക്കുകയുംകൂടി സാധിക്കുന്നു: ഒരു പ്രവൃത്തികൊണ്ടു പല പ്രവൃത്തിയുടെ ഫലം സാധിക്കുക എന്നതു നമ്പൂരിമാരുടെ പ്രശസ്തകൎമ്മങ്ങളിൽ പലതിലും കാണാവുന്നതാണ്. ഇപ്പോഴത്തെ സ്കൂൾകുട്ടികൾ ചെയ്യുന്ന ശരീരായാസസമ്പ്രദായത്തിന്നു മാനസികമായ വിദ്യാഭ്യാസത്തോടു ഒരു സംബന്ധവുമില്ലാതെ

യാണ് കാണുന്നത്. ഇതു രണ്ടും തമ്മിൽ കൂട്ടിനോക്കിയാൽ ഏതാ
ണ് അധികം പരിഷ്കൃതനിലയിലെത്തിട്ടുള്ളത് എന്നു വ്യക്തമാവു
ന്നതാണ്. ഉണ്ണിനമ്പൂരിമാരുടെ വേദാഭ്യാസത്തിന്റെ ഈ ആദ്യ
നിലയവസാനിക്കുമ്പോഴേക്കും ബ്രഹ്മചാരിത്വം അവസാനിപ്പിച്ചു
സമാവർത്തനം കഴിയും. സമാവർത്തനമെന്നാൽ വേദാഭ്യാസം കഴി
ച്ചു ഗുരുഗൃഹത്തിൽനിന്നു തിരിച്ചെത്തുക എന്നർത്ഥമായുള്ള ഒരു
ക്രിയയാണ്. അതുകഴിഞ്ഞാൽ ഒന്നോ രണ്ടോ സംവത്സരം
സ്വഗൃഹകുലദേവതാക്ഷേത്രത്തിൽ സ്വാദ്ധ്യായഭജനമിരിക്കണമെന്നാണ്
നിയമം. ഈ ഭജനകാലത്തു താൻ പഠിച്ച വേദത്തിന്റെ പദം ചൊ
ല്ലുക അതായതു പദം മുറിച്ചു ശീലിക്കുക, അതോടുകൂടിത്തന്നെ ക്ര
മം, ജടം, രഥ, മുതലായി പദപ്രയോഗങ്ങളുംകൊണ്ടുള്ള പല വൈദ
ഗ്ദ്ധ്യങ്ങളും ശീലിക്കുക ഈവക കൃത്യങ്ങളും—ശിക്ഷ, നിരുക്തം, എ
ന്നീ വേദാംഗങ്ങളുടെ സ്വഭാവങ്ങളും പഠിക്കണമെന്നാണ് നിയമം.
ഇവരുടെ ഈ ഭജനം സ്വകുലക്ഷേത്രത്തിൽ കഴിഞ്ഞാൽ പിന്നെ
ഗ്രാമക്ഷേത്രത്തിലായി. ഗ്രാമക്ഷേത്രത്തിൽ അതാതു ഗ്രാമത്തിലെ
ബ്രാഹ്മണർ ഭജിച്ചു വിദ്യ ശീലിക്കുന്ന കാലത്തു വേണ്ടുന്ന സാപ്പാട്,
തേച്ചുകുളി ഇവയ്ക്കു വേണ്ട ചിലവ് ആ ദേവസ്വത്തിൽനിന്നും ചെ
യ്യുക ഇന്നും നടപ്പുണ്ട്. ഇങ്ങിനെ രണ്ടുമൂന്നു സംവത്സരഭജനം
കഴിയുമ്പോഴേക്കും വേദത്തിൽ സാമാന്യം നല്ല വൈദഗ്ദ്ധ്യം സി
ദ്ധിക്കും. അതിന്നു ശേഷമേ (സമക്ഷത്ത്) സജ്ജനസദസ്സിൽ പ്ര
വേശിക്കുകയുള്ളൂ. ഇതു കഴിഞ്ഞാൽ ചെറിയ നമ്പൂരിമാർ ശാസ്ത്രം
പഠിക്കുകയായി. അതിലേക്കു വേണ്ടിയാണ് മലയാളത്തിൽ പ
തിനെട്ടു സഭാമഠങ്ങളും നിശ്ചയിച്ചിട്ടുള്ളത്. ഈ സഭാമഠങ്ങളിൽ
പണ്ഡിതന്മാരെന്നു സമ്മതപ്പെട്ടിട്ടുള്ള നമ്പൂരിമാരെ ഭട്ടതിരിമാരാ
ക്കി അവരോധിക്കുന്നതാണ്. അവർ, പഠിപ്പാൻ ചെല്ലുന്ന നമ്പൂ
രിമാരെ വ്യാകരണം, ജ്യോതിഷം മുതലായ വേദാംഗങ്ങളും മീമാംസ
യും, വേദാന്തവും പഠിപ്പിക്കണമെന്നാണ് നിയമം. അവിടെ താ
മസിക്കുമ്പോഴും ഭക്ഷണം തേച്ചുകുളി മുതലായതിന്നുള്ള ചിലവു
സഭാമഠങ്ങളിൽനിന്നു ചെയ്തുകൊള്ളും. അവരവരുടെ കുലപരമ്പ
രയായി പഠിച്ചു ശീലിക്കേണ്ടതായ തന്ത്രശാസ്ത്രം, യോഗശാസ്ത്രം,

സ്മൃതികളും, ശ്രൗതങ്ങളായ യോഗാദിക്രിയാക്രമങ്ങളും മുതലായി ഇ
ഷ്ടംപോലെയുള്ള ഗ്രന്ഥങ്ങളും പഠിക്കുവാൻ എല്ലാ നമ്പൂരിക്കും സ
ന്ദർഭങ്ങളിൽ സൌകൎയ്യമില്ലാതെ വന്നുകൂട എന്നായിരുന്നു നിശ്ച
യം. ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ ഏതിലെങ്കിലും ഒന്നിൽ ചു
രുങ്ങിയപക്ഷം പന്ത്രണ്ടുകൊല്ലമെങ്കിലും ഒരു ശാസ്ത്രം പഠിച്ചു പാ
ണ്ഡിത്യം സമ്പാദിച്ചവനെ അല്ലാതെ ഭട്ടവൃത്തിക്കാരൻ എന്നു പ
റയാറില്ല. തറവാട്ടിൽതന്നെ ഇങ്ങിനെത്ത ഭട്ടതിരിമാരല്ലാതെ ആ
രും ഉണ്ടായിരുന്നില്ല എന്നായിരുന്നു പല നമ്പൂരികുടുംബക്കാരും
ഇപ്പോഴും വെറും പേരിന്നുമാത്രം (സംസ്കൃ എന്നറിയാത്ത വിദുഷി
കൾപോലെ ) ഭട്ടതിരിമാരായിരിക്കുന്നു. നോക്കു, കാലത്തിന്റെ മാ
റ്റം! യഥാവിധി ഗൃഹസ്ഥാശ്രമമനുഷ്ഠിച്ചുവരുന്ന ഗൃഹസ്ഥന്മാരും സോ
മയാജിമാർ മുതലായ ശ്രൗതകർമ്മികൾക്കു പ്രത്യേകിച്ചു സന്ദർഭ
ങ്ങളുണ്ട്. അവയിൽ അനേകവിധത്തിലുള്ള യാഗങ്ങൾക്കും ഇഷ്ടി
കൾക്കും മററും വേണ്ടുന്ന ചടങ്ങുകൾ വേദാന്തപ്രകാരം ശ്രോ
ത്രിയപുത്രന്മാരെക്കൊണ്ടു ശുശ്രൂഷ ചെയ്തു പരിശീലിപ്പിപ്പാനും മററു
പല പരിഷ്കാരങ്ങൾക്കും വേണ്ടി വളരെ സംഘങ്ങളും വെച്ചിട്ടുണ്ട്.
ഇപ്പോഴും ആ വക വിഷയത്തിൽ വേണ്ടുന്ന പരിഷ്കാരങ്ങളൊന്നും
ചെയ്യാതെ കർമ്മികൾ ആ മുതലിന്റെ ആദായം കൊല്ലന്തോറും പ
കുതി കഴിച്ചുകൊണ്ടു ദേവപാരകയും ഈ പകുതി കിട്ടുവാൻ വേണ്ടി മ
റെല്ലവർ യാഗം ചെയ്യുകയും കർമ്മിയായാൽ ദ്രവ്യക്കാര് എന്ന ദ്ര
വ്യം സമ്പാദിക്കുകയും ആയിത്തീർന്നിരിക്കുന്നു. നോക്കു കാലത്തി
ന്റെ മാററം! നാടുവിട്ടു കാട്ടിൽ ചെന്നു യോഗാഭ്യാസം ശീലിച്ചു ത
പസ്സു ചെയ്യുന്ന വാനപ്രസ്ഥന്മാർ മലയാളത്തിൽ ഇല്ലാതായി. മറപ്പു
റം വക സംഘങ്ങളുണ്ടാവുകകൊണ്ടോ എന്തോ സന്യാസികൾ നശി
ച്ചിട്ടില്ല. പക്ഷെ...നോക്കു കാലത്തിന്റെ മാററം! ഇപ്പോൾ നമ്പൂ
രിമാരുടെയിടയിൽ ഒരു നമ്പൂരിക്കു വേണ്ടുന്ന എഴുത്തും പഠിച്ച
റിഞ്ഞിട്ടുള്ള വിദ്വാൻ നൂറുക്കു രണ്ടു വീതമെങ്കിലും കിട്ടിയാൽ ഭാ
ഗ്യമായി. നോക്കു കാലത്തിന്റെ മാററം! ഉജ്ജ്വലപുത്രർ ശാന്തി
ക്കാര് നമ്പൂരിമാരിൽ ഒരാളുടെ ഇല്ലത്തു ഒരന്തർജ്ജനം മരിച്ചിട്ടു സം
സ്കാരം കഴിപ്പിക്കുവാൻ വേണ്ടി പത്തിരുപതുനമ്പൂരിമാർ എല്ലാ

യ്യോഴും ഉണ്ടായിരിക്കുമാറുള്ള ബ്രഹ്മസ്വം മഠത്തിൽ ചെന്നറിയിച്ചി ട്ടു സംസ്കാരം കഴിപ്പിച്ചു കൊടുക്കുവാൻ വശമുള്ള ഒരു ഒററനമ്പൂരി പോലും ബ്രഹ്മസ്വം മഠത്തിൽ ഇല്ലായ്കയാൽ അഞ്ചെട്ടു നാഴികനേ രം ശവം വെറുതെ കിടന്നുപോയി എന്നു കേൾക്കുമ്പോൾ ആക്കാ ണ് അത്ഭുതവും വ്യസനവും തോന്നാത്തത്? നോക്കു കാലത്തിൻെറ മാററം! സാധാരണയായി പണ്ടു നമ്പൂരിമാർ വേദാദ്ധ്യയനവും സ മാവത്തനവും കഴിഞ്ഞു ഗ്രാമക്ഷേത്രഭജനം കഴിയുമ്പോഴെക്കു ഒരു നമ്പൂരിക്കു വേണ്ടുന്ന ഷോഡശക്രിയകളും മററും കഴിപ്പാനും കഴി പ്പിപ്പാനും വശമായതിന്നുശേഷമേ പുറത്തിറങ്ങാറുള്ളു. ഇപ്പഴൊ, ഒന്നും അറിഞ്ഞുകൂടാത്ത നമ്പൂരിമാർ സുലഭം! നോക്കു കാലത്തി ൻെറ മാററം! ഓരോ സഭാമഠങ്ങളിൽ പഠിച്ചു പാണ്ഡിത്യം സമ്പാ ദിച്ചിട്ടുള്ള നമ്പൂരിമാരുടെ പൊതുവിലുള്ള യോഗമായിരുന്നു 'തൃക്ക ണാമതിലകം' യോഗം. ആ യോഗത്തിൽവെച്ചാണ് സകലവർണ്ണാ ശ്രമധർമ്മങ്ങളുടെയും മററും പൎയ്യാലോചന നടന്നിരുന്നത്. വേദാ ദ്ധ്യയനം കേവലം മുതൽ മുറമന്ത്രം ഉള്ളവരായി അഷ്ടവൈദ്യന്മാർ, ശാസ്ത്രിനമ്പൂരിമാർ മുതലായവർ ബ്രഹ്മചൎയ്യകാലത്തുതന്നെ അവ രവരുടെ കുലധർമ്മമായ വൈദ്യം, ആയുധാഭ്യാസം, മററുള്ള ശാസ്ത്ര ങ്ങൾ ഇവയൊക്കെ പഠിച്ചിരുന്നു. ഇവൎക്കും തൃക്കണാമതിലകം യോഗത്തിൽ ഒട്ടും അപ്രധാനമല്ലാത്ത സ്ഥാനമുണ്ടായിരുന്നു. ഇങ്ങി നെ സർവോൽകൃഷ്ടമായ നിലയിൽ വിദ്യാഭ്യാസം സമ്പാദിക്കുന്നതി ന്നു നമ്പൂരിമാൎക്കു പറയത്തക്കവിധത്തിൽ ഒരു ദ്രവ്യവ്യയവും വേ ണ്ടിയിരുന്നില്ലെന്നു മുൻപറഞ്ഞ വിദ്യാഭ്യാസക്രമംകൊണ്ടു വ്യക്തമാ വുന്നുണ്ടല്ലൊ. ഇപ്പോഴത്തെ വിദ്യാഭ്യാസസമ്പ്രദായപ്രകാരം ഒരു കുട്ടിയെ പഠിപ്പിച്ചു സർവകലാശാലയിൽ ഒന്നാരണ്ടോ പരീക്ഷകൾ ജയിപ്പിച്ചുകൊണ്ടു വരേണമെങ്കിൽ നാട്ടുകാൎക്കു വേണ്ടിവരുന്ന ദ്രവ്യ വ്യയം നോക്കുന്നതായാൽ ഒന്നുരണ്ടു കുട്ടികളെ പഠിപ്പിച്ചു തറവാടു മുടിഞ്ഞു എന്നു വരുന്നത് അത്ഭുതമല്ല. നമ്പൂരിമാരുടെ പഴയ വി ദ്യാഭ്യാസ സമ്പ്രദായത്തിൽ ആവക ദുഘടങ്ങളൊന്നും കൂടാതെ കു ട്ടികളെ പണ്ഡിതന്മാരാക്കി തീൎക്കുവാൻ വളരെ സൌകൎയ്യമുണ്ടായി രുന്നു. നമ്പൂരിമാരുടെ ഇടയിൽ ഒന്നു മറിയാത്ത വിഡ്ഢിയുണ്ടായി

ത്തീരുവാനായിരുന്നു അധികം വിഷമമെന്നുതന്നെ പറയാം. വിദ്യാഭ്യാസത്തിന്നു ഇത്രയൊക്ക നിഷ്കർഷയും നിഷ്ഠയുമുണ്ടായിരുന്ന നമ്പൂരിമാർ മലയാളികളുടെയിടയിൽ എല്ലാംകൊണ്ടും പ്രാധാന്യത്തിന്നു അർഹന്മാരായി തീർന്നതിന്നു എന്താണത്ഭുതം!

ഇവർ മററു ജാതിക്കാരുടെ വിദ്യാഭ്യാസകാൎയ്യത്തിൽ ഏററവും സശ്രദ്ധന്മാരായിരുന്നു. പരദേശിബ്രാഹ്മണരുടെ ഇടയിൽ 'ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവർജ്ജയേൽ' എന്നും മററും ഉണ്ടായിരുന്ന നിയമങ്ങൾ നമ്പൂരിമാരുടെ ഇടയിൽ ഒട്ടുംതന്നെ കടന്നു കൂടീട്ടുണ്ടായിരുന്നില്ല. ക്ഷത്രിയർ മുതലായ അന്യദ്വിജാതിവൎഗ്ഗങ്ങൾക്കും പല വിഭാഗങ്ങളുള്ള ശൂദ്രജാതിക്കാൎക്കും അവരവരുടെ കുലാനുരൂപമായ വിദ്യാഭ്യാസം വൎദ്ധിപ്പിക്കുവാൻ ഇവർ വേണ്ടുന്നേടത്തോളം സഹായിക്കുകയും നിഷ്കർഷിക്കുകയും ചെയ്തിട്ടുണ്ട്. നമ്പൂരിമാരുടെ ഇടയിൽത്തന്നെ 'ഭാട്ടമതം' എന്ന മീമാംസശാസ്ത്രസമ്പ്രദായം നടപ്പാക്കിയതു പ്രസിദ്ധപ്പെട്ട ഒരു കോട്ടയത്തു തമ്പുരാനായിരുന്നു.

'യേഷാം വംശേ സമജനി ഹരിശ്ചന്ദ്രനാമാ നരേന്ദ്രഃ
പ്രത്യാപത്തിഃ പതഗയദുപജ്ഞഞ്ച കൌമാരിലാനാം'

എന്ന് ഉദ്ദണ്ഡശാസ്ത്രികൾ തന്നെ പറഞ്ഞിട്ടുണ്ട്. പ്രായേണ നമ്പൂരിമാരുടെ ഇല്ലങ്ങളിൽ ചെറിയ കുട്ടികളെ സംസ്കൃതം പഠിപ്പിക്കുന്നതു വാരിയർ, പിഷാരോടി മുതലായ അമ്പലവാസികൾ ആയിരുന്നു. ഇപ്പോഴും അങ്ങിനെതന്നെയാണെന്നാണു താനും. അമ്പലവാസികളുടെയിടയിൽ അനേകം പണ്ഡിതന്മാരും ഗ്രന്ഥകാരന്മാരുമുണ്ടായിരുന്നു. വില്വമംഗലത്തു സ്വാമിയാരുടെ 'ശ്രീചിഹ്ന'മെന്നുള്ള വ്യാകരണമയമായ പ്രാകൃതകാവ്യത്തിന്റെ വ്യാഖ്യാതാവു ഒരു പിഷാരോടിയാണ്. മേപ്പത്തൂർ നാരായണഭട്ടതിരിയുടെ ഗുരുതന്നെ തൃക്കണ്ടിയൂര് അച്യുതപ്പിഷാരോടിയാണല്ലൊ. ഉദ്ദണ്ഡശാസ്ത്രികളോടു സംസ്കൃത കവിതയ്ക്കു തിരക്കിയ മൂക്കോലെ കരുണാകരമാരാർ പ്രസിദ്ധനാണല്ലൊ. ഉണ്ണായി വാരിയർ, കുഞ്ചൻ നമ്പ്യാർ ദേശമംഗലത്ത് ഉഴുത്ര വാരിയർ, കല്ലായിക്കൊളങ്ങരെ രാഘവപ്പിഷാരോടി മുതലായ യോഗ്യർ പലരുമുണ്ടായിട്ടുണ്ട്. ചുരുക്കിപ്പറയു

ന്നതായാൽ സംസ്കൃതപരിജ്ഞാനമില്ലാത്ത അമ്പലവാസികൾ അക്കാലങ്ങളിൽ ഇല്ലായിരുന്നു എന്നുതന്നെ പറയാം. ചാക്യാർ, നമ്പ്യാർ, മുതലായ ചില അമ്പലവാസികൾക്കു ബ്രാഹ്മണസദസ്സിൽ പുരാണകഥ പറയുകയും നാട്യവിദ്യ പ്രയോഗിക്കുകയും കുലധമ്മമായിത്തന്നെ വെച്ചിരിക്കുന്നത് ഇന്നും അവക്കു ഉപജീവനമാകയാൽ നശിക്കാതെ നടന്നു വരുന്നുണ്ടല്ലോ.

നായന്മാരുടെ ഇടയിലാണ് സംസ്കൃത വിദ്യാഭ്യാസം വളരെ ചുരുങ്ങിയിരുന്നത്. അതിന്നു കാരണം അവർ ദാസ്യപ്രവൃത്തിക്കാരും അല്ലെങ്കിൽ കൃഷിക്കാരും പടയാളികളും ആയിരുന്നതുകൊണ്ടു തന്നെയായിരിക്കണം. എങ്കിലും സംസ്കൃതവിദ്യാഭ്യാസം സാധാരണയായി അവർ ചെയ്തുകൊള്ളണമെന്നാണ് നിശ്ചയം. ശ്രൌതസ്മാർത്തക്രിയകളിൽ ചിലേടത്തു ശൂദ്രരോടു സംസ്കൃതഭാഷയിൽ വേദവാക്യംകൊണ്ടുതന്നെ നമ്പൂരിമാർ ഓരോ ആജ്ഞകൾ കൊടുക്കുക പതിവായിരുന്നു. ഇന്നു നടന്നുവരുന്നതുമുണ്ട്. ഒരുത്തനോടു സംസാരിക്കുന്നത് അവനറിയാത്ത ഭാഷയിലാവുക പതിവില്ലെല്ലോ. പക്ഷെ പടയാളികളും കൃഷിക്കാരുമായിരുന്ന ശൂദ്രക്കു തങ്ങൾ പഠിക്കേണ്ടതായ മററു ചില വിഷയങ്ങൾ ഉള്ളതിനാൽ ഇതിലേക്കു പ്രവേശിക്കുവാൻ അവസരം കിട്ടിയിരുന്നില്ലെന്നു മാത്രമേ വിചാരിപ്പാൻ വഴിയുള്ളു. വിശേഷിച്ചു നാടുവാഴികളായ ശൂദ്രപ്രഭുക്കൾ സംസ്കൃതം പഠിച്ചിരുന്നു എന്നതിന്നു അവരുടെ കുടുംബങ്ങളിലുള്ള പഴയ സംസ്കൃതഗ്രന്ഥങ്ങൾതന്നെ ലക്ഷ്യങ്ങളാകുന്നു. നമ്പൂരിമാർ താന്നജാതിക്കാരുടെ വിദ്യാഭ്യാസത്തിന്നു വിരോധികളായിരുന്നു എന്നും മററും തരംകിട്ടുമ്പോഴൊക്കെ കെട്ടിഘോഷിക്കുന്ന ചില പുതിയ പരിഷ്കാരാഭിമാനികൾ മലയാളികളുടെ പൂവ്വചരിത്രത്തിൻെറ മേലും കീഴും ആലോചിച്ചിരുന്നുവെങ്കിൽ വളരെ ഭേദമുണ്ടായിരുന്നു. നായന്മാരിൽനിന്നും കീഴ്പോട്ടുള്ള ജാതിക്കാരെ നോക്കുക. ഐവഴിക്കമ്മാളന്മാരിൽ ആശാരിമുതലായവക്കു സംസ്കൃതഭാഷയിലുള്ള തച്ചുശാസ്ത്രവും മററും പഠിപ്പിച്ചുകൊടുക്കുന്നതിൽ നമ്പൂരിമാർ എത്രയോ സശ്രദ്ധന്മാരായിരുന്നു. 'തന്ത്രസമുച്ചയം' എന്ന തന്ത്രശാസ്ത്രഗ്രന്ഥത്തിലെ തച്ചുശാസ്ത്രവിഷയമായ രണ്ടാം

പടവം എത്ര ആശാരിമാരെ കാണിപ്പയ്യൂർ നമ്പൂരിപ്പാടന്മാർ തന്നെ പഠിപ്പിച്ചിട്ടുണ്ട്. വൈദ്യശാസ്ത്രത്തിൽ അഷ്ടവൈദ്യന്മാരുടെ ശിഷ്യപരമ്പരക്കാരായ എത്രയോ വേലന്മാർ താണജാതിക്കാരുടെയിടയിലെന്നല്ലാ നമ്പൂരിപ്പാടന്മാരുടെയിടയിലും രോഗികളെ ചികിത്സിച്ചു പോരുന്നുണ്ട്. വേദാംഗങ്ങളിൽവെച്ചു മുഖ്യമായ ജ്യോതിശ്ശാസ്ത്രംതന്നെ കുലവിദ്യയായി പഠിച്ചുവരുന്ന കണിയർപ്പണിക്കന്മാർ വളരെയുണ്ടല്ലോ. പാഴൂർകണിയാന്മാരുടെ ആദ്യഗുരു ആരായിരുന്നു? ദശാധ്യായി എന്ന ഹോരാവ്യാഖ്യാനം ഉണ്ടാക്കിയതു തലക്കുളത്തു ഭട്ടതിരിപ്പാടല്ലോ. എന്തിനധികം പറയുന്നു, നായന്മാരുടെയിടയിൽതന്നെ ആയുധവിദ്യയിൽ ഇത്ര വൈദഗ്ദ്ധ്യമുണ്ടാക്കിത്തീർത്തതു നമ്പൂരിമാർ തന്നെയല്ലേ? സംഘക്കളികളിൽ ആയുധവിദ്യാർത്ഥികളായ നായന്മാരെ പിള്ളർപണിക്കന്മാരെന്ന നിലയിൽ നമ്പൂരിമാരൊന്നിച്ചു ജാതിഭേദം നോക്കാതെ ബ്രാഹ്മണസദസ്സുകളിൽ പ്രവേശിപ്പിച്ചു കളിപ്പിച്ചു അവർക്ക് ആയുധവിദ്യയിൽ ഉത്സാഹം വർദ്ധിപ്പാനുള്ള ഏർപ്പാടുചെയ്തതു നമ്പൂരിമാരല്ലേ? വെറും ഒരു ചക്കാലനായരായ സാക്ഷാൽ തുഞ്ചത്ത് എഴുത്തച്ഛനെ സംസ്കൃതം പഠിപ്പിച്ചു മലയാളഭാഷക്ക് ഒരാചാര്യസ്ഥാനം വഹിക്കത്തക്ക നിലയിലാക്കിത്തീർത്തതു വെട്ടത്തുനാട്ടുകാരനായ ഒരു നമ്പൂരിയല്ലേ? അവർക്കുവേണ്ടി സിലോൺകാരായ വേലന്മാരെ മലയാളത്തിൽ പാർപ്പിച്ചു അവർക്കു നാട്ടാശാര്യസ്ഥാനം കൊടുത്തതും, വേലത്തി അലക്കിയ വസ്ത്രം ഉടുത്തു കുളിച്ചു നമ്പൂരിമാരുടെ കുടുംബങ്ങളിൽത്തന്നെ വലിയ അശുദ്ധികളിൽ ശുദ്ധികിട്ടുകയുള്ളു എന്നു നിയമിച്ചു അവരെ ഉയർത്തിക്കൊണ്ടുവന്നതു നായന്മാർക്കു വേല് മുതലായ ആയുധങ്ങളിൽ അധികം പരിഷ്കാരം വരുത്തി കൊടുത്തതും നമ്പൂരിമാരല്ലാതെ മററാരാണ്? ഇങ്ങിനെ പരിശോധിച്ചു നോക്കുന്നതായാൽ മലയാളത്തിലുള്ള സകല ജാതിക്കാർക്കും അവരവരുടെ കുലധർമ്മത്തിന്നനുരൂപമായ വിദ്യാഭ്യാസം വർദ്ധിപ്പിക്കുവാനും തന്മൂലം നാട്ടുകാർക്കു യോഗക്ഷേമം നിലനിർത്തുവാനും പണ്ടുള്ള നമ്പൂരിമാർ വളരെ പരിശ്രമിച്ചു പല ഏർപ്പാടുകളും ചെയ്തുവെച്ചിട്ടുണ്ടെന്നു പ്രത്യക്ഷപ്പെട്ടു കാണാതിരിക്കയില്ല.



(തുടരും)

# ആൎയ്യവൈദ്യപഴമ



യൂറോപ്പുകാരുടെ വൈദ്യശാസ്ത്രം ഗ്രീസ്സിൽനിന്ന് ഉത്ഭവിച്ചതാണെന്നാണ് അവരുടെ വിശ്വാസം. പശ്ചിമരാജ്യങ്ങളിലേക്ക ഗ്രീസ്സിൽകൂടിയാണ് നാഗരീകത്വം ആവേശിച്ചിട്ടുള്ളത്. യൂറോപ്പുകാരുടെ സകല ശാസ്ത്രങ്ങളും ഗ്രീസ്സിൽനിന്ന കിട്ടീട്ടുള്ളവയാണ്. ഇതിന്ന് അന്യതെളിവുകൾ ആവശ്യമില്ല. വേണ്ട ലക്ഷണങ്ങൾ ആ ശാസ്ത്രങ്ങളിൽതന്നെ കിടക്കുന്നുണ്ട്. അതുകൊണ്ട് ഇംഗ്ലിഷ വൈദ്യശാസ്ത്രത്തിന്റെ ഉത്ഭവം ഗ്രീസ്സിൽനിന്നാണെന്ന പൂൎണ്ണമായി വിശ്വസിക്കാം. അറേബിയം, ഈജിപ്ത, ഈ രാജ്യങ്ങളിൽനിന്നാണ് ഗ്രീക്കുകാൎക്കു വൈദ്യസംബന്ധമായ അറിവുകൾ കിട്ടിയത് എന്ന പാശ്ചാത്യവിദ്യാൎത്ഥികൾതന്നെ ദൃഷ്ടാന്തപൂൎവ്വം അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഈ ശാസ്ത്രത്തിന്റെ ഉത്ഭവത്തെപ്പററി പല അന്വേഷണങ്ങൾ ഗ്രീസ്സിലും റോമയിലും നടത്തീട്ടുണ്ട്. എന്നാൽ അവരുടെ സ്വന്തം രാജ്യത്തുനിന്ന ഉത്ഭവിച്ചതല്ലാത്തതായി കാണുന്ന തത്വങ്ങളും ചികിത്സാസമ്പ്രദായങ്ങളും അവർ അനുകരിക്കാതെ തീരെ തള്ളുകയായിരുന്ന പതിവ്. ഇതിനുള്ള മുഖ്യകാരണം ഇന്ത്യാചരിത്രത്തിൽ അവൎക്കു പരിജ്ഞാനം കുറവായിരുന്നതാണ്. എന്നാൽ സർ വില്യം ജോൺസ്, വിൽസൻ, മുതലായ മഹാന്മാരുടെ നിരന്തരശ്രമംകൊണ്ട് ആസ്യാസാമ്രാജ്യങ്ങളെ സംബന്ധിച്ച പാശ്ചാത്യവിദ്യാൎത്ഥികൾക്ക വളരെ അറിവു സിദ്ധിച്ചു. ഈജിപ്തുകാരുടെ അറിവും ഇന്ത്യയിലെ വിശിഷ്ടഗ്രന്ഥങ്ങളുംകൂടി പരിശോധിച്ചതിൽ അനേകം പുതിയ സാരമേറിയ സംഗതികൾ വെളിവിൽ വന്നു. അതിൽനിന്ന് ഈ ശാസ്ത്രത്തിന്റെ ആദിതത്വങ്ങൾ മുഴുവനും ഋഷിപ്രോക്തങ്ങളാണെന്ന തീൎച്ചപ്പെട്ടിട്ടുണ്ട്. ചരിത്രങ്ങളിൽനിന്ന കിട്ടീട്ടുള്ള ചില സംഗതികളെ ഉദാഹരണമായി ഇവിടെ പറയാം.

ഇംഗ്ലീഷു വൈദ്യശാസ്ത്രത്തിൻെറ മാതൃസ്ഥാനം ഗ്രീസ്സിനാണെന്നു മുകളിൽ പറഞ്ഞുവല്ലൊ. ഇതു തർക്കത്തിന്നു പാടില്ലാത്ത വിധത്തിൽ ചരിത്രങ്ങളാൽ തെളിയപ്പെട്ടിട്ടുള്ള ഒരു വാസ്തവവുമാണ്. ഗ്രീസ്സിലെ പുരാതന ചരിത്രത്തിൽനിന്നു കിട്ടീട്ടുള്ള ചില സംഗതികളെക്കൊണ്ട് ഈ ശാസ്ത്രം ആ രാജ്യത്തിൽതന്നെ ഉത്ഭവിച്ചു വളൎന്ന് ഉന്നതസ്ഥിതിയെ പ്രാപിച്ചിട്ടുള്ളതല്ലെന്നു സ്പഷ്ടമാവുന്നതാണ്.

അർടാക്സർക്സിസ്സ (Artaxarxes) എന്ന രാജാവു പേഷ്യാരാജ്യം വാണിരുന്ന കാലത്ത് അവിടെ ഒരിക്കൽ പ്ലേഗ്ബാധ ഉണ്ടായി. ഈ സാംക്രമികരോഗം പരന്നു ജനങ്ങളെ എണ്ണമില്ലാതെ നശിപ്പിച്ചും തുടങ്ങി. അന്നാണ് ഗ്രീസ്സിലെ പ്രധാനവൈദ്യനായിരുന്ന ഹിപ്പോക്രിട്ടിസ്സിനെ (Hippocrates) പെഷ്യരാജാവു തൻെറ രാജധാനിയിലേക്കു ക്ഷണിച്ചത്. എന്നാൽ മഹാമാരി അന്നു ഗ്രീസ്സിലും കടന്നുകൂടീട്ടുണ്ടായിരുന്നതിനാൽ ഹിപ്പൊക്രിട്ടിസ്സിന്നു ഈ ക്ഷണനത്തെ സ്വീകരിപ്പാൻ തരം ഉണ്ടായിരുന്നില്ല. വൈദ്യവിഷയത്തിൽ പാണ്ഡിത്യമുള്ള ഒരു ദേഹമെങ്കിലും അന്നു പേഷ്യയിൽ ഉണ്ടായിരുന്നുവെങ്കിൽ ഹിപ്പോക്രിട്ടീസ്സിൻെറ സഹായം ആ രാജാവ് ആവശ്യപ്പെടുകയോ, ഗ്രീസ്സിൽ സാമൎത്ഥ്യമുള്ള വേറെ ഒരു വൈദ്യൻ ഉണ്ടായിരുന്നുവെങ്കിൽ പേഷ്യാരാജാവിൻെറ അപേക്ഷയെ ഹിപ്പോക്രിട്ടീസ്സ നിരാകരിക്കുകയൊ, ചെയ്യുവാൻ എടയുണ്ടായിരുന്നില്ല. ഈ സംഗതി ഉണ്ടായതു ഉദ്ദേശം ബി. സി. 425-ൽ ആണ്.

ഗ്രീക്ക് വൈദ്യനായിരുന്ന അസ്ക്ലിപ്പ്യെഡിസ്സ് (Asclepiades) എന്നാളുടെ അനന്തരവരിൽ ഒരാളായിരുന്ന തിസ്സീയസ്സിനെ (Ctesias) പെഷ്യാരാജാവു ഒരിക്കൽ തടവിൽ പിടിച്ചു. അന്ന് ആ രാജാവിന്നു യുദ്ധത്തിൽ ഏററിട്ടുണ്ടായിരുന്ന ഒരു മുറി ഉണക്കുന്നതിന്നു ഈ മഹാൻെറ സഹായംതന്നെ വേണ്ടിവന്നു. അതിന്നു പ്രത്യുപകാരമായും രാജാവിൻെറ ആവശ്യാൎത്ഥവും തടവിൽനിന്നു അദ്ദേഹത്തിനെ വിട്ടു ഒരു കോർട്ടു വൈദ്യനായി നിയമിച്ചു. ഈ നിലയിൽ അദ്ദേഹം പതിനേഴു കൊല്ലത്തോളം അവിടെ താമസിച്ചു. ഒരു ദൂതൻെറ നിലയിൽ പല തവണ ഗ്രീസ്സിൽ പോ

യിട്ടും ഉണ്ട്. ഈ മഹാനാൽ രചിക്കപ്പെട്ടിട്ടുള്ള അനേകചരിത്ര ഗ്രന്ഥങ്ങളിൽ ഒന്ന് ഇന്ത്യയെ സംബന്ധിച്ചായിരുന്നു തടവിൽ പിടിക്കപ്പെട്ട ഒരു ശത്രുവിന്റെ രാജധാനിയിൽ ഒരു ഉന്നതസ്ഥിതിയിൽ പെരുമാറുവാൻ ആദരപൂർവ്വം അനുവാദം കൊടുത്തതിൽനിന്ന് ആ കാലത്തെ അവിടത്തെ വൈദ്യപണ്ഡിതന്മാരുടെ ശ്രേഷ്ഠ്യത്തെ ഊഹിക്കാവുന്നതാണല്ലോ.

അലക്സാന്തർ ഇന്ത്യയെ ആക്രമിച്ചത് ഉദ്ദേശം ബി. സി. 320-ൽ ആണ്. ഹിന്തുരാജാവും അലക്സാന്തരും തമ്മിൽ അന്നു ഉണ്ടായ ഉടമ്പടിയിൽ നിപുണനായ ഒരു വൈദ്യനെ യവനരാജാവിന് അയച്ചുകൊടുത്തു കൊള്ളാമെന്നുകൂടി ഒരു നിശ്ചയമുണ്ടായിരുന്നു. ഇതിൽനിന്നു അലക്സാന്തർ ഇന്ത്യയെ ആക്രമിച്ച കാലത്ത് അവിടെ വൈദ്യപണ്ഡിതന്മാർ ധാരാളം ഉണ്ടായിരുന്നുവെന്നും ഗ്രീസ്സിൽ ഉണ്ടായിരുന്നില്ലെന്നും വിശദമാണല്ലൊ.

ഗ്രീക്കുകാൾക്കു വിഷവൈദ്യത്തിൽ അശേഷം അറിവ് ഉണ്ടായിരുന്നില്ലെന്നും വിഷം തീണ്ടിയാൽ അപായപ്പെടുന്നതല്ലാതെ ഒരു നിവൃത്തിയും ഇല്ലായിരുന്നു എന്നും ഗ്രീക്ക് ചരിത്രകാരകനായ ആപുദ് ആരിയൻ (Apud Arrian) പറയുന്നു. (Nearchus) നിറക്കസ്സിൻെറ കൂടാരത്തിൽ ചില ഹിന്തുവിഷവൈദ്യന്മാരുണ്ടായിരുന്ന കാലത്തു വിഷം തീണ്ടിയവരെ അവിടെ കൊണ്ടുചെല്ലേണ്ടതാണെന്നു ഒരു വിളംബരംകൂടി ഉണ്ടായിട്ടുണ്ട്.

പൂർവരാജ്യങ്ങളിലെ പാണ്ഡിത്യംകൊണ്ടു ഗുണപ്പെട്ടിട്ടുള്ള പ്രഥമരാജ്യം ഈജിപ്തായിരുന്നു. ഈജിപ്തുകാർ അവൎക്കു കിട്ടിയ അറിവിനെ ഹെല്ലിസ്സ്പൊണ്ട് (Hellespont) എജ്യാൻസീ, (Aegean Sea) ഈ സമുദ്രതീരങ്ങളിൽ കുടി പാൎത്തിരുന്ന പശ്ചിമകുടുംബക്കാൎക്കു ദത്തം ചെയ്തു. സംസ്കൃതപദങ്ങൾ ഗ്രീക്കുകവനങ്ങളിൽ കാണുന്നുണ്ട്. അതുകൊണ്ട് ഇന്ത്യയും ഗ്രീസ്സും തമ്മിൽ പുരാതനകാലത്തു ഏടവാടുകൾ ഉണ്ടായിരുന്നു എന്നു തീൎച്ചയാക്കാം. ഇതിന്നും പുറമെ ഇന്ത്യയിൽ ഉണ്ടാവുന്ന മരുന്നുകൾ അന്നു ഗ്രീസ്സിൽ ധാരാളമായി ഉപയോഗിച്ചും വന്നിരുന്നു.

യൂറോപ്പിലെ വൈദ്യസമ്പ്രദായങ്ങളെല്ലാം ഹിപ്പൊക്രിട്ടിസ്സ്

വഴിക്കു കിട്ടിയതാണെന്നും ഈജിപ്തുകാരിൽനിന്നും കിട്ടിയ ചില സൂചകങ്ങളിൽനിന്നാണ് ഗ്രീസ്സിൽ ഹിപ്പോക്രിട്ടീസ്സ് ആദ്യം വൈദ്യശാസ്ത്രം ഉണ്ടാക്കിയത് എന്നും ആണ് യൂറോപ്പുകാരുടെ പരക്കെയുള്ള വിശ്വാസം. എന്നാൽ വാസ്തവത്തിൽ ആ തത്വങ്ങൾ മുഴുവനും ഹിന്തുക്കളിൽനിന്നു ഈജിപ്തുകാർ വഴിക്കു ഗ്രീക്കുകാൎക്കു കിട്ടീട്ടുള്ളതാണെന്ന് ഇയ്യിടയിൽ പുരാതന റിക്കാൎട്ടുകളും മററും ശോധനചെയ്തു ദൃഷ്ടാന്തപ്പെടുത്തിട്ടുണ്ട്. വൈദ്യവിഷയത്തിൽ ശാസ്ത്രരൂപേണ ഹിപ്പോക്രിട്ടീസ്സ് ആദ്യം ഉണ്ടാക്കിയതാണ് യൂറോപ്പ് വൈദ്യശാസ്ത്രത്തിൻെറ മൂലഗ്രന്ഥം. ഇത്ര സാരമേറിയ ഒരു ശാസ്ത്രം ഒരുവൻ തൻെറ സ്വന്തബുദ്ധികൊണ്ടുതന്നെ നിൎമ്മിച്ചതാണെന്നുള്ള സംഗതി സ്വീകാരയോഗ്യമല്ല. അന്യരാജ്യക്കാരിൽനിന്നും തൻെറ മുൻഗാമികളിൽനിന്നും ഹിപ്പോക്രിട്ടീസ്സിനു സഹായം ഉണ്ടായിട്ടുണ്ടെന്നു സ്പഷ്ടമാണ്. ഈ ആവശ്യത്തിന്നായി ഹിപ്പോക്രിട്ടീസ്സ വളരെ സ്ഥലങ്ങളിൽ സഞ്ചരിച്ചിട്ടുണ്ട്. ഏഷ്യാമയിനറിലെ സ്മൎണ എന്ന ദിക്കിൽ അദ്ദേഹം പോയിട്ടുണ്ടായിരുന്നു എന്നു റോമയിലെ ഒരു പ്രധാനവൈദ്യനായിരുന്ന ഗാലൻ എന്ന മഹാൻ പറയുന്നുണ്ട്. ഏഷ്യാവിലെ മററു ചില രാജ്യങ്ങളിലും ആഫ്രിക്കാവിലും ഈ മഹാൻ സഞ്ചരിച്ചിട്ടുണ്ടെന്നു മെൎക്കുറിയൽ (Mercurial) അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈ ദൂരദേശസഞ്ചാരത്തിന്ന് അദ്ദേഹത്തിനു വേറെ ഉദ്ദേശം ഉണ്ടായിരുന്നു എന്നു ഊഹിപ്പാൻ മാൎഗ്ഗം കാണുന്നില്ല. വൈദ്യവിഷയത്തിലുണ്ടായിരുന്ന ആസക്തി തന്നെയാണ് ആ സഞ്ചാരത്തിനു അദ്ദേഹത്തെ പ്രേരിതനാക്കി വിട്ടത്. എള്ളു മുതലായി അനേകം മരുന്നുകൾ ഇന്ത്യയിൽനിന്നും ഗ്രീസ്സിൽ കൊണ്ടുപോയ്ക്കൊണ്ടിരുന്നു. ആ വക മരുന്നുകൾ വളരെ ഫലവത്തായും അവർ ഗണിച്ചിരിക്കുന്നു. ഹിപ്പോക്രിട്ടീസ്സിൻെറ ഗുണപാഠം (*Materia Medica*) എന്ന ഗ്രന്ഥത്തിൽ ആ വക മരുന്നുകളെപ്പററി പ്രസ്താവിച്ചിട്ടും ഉണ്ട്. ഹിന്തുക്കളിൽനിന്നു ഗ്രീക്കുകാൎക്കു അറിവു കിട്ടീട്ടുണ്ടായിരുന്നു എന്നും ആ അറിവിനെ അടിസ്ഥാനമാക്കി അവർ പ്രവൃത്തിച്ചിരുന്നു എന്നും മേൽ പറഞ്ഞതിൽനിന്നു വിശദമാവുന്നുണ്ടല്ലൊ.

ത്രിഫല ഹിന്തുക്കളുടെ ഒരു പ്രധാന ഔഷധമാണ്. ഈ ഔഷധത്തെപ്പററി ഗ്രീക്കുവൈദ്യനായിരുന്ന അക്ടുറിയസ്സ് (Acturias) എന്ന മഹാൻ പ്രസ്താവിക്കുന്നുണ്ട്. അദ്ദേഹം അതിനെ ഒരു ഹിന്തുമരുന്നായിട്ടു ഗണിച്ചിട്ടില്ലെങ്കിലും ത്രിഫല ഇന്ത്യാവിലെ ഒരു വിശേഷപദാൎത്ഥമാണെന്നു പറയുന്നുണ്ട്. അഞ്ചാംനൂററാണ്ടിൻെറ അവസാനത്തിൽ അമിഡാ (Amida) എന്ന സ്ഥലത്തെ ഒരു വൈദ്യനായിരുന്ന വേറെ ഒരു മഹാൻ ത്രിഫലയെപ്പററി പ്രസ്താവിച്ചിട്ടുണ്ടെന്നു മാത്രമല്ല അത് ഇന്ത്യയിൽ സാധാരണ നടപ്പുള്ള മന്തുരോഗത്തിന്ന് ഒരു പ്രത്യൌഷധമാണെന്നു പറയുന്നുണ്ട്.

ഗ്രീക്കുകാരേക്കാൾ അധികം ഉന്നതസ്ഥിതിയെ പ്രാപിച്ചിരുന്ന ഇതരജാതിക്കാരുടെ ഗ്രന്ഥങ്ങളിൽനിന്നും എടുത്ത് എഴുതീട്ടുള്ളതാണ് ഹിപ്പോക്രിട്ടീസ്സിൻെറ ഗ്രന്ഥം എന്നു മേൽപറഞ്ഞ അന്തൎത്തെളിവുകൾകൊണ്ടുതന്നെ സ്പഷ്ടമാവുന്നുണ്ട്.

ഹിന്തുവൈദ്യന്മാർ ശസ്ത്രക്രിയയിലും നിപുണന്മാരായിരുന്നു. ഈ വിഷയത്തിൽ സാഹസകൎമ്മം അവർ പ്രയോഗിച്ചിട്ടുണ്ട്. അറബികളും പാൎസികളും ശസ്ത്രക്രിയയിൽ ശ്രദ്ധവെച്ചിരുന്നില്ല. ഈജിപ്തുകാരിൽനിന്നുതന്നെയാണ് പാശ്ചാത്യവിദ്യാൎത്ഥികൾക്കു ശസ്ത്രക്രിയയിൽ അറിവു സിദ്ധിച്ചിട്ടുള്ളത്. പാൎസികൾക്കു ശസ്ത്രക്രിയ വിരോധമായിരുന്നു എന്നുതന്നെ പറയാം. ഹിപ്പോക്രിട്ടീസ്സിനും ശസ്ത്രക്രിയയിൽ പാണ്ഡിത്യവും പരിചയവും കുറവായിരുന്നു. 'സാഹസമായ ശസ്ത്രക്രിയകൾ ഒന്നും ചെയ്കയില്ല' എന്ന് തൻെറ ശിഷ്യരെക്കൊണ്ടു സത്യം ചെയ്യിക്കുകയായിരുന്നു അദ്ദേഹത്തിൻെറ പതിവ്. അതുകൊണ്ട് അദ്ദേഹത്തിന്ന് ആ വിഷയത്തിൽ പരിചയം കുറവായിരുന്നു എന്നും എന്തെങ്കിലും അറിവ് ഉണ്ടായിരുന്നുവെങ്കിൽ അത് അന്യരാജ്യക്കാരോടു കടം വാങ്ങിയതാണെന്നും തീൎച്ചപ്പെടുത്താം. അറബികളും പാൎസികളും ഈ വിഷയത്തിൽ അശ്രദ്ധന്മാരായിരുന്നു എന്നു മുമ്പേതന്നെ പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ ഹിന്തുക്കളിൽനിന്നുതന്നെയാണ് ഹിപ്പോക്രിട്ടീസ്സിന് ഈ വിഷയത്തിലും അറിവു കിട്ടിയത് എന്നു നിസ്സംശയം പറയാം.

ഗ്രീക്കുകാർ അവരുടെ വൈദ്യശാസ്ത്രം അന്യരോടു കടം വാങ്ങിയതാണെന്നും ബി. സി. നാലാംനൂററാണ്ടിൽ അലക്സാന്തർ ഇന്ത്യയിൽ വന്നപ്പോൾതന്നെ വൈദ്യശാസ്ത്രത്തിൽ അവിടെ നിപുണന്മാരുണ്ടായിരുന്ന സ്ഥിതിക്ക് അതിന്ന് എത്രയൊ മുമ്പുതന്നെ ഇന്ത്യക്കാർ (ഹിന്തുക്കൾ) വൈദ്യം പഠിച്ചുതുടങ്ങിട്ടുണ്ടായിരിക്കണമെന്നും മേൽ വിവരിക്കപ്പെട്ട സംഗതികളിൽനിന്നു വിശദമാവുന്നതാണ്. ഇനി ഈജിപ്ത്, അറേബിയാ, പേൎഷ്യാ, ചൈനാ ഈ രാജ്യക്കാൎക്ക വൈദ്യവിഷയത്തിൽ അറിവു കിട്ടിയതു ഹിന്തുക്കളിൽനിന്നാണെന്നു തെളിവിച്ചാൽ ലോകത്തിൽ ഇപ്പോൾ കാണുന്ന വൈദ്യശാസ്ത്രങ്ങളുടെ ആദിതത്വങ്ങൾ മുഴുവനും ആൎയ്യഋഷിമാരിൽനിന്നും പുറപ്പെട്ടവയാണെന്നു തീൎച്ചപ്പെടുന്നതാണ്.

ശാസ്ത്രങ്ങളിലും കലാവിദ്യകളിലും മുമ്പ് അറിവു വൎദ്ധിച്ചുതുടങ്ങീട്ടുള്ളത് ഈജിപ്തിലും ചൈനയിലുമാണ്. എന്നാലും ചിഹോംക്ടസ്കിബോണി (Chi Hongte Schiboany) എന്ന രാജാവിന്റെ കാലത്തിന്നുമുമ്പുള്ള ചരിത്രങ്ങൾ ഒന്നുംതന്നെ അറിയുന്നതിന്നു ചൈനയിൽ യാതൊരു റിക്കാൎട്ടും ഇല്ല. ക്രിസ്തുവിന്റെ ജനനത്തിന്ന് ഇരുന്നൂററിനാല്പതു കൊല്ലംമുമ്പാണ് ഇദ്ദേഹം രാജ്യം വാണിരുന്നത്. അന്നുമുതല്ക്കുള്ള ചൈനയിലെ പുരാതന റിക്കാൎട്ടുകളിൽനിന്ന് ഇന്ത്യയും ചൈനയും തമ്മിൽ വഴിയാത്രക്കാരും ദൂതന്മാരും മുഖാന്തരം സഹവാസം ഉണ്ടായിട്ടുണ്ടെന്നു തെളിയുന്നതാണ്. ബുദ്ധമതസന്യാസികൾ വൈദ്യഗ്രന്ഥങ്ങൾ ചൈനയിൽ കൊണ്ടുപോയി തൎജ്ജിമചെയ്തു കൊടുത്തിട്ടുണ്ട്. ചംകി (Chunke) എന്ന മഹാൻ ചൈനയിൽ വൈദ്യശാസ്ത്രം നടപ്പാക്കിയത് എ. ഡി. ൨൨൨-ൽ മാത്രമാണെന്നും കാണുന്നുണ്ട്.

യൂറോപ്പുകാൎക്ക ചൈനാക്കാരെക്കാളിൽ അധികം പരിചയം ഈജിപ്തുകാരെ ആയിരുന്നു. ഈജിപ്തുകാർ അവരുടെ വിദ്യാസാരാംശങ്ങളെല്ലാം കിഴക്കൻരാജ്യങ്ങളിൽനിന്നാണ് സമ്പാദിച്ചത്. ഹിറൊഡൊട്ടസ്സ് (Herodotus) ഡയൊജനിസ്സ് (Diogenes) ലീയാൎട്ടിയസ്സ് (Leartius) പ്ലൂട്ടാൎക്ക് (Plutarch) മുതലായ പു...

നതത്വജ്ഞാനികൾ ഗ്രീസ്സിൽ പഠിപ്പിച്ചവയെല്ലാം ഇവിടെനിന്നും പഠിച്ച തത്വങ്ങൾ മാത്രമാണ്. ഈജിപ്തകാരുടെ മതസമ്പ്രദായങ്ങളെല്ലാം ഇന്ത്യയിൽനിന്നു കിട്ടീട്ടുള്ളതാകുന്നു, അബിഡൊസ് (Abydos) സെയിസ്സ് (Sais) ഈ ക്ഷേത്രങ്ങളിൽനിന്നു കണ്ടുകിട്ടീട്ടുള്ള റിക്കാർട്ടുകളെക്കൊണ്ടുതെളിയുന്നുണ്ട്. എത്യോപ്പിയാ (Ethiopia) മയിറൊ, (Miroe) ഈ രാജ്യക്കാൎക്ക് ഇന്ത്യയിൽനിന്നും കിട്ടിയ അറിവ് അവരോടു നേരിട്ട് ഈജിപ്തകാർ വാങ്ങുകയാണ് ഉണ്ടായിട്ടുള്ളത്. ഹിരോഡോട്ടസ്സ് (Herodotus) പ്ലാട്ടോ (Plato) സോളൻ (Solon) പൈതാഗോറസ്സ് (Pythagorus) മുതലായ മഹാന്മാർ ഈ അഭിപ്രായത്തെ ബലമായിത്താങ്ങുന്നുണ്ട്. ഹിന്തുക്കളുടേയും പാശ്ചിമരാജ്യക്കാരുടേയും മതസമ്പ്രദായങ്ങൾ രണ്ടും ആദ്യം ഏകദേവാച്ചനത്തിൽനിന്നും ഉത്ഭവിച്ച് ഒടുവിൽ ബഹുദേവാൎച്ചനത്തിൽ പരിണമിച്ചിരിക്കുന്ന സംഗതിയും ഇതിലേക്ക് ഒരു തെളിവാണ്. ഹിന്തുവേദത്തെ പ്രസംഗിച്ചിരുന്നവർ എത്യോപ്പിയാ (Ethiopia) ഈജിപ്ത് ഈ രാജ്യങ്ങളിൽ അവരുടെ വിശിഷ്ടഗ്രന്ഥങ്ങൾ സഹിതം പോയിട്ടുണ്ടെന്നു ഹിന്തുപുരാണങ്ങളിൽ പറയുന്നുണ്ട്. പൈതഗോറസ്സ് (Pythagorus) സെർഡഷ്ട് (Zerdusht) ഈ രണ്ടു മഹാന്മാരും ബ്രാഹ്മണശിഷ്യരായിരുന്നുവെന്നും പറയുന്നു.

മതസംബന്ധമായും തത്വജ്ഞാനസംബന്ധമായും ഉള്ള വിഷയങ്ങളിൽ ഹിന്തുക്കൾ മറ്റു ജാതിക്കാരെക്കാളിൽ അധികം ഉന്നതാവസ്ഥയെ പ്രാപിച്ചവരാണെന്ന് എ. ഡി. ൯൭൪-ൽ ബാഗ്ഡാഡ് (Bagdad) എന്ന സ്ഥലത്തുവെച്ചു ചരമഗതിയെ പ്രാപിച്ചതിൻറ ഗുരുതന്നെ പറഞ്ഞു ബോദ്ധ്യപ്പെട്ടുത്തീട്ടുണ്ടെന്നു ഷീക്ക് അബു സോലിമാൻ (Sheik Abu Soliman) എന്ന ഹൈസ്സായികൻ പറയുന്നു.

(തുടരും)

കെ. എൻ. എം.

## മഹിഷമർദ്ദനം

# വഞ്ചിപ്പാട്ട.

ജയിച്ചാലുംജഗന്നാഥേ!ജയിച്ചാലുംചിദാനന്ദേ!
ജയിച്ചാലുംമഹാമായേ!ജയിക്കതായേ!
നയശീലേ!സൃഷ്ടിസ്ഥിതിലയമെന്നകൃത്യമെല്ലാം
നിയമിച്ചുനടത്തുന്നനിഗമവിത്തേ! ൯

പരിചോടീപ്രപഞ്ചത്തെപ്പരിപാലിച്ചരുളുന്ന
സുരഗണശക്തിഭൃതേ!ഭുവനതായേ!
നിരന്തരംസുരമുനിനിരതൊഴുംതിരുവടി
കരുതുന്നേൻകരൾക്കാമ്പിൽകടാക്ഷിക്കേണം. ൧൦

തവബലംമഹിമാവെന്നിവവാഴ്ത്താനനന്തനും
ശിവനുമാവിരിഞ്ചനുമസാദ്ധ്യംതന്നെ
ഭുവനപാലനത്തിനുമസുരനാശനത്തിനും
ഭവിക്കേണംജഗന്നാഥേ!മനംനിദാനം. ൧൧

സുകൃതികൾക്കരംനന്മകുലീനർ,ൽപരംലജ്ജാ
വികൃതികൾക്കമംഗളംമതിനിതാന്തം
സുകൃതധീകളിൽശ്രദ്ധാപരമസത്തരിലേവം
ഭഗവതിവിളങ്ങുന്നുഭരിക്കവിശ്വം. ൧൨

തിരുമേനിപ്രഭാവവുംപരംദിതികുലക്ഷയ
കരബലമതുംരണവിദഗ്ദ്ധതയും
അരുതരുതാർക്കുംവാഴ്ത്താനൊരിക്കലുംനിനച്ചെന്നാൽ
സുരാസുരന്മാർക്കുംസമംഭയംജനിക്കും. ൧൩

പരംമൂലപ്രകൃതിയുംപരബ്രഹ്മപ്രഭാവവും
നിരന്തരംനിഗമത്തിൻപൊരുളാമമ്മേ!
സ്വരങ്ങളുംശബ്ദങ്ങളുംതിരുവടിതന്നെയെന്ന
പരമാർത്ഥമറിഞ്ഞിപ്പോൾനമിച്ചീടുന്നേൻ. ൧൪

സ്വാഹയായുംദേവകൾക്കുമാഹാരംനീപിതൃക്കൾക്കു-
മഹർന്നിശംസ്വധയായുംകൊടുത്തീടുന്നു

വിഹിതമാം തൃപ്തിലോകേ മഹിഷമർദ്ദിനി! നീതാ-
നഹിതങ്ങളൊഴിക്കേണമലിവുവേണം. ൯൫
ജിതേന്ദ്രിയന്മാരായ് ശുദ്ധമതിയെഴുംമുനിമാരും
ഹിതമായചിദാനന്ദമനുഭവിപ്പാൻ
മതിയാകേലാത്തിട്ടുംമുക്തിയതിനുടെമൂലവിദ്യേ!
പ്രതിദിനംനമിക്കുന്നേൻപദസരോജം. ൯൬
ദുർഭവസാഗരംകടക്കുവാൻതോന്നിനീദുർഗ്ഗേ!
മുഖ്യശാസ്ത്രമറിവോർതൻമതിയതുംനീ
ചക്രപാണിഹൃദയമാംമയ്ക്കണ്ണാളുംനീയുതന്നെ
മുക്കണ്ണന്റെ പട്ടവളുംനിമൃഡാം ശരണം. ൯൭
പുരടമോടിടയുന്നനിറവുംമന്ദഹാസവും
തിരളുന്നപാർവ്വണേന്ദുതിരുവദനം
പരാകണ്ടുമഹിഷനുംതെരുതെരെനമിക്കാതെ
പൊരുതുവാനാച്ചല്ലോവിചിത്രം തന്നെ. ൯൮
ഇടിമിന്നൽപ്രഭയാംഭ്രുകുടികൂട്ടുകരാളമാ-
യിട്ടുംതിരുമുഖംകണ്ടുമഹിഷദൈത്യൻ
ഉടൻമരിച്ചിതുകോപിച്ചിട്ടാകൃതാന്തനെക്കണ്ടാൽ
പിടഞ്ഞുചത്തിടാത്തതാരടിതൊഴുന്നേൻ. ൯൯
തിരുവടിതന്റെകോപംസുരന്മാർക്കുമസുരർക്കു-
മൊരുപോലെഹിതമായിപ്പരിണമിച്ചു
അരിവധംകൊണ്ടുഞങ്ങൾക്കേറംസുഖംദിതിജരും
പരിശുദ്ധരായിദേവിവധിക്കയാലെ. ൧൦൦
മിത്രശത്രുക്കളിലൊപ്പമത്രമാത്രമലിവൊക്കും
ചിത്തിനുള്ളോരകക്കാമ്പേ! യകമലരിൽ
ഭൃത്യരായസുരന്മാരെപ്പേർത്തുപേർത്തുമോർത്തിടേണ-
മത്തൽവന്നാലൊഴിക്കേണംകരുണവേണം. ൧൦൧
അടിമലരല്ലാതില്ലീയടിയങ്ങൾക്കവലംബം
മുടിതൊട്ടീത്തിരുവുടലടിവരെക്കും
മടിവിട്ടുനിനച്ചീടാംപാടിച്ചീടാംതിരുനാമം
മുടിക്കേണംവിപത്തെല്ലാംവിശുദ്ധചിത്തേ! ൧൦൨

പരമേവംസ്തുതിച്ചെല്ലാസ്സുരന്മാരുമൊരുപോലെ
തെരുതെരെനമിക്കുമ്പോൾതെളിഞ്ഞുദേവി
കരുണയോടൊന്നാഴിയുംപുഞ്ചിരിപൊഴിച്ചരുൾചെയ്തു
വരംതരാംകിടാങ്ങളേ! വരികരികിൽ. ൧൦൩
പരിതാപംവേണ്ടമേലാലൊരുനാളുംഭയംവേണ്ട
ഭരിച്ചീടാംവിപത്തെല്ലാമരിച്ചൊഴിക്കാം
സുരവരന്മാരെനിങ്ങൾക്കരിഭയംതീർന്നു ചെന്നാ-
പ്പുരവരമലങ്കരിച്ചരംസുഖിപ്പിൻ. ൧൦൪
ഇപ്രകാരംവരംവാങ്ങിക്ഷിപ്രമെല്ലാസ്സുരന്മാരു-
മപ്രദേശമതിൽനിന്നുനടന്നുമെല്ലെ
കെല്പിയന്നസുരലോകത്തൊപ്പമെത്തിഗൃഹംതോറു-
മുൾഭ്രമംവിട്ടമർന്നിതുപരമസൌഖ്യം. ൧൦൫
കരുണയോടവിടുന്നീധരണിയിൽവന്നുനമ്മ-
തിരളും 'പിഷാരിയക്കൽ'ലണഞ്ഞുദേവി
നരലോകങ്ങളിൽപ്പെട്ടുംപരിതാപമൊഴിപ്പാനാ-
സ്ഥരൾതെളിഞ്ഞിന്നുംതത്രവിളങ്ങീടുന്നു. ൧൦൬
അറിവുമിക്കവനത്തിൽ വിരുതുമില്ലകക്കാമ്പിൽ
ദുരയുണ്ടുകവിയാവാനതുന്നിമിത്തം
കുറഞ്ഞൊന്നുതവദിവ്യചരിതംഞാനെഴുതിനേൻ
പരിഹാസമാക്കീടൊല്ലേഭുവനതായേ! ൧൦൭
ചിത്തരംഗംകലിധർമ്മംവിറ്റെടുപ്പാൻവിധിയുണ്ട-
ന്നെത്തിടുന്നുമായയെന്നോരാമിനുമായി
ജപ്തിചെയ്തുലേലംവിററീവസ്തുസന്നതാക്കിക്കാതെ-
ന്നത്തൽതീർക്ക്ജഗത്തിൻറജഡ്ജിയമ്മേ! ൧൦൮

സമാപ്തം.

നടുവത്തു മഹൻ നമ്പൂരി.

# കൊച്ചിയിലെ ഈഴവന്മാർ.

## II



വിവാഹനിബന്ധനകൾ:— ൧. ആഭിജാത്യം— എല്ലാ ഉയൎന്ന ജാതികളിലും ഉള്ളതുപോലെ പരസ്പരവിവാഹകാൎയ്യത്തിൽ ഇരുകക്ഷികളും ആഭിജാത്യത്തെപ്പററി പ്രത്യേകം ആലോചിക്കുന്നതാകുന്നു. സ്വത്തും സ്ഥാനവും ഉള്ള ഒരാൾ അയാളുടെ പുത്രിയെ അതേനിലയിലുള്ള തറവാട്ടിലെ യുവാവിനു മാത്രമേ വിവാഹം കഴിച്ചുകൊടുക്കുകയുള്ളു. 'ധനം ധനത്തോടു ചേരുന്നു' എന്നതു വിവാഹകാൎയ്യത്തിൽ പ്രത്യേകം യോജിക്കുന്നതാകുന്നു.

൨. ദേശം— പണ്ടത്തെ കാലങ്ങളിൽ പരസ്പരവിവാഹങ്ങൾ മുഖ്യമായിട്ട് ഒരേ ദേശത്തുള്ളവരുടെ ഇടയിൽ തന്നെ പാടുള്ളു എന്നായിരുന്നു. ഈ നിയമത്തെ ലംഘിക്കുന്നവൎക്ക് അവരുടെ സമുദായത്തിൽനിന്നു ഭ്രഷ്ടു കല്പിക്കപ്പെടുകയും ചെയ്തിരുന്നു. അങ്ങിനെയുള്ള നിൎബ്ബന്ധങ്ങൾ ഇപ്പോൾ അത്ര നടപ്പില്ല. പാലക്കാട്ടും വള്ളുവനാട്ടും ഒഴികെ മററുള്ള ദേശക്കാർ തമ്മിൽ ഇപ്പോൾ വിവാഹങ്ങൾ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ആ ദിക്കുകളിലുള്ളവർ ആഭിജാത്യംകൊണ്ടു താണവരായിട്ടാണ് ഗണിക്കപ്പെട്ടിട്ടുള്ളത്. വടക്കെ മലയാളത്തിൽ നായന്മാൎക്കും തിയ്യന്മാൎക്കും സാമാന്യമായിട്ട് ഒരു വിവാഹമൎയ്യാദയുണ്ട്. അതായതു കോരപ്പുഴ ഇക്കരെ കടക്കുന്ന ഒരു സ്ത്രീ ജാതിഭ്രഷ്ടയായിട്ടു വിചാരിക്കപ്പെടുന്നു എന്നതാകുന്നു. ജാത്യാചാരതല്പരന്മാരുടെ വിശ്വാസം വടക്കെ മലയാളത്തിൽ ഉള്ള ഒരു സ്ത്രീക്കു തെക്കെ മലയാളത്തിൽ വിവാഹം ചെയ്വാൻ അൎഹതയില്ലെന്നാണത്രെ. എന്നാൽ വടക്കെ മലയാളത്തിലെ പുരുഷന്മാൎക്ക് ഈ നിയമം ബാധിക്കുന്നതുമല്ലാ. തെക്കെ മലയാളത്തിൽ

ഇതിന്നു പകരം വടക്കെ മലയാളത്തിലുള്ള ഒരു സ്ത്രീയോടോ പുരുഷനോടോ ഉള്ള വിവാഹബന്ധം ശ്ലാഘ്യമായിട്ടാണ് ഗണിക്കപ്പെടുന്നത്. അടുത്ത കാലങ്ങളിൽ ഈ നിയമത്തെ അതിക്രമിപ്പാൻ ഒരു വാസന തുടങ്ങീട്ടുണ്ട്. എങ്കിലും വിദ്യാഭിവൃദ്ധിയുടെ ശക്തിക്കടുത്ത ഒരു മാറ്റം വന്നിട്ടും ഇല്ല. തിയ്യന്മാരുടെയിടയിൽ ഒരു ജാതി മാത്രമേയുള്ളു. വടക്കേ മലയാളത്തിൽ ഉള്ളവർ മരുമക്കത്തായ മര്യാദക്കാരും തെക്കെ മലയാളത്തിലെ ഈഴവന്മാർ മക്കത്തായമര്യാദക്കാരും ആകുന്നു. വടക്കെ മലയാളത്തിലെ ഒരു തിയ്യത്തിക്ക തെക്കെ മലയാളത്തിലെ ജാതികലൎച്ചയില്ലാത്ത ഒരു ഈഴവനോടു യോജിച്ചുകൂടാ.

൩. മതവിശ്വാസം, നടവടി, തൊഴിൽ— ഇതൊന്നും പറയത്തക്കവണ്ണം പരസ്പരവിവാഹവിചാരത്തെ ബാധിക്കുന്നതല്ല.

'യൂറോപ്യന്മാരോടുകൂടി സഹവസിക്കുന്നതായാൽ സ്ത്രീകൾക്ക സാധാരണയായ ഭ്രഷ്ടില്ലെന്നാണ് അറിയുന്നത്. ഇതിന്റെ ഫലമായി യൂറോപ്യന്മാരുടെ രക്തത്തോടുകൂടി കലൎച്ച ധാരാളം വന്നിട്ടുണ്ട്. അതുകൊണ്ട് ഈ ജാതിക്കാരുടെ സമുദായപദവിയിൽ പറയത്തക്ക ഉയൎച്ചയും ഉണ്ടായിട്ടുണ്ട്. കാഴ്ചയിൽ 'ഇവർ യൂറോപ്യന്മാരെപ്പോലെ തന്നെ സൌഭാഗ്യമുള്ളവരാകുന്നു'. യൂറോപ്യന്മാൎക്ക് ഏററവും പ്രത്യേകമായിട്ടുള്ളവർ കടത്തനാട്, ഇരുവഴിനാട്, കോട്ടയം ഈ ദിക്കുകളിലുള്ളവരാകുന്നു എന്നു സാമാന്യേന പറയാം. ഇവർ അധികപക്ഷവും തിയ്യന്മാരാകുന്നു'.

ഇങ്ങിനെയുള്ള മാതാപിതാക്കന്മാരുടെ സന്തതി ദേഹംകൊണ്ടും ബുദ്ധികൊണ്ടും വാസ്തവത്തിൽ മേലേക്കിടെ തന്നേയാകുന്നു. ഇതിനെപ്പററി അന്വേഷണം നടത്തിയതിൽ മതാചാരതല്പരന്മാരും മാന്യന്മാരും ആയ ചിലരുടെ ഇടയിൽ ഈ നടവടി നിന്ദ്യമായിട്ടാണ് വിചാരിച്ചു വരുന്നത് എന്നു പഠിപ്പും മാന്യതയും ഉള്ള ഒരു തിയ്യനിൽനിന്നു തന്നെ ഞാൻ അറിയുന്നു. അതിന്നും പുറമെ യൂറോപ്യന്മാരായിട്ടു സഹവസിച്ചിട്ടുള്ള തിയ്യരും അവരുടെ കുട്ടികളും ജാതിയിൽനിന്നു തിരിച്ചു നിറുത്തപ്പെട്ടവരാണെന്നും യൂറോപ്യൻസ്ത്രീകളെ കല്യാണം കഴിച്ചിട്ടുള്ള മാന്യന്മാരായ തിയ്യന്മാർ ജാ

ത്യാവകാശങ്ങളെ അനുഭവിപ്പാൻ അനുവദിക്കപ്പെടുന്നില്ലെന്നും എന്റെ അറിവിൽ പെട്ടിട്ടുണ്ട്. ഈ ജാതി ഉദാഹരണങ്ങൾ കോഴിക്കോട്ടും, തലശ്ശേരിയിലും, കണ്ണൂരിലും സുലഭമാകുന്നു. ഒരേ പ്പെട്ടിട്ടുള്ള താവാട്ടിലെ സ്ത്രീകൾ ഭൂദാഹ്യന്മാരുടെകൂടെ ചേരുന്ന തല്ല. ചാർച്ചയിലുള്ള വിവാഹത്തിന്റെ നിയമം— അമ്മാമന്റെ മകളും മരുമകനും തമ്മിൽ അവകാശവഴിക്കുള്ള വിവാഹബന്ധമാണ് മലയാളത്തിൽ സാമാന്യേന എല്ലാ ജാതിക്കാരുടെ ഇടയിലും ഉത്തമമായിട്ടു ഗണിച്ചുവരുന്നത്. *

ചില സംഗതികളിൽ മരിച്ചുപോയ ജ്യേഷ്ഠന്റെ ഭാര്യയെ വിവാഹം ചെയ്യാം. വടക്കെ മലയാളത്തിൽ ഈ നടപ്പ് ഇപ്പോൾ ഇല്ലാതായിത്തുടങ്ങി. ഇല്ലം, കിരിയം ഈ വർഗ്ഗക്കാരെ സംബന്ധിച്ചേടത്താളം മറുവർഗ്ഗത്തിൽനിന്നേ വിവാഹം പതിവുള്ളൂ. കീഴ ജാതിക്കാരുടെ ഇടയിൽ സ്വവർഗ്ഗത്തിൽനിന്നു തന്നേയാണ് നടപ്പ്.

ഋതുകാലവും അതു സംബന്ധിച്ചുള്ള ക്രിയകളും:— കുട്ടി തിരണ്ട ഉടനെ കുറെ സ്ത്രീജനങ്ങളെ വിളിച്ചുവരുത്തി അവർ ഈ കുട്ടിയെ വാല്ക്കുരവയോടുകൂടി കുളിപ്പിച്ചു മാററുവസ്ത്രം പകന്ന് ഒരു മുറിക്കകത്ത് ആരും തൊടാത്ത വിധത്തിൽ ഇരുത്തണം. നാലാം ദിവസം സ്ത്രീകളിൽ ബന്ധുജനങ്ങളേയും സജ്ജനങ്ങളേയും ക്ഷണിച്ചുവരുത്തി മേൽപ്രകാരം 'കുരവധ്വനി'യോടുകൂടെ കുളിപ്പിച്ചു വേലത്തിയുടെ മാററുവസ്ത്രം പകന്നു പിന്നേയും ആ സ്ഥലത്തുതന്നെ ഇരുത്തണം. അതിന്റെ ശേഷം അവിടെ കൂടീട്ടുള്ളവക്കു വെററില മുതലായതു കൊടുത്തു പിരിച്ചയക്കണം. ഏഴാംദിവസവും മേൽപറഞ്ഞ പ്രകാരം കുട്ടിയുടെ കുളി മുതലായതു കഴിപ്പിച്ച് അന്നു കൂടുന്ന സ്ത്രീജനങ്ങൾക്കു പലഹാരം മുതലായതു ഭക്ഷണം കൊടുക്കണം. പതിനാറാംദിവസത്തിന്റെ തലേദിവസം പന്തലിട്ട് അലങ്കരിച്ചു രാത്രിയിൽ വണ്ണാത്തി പാട്ടും ഈഴവത്തികളു

---

* Logan's manual of Malabar Page 143.

ടെ താഴെ കാണിക്കുന്ന പാട്ടോടുകൂടിയ അമ്മാനാട്ടവുംകൊണ്ടു രാത്രി മുഴുവനും കഴിച്ചുകൂട്ടണം. കാലത്തു കുളിച്ചുവന്നു ചില ക്രിയകൾ കഴിഞ്ഞതിന്നു ശേഷം മേൽപറഞ്ഞ പ്രകാരം സ്ത്രീജനങ്ങൾ വന്ന് എല്ലാവരും കാണ്കെ ആ കുട്ടിയേക്കൊണ്ട് അടുക്കളവെയ്പു പാത്രങ്ങൾ, ഉരൽ, ഉലക്ക, അമ്മിക്കല്ല്, മുറം മുതലായതു തൊടീക്കുക ഇതുകൾ കഴിപ്പിക്കുകയും വേണം. അന്നുതന്നെ ഒരു സദ്യയും കഴിക്കണം. അശേഷം നിവൃത്തിയില്ലാത്തവരാണെങ്കിൽ വെററില മാത്രം കൊടുത്തു പിരിക്കുകയും പതിവുണ്ട്. കുട്ടിയുടെ ശംഖം അടിച്ചു മിഴുക്കുകയും കുളിക്കുന്ന വെള്ളത്തിൽ ശുദ്ധിക്കായി ഗോമയം ചേർക്കുകയും വേണം.

## അമ്മാനാട്ടപ്പാട്ട്.

—*—

ഗണനുംകവിമാതുംഗുരുവുംതുണൊക്കെങ്കൽ
വൃത്തതായോരുകവിപുകഴ്ത്തുവാൻ
ഒത്തുകേൾക്കസജ്ജനരികംപദംഃപത്തുനല്ലകീത്തിപുകഴ്ത്തുക
തീത്തഃതായമെന്നതുപോലൊരുതൃപ്തിധരിക്ക.
ധാത്രിനായകന്മാരാംനളനുംശ്രീരാമനും
കീത്തിഹീനങ്ങൾവന്നതോത്തുഃകേൾപ്പിൻ
ഭൂമിദേവിപുത്രിയെവേട്ടിതുകൌശികന്റശിഷ്യൻരാമൻ
ഭീമരാജപുത്രിയെവേട്ടിതുനൈഷധരാജൻ
രാമലക്ഷ്മണന്മാരുംജാനകിയോടുംകൂടി
പോകുന്നനേരംഭാഗ്ഗവരാമനെത്തി
പോയിരുവർജാനകിവാക്യാൽപൊന്മയൊത്തമാൻവധംചെ
പാഞ്ഞുപക്ഷിനൈഷധവസ്ത്രംകൊത്തിയെടുത്തു [യ്തും.
മാരീചൻപൊന്മാനെന്നുരാമനുംബോധിച്ചില്ലാ
പക്ഷിമായങ്ങൾകലിയെന്നതുമേ
നൈഷധനുംബോധിക്കാതെകൈതവങ്ങൾവന്നിരുവർക്കും
കയ്യിൽനിന്നുപത്നികൾപോവതിനാടമ്മാനം.

ഏകവസ്ത്രവുംധരിച്ചേണലോചനയുമായി

4

കാനനം തന്നിൽ വഴിയമ്പലത്തിൽ
രാഘവൻറെ ബാണമിതേറ്റമാൻ കരഞ്ഞു ലക്ഷ്മണായെന്നു
രാക്ഷസേശർ കൊല്ലുന്നെന്നിതു ജാനകി കേട്ടു
അർക്കനസ്തമിച്ചപ്പോൾ നിദ്രയായി ദമയന്തി
അപ്പൊഴെ നളൻ വേർവിട്ടോടുവാനായി
ലക്ഷ്മണൻ പിരിഞ്ഞോരു ശേഷം വിപ്രവേഷ ദശവദനനാൽ
ക്ഷിപ്രമങ്ങു സീതയെ മോഷ്ടിതമെത്രയനത്ഥം
നല്പുരിൽ മാതാം ദമയന്തിയെ മോഹിക്കയാൽ
മാതൃസോദരീഗൃഹേ ചെന്നു പുക്കാർ
മാനിനിയുടെ ദുഷ്ടതമെല്ലാം മാനുഷക്കു നാടകമായി
മാതൃദേവി കൊണ്ടുഗമിച്ചിതു ദോഷമൊഴിഞ്ഞു.
താപസൻറെ ശിഷ്യർ കടന്നിതേണിയെന്നു രാഘവർ തന്നെ
താൻ നടക്കയെന്നരുൾ ചെയ്തിതു സോദരനോടെ
പഠിച്ച വിദ്യയെല്ലാം നടിച്ചു നൈഷധനും
കൊടുത്തു രാജ്യമശേഷം പത്നിയുമായി
ദണ്ഡകവനത്തിൽ പുക്കു പർണ്ണശാലതന്നിൽ വസിച്ചു.
സ്വർണ്ണരൂപമായൊരു മാൻ പിടവന്നു കളിച്ചു
പോയിതു നൈഷധനും പത്നിയുമായതു കണ്ടു പുഷ്കരവീരൻ
ആശ്ചര്യപ്പെട്ടു കലിരൂപനോടരുൾ ചെയ്തു.
ഭാർഗ്ഗരാമൻറെ വില്ലു കുലച്ചു ശിവരാമൻ
തീർത്തു ഭാർഗ്ഗവൻ തന്നെ വാഴ്ത്തുമേ
അന്നേ കലി പിന്നെ ചെന്നു മന്നരമവിട വസിച്ചു
എന്നയിച്ചനാട്ടുരമിപ്പതിനില്ലൊരു വഴിയെ
താതൻറെ നിയോഗത്താൽ വാസദീക്ഷയ്ക്കു പോയി
കാലിന്മേൽ പുക്കു കലി നൈഷധനും
താപൻറെ യാതകൾ പൂണ്ടു ദ്രൗശപൂണ്ടു ശലഭാദികളും
നഗരതായിയഗ്നിയിൽ മൃത്യുഭവിച്ചീടുന്നു.
ഇതുപോൽ ഭവിക്കുന്നു ഇന്ദ്രിയാം വിവേകികൾ-
ക്കിപ്പോഴും മുമ്പും പിമ്പും ഓർത്തു കാണുക.
സജ്ജനക്കു ബുദ്ധിയത്തുകൽ ഭക്തികൾക്കു വിഘ്നമതായിഹ തോന്നി
ഇക്കാലം ഗ്രന്ഥനാഥൻ ഉൾക്കാമ്പിൽ തെളിവാനായി [ടരുതെ.

വൈകണ്ഠനാൻപലകനിവൈഭവത്താൽ
വാരിയുണ്ടുവാരിധിവയറൻവാണിദേവിതന്നോടുകൂടെ
വാഴ്കയെൻറജിഹ്വയിലമ്പൊടാടമ്മാനം.

—*—

വടക്കെ മലയാളത്തിൽ മേൽവിവരിച്ച എല്ലാ ക്രിയകളും നടത്താറില്ല പെൺകുട്ടി ഋതുകാലത്ത് ഒരു പ്രത്യേക മുറിയിൽ താമസിച്ച നാലാം ദിവസം മാററുടുത്തു കുളിക്കും. അന്നു തന്നെ ക്ഷണിച്ചു വരുത്തീട്ടുള്ളവൎക്ക വിശേഷമായ സല്ക്കാരവും ചെയ്യും. സ്ത്രീകൾ സാധാരണ ഋതുവായാൽ മൂന്നു ദിവസം വൎജ്ജിച്ച നാലാം ദിവസം കാലത്തു കുളിയായി. പാലക്കാട്ടും ചിററൂർ താലൂക്കിലും ഋതുകാലത്തെ ആചാരങ്ങളും ക്രിയകളും ഇതിലും ചുരുക്കമാണെങ്കിലും കുട്ടിയെ കെട്ടിയവൻെറ അച്ഛനമ്മമാർ രണ്ടു പണം അടിയന്തരച്ചിലവിലേക്കായി കൊടുക്കണമെന്നൊരു വിശേഷമുണ്ട്.

ഋതുവാകുന്നതിന്നു മുമ്പു കല്യാണം കഴിഞ്ഞു ഭൎത്താവിൻെറ കൂടെ താമസിക്കുന്ന കാലത്തു കുട്ടി തിരണ്ടാൽ ആയതിലേക്കു വേണ്ട ചിലവു മുഴുവനും പുരുഷൻെറ അച്ഛനമ്മമാരാണ് വഹിക്കേണ്ടത്. കുട്ടിയുടെ മാതാപിതാക്കന്മാൎക്ക് അടിയന്തരത്തിന്നു വന്നു രണ്ടു പണം മാത്രം കൊടുത്താൽ മതി.

# മോണാക്കൊ.

(ഒരു ചേക്കളകളിരാജ്യം)

—*—



യൂറോപ്പിൽ ഇററലിരാജ്യത്തോടു ചേൎന്നു മദ്ധ്യധരണിക്കടലിൻെറ വടക്കെ തീരപ്രദേശത്തു കിടക്കുന്നതായി 'മോണാക്കൊ' എന്നു പേരായ ഒരു ചെറിയ രാജ്യമുണ്ട്. രാജ്യത്തിൻെറ ആകപ്പാ

ടെയുള്ള വിസ്താരം എട്ടു ചതുരശ്രനാഴികയും (നാലു മൈൽ നീളം രണ്ടു മൈൽ വീതി) ൧൮൦൫-ലെ കഴിഞ്ഞ കാനേഷുമാരിക്കണക്കു പ്രകാരമുള്ള ജനസംഖ്യ പതിനഞ്ചായിരത്തി ഒരുന്നൂററി എണ്ണൂറും (൧൫, ൧൮൦) മാത്രമാകുന്നു. എങ്കിലും, മോണാക്കൊ യൂറോപ്പിലെ സ്വതന്ത്രരാജ്യങ്ങളിൽ ഒന്നാണ്. എല്ലാ പരിഷ്കൃതരാജ്യങ്ങളിലും ഉള്ളതുപോലെ വേണ്ട വിധത്തിൽ നീതിന്യായം നടത്തുവാനാവശ്യമായ സിവിൽ ക്രിമിനാൽ പൊല്ലീസ്സ മുതലായ ഉദ്യോഗസ്ഥന്മാരും, എന്നു വേണ്ട, ഇക്കാലത്ത് ഒരു പരിഷ്കൃത രാജ്യത്തിലെ പ്രജകളുടെ ക്ഷേമത്തിന്നു അത്യാവശ്യമെന്നു സമ്മതിക്കപ്പെട്ടിട്ടുള്ള സകല ഏപ്പാടുകളും, അതിന്നെല്ലാം പുറമെ, ഒരു സ്വതന്ത്ര രാജാവിന്റെ പദവിക്ക് ഒഴിക്കുവാൻ പാടില്ലാത്ത ഒരു സൈന്യവും ആ രാജ്യത്തുണ്ട്. സൈന്യത്തിൽ എഴുപത്തിരണ്ടു ഭടന്മാരും ഒരു സേനാധിപനും മാത്രമാണുള്ളത്. അവസ്ഥയും തക്കവണ്ണം തന്നെ രാജ്യം വളരെ ചെറിയതായതുകൊണ്ടു സിവിൽ ക്രിമിനാൽ മുതലായ കാൎയ്യങ്ങളിലെ പരമമായ അപ്പീലുകളെല്ലാം രാജാവുതന്നെയാണ് കേട്ടു തീച്ച്പ്പെടുത്തുന്നത്. മോണാക്കൊ രാജാവു യൂറോപ്പിലെ മഹാകോയ്മകളുടെ ഇടയിൽ തന്റെ സ്വാതന്ത്ര്യം നിലനിൎത്തിപ്പോരുന്നതു തന്റെ എഴുപത്തിരണ്ടു ഭടന്മാരുള്ള വലിയ സൈന്യത്തെക്കൊണ്ടാണെന്ന് ആരും ശങ്കിക്കയില്ലെന്നു വിശ്വസിക്കുന്നു. പിന്നെ എങ്ങിനെയാണ്? യൂറോപ്പിലെ മഹാകോയ്മകളെല്ലാം കൂടി യോജിച്ചല്ലാതെ ഓരോരുത്തൎക്കു സ്വൈരമായി യാതൊന്നും പ്രവൃത്തിപ്പാൻ പാടില്ലാത്തവിധത്തിൽ അവരെല്ലാവരും കൂടി ചെയ്തുവെച്ചിട്ടുള്ള ഉടമ്പടികൾ നിമിത്തം നിൎവ്വിഘ്നമായി സ്വാതന്ത്ര്യം നിലനിൎത്തിപ്പോരുന്ന ഗ്രീസ്സ, ഡെൻമാക്ക്, സ്വിററ്സർലാണ്ട്, സർവിയാ, മാണ്ടിനിഗ്രൊ മുതലായ ഏതാനും രാജ്യങ്ങളുടെ കൂട്ടത്തിൽ പെട്ടതാണ് മോണാക്കൊ. ആ വക രാജ്യങ്ങളുടെ കൂട്ടത്തിൽ വിസ്താരവും ജനസംഖ്യയും കൊണ്ട് ആ രാജ്യം ഒടുവിൽ നില്ക്കുന്നതാണെന്നു മാത്രമേ ഉള്ളൂ. മോണാക്കൊ രാജ്യത്തിന്നു ലോകത്തിലെ മററൊരു രാജ്യത്തിന്നും ഇല്ലാത്തതായ ഒരു പ്രത്യേകാവസ്ഥയുണ്ട്. അതെന്തെന്നാൽ ആ രാജ്യത്തെ വസ്തുക്കൾക്കാകട്ടെ,

മററു സ്വത്തുക്കൾക്കാകട്ടെ, പ്രജകൾക്കാകട്ടെ ഗവൎമ്മെണ്ടിൽനിന്ന് ഒരു പൈപോലും നികുതി ചുമത്തീട്ടില്ല. ചുരുക്കിപ്പറയുന്നതായാൽ ആ രാജ്യത്തെ ഗവൎമ്മെണ്ടിൽ റവന്യൂ ഡിപ്പാൎട്ടുമെണ്ട് എന്നു പറയാവുന്ന ഒരു ഏൎപ്പാടു തന്നെ ഇല്ല. മുമ്പു പ്രസ്താവിച്ചപോലെ രാജ്യത്തിന്റെയും പ്രജകളുടെയും പുഷ്ടിക്കും ക്ഷേമത്തിന്നും ആവശ്യമുള്ളതും രാജാവിന്റെ സുഖത്തിന്നും പദവിക്കും വേണ്ടതും ആയ യാതൊരു ഏൎപ്പാടിന്നും അവിടെ ഒരു കുറവും ഇല്ലതാനും. ഇതെങ്ങിനെ? അതിന്നുള്ള വക എവിടെ നിന്നുണ്ടാകുന്നു? ചൂതുകളിയിൽനിന്ന്. മോണാക്കൊ എന്ന രാജ്യത്തെപ്പററി അറിഞ്ഞിട്ടില്ലാത്തവർ വല്ലവരും ഉണ്ടെങ്കിൽ അവരിൽ ചിലരെങ്കിലും 'മാണ്ടികാർലൊ' എന്ന ലോകപ്രസിദ്ധമായ ചൂതുകളി സ്ഥലത്തെപ്പററി അറിഞ്ഞിട്ടുണ്ടാകാതിരിക്കയില്ല. 'മാണ്ടികാർലൊ' എന്നതു മോണാക്കൊ രാജ്യത്തിന്റെ സമുദ്രത്തിലെക്കു തള്ളിനില്ക്കുന്ന ഒരു പാറപ്രദേശമാണ്. ആ പാറപ്രദേശത്തിന്റെ ശിഖരത്തിൽ അതി മനോഹരമായി പണിചെയ്തിട്ടുള്ള 'കാസിനൊ' എന്ന പേരായ നൃത്തമണ്ഡപത്തിൽ വെച്ചാണ് ഈ ചൂതുകളി നടത്തുന്നത്. അതിൽനിന്നു കിട്ടുന്ന ആദായമാണ് മോണാക്കൊരാജ്യത്തിലെ മുതലെടുപ്പ്. ഈ ചൂതുകളിയുടെ ഉത്ഭവത്തെപ്പററി അല്പം പ്രസ്താവിക്കാം. ൧൮൬൦-ന്നു മുമ്പു മോണാക്കൊരാജ്യത്തു രണ്ടായിരം ജനങ്ങളിൽ അധികം ഉണ്ടായിരുന്നില്ല. ആ കാലത്ത് അവിടത്തെ ഏതാനും പ്രഭുക്കന്മാരുടെ അധികാരംകൂടി ആ രാജ്യത്തുണ്ടായിരുന്നു. ആ പ്രഭുക്കന്മാർ- സാധാരണയായി ലോകത്തിൽ മററു പ്രദേശങ്ങളിലുള്ള പ്രഭുക്കന്മാരെപ്പോലെതന്നെ- ശരിയായ തൊഴിലില്ലാത്തവരായിരുന്നതിനാൽ ചൂതുകളിയിൽപ്പെട്ടു ക്രമേണ സ്വത്തുക്കൾ നശിച്ചു കടം വൎദ്ധിച്ചവരായിത്തീൎന്നു. അങ്ങിനെ അവർ കഷ്ടത്തിൽ പെട്ടുകിടക്കുമ്പോൾ ഫ്രാങ്കോയിബ്ലാങ്ക് എന്നു പേരായ ഒരു ജൎമ്മനിക്കാരൻ അവരുടെ ഇടയിൽ ചെന്നുവശായി. രാജ്യത്തിന്റെ ആകപ്പാടെയുള്ള കിടപ്പും, സമുദ്രത്തിലെക്കുതള്ളി സമുദ്രനിരപ്പിൽനിന്നു മേല്പോട്ടു കുത്തനെ ഉയൎന്നു നില്ക്കുന്ന 'മാണ്ടികാർലൊ' എന്ന പാറപ്രദേശവും, സമ

മറ്റും മൂന്നു പുറവും അനവധി വൃക്ഷങ്ങളാൽ നിബിഡമായി അത്യുന്നതങ്ങളായി നില്ക്കുന്ന 'ആൽപ്സ്' പൎവ്വതത്തിന്റെ ഭാഗങ്ങളും മറേറപുറം സമുദ്രവും കൂടികലൎന്ന മനോഹരമായ ആ കാഴ്ചയും, എതുകാലത്തും സുഖകരമായ ദേശാവസ്ഥയും എല്ലാംകൂടി കണ്ടപ്പോൾ ബ്ലാങ്കിന്നു ഒരു വിദ്യ തോന്നി, മാണ്ടിക്കാർലോവിൽവെച്ചു ചേക്കളി നടത്തി അതിൽനിന്നു കിട്ടുന്ന ആദായം പിരിച്ചെടുപ്പാൻ ഗവൎമ്മെണ്ടിൽനിന്നു തനിക്കു കുത്തകചെയ്തു കൊടുക്കുന്ന പക്ഷം അവിടുത്തെ പ്രഭുക്കന്മാരുടെ കടങ്ങളെല്ലാം താൻ തീൎക്കാമെന്നും ചേക്കളിയിൽ നിന്നു കിട്ടുന്ന ആദായത്തിൽ പകുതി ഗവൎമ്മെണ്ടിലേക്കു കൊടുക്കാമെന്നും ബ്ലാങ്ക് ആലോചന നടത്തി. പ്രഭുക്കന്മാരും രാജാവും സമ്മതിച്ചു, മാണ്ടിക്കാർലോവിൽവെച്ചു ചേക്കളി നടത്തി ആദായം പിരിപ്പാൻ ഗവൎമ്മെണ്ടിൽനിന്നു ബ്ലാങ്കിന്നു അനുവാദം കൊടുക്കുകയും മുൻപറഞ്ഞ നിശ്ചയങ്ങൾപ്രകാരം ൧൮൬൦-ൽ ൫൦ കൊല്ലത്തെയ്ക്കു കുത്തകയായി ബ്ലാങ്കിന്നു മാണ്ടിക്കാർലൊ ഏല്പിച്ചു കൊടുക്കുകയും ചെയ്തു. ബ്ലാങ്ക് ഒന്നാംതരം നോട്ടക്കാരനായിരുന്നു. ആരും വകവെയ്ക്കാതെ തരിശായി കാടുകെട്ടിക്കിടന്നിരുന്ന ആ അതിമനോഹരമായ കാഴ്ചയുള്ള പാറപ്പുറത്തു 'കസീനൊ' എന്നു പേർ പറയുന്ന അതിവിശാലമായ നൃത്തമണ്ഡപം പണിചെയ്യിച്ചു. ഒരു കൂട്ടകച്ചവടക്കമ്പനി ഏൎപ്പെടുത്തി. ആ പ്രദേശം മുഴുവനും നല്ല തോട്ടങ്ങൾ വെച്ചുപിടിപ്പിച്ചു. ഏതാനും ഹൊട്ടലുകളും സത്രങ്ങളും പണിയിച്ചു. സ്ഥലത്തിന്റെ മനോഹരമായ അവസ്ഥയ്ക്കു യൂറോപ്പിലെ എല്ലാ രാജ്യങ്ങളിൽനിന്നും അമേരിക്കയിൽനിന്നും മററും പ്രഭുക്കന്മാരും ധനവാന്മാരും എതുകാലത്തും സുഖത്തിന്നായി അവിടെ താമസിപ്പാൻ വരുമെന്നുള്ള കരുതലിന്മേലാണ് ബ്ലാങ്ക് ഈ വക ഏൎപ്പാടുകളെല്ലാം ചെയ്തത്. ബ്ലാങ്കിന്റെ ആലോചന ഒട്ടും പിഴച്ചില്ല. ആരും ഗണിക്കാതെ വെച്ചിരുന്ന ആ പാറപ്പുറം ബ്ലാങ്കിന്റെ അധീനത്തിൽ വന്നപ്പോൾ അവിടെ ആരെങ്കിലും ഒരിക്കൽ ചെല്ലുന്നതു പിന്നെ ഒരിക്കൽകൂടി ചെല്ലുന്നതിന്ന് ആയാൾ അച്ചാരം വാങ്ങുന്നതുപോലുള്ള അനുഭവമായിത്തീൎന്നു. സുഖത്തിന്നായി താമസിപ്പാൻവേണ്ടി മാണ്ടിക്കാർലോവിലേ

ളെ കൊല്ലംതോറും, മാസംതോറും, എന്നു വേണ്ട, ദിവസംതോറും പോകുന്ന പ്രഭുക്കന്മാരുടേയും ധനവാന്മാരുടേയും സംഖ്യ വദ്ധിച്ചുതുടങ്ങി. ദ്യൂതമണ്ഡപത്തിൽ തിരക്കുകൾ കൂടിത്തുടങ്ങി. ശരീരസുഖത്തിനായി താമസിപ്പാൻവേണ്ടി പോയവരുടെ രണ്ടാമത്തെ പോക്കു ചൂതുകളിക്കുവാൻ വേണ്ടിയായിത്തുടങ്ങി. ഒരു കൊല്ലം മാണ്ടികാർലോവിൽപോയി കുറെ സമ്പാദിച്ചുകൊണ്ടുവന്നവൻ പിറ്റേക്കൊല്ലം അതു കളയുവാനുള്ള യാത്രയായി. ചുരുക്കിപ്പറയുന്നതായാൽ ബ്ലാങ്കിന്റെ ദ്യൂതമണ്ഡപത്തിന്നുള്ളിൽ 'കിലി' ച്ചുതുടങ്ങിയ പണത്തിന്നു സംഖ്യയില്ലാതായിത്തുടങ്ങി. സാധാരണയായി ലോകത്തിൽ എവിടെയും ചൂതുകളിയിൽ ജനങ്ങൾക്കുള്ള അനുഭവം പോലെതന്നെ മാണ്ടികാർലോവിൽചെന്നു പാപ്പരായ പ്രഭുക്കന്മാരുടേയും ധനവാന്മാരായ സാധാരണന്മാരുടേയും സംഖ്യ അധികരിച്ചു തുടങ്ങി. മുമ്പ് ഒരു കെട്ടിടവും ഇല്ലാതിരുന്ന ആ പ്രദേശത്ത് ഇപ്പോൾ യൂറോപ്പിൽ പ്രസിദ്ധപ്പെട്ട ഓരോ കമ്പനിക്കാരാൽ നടത്തപ്പെടുന്നതും നൂറും നൂറിലധികവും ആളുകൾക്കു താമസിക്കാവുന്നതും ആയി അമ്പതോളം വലിയ ഹോട്ടലുകൾ തന്നെ ഉണ്ടത്രെ. 'വെട്ടിമലത്തുക' 'ചട്ടിയുരുട്ടുക' 'പാശികളിക്കുക' എന്നും മററും ഈ ദിക്കുകളിൽ പറയുന്ന സമ്പ്രദായങ്ങളിൽ, ഫാറൊ, ബാസെററ്, ഹസ്സാർഡ്, റൊലെററ എന്നിങ്ങിനെ പേരുകളായി, കളിശ്ശീട്ട്, ചുക്കിണി, പകിട്, ചക്രം, മോതിരം, ചതുരംഗക്കള്ളികൾ പോലെ വരച്ചു നമ്പരുകളിട്ട പലക, ഇങ്ങിനെ പലവിധ സാമഗ്രികൾകൊണ്ടു കളിച്ചു ഭാഗ്യപരീക്ഷ ചെയ്യാനാവശ്യമായ അനവധി ഏപ്പാടുകൾ ആ ദ്യൂതമണ്ഡപത്തിൽ ചെയ്തിട്ടുണ്ട്. അവരവൎക്ക് ഇഷ്ടമുള്ള കളികളിൽ ചേരാം. കളികളുടെ സകല നിയമങ്ങളും ചട്ടങ്ങളും അച്ചടിച്ചു വെച്ചിട്ടുള്ളതിന്റെ പ്രതികൾ എല്ലാവൎക്കും വാങ്ങാം. കളിനടത്തുന്ന കമ്പനിക്കാർ ആ നിയമങ്ങൾക്കു വിരോധമായോ വഞ്ചനയായോ യാതൊന്നും പ്രവൃത്തിക്കുന്നതല്ല. അങ്ങിനെ ആരെങ്കിലും പ്രവൃത്തിക്കുന്നതു മോണാക്കോവിലെ പീനൽ കോഡുപ്രകാരം ഒരു ഗൌരവമായ കുററമാകുന്നതും അതിന്നു കഠിനശിക്ഷ നിയമിച്ചിട്ടുള്ളതും ആകുന്നു. ദ്യൂതമണ്ഡപത്തിൽ നടത്തു

ന്ന പ്രവൃത്തികളുടെ മേലന്വേഷണം ചെയ്യാൻ ഗവൎമ്മേണ്ടിൽനിന്ന് ആവശ്യമായ ഉദ്യോഗസ്ഥന്മാരെയും നിശ്ചയിച്ചിട്ടുണ്ട്. എന്നാൽ അവിടെ നടത്തുന്ന എല്ലാതരം കളികളിലേയും ദൈവപരീക്ഷണത്തിൽ കളിക്കാൎക്കുള്ളതിനേക്കാൾ അധികപക്ഷവും കമ്പനിക്കാൎക്ക് ഗുണമായ ഫലങ്ങൾ സിദ്ധിപ്പാൻ തക്കവണ്ണമാണ് അതുകളുടെ സാമഗ്രികളും നിയമങ്ങളും എല്ലാം ഏൎപ്പെടുത്തീട്ടുള്ളത്. ആ വക ഗുണദോഷങ്ങൾ മുഴുവനും അറിഞ്ഞുകൊണ്ടുതന്നെയാണ് ആളുകൾ കളിയിൽ ചേരുന്നതും. ഭാഗ്യംപോലെ നല്ല സമ്പാദ്യവും ഉണ്ടാകുന്നതാണല്ലോ. മാണ്ടിക്കാർലോവിലെ ദ്യൂതമണ്ഡപത്തിൽവെച്ചു ലക്ഷവും ലക്ഷത്തിലധികവും പവൻ കളഞ്ഞവരെപ്പോലെ തന്നെ അത്രത്തോളം സമ്പാദിച്ചവരും ദുൎല്ലഭമല്ല. എന്നാൽ സമ്പാദിച്ചവരുടെ എണ്ണം കളഞ്ഞവരുടെതിനേക്കാൾ കുറഞ്ഞിരിക്കും. അതാണ് കമ്പനിക്കാരുടെ ലാഭത്തിന്റെ രഹസ്യം. ഈ ലാഭത്തിന്റെ പകുതി വീതത്തിലാണ് മോണാക്കൊ രാജ്യം നിലനില്ക്കുന്നത്.

ഫ്യ്സാ-ൽ ചേക്കളിക്കുതക ൩൦-കൊല്ലത്തേക്ക ബ്യാങ്കിന്നു കരാറു കൊടുത്തു എന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. മേല്പടി കുത്തക അവസാനിച്ച ഫ്യൻ൦-ൽ ൫൦ കൊല്ലത്തേക്ക രണ്ടാമതും കുത്തക പൊളിച്ചെഴുതി കൊടുത്തിട്ടുണ്ട്. ഈ ചേക്കളിയുടെ കാൎയ്യത്തിൽ മോണാക്കൊ ഗവൎമ്മേണ്ടിൽനിന്നു ബുദ്ധിപൂൎവ്വകമായി ചെയ്തിട്ടുള്ള ഒരു നിയമത്തെ കൂടി ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. അതെന്തെന്നാൽ ആ രാജ്യത്തെ പ്രജകളിൽ ആരും അവിടത്തെ ചേക്കളിയിൽ ചേരുവാൻ പാടില്ലെന്നാണ്. അങ്ങിനെ വല്ലവരും ചേൎന്നു കളിച്ചതായി തെളിഞ്ഞാൽ ആ രാജ്യത്തെ പീനൽകോട്ടു പ്രകാരം ആ കുററത്തിന്നു കഠിനമായ ശിക്ഷയുണ്ട്. ചേക്കളി മേലന്വേഷണം ചെയ്വാൻ കല്പിച്ചാക്കീട്ടുള്ള ഉദ്യോഗസ്ഥന്മാരൊഴികെ ആ രാജ്യത്തിലെ പ്രജകളിൽആരും മാണ്ടിക്കാർലോവിലെ ദ്യൂതമണ്ഡപത്തിൽ എത്തിച്ചുവിട്ടുക തന്നെ അരുതെന്നാണ് നിഷ്കൃഷ്ടയായ രാജകല്പന. ഈ അത്യാവശ്യമായ നിയമത്തിന്റെ ഉദ്ദേശം എല്ലാവൎക്കും ഊഹിച്ചറിയാവുന്നതാണല്ലോ. ഇനി

വായനക്കാരിൽ ചിലക്ക് ഒരു സംശയം ജനിക്കാവുന്നതെന്തെന്നാൽ രാജ്യം എത്രതന്നെ ചെറിയതായാലും അതിന്റെ മതിയായ സംരക്ഷണങ്ങൾക്കു തക്കവണ്ണമുള്ള ഒരു ആദായം ചെക്കുകളിയിൽ നിന്നു കിട്ടുവാൻ മാർഗ്ഗമുണ്ടൊ എന്നാണ്. അങ്ങിനെ ശങ്കിക്കുന്നവർ വല്ലവരും ഉണ്ടെങ്കിൽ അവരുടെ ശങ്ക തീക്കുവാൻ ഇനിക്ക് ഒന്നുമാത്രമെ പറവാനുള്ളു. അത്തു മാണ്ടികാർലോവിലെ ചെക്കുകളികമ്പനിക്കാക്ക് ഈ കഴിഞ്ഞ ൧൯൦൩-ലെ ലാഭം പതിനാലുലക്ഷത്തി നാല്പത്തി നാലായിരത്തി എണ്ണൂറ (൧൪,൪൪,൮൦൦) പവനും ടി. കൊല്ലത്തിൽ ആ പ്രദേശത്തു വെച്ച് ആത്മഹത്തി ചെയ്ത അന്യരാജ്യക്കാരുടെ എണ്ണം നാനൂറും (൪൦൦) ആണെന്നു മാത്രമാണ്. ശേഷം ചിന്ത്യം.

സി. എസ്സ്. ഗോപാലപ്പണിക്കർ. ബി. എ.

---

ഉണ്ണുനീലി

# സന്ദേശം

---

നൽച്ചാൽകേളീകലഹതരളാകോടിവെപ്പിക്കുമോക്കാംനിമിത്താ-
ന്ന്യോന്യാവേശാൽപണച്ചുമരിയുന്നീക്കിനിത്യംതൊടീക്കും
ത്തുമ്പപ്പൂവ്വാൽവിരഹദിവസാന്നെണ്ണമിവ്വണ്ണമെല്ലാ-
മെല്ലാമുല്ലക്കുഴലികളുടെവേലകാണാൻപിരാഞ്ഞാൽ. ൧൧൭

മാരോന്മാദജ്വരപരവശാംമദ്വിയോഗാഗ്നിദഗ്ദ്ധാം
മുഗ്ദ്ധാംമുറനംകുളുർമുലയുഗേസ്വസ്തികാബദ്ധബാഹ്വാം
കംപ്രാപാംഗീംപ്രിയസഖഭവാൻകാണ്മതിന്നൊട്ടുമുന്നേ
തന്വീമൌലിക്കിതപിയനിമിത്തങ്ങളുണ്ടാംതദാനീം. ൧൧൮

എന്നാട്ടുണ്ടാംവിരഹപരുഷംഭിന്നചില്ലീവിലാസം
നിദ്രാഭാവാൽകലുഷമവലീനാഞ്ജനംബാഷ്പപൂരൈഃ
മൽപ്രേയസ്യാവടിവിലിളകുംവാമനേത്രംതദാനീ-
മുൽപ്പോലംവില്ലുംകമലമലരിൽച്ചെന്റകാറ്റെന്റപോലെ ൧൧൯

സംഭോഗാന്തേസരസപുളകസ്വേദികോലിൻറലീല-
സ്യാംഭോഭോഗംമമകരതലംകൊണ്ടുസംവാഹനീയം
അംഭോജാക്ഷ്യാലലിതമിളകുംമന്ദമന്ദംതദാനീം
രംഭാരമ്യംതുടചഞ്ചിവെഴുംകാന്തിവാമംതദാനീം. ൨൦൯

അപ്പോൾനിശ്ചെന്നനുപമഗുണാമല്പസംബന്ധമദ്യാം
തിപ്പാപ്പൂർവാൺനവനിമദനാ!തീവ്രശോകാഭിഷംഗാം
കോപ്പാനിട്ടുംകുചതരനതാംമേൽപൊരുങ്ങുന്നിയേക്ക-
ണ്ടപ്പൂമാതോടഴകിലറിയിപ്പിപ്പതിവ്വണ്ണമെല്ലാം. ൨൧൦

കല്യാണാനാംനിജനിലയമാമുണ്ണുനീലീ!കണാനി-
ല്ലാർപൂമനുലയിണപിരിഞ്ഞാതുരോജീവിതേശഃ
ചൊല്ലീതെന്നോടരുവയർമണേ!കാണനന്താപ്യരേനി-
ൻറാല്യാവ്യക്കൊണ്ടുദിതകരുണംവല്ലഭാംജീവയേതി. ൨൧൧

നാരീമൌലേ!മമമലർമകൾക്കഞ്ഞിരിപ്പാന്തിരിപ്പാ-
പ്പുരെൻറില്ലംവെരുള്ളമിളമാകുന്നി!വേണാട്ടിലംബ്
താരാനാഥപ്രതിമവദനേ!പോരുമാതിച്ചവമ്മൻ
പാദമേറിട്ടുംവ്യകളിരവിവമ്മന്നരങ്ങാമവൻഞാൻ. ൨൧൨

ഇത്ഥംചൊൽവോരളവിലുദിതസ്വേരമന്ദോക്തിമാത്ര
മുഗ്ദ്ധാപാംഗീവിരവിലെഴുനീറ്റാമൽകൈമമെമറന്ന്
സല്യസ്സംഭാവയതിമധുരാലാപഗർഭൈർവന്തം
ലജ്ജാമോദപ്രണയബഹുമാനാകുലൈർദൃഷ്ടിപാതൈഃ. ൨൧൩

ശയ്യോപാന്തസ്ഖലിതമിരുന്നുണ്ണുനീലീമിരിത്തി-
ക്കഭ്രാകാരേനിജകരതലേകാന്തതൻകണ്ണമേന്തി
അത്യാമോദാൽപ്പുളകമിളകിക്കൊങ്കമേൽപ്പൊങ്ങുമാറ-
ങ്ങത്തൂദൃഢാന്താമവളൊടറിയിപ്പിക്കനീപിന്നെമുന്നിൽ. ൨൧൪

പ്പണ്ടക്കൽ ചെന്റലഘുജഘനേ! മൂന്നനാളുണ്ടു ചൊല്ലാം
കണ്ടു കണ്ടിക്കുഴലികൾമണേ! നിന്നുടെ വല്ലഭം ഞാൻ
സ്യാനന്ദൂരേ മുരരിപുപുരേ പോലുമാനന്ദഹീനം
ദീനാമീനധ്വജപരവശം പൂക്കിരിക്കിൻറവാറ്.

കല്ലോലിന്യാം പുലരിമലർ താമരപ്പൂവിൽ മേവി
ത്തല്ലിത്തല്ലങ്ങളിപടലികാപക്ഷമന്ദാനിലേന
മെല്ലെക്കൽപ്പൊക്കൊണ്ടിളയബകുളാമോദമാബദ്ധഖേദം
മല്ലുത്തർമേൽച്ചേറി മറ്റവരെക്കണ്ടു മോഹം ഗതാസൌ.

ഞാൻ ചെല്ലിൻറാരളവിലുടനേ ദൈവയോഗാലുണർന്നാ-
നെന്നെക്കണ്ടിട്ടുദിതകരുണം മെല്ലെഴുന്നീററിരുന്നാൻ
നിന്നേക്കാണാഞ്ഞുടനുടനെഴും മാരതാപങ്ങൾ ചൊന്നാ-
നസ്മൽകാന്തേ കഥിതമിതിനെയറിയിക്കെൻറമെന്നോടിരന്നാൻ.

ഇത്ഥത്രാണാൽ പരമുരുതരം പണ്ടുമസ്മൽകുലത്തി-
ന്നോർത്താലില്ലെൻറലഘുജഘനേ! തേറി വൈകാതവാറ്
വാർത്താമാത്രം തവ സുവദനേ! ചൊല്ലുവാനാഗതോ ഞാൻ
ചീർത്താരാപൽപ്രണയസുഭഗം ചാർത്തുമുണ്ടെങ്ങൾ വായിൽ.

അങ്കം വേറിട്ടമലഗഗനേ രോഹിണീ പൌർണ്ണമാസ്യാം
തിങ്കൾക്കൊക്കാ വദനകമലം തന്നിനന്നെങ്ങുന്ന മത്വാ
എങ്കിൽ കേട്ടോലയിയുമിളമാൻകണ്ണി! നീയുണ്ണുനീലി
നിങ്കൽച്ചാലച്ചകിതമതിലോ വാചകം മേചകാംഗി.

കാറൊക്കാർമൻകുഴലി! സുരതവ്യാകുലൌകാറമോറ-
മ്മൂറാത്താമ്മാരപചിതരസം നാമുറങ്ങിൻറനേരം
മൂറിൻറാമന്മുലയിണപിരിഞ്ഞന്നൊരാകാശമാർഗ്ഗേ
മൂറം ഞൊന്നനിശിചരവശസ്സംഭ്രമത്തോട്ടണന്നേൻ.

കണ്ടെന്നെന്നാൽ തനുമദനവ്യാകുലാ കാപി പാപം
മണ്ടിക്കൊണ്ടങ്ങിനിയശരം കൊണ്ടുപോകിൻറവാറ്
പേടിച്ചിപ്പോഴ് നരഹരിപദം ചിന്തയന്തം നിതാന്തം
ജീതായാമാക മച്പതരസാമഞ്ചവിക്ഷിപ്യഭ്രമൌ. ൨൨൫

മെല്ലെച്ചെന്നങ്ങഹമഹിവരേ പള്ളികൊള്ളും മുരാരേ-
രില്ലത്താമ്മാറധനിപതിതോഹന്തദൈവാനുഗ്രഹ്യാൽ
എപ്പിന്നേത്തുംപെരികൊരെരുംഴിവുണ്ടായതില്ലെങ്കിലും മേ
ളെല്ലപ്പോരാവിതുവുനരധീരാക്ഷി! പക്ഷം കഴിഞ്ഞു. ൨൨൬

മാരച്ചൂടാലെരിചനടനേകണ്ണുനീരാൽക്കളിപ്പൻ
താപോദ്രേകാൽപ്പുകഴവനഴൽവൻചന്ദ്രികാചന്ദനേന
ഭൃംഗശ്രേണീപരഭൃതകുലംക്കുവിനാൽനോവനുള്ളിൽ
ഞാൻനൽക്കാറ്ററാവരുകുവനഹംനിൻവിയോഗാദിദാനീം. ൨൨൭

വാണിവീണാമധുരനിനദേ ചില്ലിവല്ലീവിലാസം
വീചീഭംഗേ കുളിർമതിയിൽ നിന്നാനനാംഭോജശോഭാ
നീലാപാംഗാചലകുവലയേ! തണ്ണിനിൻ മംഗലാംഗം
കൂടിക്കാണ്മാൻ കുഹചനനമേവുണ്ണ്യമെന്നുണ്ണുനീലി!. ൨൨൮

കൂടക്കൂടെച്ചപലശിഥിലാത്തൂലികാകൈവിയർത്തി-
ട്ടോരോരേഖാം പ്രതിപരവശം കണ്ണുമകണ്ണുനീരാൽ
നിന്നെപ്പൊഴ്മ്മെമൂഴവനറിയും ചിത്രവുമാരപ്പെന്നം
ചിത്രേകാണ്മാനപി ച ഭവതീമല്പപുണ്യോജനോയം. ൨൨൯

സങ്കല്പാലിംഗനമയമഹാനന്ദമേയ്ക്കീടുവാനോ
വല്ലാചിത്തം മധുരവചനേ! ഹന്ത സന്താപഖിന്നം
കോലക്കൊച്ചവാൻ മലർകൊതികെട കൊണ്ടുകൊൾവാൻ കിടപ്പാൻ
പാരാനിദ്രാം വരണ്ണുണനിധേ! പിന്നെയെല്ലാകിനാവോ. ൨൩൦

വാഴ്പ്പേറീടുംവടമതുരയിൽച്ചെന്നുചേർമന്തികാനാം
തോപ്പൂടെപോന്നിതമൊടുവരുംമാരുതപ്പൈതൽതന്നെ
തൊൾപ്പാടായ്ഞാൻതവതടമുലൈത്തൊത്തിലെത്തീടുമാറെ-
ൻറൻവാഴ്ക്കാലംതൊഴുതെതിരവെപ്പോന്നുപോരുംപ്രമോഹഃ ൧൨൭

കുന്റോൻറംനിൻകുളിർമുലയിണത്തൊത്തുചേറിട്ടനാൾതൊ-
ട്ടെൻറാല്ലോൻറിങ്കലുമിതമെനിക്കില്ലകല്യാണശീലേ!
എൻറാലുംതേവിരവിലൊരുനാൾതൊണ്ടിവാകൊണ്ടുകൊള്ളാ-
മെൻറല്ലാശാരസനിഗളിതപ്രാണശേഷംവഹാമി. ൧൨൮

കണ്ടാമെല്ലോതളിയിലിരുവംകൂത്തുനാമന്റൊരിക്കാൽ
തൈതവംകെട്ടാളൊരുതപതിയാർനങ്ങയാരെന്നെനോക്കി
അന്ന്യാസംഗാൽകിമപികലുഷാപ്രാകൃതക്കൊണ്ടചാടീൽ
പിന്നെക്കണ്ടീലണയവിവശംവീത്തുമണ്ടിൻറനിന്നേ. ൧൨൯

പന്താൽതെന്നാണലിലൊരുനാൾകാറമൊറ്റങ്ങുതോഴന്മ-
ലന്തിപ്രായേനിശിവിവശരായ്നാമുറങ്ങിൻറനേരം
പണ്ടോത്തീടുംതടമുലയിലമ്മാന്തളിർത്തൊത്തുവീണി-
ട്ടെന്തച്ചാവന്നഴലളികുലാപാംഗി!പാമ്പെൻറചൊല്ലി. ൧൩൦

ആടിക്കാലേനിശിചെറിയതാംതോഴിയെൻറന്നെമതപാ
നെതൽപ്പൂവിൻദളമൃദുതരെരങ്കുരിക്കുംനാപാദ്ഗ്രേഃ
പാർശ്വേമന്ദാമമവിലിഖിതേലീലയാപീഡിതംതേ
മുന്നമ്മുന്നാമുകളിതമിളങ്കൊങ്കനിശ്ശങ്കമെന്നാൽ. ൧൩൧

തോറ്റിന്നായ്നപരമടയാളങ്ങൾഞാൻചൊന്നതെല്ലാ-
മോറ്റംകൈക്കൊണ്ടയികുശലിനംനീകുറിക്കൊൾവുതെന്നേ
കോർത്തെൻചെല്ലമ്മൊഴി! വിരവിൽഞാനങ്ങുവന്നീടുവോളം
തോറ്റംവെൻറംപുലരമലരമ്പന്നുവേണ്ടിൻറവണ്ണം. ൧൩൨

മിന്നിക്കാർകൊണ്ടിടിയലറിനിന്റെറംബരേതിങ്ങിയെങ്ങും
മന്നിൽപെയ്യുംജലദപടലംകോല്യമാടീനിശാസ്യ
പിന്നെത്തന്നെചിതിലകരചനേ!നമ്മിലേകണ്ടുകൊണ്ടാ-
ലെന്നച്ചാപോൽച്ചിലപരിചിനേക്കണ്ടുകൊള്ളിന്റെത്തുണ്ട്.

ആടിക്കാർമൻകുഴലികൾശിഖാമൌലി!മുണ്ടേക്കൽമേവും
മേപ്പടേക്കാലക്കയിൽമൊഴി!തെഞ്ഞോൻറേകള്ളുണ്ണുനീലി!
ചേടിക്കണ്ടാവിരഹചപലംപ്രേമമെന്റോമലേ!നീ
കൂടക്കൂടങ്ങഴകിലഴിവില്ലാഞ്ഞുകൻറിക്കമെല്ലാം. ൧൬൪

എൻറീവണ്ണംമമസഹചരീമമ്പിലെൻവാക്കുകൊണ്ടും
നൻരംനല്ലാർമനസിജ!സഖേ!മിക്കനിൻവാക്കുകൊണ്ടും
എൻറല്ലാവേളവുമളികുലാപാംഗിതന്നമ്പനമ്മിൽ
ക്കൻറംവണ്ണംകുള്ളമയിലുണത്തിടുകല്യാണകീത്തേ! ൧൬൫

കാരുണ്യംകൊണ്ടഴകിൽമദനാപത്തുതീത്തങ്ങൾവാഞ്ചരാ-
മിത്ഥംപൂരിച്ചിരവർകരുത്തുംമിക്കഭ്രൂകല്പകംനീ
പണ്ടേപ്പോലെവിഹരസുചിരംനമ്മിലേചെമ്മുവെന്നി-
ട്ടുണ്ടാകേണ്ടുംവിരവൊടുപുനർദ്ദാനാനന്ദലക്ഷ്മീ. ൧൬൬

(മുണ്ടേക്കൽ ഉണ്ണുനീലി സന്ദേശം) ഉത്തരസന്ദേശം കഴിഞ്ഞു.

—*—

# കാളിദാസൻ.



ഭാരതഖണ്ഡത്തിലെ പുരാതന മാഹാത്മ്യത്തിന്റെ സ്മാരകസ്തംഭങ്ങളായി വിചാരിക്കപ്പെടേണ്ടവയുടെ കൂട്ടത്തിൽ അദ്വിതീയമായ സ്ഥാനത്തെ അർഹിക്കുന്നവയാകുന്നു കാളിദാ

സംകൃതികൾ. ആര്യന്മാരുടെ പരിഷ്കാരത്തിന്റെ പരിപാകത്വവും ശാശ്വതത്വമായ ഒരു ഫലമായിട്ടും, ഇൻഡ്യൻ ചരിത്രത്തിലെ ഒരു ദശയിൽ ഉണ്ടായിരുന്ന അവസ്ഥകളുടെ ഒരു പ്രതിനിധിയായിട്ടും, ചരിത്രത്തിനു ദൃഷ്ടിയെത്തുന്ന കാലം തുടങ്ങി ലോകചരിത്രത്തിൽ കാണുന്ന കവികളുടെ കൂട്ടത്തിൽ മുഖ്യസ്ഥാനത്തെ അർഹിക്കുന്ന ഒരാളായിട്ടും കാളിദാസൻ നമുക്കു പ്രത്യക്ഷീഭവിക്കുന്നു. ഇൻഡ്യയിലുള്ള സകല സ്വദേശീയഭാഷകളിലും അദ്ദേഹത്തിന്റെ കൃതികൾ ഭാഷാന്തരീകരിക്കപ്പെട്ടിരിക്കുന്നു എന്നുള്ളതിനു പുറമേ പാശ്ചാത്യ ഭാഷകളായ ഇംഗ്ലീഷ്, ജർമ്മൻ, ഫ്രഞ്ച്, ഡാനിഷ്, ഇറ്റാലിയൻ മുതലായവയിലേക്കും അവ, സംക്രമിക്കപ്പെട്ടിരിക്കുന്നു. കവിതാ പരിമളത്തിന് ഇത്രമാത്രം പ്രസരം സിദ്ധിക്കണമെങ്കിൽ കവിയുടെ യോഗ്യത എത്ര മഹത്തരമായിരിക്കണമെന്നുള്ളതിലേക്ക് ഈ സംഗതി ഒരു നിശ്ശബ്ദസാക്ഷിയാകുന്നു. ഇതിന്നും പുറമേ, ഇൻഡ്യാ സാമ്രാജ്യം ആസകലവും പാശ്ചാത്യ ദേശങ്ങളിൽ അവിടവിടെയും സംസ്കൃതഭാഷയഭ്യസിച്ച നിശിതബുദ്ധികളായ അനേകംപേർ അദ്ദേഹത്തിന്റെ കാവ്യരസികതകളെ കണ്ടറിഞ്ഞ് ആസ്വദിച്ചു വരുന്നു. ഒരുപക്ഷേ തന്റെ ജന്മഭൂമിയായ ഇൻഡ്യായിൽ ഉള്ളതിനേക്കാൾ ആദരാധിക്യം കാളിദാസന് അന്യദേശങ്ങളിൽ സിദ്ധിക്കുന്നില്ലേ എന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു. ഏതദ്ദേശീയരായ പൊതുജനങ്ങൾ അദ്ദേഹത്തിന്റെ ബുദ്ധിശക്തിയുടെ മാഹാത്മ്യത്തെ വ്യാഖ്യാനിക്കുന്നതിൽ വിസ്മയപാരതന്ത്ര്യരായി ദേവീവരപ്രസാദത്തെ അതിനു ഹേതുവായി കരുതുന്നു. സ്വദേശീയരായ കവികളും വ്യാഖ്യാതാക്കന്മാരും അദ്ദേഹത്തിനെ ശ്ലാഘിക്കുന്നതിൽ ലേശവും ലുബ്ധ് കാണിക്കുന്നില്ല.

'പുരാ കവീനാം ഗണനാപ്രസംഗേ
കനിഷ്ഠികാധിഷ്ഠിതകാളിദാസ
അദ്യാപി തത്തുല്യകവേരഭാവാ-
ദനാമികാ സാർത്ഥകനാമധേയാ'

‘കാവ്യവൃഷമഹാഘഃ കവികാളിദാസഃ’ ൫

‘ഭാസോഹാസഃ കവികുലഗുരുഃ കാളിദാസോവിലാസഃ’

‘കവിതാകാളിദാസസ്യ

തത്രശാകുന്തളംമതം’ ൬

‘ഉപമാകാളിദാസസ്യ

ഭാരവേരത്ഥഗൌരവം’ ൭

* ‘ദീപശിഖാകാളിദാസഃ’. ൮

ഇങ്ങിനെയുള്ള പ്രശംസകളെ എല്ലാം ഇവിടെ സമാഹരിക്കുന്നതിന് അവയുടെ കൂടുതൽ ഒന്നുമാത്രമേ തടസ്ഥമായുള്ളു.

പാശ്ചാത്യന്മാരും കാളിദാസനെപ്പറ്റിയുള്ള ബഹുമാനത്തിൽ ഒട്ടുംതന്നെ പിന്നോക്കമല്ല. ‘ജോൺസ്,’ ‘വിൽസൻ,’ ‘ചെസി,’ ‘ലാസൻ,’ ‘വില്യാംസ്,’ ‘ഫോഷേ,’ മുതൽപേരും; സാഹിത്യകലാവല്ലഭനായ ‘ഗേട്ടയും,’ കാവ്യരസികശിരോമണിയായ ‘ഷ്ലേഗലും,’ തത്വചിന്തകനായ ‘ഹംബോൾട്ടും’ അദ്ദേഹത്തിനു വളരെ ഉന്നതമായ സ്ഥാനം കവികുലത്തിൽ കല്പിക്കുന്നു. ശാകുന്തളത്തെപ്പറ്റി ഗേട്ടയുടെ പ്രശംസ പ്രത്യേകം ഇവിടെ എടുത്തു പറയേണ്ടാവശ്യമില്ലാത്തവിധത്തിൽ അത്ര പ്രസിദ്ധമാകുന്നു. "അലക്സാണ്ടർ വാൻ ഹംബോൾട്ട്" ഇപ്രകാരം പറയുന്നു. ‘ശാകുന്തളകർത്താവായ കാളിദാസൻ അനുരക്തജനങ്ങളുടെ ഹൃദയത്തിൽ പ്രകൃതിയുടെ വിലാസത്തെ വർണ്ണിക്കുന്നതിന് അതിവിദഗ്ദ്ധനായ ഒരാളാകുന്നു. ഈ മഹാകവി പ്രസിദ്ധമായ വിക്രമാദിത്യസദസ്സിനെ അലങ്കരിച്ചിരുന്നതുകൊണ്ടു വെർജിൽ, ഹോറസ് എന്ന കവികളുടെ സമാനകാലികനാകുന്നു. വികാരങ്ങളെ പ്രകാശിപ്പിക്കുന്നതിലുള്ള ആർദ്രതയും, സങ്കല്പശക്തിയുടെ സമൃദ്ധിയും

* ഇത് രഘുവംശം ഇന്ദുമതീസ്വയംവരഘട്ടത്തിലുള്ള

‘സഞ്ചാരിണീദീപശിഖേവരാത്രൌ

യംയംവ്യതീയായപതിംവരാസാ

നരേന്ദ്രമാർഗ്ഗാട്ടഇവപ്രപേദേ

വിവർണ്ണഭാവംസസഭൂമിപാലഃ’

എന്ന ശ്ലോകത്തെ സ്ഥാപിച്ചിട്ടുള്ളതാകുന്നു.

സകലജാതികളിലുമുള്ള കവികളുടെ കൂട്ടത്തിൽ അദ്ദേഹത്തിന്ന് ഉൽകൃഷ്ടമായ ഒരു സ്ഥാനത്തെ സമ്പാദിച്ചുകൊടുക്കുന്നതാകുന്നു'. പ്രൊഫസർ ലാസൻെറ അഭിപ്രായവും ആദരണീയമാകുന്നു. അദ്ദേഹം പറയുന്നു: 'ഭാരതഖണ്ഡ സാഹിത്യനഭോമണ്ഡലത്തിൽ കാളിദാസനെ അത്യന്തദീപ്രമായ നക്ഷത്രമായിത്തന്നെ കരുതണം. അദ്ദേഹം ശ്ലാഘയെ അർഹിക്കുന്നതു മുഖ്യമായി ഭാഷാ പ്രയോഗത്തിലുള്ള സ്വതന്ത്രസ്വാതന്ത്ര്യതയാലും, പിൻകാലങ്ങളിലെന്നതുപോലെ സംസ്കൃതമായ രുചിയുടെ അതിരുകളെ അതിലംഘിക്കാതേയും, സാരശൂന്യമായ ഭേദഗതികൾ വകവെക്കാതെയും, മനോഹരമായിരിക്കുന്ന ആശയവിശേഷങ്ങളെക്കൊണ്ടു വർണ്ണ്യവിഷയങ്ങളെ അനുസരിച്ച ഭാഷയ്ക്കു വരുത്തീട്ടുള്ള ആകൃതി സൌഷ്ഠവത്താലും, സ്വപ്നസൃഷ്ടികളുടെ വൈചിത്ര്യം, ബുദ്ധിപൂർവ്വമായ തൻെറ ഉൽപാദനാശക്തി, വിഷയങ്ങളുടെ സുഖപ്രദമായ വിവരണം ഇവകൊണ്ടും, തൻെറ ഉദ്ദേശത്തിൻെറ പരിപൂർണ്ണമായ നിർവ്വഹണത്താലും, അദ്ദേഹത്തിൻെറ രചനകളുടെ ലാളിത്യം, ഹൃൽഗതങ്ങളുടെ ആർദ്രത, സാകല്പശക്തിയുടെ സമൃദ്ധി ഇവയാലും ആകുന്നു. ഈ സ്തുതിയെ അർഹിക്കുന്നതു പ്രധാനമായി അദ്ദേഹത്തിൻെറ കൃതികളായ ശാകുന്തളം, വിക്രമോർവ്വശീയം എന്ന നാടകങ്ങളാകുന്നു. ഇവയുടെ രചനയിൽ കാളിദാസൻ സമൃദ്ധവിഭവവും പ്രബുദ്ധവും ആയ തൻെറ മനശ്ശക്തികളുടെ ചോദനയെ അല്ലാതെ യാതൊന്നിനേയും അനുസരിച്ചിരുന്നില്ലെന്നും, ഏകദേശം ക്രിസ്ത്വാബ്ദം ൭൦൦-നിടയിൽ ജീവിച്ചിരുന്ന ഭവഭൂതി മുതൽപേക്ക് ദുർന്നിവാരമായി തോന്നിയ ചില സംഗതികളെ സംബന്ധിച്ചിടത്തോളവും അദ്ദേഹം സ്വതന്ത്രനായിരുന്നുവെന്നും പ്രത്യക്ഷമാകുന്നു'. അന്യപാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായങ്ങൾ വിസ്തരഭയംകൊണ്ട് ഇവിടെ വിട്ടുകൊള്ളുന്നു. ഇപ്രകാരമുള്ള സ്തുതികൾക്കു കാളിദാസൻ പാത്രീഭവിക്കുന്നത് അദ്ദേഹത്തിൻെറ പ്രധാന കൃതികളായ ശാകുന്തളം, വിക്രമോർവ്വശീയം, മാളവികാഗ്നിമിത്രം എന്ന നാടകങ്ങളും, രഘുവംശം, കുമാരസംഭവം, മേഘസന്ദേശം, ഋതുസംഹാരം എന്ന കാവ്യങ്ങളും മൂലമായിട്ടാകുന്നു. ഏകദേശം ൫൦൦-ാം സംവത്സ

രത്തിൽ കൽക്കട്ടായിൽ ജഡ്ജിയായിരുന്ന സർ വില്യം ജോൺസ് മനോഹരമായ തന്റെ ശാകുന്തള ഭാഷാന്തരീകരണംകൊണ്ടു കാളിദാസനെ, പാശ്ചാത്യസാഹിത്യരസികന്മാൎക്ക പരിചിതനാക്കിത്തീൎത്തു. ൧൮൨൭-ൽ പ്രൊഫസ്സർ വിൽസൻ തന്റെ കൃതിയായ 'ഹിന്ദുതിയേററർ' എന്നതിൽ ശാകുന്തളത്തിന്റെ കൂടെ ഇരട്ടപെററതോ എന്നു തോന്നുന്ന വിക്രമോൎവ്വശീയനാടകത്തെ ഭാഷാന്തരീകരിച്ചു. ഈ സംസ്കൃതകൃതി ലത്തീൻഭാഷയിൽ ഒരു തൎജ്ജമയും മററും ചേൎത്ത് ൧൮൩൩-ൽ ബർളിൻ എന്ന പട്ടണത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടതായി കാണുന്നു. ഹെർസൽ എന്ന ആൾ ആ സംവത്സരത്തിൽ തന്നെ അതിനെ ജൎമ്മൻഭാഷയിലേക്കു തൎജ്ജമചെയ്തു. ബൊളൻസൻ എന്ന വിദ്വാൻ ൧൮൪൬-ൽ പീററൎസ്സ്ബെൎഗ്ഗിൽവെച്ചു വേറെയും ഒന്നു പ്രസിദ്ധീകരിച്ചിരിക്കുന്നതായി തെളിയുന്നു. ൧൮൪൯-ൽ സംസ്കൃതമൂലം മാണിയർ വില്യംസ് എന്ന പണ്ഡിതനാൽ പ്രസാധിതമായി ഹെർട്ടഫോർഡ് എന്നു പട്ടണത്തിൽവെച്ചു പ്രസിദ്ധീകരിക്കപ്പെട്ടു. ൧൮൫൧-ൽ ഇംഗ്ലീഷിൽ ഗദ്യമായി കൌവ്വൽ എന്ന ആളും തൎജ്ജമ ചെയ്തിട്ടുള്ളതായി കാണുന്നു.

മേഘസന്ദേശകാവ്യം ൧൮൧൩-ൽ ഇംഗ്ലീഷ് തൎജ്ജമയോടുകൂടി പ്രൊഫസ്സർ വിൽസനാൽതന്നെ പ്രസിദ്ധീകരിക്കപ്പെട്ടു. ഇതിനെ ഇംഗ്ലണ്ടിൽവെച്ചു പ്രൊഫസ്സർ ജാൺസനും, ജെൎമ്മനിയിൽ ശൃംഗാരതിലകവ്യാഖ്യാനത്തോടുകൂടി മിസ്റ്റർ ഗിൽഡർമീസ്റ്റർ എന്ന ആളും, പിന്നിട്ടു ഡാക്ടർ മാക്സ്മൂള്ളരും പ്രസിദ്ധീകരിച്ചിട്ടുണ്ട്. മല്ലിനാഥവ്യാഖ്യാനത്തോടുകൂടി കാശി മുതലായ ദേശങ്ങളിൽവെച്ച് എത്രയോ പ്രാവശ്യം പ്രസിദ്ധീകരിച്ചിട്ടുള്ളതിന്റെ കഥ പറയണമെന്നില്ലല്ലോ.

ഋതുസംഹാരം ൧൮൪൦-ൽ ബോളൻ എന്ന ആളാൽ ലീപ്സിഗ്ഗിൽവച്ചു ഭാഷാന്തരത്തോടുകൂടി പ്രസാധിതമായി എന്നും, ശ്രുതബോധമെന്ന ഛന്ദശ്ശാസ്ത്രഗ്രന്ഥം പാരീസ്പട്ടണത്തിൽവെച്ചു ലാൻസലോ എന്നൊരാളാൽ ൧൮൨൭-ൽ പ്രസിദ്ധീകരിക്കപ്പെട്ടു എന്നും കാണുന്നു.

രഘുവംശകാവ്യം ലത്തീൻഭാഷയിലേക്ക് ഏ. എഫ്. സ്റ്റെൻസിലർ എന്നൊരാളാൽ ഭാഷാന്തരീകരിക്കപ്പെട്ട പാരീസ്സനഗരിയിൽവെച്ച് ൧൮൩൨-ലും, ഗ്രീക്കുഭാഷയിലേക്ക മിസ്റ്റർ ടിപ്പാൾഡോവിനാൽ തർജ്ജമചെയ്യപ്പെട്ട് ആതൻസ്നഗരത്തിൽവെച്ച് ൧൮൫൦-ലും പ്രസിദ്ധീകൃതമായി. ഇതിൻെറ ഭാഗങ്ങൾ ഇംഗ്ലീഷിലേക്കും തർജ്ജമചെയ്യപ്പെട്ടിട്ടുണ്ട്. മിസ്റ്റർ സ്റ്റെൻസിലർതന്നെ കുമാരസംഭവത്തിൻെറ ആദിയിലെ ഏഴു സർഗ്ഗങ്ങളെ സംസ്കൃതത്തിലും ലത്തീൻഭാഷയിലും പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. ഇതുതന്നെ മിസ്റ്റർ ഗ്രിഫിത്ത് എന്ന ഇംഗ്ലീഷുകാരൻ ഇംഗ്ലീഷുഭാഷയിലേക്കും തർജ്ജമചെയ്തിട്ടുള്ളതായി കാണുന്നു.

കാളിദാസകൃതികളിൽ എന്നുവേണ്ട പൌരസ്ത്യന്മാരുടെ സാഹിത്യഭണ്ഡാഗാരത്തിൽവച്ച് അനർഘമായ ആഭരണമെന്നു ന്യായമായി പരിഗണിക്കപ്പെട്ടിരിക്കുന്ന ശാകുന്തളനാടകത്തിൻെറ ഫോട്ടോ എടുപ്പാൻ എത്രയോ ജാതിക്കാർ ശ്രമിച്ചിരിക്കുന്നു. ശാകുന്തളം വായിപ്പാൻ മാത്രമായി സംസ്കൃതം അഭ്യസിച്ച 'ചെസി' അതിനെ ഫ്രഞ്ചുഭാഷയിലാക്കി. അതിനു മുമ്പുതന്നെ ഇംഗ്ലീഷ് ഭാഷയിൽ ഈ വിശിഷ്ടകൃതിക്ക് ഒന്നിലധികം തർജ്ജമകളും പതിപ്പുകളും ഉണ്ടായി കഴിഞ്ഞിരുന്നതായി കാണുന്നു. ഫ്ഓർസ്റ്റർ, ഹെർസൽ, ബാട്ടിലിംക്, ഏർൺസ്റ്റ്, മിസർ, ലാബഡൻസ് ഇവർ മുഖേന പദ്യമായോ ഗദ്യമായോ ശാകുന്തളത്തിന്നു ജർമ്മൻഭാഷയിൽ തർജ്ജമകൾ സമ്പാദിച്ചിരിക്കുന്നു. ശാകുന്തളത്തിൻെറ തർജ്ജമയുണ്ടെന്നുള്ള പ്രശസ്തി ഡാനിഷ്, ഇററാലിയൻ ഈ ഭാഷകൾക്കുകൂടി ഉണ്ടെന്നുള്ളതു വിസ്മരിച്ചുകൂടുന്നതല്ല.

കാളിദാസകൃതിയോ എന്നു ചിലരാൽ സംശയിക്കപ്പെട്ടിട്ടുള്ള മാളവികാഗ്നിമിത്രം, നളോദയം ഇവയും യൂറോപ്പിൽ അച്ചടിക്കപ്പെട്ടിട്ടുണ്ട്. ഇവയിൽ മാളവികാഗ്നിമിത്രനാടകം ഏ. വീബർ എന്ന ആളാൽ ജർമ്മൻഭാഷയിലേക്ക ഭാഷാന്തരീകൃതവും ആകുന്നു.

ഇപ്രകാരം നിഷ്കപടമായും, തൊറിഭരിപ്പാൻ ഇടയില്ലാത്ത വിധത്തിലുമാണ് പാശ്ചാത്യന്മാർ നമ്മുടെ കവിസാർവ്വഭൌമനെപ്പററിയുള്ള പ്രശംസയെ പ്രദർശിപ്പിച്ചിരിക്കുന്നത്. ഇൻഡ്യ

യിൽ കാളിദാസകൃതികൾക്കുണ്ടായിട്ടുള്ള പതിപ്പുകൾ, തർജ്ജമകൾ ഇവയെ കണക്കു കൂട്ടുന്നതു സുകരമല്ല. കാളിദാസകൃതികൾക്ക് ഏതദ്ദേശിയരായുള്ള വ്യാഖ്യാതാക്കളും വളരെയുണ്ട്. മല്ലിനാഥൻ, ഹേമാദ്രി, ചാരിത്രവർദ്ധനൻ, സുമതിവിജയൻ, വല്ലഭൻ, ധർമ്മമേരു, വിജയഗണി, ദിനകരമിശ്രൻ, പ്രജ്ഞാകരൻ, സന്താനഗോസ്വാമി, കാത്യായവേമൻ, ഹരഗോവിന്ദവാചസ്പതി, ശംകരൻ, ചന്ദ്രശേഖരൻ, ശ്രീനിവാസൻ, രാഘവഭട്ടൻ, രംഗനാഥൻ ഇവർ കാളിദാസവ്യാഖ്യാതാക്കളിൽ ഏതാനും പേർ മാത്രമാകുന്നു. കേരളഭാഷയിലും രഘുവംശം, ഋതുസംഹാരം ഇവയൊഴികേയുള്ള മുഖ്യകാളിദാസകൃതികൾ തർജ്ജമചെയ്യപ്പെട്ടിട്ടുണ്ടെന്നുള്ളതു ഭാഷാദാരിദ്ര്യഖിന്നന്മാൎക്ക് ആശ്വാസപ്രദമായിരിക്കണം. ലോകപ്രസിദ്ധമായിരിക്കുന്ന ശാകുന്തളത്തിനു നമ്മുടെ ഭാഷയിൽ രണ്ടാമതൊരു തർജ്ജമകൂടി ഇതാ ഉണ്ടായിരിക്കുന്നു. ഈ അവസരം ഇത്രമാത്രം വിശിഷ്ടനായിരിക്കുന്ന കവിയുടെ കാലാദികാൎയ്യങ്ങളെപ്പററി ഒരു യത്നം ചെയ്യുന്നതിന്നു ഉചിതമായിരിക്കുമല്ലോ. എന്നാൽ, കാളിദാസജീവചരിത്രത്തെപ്പററി നമുക്ക് അറിവില്ലാതിരിക്കുന്നതുകൊണ്ടുതന്നെ ആ വകയിൽ വിശ്വാസയോഗ്യമായ പ്രമാണങ്ങളുടേയും, രേഖകളുടേയും ദാരിദ്ര്യം സൂചിപ്പിക്കപ്പെടുന്നു. തന്മൂലമായി ഇതിൽ ഉപന്യസിക്കാൻ പോകുന്ന കാൎയ്യങ്ങൾ ഈ വിഷയത്തിൽ പ്രവൎത്തിച്ചിട്ടുള്ള ഡാക്ടർ ഭാവുദാജി, എസ്. പി. പണ്ഡിററ് മുതൽപേരുടെ പ്രസംഗങ്ങളിൽനിന്നും മററും തേടിപ്പിടിച്ചിട്ടുള്ളവയാകുന്നു.

ഏതദ്ദേശീയ കാളിദാസവ്യാഖ്യാതാക്കളിൽ പ്രഥമസ്ഥാനം മല്ലിനാഥഭട്ടനുതന്നെ * കിട്ടേണ്ടതാകുന്നു. ഇങ്ങിനെയിരിക്കുന്ന മല്ലിനാഥനോ, അദ്ദേഹം തന്റെ വ്യാഖ്യാനമെഴുതുന്നതിൽ മാൎഗ്ഗദൎശികളായി കരുതിയിരുന്ന ദക്ഷിണാവൎത്തനാഥ പ്രഭൃതികളായ പൂൎവ്വ

---

* 'അണ്ണാമല' എന്നു മലയാളികളുടെ ഇടയിൽ പ്രസിദ്ധനായ ഒരു വ്യാഖ്യാതാവുണ്ട്. ഇദ്ദേഹത്തിന്റെ വ്യാഖ്യാനത്തിനു മല്ലിനാഥന്റേതിനേക്കാൾ ചുരുക്കവും സാരവും കൂടുമെന്നാണ് ചിലരുടെ അഭിപ്രായം. ര. ര. പ.

വ്യാഖ്യാതാക്കളോ തങ്ങളുടെ വ്യാഖ്യാനങ്ങൾക്ക വിഷയീഭവിച്ച കവിയുടെ ജീവചരിത്രത്തെപ്പററി വ്യസനകരമായ മൌനമുദ്രയെ ധരിച്ചിരിക്കുന്നതായി കാണുന്നു.

'സ്ഥാനാദസ്മാത്സരസനിചുളാദുല്പതോദങ്മുഖഃഖം
ദിങ്നാഗാനാംപഥിപരിഹരൻസ്ഥൂലഹസ്താവലേപാൻ'

എന്ന മേഘസന്ദേശ ശ്ലോകാൎദ്ധത്തെ വ്യാഖ്യാനിക്കുന്നതിൽ നിചുളനും, ദിങ്നാഗനും കാളിദാസസമകാലികന്മാരായിരുന്നു എന്നു മല്ലിനാഥൻ പറഞ്ഞുകാണുന്നുണ്ട്. എന്നാൽ, ഈ വ്യാഖ്യാനം സ്വീകാൎയ്യമല്ലെന്നു പറയുന്നവരും അനേകം പേർ ഉണ്ട്. ഇത്ര മാത്രമേ മല്ലിനാഥനിൽനിന്നും കാളിദാസനെപ്പററി നാം അറിയുന്നുള്ളു. അതിപ്രകാരം സംശയസമ്മിശ്രമാണുതാനും.

കാളിദാസന്, ഇൻഡ്യയിലെ ഷേക്സ്പീയർ എന്ന നാമധേയം രസികശിരോമണിയായ സർ. വില്യം ജോൺസ് കല്പിച്ചത് ഒന്നിലധികം വിധത്തിൽ യോജിച്ചിരിക്കുന്നുണ്ട്. രണ്ടു കവികളുടെയും ജീവചരിത്രം അജ്ഞാതപ്രായമായിരിക്കുന്നുവെന്നു മാത്രമല്ലാ, രണ്ടുപേരുടെയും നാമങ്ങൾ തന്നെ സ്വാമാന്യാധികമായ വാദങ്ങൾക്ക വിഷയീഭവിച്ചിരിക്കുന്നു. കാളിദാസനെപ്പററി സാധാരണ അറിവുള്ള സംഗതികളെല്ലാം ഒരു വാക്യത്തിൽ അടക്കാനുള്ളതേയുള്ളു. അദ്ദേഹം ഉജ്ജയിനിയിൽ വിക്രമാദിത്യസദസ്സിൽ വൎത്തിച്ചിരുന്നതായി വിശ്വസിച്ചുപോരുന്നതു തന്നെ, ഭോജചരിത്രത്തെ പ്രാമാണ്യത്തോടു കൂടി സ്വീകരിക്കുന്നവർ സമ്മതിക്കുമെന്നു തോന്നുന്നില്ല. എങ്കിലും ഭൂരിപക്ഷാഭിപ്രായവും അദ്ദേഹത്തെ വിക്രമാദിത്യസദസ്യനാക്കിത്തന്നെ കല്പിക്കുന്നു.

'വൽമീകപ്രഭവേണരാമനൃപതിൎവ്യാസേനധൎമ്മാത്മജോ
വിഖ്യാതഃകിലകാളിദാസകവിനാശ്രീവിക്രമാൎക്കോനൃപഃ'

എന്ന പ്രസിദ്ധശ്ലോകം തന്നെ കാൺക. വിക്രമാദിത്യസദസ്സിൽ ഉണ്ടായിരുന്ന നവരത്നങ്ങളിൽ ഒരുവനായിരുന്നു കാളിദാസൻ എന്നും, താഴേവരുന്ന ശ്ലോകം കൊണ്ടു കാണാവുന്നതാണ്.

'ധന്വന്തരിക്ഷപണകാമരസിംഹശങ്കു
വേതാളഭട്ടഘടകൎപ്പരകാളിദാസാഃ

ഖ്യാതോ വരാഹമിഹിരോ നൃപതേസ്സഭായാം
രത്നാനിവൈവരരുചിർന്നവവിക്രമസ്യ.[1]

ഇതിൽ പറയപ്പെട്ടിരിക്കുന്ന ധന്വന്തരി ഒരു വൈദ്യനും, അമരസിംഹൻ പ്രസിദ്ധ നിഘണ്ടുകാരനും, വരാഹമിഹിരൻ ജ്യൌതിഷിയും, വരരുചി ഭാഷാശാസ്ത്രജ്ഞനും, കാളിദാസൻ കവിയും ആകുന്നു. ഇവിടെ ഒന്നാമത്തെ വൈഷമ്യം വിക്രമാദിത്യൻ എന്നുള്ള രാജാവിനെക്കുറിച്ചാകുന്നു. ഈ നാമധേയത്തോടു കൂടി ഇൻഡ്യയിലെ പലരാജ്യങ്ങളിലും എന്നുവേണ്ട ഉജ്ജയിനിയിൽ തന്നേയും, അനേകം രാജാക്കന്മാർ ഉണ്ടായിരുന്നു. ഇതിൽ ഏതു വിക്രമാദിത്യന്റെ സദസ്സിലാണ് കാളിദാസൻ വത്തിച്ചിരുന്നത്? ഊ വിക്രമാദിത്യന്മാരിൽവെച്ച് അതി പ്രസിദ്ധനായിട്ടുള്ളതു സിതിയൻസ് അല്ലെങ്കിൽ ശകന്മാരെ യുദ്ധത്തിൽ തോല്പിച്ച ക്രൈസ്തവാബ്ദത്തിന്ന് ൫൭ കൊല്ലം മുമ്പിൽ വിക്രമാദിത്യ സംവത്സരം സ്ഥാപിച്ചവൻ എന്നു വിശ്വസിക്കപ്പെട്ടിരിക്കുന്ന മഹാരാജാവാകുന്നു. സർ. വില്യം ജോൺസ്, ഈ വിക്രമാക്കന്റെ സദസ്സിൽ തന്നെയാണ് കാളിദാസൻ ശോഭിച്ചിരുന്നതെന്ന് അഭിപ്രായപ്പെടുന്നു. വേറെ ചില പണ്ഡിതന്മാരുടെ അഭിപ്രായത്തോടു യോജിക്കുന്നതായ ഈ കാലത്തുതന്നെയായിരുന്നു കാളിദാസൻ വത്തിച്ചിരുന്നതെങ്കിൽ അദ്ദേഹം ഹോറസ്, വെർജിൽ എന്ന കവികളുടെ സമകാലികനായിരുന്നെന്നു സിദ്ധിക്കുന്നു. ഭോജപ്രബന്ധം ഐനി അക്ബരി എന്ന കൃതികളുടെ പ്രാമാണ്യത്തെ അടിസ്ഥാനപ്പെടുത്തി ക്രിസ്ത്വാബ്ദം ൧൧-ാം ശതവഷത്തിൽ മുഞ്ജരാജാവിന്റെ ശേഷം രാജ്യഭാരം ചെയ്തിരുന്ന വിക്രമരാജാവായിരുന്നു കാളിദാസന്റെ സംരക്ഷകൻ എന്നു മിസ്റ്റർ ബെൻറിലി അനുമാനിക്കുന്നു. കേണൽ വിൽഫോട്ടും, മിസ്റ്റർ ജെയിംസ് പ്രിൻസപ്പും, അവരെ അനുസരിച്ച മൌൺസ്റ്റ്വാട്ട് എൽഫിൻസ്റ്റോണും കാളിദാസൻ ൬-ാം ശതവഷത്തിൽ ജീവിച്ചിരുന്നതായി നിശ്ചയിക്കുന്നു. ഗുജറാററ്, മാൾവ, ദക്ഷിണാപഥം മുതലായ ദിക്കുകളിൽ മുഞ്ജന്റെ സഹോദരപുത്രനായ ഭോജന്റെ സദസ്സിൽ ഒരുവനായിരുന്നു കാളിദാസൻ എന്നു ഭോജപ്രബന്ധം എന്ന കൃതിയെ അനുസരിച്ചു വിശ്വസിച്ചുപോരുന്നു.

ഉജ്ജയിനിയിൽ അനേക ഭോജന്മാരും അനേക വിക്രമാദിത്യന്മാരും ഉണ്ടായിരുന്നു എന്നും, അതിൽ അന്ത്യനായ ഭോജൻ ക്രിസ്ത്വാബ്ദം ൧൧-ാം ശതവൎഷത്തിൽ വൎത്തിച്ചിരുന്നുവെന്നും തെളിയുന്നു. മുമ്പ റഞ്ഞ രണ്ടഭിപ്രായങ്ങളെയും സാധു എന്നു വെച്ച പരിപാലിക്കണമെങ്കിൽ, നവരത്ന സദസ്യനായ വിക്രമനു ഭോജൻ എന്നുകൂടി പേരുണ്ടായിരുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. രാജ്യത്തിന്റെ നാനാഭാഗങ്ങളിൽ കാണുന്ന ശിലാലിഖിതങ്ങളിലും മററും സമുദ്രഗുപ്തൻ എന്ന രാജാവിനെ കവികളുടെ ബന്ധുവായി വൎണ്ണിച്ചിരിക്കുന്നതുകൊണ്ട് ആ രാജാവിന്റെ സദസ്സിലായിരിക്കണം, അതായതു ക്രിസ്ത്വാബ്ദം രണ്ടാം ശതവൎഷത്തിന്റെ ഉത്തരാൎദ്ധത്തിലായിരിക്കണം കാളിദാസൻ വൎത്തിച്ചിരുന്നതെന്നു പ്രഫസർ ലാസൻ ഊഹിക്കുന്നു. മൊസേഫേ്ഷാ എന്ന ആൾ കാളിദാസന്റെ കൃതികളെ ഫ്രഞ്ചു ഭാഷയിലേക്കു തൎജ്ജമ ചെയ്തിട്ടുണ്ട്.

'സതപനേകവനിതാസഖോപിസൻ
പാവനീമനവലോക്യസന്തതിം
വൈദ്യയന്ത്രപരിഭാവിനാംഗദം
നപ്രദീപഇവവായുമത്യഗാൽ.'

ഇങ്ങിനെ രഘുവംശാവസാനത്തിൽ മരിച്ചതായി വൎണ്ണിച്ചിരിക്കുന്ന അഗ്നിവൎണ്ണന്റെ കാലശേഷം ജനിച്ച രാജാവിന്റെ രാജ്യഭാരകാലത്തു കാളിദാസൻ ജീവിച്ചിരുന്നതായി ടി. ഫേ്ഷേ വിചാരിക്കുന്നു. ഈ വിശ്വാസത്തിന്റെ ഹേതു, രഘുവംശത്തിൽ അഗ്നിവൎണ്ണന്റെ ശേഷമായി യാതൊരു രാജാവിന്റെയും പേരുകാണുന്നില്ല എന്നതായിരിക്കാം. അഗ്നിവൎണ്ണസുതന്റെ കാലത്തു കാളിദാസൻ ജീവിച്ചിരുന്നു എങ്കിൽ ആ രാജാവിനെപ്പററി വല്ലതെങ്കിലും രഘുവംശത്തിൽ പറയാതിരിക്കുമായിരുന്നോ? ആകയാൽ ഫേ്ഷയുടെ അഭിപ്രായം വളരെ സ്വീകാൎയ്യമായി തോന്നുന്നില്ല. കാളിദാസന്റെ കാലത്തെപ്പററി ഖണ്ഡിതമായ ഒരഭിപ്രായവും പ്രഫസർ വിൽസനു ഇല്ലെങ്കിലും, വിക്രമാദിത്യാബ്ദസ്ഥാപകനായ വിക്രമാദിത്യന്റെ കാലത്തിൽ തന്നെയായിരുന്നു കാളിദാസനും എന്ന് അദ്ദേഹത്തിനു ഗൌരവമായി ചില ശങ്കകൾ ഉള്ളതുപോലെ

തോന്നുന്നു. 'ആനൽസ് ആഫ് രാജസ്ഥാൻ' എന്നഗ്രന്ഥത്തിൽ ഹിന്ദുസാഹിത്യം ഉള്ള കാലം മുഴവനും ഭോജപ്രമാരൻെറയും, അദ്ദേഹത്തിൻെറസദസ്യന്മാരായിരുന്ന നവരത്നങ്ങളുടേയും നാമധേയങ്ങൾ നശിക്കുന്നതല്ലെന്നും, ഈ നാമധേയമുള്ള മൂന്നുരാജകുമാരന്മാരിൽ ആരെയാണ് ഇവിടെ പരാമർശിച്ചിരിക്കുന്നതെന്നു ഖണ്ഡിതമായി പറയാൻ പാടില്ലെങ്കിലും അവരെല്ലാവരും വിദ്യാപ്രോത്സാഹകന്മാരായിരുന്നു എന്നും പറഞ്ഞിട്ടു കേണൽട്ടാഡ് ഇപ്രകാരം എഴുതിയിരിക്കുന്നു. ഒന്നാമത്തെ ഭോജൻെറ കാലം വിക്രമാദിത്യവർഷം ൬൩൧-ം (ക്രിസ്തുവർഷം ൫൭൫) രണ്ടാമത്തവൻെറ കാലം ആ വർഷം ൭൨൧-ം അന്ത്യൻെറ കാലം ൧൧൦൦-ം ആകുന്നു.

(തുടരും)

പി. കെ. നാരായണപിള്ള. ബി. എ.

---

# ഒരു എഴുത്തു.

---

മുന്നംവന്നോരുപദ്യത്തിനുമറുപടിഞാനെന്നയക്കാഞ്ഞുമൂലം
പിന്നീടെത്തിച്ചപദ്യംവിരവിനൊടിരുപത്തൊന്നുമുന്നിദ്രമാകും
നന്നായ്വായിച്ചുകണ്ടേൻമറുവടിയെഴുതാനെന്നുവല്ലാതമാന്തം
വന്നീടാനുള്ളബന്ധംപരിചൊടുപറയാമസ്സലാംമത്സഖേകേൾ. ൧

പത്രംവന്നാണയാഞ്ഞുമല്ലതുമഹാനിസ്സാരമെന്നോർത്തുമ-
ല്ലൾത്താരിങ്കൽനിനച്ചപദ്യമുളവായീടാഞ്ഞുമല്ലേതുമേ
പത്ഥ്യാതാസ്ഥയുമല്ലെനിക്കെഴുതുവാൻപത്രങ്ങൾകിട്ടാഞ്ഞുമ-
ല്ലൊന്നില്ലാഇതുമല്ലകാരണമുരച്ചീടാംധരിച്ചീടണം. ൨

സമ്പൂർണ്ണമാദമൊടുപണ്ടുവസഹാഭവാനാ-
യമ്പോടുതിത്തെഴുതുവാൻമടിയല്ലതെല്ലും
കമ്പത്തിൽവെച്ചുവകഭേദമിതെന്നുചൊല്ലും
വയ്മ്പുള്ളലോകമതുകൊണ്ടുമടിച്ചിരുന്നേൻ. ൩

മത്സഖേമൽഗിരംകേൾപ്പാ-
നൽസുഖംപരമെങ്കിലോ
ത്വത്സമീപമതിൽചേക്കാം
മത്സരിക്കുകയല്ല ഞാൻ. ൪

കവികുലതിലകന്മാർകൈവണങ്ങും ഭവാനോ-
ടിവനിഹകിടയാമോപദ്യമൊന്നർത്ഥിപ്പാൻ
ശിവ!ശിവ!നിരുപിച്ചാലാവതില്ലെങ്കിലുംഞാൻ
തവഹിതമതുപോലെതീർത്തിടാമാത്തമോദം. ൫

മല്ലാക്ഷിമാരുടെമനോമണിമന്ദിരത്തി-
ലുല്ലാസമോടുവിലസുംവിനയാംബുധേഞാൻ
വല്ലെങ്കിലുംപുനരിനിക്കവിതയ്ക്കുപിന്നോ-
ട്ടല്ലെന്നുറച്ചുചിലതിന്നുചമച്ചിടുന്നു. ൬

വിശേഷിച്ചുവൃത്താന്തമൊന്നുണ്ടതിപ്പോ-
ളശേഷാകഥിക്കാംമടിക്കാതെഞാനും
വിശങ്കാവിധംകേളിതെല്ലാംഭവാൻകൈ-
വശംകിട്ടിയാൽകണ്ടുകൊണ്ടാടിടേണം. ൭

അച്ചൂരാവൂരത്തിതിപുകളൊന്നൊരുവീടതുണ്ടാ-
ത്തെക്കെപ്പുറത്തവിടെയുള്ളൊരുപെണ്ണൊരുന്നാൾ
ദുഖാപെരുത്തുനിശയിൽബഹുഗൂഢമായി-
പ്പോയാപ്പെരുത്തമരമൊന്നതിലങ്ങണഞ്ഞാൾ. ൮

തരുശിരസികരേറിനല്ലകൊമ്പ-
ത്തൊരുകയർകൊണ്ടുവലംതാൻവരിഞ്ഞുകെട്ടി
മരതലഗളസീമ്നികെട്ടിഞാന്നി-
ട്ടൊരുവിധമാശുകൃതാന്തവീടുപുക്കാൾ. ൯

പൊങ്ങച്ചാർ കണ്ണവൻറെകപ്രഹരമോദാരിദ്ര്യപൂർവ്വാകടം
വാങ്ങിച്ചിട്ടവർവന്നുപാടത്തുകിടന്നിട്ടുള്ളമൂട്ടാകയോ
ഏങ്ങിച്ചാകിലമർത്ത്യനാടകലയാമെന്നൊന്നുചിന്തിക്കയോ
തൂങ്ങിച്ചാവതിനുള്ളസംഗതിയതിന്നെന്തെന്നറിഞ്ഞീലഞാൻ. ൫൦

ബഹ്വാദരംകേളിതുകേൾക്കകൊണ്ടു
ബുദ്ധിക്ഷയംവേണ്ടഭവാനശേഷം
വൃദ്ധസ്സുദിച്ചീടിനമോഹമെല്ലാം
സിദ്ധിച്ചസിദ്ധിക്കതുതന്നെമൂലം. ൫൧

മെയ്യിൽഭൂഷാരമണിഞ്ഞുമാറാവുമടിച്ചുച്ചൊവ്വരെപ്പാർത്തിട്ടു-
നമ്മൻതൻറചിരിച്ചിയിൽഗുണമിവർക്കില്ലെന്നൊരോന്നോതിടും
പൊയ്യല്ലെൻമൊഴിയിപ്പതൻറെപടപണ്ടുണ്ടായനാളൊക്കയും
ചെയ്യാൻപ്രാപ്തിയതായിവർക്കതുഭവാനോർത്താലുമാത്താദരം. ൫൨

കലിയുഗമതുകൊണ്ടുവന്നുകൂട്ടും
കലശലഘോഷംകലിതാദരംകഥിപ്പാൻ
ഉലകതിലൊരുവർക്കുമാവതല്ലി-
ന്നലംഖുമതേ! പലതുണ്ടുപോലിവണ്ണം. ൫൩

സംപ്രീത്യാസപ്തചൃതാലയമതിലമരുംകുഞ്ഞനെങ്ങാണ്ടുപോയി
സമ്പാദിച്ചോരുനീപ്പോളകനിവിടെനടക്കുന്നതിന്നില്ലമാന്തം
വയ്മ്പേറംകുട്ടമശ്ശേരിയിലമിതസുഖംവാണിടുന്നോരുകുട്ടൻ
നമ്പൂരിക്കാംപിടിച്ചെൻകുളിയതുകളിയല്ലെട്ടുനാൾമുട്ടിപോലും. ൫൪

ഇറച്ചിതിന്നങ്ങിനെസഞ്ചരിക്കും
ചിറിച്ചിതൻമെയ്യിലുമിപ്രകാരം
നിറച്ചുപെട്ടിട്ടതിമാത്രമയ്യൻ
വിറച്ചുപോലുംവിരഹാമയത്താൽ. ൫൫

പാരംതച്ചൽഗൃഹഭാരമായൊരുമഹാദുഃഖാബ്ധിയെക്കാളഹോ
പാരാതിന്നൊരുപത്തിരട്ടിപെരുതായീടുംമഹദ്ദീക്ഷയാം
പാരാവാരമതിൽക്കിടന്നുപിടയുംമൽക്കായ്മമൊന്നുംഭവാ-
ന്നാരാഞ്ഞൊപറയുന്നുകേരളമതിൽക്കേളിപ്പെട്ടുംസൽകവേ!    ൧൩

ഇപ്പോൾജോലികളൊന്നുമില്ലപറവാൻതച്ചൽപ്പൂരിലെന്നാൽഭവാ-
നിപ്പാരിങ്കലണഞ്ഞുപത്തുദിവസംപാർത്തീടുവാനാഗ്രഹം
ഉൾപ്പൂവിൽപരമുണ്ടിനിക്കതുനിനച്ചിപ്പത്ര്യമങ്ങെത്തിയാ-
ലപ്പോളാശയതാരിലാശുകരുണാലേശംപ്രകാശിക്കണം    ൧൪

സാരസ്യംകൊണ്ടുസാക്ഷാൽസരസിജവിശിഖൻതൻ്റെജായെജ്ജയി
വാരസ്യാരൊരുത്തസ്ത്രാടതിസുഖമവിടത്തന്നെവാഴുന്നതില്ലേ?    [൧൫
ഏറസ്സന്തോഷമുണ്ടിന്നവരുടെവിവരംവിസ്തരിച്ചൊന്നുകേൾപ്പാൻ
പാരിൽസാരജ്ഞരെല്ലാംമടിമലർപണിയുംപൂർണ്ണപുണ്യാംബുരാശേ!

ഒട്ടല്ലെൻകഷ്ടകാലംകരതലമതിൽഞാൻപെട്ടമേന്തിക്കിടപ്പാൻ
വട്ടാക്കുട്ടിപ്പാറപ്പെട്ടളവതിലൊരുനാൾകാക്കലൂക്കോട്ടുകൂടി
പിട്ടല്ലെന്നാകടിച്ചിട്ടുടലുകിടുകിടുത്തൊന്നുവട്ടച്ചചിത്തം
ചുറ്റാച്ചൂട്ടുവെച്ചനവിടെയതുവശാൽവന്നതില്ലന്നപായം.    ൧൬

പ്രത്യേകമായെഴുതുവാനിനിയുംവിശേഷ
വൃത്താന്തമുണ്ടുവളരെപ്പുനരെങ്കിലുംഞാൻ
നിർത്തുന്നുനിസ്തുലമതേ!തവഭൃത്യനായ
കർത്താവുതാൻധൃതിപിടിച്ചതുകാരണത്താൽ.    ൧൭

നടുവമിഹധരിപ്പാൻപദ്യജാലങ്ങളങ്ങോ-
ട്ടുടനിനൊടെഴുതുന്നേൻ വെണ്മണിക്ഷ്മാസുരൻഞാൻ
തടവുകളിടയാതെതത്രവന്നെത്തിയെന്നാ-
ലുടനെഴുതിവിടേണംഹൃദ്യമാംപദ്യജാലം.    ൧൮

ഊഴീതലത്തിങ്കലതീവകീൎത്ത്യാ
വാഴുംഭവാനിക്കവിതയ്ക്കുഭിന്നം
വീഴക്ഷരംകൊണ്ടുവരുന്നതെല്ലാം
പോഴത്തമാണെന്നുനിനച്ചിടൊല്ല. ൫൯

രാജശ്രീനട്ടുവത്തിനു
വ്യാജംചാലക്കുടിക്കഹോ
ഉള്ളശ്ശുദ്ധങ്ങൾവെള്ളാര-
പ്പിള്ളിനിന്നുവരുന്നത്. ൬൦

---

# ഒരു കഥ





സ്വയത്തേറിയവന്നു സന്തതിയില്ലാതേയും സന്തതി പെരുത്തവൎക്കു കൊററിന്നില്ലാതേയും വരുന്നതു ദൈവഗത്യാ വരുന്നതാണെങ്കിൽ ആ ദൈവത്തിനു വിവേകം കുറയുമെന്നു പറയാം. 'യജ്ജന്മാന്തരകൃതം കൎമ്മതദ്ദൈവമിതികഥ്യതെ' എന്നാരോ പറഞ്ഞിട്ടുള്ളതു സത്യമെന്നു വിശ്വസിക്കുന്നവൎക്ക് ഒരു മാതിരി ദുൎദ്ദശയിലും അതിൽനിന്നു മുളച്ചുപടരുന്ന വിപത്തുകളിലും പെട്ടുവലയുമ്പോൾ സ്വയംകൃതാനൎത്ഥമെന്ന സമാധാനം ഒരുമാതിരി ജീവനൌഷധം തന്നെ.

ഉദയമാൎത്താണ്ഡന്റെ കുലം എത്രയോ പുരാതനമായിട്ടുള്ളതാണ്. കുടുംബത്തിൽ താനും വന്ധ്യയാണെന്നു തീൎച്ചവന്നിട്ടുള്ള തന്റെ ഭാൎയ്യയും മാത്രമെ ഉള്ളു. സ്വത്തൊ ജലധിജലംപോലെ ചഞ്ചിച്ചതും ദിവസന്തോറും വൎദ്ധിക്കുന്നതുമാണ്. ഉദയമാൎത്താണ്ഡ

നും അദ്ദേഹത്തിൻെറ ഭാൎയ്യ ജഗന്മോഹിനിയും ജാത്യാ പിശുക്കന്മാരാണെന്നുള്ളതിന്നു പുറമെ ഇരിവൎക്കും ഉദരരോഗം നിമിത്തം എല്ലാവരും ഉണ്ണുന്നപോലെ ഉണ്ണുന്നതിനൊ ശിരോരോഗംകൊണ്ടു് എണ്ണതേക്കുന്നതിനൊ പാടില്ല. അനാവശ്യത്തിൽ ചിലവുചെയ്യാത്തവൎക്കു് ആവശ്യങ്ങളും കുറഞ്ഞുവരും. അന്നദാനം മുതലായ 'സല്ക്കാരവ്യയം തന്നെ രക്ഷണം ദുർവൃത്തി'യെന്നും മററും പറയുന്നതു വെറുതെ. എത്രയോകാലം മുമ്പു തുടങ്ങി ഉദയമാൎത്താണ്ഡൻെറ അരമനയിൽ ഒരുപിടി ഭിക്ഷപോലും കിട്ടില്ലെന്നു ലോകപ്രസിദ്ധമാണു്. എന്തായാലും ഉദയമാൎത്താണ്ഡൻ തൊട്ടതെല്ലാം വൎദ്ധിച്ചേ വരുന്നുള്ളു.

ജമീന്താർ മണിരാമൻെറ കഥ നേരെമറിച്ചാണു്. അദ്ദേഹത്തിൻെറ കുടുംബത്തിൽ ഇരട്ടപെററു് അഞ്ചെട്ടുകൊല്ലത്തിന്നിപ്പുറം അറുപതിൽ ചില്വാനം ആളുകൾ വൎദ്ധിച്ചിട്ടുണ്ടു്. പണ്ടുതന്നെ കഷ്ടിച്ചുകഴിയാൻ മാത്രമെ സ്വത്തുള്ളു. പതിനഞ്ചു കല്യാണങ്ങളും ചില ചികിത്സകളും കഴിച്ചതോടുകൂടി മുമ്പുള്ള സ്വത്തിൽ പകുതിയിലധികവും നശിച്ചു. അത്യാവശ്യമായ കാൎയ്യങ്ങൾക്കു പണമില്ലാതെ ബുദ്ധിമുട്ടുകൊണ്ടു പിന്നെയും പിന്നെയും ആലോചിച്ചതിൽ ഉദയമാൎത്താണ്ഡനായി ഒരു വിവാഹം നടന്നാൽ എന്തെങ്കിലും നിവൃത്തിയുണ്ടെന്നു കണ്ടു് അതിന്നു യത്നിക്കുകയും മണിരാമൻെറ മകൾ തങ്കാമണിദേവിയെ ഉദയമാൎത്താണ്ഡന്നു കൊടുപ്പാൻ തീൎച്ചയാക്കുകയും ചെയ്തു. സന്തതി കുറയുന്നതിന്നും സമ്പത്തേറുന്നതിന്നും മണിരാമൻ ആലോചിച്ചുണ്ടാക്കിയ പ്രതിവിധി പററി.

ജഗന്മോഹിനി സൌന്ദൎയ്യത്തിലും സൌശീല്യത്തിലും യഥാൎത്ഥമായി ജഗന്മോഹിനി തന്നെയാണു്. താൻ വന്ധ്യയാണെന്നു തീൎച്ചപ്പെട്ടതിന്നുശേഷം സന്തതിക്കു വേണ്ടി ഇനി ഒരു വിവാഹം കൂടി ചെയ്യണമെന്നു് ഉദയമാൎത്താണ്ഡനോടു അപേക്ഷിക്കാറുണ്ടു്. ആ കാൎയ്യം ഉദയമാൎത്താണ്ഡന്നു സമ്മതമായിരിക്കുന്ന മദ്ധ്യത്തിലാണു് തങ്കാമണിദേവിയുടെ വിവാഹത്തെപ്പററിയുള്ള ആലോചന ചെന്നതു്. സന്തതിക്കുവേണ്ടി പെണ്ണെടുക്കുന്നതിന്നു മണിരാമൻെറ കുലംപോലെ മറെറാന്നില്ലല്ലൊ. അതോടുകൂടി രൂപലാവ

ന്ന്യക്ഷിയാണെന്നും പ്രസിദ്ധിയുള്ളതു മാത്രമേ അവാസ്തവമായിട്ടുള്ളൂ. സർവ്വധാശാസ്ത്രികളായ ഇദ്ദേഹത്തെ ഉദയമാർത്താണ്ഡനു വളരെ ബഹുമാനമായിരുന്നു. നാട്ടൊരുമാസം നടയൊരുമാസം എന്ന നിയമക്കാരനായതുകൊണ്ട് എല്ലാപ്പോഴും ഇദ്ദേഹത്തിനോടാലോചിച്ചുകാര്യങ്ങൾ ചെയ്വാൻ സാധിക്കാറില്ലെങ്കിലും ഇദ്ദേഹം അരമനയിൽ ഉള്ള കാലത്ത് ഇദ്ദേഹത്തോടാലോചിക്കാതെ ഉദയമാർത്താണ്ഡൻ യാതൊന്നും ചെയ്യാറില്ല. തങ്കമണിയുടെ വിവാഹകാലത്തു സഞ്ചാരത്തിലായിരുന്നതിനാൽ ആ വിവാഹംകൊണ്ടുള്ള ഗുണദോഷത്തെപ്പറ്റി ശാസ്ത്രികളോടാലോചിക്കാൻ തരമായില്ല. സഞ്ചാരം കഴിഞ്ഞു ശാസ്ത്രികൾ വന്നുചേർന്നതു പുതിയ വിവാഹത്തിൽ വരാൻ പോകുന്ന വൈഷമ്യത്തിന്റെ നിഴൽ കണ്ടുതുടങ്ങിയപ്പോഴാണ്. ശാസ്ത്രികൾ അരമനയിൽ വന്നെത്തിയതിനുശേഷം കുശലപ്രശ്നം കഴിഞ്ഞുടനെ വിവാഹപ്രശ്നമാണുണ്ടായത്. (തുടരും)

കാരാട്ട് അച്യുതമേനോൻ ബി. എ. ബി. എൽ.

---

# ഫലവക

## പുസ്തകാഭിപ്രായം.

### പഞ്ചതന്ത്രം മണിപ്രവാളകാവ്യം.

രസജ്ഞന്മാർക്കു രസം കൊടുക്കുന്ന വിഷയത്തിലും സാരോപദേശപ്രദാനമെന്ന പ്രധാനോദ്ദേശ്യകാര്യത്തിലും വിചാരിച്ചതിക്കിൽ കൊള്ളാതെ വായനക്കാർക്ക് ഇച്ഛാഭംഗമുണ്ടാക്കിത്തീർക്കുന്ന ചില പുതിയ പുസ്തകങ്ങളെപ്പറ്റി അഭിപ്രായംപറയുമ്പോൾ കേവലം നിർദ്ദാക്ഷിണ്യഭാവം എന്നല്ല ചിലപ്പോൾ കരകവിഞ്ഞ ധൃഷ്ടതയും കൂടി കാണിക്കാറുണ്ടെന്നു ചില ഗ്രന്ഥകാരന്മാരുടെ ഇടയിൽ രഞ്ജിനിയെപ്പറ്റി ഒരു അഭിപ്രായമുണ്ടാവാനിടയുണ്ട്. പക്ഷേ ഒരുവന്റെ മുഖംനോക്കി സേവപറയുന്നതിനേക്കാൾ ഭാഷയ്ക്കും ജനങ്ങൾക്കും പൊതുവിൽ ഗുണം വർദ്ധിക്കത്തക്കവിധം വാസ്തവം പറയുന്നതാണ് കാര്യം എന്നത്രേ രഞ്ജിനിയുടെ ദൃഢവിശ്വാസം.

'പഞ്ചതന്ത്രം മണിപ്രവാളകാവ്യ'ത്തെപ്പറ്റി പറയുമ്പോൾ ആ കാവ്യത്തിനു ദോഷത്തേക്കാൾ ഗുണമാണ് അധികമെ

ന്നോ, വെട്ടത്തുനാട്ടിലെ കവികിശോരന്മാരായ വള്ളത്തോൾ നാരായണമേനോൻ മുതൽപേരുടെ ഈ കവിതയും സഹജമായ രചനാസാമർത്ഥ്യത്തെയും മനോധൈര്യത്തേയും കാണിക്കുന്നുണ്ടെന്നോ, കവിതാഭ്രാന്തന്മാരെല്ലാം ഇതുവാങ്ങി വായിക്കേണ്ടതാണെന്നോ എന്നും മററുമുള്ള വെറും മുഖസ്തുതിയല്ലാത്ത പ്രശംസാവാചകങ്ങൾകൊണ്ടു സ്ഥലം നിറക്കുന്നതല്ല രഞ്ജിനിയുടെ മുറ. വാസ്തവത്തിൽ ഈ പുതിയ ഗ്രന്ഥംകൊണ്ട് എത്രമാത്രം ഉപയോഗമുണ്ടെന്നാണ് ആലോചിക്കേണ്ടത്. സാക്ഷാൽ കുഞ്ചൻനമ്പ്യാരുടേയോ അല്ലെങ്കിൽ കല്ലേറ്റയക്കളങ്ങര രാഘവപിഷാരോടിയുടേയോ ആരുടെ കൃതിയാണെന്ന് ഇന്നും തീർച്ചപ്പെട്ടിട്ടില്ലാത്തതും വളരെ സരസവും പ്രസിദ്ധവുമായ പഞ്ചതന്ത്രം കിളിപ്പാട്ടുകൊണ്ടു മലയാളികൾക്കു കിട്ടുന്ന ഗുണത്തിൽനിന്നധികം ഒരുഗുണവും ഈ പുസ്തകംകൊണ്ടു കിട്ടുവാനുണ്ടെന്നു ഞങ്ങൾക്കു തോന്നുന്നില്ല. 'എളുപ്പത്തിൽ പഠിപ്പാനും, ഓർമ്മയിൽവെപ്പാനും, സന്ദർഭോചിതമായി പ്രയോഗിപ്പാനും കിളിപ്പാട്ടിനെക്കാൾ അധികം നല്ലതു ശ്ലോകമാണെന്നുള്ളതിന്നും സംശയമില്ല'. എന്ന് ഈ പുസ്തകത്തിന്റെ മുഖവുരയിൽ പറഞ്ഞിട്ടുണ്ടെങ്കിലും ഞങ്ങൾക്ക് ആ സംശയം തീൎന്നുകഴിഞ്ഞിട്ടില്ല. ഇവരുടെ പരിശ്രമം എന്തെങ്കിലും പുതിയവിഷയത്തിലായിരുന്നുവെങ്കിൽ മലയാളഭാഷയ്ക്കു് അധികം ഗുണമുണ്ടാകുമായിരുന്നു എന്നാണ് ഞങ്ങൾ പറഞ്ഞതിന്റെസാരം. ഈ പുസ്തകത്തിലെ സരസകവിതാരീതി കാണിക്കുവാൻ രണ്ടു ശ്ലോകങ്ങൾ താഴെചേൎക്കുന്നു.

> 'ഭുവനധനമേതൊരുത്തനുണ്ടോ
> യവനെസ്സൎവ്വരുമാദരിച്ചുനില്ക്കും
> ശിവ! ശിവ! ദരിദ്രനാം പുമാനും
> ശവവുംതങ്ങളിലെന്തുഭേദമുള്ളൂ'

ഇടയ്ക്കുകൂടലക്കല്ലെ മുടവുണ്ടെന്നുകാണുകിൽ
പടയുംചേൎത്തുചെന്നൊട്ടുപടവെട്ടിജ്ജയിക്കണം (മ-ാംതന്ത്രം.ന്ന്)

എന്നാൽ ദോഷംപറവാനും വല്ലതും ഉണ്ടായിരിക്കാം.

'പത്തുനൂറുതുലാമിരുമ്പൊരുമൂഷികന്നിരയായ്വരാജ്യത്തു * * '

ഈ വക യതിഭംഗം ഭംഗിയാണെന്നുള്ള ഭ്രമം ഇനിയെങ്കിലും ഇല്ലാതെയായാൽ നന്നായിരുന്നു.

## ൩. ലക്ഷ്മികരകസ്തൂരിഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ട വിലയേറിയ സാധനം. ദന്തവേദന, വായ്നാററം, അജീർണ്ണം പിത്തവായു ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തേയും ജീർണ്ണപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേർത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. ചളി, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നുമുതൽ ൪ വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി. ൧൦൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്ക വില ണ ൪. ൧ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്ക തപാൽകൂലി ൧ണ.

## ൫. ദന്തചൂർണ്ണം.

സുഗന്ധമായുമുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു ൩-ണ. തപാൽ ചിലവു ൨ കുപ്പിവരെ ൨ ണ വേറെ

## ൬. ജ്വരസംഹാരി.

കുളിർപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവയ്ക്കു നന്നു. വില കുപ്പി ഒന്നിനു ൧ ക. തപാൽ ചിലവു ൬ ണ വേറെ

## ൭. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവപുഷ്ടിയായും ഞെരുക്കമായും കറുപ്പായും വളരും. കണ്ണിനു കുളുർമ്മയുണ്ടാകും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാകും. വില കുപ്പി ഒന്നിനു ൭ ണ തപാൽ ചിലവു ൨ ണ വേറെ.

## ൮. രോമസംഹാരി.

രോമം എവിടെ വേണ്ടാതാക്കണമൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാററും. വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൨ ണ വേറെ

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

## ൧൦. അഗ്നിമാന്ദ്യസംഹാരി.

ദഹനമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകരിക്കുക, മലബന്ധം, വയറുനോവു, വായനാററം അജീർണ്ണം വയറുവീർത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ഒന്നുക്കു അണ വ്വ തപാൽക്കൂലി അണ ൩ വേറെ

## ൧൧. കർണ്ണബിന്ദു.

ചീഴൊലിപ്പു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കർണ്ണരോഗങ്ങളെ ഭേദപ്പെടുത്തും ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി ൧ക്കു വ്വ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ

## ൧൨. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും. അജീർണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലംപിടിത്തം അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും. വില ഡപ്പി ഒന്നിനു വ്വ ണ തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്കു ൩ ണ വേറെ

## ൧൩. നേത്രബിന്ദു.

കൺനോവു, കൺകുത്തു, കൃച്ചം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളകെട്ടു, ദശവളച്ച്, പൂവു, ചൊറപ്പു, എരിച്ചിൽ ഇമ, പുരികം ഇവയുടെ വലിവു വ്വകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില ഡപ്പി ഒന്നിനു വ്വ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

## ൧൪. സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും. വില ഡപ്പി ഒന്നിനു വ്വ ണ തപാൽ ചിലവു ൫ വരെ ഡപ്പികൾക്കു ൩ ണ വേറെ

## ൧൫. മൃഗകസ്തൂരി.

കാശ്മീരിൽ നിന്നും വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ട്. ത്രപാത്തൂക്കത്തിന്നു ൪വ്വ ക വില. ഒരു ത്രപാമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും തപാൽചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലോ ആയിരിക്കണം

---

ചി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

## ൧൬. തേൾവിഷത്തിന്ന സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്നു ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧ ക്ക ൨ ക ൮ ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ചു വാങ്ങുന്നവൎക്ക ഡസൻ ൧ ക്ക ൨ ക ൮ ണ. ഉള്ള വിലയിൽ കുറച്ചുമാത്രമെ വില ചുമത്തുന്നുള്ളു. വി പി കമ്മീഷൻ ൩ ണ പുറമെ. ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൩ ണ. സിലോൺ ടി ൬ ണ

## ൧൭. വ്രണവിരോപണ തൈലം.

ഈ കുഴമ്പു പിത്തപ്പുണ്ണു മുതലായ എല്ലാ വിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇതു സകല കൃമികളേയും നശിപ്പിച്ചു എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ചു വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു വില ൮ ണ മൂന്നു കുപ്പിവരെ വി പി കമ്മീഷൻ ൩ ണ മാത്രം

## ൧൮. കണ്ഠശുദ്ധിഗുളിക.

ഇതു കണ്ഠം തെളിഞ്ഞു ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ചു സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതാകുന്നു. വില ൮ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൩ ണ.

## ൧൯. സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചു കുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു. വില ൮ ണ വി പി കമ്മീഷൻ ൩ ണ

## ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം അൎശസ്സ, ഉറക്കമില്ലായ്ക ഇവയ്ക്കും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരു പോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧൦ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൩ ണ

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട ജില്ല.

## ൨൧. ഒന്നാംതരം ഗോരോചന ഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സ, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതിവിശേഷമായ ഔഷധമാകുന്നു വില ൫ ണ. വി. പി. കമ്മിഷൻ ൩ കുപ്പിവരെ ൫ ണ.

## ൨൨. ത്വഗ്രോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളൻ, മൂട, പുഴുക്കടി, താരണം, ഒട്ടുവട്ടു മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിൻെറ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി പി കമ്മിഷൻ ൫ ണ.

'മേത്തരം ഗോരോചനം തോല ൧-ക്ക വില ൫ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്ക വില ൧ ക. മേത്തരം പച്ചക്കർപ്പൂരം, തോല ൧-ക്ക വില ൨ ക മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പു, മരിക്കളുന്തു, ജാതിമല്ലി സ്വാഗ, ഹന, മഗിഡമ്പു അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട്. ഇവ ഒരു തോല തൂക്കത്തിന്ന ക ൧-വു തപാൽക്കൂലി പുറമെ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം ഗോരോചനാം | | ത്രപാത്തുക്കം | ൧-ക്ക | ൫ | ൦ | ൧ |
| ടി | മഞ്ഞൾ. | ടി | ൧ ക്ക | ൪ | ൦ | ൦ |
| ടി | പച്ചക്കർപ്പൂരം | ടി | ൧-ക്ക | ൧ | ൦ | ൦ |

## ൨൩. രക്ഷാമൃതം.

ഇത ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ട ഒരു ഭക്ഷണദ്രവ്യമാണ. ഇതിന്നു കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ദേഹനക്കേറവുള്ളവൎക്കും പ്രമേഹരോഗക്കാൎക്കും ഇത ഒരു ദിവ്യ ഔഷധമാണ. ഇത രക്തശുദ്ധി വരുത്തുകയും, പിത്തം, ദേഹനക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാററുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്യു മൂത്രച്ചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ഭേദപ്പെടുത്തുകയും കായബലം വൎദ്ധിപ്പിക്കുകയും ചെയ്യും. ഇത രോഗികൾക്കും, ശിശുക്കൾക്കും, വൃദ്ധഗാത്രന്മാൎക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

തകരം ൧-ക്ക അണ ൩ മാത്രം വി പി ചാൎജ്ജ അണ ൩. പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബരായി പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല.

## പുതിയ പുസ്തകങ്ങൾ.

---

**പ്രിയവിലാപം—**

പള്ളിക്കൂടം മദ്ധ്യാരഞ്ചു ഇൻസ്പക്ടർ എം രാജരാജവൎമ്മ എം എ തമ്പുരാൻ തിരുമനസ്സുകൊണ്ടു രചിക്കപ്പെട്ട പുസ്തകം ഒന്നക്കു വില അണ ൪

**കഥാമഞ്ജരി, കരടകൻെറ വിക്രമങ്ങൾ—**

കൊല്ലം ഇംഗ്ലീഷു ഹൈസ്കൂൾ ഹേഡമാസ്റ്റർ കെ പരമുപിള്ള എം എ അവർകളാൽ ഉണ്ടാക്കപ്പെട്ടതും വളരെ രസകരമായതും ആയ പുതിയ പുസ്തകം ൧-ക്കു വില അണ ൨ പൈ ൩

**സാവിത്രി—**

ഹജൂർ ഹേഡട്രാൻസ്ലേട്ടർ കെ. ചിദംബരവാദ്ധ്യാർ ബി. എ. അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു കഥാ പുസ്തകം ൧ ക്കു വില അണ ൩.

**മാധവനിദാനം—**

സക്കാർ വൈദ്യൻ പരവൂർ വി. കേശവനാശാനവർകളാൽ എഴുതപ്പെട്ട, 'സാരചന്ദ്രിക' ഭാഷാവ്യാഖ്യാനം. വില രൂപ ൨

**പുതിയ മൂന്നാംപാഠനോട്ടു മുഴുവൻ—**

വി എൻ ഗോവിന്ദപ്പിള്ള അവർകളാൽ എഴുതപ്പെട്ട, (പദാൎത്ഥം, ചോദ്യങ്ങൾ, സാരം ഇവ അടങ്ങിയ) പുസ്തകം ഒന്നിനു വില പണം ൨

**കീൎത്തികേസരി—**

സി കൃഷ്ണപിള്ള അവർകളാൽ എഴുതപ്പെട്ടതും സി എൻ എ രാമയ്യാശാസ്ത്രികൾ ബി. എ. അവർകളാൽ ൨-ാംഭാഗം പരിശോധിക്കപ്പെട്ടതുമായ ൨-ം ൧-ം ഭാഗം അടങ്ങിയ പുസ്തകം ഒന്നുക്കു വില അണ ൨൪

**മനോരമ—**

പൈപെര പാൾ ബി എ അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു പുതിയ കഥ വില അണ ൪

**പഴഞ്ചൊല്ലു—**

ടി- യരാൽ ഉണ്ടാക്കപ്പെട്ടത, പുസ്തകം ഒന്നുക്കു വില അണ ൬

**ഉൎവ്വശീഫൽഗുനം —**

കോതമംഗലം കെ ആർ കൃഷ്ണപിള്ളയാൽ എഴുപ്പെട്ടത സംഗീതഭാഷാനാടകം വില അണ ൧ പൈ ൩

**രസാലരാജൻ കഥ—**

റി കെ. പി. അവർകൾ എഴുതിയ പുസ്തകം വില അണ ൧

**സോമസുന്ദരൻ—**

മിസ്റ്റർ പത്മനാഭൻ എഴുതിയ ഒരു കഥ ഒന്നക്കുഅണ ൧ പൈ ൩

മിസ്റ്റർ ..................... ..എഴുതിയ കഥ ഫക്ക വില അണ ൧൦

## ശാംകരകൃതി—

അ. മുൻസിപ്പായിരുന്ന മിസ്റ്റർ ശങ്കരപ്പിള്ള അദ്ദേഹം ഓരോ സമയങ്ങളിൽ ഉ ണ്ടാക്കിയ കവിതകളെല്ലാം ചേൎത്തു സംഗീതമായും തുള്ളക്കഥയായും അച്ചടി ച്ചിട്ടുള്ളത പുസ്തകം ഫ-ക്ക ൪ അണ

## മിസ്റ്റർ സി. എം. മാധവക്കുറുപ്പ—

മിസ്റ്റർ കേശവക്കുറുപ്പ എഴുതിയ ഒരു ഡിടക്റ്റീവ നോവൽ വില അണ ൨,

## അവതാരത്രയചരിതം—

സൌഭാഗ്യവതി ഇത്തിക്കാട്ടു ദേവകി അമ്മയാൽ എഴുതപ്പെട്ട പുതിയ പദ്യപു സ്തകം വില അണ ഒന്നര.

## അദ്ധ്യാത്മരാമായണം—

കെ. സാംബശിവശാസ്ത്രി മഹോപാദ്ധ്യായനവർകളാൽ എഴുതപ്പെട്ട വ്യാഖ്യാ നത്തോടുകൂടിയത. വായനക്കാരുടെ സൌകൎയ്യാൎത്ഥം ഓരോ കാണ്ഡങ്ങൾ പ്ര ത്യേകമായി അച്ചടിച്ചുവരുന്നു ഇതിൽ പദങ്ങളുടെ വിവരണമായ അൎത്ഥം ഒ രോ ശ്ലോകങ്ങളുടേയും സാരം ഇവകൾ അടങ്ങിയിരിക്കും പുസ്തകം എല്ലാ കാ ണ്ഡങ്ങളും ഒന്നായും ബയൻറു ചെയ്യുവില്ക്കപ്പെടും.

## മയൂരസന്ദേശം മണിപ്രവാളം—

കേരളവൎമ്മ സി. എസ്സ. ഐ. എൽ. എൽ. ഡി. എം. ആർ. എ. എസ്സ. എഫ. ആർ. എച്ച. എസ്സ. വലിയ കോയിത്തമ്പുരാൻ അവർകളാൽ ഉ ണ്ടാക്കപ്പെട്ടതു എ. ആർ. രാജരാജവൎമ്മ എം. ഏ. എം. ആർ. എ. എസ്സ. കോയിത്തമ്പുരാൻ അവർകളാൽ ഉണ്ടാക്കപ്പെട്ട മൎമ്മപ്രകാശം എന്ന വ്യാഖ്യാ നത്തോടുകൂടി തിരുമനസ്സിലെ അനുവാദം വാങ്ങി അച്ചടിച്ചു കഴിഞ്ഞിരിക്കുന്നു. ഉ യൎന്നതരം കടലാസ്സിൽ അച്ചടിച്ചതിന്ന ഫഫ ണ യും താണതരത്തിലുള്ളതിന്ന ൮ ണ യും വിലയാകുന്നു

## ദാക്ഷായിണി—

കോമത്തു കുഞ്ഞപ്പണിക്കർ അവർകളാൽ എഴുതപ്പെട്ടത വില അണ ൮

## കാൎത്തവീൎയ്യാൎജ്ജുനവിജയം തുള്ളക്കഥ—

മലയാളം ഹൈസ്കൂൾ ഹേഡമാസ്റ്റർ കെ ആർ കൃഷ്ണപിള്ള ബി ഏ അവർ

വി ൧൦

പുസ്തകം ഒന്നു൧

കാന്തോപദേശം—

തിനവിള വി രാമൻവൈദ്യര

മനുസ്മൃതി—

കെ ഗോവിന്ദപ്പിള്ള അവർകളാൽ ഭാവപ്ര... ...ാടു

കൂടി എഴുതപ്പെട്ട പുസ്തകം ഒന്നുക്ക വില രൂപ ൧ അണ വ

വിക്രമാദിത്യൻകഥ—

ടി യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ പരിഷ്കരിച്ച വിദ്യാഭിവൎദ്ധിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൧൦ അണ

മദനകാമരാജൻകഥ—

ടി യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ വിദ്യാഭിവൎദ്ധിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൦ ണ ടി അരബിയിൻ൦ പുസ്തകം ൧-ക്ക വില വണ

കഥാസരിത്സാഗരം—

ടി യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ ന

സതാരം—

ടി യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ വ പൈ ന

അത്ഭുതകവിമങ്ക—

വി. ജി ലക്ഷ്മണൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൪ ണ

വക്കലസ്ഥലമാഹാത്മ്യം—

കമ്മമ്പള്ളിൽ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടത വില വണ

എനിക്കു പററിയ അപകടങ്ങൾ—

വില അണ വ പൈ ന

ഭൂലോകവിനോദകഥകൾ—

കണ്ടിയൂർ മഹാദേവയ്യരവർകളാൽ എഴുതപ്പെട്ടത. വില അണ ൪ പൈ ന

ചട്ടമ്പിത്തലവൻ—

കെ ചിദംബരവാദ്ധ്യാർ ബി എ അവർകളാൽ എഴുതപ്പെട്ട ഒരു വിനോദ കഥ ൧-ക്ക വില അണ ൪

൧൮൫൧-ാമാണ്ടത്തെ ഡയറി—

ബയൻഡുചെയ്തതു ൧-ക്ക വില അണ ൪

മററും പല പുസ്തകങ്ങൾ ഇവിടെ വില്പാൻ തയ്യാറുണ്ട. തപാൽകൂലി പുറമെ. എല്ലാ പുസ്തകങ്ങളുടേയും പേരും വിലയും അറിഞ്ഞു പുസ്തകങ്ങൾ വരുത്തേണ്ടതാണ്. ആവശ്യപ്പെടുന്നവർ അരണസ്റ്റാമ്പ അയക്കണം.

എസ്സ്. ററി. റെഡ്യാർ വിദ്യാഭിവൎദ്ധിനി ഉടമസ്ഥൻ, കൊല്ലം തിരുവിതാങ്കൂർ.

# രസികരഞ്ജിനി

൧൦൭൮ വൃശ്ചികം

പുസ്തകം ൨ ലക്കം ൨

പ്രസന്ന പ്രൌഢസരസ
പ്രസംഗങ്ങളാൽ നിറഞ്ഞിരി
രസികർക്കു കൊടുക്കട്ടേ
രസം രസികരഞ്ജിനി



വരിസംഖ്യ മുൻകൂറായിട്ടു ൩ ൦

കടിസ്ഥികയായാൽ ൩ ൪



പരസ്യം

ഈ മാസികയുടെ പത്രാധിപർ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളും, മാനേജർ അമ്പാടി ചെറിയ കൃഷ്ണപുതുവാൾ അവർകളും ആകുന്നു.

ലേഖനങ്ങൾ, അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങൾ, അതു സംബന്ധിച്ച എഴുത്തുകൾ ഇവ രസികരഞ്ജിനി പത്രാധിപൎക്കും വരിപ്പണം, പരസ്യക്കൂലി, പരസ്യങ്ങൾ, കാൎയ്യസംബന്ധമായ എഴുത്തുകൾ ഇവ ടി. മാനേജൎക്കും മേൽവിലാസംവെച്ച് എറണാകുളത്തു കോവിലകത്തേക്ക് അയക്കേണ്ടതാകുന്നു.

പത്രാധിപരുടേയും മാനേജരുടേയും മാസിക സംബന്ധമായ എഴുത്തുകളിലെ ലക്കോട്ടുകളിലൊ അവരുടെ മുദ്രയൊ ഒപ്പൊ ഉണ്ടായിരുന്നാൽ മതി.

എന്ന്

എറണാകുളത്ത കോവിലകം } രസികരഞ്ജിനി ഉടമസ്ഥൻ,
*RAMA VURMA*,
13th Prince of Cochin.

ഞങ്ങൾ സ്വീകരിക്കാത്ത ലേഖനങ്ങൾ തിരിയെ അയച്ചു തരണമെന്ന് ആവശ്യപ്പെടുന്നവർ എഴുത്തോടൊന്നിച്ച് ആയതിന്നു വേണ്ടിവരുന്ന ബ്രിട്ടീഷ് സ്റ്റാമ്പോ കൊച്ചി അഞ്ചൽ മുദ്രയോ അടക്കം ചെയ്യേണ്ടതാകുന്നു.

രാജ്യകാൎയ്യസംബന്ധമായ യാതൊരു ലേഖനങ്ങളും ഈ മാസികയിൽ പ്രസിദ്ധം ചെയ്യുന്നതല്ല.

രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയക്കുന്ന ലേഖനങ്ങൾ രഞ്ജിനി പുറപ്പെടുന്നതിന് ഒരു മാസം മുമ്പായി ഇവിടെ കിട്ടേണ്ടതാകുന്നു.

പത്രാധിപൎക്ക് അയക്കുന്ന എഴുത്തുകളും ലേഖനങ്ങളും പത്രാധിപർ, എറണാകുളം എന്നുമാത്രം മേൽവിലാസം വെച്ച് അയക്കേണ്ടതാകുന്നു. അല്ലാത്തപക്ഷം ആയവ ആപ്പീസ്സിൽ കിട്ടുവാൻ താമസം വരുന്നതാണ്.

ര. ര. വ.

# സംഗതിവിവരം.





വിദ്യാവിനോദിനി അച്ചുക്കൂടം.

# പ്രത്യേകപരസ്യം

1. അടുത്തു കഴിഞ്ഞ എടവം, മിഥുനം ലക്കങ്ങളിൽ അടക്കം ചെയ്തിരുന്ന പരസ്യം ഒന്നാം വകുപ്പുപ്രകാരം 'രംജിനി' വരിസംഖ്യ മുൻകൂറ് അടക്കുന്നത്, 'രംജിനി' എന്നു മുതൽ ആവശ്യപ്പെടുന്നുവോ ആ സമയവും അതു മുതൽ ആറുമാസത്തിന്നിടക്കും ഇങ്ങിനെ രണ്ടു ഗഡുവുകളായി, ഗഡുവു ഒന്നുക്ക് 1 ക. 8 ണ. വീതം ആറുമാസത്തേക്കു മാത്രം മുൻകൂറ് അടച്ചാലും മതിയാകുന്നതാണ്.

2. ഒരു കൊല്ലത്തെ മുഴുവനും വരി 3 കക്കും, മേൽപ്രകാരം ഗഡുവനുസരിച്ചു 1 ക. 8 ണക്കും 'രംജിനി' വി. പി. ആയി അയക്കുവാൻ ആവശ്യപ്പെട്ടാൽ അപ്രകാരം ചെയ്യുന്നതാണ്.

3. 1082 ചിങ്ങത്തിലെ പ്രതി വി. പി. അയക്കേണമെങ്കിൽ ഈ ചിങ്ങം 10-ാംനു-ക്കു മുമ്പായി അറിവു തരേണ്ടതുമാകുന്നു.

ര. ര. മാനേജർ.

# രസികരഞ്ജിനി

൧൦൮൧

പുസ്തകം ൪ | കർക്കടകമാസം | ലക്കം ൧൨

## മംഗളം.

വിണ്ണോർക്കുംതിരിയാത്തതായപൊരുളുസ്ഥാണുത്തതാസ്ഥണ്ടതാ-
യെണ്ണീടുന്നൊരുമണ്ണുതൊട്ടുപലതുംതാന്തന്നെയായ്തങ്കലായ്
എണ്ണീടാനൊരുസംഖ്യയായഭഗവൻ! ധർമ്മ! സ്വരൂപംതിരി-
ച്ചെണ്ണീടാനരുതാത്തതായൊരുഭവാനെന്നെത്തുണച്ചീടണം.

എ. കൃഷ്ണൻ എമ്പ്രാന്തിരി.

## ധർമ്മം



ധർമ്മം എന്നൊരു ശബ്ദം ലോകത്തിൽ സുപ്രസിദ്ധമാണെങ്കിലും അതിന്റെ സ്വരൂപം എന്തെന്നു ചോദിച്ചാൽ അത്രവേഗത്തിൽ ഉത്തരം പറവാൻ തരമാവില്ല. ജീവൻ എന്നുവെച്ചാലെന്താണ് എന്നുള്ള ചോദ്യത്തിന്നു എളുപ്പത്തിൽ ഉത്തരം പറവാൻ സാധിക്കാത്തതുപോലെതന്നെ ഇതുവും, എന്നു പറഞ്ഞാൽ പോരാ, അതുതന്നെ എന്നുകൂടിപ്പറയണം. അത്രത്തോളം സൂക്ഷ്മമാകുന്നു ധർമ്മപദാർത്ഥം. ദേവൈരത്രാ

പി വിചികിത്സിതം നാഹിസ്സുജ്ഞേയമണുരേഷധർമ്മഃ' എന്നു കാഠകോപനിഷത്തിൽ, യമൻ നചികേതസ്സിനോടു പറയുന്നുണ്ട്. ദേവന്മാർകൂടി ഇക്കാര്യത്തിൽ സംശയിച്ചിരിക്കുന്നു. പണ്ടുതന്നെ ഇത് അത്ര എളുപ്പത്തിൽ അറിവാൻ സാധിക്കുന്നതല്ല. ആത്മാവു എന്നുള്ള ഈ ധർമ്മം അത്യന്തം സൂക്ഷ്മമാകുന്നു. എന്നിരിക്കിലും നമുക്കും ഒരു വിധം മനസ്സിലാകണമെല്ലോ. ഒന്നാമതായി ധർമ്മശബ്ദത്തിൻെറ അർത്ഥമെന്തെന്ന് ആലോചിക്കാം. ധൃ-ധാരണേ എന്ന ധാതുവിൻെറ ഒരു രൂപമാകുന്നു ധർമ്മശബ്ദം. ധ്രിയതേ, ധാര്യതേവാ, അനേന ഇതി ധർമ്മഃ' ഇതിനാൽ ധരിക്കപ്പെടുന്നു എന്നുള്ളതു ധർമ്മം. ഇതിൽ ധ്രിയതേ എന്നും, ധാര്യതേ എന്നുമുള്ള രണ്ടു പദങ്ങൾക്കും വേറെ വേറെ അർത്ഥം മനസ്സിലാക്കണം. ധ്രിയതേ എന്നതിൽ ഇതിനാൽ ധരിക്കപ്പെടുന്നുവെന്നുള്ള ധാരണാക്രിയാഫലം ഇതിങ്കൽ തന്നെയാകുന്നു. അപ്പോൾ ഇതിനാൽതന്നെ ഇതു ധരിക്കപ്പെടുന്നു എന്നർത്ഥമാകുന്നു. തന്നാൽതന്നെ താൻ ധരിക്കപ്പെടുന്നത് ഏതൊരു വസ്തുവോ അതാകുന്നു ധർമ്മശബ്ദത്തിൻെറ അർത്ഥം—എന്നുവെച്ചാൽ, ഈ ലോകം ആസകലം ഒന്നായിട്ടു നോക്കുമ്പോഴും, പ്രത്യേകം വിഭാഗിച്ചു നോക്കുമ്പോഴും, തന്നെത്താൻ ഭരിച്ചു ഛിന്നഭിന്നമായിപ്പോകാതെ നിലനിന്നു കൊള്ളുന്നു എന്നുള്ള പ്രകൃതി യാതൊന്നോ അതാകുന്നു ഒന്നാമതായ ധർമ്മശബ്ദാർത്ഥം. ഇനി 'ധാര്യതേ' എന്നാകുമ്പോൾ ഇതിനാൽ സർവ്വജഗത്തും ധരിക്കപ്പെടുന്നു എന്നർത്ഥമാകയാൽ സർവ്വത്തേയും ധരിക്കുന്നതായ പ്രകൃതി എന്നായി. ഇവിടെ ധാരണക്രിയാഫലം ജഗത്തിങ്കലും കർത്തൃത്വം പ്രകൃതിയിലും ആകുന്നു. 'ഇതസ്ത്വന്യാം പ്രകൃതിം വിദ്ധിമേ പരാം ജീവഭൂതാം മഹാബാഹോ യയേദം ധാര്യതേ ജഗൽ' എന്നു ഭഗവൽഗീതയിൽ ഈ അർത്ഥത്തെതന്നെയാണ് പറഞ്ഞിട്ടുള്ളത്. ഇപ്രകാരമുള്ളതിനെ പ്രകൃതിയെന്നോ ജീവൻ എന്നോ ധർമ്മമെന്നോ പറയാം. ഇതാകുന്നു പരമായുള്ള വേദാർത്ഥം. ജ്ഞാനകാണ്ഡവിഷയവും ഇതുതന്നെ. 'ദ്വേവിദ്യേ വേദിതവ്യേ പരാചൈവാപരാച' എന്നുള്ള ശ്രുതിവാക്യത്താൽ ബോധിക്കപ്പെടുന്നതു വിദ്യകൾ രണ്ടുപ്രകാരമെന്നാണല്ലോ. അതിൽ 'പരാ' എന്നുള്ള വിദ്യയുടെ വി

ഷയമാകുന്ന മേൽപറഞ്ഞ ധർമ്മശബ്ദാർത്ഥദ്വയം. ധർമ്മസ്വരൂപ
ത്തെ അറിവാനും പ്രാപിപ്പാനുമുള്ള സാധനമാകുന്ന 'അപരം' എ
ന്ന വിദ്യ. അതു കർമ്മകാണ്ഡവിഷയവുമാണ്. വർണ്ണധർമ്മം, ആ
ശ്രമധർമ്മം മുതലായ ധർമ്മഭേദങ്ങളെ ഉപദേശിക്കപ്പെട്ടിട്ടുള്ളതു കർമ്മ
കാണ്ഡത്തിലാണല്ലൊ. അവിടെയും ധർമ്മശബ്ദാർത്ഥം വ്യാപിക്കു
ന്നുണ്ടൊ? എന്നു ശങ്കിപ്പാനിടയില്ല. ധർമ്മശബ്ദാർത്ഥം അവിടെയും
വ്യാപിക്കുന്നുണ്ട്. എങ്ങിനെയെന്നാൽ, വർണ്ണധർമ്മം, ആശ്രമധ
ർമ്മം, സ്ത്രീധർമ്മം, സാർവ്വവർണ്ണികധർമ്മം എന്നൊക്കെയും പറയുന്ന
ഘട്ടങ്ങളിൽ ധർമ്മശബ്ദത്തിന്ന്, അതാതു വർണ്ണത്തിനും, ആശ്രമ
ത്തിന്നും മററും പ്രത്യേകമുള്ള അനുഷ്ഠാനമെന്നോ കർമ്മമെന്നോ,
ആചാരമെന്നോ, നടവടിയെന്നോ അർത്ഥമാകുന്നു. അതുകൊണ്ടു
'ധ്രിയതെ ധാര്യതേവാ' എന്നുള്ള അർത്ഥം എല്ലാ ദിക്കിലും വ്യാപി
ക്കുന്നുണ്ട്. 'ധരിക്കപ്പെടുന്നു ഇതിനാൽ' എന്നുള്ളതിന്നു, താൻ
താൻ അനുഷ്ഠിക്കുന്ന കർമ്മത്താൽ താൻ താൻ ധരിക്കപ്പെടുന്നു, ര
ക്ഷിക്കപ്പെടുന്നു എന്നു താല്പര്യം. അതായതു ധർമ്മത്തിന്റെ വിപ
രീതകക്ഷിയായ അധർമ്മത്തിൽപ്പെടാതെ തന്നെത്താങ്ങി രക്ഷിച്ചു
കൊള്ളുന്നതു ധർമ്മം. ഒന്നുകൂടി നിഷ്കർഷിക്കുന്നതായാൽ, ഏതൊരു
പ്രകാരമുള്ള അനുഷ്ഠാനംകൊണ്ട് അനുഷ്ഠാതാവായ താൻ അധർമ്മ
ത്തിൽ പെടാതിരിക്കുമോ അപ്രകാരമുള്ള അനുഷ്ഠാനമാകുന്നു ധ
ർമ്മം. എന്നാൽ ധർമ്മശബ്ദാർത്ഥത്തിന്ന് ഒരിടത്തും അവ്യാപ്തി ഇ
ല്ല. അതുകൊണ്ടുതന്നെ അതിവ്യാപ്തിക്കും അസംഭവത്തിന്നും ഇ
ടയില്ല. ആകട്ടെ, അധർമ്മത്തിൽപ്പെടാതിരിക്കണമെങ്കിൽ അ
ധർമ്മത്തിന്റെ സ്വരൂപജ്ഞാനം ഉണ്ടാകേണ്ടതല്ലെ? എന്നാണെ
ങ്കിൽ അതുകൂടിയേ തീരൂ. അധർമ്മജ്ഞാനം കൂടാതെ ധർമ്മത്തെ
നിലനിർത്തുവാൻ പ്രയാസംതന്നെ. 'അധർമ്മോപി ജിജ്ഞാസ്യഃ പ
രിഹാരായ' എന്നു ശാബരഭാഷ്യത്തിൽ പറയുന്നു. ഇതുകൊണ്ടു
ധർമ്മാധർമ്മങ്ങളുടെ പൂർണ്ണജ്ഞാനമുള്ളവന്നു മാത്രമേ പൂർണ്ണധർമ്മാനു
ഷ്ഠാനം സംഭവിക്കയുള്ളു എന്നു വരുന്നു. സർവ്വജനങ്ങൾക്കും ഒരു
പോലെ പൂർണ്ണജ്ഞാനമുണ്ടാകുവാനും പ്രയാസം. സൂക്ഷ്മജ്ഞാനമുള്ള
വർ ഈ വൈഷമ്യം കണ്ടറിഞ്ഞു മററുള്ളവരേയും അധർമ്മത്തിൽ

നിന്നു രക്ഷിപ്പാനായിട്ടാകുന്നു വർണ്ണാശ്രമാദികളായ പ്രത്യേക ധർമ്മങ്ങളെ ഉപദേശിച്ചിരിക്കുന്നത്. ഏതൊരുവൻ ഏതൊരു ധർമ്മത്തിൽ അധികാരിയോ അവൻ ആ ധർമ്മത്തിൽനിന്നു തെററാതിരുന്നാൽ അധർമ്മത്തിൽപെടാതിരിക്കുമല്ലൊ. അപ്പോൾ ധർമ്മശബ്ദത്തിന്റെ അർത്ഥം സിദ്ധിക്കുകയും ചെയ്യും.

ഇനി, വൃക്ഷധർമ്മം, പക്ഷിധർമ്മം, പശുധർമ്മം, ഗുണധർമ്മം, മനോധർമ്മം തുടങ്ങിയുള്ളവകളിലും 'ധാരണം' എന്നുള്ള ധാത്വർത്ഥയോഗംകൊണ്ടു ധർമ്മശബ്ദാർത്ഥം വ്യാപിക്കുന്നുണ്ട്. പക്ഷെ ആ ധർമ്മങ്ങളുടെ ജ്ഞാനംകൊണ്ടു പരലോകം എന്ന പുരുഷാർത്ഥത്തിലേക്കു യാതൊരു ഉപയോഗവുമില്ല. പ്രമാണവഴിക്കു ധർമ്മം എന്ന ശബ്ദത്തിന്നു പരലോകസാധനമായ കർമ്മാനുഷ്ഠാനം എന്നുള്ള അർത്ഥത്തെതന്നെയാണ് ഗ്രഹിക്കേണ്ടത്. ശബ്ദാർത്ഥജ്ഞാനം ഉണ്ടാകുവാൻതക്ക വിശേഷബുദ്ധി മനുഷ്യർക്കാണല്ലോ ഉള്ളത്. അവരിലും ആസ്തികന്മാർക്കു മാത്രമേ ധർമ്മാധർമ്മവിവേകം വേണമെന്നുള്ളൂ. അസ്തി പരലോകഃ എന്നു വിശ്വാസമില്ലാത്തവർക്കു ധർമ്മാധർമ്മങ്ങളെ അറിഞ്ഞിട്ടും യാതൊരാവശ്യവുമില്ല. എങ്കിലും അവരിലും ധർമ്മശബ്ദാർത്ഥം വ്യാപിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. പക്ഷെ അവർ അറിയുന്നില്ല. അതുകൊണ്ടു ഏതുവിധത്തിലും ധർമ്മശബ്ദാർത്ഥത്തിന്നു ഒരു ദിക്കിലും ഹാനിവരുന്നില്ല. സർവ്വത്ര സത്യരൂപമായ് തന്നെ ഇരിക്കുന്നു. ആകയാൽ പരലോകമുണ്ടെന്നു വിശ്വാസമുള്ള മാതാപിതാക്കന്മാർ തങ്ങടെ സന്തതികൾക്കു ബാല്യത്തിൽതന്നെ പരലോകവിശ്വാസത്തെ അഭ്യസിപ്പിക്കുന്നു. പിന്നെ ഗുരുവും മററു സജ്ജനങ്ങളും അപ്രകാരംതന്നെ ഉപദേശിക്കുന്നു. അസ്തി പരലോകഃ എന്നു വിശ്വസിച്ചിട്ടല്ലെ പാപം ചെയ്യരുത്, അതു നരകഹേതുവാണ്, എന്നിങ്ങിനെ പറഞ്ഞ് അധർമ്മത്തെ കാട്ടിത്തന്ന് അതിൽനിന്നു പിൻവാങ്ങിക്കുന്നത്. കുട്ടി ഇങ്ങോട്ടു വരു, അവിടെ പോകരുത്, വീഴും, എന്നിങ്ങിനെ അമ്മമാർ പറയുന്നതുപോലെ ശ്രുത്യാദിപ്രമാണങ്ങൾ പറയുന്നു. അതുകൊണ്ടും സർവ്വസജ്ജനവാക്യങ്ങൾകൊണ്ടും ലോകരീതി കണ്ടും കേട്ടും, എത്രത്തോളം ധർമ്മത്തിന്റെ സൂക്ഷ്മജ്ഞാനമുണ്ടാകുന്നുവൊ അത്രത്തോളം അ

വന്നാൽ ധൎമ്മാനുഷ്ഠാനം ചെയ്യാൻ സാധിക്കും എന്നല്ലാതെ ആ ധ
ൎമ്മത്തിൻെറ സൂക്ഷ്മജ്ഞാനം എന്നതു വളരെ അഗാധത്തിലായിട്ടു
തന്നെ ഇരിക്കുന്നു. എന്തുകൊണ്ടെന്നാൽ അധൎമ്മംനിമിത്തം ഉ
ണ്ടാകുവാനിടയുള്ള നരകത്തിൽ പെടാതെ ഇരിപ്പാനാണല്ലൊ ധ
ൎമ്മാനുഷ്ഠാനം, അപ്പോൾ അധൎമ്മജ്ഞാനം കൂടാതെ കഴികയില്ല. അ
തോ അസാദ്ധ്യമാണല്ലോ. എങ്ങിനെയെന്നാൽ ഒരുവൻെറ ധൎമ്മം
മറെറാരുവന്ന് അധൎമ്മമായിത്തീരുന്നു. ബ്രഹ്മചാരിധൎമ്മം ഗൃഹസ്ഥ
ന് അധൎമ്മം. ഗൃഹസ്ഥധൎമ്മം ബ്രഹ്മചാരിക്കും സന്ന്യാസിക്കും. സ
ന്ന്യാസിധൎമ്മം ഗൃഹസ്ഥന്ന് അധൎമ്മം. ഇങ്ങിനെ പരസ്പരം ധൎമ്മംത
ന്നെ അധൎമ്മമായും അധൎമ്മംതന്നെ ധൎമ്മമായും പരിണമിക്കുന്നു.
അപ്പോൾ ധൎമ്മമിന്നതാണെന്നും അധൎമ്മമിന്നതാണെന്നും തിട്ടപ്പെ
ടുത്തുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ടു സ്വധൎമ്മം
തന്നെ വലുതായിരിക്കുന്നു എന്നു മാത്രം പറയാം. എങ്കിലും, ആ
ത്മാവു രക്ഷിക്കപ്പെടുന്നത് എതൊരു പ്രകാരത്തിലുള്ള അനുഷ്ഠാനം
കൊണ്ടോ അതുമാത്രമേ ധൎമ്മം എന്നുള്ള അന്വൎത്ഥമായ നാമധേയ
ത്തിന്നു പാത്രമാകുവാൻ അൎഹിക്കുന്നുള്ളു. അപ്രകാരമുള്ള രക്ഷ, ആ
ത്മജ്ഞാനംകൊണ്ടാകുന്നുവെന്നും, അതിന്നു എത്രയോ ധൎമ്മാനുഷ്ഠാ
നം വേണമെന്നും, മാതൃഭക്തി, പിതൃഭക്തി, ഗുരുഭക്തി, രാജഭക്തി,
സജ്ജനഭക്തിമുതലായ ഗുണങ്ങളുണ്ടാകുമ്പോൾ അവൻ ശുദ്ധനാകു
മെന്നും, ആത്മജ്ഞാനമുണ്ടാകുമെന്നും, മുക്തനാകുമെന്നും, ഇപ്രകാ
രമാണ് ആത്മരക്ഷയെന്നും ഉപനിഷത്തുകൾ ഘോഷിക്കുന്നു. അതി
നാൽ മുഖ്യമായുള്ള ധൎമ്മശബ്ദാൎത്ഥം ആത്മരക്ഷതന്നെ. അതിൻെറ
സാധനങ്ങളിലും ഉപചാരാൽ ധൎമ്മശബ്ദാൎത്ഥം ഇരിക്കുന്നു. അപ്ര
കാരം പരലോകസാധനമായ ധൎമ്മത്തിന്ന് അധൎമ്മജ്ഞാനംകൂടി
ആവശ്യമാകയാലും, അത് അസാദ്ധ്യമാകയാലും, പൂൎവാചാൎയ്യന്മാർ
എങ്ങിനെയെല്ലാം വിധിച്ചിരിക്കുന്നുവോ അതുതന്നെ ധൎമ്മമായിരി
ക്കുന്നു. അപ്പോഴാകുന്നു അവരവൎക്കു വിഭാഗിച്ചിട്ടുള്ള ധൎമ്മത്തിൽ
'സ്വധൎമ്മം' എന്നൊരു പേർ പറഞ്ഞു വരുന്നതു. അതിനാൽ അ
വരവർ നില്ക്കുന്ന നിലയിൽ യാതൊരു ധൎമ്മമുണ്ടോ അതിൽ കാപ
ട്യമില്ലാതെ നടന്നുവെങ്കിൽ അതുതന്നെ ഉത്തമധൎമ്മം എന്നു കൂടി

പറയേണ്ടതാണ്. പിന്നെ, ഒരാൾ വളരെ ദ്രവ്യം ധർമ്മം ചെയ്തു എന്നു പറഞ്ഞാൽ, ദാനം ചെയ്തുവെന്നോ പരോപകാരാർത്ഥമായിട്ടു വളരെ ദ്രവ്യം ചിലവു ചെയ്തുവെന്നോ അർത്ഥം തോന്നുന്നുണ്ട്. അവിടെ ധർമ്മശബ്ദാർത്ഥം വ്യാപിക്കുന്നുണ്ടോ? എന്നാണെങ്കിൽ അവിടേയും വ്യാപിക്കുന്നുണ്ട്. എങ്ങിനെയെന്നാൽ അന്യജീവങ്ങളിൽ ദയകൊണ്ടാകുന്നു ദാനം ചെയ്യുന്നത്. ദയ എന്നുള്ളതു ധർമ്മത്തിന്റെ ഒരംഗമാകുന്നു. 'തപസ്സത്യം ദയാ ശൌചമിതിപാദാഃ കൃതേ കൃതാഃ' എന്നു ഭാഗവതത്തിൽ ധർമ്മപാദങ്ങൾ നാലാണെന്നു വർണ്ണിച്ചിരിക്കുന്നു. ഇങ്ങിനെ നാലുപാദങ്ങളുള്ള ധർമ്മത്തെ ഒരു വൃഷരൂപമായി വർണ്ണിച്ചിരിക്കുന്നു. 'സ്യാദ്ധർമ്മമസ്ത്രിയാം പുണ്യശ്രേയസീ സുകൃതം വൃഷഃ' എന്നു പര്യായങ്ങളാകുന്നു. വൃഷശബ്ദത്തിന്നു ധർമ്മമെന്നും കാളയെന്നും അർത്ഥമുള്ളതിനാൽ ധർമ്മത്തെ വൃഷരൂപമായി വർണ്ണിച്ചുവെന്നും മനസ്സിലാക്കുന്നതിന്നു വിരോധമില്ല. വൃഷവാഹനൻ ഈശ്വരനാണെന്നും വർണ്ണിച്ചു കാണുന്നുണ്ടല്ലോ. ധർമ്മാനുഷ്ഠാനമുള്ളവനിൽ ഈശ്വരൻ സാന്നിദ്ധ്യത്തെ ചെയ്യുന്നുവെന്നും പ്രസിദ്ധമാണ്. അതിരിക്കട്ടെ 'അഹിംസാ പരമോ ധർമ്മഃ' എന്ന വാക്യത്തിൽ പരമധർമ്മം അഹിംസയാകുന്നു എന്നല്ലെ പറഞ്ഞത്? ആത്മരക്ഷയാകുന്നു പരമമായ ധർമ്മം എന്നു പറഞ്ഞതു ശരിയായില്ല. എന്നുള്ള കക്ഷിയോട് ആത്മരക്ഷയും അഹിംസയും ഒന്നുതന്നെ എന്നുത്തരം പറയാവുന്നതാണ്. എങ്ങിനെയെന്നാൽ 'ഹിംസ' എന്നതിന്നു കൊല്ലുകയെന്നോ ദ്രോഹിക്കുകയെന്നോ അർത്ഥമാകുന്നു. ഈ ക്രിയയുടെ അഭാവമാകുന്നു 'അഹിംസ', അതായത് ഹിംസ ഇല്ലായ്ക; ഹിംസക്കു കർത്താവാകാതേയും കർമ്മമാകാതേയും ഇരിക്കുക. 'യ എനം വേത്തി ഹന്താരം യശ്ചൈനം മന്യതേ ഹതം ഉഭൌ തൌ ന വിജാനീതോ നായം ഹന്തി ന ഹന്യതേ' എന്നു ഗീതോപനിഷത്തിൽ വിവക്ഷിച്ചിട്ടുള്ള അർത്ഥം ഇതുതന്നെയാകുന്നു. ആത്മാവിൽ തോന്നുന്നതായ കർത്തൃത്വം കർമ്മത്വം മുതലായ ആരോപങ്ങൾ മിത്ഥ്യയാണെന്നറിഞ്ഞു* കേവലം, ചട്ടുക പ്രായമായിരിക്കുക എന്നാണല്ലോ വന്നുകൂടിയ അർത്ഥം.

* 'പ്രാരബ്ധായസമർപ്പിതം വപുരിതിഹ്യേഷാമനീഷാമമ' എന്ന് ആചാര്യസ്വാമികൾ പറഞ്ഞിട്ടുണ്ട്.

'ന കൎത്തൃത്വം ന കൎമ്മാണി ലോകസ്യ സൃജതിപ്രഭുഃ
ന കൎമ്മഫലസംയോഗം സ്വഭാവസ്തു പ്രവൎത്തതേ' എന്നുകൂടി ഭഗവൽഗീതയിൽ പറഞ്ഞിട്ടുണ്ട്. അതുകൊണ്ടു പ്രകൃതിയെ അനുകൂലിക്കുകയോ നിരോധിക്കുകയൊ രണ്ടും ആവശ്യമില്ല. അകൎത്താവായിത്തന്നെ ഇരിക്കുക എന്നുള്ളതാകുന്നു സൎവ്വകൎമ്മസന്ന്യാസമെന്നോ ഈശ്വരാൎപ്പണമെന്നോ പറയപ്പെടുന്നത്. ആത്മരക്ഷയും അതുതന്നെയാണ്. അതു കൂടാതെ ദേഹത്തിൽ അഹംബുദ്ധിയുള്ളവന്ന് 'അഹിംസാ പരമോധൎമ്മഃ' എന്നു പറവാൻ മാത്രമേ സാധിക്കു. 'കുട്ടിനീ പേഷിണി ചുല്ലീ ഉദകുംഭീ ച മാൎജ്ജനീ' എന്നുള്ള അഞ്ചു വിധം ഹിംസ കൂടാതെ ആരും ജീവിക്കുന്നില്ല. ജീവിച്ചിരിക്കുമ്പോൾതന്നെയാണ് ഈ ധൎമ്മം അനുഷ്ഠിക്കേണ്ടതും. അപ്പോൾ ആത്മരക്ഷയും അഹിംസയും ഒന്നായി. പക്ഷെ പ്രത്യക്ഷത്തെ മാത്രം പ്രമാണമാക്കി ചില പുസ്തകങ്ങളിൽനിന്നു ചിലതെല്ലാം പഠിച്ചതുകൊണ്ട് താൻ സൎവ്വജ്ഞനായി എന്നു വിചാരിക്കുന്നവർ ഈ വ്യാഖ്യാനത്തെ സമ്മതിക്കില്ലായിരിക്കും. അവരുടെ വാദം ഇതു, തന്നിഷ്ടംപോലെയുള്ള വ്യാഖ്യാനമാണെന്നു വന്നേക്കാം. എന്നാൽ എന്റെ വ്യാഖ്യാനംകൊണ്ട് ആൎക്കും ഉപദ്രവത്തിന്നിടയില്ല. അവരുടെ വ്യാഖ്യാനംകൊണ്ടുള്ള പരോപദ്രവം ഒരധൎമ്മമായിട്ടുകൂടി പരിണമിക്കുന്നുണ്ട്. 'ഗ്രന്ഥാനധീത്യവ്യാകൎത്തുമപി ദുൎമ്മേധസോപ്യലം' എന്നു മാഘത്തിൽ പറഞ്ഞിട്ടുണ്ടെങ്കിലും 'താനുണ്ണാത്തൊരു തേവർ വരത്തെദ്ദാനംചെയ്യാനാളായ്വരുമോ' എന്നു കുഞ്ചൻനമ്പ്യാർ പറഞ്ഞിട്ടുള്ളതും പരമാൎത്ഥമാണ്. പുതിയ പരിഷ്കാരം പൊതുജനങ്ങൾ കൊണ്ടാടുന്നുണ്ടെങ്കിലും 'ആയുൎവ്വൈഘൃതം' എന്നും മററുമുള്ള പദങ്ങളെ തെററിദ്ധരിച്ച് 'ആയുൎവ്വൈദ്ധൃതം' എന്നും ആയുശ്ശബ്ദത്തിന്ന ആയുഷ്ഷോദാ എന്നും മററും അൎത്ഥം കല്പിച്ച് പൊതുജനസമക്ഷത്ത് എത്തിക്കുന്നതു പുതിയ പരിഷ്കാരികൾക്കും രസിക്കുമെന്നു തോന്നുന്നില്ല. പരോപകാരം ധൎമ്മമാണെങ്കിലും പരോപദ്രവം അധൎമ്മമാണെന്നുള്ളതിലേക്ക് ആക്ഷേപമില്ല. ഭഗവൽഗീതയേയും ഉപനിഷത്തുകളേയും പലരും പലപ്രകാരത്തിലും ദൃഷ്ടാന്തമായി ഉപയോഗപ്പെടുത്തുന്നുണ്ട്. എന്നാൽ വിഷയവും വാക്യവും തമ്മിലു

ള്ള സംബന്ധം അവർ ആലോചിക്കാഞ്ഞിട്ടോ അവരുടെ ആലോചനാക്കു വിഷയമാകാഞ്ഞിട്ടോ അസംബന്ധത്തിലവസാനിക്കുന്നതായി പല ഘട്ടങ്ങളിലും കാണുന്നുണ്ട്. ശാസ്ത്രം പഠിച്ചതുകൊണ്ടു മാത്രം ശാസ്ത്രജ്ഞനാവുകയില്ല. 'പശ്യ നീലോല്പലദ്വന്ദ്വാൽ നിസ്സരന്തി ശിതാശ്ശരാഃ' എന്നു പറഞ്ഞാൽ സംസ്കൃതഭാഷയിൽ പരിചയിച്ച ഒരു കുട്ടി യഥാശ്രുതമായ പദാൎത്ഥം മനസ്സിലാക്കുമെങ്കിലും അൎത്ഥം വിരുദ്ധമായിത്തോന്നുന്നതല്ലാതെ അതിൻെറ സാരസ്യത്തെ ആസ്വദിപ്പാൻ ശക്തനാവില്ല. അറിവില്ലാത്തവൎക്കു ധൎമ്മാധൎമ്മമിന്നതാണെന്നു മനസ്സിലാക്കുവാൻ ഇങ്ങിനെ ചിലതിനെ ചൂണ്ടിക്കാണിച്ചതാണ്. ധൎമ്മാധൎമ്മങ്ങളെപ്പററി ഇങ്ങിനെ ചിലതൊക്കെ പറയാമെന്നല്ലാതെ സാഹിത്യസാഗരതരംഗങ്ങളിൽ കൂടികലൎന്നു മറിയുന്ന ധൎമ്മാധൎമ്മങ്ങളെ വേർപെടുത്തി ഒരുമിച്ചു സേതുബന്ധിക്കുന്നതിന്ന ആ വീരപുരുഷനായ ശ്രീരാമസ്വാമിക്കും അസാദ്ധ്യമായിട്ടുള്ളതാണെന്നും ഈശ്വരനും അവതാരഭേദങ്ങളെക്കൊണ്ട് കാലഗതിയെ അനുസരിച്ചുള്ള സ്വധൎമ്മങ്ങളെ മാത്രമേ നിലനിൎത്തുവാൻ യത്നിച്ചിട്ടുള്ളു എന്നും പുരാണസാരങ്ങളിൽ പ്രത്യക്ഷപ്പെട്ടു കാണുന്ന സ്ഥിതിക്ക് സംസാരപാരാവാരത്തിൽ പരിഭ്രമിച്ചലയുന്ന നാവികമൂഢന്മാരായ നാം കിടന്നു ചുഴഞ്ഞു നോക്കിയാലുണ്ടോ അവയെ കണ്ടെത്തുവാൻ സാധിക്കുന്നു?

എ. കൃഷ്ണൻ എമ്പ്രാന്തിരി.

---

# പറയന്മാർ

## IV



തമിഴ പ്രദേശങ്ങളിലെ പറയർ ശിവനേയും വിഷ്ണുവിനേയും ആരാധിക്കുന്നവരാണെങ്കിലും അവരുടെ പ്രധാന ദൈവം ഭഗവതിയുടെ ഒരു അവതാരഭേദമാണ്. അതായത് ഉഗ്രമൂൎത്തിയായ ഭദ്രകാളിയെതന്നെ. കാളിക്ക് അവർ പല പേരും കല്പിച്ചിട്ടുണ്ട്. ആ പ്രദേശങ്ങളിൽ പറ

യന്മാൎക്കു പല അവകാശങ്ങളും പദവികളും സിദ്ധിച്ചിട്ടുണ്ട്. മദ്രാസ്സിൽ ജോർജ്ജ് ടൌൺ എന്ന പട്ടണത്തിൽ ഒരു കുലദേവതയുടെ കഴുത്തിൽ താലി ചാൎത്തി മണവാളസ്ഥാനം വഹിക്കുവാനുള്ള അവകാശം ഇന്നും ഒരു പറയൻ നടത്തിവരുന്നുണ്ട്. മൈസൂരിൽ ഓരോ ഗ്രാമദേവതയുടെ പരികൎമ്മിയും ഒരു പറയൻതന്നെയാണ്. കാഞ്ചീപുരം, കുംഭകോണം, ശ്രീവില്ലിപുത്തൂർ, മുതലായ സ്ഥലങ്ങളിലുള്ള രഥങ്ങളുടെ കയറു വലിക്കുന്നതും പറയരാണ്. വൈഷ്ണവമതത്തിന്നു പ്രചാരംവരുത്തിയ ശ്രീരാമാനുജാചാൎയ്യർ ഇവരെ കൊല്ലത്തിൽ മൂന്നു ദിവസം ക്ഷേത്രത്തിൽ കടപ്പാൻ അനുവദിച്ചിട്ടുണ്ട്. കാരണം ചെൽവപ്പിള്ളയുടെ ബിംബം അദ്ദേഹത്തിന്നു കാട്ടിക്കൊടുത്തതുകൊണ്ടാണ്. പ്രസിദ്ധപ്പെട്ട ജഗന്നാഥക്ഷേത്രത്തിന്റെ ഉത്ഭവം ഒരു പറയൻ മുഖാന്തരമാണെന്നു പറയാം. അവരുടെ ഇടയിൽ ഇനിയും പല ഭക്തന്മാരുണ്ടായിട്ടുണ്ട്.

കൊച്ചി തിരുവിതാംകൂർ രാജ്യങ്ങളിൽ പറയന്മാൎക്കു ഈ ഔന്നത്യം സിദ്ധിച്ചതായി കാണുന്നില്ല. എന്നാൽ മതവിഷയത്തിൽ തമിഴ് പ്രദേശങ്ങളിലെ പറയരോടു ഏകദേശം അടുത്തിട്ടുതന്നെയാണ്. ശിവനേയും കാളിയേയും ഇവർ ആരാധിക്കുന്നുണ്ടെങ്കിലും സ്വന്തം വകയായി ക്ഷേത്രങ്ങൾ ഒന്നും ഇല്ല. പറയരുടെ ദൃഢഭക്തിയെപ്പററി പുളിന്ദീമോക്ഷം കഥയിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളത് മിക്കവൎക്കും അറിയാവുന്നതുകൊണ്ട് ആ കഥ ഇവിടെ എടുത്തു വിവരിക്കുന്നില്ല. എന്നാൽ പുളിന്ദി അഗ്നിപ്രവേശം ചെയ്യുന്നതിന്നു മുമ്പുള്ള അവളുടെ പ്രാൎത്ഥനകളിൽ ചിലത് താഴെ കാണിക്കാം.

൧. പുഷ്പാണി സന്തു മമ ദൈവതചേന്ദ്രിയാണി-
ധൂപോഗുരുൎവ്വപുരിദം ഹൃദയം പ്രദീപഃ
പ്രാണാഹവിംഷികരണാനി തപാക്ഷതാശ്ച
പൂജാഫലം വ്രജതു സാമ്പ്രതമേഷജീവഃ

൨. വാഞ്ഛാമിനാഹമിഹ സൎവ്വജനാധിപത്യം
ന സ്വൎഗ്ഗഭൂമിമതുലാന്നപദം വിധാതുഃ

ഭൂയോ ഭവാമി യദി ജന്മനി ജന്മനിസ്യാം
തൽപാദപത്മവിലസന്മകരന്ദഭൃംഗി:

൩. ജന്മാനി സന്തു മമ ദൈവശതാധികാനി-
മായാനമേവിശതുചിത്തമബോധഹേതു:
കിഞ്ചിൽക്ഷണാൎദ്ധമപി തേ ചരണാരവിന്ദാൽ
നാപേതുനാഥഹൃദയം ചരണൌ നമസ്തേ

പറക്കനാർ മുതലായ മഹാന്മാരുടെ വംശത്തിൽ ജനിച്ചവരാണെന്നുള്ള അഭിമാനം ഇന്നും ചില പറയരിൽ കണ്ടുവരുന്നുണ്ട്.

ഇപ്പോഴുള്ള പറയന്മാർ ഭദ്രകാളിയെ സേവിക്കുന്നവരാണ്. കൊടുങ്ങല്ലൂർ ഭരണി ഒരു പ്രധാന അടിയന്തിരമായി ഇവർ വിചാരിക്കുന്നുണ്ട്. ഭരണിക്ക് അവരുടെ ഇടയിലുള്ള വെളിച്ചപ്പാടന്മാർ വാദ്യഘോഷത്തോടുകൂടി വന്നു ഭഗവതിയെ സേവിച്ചു പോകുന്ന പതിവ് ഇപ്പോഴും ഉണ്ട്. കാരണവന്മാൎക്കു കലശം കഴിക്കുക എന്ന ഒരു കൎമ്മം ഇവരുടെ ഇടയിൽ നടപ്പുണ്ട്. പറക്കുട്ടിയും ചാത്തനും ഇവർ ഉപാസിക്കുന്ന മൂൎത്തികളാണ്. മററു ജാതിക്കാരും ഈ മൂൎത്തികൾക്കു വഴിപാടു കഴിച്ചു വരാറുണ്ട്.

എളങ്കുന്നപ്പുഴ ക്ഷേത്രത്തിന്റെ ഉത്ഭവം ഒരു പറയൻ വഴിക്കാണെന്നു പറഞ്ഞു വരുന്നുണ്ട്*.

പറയന്മാർ ശവം പായയിൽ പൊതിഞ്ഞു കുഴിച്ചിടുകയാണ് പതിവ്. കുഴിയിൽ കുറെ അരിയുംകൂടി ഇട്ടിട്ടുണ്ടായിരിക്കും. അത് അന്തരിച്ച ജീവന്റെ അഹോവൃത്തിക്കാണത്രെ. അവർ പതിനാറു ദിവസത്തെ പുലകൊള്ളും. ക്രിയാദികൾ മററു താന്നജാതിക്കാർ ചെയ്യുന്നതുപോലെതന്നെ ആകുന്നു. ചാത്തപുലക്കും പെററപുലക്കും അശുദ്ധത്തിനു വ്യത്യാസം കല്പിച്ചിട്ടുണ്ട്. ഒരു

* ഈ പുസ്തകത്തിൽ 'ഇതിഹാസവനിത' എന്ന കഥയുടെ ആദ്യം ഈ സംഗതിയെപ്പററി വിശദമായി വൎണ്ണിച്ചിട്ടുണ്ട്. ര. ര. പ.

വയസ്സിനു താഴെയുള്ള കുട്ടി മരിച്ചാൽ ബാലാശൗചമാത്രമേയുള്ളു. പെററപുലയിൽ മതസംബന്ധമായ ക്രിയാദികൾ ചെയ്യരുതു എന്നേ ഉള്ളു. ചത്തപുലയിൽ ഉപ്പും മാംസവും ഉപയോഗിച്ചുകൂടാ എന്നു നിർബ്ബന്ധമുണ്ടെങ്കിലും ഉപ്പു അവർ സാധാരണയായി ഉപയോഗിക്കുന്നുണ്ട്.

കൊട്ടകെട്ടൽ, പനമ്പുനെയ്ത്തു, കൊട്ടമടച്ചിൽ, ഇതുകളാണ് പറയന്മാരുടെ സാധാരണതൊഴിൽ. ചിലർ കൃഷിപ്പണിയും ചെയ്യും. പക്ഷേ പോത്തുകളെ പൂട്ടി ഉഴുകയില്ല. പോത്തിനെ തൊട്ടാൽ കുളിക്കണമെന്നാണ് അവരുടെ നിശ്ചയം. ഉഴുന്നതിന്നു മൂരികളായാൽ വിരോധമില്ല. പ്രയത്നം ചെയ്തു ഉപജീവിക്കുന്നവരല്ലാതെ നിലവും പുരയിടവും ഉള്ള പറയന്മാർ അപൂർവമാണ്. കയ്ത്തൊഴിലിൽ മിടുക്കന്മാരായ പറയന്മാരുണ്ട്. സാധാരണ ദിവസക്കൂലി ഒരു പറയനു രണ്ടുണയിൽ കവിയാത്ത വിലക്കുള്ള നെല്ലു മാത്രമേ ഉള്ളു. കൂലിയുടെ ആദായവും പണിയുടെ വെടുപ്പും വിചാരിച്ചു കച്ചവടക്കാർ അവക്കു മുമ്പിന്നു സഹായിക്കാറുണ്ട്.

ഭക്ഷണത്തിൽ പറയർ പുലയരിൽനിന്നു അധികം വ്യത്യാസപ്പെട്ടവർ അല്ലെങ്കിലും പശുമാംസം പച്ചതന്നെ തിന്നുന്നതുകൊണ്ടു പുലയക്കുകൂടി പറയരെ നിഷിദ്ധമാണ്.

ഉള്ളാടൻ, നായാടി, പുലയർ ഈ മൂന്നു ജാതികളൊഴിച്ച് മററെല്ലാവരുടേയും ചോർ പറയർ തിന്നും. പറച്ചാള സാധാരണ കുന്നിൻ ചരുവുകളിലാണ്. ഉയന്ന ജാതിക്കാർ ചാളക്ക് അടുത്തുവരുന്നതു കണ്ടാൽ അവർ കുടിവിട്ടു ഓടിമാറുന്നു. ഏകദേശം അര ഫർലോംഗ് തീണ്ടലുണ്ടത്രെ. മഹമ്മദീയരുടേയും ക്രിസ്ത്യാനികളുടേയും പുലയരുടേയും കിണറുകൾ അവർ തൊടാറുണ്ട്. നാട്ടുപുറങ്ങളിലുള്ള ഭഗവതിക്ഷേത്രങ്ങളിൽ അടിയന്തരദിവസം പറയർ ചെല്ലുക പതിവുണ്ട്. എന്നാൽ അവർ എത്രയോ ദൂരെ മാറിനില്ക്കുന്നതല്ലാതെ ക്ഷേത്രം തൊടുകയോ അടുത്തു പെരുമാറുകയോ ചെയ്യുക പതിവില്ല. പുലയൻ പറയരിൽ ഉയന്ന ജാതിയാണ്. ജാത്യാചാരനിഷ്ഠയുള്ള ഒരു പുലയർ പറയനെ തൊട്ടതുകൊണ്ടു ബാധിച്ചിട്ടുള്ള അശുദ്ധി കളയുന്നതിന്നു അഞ്ചു പ്രാവശ്യം കുളിക്കു

കയും തന്റെ ദേഹത്തിൽനിന്നു കുറെ ചോരകളകയും ചെയ്യു മത്രെ.

അവരിൽ പുരുഷന്മാർ മുണ്ടു മുട്ടമറെ ഞാത്തി ഉടുക്കുകയില്ല. രണ്ടാംമുണ്ട് പതിവില്ല. ഉയൎന്ന ജാതിക്കാരുടെ നേരെയുള്ള ഭക്തി യോ അവരെ ഉള്ള പേടിയോ ഇതിന്നു കാരണമായി വിചാരിക്ക പ്പെടുന്നു. കാതിൽ നാലോ അഞ്ചോ കടുക്കനിടാറുണ്ട്. കാതി ന്റെ തുളയുടെ വലിപ്പം പിന്നെ കുറെക്കൂടി ഇടുന്നതിന്നു ഞെരു ക്കമില്ലാത്ത നിലയിലാണ്. പിച്ചളമോതിരവും ചിലർ ഇടാറു ണ്ട്. ചിലർ തല വളൎത്തുന്നവരും ചിലർ മുടിവെട്ടുന്നവരും ആ കുന്നു. മുഖക്ഷൌരം പതിവില്ല.

സ്ത്രീകൾ കച്ചമുറി അരയിൽ ചുററുക മാത്രമേയുള്ളു. അവ രും മുട്ടമറച്ചു ഉടുക്കാറില്ല. ശരീരത്തിന്റെ മററു ഭാഗങ്ങളെല്ലാം നഗ്നതന്നെ. തലമുടി നിറുകയിൽ കെട്ടി അല്പമൊന്നു പിന്നാ ക്കം ചാച്ചിട്ടിരിക്കും. കാതിൽ മരത്തോടയും കഴുത്തിൽ പളുങ്കു മാലയും കയ്യിന്മേൽ പിച്ചളവളയും മോതിരങ്ങളും അവരുടെ പ്ര ധാന ആഭരണങ്ങളാകുന്നു. കോലടിയാണ് അവരുടെ പ്രധാന വിനോദം.

പറയന്മാർ പുലയരേക്കാൾ ശക്തികൂടിയവരാണ്. ഇതു മറ്റ ട്ടിച്ചിയുടെ മിടുക്കായിരിക്കണം. നിറം സാധാരണ കറപ്പാണ്. മുടിയും കറപ്പുതന്നെ. എന്നാൽ എണ്ണ തേക്കുന്നത് അപൂൎവ്വമാ യതുകൊണ്ട് ചെമ്പിച്ചിരിക്കും. വലിയ കൊലുക്കനെയുള്ള മൂക്കും കറുത്ത വട്ടക്കണ്ണും പറയൎക്കു സാധാരണയാണ്. കുളി ചുരുക്കമേ ഉള്ളൂ. ഒരു കോടിവസ്ത്രം ഉടുത്താൽ മറെറാരു കോടി കിട്ടുന്നതുവ രെ ആ വസ്ത്രം അരയിൽ ഇരിക്കും. ഊണും ഉടുപ്പും ആകപ്പാടെ ആഭാസമെന്നേ പറയേണ്ടു.

നീചജാതിയിൽ ജനിച്ചു മുറാളന്മാരായി തീൎന്നു കഷ്ടപ്പെട്ടു കാ ലം കഴിച്ചുവരുന്ന പറയന്മാർ ക്രിസ്തുമതക്കാരുടെ ഉപദേശങ്ങൾക്കു വഴിപ്പെട്ടു അവരിൽ പലരും ആ മതത്തിൽ ചേൎന്നു കുറെശ്ശ എഴു

ത്തും വായനയും അഭ്യസിച്ചു തുടങ്ങീട്ടുണ്ട്. പറയന്മാരിൽ സംഗീതത്തിന്നു വാസനയുള്ളവർ പലരും ഉണ്ട്. കളവു തൊഴിലായി എടുത്തുവരുന്ന പറയന്മാർ തങ്ങളുടെ കുട്ടികളേയും ആ തൊഴിൽ അഭ്യസിപ്പിച്ചുവരുന്നുണ്ടെങ്കിലും ക്രിസ്തുമതക്കാരുടെ പരിശ്രമംകൊണ്ട അവർ ക്രമേണ അഭിവൃദ്ധിയെ പ്രാപിക്കുന്നതായി കാണുന്നു.

# ഉപനിഷത്തുകൾ



ഉപനിഷത്ത് എന്നു പറയപ്പെടുന്ന ഗ്രന്ഥങ്ങൾ നമ്മുടെ വേദങ്ങളിൽ ഉൾപ്പെട്ടവയാകുന്നു. അവയിൽ പ്രതിപാദിക്കപ്പെടുന്ന വിഷയം ആത്മതത്വമാകുന്നു. അതിനാൽ അവ ഏററവും സാരമായിട്ടുള്ളവയാകുന്നു. ഉപനിഷത്തുകൾക്കു വേദാന്തമെന്നു പേർ പറയുന്നു. വേദാന്തമെന്നു വെച്ചാൽ വേദങ്ങളുടെ അന്തമെന്നൎത്ഥം: അറിയപ്പെടുന്ന വിഷയങ്ങളുടെ അവസാനം. അതിനപ്പുറത്ത് അറിയപ്പെടേണ്ടതായിട്ടു യാതൊന്നുമില്ല എന്നു താല്പൎയ്യം. ഉപനിഷത്തുകൾക്കു 'രഹസ്യം' എന്നും പേരുണ്ട്. എന്തെന്നാൽ സാധനചതുഷ്ടയത്തെ § സമ്പാദിച്ച് ആത്മോ

§ സാധനചതുഷ്ടയം— 1. നിത്യാനിത്യ വസ്തുവിവേകം—നിത്യമായിട്ടുള്ള വസ്തുവിന്നത്, അനിത്യമായിട്ടുള്ള വസ്തുവിന്നത്, എന്നു വേർതിരിച്ചറിയുക,

2. ഇഹാമുത്രഫലഭോഗവിരാഗം—ഇഹലോകത്തിലും പരലോകത്തിലും കൎമ്മഫലങ്ങളെ അനുഭവിക്കുന്നതിൽ വിരാഗത.

3. ശമാദിഷൾക്കസമ്പത്തി—ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം എന്നീ ആറുകൂട്ടത്തേയും സമ്പാദിക്കുക. മനസ്സിനെ സ്വലക്ഷ്യത്തിൽ നിൎത്തുന്നതു ശമം; രണ്ടുവക ഇന്ദ്രിയങ്ങളേയും വിഷയങ്ങളിൽനിന്നു നിവൎത്തിപ്പിച്ച് സ്വസ്വഗോളത്തിൽ സ്ഥാപിക്കുന്നതു ദമം; ബാഹ്യവൃത്തികളെ ആശ്രയിക്കാതിരിക്കുന്നത് ഉപരതി; ചിന്ത, വിലാപം എന്നിവകൂടാതെ അഖിലതികാ

പദേശത്തിന്നധികാരിയായിരിക്കുന്നവന്നു മാത്രമേ വേദാന്തശാസ്ത്ര
ത്തെ ഉപദേശിപ്പാൻ പാടുള്ളുവെന്നാണ് വിധി. ശ്രുതിശിരസ്സ്
എന്ന് ഉപനിഷത്തുകൾക്കു വേറൊരു പേരുണ്ട്. ദേഹത്തിന്നു
ശിരസ്സ് എപ്രകാരം മുഖ്യമായിരിക്കുന്നുവോ അതുപോലെ സകല
വേദങ്ങളുടേയും സാരം ഉപനിഷത്തുകളിൽ (വേദാന്തശാസ്ത്രത്തിൽ)
അടങ്ങിയിരിക്കുന്നതിനാൽ അവയ്ക്കു ശ്രുതിശിരസ്സ് എന്നു പേർ
പറയുന്നു.

ഉപനിഷത്തുകൾ നമ്മുടെ വേദങ്ങളിൽ ഉൾപ്പെട്ടവയാണെ
ന്ന് ആദ്യം പറഞ്ഞുവല്ലൊ. അതിനാൽ ഉപനിഷത്തുകളെപ്പ
റ്റിത്തന്നെ ഇനിയും വിസ്തരിക്കുന്നതിന്നു മുമ്പായി വേദമെന്നു
വെച്ചാലെന്താണെന്നും, അതിൽ എന്തൊരു സ്ഥാനമാണ് ഉപനി
ഷത്തുകൾ വഹിക്കുന്നതെന്നും, താഴെ പറയുന്നു.

വേദം അനാദിയാകുന്നുവെന്നതു പുരാണപ്രസിദ്ധമാണ
ല്ലൊ*. അതിന്നു കാലത്തുണ്ടായതെന്നു പറവാൻ ആർക്കും കഴിയു

---

രപൂർവ്വകം സർവ്വദുഃഖങ്ങളേയും സഹിക്കുന്നതു തിതിക്ഷ; ശാസ്ത്രത്തേയും ഗുരുവാ
ക്യത്തേയും ആസ്തിക്യബുദ്ധിയോടുകൂടി ഗ്രഹിക്കുന്നത് ശ്രദ്ധ; ശുദ്ധബ്രഹ്മത്തിൽ
തന്നെ ബുദ്ധിയെ സർവ്വദാ സ്ഥാപിക്കുന്നതു സമാധാനം.

4. മുമുക്ഷുത്വം — മോക്ഷം കിട്ടേണമെന്ന് അതികഠിനമായ ഇച്ഛ.

* വേദം എന്ന ശബ്ദത്തിന്ന് ജ്ഞാനം, അറിവ്, എന്നർത്ഥമാകുന്നു. അതിനാൽ
ഹിന്തുക്കളുടെ ഇടയിൽ ഏററവും പരിശുദ്ധമായി ഗണിക്കപ്പെടുന്ന ശാസ്ത്രവും
വേദമെന്നു പറയപ്പെടുന്നു. പുരാതനകാലത്തിൽ വേദത്തിൽ മന്ത്രങ്ങൾ അ
ല്ലെങ്കിൽ ഛന്ദസ്സുകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. വിചാരിക്കുക എന്നർത്ഥമു
ള്ള ഒരു ധാതുവിൽനിന്നാണ് മന്ത്രശബ്ദമുണ്ടായത്. ഛന്ദസ്സ് എന്നുവെച്ചാൽ
സർവ്വത്ര വ്യാപിച്ചിരിക്കുന്ന ഒരു ബുദ്ധിശക്തി എന്നർത്ഥമാകുന്നു. ജഗൽകാര
ണനായിരിക്കുന്ന പരമാത്മാവിന്റെ തപശ്ശക്തികൊണ്ട്, അല്ലെങ്കിൽ ഇച്ഛാ
മാത്രംകൊണ്ട്, (മഹത്തായ സങ്കല്പശക്തികൊണ്ട്) ആണ് സർവ്വപ്രപഞ്ചവും
സൃഷ്ടിക്കപ്പെട്ടിട്ടുള്ളത് എന്നതു പ്രസിദ്ധമാണല്ലൊ. അങ്ങിനെ സൃഷ്ടിക്ക
പ്പെട്ടിട്ടുള്ള പ്രപഞ്ചത്തിൽ അടങ്ങിയിരിക്കുന്ന സൂക്ഷ്മതത്വങ്ങളേയും ജഗദീ
ശ്വരനാൽ വ്യവസ്ഥാപിതങ്ങളായിരിക്കുന്ന വിവിധ നിയമങ്ങളേയും സൂക്ഷ്മദ
ർശികളായ പുരാതന ഋഷിമാർ സാക്ഷാലായി കണ്ടറിഞ്ഞ് അവയെ ലോകോ
പകാരാർത്ഥമായി ശബ്ദരൂപേണ പ്രകാശിപ്പിച്ചു. അവയാണ് മന്ത്രങ്ങൾ. പി
ന്നീട് അനവധികാലം കഴിഞ്ഞതിന്റെശേഷം വേദവ്യാസമഹർഷി അവയെ

ന്നതല്ല. ഹിന്തുക്കളുടെ ചതുർവ്വിധപുരുഷാർത്ഥങ്ങൾക്കു സാധനഭൂതമായും, പതിനാലു വിദ്യകൾക്കും അറുപത്തിനാലു കലകൾക്കും മൂലഭൂതമായുമിരിക്കുന്ന വേദങ്ങളെ ജഗൽകാരണനായും പരമാത്മാവായുമിരിക്കുന്ന ഭഗവാൻ ആദികവിയായിരിക്കുന്ന ബ്രഹ്മാവിന്നായിക്കൊണ്ടുപദേശിച്ചു. ബ്രഹ്മാവ് അവയെ സ്വപുത്രന്മാരായ മരീച്യാദികൾക്കുപദേശിച്ചു. അവരിൽനിന്നു ശിഷ്യപ്രശിഷ്യാദിപരമ്പരയാ വേദങ്ങൾ സർവ്വത്ര പ്രചാരമായി ഭവിച്ചു. ദ്വാപരയുഗത്തിലാണ് വേദവിസ്താരകർത്താവായ വേദവ്യാസമഹർഷിയുടെ അവതാരം. അദ്ദേഹം വേദങ്ങളെ എല്ലാം ഋക്ക്, യജുസ്സ്, സാമം, അഥർവ്വം* എന്നിങ്ങിനെ നാലു സംഹിതകളായി വിഭാഗിച്ചു തൻെറ നാലു ശിഷ്യന്മാരെ പഠിപ്പിച്ചു. ഋക്‌സംഹിത പൈലൻ എന്ന ശിഷ്യനും, യജുസ്സംഹിത വൈശമ്പായനൻ എന്ന ശിഷ്യനും, സാമം എന്ന സംഹിത ജൈമിനി എന്ന ശിഷ്യനും, അഥർവ്വസംഹിത സുമന്തു എന്ന ശിഷ്യനും, ഉപദേശിച്ചു. പൈലാദികൾ അവരവരുടെ സംഹിതകളെ സ്വസ്വശിഷ്യന്മാൎക്കുമുപദേശിച്ചു. മേൽപറഞ്ഞ ഋക്ക്, യജുസ്സ്, സാമം, അഥർവം എന്നീ നാലു വേദങ്ങളിലും മന്ത്രം, ബ്രാഹ്മണം, ആരണ്യകം, എന്നിങ്ങിനെ മൂന്നു ഭാഗങ്ങളുണ്ട് ‡ അവയിൽ മന്ത്രം, ബ്രാഹ്മണം എന്നീ ഭാഗങ്ങളിൽ

---

നാലാക്കി വിഭാഗിച്ച് സ്വശിഷ്യന്മാൎക്കുപദേശിച്ചു. ഇങ്ങിനെയാണ് വേദത്തിന്ന് അനാദിത്വം.

* ആദ്യം ഋക്ക്, യജുസ്സ്, സാമം എന്നീ മൂന്നു സംഹിതകൾ മാത്രമേ പ്രമാണമായി സ്വീകരിക്കപ്പെട്ടിരുന്നുള്ളു. അവയ്ക്കു 'ത്രയീവിദ്യാ' എന്നു പേരുമിട്ടിരിക്കുന്നു. അഥർവ്വസംഹിത വേദങ്ങളുടെ കൂട്ടത്തിൽ പിന്നീടു ചേൎക്കപ്പെട്ടതാകുന്നു. ത്രയീവിദ്യ എന്ന പേർതന്നെ അഥർവ്വസംഹിതയെ ആദ്യം ഉൾപ്പെടുത്തീട്ടുണ്ടായിരുന്നില്ല എന്നതിലേക്കു തെളിവാകുന്നു.

‡ 'മേൽപറഞ്ഞ നാലു സംഹിതകളിൽവെച്ച് ഋഗ്വേദത്തിന്നാകുന്നു ഉള്ളതിലധികം പഴമ. അതു മറ്റുള്ള സംഹിതകൾക്കടിസ്ഥാനമായിട്ടുള്ളതാകുന്നു. ഋഗ്വേദം എന്നുവെച്ചാൽ ഋക്കുകൾ അടങ്ങിയിരിക്കുന്ന വേദമെന്നൎത്ഥം. 'ഋക്ക്' എന്നതിന്ന് സ്തുത്യമായിട്ടുള്ള പദ്യം എന്നൎത്ഥമാകുന്നു. അതിൽ മിക്കതും ഉൽകൃഷ്ടദേവന്മാരെപ്പററിയുള്ള സ്തോത്രങ്ങളാകുന്നു. സാമവേദത്തിലുള്ള മിക്കഭാഗവും ഋഗ്വേദത്തിൽനിന്നെടുക്കപ്പെട്ടതാകുന്നു, സോമയാഗത്തിൽ ഗാനസ്വരേണ ഉച്ചരിക്കുന്നതിന്നായി ഒരു പ്രത്യേകരീതിയിൽ രചിക്കപ്പെട്ടിരിക്കുന്ന

യജ്ഞയാഗാദിനിത്യനൈമിത്തികകൎമ്മങ്ങളേയും, അവയെ അനു
ഷ്ഠിക്കേണ്ട വിധങ്ങളേയും, അതിനുള്ള അധികാരിയേയും, ചെ
യ്യിപ്പിക്കുന്നവരുടെ യോഗ്യതയേയും, ആരാധിക്കപ്പെടേണ്ട ദേവന്മാ
രേയും, ആ ദേവന്മാരെ ഉദ്ദേശിച്ചുള്ള മന്ത്രങ്ങളേയും, അതാതു കൎമ്മ
ങ്ങളുടെ ഫലങ്ങളേയും, പിന്നേയും അനേകവിഷയങ്ങളേയും, പററി
പ്രതിപാദിക്കുന്നു. അതിനാൽ ആ ഭാഗം കൎമ്മകാണ്ഡം എന്നു പ
റയപ്പെടുന്നു. ആരണ്യം എന്ന ഭാഗത്തിൽ വാനപ്രസ്ഥാശ്രമികൾ
ക്കു ¶ വേണ്ടുന്ന വിഷയങ്ങളെ പ്രതിപാദിക്കുന്നു: ഈശ്വരനെ ഉപാ
സിക്കുന്നതിനുള്ളമാൎഗ്ഗമായ സാംഖ്യയോഗം, നിഷ്കാമകൎമ്മയോഗം,
തപസ്സ്, സഗുണനിൎഗ്ഗുണബ്രഹ്മോപാസനാവിധി, ആത്മലക്ഷ
ണം, കൎമ്മസന്ന്യാസം, ഭക്തി, വൈരാഗ്യം മുതലായവയേയും, അ

---

വെന്നു മാത്രമേയുള്ളു. യജുസ്സംഹിതയിലും ഋഗ്വേദത്തിൽനിന്നു കടം വാങ്ങീട്ടു
ള്ള ഋക്കുകൾ അനവധിയുണ്ട്. പക്ഷെ അതിൽ അവയ്ക്കുപുറമെ സൂത്രരൂപേണ
യുള്ള ഗദ്യങ്ങളുമുണ്ട്. അതിലെ ഗദ്യപദ്യങ്ങളെല്ലാം യാഗാദിവിവിധകൎമ്മ
ങ്ങൾക്കുപയോഗപ്പെടുത്തത്തക്കവണ്ണമാണ് ക്രമപ്പെടുത്തിയിരിക്കുന്നത്. വൈ
ദികമായിട്ടുള്ള മന്ത്രങ്ങൾക്കും സൂത്രരൂപേണയുള്ള ഗദ്യങ്ങൾക്കും പുറമെ വേദ
ത്തിൽ ബ്രാഹ്മണം എന്നൊരംശമുണ്ട്. വിവിധ ദേവന്മാരെ കുറിച്ചുള്ള സ്തുതി
കൾക്കും അവരെ ഉദ്ദേശിച്ചു ചെയ്യപ്പെടുന്ന യാഗാദികൎമ്മങ്ങൾക്കും തമ്മിലുള്ള
സംബന്ധത്തേയും മററുമാണ് ഇതിൽ മുഖ്യമായി പ്രതിപാദിക്കുന്നത്. ബ്രാ
ഹ്മണഗ്രന്ഥങ്ങൾ മിക്കതും ഗദ്യരീതിയിലാണ് എഴുതപ്പെട്ടിട്ടുള്ളത്. ബ്രാഹ്മ
ണഗ്രന്ഥങ്ങളുടെ അവസാനത്തിൽ ആരണ്യകങ്ങൾ എന്നൊരു ഭാഗമുണ്ട്.
അതിൽ പ്രധാനമായി ആത്മതത്വമാണ് പ്രതിപാദിക്കപ്പെടുന്നത്. ആര
ണ്യകങ്ങൾ കാട്ടിൽ ചെന്നിരുന്ന് (വിജനപ്രദേശത്തിരുന്നുകൊണ്ട്) അദ്ധ്യയ
നം ചെയ്യേണ്ടുന്നവയാകുന്നു. ഉപനിഷത്ത്, അല്ലെങ്കിൽ ബ്രഹ്മപ്രതിപാദക
മായ വിദ്യ, ആരണ്യകഗ്രന്ഥങ്ങളിലാണ് അടങ്ങിയിരിക്കുന്നത്. മേൽപറഞ്ഞ
എല്ലാ വേദഭാഗങ്ങൾക്കുംകൂടി 'ശ്രുതി' (സാക്ഷാലായി കേൾക്കപ്പെട്ടത്) എ
ന്നു പേർ പറയുന്നു. സകല സംശയങ്ങളേയും തീൎക്കുന്നതിന്നു ഹിന്തുക്കൾക്ക്
ഏററവും പ്രമാണമായിട്ടുള്ളത് ഇതാകുന്നു. ധൎമ്മശാസ്ത്രപ്രതിപാദകങ്ങളായ
സ്മൃതികൾ പ്രാമാണ്യത്തിൽ രണ്ടാമതായിട്ടേ നില്ക്കുന്നുള്ളു." (Macdonell's
Sanskrit Literature)

¶ തങ്ങൾ ചെയ്യേണ്ടതായ വിവിധലോകവ്യവഹാരങ്ങളെ ആസകലം യഥാവി
ധി ചെയ്തതിന്റെശേഷം കാട്ടിൽ പോയി അവിടെ ഇരുന്നു നല്ല വൈദികമാ
ൎഗ്ഗത്തിൽ കാലക്ഷേപം ചെയ്യാനിച്ഛിക്കുന്നവൎക്ക്.

വസ്തു് അംഗങ്ങളായിട്ടുള്ള പല വിഷയങ്ങളേയും ഇതിൽ പ്രതിപാദിക്കുന്നു. അതിനാൽ ഇതു ജ്ഞാനകാണ്ഡമെന്നു പറയപ്പെടുന്നു. മിക്ക ഉപനിഷത്തുകളും ആരണ്യകത്തിൽ ഉൾപ്പെട്ടവയാകുന്നു. കർമ്മകാണ്ഡത്തിൽ പറയപ്പെട്ടിട്ടുള്ള കർമ്മങ്ങളെ ഫലാപേക്ഷ കൂടാതെ ഈശ്വരാർപ്പണമായി അനുഷ്ഠിക്കുന്നതായാൽ ഒരുവൻെറ അന്തഃകരണം പരിശുദ്ധമായി ഭവിക്കുന്നതാണ്. ഉപാസനകളെ വേണ്ടവിധം ചെയ്യുന്നതായാൽ അവൻെറ ചിത്തം വിക്ഷേപരഹിതമായും ഏകാഗ്രമായും ഭവിക്കുന്നു. ഇവ രണ്ടും ആത്മജ്ഞാനം സമ്പാദിക്കുന്നതിന്നു സാധനങ്ങൾ മാത്രമാകുന്നു. ജ്ഞാനകാണ്ഡത്തിൽ നിന്നാണ് ആത്മതത്ത്വത്തിൻെറ യഥാർത്ഥസ്വരൂപം മനസ്സിലാകുന്നത്. ആത്മാവിൻെറ യഥാർത്ഥമായ സ്വരൂപജ്ഞാനം മോക്ഷത്തിന്നു സാക്ഷാൽ സാധനമാകുന്നു. അതിനാൽ വേദത്തിൽ ജ്ഞാനകാണ്ഡമാണ് ഏററവും ഉൽകൃഷ്ടമായി ഗണിക്കപ്പെടുന്ന ഭാഗം. അതുകൊണ്ടു ജ്ഞാനകാണ്ഡത്തിൽ അടങ്ങിയിരിക്കുന്ന ഉപനിഷത്തുകൾ സകല വേദങ്ങളുടേയും സാരമാണെന്നും, അതിനാൽ അവയ്ക്കു വേദാന്തമെന്നും, രഹസ്യമെന്നും, വേദശിരസ്സെന്നും പേരുകൾ പറയുന്നുവെന്നും, ആദ്യം പറഞ്ഞതു യുക്തംതന്നെയായിരിക്കുന്നു.

ജ്ഞാനകാണ്ഡമായ വേദങ്ങൾ, അതായത് ഉപനിഷത്തുകൾ, മുമ്പ് അസംഖ്യമുണ്ടായിരുന്നുവെങ്കിലും കാലംകൊണ്ട് അവയിൽ അനേകം നശിച്ചുപോയിരിക്കുന്നു. ഇപ്പോൾ നൂററെട്ടു് * ഉപനിഷത്തുകളെ മാത്രം കണ്ടുപിടിച്ച് അച്ചടിച്ചിട്ടുണ്ട്. ഈ നൂററെട്ടിൽവെച്ചു പത്തുപനിഷത്തുകൾ ഏററവും പ്രധാനമായിട്ടുള്ളവയാകുന്നു. എന്തെന്നാൽ എല്ലാ ഉപനിഷത്തുകളുടേയും സാരം ആ പത്തിൽ അടങ്ങിയിരിക്കുന്നു. ശേഷമുള്ളവയെല്ലാം അവയുടെ വിസ്താരം മാത്രമാകുന്നു. അവ (1) ഈശാവാസ്യം (2) കേനം (3) കഠം (4) പ്രശ്നം (5) മുണ്ഡകം (6) മാണ്ഡൂക്യം (7) തൈത്തിരീയം (8)

* ചില പാശ്ചാത്യപണ്ഡിതന്മാരുടെ ഉത്സാഹം നിമിത്തം ഇപ്പോൾ ഇരുനൂററിമുപ്പത്തഞ്ചോളം ഉപനിഷത്തുകളെ കണ്ടുകിട്ടിയിരിക്കുന്നു.

ഐതരേയം (9) ഛാന്ദോഗ്യം (10) ബൃഹദാരണ്യകം എന്നിവയാകുന്നു ‖ ഈ പത്തുപനിഷത്തുകൾക്കും അദ്വൈതമതസ്ഥാപകനായ ശങ്കരാചാര്യസ്വാമികളും, വിശിഷ്ടാദ്വൈതം എന്ന മതത്തെ സ്ഥാപിച്ചിട്ടുള്ള രാമാനുജാചാര്യസ്വാമികളും, ദ്വൈതമതസ്ഥാപകനായ മധ്വാചാര്യസ്വാമികളും, അവരവരുടെ മതത്തെ അനുസരിച്ചു ഭാഷ്യം ചെയ്തിട്ടുണ്ട്. § മലയാളത്തിൽ ശങ്കരാചാര്യസ്വാമികളുടെ അദ്വൈതമതത്തിന്നാണ് അധികം പ്രചാരമുള്ളത്. മററുള്ള രണ്ടു മതങ്ങളുടേയും ശരിയായ സ്വരൂപജ്ഞാനം നമ്മുടെ ഇടയിൽ കഷ്ടിയാകുന്നു.

മേൽപറഞ്ഞ എല്ലാ ഉപനിഷത്തുകളും ഋഗാദി നാലു വേദങ്ങളിൽ ഏതെങ്കിലും ഒന്നിനോടു ചേർന്നിരിക്കുന്നു.

'ഉപനിഷത്ത്' എന്ന പദം ഉപ—നി—സദ്— എന്ന മൂന്നു ശബ്ദങ്ങൾകൂടി ചേർന്നതാകുന്നു. ഉപ= സമീപത്തിൽ; നി=താഴെ; സദ്= ഇരിക്കുക: ശിഷ്യൻ ഉപദേശം വാങ്ങുന്നതിനായി ഗുരുവിന്റെ സമീപത്തിൽ ചെന്നിരിക്കുക എന്നർത്ഥം. എന്നാൽ വ്യാഖ്യാതാക്കന്മാർ ഈ പദത്തിന്നു മറെറാരു വിധമാണ് അർത്ഥം കൊടുക്കുന്നത്. അതു പ്രകൃതത്തിലേക്കു യോജിച്ചുമിരിക്കുന്നു. ഉപ; നി= ഏററവും; സദ് (അവസാദനേ)=നശിപ്പിക്കുന്നു: സംസാരത്തിന്നു ഹേതുഭൂതമായിരിക്കുന്ന അവിദ്യയെ തീരെ നശിപ്പിക്കുന്നുവെന്നർത്ഥം. അല്ലെങ്കിൽ സദ് ധാതുവിന്നു ഗത്യർത്ഥമാവാം. അപ്പോൾ ബ്രഹ്മത്തെ പ്രാപിപ്പിക്കുന്നുവെന്നർത്ഥമായി. മോക്ഷേച്ഛുവായവൻ ബാഹ്യവിഷയങ്ങളിലുള്ള ഇച്ഛയെ നിവൃത്തിപ്പിച്ച് ആചാര്യന്റെ

---

‖ ചിലർ ഇതിൽ 'ശ്വേതാശ്വതരം' എന്ന ഉപനിഷത്തുകൂടി ചേർത്ത് പതിനൊന്നുപനിഷത്തുകളെ മുഖ്യമായി പറയുന്നു.

§ വ്യാസമഹർഷിയുടെ വേദാന്തസൂത്രങ്ങൾ, മേൽപറഞ്ഞ ദശോപനിഷത്ത്, ഭഗവൽഗീത, എന്നീ മൂന്നു കൂട്ടത്തിന്നും തന്റെ മതത്തെ അനുസരിച്ചു ഭാഷ്യം ചെയ്യുംപോലെ ഒരുവൻ ഒരു മതസ്ഥാപകനായി ഭവിക്കുകയുള്ളു. ഈ മൂന്നു കൂട്ടത്തിന്നുംകൂടി പ്രസ്ഥാനത്രയം എന്നു പേർ പറയുന്നു. മേൽപറഞ്ഞ മൂന്നാചാര്യന്മാരും അവരവരുടെ മതത്തെ അനുസരിച്ച് അവ മൂന്നിന്നും ഭാഷ്യം ചെയ്തിട്ടുണ്ട്.

സമീപെ ചെന്ന് അദ്ദേഹത്തിൽനിന്നു ഗ്രഹിക്കുന്ന വിദ്യ, ജീവാത്മാവിനെ പരമാത്മാവിൻെറ സമീപത്തിൽ കൊണ്ടുപോയി ചേത്ത്, അവിദ്യാബീജത്തിൽ നിന്നുണ്ടായിട്ടുള്ള സംസാരവൃക്ഷത്തെ വേരോടുകൂടി ഛേദിച്ച്, ജനനമരണരൂപമായ സാംസാരദുഃഖത്തിന്നു കാരണമായ അവിദ്യയെ നശിപ്പിക്കുന്നതിന്നു സാധനമായിരിക്കുന്നതിനാൽ ആ വിദ്യ ഉപനിഷത്ത് എന്നു പറയപ്പെടുന്നു. അതിനാൽ ബ്രഹ്മവിദ്യയ്ക്കു് ഉപനിഷത്ത് എന്നു പേർ സിദ്ധിച്ചു. ബ്രഹ്മവിദ്യയെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളും ഉപചാരമായി ഉപനിഷത്തുകൾ എന്നു പറയപ്പെടുന്നു.

മുമ്പറഞ്ഞ പത്തുപനിഷത്തുകൾക്കും ഒരു ക്രമം കൊടുത്തിട്ടുണ്ട്. അതിൽ ഒന്നാമതായി വരുന്നത് ഈശാവാസ്യോപനിഷത്താകുന്നു. ഈ ഉപനിഷത്ത് ശുക്ലയജുഃസംഹിതയിൽ ചേൎന്നതാകുന്നു. ശുക്ലയജുഃസംഹിതയെപ്പററി പരമ്പരയായി ഒരിതിഹാസം പറഞ്ഞുവരുന്നുണ്ട്. യജുഃസംഹിതയുടെ ഈ അംശത്തെപ്പററി ഈ ഉപന്യാസത്തിൽ ഇതിന്നു മുമ്പു പ്രസ്താവിച്ചിട്ടില്ലാത്തതിനാൽ അതിനെ സംബന്ധിച്ചു കുറച്ചൊന്നു പറയുന്നത് അപ്രകൃതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. വേദവ്യാസമഹൎഷി വേദങ്ങളെ എല്ലാം ഋക്ക്, യജുസ്സ്, സാമം, അഥവം എന്നിങ്ങിനെ നാലായി വിഭാഗിച്ച് സ്വശിഷ്യന്മാരായ പൈലൻ, വൈശമ്പായനൻ, ജൈമിനി, സുമന്തു, എന്നിവൎക്കുപദേശിച്ചുവെന്നും, അവർ അവരവരുടെ സംഹിതകളെ സ്വസ്വശിഷ്യന്മാൎക്കുമുപദേശിച്ചുവെന്നും, മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. യജുവേദധരനായിരിക്കുന്ന വൈശമ്പായനന്ന് യാജ്ഞവല്ക്യൻ മുതലായി അനേകം ശിഷ്യന്മാരുണ്ടായിരുന്നു. അങ്ങിനെയിരിക്കുന്ന കാലത്ത് ഒരിക്കൽ വൈശമ്പായനന് ബ്രഹ്മഹത്തി, ബാലഹത്തി, എന്നിങ്ങിനെയുള്ള മഹാപാപങ്ങളെ ചെയ്യുന്നതിന്നിടയായി. എങ്ങിനെയെന്നാൽ, പണ്ടു മേരുപവ്വതത്തിൽവെച്ച് ഋഷിമാരുടെ ഒരു സമാജമുണ്ടായി. അതിന്ന് യാതൊരു ഋഷിയാണ് വരാതിരിക്കുന്നത് ആ ഋഷിക്ക് ഏഴു രാത്രികളുള്ളിൽ ബ്രഹ്മഹത്യാപാപം സംഭവിക്കുന്നതാണ് എന്നു മുനിമാരെല്ലാവരുംകൂടി ഒരു നിശ്ചയം ചെയ്തിട്ടുണ്ടായിരുന്നു. വൈശമ്പായ

നൻ മാത്രം ആ നിശ്ചയത്തെ ലംഘിച്ചു. അതു ഹേതുവായിട്ടു ലേശം വിചാരിക്കാതെയുള്ള ബ്രഹ്മഹത്തിയും, കാലുകൊണ്ടു തൊടുക നിമിത്തം തന്റെ മരുമകനായ ഒരു ബാലൻ മരിച്ചുപോകയാൽ സ്ത്രീയഹത്തിയും അതിനാൽ ബാലഹത്തിലും, ദൈവഗത്യാ ചെയ്യാൻ സംഗതി വന്ന വൈശമ്പായനന്റെ ശിഷ്യന്മാർ ഗുരുവിന്റെ നിർദ്ദേശപ്രകാരം അദ്ദേഹത്തിന്റെ പാപശാന്തിക്കായിക്കൊണ്ടു് ഉഗ്രമായ തപസ്സു ചെയ്തു. അതു നിമിത്തം ചരകൻ അദ്ധ്യക്ഷ മുതലായ അദ്ദേഹത്തിന്റെ ശിഷ്യന്മാർ പ്രഖ്യാതന്മാരായി ഭവിച്ചു. എന്നാൽ സഹപാഠികളായ വേറെയും ചിലർ തപസ്സു ചെയ്യുന്നതു കണ്ടിട്ടു് യാജ്ഞവല്ക്ക്യൻ "ഹേ ഭഗവൻ! ഇവരുടെ തപസ്സുകൊണ്ടെന്തു പ്രയോജനമാണുണ്ടാകുന്നത്? ഞാൻ അത്യുഗ്രമായ തപസ്സു ചെയ്യുന്നതാണ്" എന്ന് സ്വഗുരുവായ വൈശമ്പായനനോടു പറഞ്ഞു. സഹപാഠികളായവരെ ഇങ്ങിനെ അധിക്ഷേപിക്കുന്നതു കേട്ടു് ഗുരു വളരെ ക്രോധത്തോടുകൂടി യാജ്ഞവല്ക്ക്യനോടു് ഇങ്ങിനെ പറഞ്ഞു: "നീ ബ്രാഹ്മണരെ അവമാനിക്കുന്നു. അങ്ങിനെയുള്ള ഒരു ശിഷ്യനെക്കൊണ്ടു് എനിക്കു് ഒരു പ്രയോജനവുമില്ല. അതിനാൽ എന്നിൽനിന്നു പഠിച്ചിട്ടുള്ള വേദത്തെ ത്യജിച്ചുപൊയ്ക്കൊൾക". യാജ്ഞവല്ക്ക്യൻ മഹാഗംഭീരപുരുഷനായിരുന്നതിനാൽ തന്റെ ഗുരുവായ വൈശമ്പായനനിൽനിന്നു ഗ്രഹിച്ചിട്ടുള്ള യജുർവ്വേദത്തെ ഛർദ്ദിച്ച് അദ്ദേഹത്തിന്റെ സമീപത്തിൽനിന്നുപോയി. യാജ്ഞവല്ക്ക്യൻ ഛർദ്ദിച്ചിട്ടുള്ള ആ യജുസ്സുകളെ നോക്കീട്ടു് വേദലോലുപന്മാരായ ഋഷികൾ ഛർദ്ദിക്കപ്പെട്ടിട്ടുള്ളതിനെ വിപ്രരൂപേണ സ്വീകരിക്കുന്നത് അനുചിതമാണെന്നു വിചാരിച്ച് തിത്തിരി എന്ന പക്ഷി രൂപേണ ചെന്നു യാജ്ഞവല്ക്ക്യനാൽ ത്യക്തമായിട്ടുള്ള യജുസ്സുകളെ സ്വീകരിച്ചു. അന്നു മുതല്ക്കു് അതു തൈത്തിരീയശാഖ എന്നു പ്രസിദ്ധമായി ഭവിച്ചു. അതിന്റെശേഷം യാജ്ഞവല്ക്ക്യൻ തന്റെ ഗുരുവിങ്കൽനിന്നു മുമ്പു സിദ്ധിച്ചിട്ടുണ്ടായിരുന്നതിലധികം യജുസ്സുകളെ സമ്പാദിക്കണമെന്ന ഉദ്ദേശത്തോടുകൂടി നാലു വേദങ്ങൾക്കുമീശ്വരനായ ആദിത്യഭഗവാന്റെ അടുക്കൽചെന്ന് അദ്ദേഹത്തെ സേവിച്ചു. യാജ്ഞവ

ല്ക്യന്റെ ഭക്തികൊണ്ടു സന്തുഷ്ടനായിട്ട് ആദിത്യഭഗവാൻ ഒരു കുതിരയുടെ രൂപം ധരിച്ചുകൊണ്ടു പുതിയതായ യജുസ്സുകളെ അദ്ദേഹത്തിന്നു ദാനം ചെയ്തു. ഇങ്ങിനെ സൂര്യനിൽനിന്നു സിദ്ധിച്ചിട്ടുള്ള വേദത്തെ യാജ്ഞവല്ക്യൻ കണ്വമദ്ധ്യന്ദിനപ്രഭൃതികളായ സ്വശിഷ്യന്മാൎക്കുപദേശിച്ചു. അശ്വരൂപത്തെ ധരിച്ചിരിക്കുന്ന സൂര്യനാൽ തന്റെ വാജങ്ങളിൽനിന്ന്, അല്ലെങ്കിൽ കേസരങ്ങളിൽനിന്ന്, നൽകപ്പെട്ടതാകയാൽ ആ ശാഖകൾക്കു 'വാജസനി' എന്നു പേർ സിദ്ധിച്ചു. അവയെ ഗ്രഹിച്ചിട്ടുള്ളവർ 'വാജസനേയികൾ' എന്നു വിളിക്കപ്പെടുന്നു. ഇങ്ങിനെ യജുൎവ്വേദം രണ്ടു വകയായിട്ടുണ്ട്. ഒന്നു വേദവ്യാസനിൽനിന്നു വൈശമ്പായനനു സിദ്ധിച്ച് അദ്ദേഹം സ്വശിഷ്യന്മാരായ ചരകാധ്വൎയ്യുവാദികൾക്കുപദേശിച്ച സംഹിത. അത് കൃഷ്ണയജുഃസംഹിത എന്നു പറയപ്പെടുന്നു. രണ്ടാമത്തേതു യാജ്ഞവല്ക്യനു സൂര്യനിൽനിന്നു സിദ്ധിച്ച് അദ്ദേഹം സ്വശിഷ്യന്മാരായ കണ്വമദ്ധ്യന്ദിനാദികളെ പഠിപ്പിച്ചിട്ടുള്ള സംഹിത. അതു ശുക്ലയജുഃസംഹിത എന്നു പറയപ്പെടുന്നു. ശുക്ലയജുഃസംഹിത, അല്ലെങ്കിൽ വാജസനേയിസംഹിത, രണ്ടു കാണ്ഡമായിട്ടാകുന്നു. അതിൽ ആകെ 40 അദ്ധ്യായമുണ്ട്. ഒന്നാമദ്ധ്യായം ഒന്നാംമന്ത്രം മുതൽ 39-ാമദ്ധ്യായത്തിന്റെ അവസാനംവരെ ദൎശപൂൎണ്ണമാസാശ്വമേധാന്തം കൎമ്മകാണ്ഡം പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഒടുക്കത്തേതായ 40-ാമദ്ധ്യായത്തിൽ 18 മന്ത്രങ്ങളെക്കൊണ്ടു ജ്ഞാനകാണ്ഡം പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഈ അദ്ധ്യായം ജ്ഞാനകാണ്ഡപ്രതിപാദകമാകയാലും, ബ്രഹ്മവിദ്യാപരന്മാരായിട്ടുള്ളവരുടെ സംസാരത്തെ സകാരണം നശിപ്പിക്കുന്നതിനാലും ഇതിന്നു ബ്രഹ്മവിദ്യോപനിഷത്ത് എന്നു പേർ പറയുന്നു. ഇതിലെ ആദ്യത്തെ മന്ത്രം 'ഈശാവാസ്യം' എന്നിങ്ങിനെ ആരംഭിക്കുന്നതിനാൽ ഇതിന്ന് ഈശാവാസ്യോപനിഷത്ത്, അല്ലെങ്കിൽ ഈശോപനിഷത്ത് എന്നാണ് സാധാരണയായി ഒരു പേർ പറഞ്ഞു വരുന്നത്.

ഇങ്ങിനെ ഓരോ ഉപനിഷത്തും മുമ്പറഞ്ഞപ്രകാരം ഋഗാദിവേദങ്ങളിൽഏതെങ്കിലും ഒന്നിനെ സംബന്ധിച്ചാണിരിക്കുന്നത്.

ഈ ഉപന്യാസം ഇപ്പോൾ തന്നെ സാമാന്യത്തിലധികം ദീൎഘമായി ഭവിച്ചിരിക്കുന്നതിനാൽ ഇനി അവയെ പററി പ്രത്യേകം വിസ്തരിക്കുവാനായി തല്ക്കാലം ശ്രമിക്കുന്നില്ല.‡

കെ. എം.

---

തപതീസംവരണം

# വഞ്ചിപ്പാട്ടു

1. വെള്ളിമലത്തമ്പുരാന്റെ പള്ളിമടിത്തടം തന്നിൽ
പള്ളികൊള്ളും തമ്പുരാട്ടി പാണിപത്മത്തിൽ
2. പ്രേമരസത്തോടു വാഴിച്ചോമനിക്കും കിളിപ്പെണ്ണേ!
താമസിയാതെൻ ചാരത്തു വന്നിരുന്നാലും
3. തണ്ടലരിളം തേനിന്റെ തണ്ടകററും മൊഴി! നിന്നെ-
ക്കണ്ടകാലം മറന്നല്ലോ കടുപ്പം തന്നെ!
4. ഇന്നു നിന്നെയിതംപോലെയൊന്നു കാണ്മാനിടവന്ന-
തെന്നുടെ കണ്ണിന്റെ പുണ്യമെന്നേ ചൊല്ലാവൂ
5. കണ്ടതുകൊണ്ടായില്ല, നിൻ കണ്ഠകളശബ്ദം കേട്ടേ
വേണ്ടവണ്ണമെനിക്കൊരു തൃപ്തിയാവുള്ളു
6. ഭൂരികൌതൂഹലത്തോടും പോരികെന്നരികിലേക്കു
ശാരികമാർമണിയാളേ! ശങ്കിച്ചീടൊല്ലേ
7. പാലും പൂവമ്പഴങ്ങളും ചേലു കൂടും ചെറുതേനും
നീലക്കരിമ്പിനുടെയനീശമിതെല്ലാം

---

‡ ഈ ഉപന്യാസമെഴുതുന്നതിനു സഹായമായി തീൎന്നിട്ടുള്ള ഗ്രന്ഥങ്ങളുടെ പേരുകൾ— (1.) പൂന ആനന്ദാശ്രമം വക ഈശാവാസ്യോപനിഷത്ത് (2.) കോയമ്പത്തൂർ കുപ്പുസ്വാമികൾ തമിഴിൽ ഭാഷാന്തരം ചെയ്തിട്ടുള്ള പഞ്ചദശോപനിഷത്ത് (3.) ശിവറാവുവിന്റെ ഉപനിഷദർത്ഥദീപികയിൽ പെട്ട ഈശാവാസ്യോപനിഷത്ത് (4.) പ്രൊഫെസർ മാക്ഡൊനൽ എന്ന പാശ്ചാത്യപണ്ഡിതന്റെ സംസ്കൃത് ലിറററേച്ചർ എന്ന ഗ്രന്ഥം.

8. വഴിപോലെകഴിച്ചിന്നുവഴിക്ഷീണമൊസകലം-
മൊഴിവാക്കിയിരുന്നാലുമോമലാളേ! നീ
9. പാടവമൊക്കുംനീയിന്നുപാട്ടുള്ളപോലൊരുകഥ
പാടിക്കേൾപ്പിക്കാതിരുന്നാൽപന്തിയാവില്ല.
10. വഞ്ചിക്കുവാൻനോക്കേണ്ടാനീയഞ്ചിതമാംനിലക്കൊരു
വഞ്ചിപ്പാട്ടുപാടിത്തന്നാവിട്ടയക്കുഞാൻ
11. ശ്രീരംഗത്തിൻനിലയമാംനാരായണപ്രഭുമുമ്പാം
സാരാശയമെഴുംബുധസത്തമന്മാരും
12. പാട്ടിലായനിൻെറവഞ്ചിപ്പാട്ടിലേററംഭ്രമിച്ചുതാം-
ക്കേട്ടിരിക്കുന്നുഞാൻമേനികേററുകയല്ലേ
13. സമ്പ്രതിമേനവശാനാംസമ്പ്രീതികരമാണേററം
സംഭ്രമമുള്ളെൻമോഹംനീസാധിപ്പിക്കേണം
14. കൂററുകാരിയാംനീപൊടിപാററുകൊരുതോണിപ്പാട്ടി-
ന്നേററുപാടിക്കൊള്ളാമെന്നോതേററുഞാൻപോരേ?
15. ഇത്തരംപറഞ്ഞതുകേട്ടുത്തരംശാരദമിതി-
നുത്തരമക്കിളിപ്പെണ്ണുമുരച്ചാളേവം
16. ഏട്ടുമാറുംഷട്പദങ്ങളൊട്ടുകൊരുവിധംതീർത്തും-
വിട്ടുകാത്തഴിക്കുംചില്ലീവില്ലാട്ടത്താലേ
17. മട്ടലരമ്പനെക്കണ്ണിൽചുട്ടകേമനെയിട്ടു
നട്ടംതിരിച്ചമരുന്നനാഥേ! പാർവതി
18. മുമ്പിട്ടീടുംമൂഢകങ്ങളമ്പിക്കുവാൻമിടുക്കുള്ള
കുംഭിരാജമുഖനുണ്ണിത്തമ്പുരാൻതന്നെ
19. തന്മടിയിലെടുത്തുവെച്ചമ്മവെച്ചുലാളിച്ചീടും-
മമ്മയാമെൻഭഗവതി! ധർമ്മദൈവമേ!
20. ബ്രഹ്മവിഷ്ണുരുദ്രാദികളൻപയിൽധ്യാനിക്കുംപരം-
ബ്രഹ്മമൂർത്തേ! പരമേശി! ബ്രഹ്മാണ്ഡാരാദ്ധ്യേ!
21. ഉൾക്കളത്തിലുറപ്പോടേത്തുകഴൽക്കുതൊഴുന്നോരു
മക്കളെപ്പോലോർത്തുകാക്കുംമാമറവേരേ!
22. മഞ്ജുമലയുടെയൈശ്യമഞ്ജുളശ്രീവിലാസമേ!
കഞ്ജസായകാരാധ്യാംബരകന്ദളയോളേ!

23. പാകരസാദികൾചേരും ശ്രീകവിതാസസ്യംമഹാ-
മൂകചിത്തവയലിലും മുളച്ചുപൊങ്ങാൻ

24. ശങ്കയില്ലാതുതകീട്ടും നിൻകടാക്ഷകാളമേഘ-
മെങ്കൽകൃപാമൃതം പൊഴിയ്ക്കേണമെന്നെന്നും

25. ഭാരതത്തിലൊരുകഥാസാരമെടുത്തുരചെയ്‌വാ-
നാരംഭിച്ചിടുന്നിതാഞാനാഗമാത്മികേ!

26. ഭാരതിയംഭവതിയിന്നേരമൊന്നുകനിഞ്ഞാലേ
ഭാരമേറുമെന്നാരംഭം ഭംഗിയായ്ത്തീരൂ

27. എങ്കിലോപണ്ടിന്ദുവംശത്തിങ്കലുണ്ടായ്വന്നുപോലും
മങ്കമാർക്കുകാമനൊരുമന്നവശ്രേഷ്ഠൻ

28. സംവരണാഖ്യനായുള്ളോസ്സാർവ്വഭൌമൻതന്നുരാനെ-
സ്സംവരണംചെയ്യുനിന്നുസർവ്വസമ്പത്തും

29. കായബലം, കാന്തി, നീതിന്യായമാദിഗുണമേന്താ-
ലായവന്നുകിടനില്പാനാരുമില്ലല്ലാ.

30. ധർമ്മലോപംവരാതവനിമ്മഹിവാണരുളുമ്പോൾ
നന്മവന്നുവളന്നിതുനാട്ടുകൾക്കെല്ലാം

31. വാട്ടമില്ലാതരികളെക്കൂട്ടത്തോടേകൊന്നൊടുക്കി
നാട്ടിലെല്ലാംജയക്കൊടിനാട്ടിനരേന്ദ്രൻ

32. സൂര്യമന്ദാനന്ദപ്രദൻസൂര്യദേവസേവാരതൻ
കാര്യംവിട്ടുകളിയ്ക്കാതുള്ളാര്യസമ്മതൻ

33. ശാസ്ത്രമെല്ലാംപഠിച്ചവൻശാസ്ത്രവിധിപിഴയ്ക്കാതെ
കാത്തുവാണുകുടികളെക്കാശ്യപീകാന്തൻ

34. കൂട്ടരോടുമൊത്താനൃപശ്രേഷ്ഠനൊരുദിനംപള്ളി-
വേട്ടയാടാൻപുറപ്പെട്ടുവേണ്ടതിൻവണ്ണം

35. ഈട്ടി, വേല്, മുലയ്ക്കയും, തോട്ടി, വാളും, മഴു, മൂച്ച്
കൂട്ടിവെച്ചകട്ടത്തില, കുന്തശൂലങ്ങൾ,

36. ആവനാഴി, വില്ല്, മറ്റുമിവകയാമായുധങ്ങ-
ളാവോളമെടുത്തേററമാത്തുവിളിച്ചും

37. മുന്നടന്നുപടജ്ജനം, മന്നവനുമശ്വമേറി
മന്ദംമന്ദമെഴുന്നള്ളിമന്ദരധീരൻ

38. തമ്പുരാന്റെയെഴുന്നള്ളത്തിൻപുഷ്കലാംവിധംകാണ്മാൻ
ഗോപുരാഗ്രമേറിനിന്നുതാമരാക്ഷികൾ

39. കാമനോടുകിടയൊത്താബ് ഭൂമണാളൻതന്നെക്കണ്ടു
കാമവഹ്നിയേററകരൾകരിഞ്ഞുപോയി

40. വൃദ്ധപുരസ്ത്രീജനങ്ങളദ്ധരേശമുടിത്തട്ടിൽ
ശുദ്ധമലർനിരത്തുകിശ്ശുഷ്കാന്തിയോടേ

41. ഉച്ചൈസ്സായ്‌വിളങ്ങുംവെള്ളത്താശ്വത്തിന്റെപുറത്തേറി-
യുച്ചൈശ്രവസ്സിൻപുറത്തങ്ങുമ്പർകോൻപോലെ,

42. എല്ലാവർക്കുംതിരുമേനിതെല്ലുനേരംകാട്ടിക്കൊണ്ടു
മെല്ലെമെല്ലെനടകൊണ്ടുമേദിനീനാഥൻ

43. പാരംവഴിപോയനേരംദൂരദിക്കിൽകാണായ്വന്നു
നീരന്ധ്രമായിരുണ്ടുള്ളഘോരകാന്താരം

44. നാട്ടുച്ചയ്ക്കുപോലുംവെയിൽതട്ടുവാനിടയാകാത്ത
മട്ടുതിങ്ങിയിടതൂർന്നമാമരങ്ങളാൽ

45. മാനത്തുചെന്നുരസ്സുന്നാക്കാനനത്തെത്തൃക്കൺപാർത്തു
മാനവേന്ദ്രനുളവായിമാനസാഹ്ലാദം

46. ഓടിയണഞ്ഞവരേററംപേടിയാവുംപടിയുള്ളാ-
ക്കാടിളക്കിത്തുടങ്ങിനാർകൌതുകത്തോടും

47. ഘോരംകൊടുങ്കാററുവീശുംനേരംകടലെന്നപോലാം-
ക്രൂരവനംകിടന്നൊന്നുകുലുങ്ങിപ്പോയി

48. കാട്ടാനകൾ,കരിമ്പുലിക്കൂട്ടം,ചെന്നായ്,കരടികൾ,
കാട്ടുപോത്തു,ഖണ്ഡാമൃഗം,കടുവകളും

49. എട്ടടിമാൻ,പന്നി,സിംഹംതൊട്ടമൃഗപ്പരിഷക-
ളെട്ടുദിക്കുംമുഴങ്ങുമാറേററമുച്ചത്തിൽ

50. കൂട്ടംകൂടിക്കൂക്കിവിളികൂട്ടുംഭടരുടെഘോഷം
കേട്ടവരന്നങ്ങുമിങ്ങുമോട്ടംതുടങ്ങി

51. മണ്ടുമിടയ്ക്കാക്കൂട്ടക്കാർകണ്ടുചാട്ടുംപലശസ്ത്രം
കൊണ്ടുചത്തുമലയ്ക്കുന്നുക്രൂരജന്തുക്കൾ

52. ഉടക്കൂടുടനിതാക്കൂട്ടമങ്ങോട്ടോടുമേല-
മടവിടിഞ്ഞിറങ്ങിനാലിടയ്ക്കും നോക്കി

53. സടകുടഞ്ഞലറിവിട്ടുടപെട്ടലാംഗൂലങ്ങൾ-
ക്കടമിടഞ്ഞണഞ്ഞുള്ളകേസരികളെ

54. സ്വർമ്മൂലമെന്നവണ്ണമഭ്രദേശകേസരിയാ-
ല്ലർദ്ധചന്ദ്രമെയ്യകൊന്നൊന്നത്തലെന്നിയെ

55. കത്തിയമ്പുവൃന്ദവാൻതൂകിമത്തകുംഭികുലത്തിന്റെ
മസ്തകത്തെപ്പിളർക്കുമ്പോളുഡുഫലത്തെല്ലാം

56. മഞ്ഞുതുള്ളിവീഴുംപോലെമന്നിലുമാംമുത്തുമണി
പങ്കമില്ലാതുതിരുന്നുപാർക്കുകിൽചിത്രം

57. നേരംപോക്കായ്നൃപനെയ്യുംകൂരമ്പേറ്റാമൃഗങ്ങൾതൻ-
ചോരതള്ളിയൊലിക്കുന്നുചോലകൾപോലെ;

58. ഒട്ടൊന്നുമല്ലതുതളംകെട്ടിനിന്നുചിലേടത്തു
കാട്ടുകാളിക്കായ്ക്കുരുതികൂട്ടിയപോലെ.

59. ഒന്നുരണ്ടുനാഴികകൊണ്ടുഗ്രമൃഗജന്തുക്കളെ-
ക്കൊന്നുകൊന്നൊടുക്കിയവനക്കാന്താരത്തെ

60. ഒന്നാന്തരംഭീരുക്കൾക്കുംനന്നായുന്നുകളിയാടാ-
വുന്നവിധമാക്കിത്തീർത്താനെന്നതേവേണ്ടൂ.

61. വാട്ടമില്ലാതവനേവംവേട്ടയാടിനടക്കുമ്പോൾ
കൂട്ടംപിരിഞ്ഞുതാമരക്കാട്ടിൽചെന്നെത്തി

62. ഏററംവഴിപാഞ്ഞുപാഞ്ഞുതെററലഞ്ഞനരേന്ദ്രാശ്വം
മൂററമായ്പൈദാഹംമൂത്തുകുററംപിഴച്ചു.

63. പിന്നെത്തൃക്കാൽനടയായിത്തന്നെലാത്തുംതമ്പുരാനും-
മുന്നിൽക[illegible]നായ്വന്നിതൊരുമുഗ്ദ്ധഗാത്രിയാൾ

(തുടരും)

വള്ളത്തോൾ നാരായണമേനോൻ.

# കാളിദാസൻ

(തുടൎച്ച)



ഡാക്ടർ ഭാവോദായജിയുടെ അഭിപ്രായപ്രകാരം ഇവ ശരിയാണെന്നുള്ളതിനു നല്ല ലക്ഷ്യങ്ങൾ ഉണ്ടു്. ജൈനന്മാരുടെ ചില കൃതികൾപ്രകാരം ക്രിസ്ത്വാബ്ദം മൂന്നാം ശതവൎഷം സമീപിച്ചു് ഒരു വൃദ്ധഭോജൻ ഉണ്ടായിരുന്നെന്നും, അദ്ദേഹത്തിനു മാനതുംഗസൂരി എന്നു് ഒരാചാൎയ്യനുണ്ടായിരുന്നെന്നും കാണുന്നില്ലെന്നില്ല. എന്നാൽ, ഇതിൽ എന്തോ ഒരു തെററു പററിട്ടുണ്ടെന്നുള്ളതു പ്രത്യക്ഷമാകുന്നു. എന്തുകൊണ്ടെന്നാൽ, ചില ജൈനപ്രാമാണികന്മാരുടെ അഭിപ്രായത്തിൽ മാനതുംഗൻ ബാണന്റെയും, മയൂരന്റെയും സമകാലികനായിരുന്നെന്നു കാണുന്നു; ഇവർ രണ്ടാളും ഏഴാം ശതവൎഷാരംഭത്തിൽ ജീവിച്ചിരുന്നവരാണെന്നുള്ളതിനു തൎക്കവുമില്ല. ഹൎഷചരിതത്തിൽ ബാണൻ, താൻ ഹൎഷവൎദ്ധനന്റെ രാജധാനിയെ സന്ദൎശിച്ചതു വൎണ്ണിക്കുന്നുണ്ടു്. ഈ ഹൎഷവൎദ്ധനശിലാദിത്യൻ ഹ്യുവെൻഷ്വാങ് എന്ന ബൌദ്ധമിഷണറിയെ സല്ക്കരിച്ച കന്യാകുബ്ജിലെ ശിലാദിത്യൻതന്നെ എന്നതിനു വേണ്ട തെളിവുകൾ ഉള്ള സ്ഥിതിക്കു ഭോജന്മാരുടെ കാലത്തെസ്സംബന്ധിച്ചു മുമ്പു പറഞ്ഞ അഭിപ്രായവ്യത്യാസത്തിനു അവകാശമില്ലാതെ പോകുന്നു.

വിക്രമാദിത്യനെപ്പററി വിക്രമചരിതം, സിംഹാസനദ്വാത്രിംശതി, വേതാളപഞ്ചവിംശതി മുതലായ കൃതികളിലുള്ള കഥകൾ എല്ലാം നോക്കിയതിൽ വിക്രമാദിത്യാബ്ദസ്ഥാപകൻ എന്നു പറയുന്ന ആ മഹാരാജാവു ധീരനും ഉദാരനുമായ ഒരു വീരനായിരുന്നു എന്നു കാണുന്നുണ്ടെങ്കിലും അദ്ദേഹം ഒരു വലിയ വിദ്യാപ്രോത്സാഹകനായിരുന്നു എന്നു തെളിയുന്നില്ല. എന്നുതന്നെയുമല്ല, അദ്ദേഹത്തിനു സിദ്ധസേനസൂരി എന്നൊരു ജൈനാചാൎയ്യനുണ്ടായിരു

ന്നതായുള്ള ജൈനകൃതികൾ പറയാൻ ഭാവമുണ്ട്*. കഥാസരിത്സാഗരത്തിലും കൌശാംബിരാജാവായ നരവാഹനദത്തനോടു വിക്രമാദിത്യനെപ്പററി കണ്വൻ പറഞ്ഞു കേൾപ്പിക്കുന്നതായി ചില കഥകൾ കാണ്മാനുണ്ട്. നാസിക്കിലെ ഒരു ശിലാലിഖിതപ്രകാരം നാഭാഗൻ, നഹുഷൻ, ജനമേജയൻ, യയാതി, ബലരാമൻ മുതൽപേരുടെ കൂട്ടത്തിൽ യശോനിധിയായ ഒരു വിക്രമാദിത്യനെപ്പററിയും പ്രസ്താവം കാണുന്നുണ്ട്. ഈ വിക്രമാദിത്യന്മാർ എല്ലാം ഒന്നാവാൻ ഒരു തരവുമില്ല. വിക്രമാദിത്യകഥകൾ എല്ലാംകൂടി വച്ചു നോക്കുമ്പോൾ കാൽപലം തുലിൻെറ കുഴപ്പമുണ്ടെന്നു സമ്മതിക്കതന്നെയാണ് ഭംഗിയായിട്ടുള്ളത്.

ജൈനതീർത്ഥംകരന്മാരിൽ അന്ത്യനായ വദ്ധമാനൻെറ നിർവാണം കഴിഞ്ഞു 470 സംവത്സരത്തിനുമേൽ അവന്തിദേശത്തു വിശാലയിൽ വിക്രമാദിത്യൻ വാണിരുന്നതായി ശ്രീദേവകൃതിയായ വിക്രമചരിതത്തിൽ കാണുന്നു. എന്നാൽ, അതിൻെറ കത്താവു കാളിദാസനെക്കുറിച്ചു മൂകനായിതന്നേ കാണപ്പെടുന്നു. ജ്യോതിർവിദാഭരണമെന്ന ജ്യൌതിഷ ഗ്രന്ഥത്തിലല്ലാതെ മുമ്പറഞ്ഞ നവരത്നങ്ങൾ ഏകകാലത്തു വിക്രമാദിത്യസദസ്സിനെ അലംകരിച്ചിരുന്നതായി എങ്ങും പറഞ്ഞു കാണുന്നില്ല. ഈ ഗ്രന്ഥം കാളിദാസകൃതിയാണെന്നു അതിൽ സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. ജ്യോതിർവിദാഭരണത്തിൻെറ 22-ാമദ്ധ്യായത്തിൽ തൽകത്താവു പറയുന്ന ഒരു ഭാഗത്തിൻെറ ചുരുക്കം ആകുന്നു ഇവിടെ തുടരുന്നത്. ഞാനിനി സന്തോഷസമ്പാദകനായ വിക്രമ മഹാരാജാവിനെ വർണ്ണിക്കാൻ തുടങ്ങുന്നു. മാൾവായിൽ ശ്രീവിക്രമൻ വാണിരുന്നപ്പോളാണ് ഞാനിതു എഴുതിത്തീത്തത്. ശംകു, വരരുചി, മണി, അംശുദത്തൻ, ജിഷ്ണു, ത്രിലോചനൻ, ഹരി, ഘടകപ്പരൻ, അമരസിംഹൻ മുതൽപേരായ കവികൾ അദ്ദേഹത്തിൻെറ സദസ്സിനെ അലംകരിച്ചിരുന്നു. സത്യശ്രുതസേനവരാഹമിഹരപ്രഭൃതികളും

* കരോർയുദ്ധത്തിൽ വിജയിയായിത്തീൎന്ന വിക്രമാദിത്യരാജാവു കേവലം കഥാപുരുഷനാകുന്നു എന്ന വാദമുള്ള ആധുനികചരിത്രപണ്ഡിതന്മാരുടെ വാദങ്ങൾ ഇരിക്കട്ടെ.

ഞാനും ജ്യൌതിഷികന്മാരാകുന്നു. ധന്വന്തരിക്ഷപണകാദികൾ നവരത്നങ്ങൾ എന്നു വിളിക്കപ്പെടുന്നവരാകുന്നു. വിക്രമൻ സർവോൽക്കൎഷേണ വൎത്തിക്കുമ്പോൾ അദ്ദേഹത്തിൻെറ കീഴിൽ എണ്ണൂറു മാണ്ഡലികരാജാക്കന്മാർ ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ മഹാസദസ്സ് പതിനാറു വാഗ്മികളായ പണ്ഡിതന്മാരാലും, പത്തു ജ്യൌതിഷികന്മാരാലും, ആറു വൈദ്യന്മാരാലും പതിനാറു വേദപാഠകന്മാരാലും അലംകൃതമായിരുന്നു. അദ്ദേഹത്തിൻെറ സൈന്യമോ പതിനെട്ടു യോജന വിസ്തൃതമായിരുന്നു. ശകപ്രമാണികളെ തോൽപിച്ചു സ്വസംവത്സരത്തെ അദ്ദേഹം കലിയുഗത്തിൽ സ്ഥാപിച്ചു. വളരെ ധൎമ്മനിഷ്ഠനമായിരുന്നു അദ്ദേഹം. ദ്രാവിഡ ലാടഗൌഡാദികളിലെ നാടുവാഴികളെ അദ്ദേഹം തോൽപിച്ചുവന്നും മഹാകാളക്ഷേത്രത്തോടുകൂടിയ ഉജ്ജയിനിയുടെ രക്ഷിതാവുമത്രെ. കാവ്യത്രയത്തെ നിൎമ്മിച്ചശേഷം ശ്രുതികൎമ്മവാദവിഷയമായി അനേക കൃതികൾ ഞാനുണ്ടാക്കി. അതിൻെറശേഷം കാളിദാസനായ എങ്കൽനിന്നു ജ്യോതിർവിദാഭരണമെന്നു പേരുള്ള ഈ ജ്യൌതിഷഗ്രന്ഥം ഉത്ഭവിച്ചു. കലിയിൽ മൂവായിരത്തിഅറുപത്തിയെട്ടു വത്സരങ്ങൾക്കുശേഷം വൈശാഖത്തിൽ ഞാനിതു തുടങ്ങി. കാൎത്തികമാസത്തിൽ അവസാനിപ്പിച്ചു'. ഏറെക്കുറെ പുരാതനമെന്നു ഭാവിക്കുന്ന ഈ ഗ്രന്ഥത്തിൽ ഇത്ര വ്യക്തമായി ചെയ്തിരിക്കുന്ന ഈ പ്രസ്താവം കാളിദാസകാലത്തെ കുറിച്ചുള്ള സകല സംശയങ്ങൾക്കും അമച്ചവരുത്തി ദുർവ്യവഹാരികൾക്കുകൂടി അനങ്ങാൻ പാടില്ലാത്ത വിധത്തിൽ വ്യവസ്ഥവരുത്തുന്നതിനു മതിയാകേണ്ടതാണ്. പക്ഷെ, ഈ ഗ്രന്ഥത്തെ ആന്തരമായി സൂക്ഷിച്ചു നോക്കുമ്പോൾ ഇതു കാവ്യത്രയകൎത്താവായ കാളിദാസൻെറ കൃതിയല്ലെന്നു തെളിയുന്നതാകുന്നു. അയനാംശങ്ങളെ കണ്ടുപിടിക്കാൻ അതിൽ പറയുന്ന കൌശലം ശകവൎഷത്തിൽനിന്നു (ക്രിസ്ത്വബ്ദം 78) 445 കുറച്ചു ശേഷിപ്പിനെ അറുപതുകൊണ്ട് ഹരിക്കണം എന്നാകുന്നു. ഇതുകൊണ്ടുതന്നേ പ്രസ്തുതഗ്രന്ഥം വിക്രമാദിത്യവൎഷത്തിൽ ഏകദേശം ഏഴു ശതാബ്ദങ്ങൾ കഴിഞ്ഞു നിൎമ്മിച്ചിരിക്കണമെന്നു വന്നുകൂടുന്നു. എന്നുതന്നെയുമല്ല, ഇതു ഒരു ജൈനമതസ്ഥൻെറ കൃതിയാ

ണെന്നും കാണാവുന്നതാണ്. ബ്രഹ്മഗുപ്തന്റെ പിതാവായ ജിഷ്ണു കൂടി വിക്രമാദിത്യസദസ്യനായിരുന്നെന്നു കാണുന്നതുകൊണ്ടും,

"ശ്രീചാപവംശതിലകേ, ശ്രീവ്യാഘ്രമുഖേനൃപേ ശകനൃപാൽ,
പഞ്ചാശത്സംയുക്തൈഃ, വർഷശതൈഃ പഞ്ചഭിരതീതൈഃ.
ബ്രാഹ്മസ്ഫുടസിദ്ധാന്തഃ, സജ്ജനഗണിതജ്ഞഗോളവിൽപ്രീത്യൈ,
ത്രിംശദ്വർഷേണകൃതോ, ജിഷ്ണുസുതബ്രഹ്മഗുപ്തേന."

എന്നതുകൊണ്ടു ജിഷ്ണുവിന്റെ കാലം നിർണ്ണയിക്കാവുന്നതാകയാലും ജ്യോതിർവിദാഭരണം വിക്രമാദിത്യവർഷസ്ഥാപകന്റെ കാലത്തു നിർമ്മിച്ചു എന്നു പറയുന്നതിനു തീരെ അടിസ്ഥാനമില്ലാതെ പോകുന്നു. ജ്യോതിർവിദാഭരണം കാളിദാസൻ എഴുതാൻ ഇടയായതിനെപ്പററി തെളിവായി ഹാജരാക്കപ്പെടണമെന്നുള്ള ഉദ്ദേശത്തോടുകൂടിയോ എന്നു തോന്നുമാറു ചില ജ്യൗതിഷികന്മാർ ഒരു കെട്ടുകഥയേയും പ്രചരിപ്പിക്കുന്നതായി കാണുന്നുണ്ട്. വിക്രമാദിത്യൻ ഒരിക്കൽ എവിടെയോ യാത്രപോകുന്നതിനായി ഒരുങ്ങിയിരിക്കേ, സുമുഹൂർത്തമറിഞ്ഞു പുറപ്പെടണം എന്നു വിചാരിച്ചു രാജധാനിയിലെ ഗണിതജ്ഞന്മാരെ അന്വേഷിച്ചതിൽ ആരേയും കാണാതിരുന്നതുകൊണ്ടു കാളിദാസൻ ജ്യോതിർവിദാഭരണമുണ്ടാക്കിയെന്നാണ് മേൽപടി കഥ. പ്രധാനവാദത്തിന് ആധാരമായി കരുതിയിരിക്കുന്ന ദുർബ്ബലമായ ഈ കഥ, പ്രധാനവാദംതന്നെ അസ്ഥിവാരശൂന്യമായി വീണുപോകുമ്പോൾ നില്ക്കുമോ എന്നു ചോദിക്കേണ്ടതില്ലല്ലോ. വരാഹമിഹിരൻ വിക്രമാദിത്യസദസ്യനായിരുന്നുവെന്നു, ജ്യോതിർവിദാഭരണം പറയുന്നു. എന്നാൽ, മേൽ നിർണ്ണയിക്കപ്പെടാൻ പോകുന്ന വരാഹമിഹിരകാലംകൊണ്ടു ഇതും ജ്യോതിർവിദാഭരണകർത്തൃത്വത്തിന്റെ അസാധുത്വത്തെ ബലപ്പെടുത്തുന്നു. ഇതും പോരെങ്കിൽ രഘുവംശത്തിന്റെ മുഖവുരയിൽ മിസ്റ്റർ എസ്. പി. പണ്ഡിററ് എം. എ. ജ്യോതിർവിദാഭരണത്തിലെ വ്യാകരണ വിരുദ്ധങ്ങളായ പ്രയോഗങ്ങളേയും മററും ശേഖരിച്ചു ചെയ്തിരിക്കുന്ന നിരൂപണവും തെളിവായി ഹാജരാക്കാവുന്നതാകുന്നു.

കാളിദാസനെന്നു പേരുള്ളതായി കാണുന്ന വേറെ ഒരു കവി ശത്രുപരാഭവഗ്രന്ഥത്തിന്റെ കർത്താവാകുന്നു. ഈ ഗ്രന്ഥത്തി

ലെ വിഷയം സ്വരക്രമമനുസരിച്ച യുദ്ധയാത്രാദികാൎയ്യങ്ങൾക്കുള്ള ശുഭകാലനിൎണ്ണയമാകുന്നു. അതിലെ ആദിമവും അന്തിമവും ആയ ശ്ലോകങ്ങളാവിവ.

1. ‘നത്വാസുരാസുരശിരോമണിരത്നരശ്മി-
ചിത്രീകൃതാംഘ്രിയുഗളംഹരിമാദിദേവം
ശ്രീകാളിദാസഗണകഃസ്വരശാസ്ത്രസാരം
വക്ഷ്യാമ്യഹംപ്രബലശത്രുപരാഭവാഖ്യം.

2. ആസിൽകശ്യപവംശജോക്തനയതീരാധിവാസിദ്വിജഃ
ശ്രൗതസ്മാൎത്തവിചാരസാരചതുരഃശ്രീഭാനുഭട്ടഃസുധീഃ
തൽപുത്രോഹരിഭക്തിനിൎമ്മലതനുൎജ്യോതിൎവ്വിദാമഗ്രണീഃ
ശാസ്ത്രംശത്രുപരാഭവാഖ്യമകരോൽശ്രീകാളിദാസഃകവിഃ’

ഇതിലെ ആദിയിലുള്ള വിഷ്ണുസ്തുതിയും ഭാഷാരീതിയും മററുംകൊണ്ട് ഈ കാളിദാസൻ ശാകുന്തളകൎത്താവാകാൻ ഇടയില്ലെന്നു വിദ്വാന്മാർ അനുമാനിക്കുന്നു. സാക്ഷാൽ കാളിദാസൻെറ കവിതകളിൽ പ്രാരംഭത്തിൽ കാണുന്നതു മിക്കവാറും ശിവസ്തുതിയാണ്. ഉദാഹരണങ്ങൾക്കു ശാകുന്തളാദി ഗ്രന്ഥങ്ങൾതന്നെ മതിയാവും. ഇതിനുള്ള കാരണം ഉജ്ജയിനിയിൽ ഇപ്പോഴും ആരാധിക്കപ്പെട്ടു വരുന്ന ശിവപ്രതിഷ്ഠതന്നെയായിരിക്കാം.

കാളിദാസകാലനിൎണ്ണയത്തിനു അവജ്ഞ്യമായ പൂൎവ്വഘട്ടമാകുന്നു വിക്രമാദിത്യകാലവ്യവസ്ഥ. ഇതിനെപ്പററി കേണൽ ബിൽഫോഡ് ഇപ്രകാരം പറയുന്നു: ‘വിക്രമാദിത്യൻ ഉത്ഭവിച്ചതിൻെറ ശേഷം 477 വൎഷങ്ങൾ കഴിഞ്ഞു ശിലാദിത്യൻ അല്ലെങ്കിൽ ഭോജൻ രാജ്യഭാരം ചെയ്യുമെന്നു ശത്രുഞ്ജയമാഹാത്മ്യത്തിൽ നാം കാണുന്നു.’ ശത്രുഞ്ജയമാഹാത്മ്യമെന്നതു ഒരു ജൈനകൃതിയാകുന്നു. അതു ശത്രുഞ്ജയമെന്ന പൎവ്വതത്തിൻെറ വൎണ്ണനയായി വല്ലഭിരാജാവായ ശിലാദിത്യൻെറ ആവശ്യപ്രകാരം ധനേശ്വരസൂരി എന്ന ആളിനാൽ രചിതമായ ഒരു കൃതിയാകുന്നു. പ്രസ്തുതമായ ഭാഗം മൂലത്തിൽ ഇപ്രകാരമാകുന്നു.

അസ്മാന്നിൎവ്വാണതോവൎഷൈസ്ത്രിഭിഃസാൎദ്ധൈഷ്ടമാസകൈഃ
ധൎമ്മവിപ്ലാവകഃശക്രഃപഞ്ചമാരോഭവിഷ്യതി

തതഃശതൈശ്ചതുഭിഃഷട്ഷഷ്ടിഭിവ്ത്സരൈരിനൈഃ
പഞ്ചച്ചത്വാരിംശതാപിവിക്രമാകേ്ക്കമഹീമിമാം
സിദ്ധസേനോപദേശേനാനൃണീകൃത്യജിനോക്തവൽ
അസ്മത്സംവത്സരംലുപ്ത്വാസ്വീയമാവിഷ്കരിഷ്യതി'.
ഇതിൽനിന്നും വദ്ധമാനവഷം അല്ലെങ്കിൽ മഹാവീരവഷമെന്നതിന്റെ സ്ഥാനത്തിൽ 477 വത്സരം കഴിഞ്ഞാണ് വിക്രമാദിത്യവഷം പ്രതിഷ്ഠാപിക്കപ്പെട്ടതെന്നു വ്യക്തമാകുന്നു. ഇതുതന്നെ ചില ശ്വേതാംബരജൈനന്മാരുടെ ചില കൃതികളിൽനിന്നും തെളിയുന്നുണ്ട്. കേണൽ ബിൽഫോഡും പരിഷയും വീബനേയും വിക്രമനേയും തെററിദ്ധരിച്ച 470 സംവത്സരത്തെ കണക്കു പിണക്കിയിരിക്കുന്നു.
'സപ്തസപ്തതിമബ്ദാനാമതിക്രമ്യചതുശ്ശതീം
വിക്രമാക്കാച്ഛിലാദിത്യോഭവിതാധമ്മവൃത്തികൃൽ'.
എന്നും ടി. ശത്രുഞ്ജയമാഹാത്മ്യംതന്നെ പറയുന്നുണ്ട്.

വിക്രമാദിത്യൻ അഞ്ചാം ശതവഷത്തിൽ ഉജ്ജയിനിയിൽ ജീവിച്ചിരുന്നെന്നു വണ്ണനപക്ഷം രാജതരംഗിണിയിലെ പ്രസ്താവങ്ങളും എല്ലാം യോജിപ്പിക്കുന്നതു വിഷമമെന്ന് പ്രഫ്സർ വിൽസൻ അഭിപ്രായപ്പെടുന്നു. എങ്കിലുമദ്ദേഹം പറയുന്നു! 'കാശ്മീരദേശത്തിൽ മാതൃഗുപ്തനെന്ന ബ്രാഹ്മണനെ വാഴിച്ച വിക്രമാദിത്യൻ അഞ്ചാം ശതവഷത്തിൽ ജീവിച്ചിരുന്നതായി തോന്നുന്നു. ഈ വിക്രമാദിത്യൻ നൂറവഷം രാജ്യം ഭരിച്ചതായും 541-ൽ മരിച്ചതായും തെളിയുന്നു. പക്ഷേ, ശത്രുഞ്ജയമാഹാത്മ്യപ്രകാരം 477-ൽ ശിലാദിത്യരാജാവായിരുന്നു എന്നു കാണുന്നു'. ഇവിടെ കേണൽ വിൽഫോഡിന്റെ അബദ്ധമായ ആധാരത്തെ സ്വീകരിച്ചതിനുപുറമെ പ്രഫ്സർ വിൽസൻ ശിലാദിത്യന്മാർ തമ്മിൽ ഒരു കുഴപ്പവും ഉണ്ടാക്കിത്തീത്തിരിക്കുന്നു. വിക്രമാദിത്യൻ, ശിലാദിത്യൻ, ചന്ദ്രഗുപ്തൻ ഇത്യാദി ഇൻഡ്യ്യൻ ചരിത്രത്തിലെ നാമധേയങ്ങൾ വഴിപിഴപ്പിക്കുന്നതിനു പ്രസിദ്ധിനേടീട്ടുള്ളവയാണെന്നു വിദ്വജ്ജനങ്ങളുടെ കൂട്ടത്തിൽ നമുക്കും വ്യസനിക്കാം.

ഇനി ഇവിടെ തുടരാൻപോകുന്നതു കാളിദാസൻ മാതൃഗുപ്തനാണ് എന്നു ഡ്വാക്റ്റർ ദായജിക്കുള്ള വാദമാകുന്നു. യഥാത്ഥമായ

ചരിത്രപദവി സിദ്ധിച്ചിട്ടുള്ളതെന്നു വിത്സൻ പ്രഭൃതികൾക്കും സ
മ്മതമായിട്ടുള്ള രാജതരംഗിണി മൂന്നാം തരംഗത്തിന്റെ സാരമായി
ത്. ശ്രേഷ്ഠസേനന്റെ പുത്രന്മാരായ ഹിരണ്യനും തോരമാണനും
രാജ്യത്തെ രാജാവായും മന്ത്രിയായും ഭരിച്ചു. നാണയമാററം ചെ
യ്തുകൊണ്ടു തോരമാണനെ മറേറവൻ തടവിൽ പാർപ്പിച്ചു. തോരമാ
ണന്റെ കളത്രമായ അഞ്ജന ഗർഭിണിയായിരുന്നു. അവൾ കുശ
വകുടിയിൽവച്ചു ഒരാൺകുട്ടിയെ പ്രസവിക്കയും അവിടെ വളൎത്ത
പ്പെട്ട ആ കുട്ടിക്കു പ്രവരസേനൻ എന്നു പേരിടുകയും ചെയ്തു. ബാ
ല്യക്രീഡയിൽ ഉത്സുകനായിരുന്ന ഈ ബാലനെ തന്റെ മാതുലനാ
യ ജയേന്ദ്രൻ കാണുകയും പൂൎണ്ണരാജലക്ഷണനായ കുട്ടിയിൽ സ്വ
സോദരി ഭൎത്താവിന്റെ സാദൃശ്യം ദൃശ്യമായിരുന്നതു കണ്ട് അവ
നെ അനുഗമിച്ചു കുലാലാലയത്തിൽ ചെന്നു സഹോദരിയെ കണ്ടു
വിസ്മയിക്കുകയും ചെയ്തു. ജയേന്ദ്രൻ തോരമാണനെ കാരാഗൃഹ
ത്തിൽനിന്നു മോചിപ്പിക്കുവാൻ ചെയ്ത ശ്രമം ഫലവത്താകുന്നതി
നു മുമ്പിൽ തോരമാണൻ മരിച്ചു. അനന്തരം പ്രവരസേനൻ ഖി
ന്നനായി തീൎത്ഥാടനം ചെയ്തു. ഏകദേശം മുപ്പതുവൎഷം രാജ്യം ഭ
രിച്ചു ഹിരണ്യനും സന്തതിയില്ലാതെ കാലധൎമ്മത്തെ പ്രാപിച്ചു.
അക്കാലത്തു ശ്രീമാനവിക്രമാദിത്യൻ അഥവാ ഹൎഷൻ ഭാരതഖണ്ഡ
ചക്രവൎത്തിയായി ഉജ്ജയിനിയിൽ വാണിരുന്നു. ശകശത്രുവായ
ഇദ്ദേഹത്തിന്റെ മാഹാത്മ്യം അവൎണ്ണനീയമത്രെ. ദിഗന്തവിശ്രാ
ന്തകീൎത്തിയായ ഈ ചക്രവൎത്തിയെ കാണ്മാൻ ചെന്ന മാതൃഗുപ്തക
വി അദ്ദേഹത്തിനു പണ്ഡിതന്മാരോടുള്ള ഔദാൎയ്യത്തെ പ്രതീക്ഷിച്ചു
രാജസന്നിധിയിൽ ഹാജരാവുകയും രാജപരിചാരകനായിത്തീരുക
യും ചെയ്തു. കവിയുടെ സ്വഭാവത്തെ പരീക്ഷിപ്പാൻ ചക്രവൎത്തി
ചെയ്ത യത്നങ്ങളിലൊന്നിലുമടിപെടാതെ അക്ഷീണമായി ആറു സം
വത്സരകാലം രാജസേവയിൽ കഴിച്ചുകൂട്ടി ശോഷക്ഷീണനും നര
ച്ചവനുമായ കവിയെ രാജാവു സവാരി പുറപ്പെട്ടപ്പോൾ ഒരിക്കൽ
കാണാനിടയാകുകയും വിദ്വാനായ ആ ആശ്രിതന്റെ സ്ഥിതിയോ
ൎത്ത് അദ്ദേഹം ആൎദ്രചിത്തനായിത്തീരുകയും ചെയ്തു. ഒരിക്കൽ രാ
ത്രി അതികലശലായി വൎഷമുണ്ടായപ്പോൾ കൊട്ടാരത്തിൽ രാജാവി

ന്റെ ശയ്യാഗൃഹത്തിലെ വിളക്കുകൾ ചിലതു കെട്ടുപോകയും രാജാവു ഭൃത്യന്മാരെ വിളിച്ചതു നിദ്രാണന്മാരായിരുന്ന അവർ കേൾക്കാതിരിക്കകൊണ്ടു മാതൃഗുപ്തൻ അകത്തോടിച്ചെന്നു വിളക്കു കൊളുത്തുകയും ചെയ്തു. കവി ഇതുവരെ ഉറങ്ങാതിരുന്നതിനെപ്പറ്റി രാജാവു ചോദിച്ചപ്പോൾ മാതൃഗുപ്തൻ പറഞ്ഞു:

‘ശീതേനോദ്ധൃഷിതസ്യമാഷശിമിവച്ചിന്താർണ്ണവേമജ്ജതഃ
ശാന്താഗ്നിംസ്ഫുടിതാധരസ്യധമതഃക്ഷുൽക്ഷാമകണ്ഠസ്യമേ
നിദ്രാക്വാപ്യവമാനിതേവദയിതാസന്ത്യജ്യദൂരംഗതാ
സൽപാത്രപ്രതിപാദിതേവ വസുധാനക്ഷീയതേശർവ്വരീ’.

ഇതുകൊണ്ടു മാതൃഗുപ്തനെ കാശ്മീരരാജാവാക്കാൻ ഹർഷവിക്രമാദിത്യൻ നിശ്ചയിച്ചു ഗൂഢമായി വേണ്ട വ്യവസ്ഥകൾ ചെയ്തു. കവിയാകട്ടെ നിരാശനായി വളരെ വിഷാദിക്കയും ചെയ്തു. പ്രഭാതത്തിൽ ആ സ്ഥാനത്തിൽ ഇരുന്നുകൊണ്ടു രാജാവു മാതൃഗുപ്തനെ വിളിച്ചുവരുത്തി കാശ്മീരംവരെ ഒരു പത്രികയുംകൊണ്ടു പോകണമെന്നും വഴിക്കു അതു വായിച്ചുനോക്കരുതെന്നും കല്പിച്ചു. ‘രാജശാസനയാണല്ലോ’ എന്നുവെച്ചു മാതൃഗുപ്തൻ അനുസരിച്ചു.’ വഴിക്കൊരു സഹായവും കയ്യിൽ കാശുമില്ലാതെ കാശ്മീരത്തിനു യാത്രതിരിച്ചു കഷ്ടപ്പെട്ട കവിയുടെ കഥ കുചേലബ്രാഹ്മണൻ ദ്വാരകയിൽനിന്നു മടങ്ങിയപ്പോഴത്തെ അവസ്ഥയെ നമ്മെ ഓർമ്മപ്പെടുത്തുന്നു. മാതൃഗുപ്തൻ കാശ്മീരരാജാവായിട്ടാണ് പോയതെന്നു വിശേഷിച്ചു പറയാനില്ലല്ലോ. ഇങ്ങനെ ആഡംബരംകൂടാതെ രാജാവു ചെയ്ത പ്രസാദത്തെക്കുറിച്ചു മാതൃഗുപ്തൻ ഇപ്രകാരം എഴുതി അയച്ചു.

‘നാകാരമുദ്വഹസിനൈവവികത്ഥസേത്വം
ദിത്സാംനസൂചയസിമുഞ്ചസിസൽഫലാനി
നിശ്ശബ്ദവർഷണമിവാംബുധരസ്യരാജൻ
സംലക്ഷ്യതേഫലതഏവതവപ്രസാദഃ’.

ഈ അന്ത്യശ്ലോകം മേഘസന്ദേശത്തിലെ,

‘നിശ്ശബ്ദോപിപ്രദിശസിജലംയാചിതശ്ചാതകേഭ്യഃ
പ്രത്യുക്തംഹിപ്രണയിഷുസതാമീപ്സിതാർത്ഥക്രിയൈവ’

എന്ന ശ്ലോകഭാഗത്തോടു വളരെ സദൃശമായിരിക്കുന്നു എന്ന സം ഗതികൂടി ഇവിടെത്തന്നെ പറഞ്ഞു കൊള്ളട്ടേ.

(തുടരും)

പി. കെ. നാരായണപ്പിള്ള ബി. ഏ.

# ആയുർവൈദ്യപഴമ



ഹിന്ദുവൈദ്യപണ്ഡിതന്മാരിൽനിന്നു ഗ്രീസ്സ്, അറേബിയം, പെർഷ്യം, ഈ രാജ്യക്കാൎക്കു വളരെ ഗുണം കിട്ടീട്ടുണ്ടെന്ന് ഇപ്പോഴത്തെ ചരിത്രങ്ങളാലും കാണപ്പെടുന്നുണ്ട്.

അറബി വൈദ്യന്മാരായിരുന്ന റെസിസ്, (Rhazes) സറപ്പിയൻ (Sarapian) ഇവരുടെ കൃതികളിൽ ചരകമഹൎഷിയുടെ കൃതിയെപ്പററി പ്രസ്താവിക്കുന്നുണ്ട്. ഏ. ഡി. 773-ൽ ഹാറൂൻആറാം റാഷീതിൻേറയും (Harul al-Rashid) മാൻസൂരടേയും (Mansur) കാലത്ത് അറബികൾ ചരകൻേറയും സുശ്രുതൻേറയും കൃതികൾ തൎജ്ജമചെയ്യിച്ചു പഠിപ്പിച്ചിട്ടുണ്ടെന്നും തെളിഞ്ഞിട്ടുണ്ട്. ആൽമാൻസർ ഹിന്തുവൈദ്യശാസ്ത്രങ്ങൾ വളരെ തൎജ്ജിമ ചെയ്യിച്ചിട്ടുണ്ട്. അതിൽ ഒന്നിനു 'ഷാനാക്കിൻെറ വിഷവൈദ്യസംഗ്രഹം' എന്നാണ് പേര്. ഷാനാക്ക എന്നാൽ ചരകൻ എന്നൎത്ഥമാണ്. പിന്നെ ഒന്നിനു 'ശാഷ്റതിൻെറ ഗുണപാഠം' എന്നാണ് പേര്. ശാഷ്റത എന്നാൽ ശുശ്രുതൻ എന്നാണ് അൎത്ഥം.

ആൽമാൻസർ (Al-mansur) എന്ന അറബിരാജാവു പെഷ്യരാജാവായിരുന്ന നിസർവാൻെറ (Neserwan) ആജ്ഞാനുസരണം വൈദ്യഗ്രന്ഥങ്ങൾ കൊണ്ടുപോകുവാൻവേണ്ടി രണ്ടു തവണ ഇന്ത്യയിൽ വന്നിട്ടുണ്ടായിരുന്നു എന്നും ഡമാസ്കസ്സിൽനിന്നു

ബാഗ്ഡാഡിലേക്ക (Bagdad) അറബിഗവൎമ്മേണ്ടിന്റെ തലസ്ഥാനത്തെ മാററിയ മേൽപറഞ്ഞ ആൽമൻസൂരുടെ കല്പനപ്രകാരം ബൎസോയെ (Barzouyeh) എന്ന വൈദ്യനാൽ ആറാം നൂററാണ്ടിൽ സംസ്കൃതത്തിൽനിന്നു 'Fables of Pilpay' എന്ന കഥകൾ ആദ്യമായി തൎജ്ജിമചെയ്യപ്പെട്ടു എന്നും ബാറൻഡിസാസി (Baron-de-sacy) എന്ന മഹാൻ പറയുന്നുണ്ട്.

വൈദ്യകുമാരൻ എന്നൎത്ഥമുള്ള ഷിക്കറീയസ്സ (Sheik Reyes) എന്ന നാമധേയപ്പെട്ടുണ്ടായിരുന്ന റെസീസ്സിന്റെ പിൻഗാമി അവിസിന്നാ (Avicenna) എന്ന വൈദ്യൻ ചെറുപ്പത്തിൽതന്നെ വിദ്യയിൽ നൈപുണ്യം സമ്പാദിച്ചുവരുമായിരുന്നു. അദ്ദേഹത്തിന്റെ ജന്മഭൂമി ബോക്കാറ എന്ന സ്ഥലമാണ്. അദ്ദേഹം അട്ടകളുടെ ഗുണദോഷങ്ങളെപ്പററി വിവരിക്കുന്നതിൽ 'ഇന്ത്യൻ പറയുന്നപോലെ' എന്നു തുടങ്ങി സുശ്രുതന്റെ സ്വന്തം വാക്കുകളിൽതന്നെ ആറു വിധം വിഷകരമായ അട്ടകളെ വിവരിക്കുന്നുണ്ട്.

ഹാരുൽആൽറാഷിഡിന്റെ (Harul-al-rashid) രാജ്യഭരണകാലത്തു ഹിന്തുവൈദ്യഗ്രന്ഥങ്ങളെ അദ്ദേഹം വളരെ വിലവെച്ചിരുന്നു എന്നു മാത്രമല്ല ഹിന്തുവൈദ്യന്മാർ അദ്ദേഹത്തിന്റെ രാജധാനിയിൽ വാസ്തവത്തിൽ താമസിക്കുകയും ചെയ്തിരുന്നു. മങ്ക (Manka) ഒരു നല്ല വൈദ്യനായിരുന്നു എന്നും സംസ്കൃതത്തിൽ നല്ല പരിചയം ഉണ്ടായിരുന്നു എന്നും അയ്ബ്യു ഒസിബാ (Ibu Osaiba) പറയുന്നു. അദ്ദേഹം ഇന്ത്യയിൽനിന്നും ഇറാക്കായിൽ (Iraca) പോയി രാജാവിന്റെ രോഗം മാററുകയും സംസ്കൃതത്തിൽനിന്നു പാൎസിഭാഷയിലേക്കു ചരകമഹൎഷിയുടെ വിഷവൈദ്യഗ്രന്ഥം തൎജ്ജിമ ചെയ്തു കൊടുക്കുകയും ചെയ്തിട്ടുണ്ട്. അറബി രാജധാനിയിൽ ഹിന്തുവൈദ്യന്മാർ വേറെയും ഉണ്ടായിരുന്നു. സാലിഹൻ (Saleh) എന്ന ഹിന്തുവൈദ്യൻ അറബി രാജധാനിയിൽ താമസിച്ചിരുന്നു എന്നും അവിടെനിന്നു അദ്ദേഹം പാലസ്തയിൻ ഈജിപ്തു ഈ ദിക്കുകളിൽ പോയിട്ടുണ്ടായിരുന്നു എന്നും അയ്ബ്യു ഒസ്യബാ എന്ന മഹാൻ പറയുന്നു. അദ്ദേഹം ഈജിപ്തിൽവെ

ച്ചു കാലാന്തരത്തെ പ്രാപിക്കുകയും ശവസംസ്കാരം അവിടെ വെച്ചുതന്നെ കഴിയുകയും ആണ് ഉണ്ടായിട്ടുള്ളത്.

ആയുർവൈദ്യം പഴമയേറിയതുകൊണ്ടാണ് ഉന്നതസ്ഥിതിയെ പ്രാപിച്ചിട്ടുള്ള മററു വൈദ്യസമ്പ്രദായങ്ങളേക്കായിൽ പ്രാധാന്യത അതിനു കിട്ടിയിരിക്കുന്നത് എന്നും ഇപ്പോഴത്തെ യൂറോപ്പു വൈദ്യശാസ്ത്രത്തിൻെറ മഹിമക്കു കാരണഭൂതമായിരിക്കുന്നത് ആയുർവൈദ്യശാസ്ത്രം തന്നെയാണെന്നും' 1847 ഡിസമ്പ്രമാസത്തെ കല്ക്കത്തറിവ്യു 16-ാം നമ്പ്രിൽ പ്രസ്താവിച്ചു കാണുന്നു.

ജെ. എഫ്. റോയൽ എം. ഡി. എഫ്. ആർ. എൽ. എസ്സ്. (Professor J. F. Royle M. D. F. R. & L. S.) എന്നാൾ വൈദ്യവിഷയത്തിൽ അനേകപദവികളും സ്ഥാനമാനങ്ങളും സമ്പാദിച്ച ഒരു മഹാനായിരുന്നു. അദ്ദേഹം ഹിന്തുവൈദ്യശാസ്ത്രത്തെ സംബന്ധിച്ചു എഴുതിയ ഒരു പ്രബന്ധത്തിൽ ഹിന്തുക്കളുടെ മരുന്നുകൾ ഗ്രീക്കുകാരുടേയും അറബികളുടേയും മരുന്നുകളേക്കായിൽ പഴമയേറിയതാണെന്നും ഹിന്തുവൈദ്യശാസ്ത്രത്തിൻെറ മൂലസ്ഥാനം ഇന്ത്യതന്നെയാണെന്നും അവർ അന്യജാതിക്കാരിൽനിന്നും യാതൊന്നും പഠിച്ചിട്ടില്ലെന്നും നിസ്സംശയമായി തെളിയിച്ചിട്ടുണ്ട്. 'അറബിക്കാരുടെ ഇടയിൽ വൈദ്യശാസ്ത്രം നടപ്പായതിന്നു എത്രയോ മുമ്പുതന്നെ സംസ്കൃതവൈദ്യഗ്രന്ഥങ്ങൾ പുറത്തായിരിക്കുന്നു എന്നു തീച്ചപ്പെട്ടിരിക്കുന്ന സ്ഥിതിക്ക് ആ ഗ്രന്ഥങ്ങളിൽ അടങ്ങിട്ടുള്ള സംഗതികൾ കൂറെക്കൂടി അറിയുന്നതു രസകരമായിരിക്കുന്നു എന്നും രോഗനിവാരണമാർഗ്ഗങ്ങളും അവ ഉപയോഗപ്പെടുത്തേണ്ടും ക്രമങ്ങളും അവർ കണ്ടുപിടിച്ചിരിക്കുന്നു എന്നും അനേകശാഖകളായി ഇപ്പോൾ കാണുന്ന വൈദ്യശാസ്ത്രത്തിൽ ആദ്യം ശ്രദ്ധവെച്ചിരുന്നതു ഹിന്തുക്കളാണെന്നു തെളിയുന്നതിനാൽ ആയുർവൈദ്യശാസ്ത്രത്തിൻെറ പഴമയും സ്വതന്ത്രാവസ്ഥയും പ്രശംസാഹമായിട്ടുള്ളതാണെന്നും അവർ കണ്ടുപിടിച്ചിരിക്കുന്ന മരുന്നുകൾ വളരെ ഫലവത്തായിട്ടുള്ളതാണെന്ന് അവയുടെ ഗുണം നോക്കിയാലും നാം അവയെ ആശ്രയിച്ചിരിക്കുന്ന അവസ്ഥകൊണ്ടും തെളിയുന്നതാണെന്നും അതിന്നും പുറമെ അവയിൽ ചിലത് ഈയിടയിൽ യൂറോപ്യന്മാർ

പരിചയിച്ചു വരുന്നുണ്ടെന്നും കാസശ്വാസം (A·thama) എന്ന രോഗത്തിൽ ഏങ്ങൽ നില്ക്കുന്നതിന്നു ഡാട്യൂറാലീവസ്സ് (Datura Leaves*) കൊണ്ടു പുകവലിക്കുന്നത് ഒരു പ്രധാനമാൎഗ്ഗമാണെന്നും പക്ഷവാതത്തിൽ നക്സ്‌വോമിക്കാ (Nux Vomica‡) ഉപയോഗിക്കുന്നുണ്ടെന്നും ക്രോടൻടിഗ്ലിയം § എന്ന മരുന്നു രണ്ടാമത്തും ഉപയോഗിപ്പാൻ തുടങ്ങീട്ടുണ്ടെന്നും' ആ മഹാൻ പറയുന്നുണ്ട്. 'അറിവില്ലായ്മയും അസംബന്ധവിചാരവും ഹേതുവായിട്ടു ഹിന്തുക്കളും വൈദ്യശാസ്ത്രത്തെ വളരെ പേർ വെറുക്കുന്നുണ്ടെന്നും എന്നാൽ ഗാലൻെറ അഭിപ്രായങ്ങളും ശാസനകളും യൂറോപ്പിൽ വളരെക്കാലം പ്രബലപ്പെട്ടു നിന്നിരുന്ന സംഗതിയും ഓരോ വൈദ്യശാസ്ത്രത്തിൽ അസംബന്ധതത്വങ്ങൾ വളരെ അടങ്ങീട്ടുള്ള സംഗതിയും നമ്മുടെ ശാസ്ത്രംതന്നെ പരിഷ്കാരപ്പെട്ടത് ഇയ്യിടെ വളരെ അടുത്താണെന്നുള്ള സംഗതിയും ഓൎക്കുമ്പോൾ നമ്മുടെ വൈദ്യശാസ്ത്രത്തിൻെറ ഇപ്പോഴത്തെ പ്രചാരത്തിൽ നമുക്കു തോന്നുന്ന അഭിമാനത്തിന്നും വലിപ്പത്തിന്നും താഴ്ചവന്നു പോകുന്നതാണെന്നും' ആ മഹാൻതന്നെ പറയുന്നു. 'പുരാതനനാഗരികത്തിൻെറ റിക്കാട്ടുകളുടെ നിലയിലും മററും ഹിന്തുവൈദ്യഗ്രന്ഥങ്ങളിൽ അടങ്ങീട്ടുള്ള തത്വങ്ങൾ കുറെക്കൂടി മനസ്സിലാക്കുന്നതു നന്നായിരിക്കുമെന്നും അതിന്നു ചരകൻെറയും സുശ്രുതൻെറയും കൃതികൾ തൎജ്ജമ ചെയ്യുന്നതാണ് ഏററവും നല്ലതെന്നും അങ്ങിനെ ചെയ്താൽ മാത്രമേ ആൎയ്യവൈദ്യതത്വങ്ങളുടെ മുഴുവൻ സ്വഭാവം യൂറോപ്യന്മാൎക്കു മനസ്സിലാവാൻ തരമുള്ളൂ എന്നും അപ്പോൾ ആ ശാസ്ത്രത്തിൻെറ മൂലമഹിമ വെളിപ്പെട്ടുമെന്നും' ആണ് ആ മഹാൻെറ മററു ചില അഭിപ്രായങ്ങൾ. 'ഹിന്തുവൈദ്യശാസ്ത്രം അറബികളുടെ വൈദ്യശാസ്ത്രത്തിന്നു മുമ്പിൽ നടപ്പിൽ വന്ന സ്ഥിതിക്ക് അത് അവരുടെ മൂലസ്ഥാത്തല്ലെന്നു സംശയിപ്പാൻ യാതൊരു മാൎഗ്ഗവുമില്ലെന്നും ഹിന്തുക്കൾ

* ധുസ്തൂരം ഉന്മത്ത്.

‡ വിഷമുഷ്ടി.

§ ജയഫലം കനകഫലം.

ക്ക് എന്തെങ്കിലും കടം വാങ്ങേണമെന്നുണ്ടായിരുന്നു എങ്കിൽ അതി ന്നു ഗ്രീക്കുകാരിൽനിന്നല്ലാതെ വേറെ ആരോടും തരം ഉണ്ടായിരു ന്നില്ലെന്നും ഹിന്തുക്കൾ ഗ്രീക്കുകാരുടെ മൂലഗ്രന്ഥങ്ങളാവട്ടെ തർജ്ജി മകളാവട്ടെ പുരാതനകാലത്തു കണ്ടിരിപ്പാൻ വഴി ഇല്ലായിരുന്നു എന്നും അറബികളുടെ ഗ്രന്ഥങ്ങളിൽ ധാരാളമായി കണ്ടിരുന്ന ഗാലതത്വങ്ങൾ (Galenical Doctrines) ഒന്നുംതന്നെ ഹിന്തു വൈദ്യഗ്രന്ഥങ്ങളിൽ കാണുന്നില്ലെന്നും പരസ്പരയോജിപ്പുള്ള ത ത്വങ്ങൾ കാണുന്നുണ്ടെങ്കിൽ അതിൽനിന്നു രണ്ടുപേരും ഒരേ അഭി പ്രായക്കാരായിരുന്നു എന്നു വിചാരിക്കണമെന്നല്ലാതെ ഒരു കൂട്ടർ മ റ്റൊരു കൂട്ടരോടു കടം വാങ്ങിയതാണെന്നു വിചാരിക്കുന്നത് ഉത്ത മമല്ലെന്നും ആദ്യമായി ഇന്ത്യയിൽതന്നെ അറിഞ്ഞിട്ടുള്ള ചിലരോ ഗവിവരണങ്ങൾ ലോഹങ്ങളെക്കൊണ്ടുള്ള മരുന്നുകളുടെ പ്രയോഗ ങ്ങൾ ഇവ ഗ്രീക്കുകാരിൽനിന്നും കടം വാങ്ങുവാൻ അശേഷം നി വൃത്തി ഉണ്ടായിരുന്നില്ലെന്നും ഹിന്തുക്കളുടെ മരുന്നു കച്ചവടത്തിൽ നിന്ന് അവരുടെ ഇടയിൽ പുരാതനകാലത്തുതന്നെ തത്വദർശികൾ ഉണ്ടായിരുന്നു എന്നു വിശദമാവുന്നതാണെന്നും' റോയലിൻെറ അ ഭിപ്രായങ്ങളാകുന്നു.

ഹിന്തുക്കൾ മററു ജാതിക്കാരെപ്പോലെതന്നെ വൈദ്യവിഷയ ത്തിലും ശസ്ത്രക്രിയയിലും നിപുണന്മാരായിരുന്നു എന്നും അവരുടെ വൈദ്യശാസ്ത്രം ശരീരവ്യവച്ഛേദശാസ്ത്രം നാം അറിയുന്നതിന്നു മുമ്പു തന്നെ നടപ്പായിരിക്കുന്നു എന്നും മററും 'ബഹുമതിയെ സമ്പാദി ച്ച ഹേമൻവിൽസൻ എന്ന മഹാൻ (Hayman Willson) പറയു ന്നു. (Oriental magazine for 1823 Vol. 1. 207 to 212.)

എലിഫൺസ്റ്റൻ (Mount Stuart Eliphinstone) എന്ന മ ഹാനും മേൽപറഞ്ഞ അഭിപ്രായങ്ങളെ താങ്ങുന്നുണ്ട്.

കൽക്കത്താറിവ്യു 1866-ലെ 42-ാം വാളിയത്തിൽ ഇപ്രകാരം പറയുന്നു. 'വൈദികകാലത്തെ നോക്കിയാൽ മററു രാജ്യക്കാരേ ക്കായിൽ മുമ്പു നാഗരികത്വപദ്ധതിയിൽ പ്രവേശിച്ച ഹിന്തുക്കൾ പുരാതനകാലത്തുതന്നെ വൈദ്യവിഷയത്തിൽ ശ്രദ്ധവെച്ചു തുടങ്ങി യിരിക്കുന്നു എന്നു കാണാം. രോഗനിവാരണമാർഗ്ഗങ്ങളും മററും അ

വർ പഠിച്ച ജയിച്ചിരിക്കുന്നു. പാലാഴി കടഞ്ഞപ്പോൾ അമൃതകുംഭത്തോടുകൂടി ധന്വന്തരിമൂർത്തിയുടെ അവതാരം ഉണ്ടായി എന്നും മററും ഉള്ള കഥകൾ അവരുടെ മഹിമയെ വെളിപ്പെടുത്തുന്നു. യൂറോപ്പുവൈദ്യശാസ്ത്രം ഒരു അടിസ്ഥാനവുമില്ലാതെ ഇരുട്ടിൽ മങ്ങിക്കിടന്നിരുന്നു എന്നും, ഏഷ്യയിൽ അടിസ്ഥാനം ഉണ്ടായിരുന്നുവെങ്കിലും പരിഷ്കാരപ്പെടാതെ കിടന്നിരുന്നു എന്നും ഇന്ത്യയിൽ ആവക തത്വങ്ങൾ പരിഷ്കാരപ്പെട്ടു വളർന്നു എന്നും കാണുന്നു. വളരെ പുരാതനമായകാലത്താണ് ഇന്ത്യയിൽ വൈദ്യശാസ്ത്രം ഉണ്ടായത് എന്നു നിസ്സംശയം പറയാം. ബ്രാഹ്മണരാണ് ആദ്യം പഠിച്ചത്. ആയുർവേദമാണ് പ്രധാനഗ്രന്ഥം. അതിലാണ് പുരാതനചികിത്സാസമ്പ്രദായം അടങ്ങിയിരിക്കുന്നത്.

ഇനിയും അനേകം തെളിവുകൾ ഉണ്ട്. അവ എല്ലാം ഇവിടെ വിസ്തരിക്കുന്നതായാൽ ലേഖനം ദീർഘിക്കുന്നതാകകൊണ്ടു ചുരുക്കുന്നു.

കെ. എൻ. എം.

# കിഞ്ചിൽശ്ലേഷം

കന്ദർപ്പവൈരികുലയാനകുശേശയാക്ഷി-
കുന്നിൻകുമാരിപിടിയാനയിതിൻപ്രകാരം
മുന്നംനടന്നുകളിയാടിയനാൾപിറന്നാ-
ശ്ശിന്നക്കുളന്തയുടെകാലിണകൈതൊഴുന്നേൻ ൧

പണ്ടങ്ങൊരിക്കലൊരുസൽക്കവിസാധുനീല
കണ്ഠദ്വിജന്നിഖിലശാസ്ത്രമറിഞ്ഞതീയാഗ്ര്യൻ
ഉണ്ടായിരുന്നിതുജഗൽപ്രഥിതപ്രമാണി-
കണ്ടാലതിവസുഭഗൻബഹുബുദ്ധിശാലി. ൨

ഈനാട്ടിലല്ലപലനാട്ടിലുമൊന്നുപോലെ
മാനിക്കുമീസ്സുകൃതിയേപരമത്രയല്ലാ-

വാനോർപുരത്തിലമരക്കുതെളിഞ്ഞൊരോതി-
ക്കെന്നുംസദസ്സിലെഴുന്നേററുനമസ്കരിക്കും. ൩

വേദത്തിലുംസഭയിലുത്തമശാസ്ത്രതത്വ-
വാദത്തിലുംകിടപിടിപ്പതിനാരുമില്ല,
ഖേദത്തിനുള്ളവഴിതീരെയടഞ്ഞസച്ചിൻ
മോദത്തിലാണുസുഖമാസ്സുകൃതിക്കുനിത്യം. ൪

ഈവണ്ണമുത്തമഗുണങ്ങളിണങ്ങിടുംഭൂ-
ദേവൻമുറക്കുകുലധർമ്മവിധിപ്രകാരം
ദൈവത്തെയോർത്തുകുലവൃദ്ധിയതൊന്നുമാത്രം
ഭാവിച്ചുചട്ടിതൊരുകട്ടിനതാംഗിയാളെ. ൫

അക്കാർതൊഴുംകുഴലിയെദ്ധരണീസുരേന്ദ്ര-
നുൾക്കാമ്പിണങ്ങിവിധിപോലെവിശുദ്ധസത്വൻ
ഭക്ത്യാഭജിക്കുമവളോടൊരുനാൾവിളിച്ചാ-
വിഖ്യാതകീർത്തിവെളിവായരുൾചെയ്തിതേവം. ൬

വേണ്ടുന്നൊരാഭരണമുണ്ടഴകുണ്ടുകണ്ടാൽ
വേണ്ടില്ലിവന്റെസുകൃതക്കൊടിനീയുതന്നെ
വേണ്ടിക്കുമേലിലറിയേണ്ടതുഞാൻനിനക്കു
വേണ്ടിപ്പറഞ്ഞുതരുവൻതരളായതാക്ഷി. ൭

സത്തായതൊന്നുപറയാംസതിമാർക്കുദൈവം
ഭർത്താവൊഴിഞ്ഞൊരുവനില്ലൊരുതർക്കമില്ല,
ഉൾത്താരിലിങ്ങിനെനിനച്ചവരെഭജിക്കു-
മത്താമരാക്ഷികൾപതിവ്രതമാർകളത്രേ. ൮

നീ,വല്ലഭൻപരവധൂരതനായ്ചമഞ്ഞു
പോവുന്നതായറികിലുംപ്രതികൂലമൊന്നും
ഭാവിക്കയുംപറകയുംകയിൽവാണിചെയ്യു
പോവൊല്ലതെപ്പൊഴുതുമേക്കണമോർമ്മവേണം. ൯

സ്വന്തംകുഡുംബഭരണംകയിൽവാണിനല്ല
ചന്തത്തിലങ്ങിനെമുറക്കുനടത്തിടേണം

സന്താപമാശ്രിതജനങ്ങളിലേശിടാത്ത
പന്തികളതന്നെവരണംഭരണംനിദാനം. ൧൦

നേരോടിയണ്ണമവളോടറിവിനുനല്ല
സംരോപദേശമുരചെയ്യുചിൽവാട്ടകൂടി-
താരോമനിക്കുമുടലാളൊട്ടുചേർന്നു വാണു
മാരോപമൻമഹിതശാസ്ത്രമറിഞ്ഞശാസ്ത്രി. ൧൧

ഏറക്കുറേദ്ദിവസമിങ്ങിനെചെല്ലുമപ്പോൾ
സ്സൂയ്യോപരാഗമുളവായൊരുനാളിലന്നാൾ
വാരാശിതന്നിൽമുഴകിജ്ജപതപ്പനാത്മ-
മാരാലിറങ്ങിയവിട്ടനുമഹീസുരന്ദ്രൻ ൧൨

ഗ്രാമങ്ങളിൽപലപരിഷ്കൃതിനല്ലനല്ല
ധാമങ്ങളാരണരിലുള്ളനവീനവേഷം
ഈമട്ടിലാവഴികളിൽക്കലിവൈഭവങ്ങ-
ളാമന്നിൽവാനവനറിഞ്ഞുനിനച്ചിതവം. ൧൩

മുമ്പൊക്കെനൽത്തുളസിയുംപശുവുംനിറഞ്ഞു
വമ്പാർന്നെഴുന്നധരണീസുരമന്ദിരങ്ങൾ
അമ്പമ്പപൂച്ചെടികളുംചെചിവീണലെന്ത-
പ്പെമ്പട്ടികട്ടികളുമായിവിളങ്ങിടുന്നു ൧൪

ധ്യാനാന്ധരായവനിദേവരിരുന്നുസാമ-
ഗാനത്തിനാൽസ്സുഖമിയന്നുവരുന്നുമുന്നം
മാനത്തൊടിപ്പൊളവനീവിബുധാളിധൂമ-
പാനത്തിനാൽസുഖികളായമരുന്നുകഷ്ടം. ൧൫

മാറത്തുമീശമുടിവെട്ടുമുഖംവടിക്കൽ
കാൽസ്സ്രായിട്ടുമിടെക്കൊരുകൈകടിക്കൽ
ദാരങ്ങളൊത്തുപലപേച്ചുപറഞ്ഞുസന്ധ്യ-
നേരത്തുലാത്തലിവവൈദികവൃത്തിയത്രേ. ൧൬

സന്ധ്യാവിധിക്രമമൊരുത്തനുമില്ലമൂന്നു
സന്ധ്യക്കുകംപ്ലികടിയേവനുമുണ്ടുതാനും

എന്തോകലിപ്പുതുമകാലവിശേഷമേവം
ചിന്തിച്ചശാസ്ത്രിനടകൊണ്ടിതുമെല്ലമെല്ലേ. ൭

വെള്ളിപ്പൊടിപ്രകരമമ്പൊടളന്നളന്നു
തള്ളുന്നമട്ടുമറിയുംതിരമാലചാർത്തി
തുള്ളുന്നൊരാഴിയകലത്തൊരുദിക്കിൽനിന്നി-
ട്ടുള്ളിൽക്കനത്തകുതുകത്തൊടുകണ്ടുവിപ്രൻ. ൮

ഗംഭീരമീയുദധി,യാസ്സഗരാത്മജർക്കും
വയ്മ്പാർന്നരാമനുമഗസ്ത്യനുമന്നുശാസ്ത്രി
കുമ്പിട്ടു,വാദ്ധിയെനമിച്ചരികത്തുചെന്നാ-
ക്കമ്പംകലർന്നവിടെനിന്നുപകെച്ചുവിപ്രൻ. ൯

അല്പംകരയ്ക്കലൊരുദിക്കിലിരുന്നുനേരം
മൂലംപ്പൂവിലോത്തൊരരനാഴികയപ്പൊഴെക്കും
കെൽപുററാരാഗ്രഹണവേളയടുത്തു,മുങ്ങി-
ത്തപ്പിച്ചശാസ്ത്രിവിധിപോലെകരെക്കുകേറി. ൧൦

തീരേനടക്കമെളവായവനങ്ങുമുമ്പിൽ
ചാരേശിരോലിഖിതമുള്ളൊരുമണ്ടകണ്ടു
പാരേണമെന്നുകരുതീട്ടതെടുത്തുശാസ്ത്രി
നേരേതുടച്ചുവിധിയിട്ടൊരെഴുത്തുനോക്കി. ൧൧

നോക്കിക്കഴിഞ്ഞൊരരനാഴികനേരമോർത്തു
നോക്കീട്ടുമായവനതിൻപൊരുളാഞ്ചോന്നതില്ലാ
ലേഖാംവിരിഞ്ചകൃതമായ്ക്കലയോട്ടിൽനിന്നി-
ലാക്കിൽക്കിടച്ചചെറുതായൊരുപദ്യമിന്താൻ. ൧൨

ജന്മപ്രഭൃതിദാരിദ്ര്യം ദശവർഷാണിബന്ധനം
സമുദ്രതീരേമരണം കിഞ്ചിച്ഛേഷംഭവിഷ്യതി'

ഇല്ലായ്മപെററതുമുതല്ക്കൊരുപത്തുകൊല്ലം
വല്ലാത്തശിക്ഷശരിചത്തതുമാഴിവക്കിൽ

ദോഷങ്ങളില്ലിതുവരെപ്പൊരുളൊന്നുകിഞ്ചി
ച്ഛേഷത്തിനില്ലവഴിചത്തവനെന്തുപിന്നെ. ൨൩

ഈവണ്ണമദ്വിജവരനുളവായശങ്ക
പോവാഞ്ഞുതെല്ലിടയിരുന്നുചുഴിഞ്ഞുനോക്കി
ആവുന്നതില്ലപൊരുളാത്തലമണ്ടകൊണ്ടു
പോവാനുറച്ചുവിധികല്പിതമാരറിഞ്ഞു. ൨൪

ശ്ലോകാർത്ഥമിങ്ങിനെനിനച്ചുനിനച്ചുമാർഗ്ഗം
പോകുന്നമാർഗ്ഗമറിയാതെകപാലിയായി
പോകുമ്പൊളാളുകൾചിരിച്ചുഹസിപ്പതുള്ളി-
ലാകാതെതന്നെപുരിപുക്കുവിചാരമോടെ. ൨൫

ഭ്രാന്താകുമെന്നുകരുതീട്ടിതുചൊല്ലിയില്ലം-
പ്പൂന്തേൻതൊഴുംമൊഴിയൊടുംപുനരാരൊടുംതാൻ
താന്തന്നെകേറിയൊരുതെങ്ങിനെഴുംതലെക്ക-
ലേന്തുംരസത്തൊടുകപാലമൊളിച്ചുവെച്ചു. ൨൬

എന്നിട്ടുശാസ്ത്രിഭവനത്തിനകത്തുചെല്ലും
മുന്നിട്ടുവന്നുകുശലംകയിൽവാങ്ങിചൊല്ലി
താനിഷ്ടവന്നുപറയുംമൊഴികേട്ടുമോദി-
ച്ചുന്നഷ്ടതൊട്ടുനിജകൃത്യമുടൻകഴിച്ചു. ൨൭

കോൽത്തേനുടപ്പിറവികോലിനവാണിതുക-
മാത്താമരായതവിലോചനയൊത്തുനിത്യം
പ്രീത്യാപുരാണകഥകേട്ടതിയുമിന്ദുചൂഡൻ
കാൽത്താർനിനച്ചുമഴലററവസിച്ചുവിപ്രൻ. ൨൮

(തുടരും)

നടുവത്തു മഹൻനമ്പൂരി.

# കൊച്ചിയിലെ ഈഴവന്മാർ

---



കെട്ടുകല്യാണം:— പത്തു വയസ്സിനിടക്ക് തിരളുന്നതിന്നു മുമ്പായി പെൺകുട്ടികളുടെ കെട്ടുകല്യാണം കഴിയേണ്ടതാണ്. ഈ നിയമം ചില ദിക്കുകളിൽ തെററിനടക്കുന്നതുമുണ്ട്. ഒരു തറവാട്ടിലെ എല്ലാം പെൺകുട്ടികളുടേയും കെട്ടുകല്യാണം ഒരുമിച്ചു കഴിക്കുന്നത് സാധാരണയാണ്. ഈ അടിയന്തരത്തിന്നു പതിനാഞ്ചോ ഇരുപതോ ദിവസം മുമ്പു 'പന്തൽപ്പൊഴുത്', 'ചാത്തുപിടി', 'അഷ്ടമംഗല്യം' മുതലായ ചില കർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതുണ്ട്. സുമുഹൂർത്തത്തിങ്കൽ ആശാരിയെക്കൊണ്ട് നിരൃതികോണായ കന്നി മൂലക്കൽ പന്തലിനു കാൽ ഇടീക്കുകയാകുന്നു 'പന്തൽപ്പൊഴുത്' എന്ന കർമ്മാനുഷ്ഠാനം. ആ സമയം ഉണ്ടായിരിക്കുന്ന ജാതിസമൂഹം കാൺകെ അറവാതിലിൻെറ മുൻവശം മുററത്തു ഒരു അടുപ്പുണ്ടാക്കി അവിടെ അഷ്ടമംഗല്യംവച്ചു കല്യാണകുട്ടിയെക്കൊണ്ട് അതിനു പ്രദക്ഷിണം വെപ്പിക്കുകയും ആ അടുപ്പിന്മേൽവച്ചുതന്നെ ഒരു പുതുകലത്തിൽ നെല്ലു (വിത്ത്) പുഴുങ്ങുകയും ചെയ്യുന്നതാകുന്നു അഷ്ടമംഗല്യക്രിയ. 'ചാത്തുപിടി' കല്യാണകുട്ടിയുടെ കാരണവൻ കണിയാനെക്കൊണ്ട് മുഹൂർത്തച്ചാത്തുണ്ടാക്കി വാങ്ങുകതന്നെയാകുന്നു. മുഹൂർത്തം നിശ്ചയിച്ച ദിവസം മുതൽ പെൺകുട്ടി വ്രതമായിട്ടിരിക്കണം. കല്യാണദിവസത്തിൻെറ തലേ ദിവസത്തിന്നു 'കലതി' എന്നാകുന്നു പേര്. അന്ന് അസ്തമിക്കുമ്പോൾ ഈഴവത്തി വന്നു വച്ച പെൺകുട്ടിയെ പന്തലിൽ ഇരുത്തി മുമ്പിൽ നറപ്പറയും നിറവിളക്കും വച്ചു 'ചേടങ്ങൊഴിക്കൽ' (മൂദേവട്ടയെ ഒഴിക്കൽ) എന്നൊരു ക്രിയ നടത്തണം. അതിൻെറശേഷമാണ് കാപ്പുകെട്ടുക എന്ന ക്രിയ നടത്തേണ്ടത്. ഈഴവത്തികൾ ആ പെണ്ണിൻെറ മുമ്പിൽ ഇരുന്നു 'ചേടങ്ങൊഴിക്കൽ' എന്നു പറയുന്ന ചില പാട്ടുകൾ പാടി ഒപ

ണ്ണിനെ എണ്ണ തേടീച്ച കുരുത്തോലകൊണ്ട് ആഭരണങ്ങളുണ്ടാക്കി അലങ്കരിപ്പിച്ച് അമ്മാനാട്ടപ്പാട്ടു, വാദ്യരവ ഇതുകളോടുകൂടി കുളക്കടവിലേക്കു കൊണ്ടുപോവുകയും കുളി കഴിഞ്ഞതിന്റെശേഷം മാററു വസ്ത്രം പകൎന്നു തിരിയെ വീട്ടിലേക്കു കൊണ്ടുപോരികയും വേണം. അന്നു അത്താഴം ഊട്ടു കഴിഞ്ഞതിന്റെശേഷം കല്യാണക്കുട്ടിയെ ഒരു പലകയിട്ടു വെള്ളവിരിച്ച് അതിൻ മീതെ ഇരുത്തി ആഭരണങ്ങൾ അണിയിച്ച് അമ്മാനാട്ടം മുതലായ വിനോദങ്ങളെക്കൊണ്ടു രാവു പോക്കണം. കാലത്തു പന്തലിന്റെ കിഴക്കുവശം കെട്ടിയുണ്ടാക്കീട്ടുള്ള തട്ടിന്റെ മുകളിൽ പെൺകുട്ടിയെ നിറുത്തി 'ആദിത്യനെ തൊഴീക്കൽ' എന്ന കൎമ്മം നടത്തണം. അതോടുകൂടി പെൺകുട്ടിയുടെ തൽക്കാലത്തെ ജോലിയെല്ലാം ഒതുങ്ങി.

പെണ്ണിനെ കെട്ടുവാൻ പോകുന്ന പുരുഷൻ (മണവാളൻ) അവസ്ഥക്കുതക്കവണ്ണം ആന, കുതിര, തണ്ടു മുതലായതിൽ ഏറീട്ടോ ഒരുത്തന്റെ ചുമലിൽ ഏറീട്ടോ പെണ്ണിന്റെ വീട്ടിലേക്കു പുറപ്പെടണം. വീട്ടിന്റെ സമീപത്ത് എത്താറാകുമ്പോൾ പെണ്ണിന്റെ വീട്ടിലുള്ള സ്ത്രീജനങ്ങൾ കുത്തുവിളക്ക്, ചങ്ങലവട്ട, താലം, വാദ്യം മുതലായവയോടുകൂടി ചെന്ന് എതിരേററു പന്തലിന്റെ മുഖവാതുക്കൽ കൊണ്ടുവന്നു നിൎത്തുകയും ആ സമയം പെണ്ണിന്റെ കൈവിരലിന്നിടയിൽ വെററില വെച്ച മുഖം മൂടി പന്തലിൽ ഇട്ടിരിക്കുന്ന പീഠത്തിന്നു ഏഴു പ്രദക്ഷിണം വെപ്പിച്ച് അവിടെ ഇരുത്തുകയും വേണം. അതിന്റെ ശേഷം പുരുഷനെ പീഠത്തിന്റെ പിന്നിൽ നിറുത്തി 'താലികെട്ടുക' എന്ന മംഗലകൎമ്മം ചെയ്യിക്കണം. പിന്നെ പാട്ടു തുടങ്ങുകയായി. അപ്പോൾ അവിടെ കൂടീട്ടുള്ളവർ ഓരോരുത്തരായി വന്നു പെണ്ണിന്റെ കയ്യിന്മേൽ പുരുഷന്റെ കയ്യു വെയ്പിച്ച് അതിൽ ഓരോ പുത്തനോ വെള്ളിയോ വെച്ചു തളിക്കണം.' അന്നുതന്നെ 'പൊലിയും സദ്യയും' ഉണ്ട്. പിന്നെത്തെ രണ്ടു ദിവസം പുരുഷന്റെ ആൾക്കാൎക്ക് ഉള്ള വിരുന്നാകുന്നു. നാലാംകുളിയോടുകൂടി (നാലാം ദിവസത്തെ കുളിയോടുകൂടി) കല്യാണം അടിയന്തരവും കഴിഞ്ഞു.

പുരുഷൻ കുറെ ദിവസംകൂടി പെണ്ണിന്റെ വീട്ടിൽ താമസി

ച്ചു രണ്ടു മുണ്ടും കാണപ്പുടവയും ഒന്നോ രണ്ടോ ഉറുപ്പികയും വാങ്ങി സ്വന്തം ഗൃഹത്തിലേക്കു പോവുകയും ചെയ്യും. ഈ ക്രിയകളെക്കൊണ്ടൊന്നും ആ പുരുഷൻ ആ പെണ്ണിന്റെ ഭർത്താവായിക്കൊള്ളണമെന്നില്ല. ആ സ്ത്രീതന്നെ ഭാൎയ്യയാവേണമെന്നുണ്ടെങ്കിൽ താലിയും, മന്ത്രകോടിയും പുരുഷൻ കൊണ്ടുവന്നുകൊള്ളണമെന്നു നിൎബ്ബന്ധം ഉണ്ട്. കൊച്ചിരാജ്യത്തിന്നു വടക്കു ചില ദേശങ്ങളിലും പ്രത്യേകിച്ചു തലപ്പിള്ളി താലൂക്കിലും തെക്കേമലയാളത്തിൽ വള്ളുവനാട്ടു താലൂക്കിലും തണ്ടാന്മാരെന്നു വിളിക്കപ്പെടുന്ന ഈഴവരുടെ ഒരു പ്രത്യേകമാതിരി കല്യാണം നടപ്പുണ്ട്. നാലോ അഞ്ചോ ജ്യേഷ്ഠാനുജന്മാർ ഒരുമിച്ചു താമസിക്കുന്ന ഒരു തറവാട്ടിൽ മൂത്തജ്യേഷ്ഠൻ കല്യാണം കഴിച്ചുകൊണ്ടുപോരുന്ന ഒരു സ്ത്രീ ചുരുക്കം ചില ക്രിയകളെക്കൊണ്ട് അനുജന്മാരുടേയും ഭാൎയ്യയായിത്തീരുന്നു. കല്യാണം കഴിക്കുവാൻ പോകുന്ന പുരുഷൻ തന്റെ ഉടപ്പിറന്നവളോടുകൂടി പെണ്ണിന്റെ വീട്ടിൽ ചെന്ന് ഉടപ്പിറന്നവളെക്കൊണ്ടു മുപ്പത്തൊന്നോ, നൂറെറാന്നോ, പുത്തൻ സ്ത്രീധനവും ഒരു കല്യാണപ്പുടവയും ഒരു തളികയിൽ ആക്കി പെണ്ണിന്റെ അമ്മാമന്റെ കയ്യിലോ എണങ്ങന്റെ കയ്യിലോ ഉടപ്പിറന്നവളെക്കൊണ്ടു കൊടുപ്പിക്കേണം. അങ്ങിനെ കൊടുക്കുന്ന സമയം താഴെ പറയുന്ന ശ്ലോകങ്ങളും ചൊല്ലണം.

ശ്രീമൽപ്പുറത്തല്ലമദ്ധ്യേമരുവിനസുജന-
കാരണന്മാരെയെല്ലാം
സമ്മോദംകൈവണങ്ങീനയമൊടുഭവ്യകം-
വാഴ്ത്തുവാൻസ്വസ്തിവാങ്ങി
അസ്മാദ്ദൈവാഹവാരംവരെയരുളുപഴമ-
ക്കാർനടന്നോരുവണ്ണം
യുഷ്മൽസംക്ലൃപ്തിരുന്നിട്ടിഹതുടരുമതി-
ന്നാരഭേവന്ദനംഞാൻ

ബന്ധുക്കാരുംഇണങ്ങൻപരിഷകൾസഭയായ്-
കൂടിദീപംവിളക്കി

കാന്തൻതന്നച്ഛനമ്മാമനുമിരുവരെയും
ചേർത്തവന്താനിണങ്ങൻ
തന്നിൽതാംബൂലപൂഗം ഇരുപരിഷകളും
വെച്ചുഗോത്രാദിചൊല്ലി-
പ്പിന്നേയച്ചാരമഞ്ചാംവിധമതിലധുനാ-
പിൻകഥിക്കുന്നസംഖ്യാ
സ്നാനദ്രവ്യേണസാകംവസനസഹിതമാ-
യമ്പിനാൽവെച്ചിട്ടന്നെൻ
നൂനം ചൊല്ലികൽവന്നാപ്പിഴകളഖിലവും
കാരണന്മാർക്ഷമിക്ക.

തളികവാങ്ങുന്ന സമയം എണങ്ങൻ താഴെ പറയുന്ന വാക്യവും ഉച്ചരിക്കണം. 'തല്ലാംകോലുകൊണ്ടു തല്ലാതെ, വഞ്ചല്ലാം പറയാതെ, കാതും മൂല മൂടിയരിയാതെ, കാവും കൊളവും കയററാതെ, വേണ്ടുന്ന കാലംവെച്ചു പുലത്തി, വേണ്ടാത കാലത്തു അന്നൊരു മൂന്നാമനും, ഇന്നത്തെയെണങ്ങനും കൂട്ടിക്കൊണ്ടുവന്നു തന്നാൽ പത്തു പെററ പുത്രനുണ്ടായാലും ഭത്തവകാശത്തെ തീത്തുകൊണ്ടാൽ ഏററുകൊള്ളാം കുററമില്ല'.

## ഒരു കഥ



ശാസ്ത്രികൾ— കഴിഞ്ഞ കാര്യത്തെപ്പററി എന്തിനാണാലോചിക്കുന്നത്? ഇനി വരുന്നത് അനുഭവിക്കയല്ലെ നിവൃത്തിയുള്ളു?

ഉ-മാ— കഴിഞ്ഞേടത്തോളമല്ലെ കഴിഞ്ഞുള്ളു. ഇനി വരാൻ പോകുന്നതറിഞ്ഞാൽ കൊള്ളാമെന്നു ആഗ്രഹമുണ്ട്.

ശാസ്ത്രികൾ— ആനാൽ,

‘ഉന്തലൊടവളെടുത്തു
തന്തലെയുന്നാൽപോകും
പിന്തിയിലവളിരുക്കെ
യന്തണരണ്ടമാട്ടാർ’.

ഇതു പറഞ്ഞപ്പോൾ രണ്ടുപേരും കുറെ നേരം മൌനമായിരുന്നു. അതിനുശേഷം ശാസ്ത്രികൾ അവിടെനിന്നു പോകയും ചെയ്തു. വരുംഫലത്തെപ്പററി ഇദ്ദേഹം പറയുന്നതിനെ മനസ്സിലാക്കാൻ വളരെ പ്രയാസമായിരിക്കും. ഒരിക്കലും വ്യക്തമായി പറയാറില്ല. ശാസ്ത്രികൾ പറഞ്ഞതിൽനിന്നു തങ്കമണിദേവി തല കൊണ്ടുപോകുന്ന പെണ്ണാണെന്ന് ഉദയമാർത്താണ്ഡൻ ധരിച്ചു. പിന്നെയുള്ളതൊന്നും തന്നെസ്സംബന്ധിച്ചിട്ടുള്ളതല്ലായ്കയാൽ അർത്ഥം വ്യക്തമായി മനസ്സിലാക്കുന്നതിന്നു ശ്രമിച്ചില്ല. ഉദയമാർത്താണ്ഡനും തങ്കമണിയും തമ്മിൽ കാണുമ്പോൾ പാരുഷ്യവും പരിഭവവും വർഷിക്കാറുള്ളതുകൊണ്ടു തമ്മിലുള്ള രസക്കേടു വർദ്ധിച്ചുവരുന്നതല്ലാതെ കുറയുന്നതുമില്ല. തല കൊണ്ടുപോകുമെന്നു ശാസ്ത്രികൾ പറഞ്ഞപ്പോൾ അവളോട് അടുക്കാതിരിക്കേണ്ടുന്നതെല്ലാം തികഞ്ഞു. ‘സന്തതികളെ മോഹിച്ചു ചെയ്ത വിവാഹം അന്തകനായുധമായി വന്നതു വിധിയുടെ വിപരീതഗതി’ എന്നും മററും വായിനുള്ളിൽ തന്നെ പിറുപിറുത്ത് അരമനയുടെ പടിഞ്ഞാറെ ഇറയത്തിട്ടിരുന്ന ഒരു സോഫയിൽ കിടന്ന് ആത്മരക്ഷ ചെയ്യേണ്ടതിന്നുള്ള ഉപായങ്ങളെ ആലോചിച്ചുകൊണ്ട് ഉദയമാർത്താണ്ഡൻ വളരെ നേരം ആ ഇറയത്തിരുന്നു. സുഖവിരോധം വർദ്ധിക്കുന്നതിന്നു തങ്കമണി അപ്പപ്പോൾ കാണിച്ചിട്ടുള്ള ഓരോ ദുസ്സ്വഭാവങ്ങളെപ്പററി ആലോചിക്കുമ്പോൾ ആ സ്ത്രീ ഇരിക്കുന്ന മാളികയ്ക്ക് ഓരോ നോട്ടം നോക്കും. നാലഞ്ചുനാഴിക രാച്ചെല്ലുന്നതുവരെ അങ്ങിനെ ഇരുന്നുപോയി. ഒരിക്കൽ നോക്കിയപ്പോൾ ജനലിൽനിന്ന് ഒരാൾ ഇറങ്ങുന്നപോലെ തോന്നി. കണ്ണുരണ്ടും തുടച്ചു നോക്കിയപ്പോഴേക്ക് ആ രൂപം അരമനയുടെ തേക്കേ മതിലിന്നരികെ എത്തി. ആരാണെന്നു ചോദിക്കാൻ മനസ്സുകൊണ്ടുറയ്ക്കുന്നതിന്നു മുമ്പായി ആ രൂപം മതിൽ ചാടിക്കടക്കുകയും ചെയ്തു. സ്വപ്നമോ മായയോ മ

ന്മതിഭ്രാന്തിയോ' എന്റെ അരമനയിൽ മുഷിഞ്ഞ വസ്ത്രങ്ങളല്ലാതെ ഒരു സാധനം കിട്ടില്ല. ഇതുവരെ ഒരു കള്ളൻ കടന്നിട്ടില്ല. ഭൃത്യന്മാരാരെങ്കിലും പുറത്തേക്കു പോകയായിരിക്കും എന്നു വിചാരിച്ച് എല്ലാ ഭൃത്യന്മാരേയും വിളിച്ചു. എല്ലാവരും ഹാജരുണ്ട്. എല്ലാം ദാസിമാരേയും വിളിച്ചു. അവരും ഹാജരുണ്ട്. ഉടനെ ഒരു വിളക്കെടുത്ത് ആ ജനൽ മുതൽ മതിൽവരെ കാലടി പതിഞ്ഞിട്ടുണ്ടോയെന്നു പരിശോധിച്ചു. ഒരു മനുഷ്യന്റെ മടമ്പു പതിഞ്ഞപോലെ അവിടവിടെ ഓരോ കുഴി കണ്ടതല്ലാതെ വിവരമായി യാതൊന്നും കണ്ടില്ല. പുറത്തു ചെന്നു നോക്കിയപ്പോൾ അതും കാണാതായി. എന്തായാലും ബന്തോവസ്തു ചെയ്യതന്നെ എന്നുറച്ചു. താൻ സോഫയിൽ കിടന്നാലോചിച്ച മാതിരിയിലുള്ള ഏർപ്പാടുകളെല്ലാം അന്നു രാത്രിതന്നെ ചെയ്തു. തങ്കാമണിദേവിയുടെ മാളികയ്ക്കു ചുററുപുറവും വിശ്വസ്തന്മാരായ കാവൽക്കാരെ വെച്ചു. അന്നു രാത്രിമുതൽക്കു തങ്കാമണിദേവിക്കും ഉദയമാർത്താണ്ഡനും ഒരുമാതിരി ഏകാന്തതടവു തന്നെയാണ്. ജഗന്മോഹിനിക്ക് ഇതൊന്നും മനസ്സിലായില്ല. എല്ലാം വിവരമായി ഉദയമാർത്താണ്ഡൻ പറഞ്ഞപ്പോൾ കലശലായ ദുഃഖമുണ്ടായി കുറെനേരം ചിന്താമഗ്നയായിരുന്നു. ഭർത്താവിന്റെ ജീവരക്ഷയ്ക്കു തന്റെ വകയായിട്ടു ചില ഏർപ്പാടുകൾ ചെയ്തു. കള്ളന്മാരുണ്ടെന്നറിവു കിട്ടീട്ടുള്ളതുകൊണ്ടു കാവൽ വെയ്ക്കുന്നതാണെന്നും ശരീരത്തിന്നു സുഖമില്ലാത്തതുകൊണ്ടും അടിയന്തരമായ കാര്യങ്ങൾ ഉള്ളതുകൊണ്ടും തങ്കാമണിയുടെ കെട്ടിടത്തിലേക്കു ചെല്ലാത്തതാണെന്ന് അവളോടും പറഞ്ഞു.

അവിടുന്നഞ്ചാറുദിവസം കഴിഞ്ഞപ്പോൾ തങ്കാമണിയുടെ പ്രത്യേകജോലിക്കു ജഗന്മോഹിനി നിയോഗിച്ചിരുന്ന ദാസി ചിന്നമ്മാൾ വന്നു പള്ളിയറയുടെ മണികിലുക്കി. ആരാണെന്നു വിവരം മനസ്സിലായതിന്നു ശേഷം ജഗന്മോഹിനി അവളെ അങ്ങേമുറിയിലേക്കു വരുവാൻ പറഞ്ഞ് അവിടത്തെ ഒരു വാതിൽ തുറന്നു ദാസിയെ ഉള്ളിൽ കടത്തിവിട്ടു.

ജഗന്മോഹിനി— എന്തെങ്കിലും കണ്ടുവോ?

ചിന്നമ്മാൾ— ഉവ്വ്. ഇന്ന് എന്നോടു കുറെ കല്ലുപെറുക്കിക്കൊണ്ടുവരുവാൻ പറഞ്ഞു.

ജ — എന്തിനാണെന്നു ചോദിച്ചുവോ?

ചി— കാക്കയെ ആട്ടികളെയാനാണെന്നു പറഞ്ഞു.

ജ— കാക്കയെക്കൊണ്ടുപദ്രവമുണ്ടോ?

ചി — ഞാനൊന്നും കണ്ടില്ല.

ജ — ഉം. പോയി ജാഗ്രതയായി നോക്കു. പിന്നെ വല്ലതും പറയാനുണ്ടോ?

ചി— പിന്നെ ഒന്നുമില്ല, പോകുന്നു. (എന്നു പറഞ്ഞു ദാസി പോയി).

പിറേറ ദിവസവും പള്ളിയറയുടെ മണികിലുങ്ങി. കിഴവൻ മാരിമുത്തുവാണെന്നറിഞ്ഞു.

ജ— എന്തെങ്കിലുമുണ്ടോ?

മാ— ഒന്നുമില്ല. ഒരു കടലാസ്സിൽ പൊതിഞ്ഞ ഒരു കല്ലുമാത്രം കിട്ടി.

ജ— അത് ഇതിലേ തരൂ. നോക്കട്ടെ (എന്നു പറഞ്ഞു ജനലിൽകൂടി കൈ നീട്ടി).

ഒന്നും എഴുതീട്ടില്ല എന്നു പറഞ്ഞു മാരിമുത്തു അതിനെ കയ്യിൽ കൊടുത്തു. ജഗന്മോഹിനി എടുത്തു സൂക്ഷിച്ചു നോക്കി. അതിൽ യാതൊന്നും എഴുതിക്കണ്ടില്ല. എങ്കിലും ആ വെറും കടലാസ്സ് കയ്യിൽ കിട്ടിയ മുതല്ക്കു ജഗന്മോഹിനിയുടെ ഉള്ളിൽ എന്തോ ഒരു ഭയം കടന്നുകൂടി. വലത്തു കണ്ണു തുടിച്ചു തുടങ്ങി. അന്നു രാത്രി മുറുക്കുമ്പോൾ വെററില കയ്യിൽനിന്നു വീണു. തൻെറ ഉള്ളിലുള്ള ഭയത്തെപ്പററി ഭർത്താവിനോടു സംസാരിക്കുമ്പോൾ അതുഹേതുവായിട്ടു വിളക്കും കെട്ടു. ഇതെല്ലാം കേൾക്കുകയും കാണുകയും ചെയ്തിട്ടാ എന്തോ ഉദയമാർത്താണ്ഡന്ന് അന്നുരാത്രി ഉറക്കമുണ്ടായില്ല. ഊണും കുളിയും എല്ലാം അറ അടച്ചു മാളികമുകളിൽ തന്നെയാണ് അഞ്ചാറുദിവസമായി കഴിച്ചുകൂട്ടിവരാറുള്ളത്. ജഗന്മോഹിനി മുമ്പിൽ ഭക്ഷിച്ചല്ലാതെ യാതൊരു സാധനവും ഉദയമാർത്താണ്ഡൻ ഭക്ഷിക്കാറുമില്ല. കുറെ നേരം ഇതന്നാലോചിച്ചതിൽ ഉദയമാർത്താ

ണ്ഡനു വളരെ ധൈൎയ്യംകൂടി. മനുഷ്യബുദ്ധികൊണ്ടാലോചിച്ച് എത്രത്തോളം സൂക്ഷിക്കാമോ അത്രത്തോളം ജീവരക്ഷയ്ക്കുള്ള ഏൎപ്പാടുകളും ചെയ്യിട്ടുണ്ട്. പിന്നേയും ഭയം തോന്നുന്നതു ബുദ്ധിയുടെ ചാപല്യം എന്നല്ലാതെ മറെറാന്നും പറവാൻ കണ്ടില്ല. തന്നേയും പിന്നെ ജഗന്മോഹിനിയേയും സമാധാനപ്പെടുത്തി ഉദയമാൎത്താണ്ഡൻ അല്പനേരം കിടന്നുറങ്ങി. ഉറക്കം സുഖമായില്ല. മരിച്ചുപോയ അച്ഛനേയും അമ്മയേയും എല്ലാം സ്വപ്നത്തിൽ കണ്ടു. ഉണൎന്നപ്പോൾ താൻ സമാധാനിച്ചുവെച്ച മനസ്സു പിന്നേയും ഇളകി. കണ്ണാടിനോക്കിയപ്പോൾ മുഖത്തിന്നു ഏതോ മലിനതതോന്നി. ക്ഷത്രിയവംശത്തിൽ ജനിച്ചു കേവലം ഒരു പെണ്ണിങ്കൽനിന്നു മരണത്തെ ഭയപ്പെട്ട് അറയടച്ചിരിക്കുന്ന തന്റെ മുഖത്തു ക്ഷാത്രതേജസ്സു വിളങ്ങാതിരിക്കുന്നതിൽ എന്തത്ഭുതം എന്നും മററും ആലോചിച്ച് അന്നു മുതൽക്കു മുൻകരുതലോടുകൂടി പുറത്തിറങ്ങുന്നതിന്നു നിശ്ചയിച്ചു. 'നഹിഭവതിയന്നഭാവ്യം ഭവതിചഭാവ്യം വിനാപിയത്നേന' പുരുഷപ്രയത്നം ചെയ്യാമെന്നു മാത്രമല്ലാതെ ദൈവഗതിയെത്തടുക്കാൻ മനുഷ്യനാലാവില്ല. ധീരന് ഒരിക്കലേ മരണമുള്ളു. ഭീരുവിന്നു പല പ്രാവശ്യവും മരണദുഃഖം അനുഭവിക്കേണ്ടിവരും. അറയടച്ചിരിക്കുകയെന്നു വിചാരിച്ചാൽ എത്രകാലം ഇങ്ങിനെ വേണ്ടിവരുമെന്നു നിൎണ്ണയിച്ചുവരുണ്ടോ? എന്നിങ്ങിനെയുള്ള സംവാദങ്ങളെക്കൊണ്ടു ജഗന്മോഹിനിയെ സമാധാനിപ്പിച്ച് അന്നേ ദിവസം താഴത്തിറങ്ങി ക്ഷൌരം ചെയ്യിച്ചു കുളിയും മററും കഴിച്ചു സവാരി ഭാവമുണ്ടെന്നു ഭൃത്യന്മാൎക്കറിവു കൊടുത്തു. മുകളിൽനിന്നിറങ്ങാൻ ഭാവിച്ചപ്പോൾ ജഗന്മോഹിനി ആലിംഗനത്താൽ തടഞ്ഞു. 'ഇനിയും കുറച്ചു ദിവസംകൂടി ഇരിക്കുക. താഴത്തിറങ്ങി നടക്കേണ്ട കാൎയ്യമൊന്നുമില്ലല്ലോ' എന്നു കണ്ണീരോടുകൂടി പറഞ്ഞപ്പോൾ അവളുടെ സമാധാനത്തിന്നുവേണ്ടി അന്നും മുകളിൽതന്നെ ഇരിക്കാൻ നിശ്ചയിച്ചു. ക്ഷൌരക്കാരനോടു മുകളിലേക്കു വരുവാൻ പറഞ്ഞു.

ജഗന്മോഹിനിക്ക് അന്നു കാലത്തു മുതല്ക്കു കയ്യിന്നും കാലിന്നും ഒരു തളൎച്ചയും അസാധാരണയായിട്ടുള്ള ഒരു ഭയവും ഉണ്ടായി

രുന്നു. അതുകൊണ്ടാണ് ഭർത്താവു പുറത്തിറങ്ങിത്തുടങ്ങുന്നതു് അ ന്നു മുതല്ക്കുവേണ്ട എന്നു പറഞ്ഞു തടഞ്ഞതു്.

ഉദയമാർത്താണ്ഡന്റെ ഭയം നിശ്ശേഷം തീൎന്നു. തന്റെ ഭീരുതയെപ്പററി വിചാരിച്ചു തനിക്കുതന്നെ ലജ്ജതോന്നി. ക്ഷൌരത്തിന്നിരുന്നു. ക്ഷൌരം കഴിയുന്തോറും മുഖത്തേക്കു ശ്രീ വൎദ്ധിക്കുന്നതു കണ്ടു താനറിയാതെ ഒരു മന്ദഹാസം വന്നതു ക്ഷൌരക്കാരൻ കണ്ടു് അവനും ഒന്നു ചിരിച്ചു.

ഉ-മാ— എന്തെടാ ചിരിക്കുന്നതു്?

ക്ഷൌരക്കാരൻ— വേല ചെയ്യിച്ചെയ്യു മന്മഥനാട്ടമായിരിക്കു്.

ഉദയമാർത്താണ്ഡൻ ഇതു കേട്ടപ്പോൾ പൊട്ടിച്ചിരിച്ചുപോയി. ഈ ചിരിയുടെ മുഴക്കം കേട്ടു് എന്തോ എന്നു ഭയപ്പെട്ടു ജഗന്മോഹിനി അവിടെ എത്തി പരിഭ്രമത്തോടുകൂടി എന്താണെന്നു ചോദിച്ചു. ക്ഷൌരക്കാരൻ എഴുനിററു മാറി താടിയിൽ കയ്യും കൊടുത്തു ജനലിന്റെ ചേരെനിന്നു. ചിരിക്കാനുള്ളകാരണം ഉദയമാർത്താണ്ഡൻ ജഗന്മോഹിനിയോടു പറഞ്ഞപ്പോൾ ഭയം തീൎന്നു് ഒരു പുഞ്ചിരി തൂകി. ക്ഷൌരക്കാരൻ കാണാതെ ഭർത്താവിനെ കടക്കണ്ണുകൊണ്ടു് ഒന്നു നോക്കി വാതിലടച്ചു തന്റെ മുറിക്കുപോകയും ചെയ്തു. അകത്തു ചെന്നു കണ്ണാടിനോക്കിക്കൊണ്ടിരിക്കുന്ന മദ്ധ്യേ ഹാ, ഹാ, അയ്യോ! അയ്യോ! ഈ ഒച്ച കേട്ടു് കോണിവാതിൽ കാത്തുകൊണ്ടുനിന്നിരുന്ന ശേവുകൻ ആയുധപാണിയായി വന്നു നോക്കുമ്പോൾ അറയുടെ വാതിലിന്നടുത്തു ജഗന്മോഹിനി കവിഴ്‌ന്നും കഴലിൽക്കൂടി പിച്ചുമ്പോലെ കഴുത്തിൽക്കൂടി രക്തം ചാടിക്കൊണ്ടു ജനലിന്നു സമീപത്തു് ഉദയമാർത്താണ്ഡനും അതിന്നു സമീപം ക്ഷൌരക്കാരനും മലൎന്നും കിടക്കുന്നതു കണ്ടു. ശേവുകൻ ഒരു നിലവിളിയുംകൂട്ടി. അതിശക്തിയോടുകൂടി വരുന്ന രക്തത്തെ അമൎത്തിപിടിച്ചു തന്റെ വസ്ത്രം കീറി കഴുത്തിൽ ചുററികെട്ടു കഴിയുന്നതിന്നു മുമ്പു് ഉദയമാർത്താണ്ഡന്റെ മരണവും കഴിഞ്ഞു.

'ഭവിതവ്യാനാംദ്വാരാണിഭവന്തിസൎവ്വത്ര' (തുടരും)

കാരാട്ടു അച്യുതമേനോൻ, ബി. എ. ബി. എൽ.

# പലവക

## 1082-ലെ വിദ്യാവിനോദിനി ഡയറി

ഈ ഡയറി ഞങ്ങൾ കയ്പറ്റിയിരിക്കുന്നു. ഈ ജാതി പോക്കറ്റ് ഡയറികൊണ്ടുള്ള സൌകൎയ്യവും ഉപകാരവും ശീലിച്ചിരിക്കുന്നവൎക്ക് അനുഭവവേദ്യങ്ങളാണ്. പ്രസ്തുതഡയറിയുടെ കൌതുകവും സൌകൎയ്യതികവും അടക്കവും ഒതുക്കവും പ്രത്യേകം പ്രശംസനീയങ്ങളാകുന്നു. വിലകൊണ്ട് അത്രമാത്രം എല്ലാവൎക്കും സുലഭവും ആകുന്നു. ഇതിൽ 82-ൽ ആരംഭിക്കുന്ന അന്യവൎഷങ്ങൾ, കൊച്ചി രാജകുടുംബം കൊച്ചിസൎക്കാർ പ്രധാന ഉദ്യോഗസ്ഥന്മാരുടെ പേരുകൾ, ഏകാദശി പൌൎണ്ണമാസി അമാവാസികൾ, ഗ്രഹണങ്ങൾ, ക്രിസ്ത്യാനികളുടേയും ഹിന്തുക്കളുടേയും വിശേഷദിവസങ്ങൾ, പബ്ളിക്കാപ്പീസ്സുകൾ മുടക്കമുള്ള ദിവസം, അഞ്ചൽക്കൂലിനിരക്ക്, മുദ്രപത്രാഗ്ഗുലേഷൻ, ആധാരങ്ങൾ രജിസ്ത്രചെയ്യുന്നതിനുള്ള ഫീസ്സവിവരം, കോൎട്ടുഫീനിരക്ക മുതലായി എല്ലാവരും അവശ്യം അറിഞ്ഞിരിക്കേണ്ടതായ സംഗതികളും വരവുചിലവിന്റെ നാൾവഴിയും മററും ചേൎത്തിട്ടുള്ളതു വളരെ നന്നായിരിക്കുന്നു. 6-ണക്കം 4-ണക്കം വിദ്യാവിനോദിനി അച്ചുക്കൂടത്തിൽ വിററുവരുന്നുണ്ട്.

## 1082-ാമത കൊല്ലത്തെ കേരളപഞ്ചാംഗം.

'കേരളപഞ്ചാംഗം' എന്നതു സൎവ്വധാ നല്ലൊരു പേരാണെങ്കിലും തൽക്കൎത്താവിന്റെ പേരു മൂലമാണ് ഇതിനു പ്രസിദ്ധി. 'രാമമേനോന്റെ പഞ്ചാംഗം' എന്നു പറയുമ്പോൾ അറിയാത്തവർ കേരളത്തിൽ ചുരുങ്ങും. തിഥിനക്ഷത്രാദികളുടെ പരിമാണത്തിലും മുഹൂൎത്തം ഗ്രഹഗണിതം മുതലായതിലും ജ്യോത്സ്യന്മാർ മുമ്പു സന്ദേഹനിവൎത്തിവരുത്താറുള്ളത് കൊച്ചിപ്പഞ്ചാംഗവും തിരുവിതാംകൂർ പഞ്ചാംഗവും നോക്കീട്ടായിരുന്നു. കേരളപഞ്ചാംഗം പുറത്തുവന്നതിന്നുശേഷം അതിന്റെ ആദികൎത്താവായ രാമമേനോനവർകളുടെ നിൎയ്യാണംവരെ മുൻപറഞ്ഞ രണ്ടു പഞ്ചാംഗങ്ങളേക്കാൾ തജ്ഞന്മാർ കേരളപഞ്ചാംഗത്തിനെ പ്രമാണിച്ചുവന്നിരുന്നു. രാമമേനോനവർകളുടെ അനുജനായ മാധവമേനോനവർകളും അഴകത്തുമരത്ത ഇട്ടിശ്ശൻ നായരവർകളുംകൂടി ഗണിച്ച് പഴയ ചിട്ടയിലും നാമധേയത്തിലും പ്രസിദ്ധം ചെയ്തിട്ടുള്ളതാണ് 1082-ലെ കേരളപഞ്ചാംഗം.

പഞ്ചാംഗശ്രവണപഠനങ്ങൾക്കു പറയുന്ന പുണ്യഫലത്തിന്നു വാരതിഥിനക്ഷത്രയോഗകരണാത്മകപഞ്ചികമതിയെങ്കിലും അഞ്ചംഗത്തിനു പുറമെ അറിയേണ്ടതായ പലേ വിഷയങ്ങളും നവീനപഞ്ചാംഗങ്ങളിൽ ഉൾപ്പെടുത്തിവരുന്നുണ്ട്. ആവക വിഷയങ്ങളുടെ നിറവ് കേരളപഞ്ചാംഗത്തിലുള്ളപോലെ മറെറാരു പഞ്ചാംഗത്തിലും കാണുന്നതല്ല. സൂൎയ്യോദയാസ്തമനാൽപരം രാശിശിഷ്ടം ഗണിച്ചുകൊടുത്തിട്ടുള്ളതും ഗ്രഹചാരഫലങ്ങളെ ഒരു നോട്ടംകൊണ്ടറിയത്തക്കവിധത്തിൽ പട്ടികയായി കൊടുത്തിട്ടുള്ളതും വളരെ ഉപകാരമാണ്. ഗണിതത്തെപ്പററിഞങ്ങൾ ഇപ്പോൾ അഭിപ്രായമൊന്നും പറയുന്നില്ല. എങ്കിലും രണ്ടു ജ്യോത്സ്യന്മാർകൂടി ഗണിച്ചതായി കാണുന്നതിനാൽ അബദ്ധമില്ലെന്നു വിശ്വസിക്കാവുന്നതാണ്

## ൫൪. അഗ്നിമാന്ദ്യസംഹാരി.

ഭക്ഷണമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചെരിക്കുക, മലബന്ധം, വയറുനോവു, വായനാറ്റം അജീർണ്ണം വയറുവീർത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നിശ്ശേഷം ശമിപ്പിക്കും. ഡപ്പി ഒന്നുക്ക അണ ൨ തപാൽകൂലി അണ ൩ വേറെ

## ൫൫. കണ്ണുബിന്ദു.

ചീക്കൊത്തു, ചൊറികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കണ്ണുരോഗങ്ങളെ ഭേദപ്പെടുത്തും ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി ഒക്ക ൨ ണ തപാൽ ചിലവു മൂന്നു കുപ്പിവരെ ൩ ണ വേറെ

## ൫൬. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും. അജീർണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലം പിടിത്തം അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും. വില ഡപ്പി ഒന്നിനു ൨ ണ തപാൽ ചിലവു ൫ മുതൽ ൮ വരെ ഡപ്പികൾക്ക ൩ ണ വേറെ

## ൫൭. നേത്രബിന്ദു.

കണ്ണുനോവു, കണ്കുത്തു, കൃച്ഛ്രം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളകെട്ടു. വെളുപ്പു, പൂവു, ചെരപ്പു, എരിച്ചിൽ ഇമ, പൂരികം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില ഡപ്പി ഒന്നിനു ൨ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

## ൫൮. സ്ഖലിതരക്ഷിണി.

ബാലഹീനതയാലും അത്യുഷ്ണത്താലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നിൎക്കും. വില ഡപ്പി ഒന്നിനു ൨ ണ തപാൽ ചിലവു ൫ വരെ ഡപ്പികൾക്ക ൩ ണ വേറെ

## ൫൯. മൃഗകസ്തൂരി.

കാശ്മീരിൽ നിന്നും വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ട്. ത്രപാത്തൂക്കത്തിനു ൪ ക വില. ഒരു ത്രപാമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും തപാൽചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലോ ആയിരിക്കണം

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട് ജില്ല.

## ൧൬. തേൾവിഷത്തിന്ന സിദ്ധൌഷധം.

തേൾ കടിച്ച സ്ഥലത്തു രണ്ടു തുള്ളി ഒഴിച്ചാൽ പൊട്ടുന്നപോലെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧ ക്ക ൨ ക വ്യ ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ചു വാങ്ങുന്നവൎക്ക ഡസൻ ൧ ക്ക ൨ ക വ്യ ണ. ഉള്ള വിലയിൽ കുറച്ചു മാത്രമെ വില ചുമത്തുന്നുള്ളു. വി പി കമ്മീഷൻ ൫ ണ പുറമെ. ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൫ ണ. സിലോൺ ടി ൧ ണ

## ൧൭. വ്രണവിരോപണ തൈലം.

ഈ കുഴമ്പു പിത്തപ്പുണ്ണു മുതലായ എല്ലാ വിധ വ്രണങ്ങൾക്കും ഫലപ്രദ ഔഷധമാകുന്നു. ഇതു സകല കൃമികളേയും നശിപ്പിച്ചു എല്ലാ വ്രണങ്ങളേയും ശുദ്ധികരിച്ചു വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു വില വ്യ ണ മൂന്നു കുപ്പിവരെ വി പി കമ്മീഷൻ ൫ ണ മാത്രം

## ൧൮. കണ്ഠശുദ്ധിഗുളിക.

ഇതു കണ്ഠം തെളിഞ്ഞു ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാഠിമാൎക്കും ശബ്ദാവയവം കൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതാകുന്നു. വില വ്യ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൩ ണ.

## ൧൯. സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചു കുളിക്കുന്നതിന്ന വിലയേറിയ സോപ്പിനെക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു. വില വ്യ ണ വി പി കമ്മീഷൻ ൩ ണ

## ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം അൎശസ്സു, ഉറക്കമില്ലായ്ക ഇവയ്ക്കും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരു പോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧൦ ണ വി പി കമ്മീഷൻ ൩ കുപ്പിവരെ ൫ ണ

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട് ജില്ല.

## ൨൧. ഒന്നാംതരം ഗോരോചന ഗുളിക.

എല്ലാവിധ പനികളും അതു സംബന്ധമായി പ്ലീഹ, കരള ഇതുകളിൽ ഉണ്ടാവുന്ന ഉപദ്രവങ്ങളും ജലദോഷം, തലവേദന, ചുമ, അതിസാരം, അശ്ശസ്സ്, ഉദരവിസ്ഫോടം, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങളും അതിവിശേഷമായ ഔഷധമാകുന്നു വില ൫ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൫ ണ.

## ൨൨. ത്വഗ്രോഗപരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, പോളൻ, ചൂട, പുഴക്കടി, താരണം, ഒട്ടുവട്ടു മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി പി കമ്മീഷൻ ൫ ണ

ശ്രേഷ്ഠം ഗോരോചനം തോല ൧-ക്ക വില ൫ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്ക വില ൧ ക. മേത്തരം പച്ചക്കർപ്പൂരം, തോല ൧-ക്ക വില ൨ ക മേത്തരം റോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, ... മരിക്കൊളുന്തു, ജാതിമല്ലി, സ്വർഗ്ഗം, ഹിന, മശിഡമ്പു അത്തർ മുതലായവകളും എപ്പോഴും തയ്യാറുണ്ട്. ഇവ ഒരു തോല തൂക്കത്തിനു ക. ൧-വ്യത്യാസത്തിൽ പുറമെ.

| | | | | ക. | ണാ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം ഗോരോചനം ഉറുപ്പികത്തൂക്കം | | | ൧-ക്ക | ൫ | ൦ | ൦ |
| ടി | മത്തേറ്റം | ടി | ൧ ക്ക | ൧ | ൦ | ൦ |
| ടി | പച്ചക്കർപ്പൂരം | ടി | ൧-ക്ക | ൧ | ൦ | ൦ |

## ൨൩. രക്ഷാമൃതം.

ഇത ഈ നാട്ടിലെ സസ്യങ്ങളിൽനിന്ന ഉണ്ടാക്കപ്പെടുന്ന വിശേഷമായ ഒരു പൊടിയാണ. കാപ്പിക്കും ചായക്കും പകരം ഉപയോഗിക്കേണ്ട ഒരു ഭക്ഷണദ്രവ്യമാണ. ഇതിന്ന കാപ്പിക്കും ചായക്കുമുള്ള ദോഷങ്ങൾ യാതൊന്നുമില്ല. ... വുള്ളവക്കും പ്രമേഹരോഗക്കാക്കും ഇത ഒരു ദിവ്യ ഔഷധമാണ. ഇത രക്തശുദ്ധി വരുത്തുകയും, പിത്തം, ദഹനക്ഷയം, ചുമ, വായുക്ഷോഭം, പനി, തലവേദന മുതലായ രോഗങ്ങൾ മാറുകയും ചെയ്യും. ദേഹത്തിലെ ഉഷ്ണത്തെ ഇല്ലായ്മ ചെയ്തു മൂത്രച്ചൂട, അസ്ഥിസ്രാവം മുതലായ രോഗങ്ങളെ തീരെ ഭേദപ്പെടുത്തുകയും കായബലം വദ്ധിപ്പിക്കുകയും ചെയ്യും. ഇത രോഗികൾക്കും, ശിശുക്കൾക്കും, ദൃഢഗാത്രന്മാക്കും എല്ലാം ഉപയോഗിക്കാവുന്നതും ഗുണപ്രദമായിട്ടുള്ളതുമാണ.

തകരം ൧-ക്ക അണ ൩ മാത്രം വി പി ചാർജ്ജ അണ ൩ പുറമെ.

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബരായി പറങ്കിപ്പേട്ട, തെക്കെ ആക്കാട്ട് ജില്ല.

കളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയ പുസ്തകം ഒന്നാക്ക വില അണ ൨

താന്തോപദേശം—

വി കെ കേശവനവർകളാൽ എഴുതപ്പെട്ട ഒരു പുതിയ മണിപ്രവാളഗ്രന്ഥം പുസ്തകം ഒന്നാക്ക വില അണ ഒന്നര.

കാന്താോപദേശം—

തിനവിള വി രാമൻവൈദ്യർ അവർകളാൽ എഴുതപ്പെട്ടത വില ൬ പൈ

മനുസ്മൃതി—

കെ ഗോവിന്ദപ്പിള്ള അവർകളാൽ 'ഭാവപ്രകാശം' എന്ന വ്യാഖ്യാനത്തോടുകൂടി എഴുതപ്പെട്ട പുസ്തകം ഒന്നാക്ക വില രൂപ ൧ അണ ൨

വിക്രമാദിത്യൻകഥ—

ടി യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ പരിഷ്കരിച്ച വിദ്യാഭിവൎദ്ധിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൮ം അണ

മദനകാമരാജൻകഥ—

ടി യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ വിദ്യാഭിവൎദ്ധിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത വില ൭ ണാ ടി അംബയിന്റെ പുസ്തകം ൧-ക്ക വില ൨ണാ

കഥാസരിത്സാഗരം—

ടി യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ ൯

സുതാരം—

ടി യാരാൽ എഴുതപ്പെട്ട പുസ്തകം ൧-ക്ക വില അണ ൨ പൈ ൯

അത്ഭുതകവിമങ്ക—

വി. ജി ലക്ഷ്മണൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൪ ണാ

വൎക്കലസ്ഥലമാഹാത്മ്യം—

കമ്പമ്പള്ളിൽ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടത വില ൨ണാ

എനിക്കു പററിയ അപകടങ്ങൾ—

വില അണ ൨ പൈ ൯

ഭൂലോകവിനോദകഥകൾ—

കണ്ടിയൂർ മഹാദേവയ്യരവർകളാൽ എഴുതപ്പെട്ടത. വില അണ ൪ പൈ ൯

ചട്ടമ്പിത്തലവൻ—

കെ ചിദംബരവാദ്ധ്യാർ ബി എ അവർകളാൽ എഴുതപ്പെട്ട ഒരു വിനോദകഥ ൧-ക്ക വില അണ ൪

൧൯൦൮-ാമാണ്ടത്തെ ഡയറി—

ബയൻറുചെയ്തു ൧-ക്ക വില അണ ൪

മററും പല പുസ്തകങ്ങൾ ഇവിടെ വില്പാൻ തയ്യാറുണ്ട. തപാൽകൂലി പുറമെ എല്ലാ പുസ്തകങ്ങളുടേയും പേരും വിലയും അറിഞ്ഞു പുസ്തകങ്ങൾ വരുത്തേണ്ടതാണ്. ആവശ്യപ്പെടുന്നവർ അരണയ്ക്കുസ്റ്റാമ്പ അയക്കണം.

എസ്. റ്റി. റെഡ്യാർ വിദ്യാഭിവൎദ്ധിനി ഉടമസ്ഥൻ, കൊല്ലം തിരുവിതാംകൂർ.

### 30. മകരധ്വജം.

ഇതിനു സമമായ ഒരു യോഗം ഔഷധവർഗ്ഗത്തിൽ വേറൊന്നില്ല. മകരധ്വജ ഔഷധത്തിന്റെ ഉപയോഗത്താൽ തീരേയോ അല്പമായോ നിവൃത്തികിട്ടാത്ത രോഗങ്ങളുമില്ല. ഏതു കാരണത്താലും ഉണ്ടാകുന്ന ബലക്ഷയങ്ങളിൽ ഇത് ഏററവും തൃപ്തികരങ്ങളായ ഫലങ്ങളെ ഉണ്ടാക്കുന്നതാകുന്നു. ദിവജ്വരം വിഷജ്വരം മുതലായ എല്ലാതരം ജ്വരങ്ങൾ ചലംപോലത്തെ സ്രാവം പ്രമേഹം പ്രസവാനന്തരമുണ്ടാകുന്ന ഉപദ്രവങ്ങൾ ജലദോഷം കാസ ഏക്കം മഹാമാരി ഓർമ്മക്കേട് നീര് വിഷൂചിക വയർപഴുപ്പ് ദഹനക്കേട് മന്ദത ബലക്ഷയം തലചുററൽ എന്നിവയെ ശമിപ്പെടുത്തുന്നതിനു മെത്തവുമാകുന്നു. തോല 1 ക്ക വില 24ക. മൊഴ്ശ ഉപയോഗിക്കേണ്ടതിനു 1ക. വി. പി. ചാർജ്ജ 5 ണ പുറമെ.

### 31. വസന്ത കുസുമാകരം.

പ്രമേഹങ്ങൾ ദൌർബ്ബല്യം അതിദാഹം നാവുവരൾച്ച കൈകാലുകളിൽ എരിച്ചൽ ക്ഷീണം മോഹാലസ്യം സ്രാവം പ്രയത്നത്താലുള്ള മൂത്രംവീഴ്ത്തൽ മുതലായ രോഗങ്ങൾക്ക ഇതു ഉചിതമായ ഒരു ഔഷധമാകുന്നു. ഒരാഴ്ചക്ക വേണ്ടതിനു വില 5ക. വി. പി ചാർജ്ജ 5 ണ. പുറമെ

### 28. രക്തശുദ്ധി.

മനുഷ്യജീവന്റെ പ്രധാനകാരണം രക്തമാണെന്നു എവക്കും അറിയാവുന്നതാണ്. രക്തത്തിനു ശുദ്ധിയില്ലെങ്കിൽ വായിപ്പുണ്ണ് ചെങ്കണ്ണ് മൂക്കപ്പുണ്ണ് നൊസ്സുപ്പുണ്ണ് ശരീരമാസകലം കുരു ആണി പിക്കകരു ചമ്മത്തിൽ നിറഭേദം ഉഷ്ണപ്പുണ്ണ് തലവേദന അഗ്നിമാന്ദ്യം ചമ്മത്തിനു ചുകപ്പും മാർദ്ദവമില്ലായ്കയും ചെകിട്ടും മൂക്കം വിങ്ങൽ പ്ലാപ്പ് ബലക്ഷയം നീര് മുളി കുഷ്ഠം തഴുതണം മന്ദത സുഖമില്ലായ്ക, ചൊറിച്ചൽ എന്നിവയും ദുർഗ്ഗന്ധമുണ്ടാക്കത്തക്ക മററെല്ലാ ചമ്മവ്യാധികളും രക്തദുഷ്യംകൊണ്ടുണ്ടാകുന്നതാകുന്നു. രക്തത്തിൽ അകപ്പെട്ട വിഷത്തെ നീക്കം ചെയ്യാൻ രക്തശുദ്ധി എന്നുപേരായ ഞങ്ങളുടെ ഔഷധം മെത്തരമാകുന്നു. ഇതു രക്തത്തെ ശുദ്ധികരിക്കുന്നതും രക്തദുഷ്യത്താലുണ്ടാകുന്ന സർവ്വവ്യാധികളേയും സുഖപ്പെടുത്തുന്നതും ശരീരത്തെ ക്രമപ്പെടുത്തി ബലപ്പെടുത്തുന്നതും ദഹനത്തെ ഉണ്ടാക്കുന്നതും നിറത്തെ വരുത്തുന്നതും ആകുന്നു. 20 ദിവസത്തേക്ക വേണ്ടുന്ന അളുക്ക 1 ന്ന വില 2ക. ഒന്നൊ രണ്ടൊ അളുക്കകൾക്ക വി. പി. ചാർജ്ജ 5 ണ. പുറമെ.

ഈ എഴുത്തുകളെല്ലാം ഇംഗ്ലീഷിലൊ തമിഴിലൊ ആയിരിക്കണം.

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

